(Malayalam)

# TULASIDAS RAMAYANAM

Translation of

**RAMACHARITHAMANAS By GOSWAMI TULASIDAS**

Translated by

**VENNIKULAM GOPALA KURUP**

First Published November 1968

Printed at

INDIA PRESS, KOTTAYAM

Price Rs. 25.00



Publishers:

**Sahitya Pravarthaka Co-operative Society Ltd., Kottayam, Kerala State**

Sales Department:

NATIONAL BOOK STALL

Kottayam Kerala State India

# തുളസീദാസരാമായണം

വിവർത്തനം

വെണ്ണിക്കുളം ഗോപാലക്കുറുപ്പ്

പ്രസാധകന്മാർ

സാഹിത്യപ്രവർത്തക സഹകരണസംഘം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 25.00

## വെണ്ണിക്കുളത്തിൻെറ കൃതികൾ

| | |
|---|---|
| സ്വരാജ്യഗീത | (കവിതാസമാഹാരം) |
| സൗന്ദര്യപൂജ | ,, |
| സരോവരം | ,, |
| വസന്തോത്സവം | ,, |
| മാനസപുത്രി | ,, |
| പുഷ്പവൃഷ്ടി | ,, |
| വെള്ളിത്താലം | ,, |
| കേരളശ്രീ | ,, |
| അമൃതാഭിഷേകം | ,, |
| കദളീവനം | ,, |
| മാണിക്യവീണ | ,, |
| പൊന്നമ്പലമേട്ട് | ,, |
| ജഗത്സമക്ഷം | (ഖണ്ഡകാവ്യം) |
| തിരുക്കുറൾ | (വിവർത്തനം) |
| തുളസീദാസരാമായണം | ,, |
| ഭാരതിയുടെ കവിതകൾ | ,, |
| സിദ്ധാർത്ഥചരിതം (രണ്ടു ഭാഗങ്ങൾ) | ,, |
| കൈരളീകോശം | (നിഘണ്ടു) |
| വഞ്ചിരാജേശ്വരി | (ജീവചരിത്രം) |
| കാളിദാസൻെറ കണ്മണി | (നാടകം) |
| പ്രിയംവദ | ,, |
| കഥാനക്ഷത്രങ്ങൾ | (ബാലസാഹിത്യം) |
| ജാതകകഥകൾ | ,, |

S2174 B1365 73/68–69 1–2000 JK 163

# ജീവചരിത്രസംഗ്രഹം

തുളസീദാസരാമായണത്തിന്റെ വിവൎത്തകനായ ശ്രീ വെണ്ണിക്കുളം ഗോപാലക്കുറുപ്പ് മദ്ധ്യതിരുവിതാംകൂറിലെ തിരുവല്ലാത്താലൂക്കിൽ വെണ്ണിക്കുളംഗ്രാമത്തിൽ 1902–ൽ ജനിച്ചു. പിതാവ്, ഒരു സംസ്കൃതപണ്ഡിതനും ജ്യോതിശ്ശാസ്ത്രവിശാരദനുമായിരുന്ന ചെറുകാട്ടുമഠത്തിൽ പത്മനാഭക്കുറുപ്പും മാതാവ് ലക്ഷ്മിക്കുഞ്ഞമ്മയുമായിരുന്നു. സ്വപിതാവിൽനിന്നു ബാല്യത്തിൽത്തന്നെ സംസ്കൃതം അഭ്യസിച്ചു. പിന്നീടു പ്രസിദ്ധപണ്ഡിതന്മാരായിരുന്ന കവിയൂർ കൃഷ്ണൻമൂസ്സതു്, കവിയൂർ വെങ്കിടാചലമയ്യർ എന്നിവരിൽനിന്നു സംസ്കൃതത്തിലെ ഉപരിഗ്രന്ഥങ്ങൾ പഠിക്കുകയുണ്ടായി. അനന്തരം സ്കൂളിൽ ചേൎന്നു മലയാളം മുഖ്യപരീക്ഷയും മദിരാശി സൎവ്വകലാശാലയിലെ വിദ്വാൻപരീക്ഷയും പാസ്സായി.

ശ്രീ വെണ്ണിക്കുളം ഇരുപത്തഞ്ചുവൎഷം തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽ ഭാഷാദ്ധ്യാപകനായി ജോലിനോക്കി. അദ്ദേഹത്തിന്റെ ജീവിതത്തിലെ സുപ്രധാനമായ ഒരു ഘട്ടമെന്നു് അതിനെ വിശേഷിപ്പിക്കാം. പ്രശസ്തിയാൎജ്ജിച്ച പല കാവ്യസമാഹാരങ്ങളും പ്രസിദ്ധീകരിച്ചതു് അക്കാലത്താണു്. ഇംഗ്ലീഷും ഹിന്ദിയും പഠിക്കുവാനും ആ ഉദ്യോഗം സഹായകമായി.

1949–ൽ സൎക്കാർസൎവ്വീസിൽ പ്രവേശിച്ചതിനാൽ അദ്ദേഹം തിരുവനന്തപുരത്തേക്കു താമസം മാററി. സൎവ്വകലാശാലയിലെ ഹസ്തലിഖിതഗ്രന്ഥശാലയിൽ ഗവേഷണപണ്ഡിതരായി ആറു കൊല്ലവും അതിനെത്തുടൎന്നു മലയാളം ലക്സിക്കൺ ആഫീസിൽ സൂപ്രവൈസറായി ആറു കൊല്ലവും പ്രവൎത്തിച്ചശേഷം 1961 ജൂൺമാസത്തിൽ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. പ്രാചീനഗ്രന്ഥങ്ങളുടെ പ്രകാശനത്തിലും ലക്സിക്കൺനിൎമ്മാണത്തിലും ശ്രീ ഗോപാലക്കുറുപ്പ് ഗണ്യമായ ഒരു പങ്കു വഹിച്ചിട്ടുണ്ടു്.

തിരുവനന്തപുരത്തു താമസമായതോടുകൂടി അദ്ദേഹം തമിഴ് പഠിക്കുകയും തമിഴ്സാഹിത്യത്തിൽ പ്രാവീണ്യം നേടുകയും ചെയ്തു. അദ്ദേഹത്തിന്റെ തിരുക്കുറൾതൎജ്ജമ സുപ്രസിദ്ധമാണല്ലോ. അതിനെ അഭിനന്ദിച്ചു മദിരാശിയിലെ തമിഴ് റൈറ്റേഴ്സ് അസോസിയേഷൻ രാജാജിഹാളിൽവച്ചു് ഒരു സുവൎണ്ണമുദ്ര സമ്മാനിക്കുകയുണ്ടായി. ശ്രീ സുബ്രഹ്മണ്യഭാരതിയുടെ 108 കൃതികളടങ്ങിയ ഒരു പുസ്തകം കേന്ദ്രസാഹിത്യഅക്കാദമിക്കു വേണ്ടി അദ്ദേഹം വിവൎത്തനംചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

'ലൈററ് ഓഫ് ഏഷ്യ' എന്ന വിശിഷ്ടമായ ആംഗലകാവ്യത്തിൻെറ ഒരു വിവത്തനവും (സിദ്ധാത്ഥചരിതം) പ്രസിദ്ധീകരിച്ചു.

സമസ്ത കേരള സാഹിത്യപരിഷത്തിൻെറ നാലഞ്ചു സമ്മേളനങ്ങളിൽ ശ്രീ വെണ്ണിക്കുളം അദ്ധ്യക്ഷനായിരുന്നിട്ടുണ്ട്. കൊച്ചിമഹാരാജാവിൻെറ സാഹിത്യനിപുണ മെഡൽ കിട്ടിയിട്ടുള്ള പണ്ഡിതന്മാരിൽ ഒരാളാണദ്ദേഹം. അതിനു പുറമേ പല സാഹിത്യസമിതികളിൽനിന്നും കീർത്തിമുദ്രകളും സമ്പാദിച്ചിട്ടുണ്ട്.

ഹിന്ദിയിൽനിന്നു പരിഭാഷപ്പെടുത്തിയ ഈ തുളസീദാസരാമായണം ശ്രീ വെണ്ണിക്കുളത്തിൻെറ അനശ്വരമായ കീർത്തിസ്തംഭമായിരിക്കും. ''വാസ്തവമാലോചിച്ചാൽ 'തുളസീദാസരാമായണ'ത്തിൻെറ കേളികേട്ട മലയാളവിവത്തകനു കവിസമാജത്തിലുള്ള സ്ഥാനം സാക്ഷാൽ തുഞ്ചത്താചാര്യൻെറ തൃപ്പാദങ്ങളോട് ഏററവും അടുത്തുള്ള ഒന്നാണെന്നു നിമ്മത്സരബുദ്ധികളെല്ലാം സമ്മതിക്കുന്നതായിരിക്കും,'' എന്നു 'വസന്തോത്സവ'ത്തിൻെറ അവതാരികയിൽ വിമശ്കചൂഡാമണിയായ കവിതിലകൻ പി. ശങ്കരൻനമ്പ്യാരവർകൾ രേഖപ്പെടുത്തിയതു് ഈ അവസരത്തിൽ സവിശേഷം ശ്രദ്ധേയമാണ്.

ഡൽഹി, മദിരാശി, കല്ക്കത്ത, ബാംഗ്ളൂർ എന്നീ സ്ഥലങ്ങളിൽവെച്ചു നടന്ന കവിസമ്മേളനങ്ങളിൽ ശ്രീ വെണ്ണിക്കുളം മലയാളത്തിൻെറ പ്രതിനിധിയായി കവിതകൾ വായിക്കുകയും അഖിലഭാരതപ്രശസ്തി സമ്പാദിക്കുകയും ചെയ്തിട്ടുണ്ട്. കേന്ദ്രസാഹിത്യഅക്കാദമി പ്രസിദ്ധപ്പെടുത്തിയ 'ഭാരതീയ കവിത' എന്ന ഗ്രന്ഥപരമ്പരയിൽ ശ്രീ ഗോപാലക്കുറുപ്പിൻെറ കവിതകൾ കാണാം. അങ്ങനെ ഒരു ഭാരതകവി എന്ന നിലയിൽ അദ്ദേഹം അറിയപ്പെടുന്നു. കവിയുടെ 'മാണിക്യവീണ' എന്ന കവിതാസമാഹാരത്തിനു കേരള സാഹിത്യഅക്കാദമിയുടെ അവാഡ് ലഭിക്കുകയുണ്ടായി.

തിരുവല്ലാ മേപ്രാൽ മങ്ങാട്ടു മാധവിയമ്മയാണ് അദ്ദേഹത്തിൻെറ സഹധമ്മിണി. മാതൃകായോഗ്യമായ ദാമ്പത്യജീവിതം നയിക്കുന്ന ഈ ദമ്പതികൾക്കു രണ്ടു പുത്രന്മാരും ഒരു പുത്രിയുമുണ്ട്. അവരെല്ലാം നല്ല നിലയിൽത്തന്നെ വത്തിക്കുന്നു.

കവിത, നാടകം, കഥ, ജീവചരിത്രം, നിഘണ്ടു എന്നീ സാഹിത്യശാഖകളിലായി മുപ്പതിലധികം ഗ്രന്ഥങ്ങളുടെ കത്താവാണ് ശ്രീ വെണ്ണിക്കുളം. ഉദ്യോഗജീവിതത്തിൽനിന്നു വിരമിച്ചശേഷം സാഹിത്യപരിശ്രമങ്ങളിൽമാത്രം വ്യാപരിച്ചുകൊണ്ടു തിരുവനന്തപുരത്തു താമസിക്കുന്നു,

## ഉള്ളടക്കം


| | |
|---|---|
| മാനസപ്രവേശിക | 13 |
| ബാലകാണ്ഡം | 35 |
| അയോദ്ധ്യാകാണ്ഡം | 289 |
| ആരണ്യകാണ്ഡം | 549 |
| കിഷ്ക്കിന്ധാകാണ്ഡം | 607 |
| സുന്ദരകാണ്ഡം | 637 |
| ലങ്കാകാണ്ഡം | 695 |
| ഉത്തരകാണ്ഡം | 779 |

## അഭിപ്രായങ്ങൾ

തുളസീദാസരാമായണം ബാലകാണ്ഡം ആദ്യം മാസികയായി പ്രസിദ്ധീകരിച്ചകാലത്തു് നമ്മുടെ മൂന്നു സാഹിത്യനായകന്മാർ അയച്ചതന്നതു്.

### രാമവമ്മ് അപ്പൻതമ്പുരാൻ

'തുളസീദാസരാമായണം' ബാലകാണ്ഡം ആദ്യഭാഗം ഏതാനും അച്ചടിച്ചു തീൎന്നതു ഞാൻ വായിച്ചുനോക്കി. ഭാരതീയഭാഷകളിലുള്ള ഉത്തമഗ്രന്ഥങ്ങൾ കേരളഭാഷയിൽ വിവൎത്തനംചെയ്തു കാണുവാൻ സ്വതേതന്നെ കൗതുകമുള്ളവരിൽപ്പെട്ട ഒരുവനാണു ഞാൻ. ശ്രീരാമഭക്തശിരോമണിയും കവിസാൎവ്വഭൗമനുമായ തുളസീദാസന്റെ 'രാമചരിതമാനസം' സരസകോമളമായ ഭാഷയിൽ പരിചിതവും പരിശുദ്ധവുമായ തൂലികകൊണ്ടു പകൎന്നുതരുന്നതു് ആസ്വദിക്കുവാൻ ഉൽക്കണ്ഠയോടുകൂടി ഞാൻ സന്നദ്ധനായിരിക്കുന്നുവെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. രാമഭദ്രനിൽ തുളസീദാസനുള്ള പരമഭക്തി പരിഭാഷകനു് മൂലകവിയോടും കവിതയോടും ഉള്ള ബഹുമാനാതിരേകത്തിൽക്കൂടി പ്രതിഫലിച്ചുകാണുന്നതു് ശുഭസൂചകമായും തജ്ജമയുടെ ഭാവിശ്രേയസ്സിന്റെ പ്രഥമോദയമായും ഞാൻ കരുതുന്നു.

### മഹാകവി ഉള്ളൂർ

എന്റെ പ്രിയസുഹൃത്തും കേരളീയ യുവകവികളുടെ ഇടയിൽ സ്പൃഹണീയമായ ഒരു സ്ഥാനത്തെ അലങ്കരിക്കുന്ന വാഗ്ദേവീദാസനുമായ വിദ്വാൻ സി. എൻ. ഗോപാലക്കുറുപ്പിന്റെ തുളസീദാസരാമായണവിവൎത്തനത്തിനുള്ള സദ്ദ്യമം കൈരളിയുടെ ധന്യതയ്ക്കു സൎവ്വഥാ പ്രയോജകീഭവിക്കുമെന്നുള്ളതിനു സംശയമില്ല. സംസ്കൃതേതരങ്ങളായ ഭാഷകളിൽ രാമായണം ഇതിവൃത്തമായി സ്വീകരിച്ചു സ്വതന്ത്രമായ തങ്ങളുടെ കവനകലാപാടവം പ്രകടീകരിച്ചു് ശാശ്വതമായ ലോകപ്രശംസയ്ക്കു പാത്രീഭവിച്ചിട്ടുള്ള രണ്ടു ഭാരതീയ പുണ്യപുരുഷന്മാർ, ഔത്തരാഹനായ തുളസീദാസനും ദാക്ഷിണാത്യനായ കമ്പരുമാണു്. ഹിന്ദിയിലും തമിഴിലും ഈ മഹാകവിമൂൎദ്ധന്യന്മാർ യഥാക്രമം രചിച്ചിട്ടുള്ള ആ രണ്ടു മഹാകാവ്യങ്ങളും ഭാരതത്തിന്റെ ആദ്ധ്യാത്മി

കമായ ഉദ്ഗതിക്കു് എത്രമാത്രം നിദാനീഭവിച്ചിട്ടുണ്ടു് എന്നുള്ളതു് വാക്കിനും മനസ്സിനും ഗോചരമല്ല. ആംഗലഭാഷാഭിജ്ഞന്മാരായ കേരളീയക്കു് എഫ്. എസ്. ഗ്രൗസിന്റെ ഗദ്യപരിഭാഷയിൽനിന്നു് തുളസിയുടെ അനന്യസുലഭമായ വാഗ്വൈഭവം ഏറെക്കുറെ ഗ്രഹിക്കുവാൻ കഴിയുന്നതാണു്. ആ സൗകര്യം ലഭിക്കാത്തവക്കു് അത്തരത്തിലുള്ള ആനന്ദാമൃതാസ്വാദനം സമീപകാലംവരെ അസാദ്ധ്യമായിരുന്നു. ഈയിടയ്ക്കു തുളസീദാസരാമായണത്തിന്റെ മറ്റൊരു തജ്ജമ ആധുനികകാവ്യലോകത്തിലെ കാരണവരായ പേട്ടയിൽ രാമൻപിള്ളആശാനവർകളുടെ ആ ശ്രദ്ധിമത്തായ തൂലികാഗ്രത്തിൽനിന്നു നിഗ്ഗമിക്കുന്നുണ്ടെന്നുള്ള വസ്തുത മലയാളികാംക്കാകമാനം മഹോത്സവമായിത്തീന്നിരിക്കുന്നു. ആ അവസരത്തിലാണു് ശ്രീമാൻ ഗോപാലക്കുറുപ്പിന്റെ ഉജ്ജ്വലമായ ഈ തജ്ജമയുടേയും ആവിർഭാവം. രണ്ടു തജ്ജമകാംക്കും കേരളീയർ ഹൃദയപൂർവ്വമായി സ്വാഗതമാശംസിക്കുമെന്നു് എനിക്കു നിശ്ചയമുണ്ടു്. രണ്ടും രണ്ടുവിധത്തിൽ ഹൃദയംഗമങ്ങളായിരിക്കുന്നു.

''കാലകിങ്കരന്മാർതൻ പാഴ്മുഖങ്ങളിലിതു
കാർമഷി കോരിത്തേക്കും കാളിന്ദീനദിയത്രേ.''

ഇത്യാദി ഭാഗങ്ങാം കുറുപ്പിന്റെ തജ്ജമയിൽ വായിച്ചപ്പോാം ഞാൻ ആനന്ദസാഗരത്തിൽ ആകണ്ഠം നിമഗ്നനായിപ്പോയി. ഉത്തിഷ്ഠമാനനും ഉദ്യോഗധനനുമായ ഈ യുവകവിയുടെ പുതിയ രാമായണത്തിനു് സവ്വസിദ്ധികളേയും ആശംസിച്ചുകൊള്ളുന്നു. കേരളഭാഷയിൽ സംക്രാന്തമാകുന്ന ഈ ഗ്രന്ഥം കേരളീയക്കുള്ള ധമ്മാധ്വസഞ്ചാരം പൂവ്വാധികം ശോഭനമാക്കുന്നതിനു പര്യാപ്തമായി ഭവിക്കട്ടെ.

## മഹാകവി വള്ളത്തോൾ

ഹിന്ദിയാണു ഭാരതഖണ്ഡത്തിലെ പൊതുഭാഷയാക്കപ്പെടേണ്ടതെന്നു നമ്മുടെ നേതാക്കന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നതും, ഹിന്ദിപ്രചാരണത്തിനു് ഏപ്പാടുകാം ചെയ്തുപോരുന്നതും വെറുതേയല്ല. ഭാരതനിവാസികളിൽ പതിന്നാലുകോടി ആളുകളുടെ മാതൃഭാഷയാണുഹിന്ദി; വേറെ ഒമ്പതുകോടി ആളുകാംക്കു് ഹിന്ദി പരിചിതവുമാണു്. ഇങ്ങനെ ഇരുപത്തിമൂന്നുകോടി ആളുകാം സംസാരിച്ചുപോരുന്ന ഈ മഹാഭാഷയ്ക്കല്ലാതെ മറേറതൊന്നിനാണു്, മുപ്പത്തിരണ്ടുകോടി ആളുകളുള്ള ഭാരതത്തിന്റെ പൊതുഭാഷയായിരിപ്പാൻ അഹ്തി?

ലോകത്തിലെ ജീവന്മഹാഭാഷകളിൽ തൃതീയസ്ഥാ

നത്തെ അലങ്കരിക്കുന്ന ഹിന്ദി ഒരു മഹത്തരമായ സാഹിത്യത്തേയും സമ്പാദിച്ചുവെച്ചിട്ടുണ്ട്; ദ്വിതീയവാല്മീകിയായ തുളസീദാസൻെറയും രണ്ടാമത്തെ ജയദേവനായ വിദ്യാപതിയുടെയും മാതൃഭാഷയുണ്ടോ, സാഹിത്യസമ്പത്തിൽ സമ്രാട്പദത്തെ ആരോഹണംചെയ്യാതിരിക്കുന്നു!

തത്താദൃശമായ ഹിന്ദിഭാഷയിലെ അത്യുൽകൃഷ്ടമായ ഒരു സൂക്തിസമുച്ചയമാകുന്നു, തുളസീദാസനാൽ നിർമ്മിക്കപ്പെട്ട രാമായണം. സംസ്കൃതഭാഷയിൽ വാല്മീകിരാമായണത്തിനുള്ള സ്ഥാനം യാതൊന്നോ അതത്രേ ഹിന്ദിഭാഷയിൽ തുളസീദാസരാമായണത്തിനുള്ളതു്. വാല്മീകിരാമായണം പോലെതന്നെ തുളസീദാസരാമായണവും ഉത്തരഭാരതത്തിലെ പുണ്യസ്ഥലങ്ങളിൽ, അസംഖ്യം ശ്രോതാക്കളുടെ മുമ്പിൽവെച്ചു്, പണ്ഡിതന്മാർ വായിച്ചു് അർത്ഥം പറയുന്നതു ഞാൻതന്നെ കണ്ടിട്ടുണ്ടു്. എന്നാൽ ഈ രണ്ടു രാമായണങ്ങൾക്കും തമ്മിൽ ഒരു വലിയ വ്യത്യാസമില്ലാതിരിക്കയില്ല. വാല്മീകിരാമായണത്തിന്നു്, സൽഗുണസമ്പൂർണ്ണനായ ഒരു രാജകുമാരൻ മാത്രമാണു രാമൻ; തുളസീദാസരാമായണത്തിന്നോ, അദ്ധ്യാത്മരാമായണത്തിന്നെന്നപോലെ, സാക്ഷാൽ ജഗദീശ്വരൻതന്നെയാണു് ലീലാമനുഷ്യനായ രാമചന്ദ്രൻ. മറെറാരു മാതിരിയിൽ പറകയാണെങ്കിൽ വാല്മീകി പ്രകൃതിനിരീക്ഷകനായ ഒരു മഹാകവിയും, തുളസീദാസൻ ഭക്തിഭരിതസ്വാന്തനായ ഒരു മഹാജ്ഞാനിയുമത്രേ.

രാമവിഷയകമായ രതിഭാവത്തിൽ, കവനാരാമവിഹാരിയായ തുളസീദാസനും, കദളീവനസ്ഥനായ ശ്രീഹനുമാനും സമാനധർമ്മാക്കളാണെന്നു പറഞ്ഞാൽ അതിശയോക്തിയാകയില്ല. ഏതൊരു കക്ക്ശഹൃദയത്തേയും, നിലാവു്, ചന്ദ്രകാന്തത്തെയെന്നപോലെ, നിഷ്പ്രയാസം അലിയിക്കുന്ന ഒരത്ഭുതകരമായ ഭക്തിരസം രാമചരിതമാനസത്തിലെ ഓരോ വാക്യത്തിന്മേലും അമൃതുപുരട്ടിയിട്ടുണ്ടു്. രാമചരിതമാകുന്ന മാനസസരസ്സിൽ രമിക്കുന്ന ഒരു രാജഹംസത്തിൻെറ മധുരകൂജിതമാണു്, നാം തുളസീദാസരാമായണത്തിൽനിന്നു കേൾക്കുന്നതു്; തുളസിയുടെ രസനാഞ്ചലത്തിൽ നൃത്തംവെയ്ക്കുന്ന വാഗ്ദേവിയുടെ തൃക്കാൽത്തളക്കിലുക്കമാണെന്നും ഉൽപ്രേക്ഷിക്കാം.

ദ്വീപാന്തരങ്ങളിൽപ്പോലും തത്തൽഭാഷകളിലൂടെ ചെന്നെത്തി, അവിടങ്ങളിലെ സഹൃദയന്മാരാൽ സാദരം സൽക്കരിക്കപ്പെട്ടിട്ടുള്ള ഒരു മഹാകാവ്യമാകുന്നു രാമചരിതമാനസം. അതേ, അനശ്വരമായ ലോകസാഹിത്യത്തിൽ ഉൾപ്പെട്ടിട്ടുള്ള ഒന്നുതന്നെയാണു് ഈ തുളസീദാസകൃതി. ഇതിൻെറ ഗദ്യത്തിലും പദ്യത്തിലുമുള്ള ഓരോ തർജ്ജമ ഭാ

ഗ്യവശാൽ കൈരളിക്കും കൈവന്നിട്ടില്ലെന്നില്ല. എന്നാൽ അസമഗ്രങ്ങളായ ആ സ്വഭാഷാനുവാദങ്ങൾ കേരളീയരെ തികച്ചും തൃപ്തിപ്പെടുത്തുകയില്ലല്ലോ. അതിനാൽ തുളസീദാസരാമായണം മുഴുവനും പാരായണയോഗ്യമായ കിളിപ്പാട്ടുരീതിയിൽ വിവർത്തനംചെയ്യുന്ന വിദ്വാൻ സി. എൻ. ഗോപാലക്കുറുപ്പവർകൾ അവശ്യകർത്തവ്യമായ ഒരു പുണ്യകർമ്മമാണ് അനുഷ്ഠിച്ചുപോരുന്നതു്; ഈ മഹായജ്ഞം നിർവ്വിഘ്നമായി സമാപ്തിയടയട്ടെ.

ഇംഗ്ലീഷ് തർജ്ജമയേയോ മറേറാ ആശ്രയിക്കാതെ മൂലഭാഷയിൽനിന്നുതന്നെയാണു കുറുപ്പവർകൾ തർജ്ജമചെയ്യുന്നതു്. തർജ്ജമ മൂലത്തോടു് എത്രമാത്രം യോജിച്ചിട്ടുണ്ടെന്നു പറവാൻ ഹിന്ദിഭാഷാനഭിജ്ഞനായ ഞാൻ ശക്തനല്ല. എന്നാൽ ഈ കിളിപ്പാട്ടിന്റെ സർവ്വാംഗീണമായ രചനാഗുണവും രസസ്ഫുരണവും ഏതൊരു വായനക്കാരനേയും അത്യന്തം ആഹ്ലാദിപ്പിക്കും. ഇയ്യിടയിൽ തുരുതുരെ പുറപ്പെടുന്ന ഗാഥകളിൽ മിക്കവയിലും മേല്ക്കുമേൽ കടന്നുകൂടുന്ന ശ്രവണശല്യമായ വൃത്തവൈകല്യം ശ്രീമാൻ കുറുപ്പിന്റെ കിളിപ്പാട്ടിനെ അത്ര തീണ്ടിയിട്ടില്ലായ്കയാൽ, ഈ ഗാഥാകാവ്യത്തിനു സിദ്ധിച്ചിട്ടുള്ള ഗാനസുഖത്വം വിശേഷിച്ചും പ്രശംസനീയമായിരിക്കുന്നു.

അക്ഷുണ്ണങ്ങളായ ആശയങ്ങളാലും അക്ഷുദ്രമായ ഭക്തിവിലാസത്താലും അനർഗ്ഗളമായ വാചാപ്രവാഹത്താലും അലംകൃതമായി ആരാധനീയമായിരിക്കുന്ന ഈ മഹാഗ്രന്ഥം, എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണമെന്നപോലെ പ്രചുരപ്രചാരമായിത്തീരുമെന്നു ഞാൻ വിശ്വസിക്കുന്നു; നമ്മുടെ യുവകവികളിൽ മുന്നണിയിൽ നില്ക്കുന്ന ആളായ ഗോപാലക്കുറുപ്പവർകളുടെ ഗുരുതരമായ പരിശ്രമത്തെ അഭിനന്ദിക്കുകയും ചെയ്യുന്നു.

# മാനസപ്രവേശിക

മഹഷിതുല്യനായ മഹാത്മാ ഗോസ്വാമി തുളസീദാസൻെറ രാമായണം മലയാളത്തിലേക്ക വിവത്തനംചെയ്ത സമ്പൂണ്ണരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്ന ഈ സന്ദഭത്തിൽ മൂലഗ്രന്ഥത്തേയും ഗ്രന്ഥകത്താവിനേയും പുരസ്സരിച്ച് പല വസ്തുതകളും പ്രകാശിപ്പിക്കേണ്ടതായിരിക്കുന്നു. അതു് വിവത്തകൻെറ അനുപേക്ഷണീയമായ ഒരു കത്തവ്യമാണ്. വിശ്വസാഹിത്യക്ഷേത്രത്തിലെ അത്യഭിരാമമായ ഒരു കലാശില്പം എന്ന നിലയിൽ പൗരസ്ത്യരും പാശ്ചാത്യരുമായ സഹൃദയന്മാർ ഇതിനെ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. ഈവിധത്തിൽ പ്രശസ്തിയാജ്ജിച്ചിട്ടുള്ള ഒരു വിശിഷ്ടകൃതിയെപ്പററി മലയാളികളും അറിഞ്ഞിരിക്കണമല്ലോ. അതിനാൽ അനുവാചകരുടെ ശ്രദ്ധയെ ആകഷിക്കുന്നതിനും അവരുടെ രസാസ്വാദനശക്തിയെ സഹായിക്കുന്നതിനും ഇവിടെ യഥാശക്തി ഉദ്യമിക്കാം. മാനസത്തിലേക്കുള്ള പ്രവേശനദ്വാരം തുറന്നിടുകയാണ് എൻെറ ലക്ഷ്യം.

ആദ്യകവിയുടെ അനശ്വരകൃതിയായ രാമായണം ഭാരതഹൃദയം തന്നെയാകുന്നു. മനോഹരമായ ഒരു മുകുരത്തിലൂടേ എന്നപോലെ പുരാതന ഭാരതീയജീവിതത്തിൻെറ എല്ലാ ഭാവങ്ങളും അതിൽ തെളിഞ്ഞുകാണാം. കഥാവസ്തുവിൻെറ സവ്വാംഗീണമായ സ്വാരസ്യവും പ്രതിപാദനത്തിൻെറ ചമൽക്കാരസാന്ദ്രമായ ചാരുത്വവും വ്യക്തിത്വം തുളുമ്പിനില്ക്കുന്ന പാത്രസൃഷ്ടികൗശലവും ധമ്മാധമ്മസംഘട്ടനത്തിൻെറ നിരതിശയമായ ഔജ്ജ്വല്യവും ഈ ലോകോത്തരഗ്രന്ഥത്തെ, പരസ്സഹസ്രം പ്രകാശരശ്മികൾ പ്രസരിപ്പിക്കുന്ന അത്ഭുതകരമായ ഒരു ദീപസ്തംഭമാക്കി മാററുന്നു. നമ്മുടെ ചിരപുരാതനമായ മഹാരാജ്യം ലോകത്തിനു സമ്മാനിച്ച അമൂല്യമായ ഒരു സാംസ്കാരികനിക്ഷേപമാണിതു്.

സംസ്കൃതഭാഷയിൽ എഴുതപ്പെട്ടിരിക്കുന്ന വാല്മീകിരാമായണത്തിൻെറ അനുകരണങ്ങൾ ഭാരതത്തിലെ ദേശഭാഷകളിലെല്ലാം ഉണ്ടായിട്ടുണ്ട്. ഒരു അമിട്ടുവെടി പൊട്ടിയാൽ അതിൽനിന്നു് അസംഖ്യം ദീപവിശേഷങ്ങൾ അന്തരീക്ഷത്തിൽ ചിതറിവീഴുന്നതുപോലെ രാമായണകഥയിൽനിന്നു് എത്രയെത്ര കഥാത്മകകാവ്യങ്ങളാണു രൂപംകൊണ്ടിട്ടില്ലാത്തതു്? രാമായണത്തിൻെറ സവ്വാകഷകത്വം സമത്ഥിക്കുവാൻ ഇതിലധികം എന്തു തെളിവു വേണം?

ഈ ശ്രേഷ്ഠകാവ്യം ഭക്തകവിസമ്രാട്ടായ തുളസീദാസൻ ഹിന്ദിയിലേക്കു സംക്രമിപ്പിച്ചു. കഥാഗതിയിൽ പ്രായേണ വാല്മീ

കിമഹഷിയെ അനുകരിച്ചിരിക്കയാണെങ്കിലും ആദികാവ്യത്തിന്റെ ഒരു തജ്ജമയാണിതെന്നു പറഞ്ഞുകൂടാ.

''നാനാപുരാണനിഗമാഗമസമ്മതം യ—
ദ്രാമായണേ നിഗദിതം കചചിദന്യതോഽപി
സ്വാന്തഃസുഖായ തുളസീരഘുനാഥഗാഥാ—
ഭാഷാനിബന്ധമതിമഞ്ജുളമാതനോതി.''

എന്നിങ്ങനെ ഗ്രന്ഥാരംഭത്തിൽ കവി പാടിയിരിക്കുന്നതു നോക്കുക. വേദശാസ്ത്രപുരാണസമ്മതമായ രാമായണത്തിൽ വണ്ണിക്കപ്പെട്ടിട്ടുള്ളതും, അന്യഗ്രന്ഥങ്ങളിൽനിന്നു സംഗ്രഹിക്കപ്പെട്ടതും കൂട്ടിച്ചേർത്ത്, തുളസീദാസൻ ആത്മസുഖത്തിനുവേണ്ടി ഒരു ഭാഷാപ്രബന്ധം നിമ്മിക്കുന്നു എന്നാണല്ലോ ഇതിന്റെ അത്ഥം. കഥയിൽ വായനക്കാക്കു പുതുമ തോന്നത്തക്കവണ്ണം ചില പരിഷ്കാരങ്ങൾ വരുത്തുകയും പല ഉപകഥകൾ നിബന്ധിക്കുകയും പാത്രസൃഷ്ടിയിൽത്തന്നെ ഏതാനും വ്യതിയാനങ്ങൾ കല്പിക്കുകയും ചെയ്തിട്ടുണ്ട്. അവ എന്തൊക്കെയാണെന്നു പിന്നീടു വിവരിക്കാം.

കവി ഗ്രന്ഥത്തിനു നല്കിയിരിക്കുന്ന പേർ 'രാമചരിതമാനസം' എന്നാണ്. രാമചരിത്രത്തെ മാനസസരസ്സായി സങ്കല്പിച്ചു രചിച്ചിരിക്കുന്നു എന്നാണ് ഈ നാമകരണത്തിന്റെ അത്ഥം. എന്നാൽ തുളസീദാസരാമായണം എന്ന പേരിലാണ് ഈ ഗ്രന്ഥം പരക്കെ അറിയപ്പെടുന്നതു്. വാല്മീകിരാമായണം, കമ്പരാമായണം എന്നിവപോലെ ജനങ്ങളുടെ വ്യവഹാരത്തിൽ ഇതു് തുളസീദാസരാമായണമായിത്തീന്നു എന്നു സാരം. തിരിച്ചറിയുന്നതിനുവേണ്ടി നമ്മുടെ ഭാഷയിലും കേരളവമ്മരാമായണം, എഴുത്തച്ഛൻരാമായണം, കണ്ണശ്ശരാമായണം എന്നൊക്കെ പറയാറുണ്ടല്ലോ.

തുളസീദാസരാമായണത്തിലും ഏഴു കാണ്ഡങ്ങളാണ് അടങ്ങിയിട്ടുള്ളതു്. എന്നാൽ ഒരു പരിഷ്കാരം കാണുന്നു. യുദ്ധകാണ്ഡത്തിനു 'ലങ്കാ'കാണ്ഡം എന്ന പേർ നല്കിയിരിക്കയാണ്. വാസ്തവത്തിൽ ഏഴു 'സോപാന'മായിട്ടാണു തുളസീദാസൻ ഗ്രന്ഥവിഭജനംചെയ്തിരിക്കുന്നതു്. എങ്കിലും 'കാണ്ഡം' എന്ന പേരുതന്നെ പ്രചരിച്ചു. മററു രാമായണങ്ങളിലൂടെ അധികം പരിചിതമായ ശബ്ദവും അതാണല്ലോ. യുദ്ധകാണ്ഡം ഇതിൽ ലങ്കാകാണ്ഡമായി മാറിയതിൽ ഒരു പുതുമയുണ്ട്. അയോദ്ധ്യാകാണ്ഡം, കിഷ്കിന്ധാകാണ്ഡം എന്നിവക്കു സമാനമാണതു്. സ്ഥലവാചി.

## രാമചരിതമാനസത്തിന്റെ മഹത്ത്വം

ഒരാദശ്കാവ്യത്തിനു വേണ്ട ഗുണങ്ങളെല്ലാം ഈ രാമായണത്തിൽ ഒത്തുചേന്നിട്ടുണ്ട്. ഭാവഗാംഭീര്യം, ആദ്ധ്യാത്മിക

സൗന്ദര്യം, ദാർശനികസിദ്ധാന്തങ്ങളുടെ സ്പഷ്ടീകരണം, ധാർമ്മികാദർശങ്ങളുടെ പ്രത്യക്ഷീകരണം, നൈതികോപദേശങ്ങളുടെ സമൃൽകൃഷ്ടത, പ്രതിപാദനഭംഗി, ഭാഷാസാരള്യം, ചരിത്രചിത്രണശക്തി, പ്രകൃതിചിത്രവർണ്ണനം എന്നിവയുടെ വിലാസരംഗമാണ രാമചരിതമാനസം. ഭക്തിജ്ഞാനകർമ്മകാണ്ഡങ്ങളുടെ ത്രിവേണി എന്നു് ഇതിനെ വിശേഷിപ്പിക്കാം. സ്വർഗ്ഗത്തിൻെറയും മൃത്യുവിൻെറയും അപൂർവ്വമായ ഒരു സമ്മേളനം! കേരളത്തിൽ എഴുത്തച്ഛൻെറ അദ്ധ്യാത്മരാമായണം പോലെ ഉത്തരഭാരതത്തിൽ സാക്ഷരത്വം പ്രചരിപ്പിക്കുന്നതിനു് ഇതു വളരെ സഹായിച്ചിട്ടുണ്ടു്. കവിതാദൃഷ്ടിയിലും ധാർമ്മികദൃഷ്ടിയിലും ഈ കാവ്യം ഉയർന്നുനില്ക്കുന്നു. ഹിമാലയംമുതൽ കന്യാകുമാരിവരെയും കച്ച് തൊട്ടു മണിപ്പൂർവരെയും ഇതിൻെറ ധ്വനി നിരന്തരം മുഴങ്ങുകയാണു്. രാമചരിതമാനസ വായിക്കാത്തവർക്കു് അനുപമമായ ഒരു രസസമ്പത്തു നഷ്ടപ്പെടുന്നു.

ഹിന്ദിയിലെ മറെറാരു പ്രാചീനകവിയും ഭാഗവതകർത്താവുമായ 'സൂർദാസ്' ഒരു തുളസീപ്രശസ്തി രചിച്ചിട്ടുള്ളതിൽനിന്നു് ഒരുഭാഗം ഇവിടെ ഉദ്ധരിക്കാം:

''ധന്യഭാഗ്യ മമ സന്തശിരോമണി
ചരണ കമല തകി ആയ ഉം
ബദന പ്രസാദസദന ദൃഗഭരി
ലഖി സുഖ സന്ദോഹ സമായ ഉം
* * *
ശ്രീ തുളസീ സുചി സന്ത സമാഗമ
അദ്ഭുത അമല അനൂപ
സൂർദാസ ജീവന ഫല പായോ
ദർസന ജുഗള സ്വരൂപ.''

ഈ ഗാനത്തിൽ സൂർദാസ്, പ്രസാദസദനവദനനായ തുളസീദാസനെ, തനിക്കു മാർഗ്ഗദർശനം നല്കിയ ആചാര്യൻ എന്ന നിലയിൽ സ്മരിക്കുന്നു. ഇവർ രണ്ടുപേരും സമകാലീനരായിരുന്നു എന്നാണു ജനവിശ്വാസം.

വിശ്വകവി രവീന്ദ്രനാഥടാഗൂർ ഇങ്ങനെ രേഖപ്പെടുത്തിക്കാണുന്നു:

''രാമായണത്തിൻെറ ഒരു വലിയ വൈശിഷ്ട്യം, ഗാർഹികബന്ധങ്ങളുടെ രമണീയമായ ആവിഷ്കരണമാണു്. പിതൃപുത്രബന്ധം, സഹോദരബന്ധം, ഭാര്യാഭർത്തൃബന്ധം എന്നിവയ്ക്കുപുറമേ, സ്വാമിസേവകബന്ധം, ഗുരുശിഷ്യബന്ധം മുതലായവയും ഹൃദയംഗമമായി പ്രകാശിപ്പിച്ചിട്ടുണ്ടു്. ഗ്രന്ഥത്തിനു മഹത്വം നല്കിയതും മുഖ്യമായി ഇവതന്നെയാകുന്നു. ഭാരതത്തെക്കുറിച്ചുള്ള പരിചയം ഇതിൽനിന്നു സിദ്ധിക്കുന്നു. ഭാരതവർഷത്തിലെ ആബാലവൃദ്ധം ജനങ്ങൾക്കും, സ്ത്രീപുരുഷഭേദമെന്യേ, ഉച്ച

നീചഭേദമെന്യേ ഉപയോഗപ്പെടുന്ന ശിക്ഷണം മാത്രമല്ല, ആനന്ദവുമരുളുന്നതാണിതു്. ഇതൊരു ധർമ്മശാസ്ത്രവും ലക്ഷണയുക്തമായ മഹാകാവ്യവുമാകുന്നു.''

മററൊരിടത്തു ടാഗൂർ വീണ്ടും എഴുതുന്നു:

''ഭാരതവർഷം എന്താകാൻ ആഗ്രഹിച്ചുവോ, അതു തുളസീദാസരാമായണത്തിലൂടേ സാധിച്ചു.''

രാമചരിതമാനസത്തിൻെറ ഒരു ഉത്തമാരാധകനായിരുന്ന മഹാത്മാഗാന്ധി പല സന്ദർഭങ്ങളിലും പ്രസ്തുത ഗ്രന്ഥത്തെ പ്രശംസിച്ചിട്ടുണ്ടു്. ഒരു ഭാഗം ഉദ്ധരിക്കാം:

''തുളസീദാസൻെറ ശ്രദ്ധ അലൗകികമായിരുന്നു. അതു്, ഭാരതത്തിലെ ഹിന്ദുസമുദായത്തിനു രാമായണം എന്ന ഗ്രന്ഥരത്നം സമ്മാനിച്ചു. ഈ സർവ്വോന്നതമായ ശ്രദ്ധ മനുഷ്യനു് എങ്ങനെ സ്വായത്തമാക്കാം എന്ന ചോദ്യത്തിൻെറ ഉത്തരമാണു് രാമചരിതമാനസം. ഞാൻ ഈ രാമായണത്തെ ഭക്തിമാർഗ്ഗഗ്രന്ഥങ്ങളിൽ അത്യുത്തമമായി കരുതി ആരാധിക്കുന്നു.''

ഗാന്ധിജിയുടെ മററൊരഭിപ്രായവും നമ്മുടെ ആദരപൂർവ്വമായ അവധാനത്തെ അർഹിക്കുന്നു.

''ശ്രദ്ധയുടേയും ബുദ്ധിയുടേയും ക്ഷേത്രങ്ങൾ ഭിന്നങ്ങളാകുന്നു. ശ്രദ്ധയിൽനിന്നു് അന്തർജ്ഞാനവും ആത്മജ്ഞാനബുദ്ധിയും ഉണ്ടാകുന്നു. അതു് അന്തഃശ്ശുദ്ധിക്കു് ഹേതുവായിത്തീരും. ബുദ്ധിയിൽനിന്നു ബാഹ്യജ്ഞാനവും സൃഷ്ടിവിജ്ഞാനബുദ്ധിയുമാണുണ്ടാവുക. അന്തഃശ്ശുദ്ധിക്കു് അതിൽ വലിയ കാര്യമൊന്നുമില്ല. അത്യന്തബുദ്ധിശാലികൾ അത്യന്തം ചരിത്രഭ്രഷ്ടരായി പരിണമിച്ചേക്കും. ഈ ചരിത്രശൂന്യത ശ്രദ്ധാലുക്കളെ ബാധിക്കുകയില്ല. മഹത്തരമായ ശ്രദ്ധയാണു് രാമചരിതമാനസത്തിലെ മുഖ്യധാര. സൂക്തിരത്നങ്ങളുടെ ഒരു ഭണ്ഡാരമാണു തുളസീരാമായണം.''

പണ്ഡിതകുലഭൂഷണമെന്നു വിഖ്യാതനായ പണ്ഡിത മദനമോഹനമാളവീയ പറയുന്നതു ശ്രദ്ധിക്കുക:

''രാമായണം ഹൈന്ദവജനതയുടെ അതുല്യസമ്പത്താണു്. അതിൽ ഹിന്ദുനാഗരികതത്വത്തിൻെറ സമുന്നതാദർശങ്ങൾ കാണാൻ കഴിയും. എപ്പോഴും പഠിക്കാനും ചിന്തിക്കാനുമുള്ള വക അതിലുണ്ടു്. രാമചരിതമാനസത്തെ കേവലം ഒരു കാവ്യമെന്നു പറയുന്നതു് അതിനെ അപമാനിക്കുകയാണു്. ഗൃഹസ്ഥജീവിതത്തിൻെറ ആദർശമാണു് അതു നല്കുന്നതു്; ആര്യസംസ്കാരത്തിൻെറ സർവ്വോത്തമാദർശം.''

ഹിന്ദിഭാഷയിലെ സുപ്രസിദ്ധ വിദ്വാന്മാരും കവികളും നിരൂപകന്മാരും രേഖപ്പെടുത്തിയിട്ടുള്ള ചില അഭിപ്രായങ്ങൾ കൂടി പകർത്താം.

''നിതാന്തപാവനമായ രാമചരിതസരോജത്തിലെ മധുപ

വും കവികുലതിലകനും കവിതാകാമിനീകാന്തനുമായ തുളസി ജയിക്കട്ടെ'' എന്നു് അയോദ്ധ്യാസിംഹ ഉപാധ്യായനും,

''തുളസീദാസകൃതിയിലെ തല്ലീനത, പ്രബന്ധപടുത, രചനാചാതുര്യം, ഭാഷാസൗഷ്ഠവം, രസപരിപാകം, അലങ്കാരഭംഗി എന്നിത്യാദി കാവ്യസൗന്ദര്യോപാധികൾ വിസ്മയജനകം തന്നെ. വാസ്തവത്തിൽ ഹിന്ദിഭാഷയുടെ സമഗ്രവൈഭവത്തിൻെറ സാക്ഷാൽക്കാരമാണു് ഗോസ്വാമിയുടെ കാവ്യശില്പം'' എന്നു് ആചാര്യ ശ്യാമസുന്ദരദാസും,

''മനുഷ്യനെ ദേവനാക്കാനുള്ള തപസ്യയാണു ഗോസ്വാമി തുളസീദാസൻ രാമായണത്തിലൂടേ അനുഷ്ഠിച്ചിരിക്കുന്നതു്'' എന്നു ഡോക്ടർ പീതാംബരദത്തനും,

''ഹേ തുളസി, അങ്ങു ഹിന്ദിസാഹിത്യമധുവനത്തിൽ സുഖദസ്വരലഹരിയിളക്കുന്ന കവികോകിലമാണു്. ദേവ, അങ്ങയുടെ ആഗമനം ഹിന്ദിയുടെ മന്ദഹാസോദയമാകുന്നു'' എന്നു ഹരശരൺ ശർമ്മയും,

''രാമചരിതമാനസം സർവ്വരസപ്രകാശകമായി പരിലസിക്കുന്നു'' എന്നു പ്രൊഫസർ രാമചന്ദ്രശുക്ലയും,

''തുളസിയുടെ യശശ്ചന്ദ്രിക, ലോകത്തെ മുഴുവനും പ്രകാശമാനമാക്കുന്നു. അദ്ദേഹത്തിൻെറ ഭൗതികശരീരത്തിനു നാശം സംഭവിച്ചിരിക്കാം. എന്നാൽ ഓരോ ഗ്രാമത്തിലും ഓരോ ധാമത്തിലും അദ്ദേഹം ഇപ്പോഴും ജീവിക്കുന്നു'' എന്നു് ഗോപാലശരണസിംഹനും തുളസീദാസകൃതിയെ പ്രശംസിച്ചിരിക്കുന്നു.

രാമചരിതമാനസത്തിൻെറ റഷ്യൻ പരിഭാഷയുടെ ആമുഖത്തിൽ, ''മധ്യകാലീനഭാരതത്തിലെ ശക്തിശാലിയായ കാവ്യം'' എന്നു് പ്രൊഫസർ എം. പി. വരാന്നിക്കോവ് ഇതിനെ കീർത്തിച്ചിട്ടുണ്ടു്.

ചുരുക്കത്തിൽ രാമഭക്തിയിൽനിന്നു കടഞ്ഞെടുത്ത അമൃതമാണു് ഈ അനശ്വരകാവ്യം.

## കവിയുടെ ചരിത്രം

ഗോസ്വാമിയുടെ വിശ്വസനീയമായ ഒരു ജീവചരിത്രം നമ്മുടെ മുമ്പിലില്ല. ഉണ്ടെങ്കിലേ അത്ഭുതപ്പെടേണ്ടതായിട്ടുള്ളു. ഏകദേശം നാലു നൂററാണ്ടുകൾക്കുമുമ്പു ജീവിച്ചിരുന്ന ഒരു കവിയുടെ ജീവനവൃത്താന്തം സൂക്ഷ്മമായി അറിയുന്നതെങ്ങനെയാണു്? പല അഭിപ്രായങ്ങളും അഭ്യൂഹങ്ങളും പൊന്തിവന്നിട്ടുണ്ടു്. അവയെല്ലാം പരിശോധിക്കുവാൻ ഒരുങ്ങുന്ന ഒരാൾ വിവാദജടിലമായ ഒരു വീഥിയുടെ നടുവിലാണു് അകപ്പെടുക. ആ മാർഗ്ഗത്തിലൂടേ എത്ര സഞ്ചരിച്ചാലും നിസ്സന്ദേഹമായ ഒരു നിഗമനത്തിലെത്തിച്ചേരാൻ പ്രയാസം. എന്നിരുന്നാലും ഒട്ടുദൂരം സഞ്ചരിച്ചേ മതിയാവൂ. നോക്കിക്കാണാമല്ലോ.

ഒരു ആധികാരികഗ്രന്ഥമായ 'എൻസൈക്ലോപ്പീഡിയ ബ്രിട്ടാനിക്ക'യിൽ രേഖപ്പെടുത്തിയിട്ടുള്ള സംഗതികൾ ആദ്യമായി സംഗ്രഹിക്കാം.

കവിയുടെ ജീവിതകാലം ക്രി. വ. 1532 മുതൽ 1623 വരെയാണ്. മൂന്നു മുഗൾചക്രവർത്തിമാരുടെ ഭരണകാലവുമായി പരിചയമുണ്ടായിരുന്ന തുളസീദാസൻ ഹുമയൂണിൻെറകാലത്തു ജനിച്ചു. അക്ബറിൻെറ കാലത്തും ജഹാംഗിറിൻെറ ഭരണാദ്യഘട്ടത്തിലും ജീവിച്ചു. കവിയുടെ സാഹിത്യപരിശ്രമങ്ങളുടെ സുവർണ്ണകാലം അക്ബർചക്രവർത്തി ഭരണംനടത്തിയ കാലമായിരുന്നു. യമുനയ്ക്കു തെക്കുള്ള 'ബന്ദാ' ഡിസ്ട്രിക്ടിലെ 'രാജാപുരം' ഗ്രാമത്തിൽ സർവ്വാരിയാബ്രാഹ്മണവർഗ്ഗത്തിൽ ജനിച്ചു. അച്ഛൻെറ പേരു് 'ആത്മാറാം സുകൽ ഡൂബേ' എന്നും അമ്മയുടെ പേരു് 'ഹുലസി' എന്നുമായിരുന്നു. മകൻെറ ജാതകദോഷംനിമിത്തം ബാല്യത്തിൽത്തന്നെ മാതാപിതാക്കൾ ഉപേക്ഷിച്ചു. പിന്നീടു് ഒരു പരിവ്രാജകനാണു വളർത്തിയതു്. അദ്ദേഹത്തോടൊരുമിച്ചു പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു. കുറേക്കാലം കഴിഞ്ഞു വീണ്ടും ഗൃഹത്തിലെത്തി. അന്നു മാതാപിതാക്കൾ താമസിച്ചിരുന്നതു് 'സുകാക്ക്റററ്' എന്ന സ്ഥലത്തായിരുന്നു. ഉത്തരപ്രദേശത്തു് ഈത്താ (Etah) ഡിസ്ട്രിക്ടിലെ സോറോൺ (Soron) എന്ന സ്ഥലത്തിനടുത്തു് 'ഗോർജാ'നദീതീരത്തുള്ള വരാഹക്ഷേത്രം (സൂകരക്ഷേത്രം) ആയിരിക്കണം ഈ സുകാക്ക്റററ് എന്നു് ഊഹിക്കുന്നു. ഇതു് അയോദ്ധ്യയിൽനിന്നു 30 മൈൽ പടിഞ്ഞാറാണു്.

തുളസി അച്ഛൻെറ ജീവിതകാലത്തുതന്നെ വേളികഴിച്ചു. 'രത്നാവലി' എന്നായിരുന്നു ഭാര്യയുടെ പേർ. ഈ സ്ത്രീരത്നം 'ദീനബന്ധു പാഠക്കി'ൻെറ മകളായിരുന്നു. ദമ്പതിമാക്കു് ഒരു പുത്രനുണ്ടായി; 'താരക്' (താരകൻ). എന്നാൽ മകൻ ശൈശവത്തിൽത്തന്നെ മരിച്ചു.

രാമഭക്തയായിരുന്ന രത്നാവലി അചിരേണ, മതാചാരങ്ങളിൽ നിഷ്ഠ പാലിക്കാൻവേണ്ടി ഭർത്താവിനെ വിട്ടുപിരിഞ്ഞു പിതൃഗൃഹത്തിലേക്കു പോയി. തുളസീദാസൻ അവരെ അന്വേഷിച്ചു് അവിടെച്ചെന്നു നിർബ്ബന്ധിച്ചെങ്കിലും കൂട്ടിക്കൊണ്ടു പോകാൻ കഴിഞ്ഞില്ല. അതിനാലാണു തുളസി പ്രാപഞ്ചികതയുപേക്ഷിച്ചു വൈരാഗ്യംവരിച്ചു രാമഭക്തനായി പരിണമിച്ചതു്. രത്നാവലിയും ഒരു കവനകുശലയായിരുന്നു. രാമനെ വാഴ്ത്തുന്ന ചില ദോഹാവലികൾ അവർ രചിച്ചിട്ടുണ്ടു്.

ശ്രീരാമഭക്തിയാൽ പ്രേരിതനായ ഗോസ്വാമി ആദ്യം വാസസ്ഥാനമാക്കിയതു് രാമരാജധാനിയായ അയോദ്ധ്യ (ഇപ്പോഴത്തെ ഫൈസാബാദ്) ആയിരുന്നു. അവിടെ വസിച്ചിരുന്ന കാലത്തു തുളസിക്കു സ്വപ്നത്തിൽ രാമദർശനമുണ്ടായെന്നും സാധാ

രണജനങ്ങളുടെ ഭാഷയിൽ രാമായണമെഴുതാൻ അരുളപ്പാടുണ്ടായെന്നും പറഞ്ഞുപോരുന്നു. 1574 ഏ. ഡി.യിൽ രാമായണമെഴുതാൻ തുടങ്ങി. ആരണ്യകാണ്ഡംവരെ അവിടെവെച്ച് എഴുതി. ആയിടയ്ക്ക് അയോദ്ധ്യയിലെ വൈഷ്ണവവൈരാഗികളുമായി അഭിപ്രായവ്യത്യാസമുണ്ടായതിനാൽ വാരണാസി (ബനാറസ്) യിലേക്കു പോയി. അവിടെ 'അസിഘട്ട'(Asighat)ത്തിൽ താമസിച്ചു. പിന്നെ മരണപര്യന്തം അവിടെയാണു കഴിച്ചുകൂട്ടിയത്. ജഹാംഗിർ ചക്രവർത്തിയുടെ ഭരണകാലത്ത് അസിഘട്ടത്തിൽവെച്ച് 1623–ൽ 91–ാംവയസ്സിൽ അന്തരിച്ചു.

കൃതികൾ

1. രാമചരിതമാനസം
2. രാമസത്സയി—1584
3. പാർവ്വതീമംഗലം—1586
4. രാമാജ്ഞാപ്രശ്നം—1598
5. കവിതാരാമായണം—1612–1614

ഇവയ്ക്കുപുറമേ, ദോഹാവലി, വിനയപത്രിക, ഗീതാരാമായണം, കൃഷ്ണാവലി, വൈരാഗ്യസന്ദീപിനി തുടങ്ങിയ കൃതികളും നിർമ്മിച്ചിട്ടുണ്ട്.

രാമചരിതമാനസത്തിൻെറ ഇംഗ്ലീഷ്പരിഭാഷ എഫ്. എസ്. ഗ്രൗസും (F. S. Growse) വൈരാഗ്യസന്ദീപിനിയുടെ പരിഭാഷ ഗ്രിയേഴ്സൻ (Grierson) എന്ന പണ്ഡിതനും പ്രസിദ്ധം ചെയ്തു.

കവിയുടെ കൈയക്ഷരത്തിലുള്ള അയോദ്ധ്യാകാണ്ഡം ജന്മസ്ഥലമായ രാജാപുരത്തു സൂക്ഷിച്ചിട്ടുണ്ടെന്നു പറയുന്നു. ബാലകാണ്ഡത്തിൻെറ കൈയെഴുത്തുപ്രതി, അദ്ദേഹം തിരുത്തിയ രീതിയിൽ അയോദ്ധ്യയിലും.

ജീവിതകാലത്തുതന്നെ തുളസീദാസൻ വലിയ ഒരാചാര്യനായി ബഹുമാനിക്കപ്പെട്ടിരുന്നു. ജയപ്പൂരിലെ മഹാരാജാ മാനസിംഹനും അദ്ദേഹത്തിൻെറ സഹോദരൻ ജഗത്സിംഹനും മററു പല രാജാക്കന്മാരും തുളസീദാസൻെറ ആരാധകന്മാരായിരുന്നു.

ഉത്തരഭാരതത്തിലെ പ്രധാനപ്പെട്ട തീർത്ഥാടനകേന്ദ്രങ്ങളിലെല്ലാം കവി സഞ്ചരിച്ചിട്ടുണ്ട്.

ഇത്രയുമാണു ബ്രിട്ടാനിക്കയിൽ കാണുന്ന വിവരണത്തിൽനിന്നു നമുക്കു മനസ്സിലാകുന്നത്. എന്നാൽ സർവ്വസമ്മതമായ വസ്തുസ്ഥിതിയാണിതെന്നു പറയാൻ വയ്യ. ആ സർവ്വവിജ്ഞാനകോശം പ്രസിദ്ധീകരിച്ചകാലത്ത്, പ്രാമാണികരായ ഹിന്ദിഭാഷാസൂരികളുടെ സഹായത്തോടുകൂടി തയ്യാറാക്കിയ ഒരു പ്രബ

ന്ധമാണെന്നേ ഉള്ളു. പില്ക്കാലത്തു പല ഗവേഷകന്മാരും വി ഭിന്നാഭിപ്രായങ്ങൾ പ്രകടിപ്പിക്കാതിരുന്നിട്ടില്ല. ഹുമയൂൺ ചക്രവർത്തിയുടെകാലത്തു തുളസീദാസൻ ജനിച്ചിട്ടില്ലെന്നും, അക്ബറിൻെറകാലത്താണു ജനനമെന്നും അക്ബറിൻെറ മരണാനന്തരം ജഹാംഗീറിൻെറ ഭരണകാലത്താണു പരലോകപ്രാപ്തനായതെന്നും നവീനഗവേഷകന്മാർ വാദിക്കുന്നു. കഴിയുന്നത്ര സൂക്ഷ്മവിവരങ്ങൾ ശേഖരിക്കാനുള്ള ശ്രമം ഇപ്പോഴും തുടൎന്നുകൊണ്ടിരിക്കുകയാണ്. ഒരു കാര്യം മാത്രം തീൎത്തുപറയാം. 1631–ാമാണ്ടു ചൈത്രശുക്ലനവമിയിൽ (മധുമാസം 9–ാംതീയതി ചൊവ്വാഴ്ച)—രാമജയന്തിദിവസം—രാമചരിതമാനസം എഴുതിത്തുടങ്ങി. ഇതു് അദ്ദേഹംതന്നെ 'മാനസ'ത്തിൽ രേഖപ്പെടുത്തിയിട്ടുമുണ്ടു്. നോക്കുക:

"* ആയിരത്തറുന്നൂററിമുപ്പത്തിയൊന്നായീടു–
മീയബ്ദംതന്നിൽ, സ്വാമിപാദാബ്ജം പണിഞ്ഞു ഞാൻ
മോഹനചൈത്രമാസമൊമ്പതാംദിവസത്തിൽ
മാഹാത്മ്യം കലരുന്ന മംഗലവാരംതന്നിൽ
രാമണീയകമേറും കോസലനഗരിയിൽ
രാഘവൻ പിറന്നതായ് വേദങ്ങൾ ചൊല്ലുംനാളിൽ

*　　　　*　　　　*

മഞ്ജുളതരമായ രാമസൽക്കീൎത്തി വാഴ്ത്തും
മംഗളവേളയിങ്കലെഴുതിത്തുടങ്ങുന്നേൻ." (തർജ്ജമ)

ഇതിൽനിന്നു കാവ്യനിൎമ്മാണകാലം വ്യക്തമാണല്ലോ.

മററൊരു കാര്യംകൂടി കവി രേഖപ്പെടുത്തിയിട്ടുള്ളതായി വിചാരിക്കാം; തൻെറ ഗുരുനാഥൻെറ നാമധേയം.

"ബന്ദഉ് ഗുരുപദ കഞ്ജ
കൃപാസിന്ധു നരരൂപഹരി."

ഇതിൽ കാണുന്ന 'നരരൂപഹരി' എന്നുള്ളതു തുളസീദാസൻെറ ഗുരുവായ ബാബു നരഹരിദാസാണെന്നു തെളിഞ്ഞിട്ടുണ്ടു്.

ഒരു പൂൎവ്വകവിയുടെ ചരിത്രം കണ്ടുപിടിക്കുന്നതിനു മൂന്നു മാൎഗ്ഗങ്ങളെ ആശ്രയിക്കേണ്ടതായിരിക്കുന്നു: 1. ആഭ്യന്തരസാമഗ്രികൾ. 2. ബാഹ്യസാമഗ്രികൾ. 3. ജനശ്രുതി അഥവാ ഐതിഹ്യം. കവിയുടെ കൃതികളിൽനിന്നുള്ള തെളിവുകളാണു് ആഭ്യന്തരസാമഗ്രികൾ. കവിയെപ്പററി മററു കവികളും പണ്ഡിതന്മാരും എഴുതിയിട്ടുള്ള വിവരങ്ങളാണു് ബാഹ്യസാമഗ്രികൾ. ഇവയിൽ ഒന്നാമത്തേതാണു് അധികം സ്വീകാര്യം. പ്രമാണരൂപത്തിൽ വരുന്നതും അതുതന്നെയാണു്. ആഭ്യന്തരസാമഗ്രികൾ പരിശോധിച്ചിട്ടുള്ള ഗവേഷകന്മാർ, മേല്പറഞ്ഞ രണ്ടു കാര്യങ്ങൾ

* ഇതു വിക്രമാബ്ദമാണു്. ക്രിസ്തുവൎഷമായി മാററുമ്പോൾ 1575.

ക്കപുറമേ മററുചില വസ്തുതകളും എടുത്തു കാണിക്കുന്നു. 1. തുളസി ജാതിയിൽ ബ്രാഹ്മണനായിരുന്നു. 2. അദ്ദേഹത്തിനു മാതാപിതാക്കന്മാർ നല്കിയ പേരു് 'രാമബോലാ' എന്നായിരുന്നു. പില്ക്കാലത്തു തുളസീദാസൻ എന്ന പേർ അദ്ദേഹം സ്വീകരിച്ചു. 3. ചെറുപ്പത്തിൽത്തന്നെ മാതാപിതാക്കൾ അദ്ദേഹത്തെ ഉപേക്ഷിച്ചു (ചിലർ പറയുന്നതു് ബാല്യത്തിൽ അച്ഛനമമ്മയും മരിച്ചുപോയി എന്നാണു്.) 4. ഒരു സന്യാസിയുടെ സംരക്ഷണത്തിലാണു കുറേക്കാലം തുളസി കഴിഞ്ഞുകൂടിയതു്. 5. ബ്രിട്ടാനിക്കയിൽ കാണുന്നതുപോലെ രത്നാവലി ആയിരുന്നു കവിയുടെ ധർമ്മപത്നി. മകന്റെ പേർ താരക് എന്നായിരുന്നു. അയാൾ ബാല്യത്തിൽ മരിച്ചുപോയി. 6. ജീവിതത്തിൽ അധികസമയവും കാശി, അയോദ്ധ്യ, പ്രയാഗ എന്നീ സ്ഥലങ്ങളിൽ കഴിച്ചുകൂട്ടി. 7. ജഹാംഗിറിന്റെ കാലത്തു 91-ാം വയസ്സിൽ തുളസി ഇഹലോകവാസം വെടിഞ്ഞു.

ഇതെല്ലാം കവിയുടെ കൃതികളിൽനിന്നു ശേഖരിച്ച തെളിവുകളാണു്. ഇനി ബാഹ്യസാമഗ്രികളിൽ ചിലതു ചൂണ്ടിക്കാണിക്കാം. അദ്ദേഹത്തിന്റെ സമകാലീനരും അല്ലാത്തവരുമായ ചിലർ എഴുതിയ ചരിത്രഗ്രന്ഥങ്ങളാണു് അവയ്ക്കാലംബം. 'ഭക്തമാല', 'ഗോസായീചരിത്രം', 'തുളസീചരിത്രം' എന്ന മൂന്നു ഗ്രന്ഥങ്ങളാണു് അവയിൽ പ്രധാനപ്പെട്ടവ. തുളസീദാസന്റെ സമകാലീനനെന്നു പലരും പറയുന്ന നാഭാദാസനാണു ഭക്തമാലയുടെ കർത്താവു്. തുളസീചരിത്രം അതിവിസ്തൃതമാണു്. മഹാഭാരതത്തോളം വലിപ്പംവരുമത്രേ. പക്ഷേ, അതാരും കണ്ടിട്ടില്ല. ഗോസായീചരിത്രം, കേട്ടുകേൾവികളെ അടിസ്ഥാനമാക്കി രചിച്ചിട്ടുള്ള തുളസീദാസകഥയാണു്. ഈ ഗ്രന്ഥങ്ങളിൽ പരസ്പരവിരുദ്ധങ്ങളായ അഭിപ്രായങ്ങൾ പലതും കാണുന്നു. ഭക്തിയുടെ ദൃഷ്ടികോണത്തിലൂടെയാണു തൽകർത്താക്കൾ കവിയെ കാണുന്നതു്. അതിനാൽ അതിശയോക്തി വളരെയധികം കലർന്നിട്ടുണ്ടു്.

ഇനി, ജനശ്രുതിയുടെ കാര്യമാണെങ്കിൽ അതു് അപ്രാമാണികമാണുതാനും. സമയാനുസാരം ഭേദപ്പെട്ടുകൊണ്ടിരിക്കുന്ന സ്വഭാവമാണല്ലോ അതിനുള്ളതു്. ഗോസ്വാമിയെ സംബന്ധിക്കുന്ന അനേകം അത്ഭുതകഥകൾ പ്രചരിച്ചിട്ടുണ്ടു്. അതൊന്നും വിശ്വസിക്കരുതെന്നു് ഉപദേശിച്ചുകൊണ്ടു പ്രസിദ്ധനിരൂപകനായ പണ്ഡിത ബാബു രാമമിശ്രവിശാരദൻ ഇങ്ങനെ പറയുന്നു: ''യഥാർത്ഥഭക്തന്മാർ പ്രാപഞ്ചികരെ വിഭ്രമിപ്പിക്കുന്നതിന്നുവേണ്ടി ചമൽക്കാരങ്ങൾ കാണിക്കുകയില്ല. എന്നാൽ സർവ്വലോകനാഥനിൽ ഭക്തിശ്രദ്ധകൾ ഉദ്ഭൂതമാക്കുന്നതിന്നു് അവർ അനുഷ്ഠിക്കുന്ന ഉപായങ്ങൾ പാമരദൃഷ്ടിയിൽ ചമൽക്കാരങ്ങളായി കാണപ്പെടും. ഗോസ്വാമിയുടെ ജീവചരിത്രത്തിൽ പ്രത്യക്ഷപ്പെടുന്ന

ചമൽക്കാരങ്ങളിൽ സർവ്വപ്രധാനമായതും, ലോകത്തെ ആകമാനം അത്യാശ്ചര്യസ്തബ്ധമാക്കുന്നതുമായ ചമൽക്കാരം ഞങ്ങൾ ഇന്നു പാഠകന്മാരുടെ മുമ്പിൽ അവതരിപ്പിക്കുന്നു. ഇതു് അദ്ദേഹത്തിന്റെ രാമചരിതമാനസം തന്നെയാണു്.''

എത്ര വാസ്തവം!

മലയാളത്തിൽ 'ശ്രീമഹാഭക്തവിജയം' എന്നൊരു പുസ്തകമുണ്ടല്ലോ. അതിൽ തുളസീദാസന്റെ ചരിത്രവുമുണ്ടെന്നു കാണുകയാൽ ഞാനതു പരിശോധിച്ചു. എന്തെങ്കിലും വായിച്ചാൽ മതിയെന്നുള്ളവർക്കു് അതു കൊള്ളാം. അറബിക്കഥപോലെ രസിക്കുകയും ചെയ്യാം. വിശ്വസിക്കാനാണു പ്രയാസം. വെറും ജനശ്രുതികളുടെ ഒരു ക്രോഡീകരണമാണതു്. തുളസീദാസന്റെ പ്രേമാധിക്യത്തെപ്പററി വിവരിക്കുന്ന ഘട്ടം വായിച്ചപ്പോൾ നമ്മുടെ വില്വമംഗലത്തു സ്വാമിയാരെക്കുറിച്ചാണോ പറയുന്നതെന്നു തോന്നി. ചുരുക്കത്തിൽ.

''ആഴക്കു വററടിയിലുള്ളതിലാശവെച്ചി–
ട്ടേഴെട്ടിടങ്ങഴി ജലം വെറുതേ കുടിച്ചു''

എന്ന മട്ടിലായി കലാശം. എന്നാൽ ഏതു സാഹിത്യത്തിലും ഇത്തരം ജനശ്രുതിപ്രധാനങ്ങളായ കഥകൾ ഉണ്ടെന്നുള്ളതു ഞാൻ വിസ്മരിക്കുന്നില്ല.

ഇതൊരു ഗവേഷണപ്രബന്ധമല്ലാത്തതുകൊണ്ടു് വളരെ ആലോചിച്ചിട്ടു കാര്യമില്ല. കവിയെക്കുറിച്ചുള്ള ഒരു സാമാന്യ ജ്ഞാനം ഇത്രയുംകൊണ്ടു സിദ്ധിക്കുമല്ലോ.

### കഥാവസ്തു

മുഖ്യമായും വാല്മീകിരാമായണത്തെ അനുകരിച്ചാണു രാമചരിതമാനസം നിർമ്മിച്ചതെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഗ്രന്ഥാരംഭത്തിൽ,

''സീതാരാമഗുണഗ്രാമപുണ്യാരണ്യവിഹാരിണൗ
വന്ദേ വിശുദ്ധവിജ്ഞാനൗ കവീശ്വരകപീശ്വരൗ.''

എന്നിങ്ങനെ കവീശ്വരകപീശ്വരന്മാരെ കവി വന്ദിച്ചുകാണുന്നു. ഇതിലെ കവീശ്വരൻ വാല്മീകിയാണെന്നു സ്പഷ്ടം. ആദിരാമായണത്തിൽനിന്നു മാത്രമല്ല, ഹനുമന്നാടകം, യോഗവാസിഷ്ഠം, അദ്ധ്യാത്മരാമായണം, മഹാരാമായണം, ഭുശുണ്ഡിരാമായണം, യാജ്ഞവല്ക്യരാമായണം, ഭഗവദ്ഗീത, മഹാഭാഗവതം, ഭരദ്വാജരാമായണം, പ്രസന്നരാഘവം, രഘുവംശം തുടങ്ങിയ ഗ്രന്ഥങ്ങളിൽനിന്നുകൂടി കാവ്യസാമഗ്രികൾ സംഭരിച്ചിരിക്കുന്നു. വൈഷ്ണവഭക്തകവികളിൽ അഗ്രഗണ്യനായിരുന്നു തുളസീദാസൻ. ഭക്തിവിഷയത്തിൽ അദ്ധ്യാത്മരാമായണത്തോടാണു് അധികം കടപ്പാടു്. ഭാഗവതാദിഗ്രന്ഥങ്ങളുടെ പരിശീലനവും ഈ ഭക്തിയെ ഉദ്ദീപിപ്പിച്ചു. അദ്ധ്യാത്മരാമായണം

മലയാളത്തിൽ അവതരിപ്പിച്ച എഴുത്തച്ഛനെ ഭക്തശിരോമണിയെന്നു നാം പുകഴ്ത്താറുണ്ടല്ലോ. തുളസീദാസന്റെ രാമഭക്തിപാരവശ്യം കാണുമ്പോൾ എഴുത്തച്ഛന്റെ ഭക്തി ഒട്ടൊന്നു മങ്ങിപ്പോകുന്നില്ലേ എന്നു സംശയംതോന്നും. അത്രമാത്രം രാമൈകശരണനാണ് തുളസി. പ്രസിദ്ധമായ രാമായണകഥയുടെ പുനരാഖ്യാനമാണെങ്കിലും, ഭക്തിസൂത്രത്തിൽ വാങ്മുത്തുകൾ കോർത്തിണക്കി മനോഹരമാക്കിയ ഒരു പാവനമാല്യമാണ് രാമചരിതമാനസമെന്നു പറയാം. അതിനാൽ ഭക്തിരസത്തെ പോഷിപ്പിക്കുവാനുതകുന്ന ഉപാഖ്യാനങ്ങളും കവി സ്വീകരിച്ചിട്ടുണ്ട്. ബാലകാണ്ഡത്തിൽ ദീർഘമായ മംഗളാചരണവും കഥാമാഹാത്മ്യവും കഴിഞ്ഞ്, സതീചരിത്രം, കാമദഹനം, പാർവ്വതീമംഗലം, ഉമാശംഭുസംവാദം, നാരദമോഹം, മനുപാഖ്യാനം, രാവണാദികളുടെ ജന്മം എന്നിത്രയും ഉപകഥകൾ കാണുന്നു. തന്നിമിത്തം ബാലകാണ്ഡം ഏററവും വലുതായിത്തീർന്നു. അയോദ്ധ്യാകാണ്ഡവും കുറവല്ല. രണ്ടുംകൂടി പുസ്തകത്തിന്റെ പകുതിയിലധികം വരും. ഉത്തരഭാരതത്തിൽ ജനങ്ങൾ മുഖ്യമായി പാടുന്നതും ഈ രണ്ടു കാണ്ഡങ്ങൾ തന്നെയാണ്. അവശ്യവിജ്ഞേയങ്ങളായ അനവധി സൂക്തിരത്നങ്ങൾ ഈ കാണ്ഡങ്ങളെ പ്രകാശപുഞ്ജങ്ങളാക്കുന്നു. ആരണ്യവും കിഷ്കിന്ധയും മററു രാമായണങ്ങളിൽനിന്നു ഭിന്നമല്ല. എങ്കിലും ഭരതൻ എന്ന കഥാപാത്രത്തെ ഒന്നുകൂടി തേച്ചുമിനുക്കിയിട്ടുണ്ട്. കവിക്കു രാമനോടെന്നപോലെ ഭരതനോടും തന്മയീഭാവമാണു സംഭവിച്ചുകാണുക. ജനകമഹാരാജാവ് വനത്തിൽ ചെന്നു രാമാദികളെ കാണുന്നതായി ആരണ്യകാണ്ഡത്തിൽ ചേർത്തിട്ടുള്ളത് ഒരു വിശേഷമാണ്.

രാമായണത്തിലെ സുന്ദരകാണ്ഡത്തിന് ആ പേര് എങ്ങനെ വന്നു എന്നുള്ളത് ഒരു വാദവിഷയമാണല്ലോ. 'സുന്ദര'ശബ്ദത്തെ പലരും പലതരത്തിൽ വ്യാഖ്യാനിച്ച് ഉപപത്തി കാണുവാൻ ഉദ്യമിക്കാതിരുന്നിട്ടില്ല. എന്നാൽ അതൊന്നും സിദ്ധാന്തദശയിൽ എത്തിയിട്ടില്ലെന്നുവേണം പറയുവാൻ. തുളസീരാമായണം സുന്ദരകാണ്ഡാരംഭത്തിലെ ഒരു ഗാനം ഇവിടെ ചിന്തനീയമാണ്. അതിൽ, ''സിന്ധുതീർ ഏക ഭൂധര സുന്ദർ'' എന്നു പ്രയോഗിച്ചിരിക്കുന്നു. ഇതിനെ വ്യാഖ്യാനിക്കുമ്പോൾ, ''സമുദ്ര് കേ കിനാരേ ഏക് പർവ്വത് ഥാ ജിസ്കാ നാമ് ഥാ സുന്ദർ'' എന്നു വ്യാഖ്യാതാവു പറയുന്നുണ്ട്. സമുദ്രതീരത്തു സുന്ദരം എന്നു പേരുള്ള ഒരു പർവ്വതമുണ്ടായിരുന്നു എന്നാണല്ലോ ഇതിന്റെ അർത്ഥം. അതിന്മേൽ കയറിയാണ് ഹനുമാൻ ലങ്കയിലേക്കു ചാടിയത്. മഹേന്ദ്രഗിരിയിൽനിന്നു ലങ്കയിലെ ത്രികൂടാചലത്തിലേക്കു ചാടി എന്ന് മററു രാമായണങ്ങൾ. മഹേന്ദ്രഗിരിയുടെ ഉയർന്ന കൊടുമുടിയായിരിക്കുമോ സുന്ദരം? ആണെന്നു സങ്കല്പിച്ചാൽ, സുന്ദരത്തിൽനിന്നു ഹനുമാന്റെ സമുദ്രലംഘനം ആരം

ഭിക്കുന്നതിനാൽ സുന്ദരകാണ്ഡം എന്ന പേർ വന്നെന്നു കരുതാം. എന്നാൽ മേലുദ്ധരിച്ച ഗാനഭാഗത്തിലെ സുന്ദരശബ്ദം ഭൂധരത്തിൻെറ വിശേഷണമാണെന്നും വരാം. ഏതായാലും സഹൃദയന്മാർ ഇതിനെക്കുറിച്ചു ചിന്തിക്കുമെന്നു വിശ്വസിക്കുന്നു.

യുദ്ധകാണ്ഡം, രാമചരിതമാനസത്തിൽ 'ലങ്കാ'കാണ്ഡമാണ്. അതൊരു കവിമനോധമ്മമെന്നു കണക്കാക്കിയാൽമതി. ഈ കാണ്ഡത്തിലെ അംഗദരാവണസംവാദം ഒരു വിശേഷവിധിയാണ്. അതുപോലെതന്നെയാണ്, മരുന്നുംകൊണ്ടു മടങ്ങുന്ന ഹനൂമാനും ഭരതനും തമ്മിൽ കാണുന്നതായി വണ്ണിക്കുന്ന ഭാഗവും.

ഉത്തരകാണ്ഡം പാടേ മാറിപ്പോയി. ഇതരരാമായണങ്ങളിൽ ഹൃദയംഗമമായി വണ്ണിച്ചിട്ടുള്ള സീതാപരിത്യാഗം രാമചരിതമാനസത്തിലില്ല. പകരം, ശ്രീരാമപട്ടാഭിഷേകം, രാമൻെറ ഭരണം, ചില തത്ത്വോപദേശങ്ങൾ, ഗരുഡകാകഭുശുണ്ഡിസംവാദം മുതലായവയാണ് ഉത്തരകാണ്ഡത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്. എന്താണിതിനു കാരണം? കവിയുടെ ഭക്തിലഹരിതന്നെയെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. തൻെറ ഇഷ്ടദൈവതമായ രാമഭദ്രനെക്കൊണ്ടു സതീരത്നമായ സീതയെ ഉപേക്ഷിപ്പിക്കുന്നതു് തുളസീദാസനു പ്രാണസങ്കടമാണ്. അതു സഹിക്കുവാൻ ഭക്തിയുടെ പരമകോടിയിലെത്തിയ അദ്ദേഹത്തിൻെറ ഹൃദയത്തിനു സാധിക്കുകയില്ല. ആകയാൽ ആ ഭാഗത്തു് അന്യരാമായണങ്ങളുടെനേരേ അദ്ദേഹം കണ്ണടയ്ക്കുകതന്നെ ചെയ്തു. അതിനാൽ ഉത്തരകാണ്ഡം ഒരു ജ്ഞാനകാണ്ഡമാക്കിത്തീക്കാൻ ഉദ്യമിക്കുകയാണുണ്ടായതു്. അയോദ്ധ്യയിൽവെച്ചു തന്നെ സീതയ്ക്കു രണ്ടു പുത്രന്മാർ (കുശലവന്മാർ) ഉണ്ടായി എന്നു് അദ്ദേഹം നേരത്തേ കുറിച്ചിട്ടതു് ഇതിന്നുവേണ്ടിയാണ്. കഥ, ശോകപര്യവസായിയാക്കാതിരിക്കണമെന്നും കവി ആഗ്രഹിച്ചിരിക്കാം. രാമൻ സീതാദേവിയെ ഉപേക്ഷിക്കുന്നതിനുപകരം തുളസീദാസൻ സീതാപരിത്യാഗം ഉപേക്ഷിച്ചു എന്നു നമുക്കു സമാധാനപ്പെടാം. എന്നാലും, അദ്ദേഹം അതുംകൂടി എഴുതിയിരുന്നെങ്കിൽ എത്ര നന്നായിരുന്നേനേ എന്നു തോന്നിപ്പോകുന്നു. കൃതഹസ്തനായ ഒരു കവിക്കു കൈകാര്യംചെയ്യാനുള്ള മമ്മസ്പൃക്കായ ഭാഗമാണല്ലോ അതു്.

## കാവ്യസൗന്ദര്യം

മനോഭിരാമവും മധുരവുമാണു തുളസിയുടെ കാവ്യം. ഭാവാനുസാരിണിയായ ഭാഷയാണ് അതിൽ ഉടനീളം കളിയാടുന്നതു്. അതിലെ ഗ്രാമീണത(സാരള്യം)യും പ്രസാദവും കാന്തിയും ആരെയും ആകഷിക്കും. രമ്യശബ്ദങ്ങളുടെ ഒരു സരോവരം കാണ്മാനാഗ്രഹിക്കുന്നവർ തുളസീദാസരാമായണം നോക്കിയാൽ മതി.

യാകും. രാമചരിതമാനസത്തിലെ ഭാഷ വ്രജമിശ്രിത അവധി(വ്രജഭാഷകലന്ന അവധി)യാണു്. വ്രജം കലന്ന അവധിയെന്നു പറയുമ്പോഠം അവധിക്കാണല്ലോ പ്രാധാന്യം; ചെമ്പുചേന്ന പൊന്നു് എന്നു പറയുന്നതുപോലെ. മററുചില ഭാഷകളിലെ ശബ്ദങ്ങളും അതിലുണ്ടു്. ''അപൂവ്വസുന്ദരിയായ ഒരു നായികയെപ്പോലെ സ്വതസ്സിദ്ധമായ രൂപമാധുര്യത്താൽ തുളസീസരസ്വതി ജനഹൃദയങ്ങളെ അഭിരമിപ്പിക്കുന്നു'' എന്നാണു പണ്ഡിതനായ ഒരു കാവ്യാസ്വാദകൻെറ പ്രശംസ. ശബ്ദാത്ഥങ്ങഠം തുല്യപാടവത്തോടുകൂടി കവി പ്രയോഗിച്ചിരിക്കുന്നു. കവിതയുടെ ഗാനാത്മകത അത്ഭുതകരമാണു്. അതിനോടു ചേന്ന ഭക്തിയുടെ അനഗ്ഗളമായ പ്രവാഹം കൂടിയായപ്പോഠം രാമചരിതമാനസം ജനഹൃദയങ്ങളെ വശീകരിച്ചു. അദ്ദേഹം എഴുതിയതെല്ലാം സ്വന്തം ഹൃദയാനുഭൂതിയാണെന്നുള്ളതു വിശേഷിച്ചും പറയേണ്ടതായിരിക്കുന്നു. ആത്മസംസ്കരണമാണു് ഗോസ്വാമിയുടെ പരമലക്ഷ്യം. അതിനു വേണ്ട സകലസാമഗ്രികളും സ്വകവിതയിൽ അദ്ദേഹം എടുത്തുനിരത്തിയിട്ടുണ്ടു്. വാല്മീകിയുടെയും വ്യാസൻെറയും സംസ്കാരപാരമ്പര്യത്തിൽ പെട്ട ആളാണു തുളസി. ഋഷിയാണു കവിയെന്ന ചൊല്ലു് അദ്ദേഹം അനവത്ഥമാക്കിയിരിക്കുന്നു. രമണീയങ്ങളായ ഭാവനകളും ആശയവ്യഞ്ജകങ്ങളായ അലങ്കാരങ്ങളും കാവ്യത്തെ ആപാദചൂഡം അനുഗ്രഹിക്കുകതന്നെ ചെയ്യു. ബാലകാണ്ഡത്തിലെ സീതാസ്വയംവരം കവിയുടെ സഗ്ഗവൈഭവത്തിനു് ഉത്തമോദാഹരണമാണു്. ആ ഭാഗം മറെറാരു രാമായണത്തിലും ഇത്രത്തോളം ഭംഗിയായി വണ്ണിക്കപ്പെട്ടിട്ടില്ല. ജനകരാജധാനിയെക്കുറിച്ചു വ്യക്തമായ ഒരു ചിത്രം വായനക്കാരുടെ ഹൃദയത്തിൽ വരയ്ക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. പാത്രസൃഷ്ടിയിൽ കവിയുടെ നൈപുണ്യം കതിരിട്ടു നില്ക്കുന്ന കാഴ്ചയാണു ലക്ഷ്മണനിലൂടെ നാം കാണുന്നതു്. പരശുരാമസമാഗമഘട്ടത്തിലെ ലക്ഷ്മണൻ രാമചരിതമാനസത്തിലെ പരമതേജസ്വിയായ വീരരാജകുമാരനാണു്. നിഭ്ഭയനായ ആ സാഹസികനെ സവ്വജനപ്രിയനാക്കുവാൻ കവിക്കു കഴിഞ്ഞിട്ടുണ്ടെന്നു സഹൃദയന്മാർ സമ്മതിക്കും. രസാവിഷ്കരണത്തിലും മാനസം അതുല്യമായ ഒരു സ്ഥാനം വഹിക്കുന്നു. പ്രകൃതിനിരീക്ഷണത്തിൽ കവിക്കുള്ള വൈദഗ്ദ്ധ്യം അസാമാന്യംതന്നെ. ആദ്ധ്യാത്മികസൗന്ദര്യം ഈ കാവ്യത്തിൻെറ അന്തസ്സത്തയായി പ്രശോഭിക്കുന്നു.

## ഛന്ദസ്സും അലങ്കാരവും

കവിത മനുഷ്യാത്മാവിൻെറ കലാത്മകമായ വ്യഞ്ജനയാകുന്നു. മനോവൃത്തിയുടെ ഈ സൃഷ്ടി മാനവജീവിതത്തിൽ ആസകലം വ്യാപിച്ചിരിക്കുന്നു. മനോവൃത്തി രണ്ടുതരത്തിൽ പ്രകാശിത

മാവാം. പദ്യരൂപത്തിലും ഗദ്യരൂപത്തിലും. ഇവയിൽ അധികം പ്രഭാവോൽപാദകമായി കാണുന്നതു പദ്യരൂപ(കവിത)മാണു്. എന്താണു കാരണം? കവിത ലയസംയുക്തമാത്രകളുടെ നിയമങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു എന്നുള്ളതുതന്നെ. അവയിൽനിന്നു് ഒരു സംഗീതം ഉത്ഭവിക്കുന്നു. Poetry is Music in words(ശബ്ദങ്ങളുടെ സംഗീതമാണു കവിത) എന്നു പറയാറുണ്ടല്ലോ. ഈ ശാബ്ദികസംഗീതത്തെയാണു് ഛന്ദസ്സു് എന്നു വ്യവഹരിക്കാറുള്ളതു്. ഛന്ദോവിധാനംവഴിയായി കവിതയും സംഗീതവും ഒത്തുചേരുന്നു. അതു് അത്യന്തം സുഖപ്രദമായവിധത്തിൽ ഹൃദയത്തിലേക്കു കുതിച്ചുകയറി ആനന്ദതരംഗങ്ങളെ ഇളക്കിവിടുന്നു. ലോകാരംഭംമുതൽ നിലനിന്നുവരുന്നതും ഒരിക്കലും അവസാനിക്കാത്തതുമായ ഈ വികാരസംക്രമണപ്രക്രിയയുടെ സൂക്ഷ്മജ്ഞാനമില്ലാത്തവരാണു് ഛന്ദോബദ്ധമായ സാഹിത്യരൂപത്തിന്റെ അസ്തിത്വത്തിൽ സംശയാലുക്കളാവുന്നതു്. അവർ വികാരം തൊട്ടുതെറിച്ചിട്ടില്ലാത്ത ശാസ്ത്രത്തെ ഉയർത്തിപ്പിടിച്ചുകൊണ്ടു കാവ്യകലയെ വെല്ലുവിളിക്കുന്നു. ശാസ്ത്രം ഈ നിലയിലാണു പുരോഗമിക്കുന്നതെങ്കിൽ വിനാശോന്മുഖവും വികാരഹീനവും വിരസവുമായ ഒരു ലോകത്തിലായിരിക്കും നമുക്കു ജീവിക്കേണ്ടിവരിക. അതിരിക്കട്ടെ.

ഛന്ദസ്സു രണ്ടുതരത്തിലുണ്ടു്; മാത്രാഛന്ദസ്സുകളും വാർണ്ണികഛന്ദസ്സുകളും. നാലു ചരണങ്ങളിലും മാത്രകളുടെ സംഖ്യ സമാനമായിരിക്കുന്നതു മാത്രാവൃത്തം. നാലു ചരണങ്ങളിലും വർണ്ണങ്ങളുടെ ക്രമം ഒന്നുപോലെയിരിക്കുന്നതു വർണ്ണവൃത്തം. രാമചരിതമാനസത്തിൽ മുഖ്യമായി ദോഹാ, ചൗപായി എന്ന രണ്ടു മാത്രാവൃത്തങ്ങളാണു് ഉപയോഗിച്ചിട്ടുള്ളതു്. ഇതു രണ്ടും ഹിന്ദിവൃത്തങ്ങളാണു്. ഇവയ്ക്കുപുറമേ സോരഠാ, തോമർ, ഹരിഗീതിക മുതലായ ചില ഹിന്ദിഛന്ദസ്സുകളും കാണുന്നു. അനുഷ്ടുപ്പ്, ഇന്ദ്രവജ്ര, തോടകം, ഭുജംഗപ്രയാതം, വസന്തതിലകം, ശാർദ്ദൂലവിക്രീഡിതം, സ്രഗ്ദ്ധര തുടങ്ങിയ സംസ്കൃതവൃത്തങ്ങളും കാണ്ഡാരംഭത്തിൽ ഉപയോഗിക്കാതിരുന്നിട്ടില്ല. രണ്ടുതരം ഛന്ദസ്സുകളും ഉപയോഗിക്കുന്നതിൽ സിദ്ധഹസ്തനായിരുന്നു, കവി. തുളസിയുടെ ദോഹയ്ക്കും ചൗപായിക്കും അസാധാരണമായ ജനപ്രീതി നേടാൻ കഴിഞ്ഞിട്ടുണ്ടു്.

കാവ്യത്തിൽ അലങ്കാരത്തിന്റെ ആവശ്യകതയുണ്ടോ, രൂപസൗന്ദര്യവും ഭാവഗാംഭീര്യവും പോരേ, എന്നു ചോദിക്കുന്നവരുണ്ടു്. പോരാ എന്നുത്തരം. കാവ്യത്തിന്റെ ആത്മാവായ രസത്തെ വ്യഞ്ജിപ്പിക്കുവാൻ അലങ്കാരം കൂടിയേതീരൂ. ആശയങ്ങളുടെ സ്പഷ്ടീകരണത്തിനു് അതു് അത്യന്തം സഹായിക്കുമെന്നു് അഗ്നിപുരാണത്തിൽ പറയുന്നു. അർത്ഥാലങ്കാരങ്ങൾ അർത്ഥത്തെ പ്രകാശിപ്പിക്കുമെന്നുള്ളതിനു സംശയമില്ല. അതില്ലെങ്കിൽ

ശബ്ദസൗന്ദര്യവും മനോരഞ്ജകമാവുകയില്ല. അത്ഥാലങ്കാരരഹിതയായ സരസ്വതി വിധവയേപ്പോലെ ശ്രീവിഹീനയായിരിക്കുമെന്നു് ഒരു പ്രസിദ്ധ വിമശ്കൻ അഭിപ്രായപ്പെടുന്നു.

ചില നിരൂപകന്മാർ അലങ്കാരം ശബ്ദാത്ഥങ്ങളുടെ അസ്ഥിരധമ്മമാണെന്നു വാദിക്കുന്നു. ആഭരണങ്ങൾ അണിഞ്ഞില്ലെങ്കിലും ശരീരത്തിൻെറ നൈസർഗ്ഗികശോഭ വെളിപ്പെടുന്നതുപോലെ ശബ്ദാത്ഥങ്ങളുടെ സഹജസൗന്ദര്യം ദശിക്കാമെന്നാണു് അവരുടെ മതം. കാവ്യരാജ്യത്തിൻെറ അധികാരികൾ ഭാവവും വിചാരവും ഭാവനയുമാണെന്നു വേറേ ചിലർ. അവരും പാരിപാശ്വികസ്ഥാനം അലങ്കാരത്തിനു നല്കുന്നുണ്ടു്.

കാവ്യത്തിൽ അലങ്കാരത്തിനു് വിശിഷ്ടസ്ഥാനമുണ്ടെന്നു മററു ചിലർ. അലങ്കാരം കവിതയുടെ ശോഭാധാനസാമഗ്രി മാത്രമല്ല, ഭാവപ്രകാശനത്തിനു സഹായിക്കുന്ന ഹേതുകൂടിയാണെന്നു് അവർ പറയുന്നു.

ഇതെല്ലാം എങ്ങനെയിരുന്നാലും ഒരു കാര്യം തീച്ചതന്നെ. അലങ്കാരപ്രതിപത്തി ലോകസഹജമായ ഒരു ഗുണമാണു്; കാവ്യത്തിൽ മാത്രമല്ല ജീവിതത്തിലും.

തുളസീദാസൻ അലങ്കാരപ്രിയനാണു്. ഉപമ, രൂപകം, ഉൽപ്രേക്ഷ എന്നിവ രാമചരിതമാനസത്തിൽ വാരി വിതറിയിരിക്കുന്നതു കാണാം. കവി പ്രാധാന്യേന പ്രയോഗിച്ചിട്ടുള്ളതും ഇവതന്നെയാകുന്നു. ഉദാഹരണങ്ങൾ സുലഭങ്ങളാകയാൽ ഉദ്ധരിക്കുന്നില്ല. അയോദ്ധ്യാസിംഹ ഉപാധ്യായൻ തുളസിയേയും സൂർദാസിനേയും വിലയിരുത്തുമ്പോൾ ഇങ്ങനെ പറയുന്നു:

''സൂർദാസ് തീർച്ചയായും അനുപമമായ ഉപമാഭണ്ഡാരമാണു്. എന്നാൽ ഗോസ്വാമി അദ്ദേഹത്തെ അതിശയിക്കുന്നു. ഉപമാരജനിയുടെ ചന്ദ്രനാണു് സൂർദാസ്. പൂണ്ണചന്ദ്രനാണു് തുളസീദാസൻ. ഉപമാവിഷയത്തിൽ സൂർദാസിൻെറ പ്രതിഭ കമനീയയായ കാളിന്ദിയാണെങ്കിൽ ഗോസ്വാമിയുടെ പ്രതിഭ പരിപാവനയായ ഭാഗീരഥിയാണു്.''

രൂപകാലങ്കാരപ്രയോഗത്തിൽ, വിശേഷിച്ചു പരമ്പരിത രൂപകത്തിൽ, അതിചതുരനായിരുന്നു തുളസി. അദ്ദേഹത്തിനു് ഏററവും ഇഷ്ടപ്പെട്ട അലങ്കാരം രൂപകമാണെന്നു് എനിക്കു തോന്നുന്നു. 'സരോവരസരിദ്രൂപക'വും മററും ഇതിന്നു് ഉദാഹരണങ്ങളായിരിക്കും.

മനോഹരങ്ങളായ മററലങ്കാരങ്ങളും മാനസത്തിൽ കാണുന്നുണ്ടു്. സംഭാവനാലങ്കാരത്തിനു് ഒരുദാഹരണംമാത്രം ഇവിടെ പകത്താം. സീതാസൗന്ദര്യത്തെ വണ്ണിക്കുന്നതാണു ഘട്ടം.

''കലശാംബുധി കാന്തിരാശിയുമാദികൂമ്മം
വിലസല്ലാവണ്യവും വാസുകി സുഷമയും

മന്ദരഗിരി ചാരുശൃംഗാരരസവുമായ്
സുന്ദരൻ കാമൻതന്നെ തൻകരയുഗളത്താൽ
മഥനംചെയ്യെട്ടിവ്യസൗന്ദര്യസുഖോദയ–
നിധിയാം ലക്ഷ്മീദേവിയുണ്ടാമെന്നിരിക്കട്ടെ
എന്നാലും കുമാരിയാം സീതയോടദ്ദേവിയെ
നന്നായിട്ടുപമിപ്പാൻ നാണിക്കും കവി നൂനം.''

(തർജ്ജമ)

ശബ്ദാലങ്കാരങ്ങൾ സ്വീകരിക്കുന്നതിലും കവിക്കു നല്ല നിഷ്ഠയുണ്ടായിരുന്നു. ഹിന്ദികവിതയിൽ സാധാരണ കാണാറുള്ള പാദാന്ത്യപ്രാസം രാമായണത്തിൽ സാർവ്വത്രികമായി പ്രയോഗിച്ചിരിക്കുന്നു. മററു പലതരം അനുപ്രാസങ്ങളും കാണുന്നുണ്ട്. ഗാനങ്ങൾ കർണ്ണമധുരമായിത്തീർന്നതു് ഈ വിധത്തിലാണു്.

## തുളസിയും സ്ത്രീജാതിയും

ഒരു സ്ത്രീവിദ്വേഷിയായിരുന്നു തുളസീദാസനെന്നു പൊതുവേ ഒരു വിശ്വാസം പരന്നിട്ടുണ്ട്. ശ്രീ ജവാഹർലാൽ നെഹ്റു പോലും സുപ്രശസ്തമായ 'ഇന്ത്യയെ കണ്ടെത്തൽ' എന്ന തന്റെ ഗ്രന്ഥത്തിൽ ഈ പരാതി ഉന്നയിച്ചുകാണുന്നു.

''നാരീസ്വഭാവമഗാധം, സുദുർഗ്രഹം,
പോരാ, ജനങ്ങളാലെന്നും ദുരാസദം;
ഇങ്ങനെ ചൊല്ലും മനീഷിമാരാം കവി–
പുംഗവന്മാരുടെ വാക്കു സത്യാത്മകം.
ദർപ്പണാന്തസ്ഥമാം സ്വപ്രതിച്ഛായയെ–
ത്തപ്പിപ്പിടിപ്പാൻ കഴിഞ്ഞെന്നുവന്നിടാം;
അംഗനമാരുടെ ശീലം ഗ്രഹിക്കുവാൻ
നിങ്ങളൊരുങ്ങേണ്ടതില്ലെൻ സഖാക്കളേ!
ഈയഗ്നി ചാമ്പലായ്ത്തീരാത്തതെന്തിനെ?
ഈയുപ്പുനീരാഴി മുക്കാത്തതെന്തിനെ?
ഈയുഗ്രകാലം വിഴുങ്ങാത്തതെന്തിനെ?
സ്ത്രീയെന്തിനെന്തിന്നു ശക്തയാകില്ലഹോ!''

(അയോദ്ധ്യാകാണ്ഡം–തർജ്ജമ)

ഇത്യാദിഭാഗങ്ങളാണു സ്ത്രീനിന്ദനത്തിനു് ഉദാഹരണമായി പലരും ചൂണ്ടിക്കാണിച്ചിട്ടുള്ളതു്. എന്നാൽ ഈ ആരോപണത്തിൽ വലിയ കഴമ്പൊന്നുമില്ല. ഏതു സന്ദർഭത്തിലാണു് അങ്ങനെ പറഞ്ഞതെന്നു നാം ചിന്തിക്കണം. അതാണു പ്രധാനം. ശ്രീരാമനു് ആപത്തു വരുത്തിവെച്ച കൈകേകിയെ ഭരതൻ ഭർത്സിക്കുമ്പോഴും രാമൻ നാരദമോഹം മാററുവാൻ ഉപദേശിക്കുമ്പോഴും മററുമാണു്. അവ വിശേഷങ്ങൾ മാത്രമാണു്; സാമാന്യങ്ങളു

ല്ല. ഒരു വിരക്തനു് വിഷയനിന്ദ അപരിത്യാജ്യമാണല്ലോ. വൈരാഗ്യത്തെ പുഷ്ടിപ്പെടുത്താൻ അതു കൂടാതെകഴിയുകയില്ല. അല്ലെങ്കിൽത്തന്നെ കവികളിൽ പലരും ഇങ്ങനെയൊക്കെ വർണ്ണിച്ചിട്ടുള്ളതായി കാണാം. ഏതു സാഹിത്യം പരിശോധി ച്ചാലും ഉദാഹരണങ്ങൾക്കു ക്ഷാമമുണ്ടാകയില്ല. വൈരാഗ്യശത കത്തിൽ സ്ത്രീയെ ഇകഴ്ത്തിപ്പറയുന്ന ഭർത്തൃഹരി ശൃംഗാരശതക ത്തിൽ സ്തുതിച്ചിട്ടില്ലേ? അതിനാൽ സന്ദർഭത്തിനനുസരിച്ചു് എഴു തുന്നു എന്നു മാത്രമേ ഉള്ളു. സാധ്വീരത്നമായ സീതാദേവിയെ തുളസിതന്നെ എത്ര ആദരാതിശയത്തോടുകൂടിയാണു് അവതരി പ്പിച്ചിരിക്കുന്നതെന്നു നോക്കുക. സ്വഭാവശുദ്ധിയില്ലാത്ത സ്ത്രീകൾ കൗടില്യം കാട്ടുമ്പോൾ ധാർമ്മികരോഷംകൊള്ളുന്ന കവികൾ എവിടെയാണുണ്ടായിട്ടില്ലാത്തതു്? പിന്നെയെന്തിനു തുളസീദാസനെ മാത്രം അപരാധിയാക്കുന്നു? കൗസല്യ, സുമിത്ര, അരുന്ധതി, ശബരി, മണ്ഡോദരി തുടങ്ങിയ സ്ത്രീജനങ്ങളെ പൂജ നീയകളായിട്ടാണു തുളസീദാസൻ കരുതുന്നതു്.

## തുളസിയുടെ തത്ത്വചിന്തനം

നാല്പത്തിരണ്ടാമത്തെ വയസ്സിലാണു് കവി രാമായണരച ന ആരംഭിച്ചതെന്നു വിചാരിക്കാൻ കാരണമുണ്ടു്. അപ്പോഴേക്കും അദ്ദേഹം പക്വമതിയായിത്തീർന്നിരുന്നു. ഹൃദയത്തിൽ കുടികൊ ണ്ടിരുന്ന വൈരാഗ്യവും തീർത്ഥയാത്രയും സത്സംഗവും വിപുല മായ ഗ്രന്ഥപരിചയവും ആദ്ധ്യാത്മികതയ്ക്കു പ്രാധാന്യം നല്കു വാൻ കവിയെ പ്രേരിപ്പിച്ചു. രാമചരിതമാനസം ഉത്തരകാണ്ഡ ത്തിലാണു് അദ്ദേഹത്തിന്റെ ദാർശനികചിന്ത അധികവും അഭി വ്യഞ്ജിക്കുന്നതു്. ഈ ദൃശ്യജഗത്തിന്റെ ആധാരം പരമാത്മാവാ കുന്നു. ജീവാത്മപരമാത്മാക്കൾക്കു് അഖണ്ഡബന്ധമുണ്ടു്. ആക യാൽ ഒരു ജീവനും ഒരുവിധത്തിലും വേർതിരിഞ്ഞുനില്ക്കാൻ കഴികയില്ല. ജീവൻ ഈശ്വരാംശമാണു്. അതു ത്രിഗുണമയിയാ യ മായയിൽ സ്ഥിതിചെയ്യുന്നു. ഈശ്വരനെപ്പോലെ ജീവനും ചൈതന്യരൂപവും ആനന്ദരൂപവുമാണു്. ജീവൻ മായയ്ക്കു വശ പ്പെട്ടു് പഞ്ജരബദ്ധശുകത്തെപ്പോലെ അസ്വതന്ത്രമായിത്തീരു ന്നു. മായ രണ്ടുവിധത്തിലുണ്ടു്: 1. രജസ്തമസ്സംബന്ധിയായ മായ—വിദ്യ. 2. മലിനസത്ത്വമായ—അവിദ്യ.

എന്നിങ്ങനെ പോകുന്നു അദ്ദേഹത്തിന്റെ തത്ത്വചിന്താ കൗതുകം. ബ്രഹ്മത്തെ രാമരൂപമായിട്ടാണു് അദ്ദേഹം കാണുന്ന തു്. ശങ്കരാചാര്യരുടെ അദ്വൈതവേദാന്തത്തെ ആദരിക്കുന്നു ണ്ടെങ്കിലും സഗുണോപാസനത്തിലാണു് അദ്ദേഹത്തിനു് ആഭി മുഖ്യം. ഭക്തിമാർഗ്ഗത്തിന്റെ അതിവിശ്വസ്തനായ ഒരനുയായി യാണു തുളസീദാസൻ. അതേസമയംതന്നെ ധർമ്മത്തിന്റെ പരമ ധീരനായ പടയാളിയും.

സത്സംഗഭാഗ്യമുണ്ടാകുക; സദാചാരനിരതനായി ജീവിക്കുക; പ്രപഞ്ചം മുഴുവൻ രാമമയമായി കാണുക;—ഈ മൂന്നു ലഘുവാക്യങ്ങളിൽ തുളസിയുടെ സന്ദേശം ഒതുക്കാമെന്നു തോന്നുന്നു.

വിവൎത്തനം

ഭാരതം സ്വതന്ത്രമാകുന്നതിനുമുമ്പ് ഒരിക്കൽ മഹാത്മാഗാന്ധി 'യങ് ഇന്ത്യ'യിൽ തുളസീദാസരാമായണത്തെക്കുറിച്ച് ഒരു ലേഖനം എഴുതി പ്രസിദ്ധീകരിക്കുകയുണ്ടായി. അതെന്നെ വളരെ ആകൎഷിച്ചു. ഇന്ന് എങ്ങനെയായാലും, അന്നു അദ്ദേഹത്തിൻെറ വാക്യം വേദവാക്യംപോലെ ആദരിക്കപ്പെട്ടിരുന്നു. ഞാൻ ഹിന്ദി പഠിച്ചുകൊണ്ടിരുന്ന അക്കാലത്തു് ആ ലേഖനം എൻെറ ശ്രദ്ധയിൽപ്പെടുത്തിയതു മലയാളമനോരമയുടെ മഹാനായ പത്രാധിപർ കെ. സി. മാമ്മൻമാപ്പിള അവർകളായിരുന്നു. അദ്ദേഹത്തിൻെറ പ്രോത്സാഹനംകൊണ്ടു് ആ വിശിഷ്ടഗ്രന്ഥത്തിൽ എൻെറ ദൃഷ്ടി പതിഞ്ഞു. കേരളത്തിൽ ഹിന്ദീപ്രചാരണത്തിൻെറ പ്രാരംഭഘട്ടമായിരുന്നതിനാൽ ഈ രാമായണത്തെക്കുറിച്ച് അധികംപേരും അറിഞ്ഞിരുന്നില്ല. ഗ്രന്ഥം ഒരു പരിവൃത്തി വായിച്ചുകഴിഞ്ഞപ്പോഠം എൻെറ ശക്തിയിൽക്കവിഞ്ഞ ഒരാഗ്രഹമുണ്ടായി; കാവ്യരൂപത്തിൽത്തന്നെ അതു വിവൎത്തനംചെയ്യണമെന്നു്. യുവസഹജമായ സാഹസികത്വംകൊണ്ടു ഞാനതിലേപ്പെട്ടു. ബാലകാണ്ഡം (ഉപാഖ്യാനങ്ങളൊഴിച്ചു്)മുഴുവനും പരിഭാഷപ്പെടുത്തി പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. മലയാളത്തിലെ സഹൃദയലോകം അതിനെ സ്വാഗതംചെയ്തെങ്കിലും ദൈവദുൎവ്വിപാകത്താൽ തൎജ്ജമ മുടങ്ങിപ്പോയി. പിന്നെ വളരെ നാളത്തേക്കു് അതിൽ ശ്രദ്ധിക്കാൻ കഴിഞ്ഞില്ല. തുടങ്ങിയ ജോലി പൂൎത്തിയാക്കാഞ്ഞതുകൊണ്ടുള്ള അസംതൃപ്തി അവശേഷിച്ചു. ഔദ്യോഗികകൃത്യങ്ങളും സ്വതന്ത്രകവിതാരചനയും മററുചില 'പ്രാരബ്ധ'ങ്ങളും കൂടിയായപ്പോഠം ദരിദ്രൻെറ മനോരഥംപോലെ ആശ ആത്മാവിൽത്തന്നെ ലയിക്കുമോ എന്നുപോലും ശങ്കിക്കാതിരുന്നില്ല. ഉദ്യോഗത്തിൽനിന്നു വിരമിച്ചപ്പോഠം കാലം എന്നെ നോക്കി പുഞ്ചിരിതൂകി. പ്രാണപൂരകപ്രേരണയായിരുന്ന അതെന്നു തീൎച്ച. നവമായ ഉന്മേഷത്തോടും ദൃഢപ്രതിജ്ഞയോടുംകൂടി പഴയ ഗ്രന്ഥം കൈയിലെടുത്തു. അങ്ങനെയാണു് കല്ലോലാകുലമായ ഈ പെരുങ്കടലിലേക്കു വീണ്ടും എടുത്തുചാടാനിടയായതു്.

കഴിഞ്ഞ മൂന്നു കൊല്ലമായി, ഭക്തൻ ഇഷ്ടദേവവിഗ്രഹത്തെയെന്നപോലെ ഞാൻ രാമചരിതമാനസത്തെ നിരന്തരം ഉപാസിക്കുകയായിരുന്നു. ധൎമ്മസുഭഗമായ ഒരിതിഹാസഗ്രന്ഥത്തിലാണു കൈവെയ്ക്കുന്നതെന്നുള്ള ബോധത്തോടുകൂടിയാണു പരിഭാഷ ആരംഭിച്ചതു്. ആദ്യന്തം ആ വിചാരം നിലനില്ക്കുകയും

ചെയ്യു. കാവ്യത്തിൻെറ ചൈതന്യം തജ്ജമയിൽ പ്രതിഫലി ച്ചില്ലെങ്കിൽ അതൊരപരാധമായിത്തീരും. കവിഹൃദയമറി ഞ്ഞു് ആശയങ്ങരം പ്രകാശിപ്പിക്കണം. കവിതയുടെ ആനന്ദോ പാധിയായ ഗാനാത്മകതയ്ക്കു കുറവുവരരുതു്. ഈവക വിചാര ങ്ങളാൽ ഹൃദയം ദോളായമാനമായിരുന്നു. പ്രാചീനഹിന്ദിയിൽ എഴുതപ്പെട്ട കാവ്യമാകയാൽ അത്ഥഗ്രഹണത്തിനു പല വ്യാ ഖ്യാനങ്ങളേയും ആശ്രയിക്കേണ്ടിവന്നു. വ്യാഖ്യാനഭേദങ്ങരം കണ്ടപ്പോഴൊക്കെയും അധികം യുക്തമെന്നു തോന്നുന്നതിനെയാ ണു സ്വീകരിച്ചിട്ടുള്ളതു്. ഭക്തിഭാവനയിൽ അദ്ധ്യാത്മരാമായ ണത്തോടു സാദൃശ്യമുള്ള ഈ കൃതി ദ്രാവിഡവൃത്തങ്ങളിൽ തജ്ജമ ചെയ്യുകയാണു വേണ്ടതെന്നു വിചാരിച്ചു. വൃത്താവത്തനം കൂടാ തെകഴിക്കാൻ ഏഴു കാണ്ഡങ്ങളും ഏഴു വൃത്തങ്ങളിലാണു രചി ക്കപ്പെട്ടിരിക്കുന്നതു്.

വിവത്തകനെ വിഷമിപ്പിക്കുകയും അധീരനാക്കുകയും ചെ യ്യുന്ന അനവധി ഭാഗങ്ങരം തുളസീദാസരാമായണത്തിലുണ്ടു്. സംവാദങ്ങളുടെ ഒരു സമൂഹമാണു് ഈ മഹാഗ്രന്ഥം. ആദിമുതൽ അന്തംവരെ ഉമാമഹേശ്വരസംവാദമാണു്. പിന്നെ ഭരദ്വാജയാ ജ്ഞവല്ക്യസംവാദം, രാമഭരതസംവാദം, ഗരുഡകാകഭുശുണ്ഡി സംവാദം എന്നിങ്ങനെ വേറെ പലതും. ഭക്തിധമ്മജ്ഞാനകാ ണ്ഡങ്ങളുടെ ലഘുഭാഷ്യങ്ങളാണു് അവയെല്ലാം. ഗഹനങ്ങളായ പല തത്ത്വങ്ങളും അവയിലടങ്ങിയിട്ടുണ്ടു്. ചിലദിക്കിൽ പരമ്പരിതരൂപകത്തിൽക്കൂടിയാണു് അവ പ്രകടീകൃതമാവുന്ന തു്. അതുനിമിത്തം ആ ഭാഗങ്ങളിലെ ആശയങ്ങരം സ്പഷ്ടമാ ക്കാൻ വിവത്തകൻ വളരെ ക്ലേശിക്കേണ്ടതായിവന്നു.

തുളസീദാസൻെറ രാമഭക്തിയുടെ അസാധാരണമായ പ്ര വാഹമാണു മറെറാരു വൈഷമ്യം. രാമഗുണങ്ങളെ എത്ര വണ്ണി ച്ചാലും കവിക്കു് അലംഭാവമില്ല. അവയുടെ ആവത്തനം സാധാ രണ വായനക്കാക്കു് അത്ര രുചിക്കുമോ എന്നുള്ള ഭീതി വിവത്ത കനെ ബാധിക്കും. അങ്ങനെയുള്ള സന്ദർഭങ്ങളിൽ ഉക്തിവൈചി ത്ര്യംകൊണ്ടു വിരസത പരിഹരിക്കുവാൻ കഴിയുന്നത്ര ശ്രമിച്ചി ട്ടുണ്ടു്. രാവണവധത്തിനുശേഷം ഒരു സ്തോത്രമഞ്ജരികൊണ്ടു രാമ നെ ആരാധിച്ചിരിക്കുകയാണു്. ആ ഭാഗങ്ങളിൽ അവ ഏററു പാടുകയല്ലാതെ വിവത്തകനു നിവൃത്തിയില്ല. സ്തോത്രങ്ങളെ ല്ലാം ഏതാണ്ടു് ഒന്നുപോലെതന്നെയാണു്.

ഓരോ ഗാനത്തിലും 'ആംഗലപ്രാസം' എന്നുകൂടി പേരുള്ള അന്ത്യപ്രാസം മൂലഗ്രന്ഥത്തിൽ സവ്വസാധാരണമായി കാണു ന്നു. ഈ രീതി ദീക്ഷിച്ചുകൊണ്ടു പരിഭാഷപ്പെടുത്തുവാൻ സാ ദ്ധ്യമല്ല. ശ്രവണസുഖത്തിനു് അതു കൊള്ളാമെങ്കിലും ഈ പ്രാ സപ്രതിപത്തികൊണ്ടു് ആവശ്യമില്ലാത്ത—അത്ഥപുഷ്ടിയില്ലാ ത്ത—പദങ്ങരം കടന്നുകൂടാനിടയാകുന്നു. എങ്കിലും ഹിന്ദികവി

കരം ഇന്നും ഈ സമ്പ്രദായം ഉപേക്ഷിച്ചിട്ടില്ല. ഗാനമാധുര്യം വരുത്തുവാൻ നമ്മുടെ ഭാഷാസ്വഭാവമനുസരിച്ച ദ്വിതീയാക്ഷര പ്രാസവും അനുപ്രാസങ്ങളും പ്രയോഗിച്ച മേല്ക്കാണിച്ച കുറവു പരിഹരിക്കാനാണു ഞാൻ ശ്രദ്ധിച്ചിട്ടുള്ളതു്. നിരണംകൃതിക ളിൽ കാണുന്നതുപോലെ അന്താദിപ്രാസവും രാമചരിതമാനസ ത്തിൽ ചിലദിക്കിലുണ്ടു്. ഓർമ്മിക്കാനുള്ള സൗകര്യം പ്രമാണി ച്ചായിരിക്കണം ഇങ്ങനെ ചെയ്തതെന്നു തോന്നുന്നു. പക്ഷേ, അതു കൊണ്ടു പലപ്പോഴും ആവർത്തനം വന്നുകൂടുന്നു. അതു് അനുവാച കൎക്കു് അത്രതന്നെ ഹൃദ്യമായിരിക്കുകയില്ല. അപ്രകാരം വിശേ ഷചമൽക്കാരമില്ലാത്ത ഭാഗങ്ങരം വിവർത്തകനു വിട്ടുകളകയേ ത രമുള്ളു. ഉത്തരകാണ്ഡത്തിൽ പ്രത്യേകിച്ചു്, പിഷ്ടപേഷണരീതി യിൽ ചെയ്തിട്ടുള്ള വർണ്ണനകളും ചില വിവരണങ്ങളും ഉപേക്ഷി ക്കേണ്ടതായിവന്നിട്ടുണ്ടു്. അതുകൊണ്ടു ഗ്രന്ഥശരീരത്തിനു് ഒരു കോട്ടവും സംഭവിച്ചിട്ടില്ല. മനോഹരമായ മയൂരത്തിനു് ഒന്നുര ണ്ടു ചെറിയ പീലികരം കൊഴിയുന്നതുപോലെ കണക്കാക്കി യാൽ മതി. ഇംഗ്ലീഷ് പരിഭാഷകനും ഇങ്ങനെ ചെയ്തുകാണു ന്നു. മാനസത്തിൻെറ ഹിന്ദിപ്പതിപ്പുകളിലും പണ്ഡിതന്മാരും ഔചിത്യവേദികളുമായ പ്രകാശകന്മാർ ഈ രീതി അവലംബി ക്കാതിരുന്നിട്ടില്ല. പാഠങ്ങളെല്ലാം ഒന്നുപോലെയല്ല അവയിൽ കാണുന്നതെന്നു് എൻെറ പരിശോധനയിൽ മനസ്സിലായി.

രസപ്രകാശനവിഷയത്തിലും ആവുന്നത്ര മനസ്സിരുത്തി യിട്ടുണ്ടു്. ബാലകാണ്ഡത്തിലെ വത്സലവും ജനകപുരത്തിലെ സീതാരാമദർശനത്തിൽ പ്രകടമാകുന്ന വിശുദ്ധശൃംഗാരവും വി ച്ഛിന്നാഭിഷേകത്തിലെ കരുണവും സീതാഹരണത്തിലെ കരു ണവിപ്രലംഭവും ലങ്കാദഹനത്തിലെ അദ്ഭുതഭയാനകബീഭത്സ ങ്ങളും രാമരാവണയുദ്ധത്തിലെ വീരരൗദ്രങ്ങളും നാരദമോഹാദി ഘട്ടങ്ങളിലെ ഹാസ്യവും സംവാദങ്ങളിലും വിശേഷിച്ചു് ഉത്ത രകാണ്ഡത്തിലും തെളിഞ്ഞുനില്ക്കുന്ന ശാന്തവും ചോർന്നുപോകാ തെ, ഭാവുകഹൃദയങ്ങളിലേക്കു സംക്രമിപ്പിക്കുവാൻ ജാഗരൂകമാ യി പ്രയത്നിച്ചിട്ടുണ്ടെന്നു് അഹങ്കാരലേശംകൂടാതെ പ്രസ്താവി ക്കട്ടെ.

ഒരുത്തമഗ്രന്ഥമാണു് എടുത്തു പെരുമാറുന്നതെന്നുള്ള വിചാ രത്തോടും, കഴിയുന്നത്ര ശ്രദ്ധയോടുംകൂടിയാണു ഞാൻ ഈ വിവ ർത്തനം പൂർത്തിയാക്കിയിട്ടുള്ളതെന്നു പ്രതിജ്ഞചെയ്യാം. എങ്കി ലും എൻെറ അശക്തികൊണ്ടോ അപടുത്വംകൊണ്ടോ പാകപ്പിഴ കരം പററിക്കൂടായ്കയില്ല. അതെല്ലാം ഭാഷാഭിമാനത്തിൻെറ പേ രിൽ മഹാജനങ്ങരം ക്ഷമിക്കുമെന്നു ഞാൻ കരുതുന്നു. വിവർത്തക നു് സഹൃദയലോകം അനുവദിച്ചിട്ടുള്ള സ്വാതന്ത്ര്യത്തിൽ കവി ഞ്ഞൊന്നും ഞാൻ ഉപയോഗിച്ചിട്ടില്ലെന്നാണു് എൻെറ ദൃഢ വിശ്വാസം.

മഹാഭാരതം തർജ്ജമചെയ്തുകഴിഞ്ഞപ്പോഴും കുഞ്ഞിക്കുട്ടൻ തമ്പുരാനുണ്ടായ ആനന്ദവും ചാരിതാർത്ഥ്യവും എത്ര വലുതായിരുന്നിരിക്കുമെന്നു് ഇന്നു ഞാനറിയുന്നു. അതിനോടു താരതമ്യപ്പെടുത്തുമ്പോഴും കേവലം നിസ്സാരമാണെങ്കിലും, എൻെറ ജീവിതത്തിലെ ഏററവും വലിയ ആഗ്രഹം ഈവിധത്തിൽ സാധിച്ചല്ലോ എന്നുള്ള സംതൃപ്തിയോടുകൂടിയാണു് ഞാൻ ഈ ആമുഖം കുറിക്കുന്നതു്. മററെല്ലാ പരിഷ്കൃതഭാഷകളിലും തർജ്ജമ ചെയ്യപ്പെട്ടിട്ടുള്ള സർവ്വാരാധ്യമായ തുളസീദാസരാമായണത്തിൻെറ സമഗ്രമായ ഒരു വിവർത്തനം മാതൃഭാഷാപ്രണയികളുടെ മുമ്പിൽ സമർപ്പിക്കുവാൻ സംഗതിയായതു് ഈശ്വരാനുഗ്രഹംതന്നെ എന്നു ഞാൻ അഭിമാനിക്കുന്നു.

പുസ്തകപ്രസിദ്ധീകരണകലയിൽ മലയാളത്തെ, ഭാരതീയ ഭാഷകളുടെ മുന്നണിയിലെത്തിച്ച നമ്മുടെ സാഹിത്യപ്രവർത്തക സഹകരണസംഘംതന്നെ ഈ ഗ്രന്ഥത്തിൻെറ പ്രസാധനവും പ്രചാരണവും ഏറെറടുത്തതിൽ എനിക്കു് അളവററ അഭിമാനവും ആഹ്ലാദവുമുണ്ടു്. ഭാഷാഭ്യുദയത്തിനും സാഹിത്യകാരന്മാരുടെ ശ്രേയസ്സിനും ബഹുജനങ്ങളുടെ ജ്ഞാനതൃഷ്ണാശമനത്തിനും വേണ്ടി അനുസ്യൂതം പ്രവർത്തിക്കുന്ന സംഘത്തിൻെറ ഭാരവാഹികൾക്കു് ഞാൻ സ്നേഹാദരങ്ങളോടും അതിലധികം അദ്ഭുതത്തോടുംകൂടി നന്ദിപറഞ്ഞുകൊള്ളുന്നു.

തിരുവനന്തപുരം
1967 നവംബർ 3

വെണ്ണിക്കുളം ഗോപാലക്കുറുപ്പ്

## ശ്ലോകങ്ങൾ

വര്‍ണ്ണങ്ങളര്‍ത്ഥസംഘങ്ങളും
ഛന്ദോമാല രസങ്ങളും
മംഗളങ്ങളുമുണ്ടാക്കും
വാണീവിഘ്നേശരെത്തൊഴാം! 1

തൊഴാം ഗൗരീശിവന്മാരെ;—
ശ്രദ്ധാവിശ്വാസരൂപരെ;
കാണുകില്ലവരില്ലെങ്കിൽ
സിദ്ധരന്തഃസ്ഥനീശനെ. 2

തൊഴാം ബോധമയൻ നിത്യൻ
ഗുരു ശങ്കരരൂപിയെ;
തദാശ്രയാൽ വക്രചന്ദ്രൻ
പോലും സര്‍വ്വത്ര വന്ദ്യനായ്. 3

സീതാരാമഗുണാരണ്യ—
വിഹാരികളെയാദരാൽ
തൊഴാം വിശുദ്ധസൂരീന്ദ്ര—
കവീശ്വരകപീശരെ.* 4

ഉത്ഭവസ്ഥിതിസംഹാര—
കര്‍ത്ത്രിയെ ക്ലേശഹര്‍ത്ത്രിയെ
നന്മ നല്കും രാമജായ
സീതയെക്കൈതൊഴുന്നു ഞാൻ. 5

ആർതൻ മായയെയാശ്രയിപ്പു വിധിതൊ—
ട്ടുള്ളോർകളും വിശ്വവും
പാശത്തെപ്പ്ഫണിപോൽ പ്രപഞ്ചമൃതമായ്—
ക്കാട്ടുന്നതാർതൻ ബലം
സംസാരാബ്ധി കടക്കുവാൻ തരണിയാ—
മാർതൻ പദാബ്ജം; തൊഴാം
രാമാഭിഖ്യകലന്നൊരാപ്രഭുവിനെ—
സ്സർവ്വൈകമൂലത്തിനെ. 6

* വാല്മീകിയേയും ഹനുമാനേയും

നാനാപുരാണനിഗമാഗമസമ്മതം ശ്രീ
രാമായണത്തിൽ വിവരിച്ചതുമൊട്ടു മററും
പാരിച്ചൊരുൾസ്സുഖമുദിപ്പതിനിന്നു നന്നായ്
പാട്ടാക്കിടാം തുളസി, രാമചരിത്രമായി. 7

* * *

ധ്യാനമാത്രയിൽ സർവ്വസിദ്ധിയുമരുളുന്നോ–
നാനനതൻമുഖമുള്ളോ,നത്യന്തമേധാരാശി,

സദ്ഗുണസമൂഹത്തിൻ സന്തതാവാസസ്ഥാന,–
മദ്ഗുണനാഥനെങ്കൽക്കരുണ ചൊരിയട്ടെ!

ആരുടെ കടാക്ഷത്താൽ മൂകനും വാചാലനായ്–
ത്തീരുന്നു; മുടന്തനും പർവ്വതം കയറുന്നു;

ദുഷ്ടലിയുഗപാപമത്രയും വെണ്ണീറാക്കു–
മക്കൃപാനിലയമാം ഭഗവാൻ കനിയട്ടെ!

ആരുടെ ഗാത്രം നീലപങ്കജദലശ്യാമ;–
മാരുടെ നേത്രം ഫുല്ലശോണാബ്ജമനോരമം;

ആരു പാല്ക്കടലിങ്കൽ പള്ളികൊള്ളുന്നു നിത്യ–
മാ രമാവരൻ വാഴ്ക, മന്മനോനിലയത്തിൽ!

സുന്ദരകുന്ദത്തിനും ചന്ദ്രനും സമമായ
വർണ്ണസൗഭഗംപൂണ്ടോൻ പാർവ്വതീപ്രിയതമൻ

അദ്ദയാനിധി ദീനവത്സലൻ ദേവൻ കാമ–
മർദ്ദനൻ തിരുവടി ദാസനെത്തുണയ്ക്കട്ടെ.

മോഹമാമിരുൾച്ചാർത്തു പോക്കുവാ,നിനരശ്മി–
വ്യൂഹമായ്ച്ചമയുന്നിതാരുടെ വചനങ്ങൾ;

ആരാണു ദയാർണ്ണവ,മെന്നുടെ ഗുരുവാകു–
മാ നരഹരി*യുടെ കാലിണ വന്ദിക്കുന്നേൻ.

ഗുരുവിൻപദമായ പങ്കജമലരിലെ–
സ്സുരഭിരസമയസുന്ദരപരാഗങ്ങൾ

ഭവരോഗത്തെപ്പോക്കുമമൃതപ്പൊടിയെന്നോ–
ത്തവയെബ്ഭക്തിപൂർവ്വമിന്നു ഞാൻ നമിക്കുന്നേൻ.

അപ്പുണ്യചൂർണ്ണം, ശംഭുവണിയും വിഭൂതിപോ–
ലത്യന്തശുദ്ധം ശുഭ്രം മംഗലാമോദപ്രദം.

---

* തുളസീദാസൻെറ ഗുരുവിൻെറ പേർ നരഹരി എന്നായിരുന്നു. ഈ പദത്തിനു മനുഷ്യനായി അവതരിച്ച വിഷ്ണു എന്നും അർത്ഥമുണ്ട്. "ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ" എന്നാണല്ലോ ഭാരതീയരുടെ വിശ്വാസം.

ഭക്തഹൃന്മുകുരത്തിൻ മാലിന്യമകററുമ–
ത്തുത്തമതിലകമായ്ച്ചാർത്തിയാൽ ഗുണം വാച്ചും.
ഗുരുവിൻപദനഖരത്നദീധിതിയുള്ളിൽ
കരുതിക്കൊണ്ടാൽ ദിവ്യദൃഷ്ടിയും സിദ്ധിച്ചീടും.
അജ്ഞാനതമസ്സിനെപ്പോക്കുവാൻ പോരുന്നൊരാ–
പ്രോജ്ജ്വലപ്രകാശത്തെക്കൊാംവതേ മഹാഭാഗ്യം!
തുറക്കും, ഹൃദയത്തിൻനേത്ര,മപ്രഭാപൂരം;
തുരത്തും, സംസാരമാം രാവിൻെറ ദോഷം സവ്വം.
രാഘവചരിതമാം മണിമാണിക്യസ്തോമ–
മാകവേ, തെളിവായോ മറഞ്ഞോ കിടന്നാലും,
ഏതൊരാകരംതന്നിൽനിന്നാണു ലഭിക്കാത്ത–
തീദൃശം ഗുരുഭക്തിയുള്ളവന്നെവിടെയും?

മിഴിയിൽ സിദ്ധാഞ്ജനമെഴുതിക്കൊണ്ടാൽ സിദ്ധി
വഴിപോലുണ്ടായ്‌വരും സാധകന്നതുമൂലം,
കാനനഗിരിതലരംഗങ്ങൾ കാണാറാകും
കാശ്യപീഗർഭത്തിങ്കലുള്ള വൻനിധികളും.
എന്നപോൽ ഗുരുപദകുസുമരജസ്സുകൾ
കണ്ണിലെദ്ദോഷംമാററിദ്ദിവ്യദശ്നം നല്കും.
അമ്മഷിയെഴുതിയിട്ടെൻ വിവേകമാം ദൃഷ്ടി
നിമ്മലതരമാക്കിത്തീർത്തു ഞാൻ യഥാകാമം,
ലൗകികക്ലേശംനീക്കിക്കൈവല്യം സനാതനം
നല്കിടും രഘുരാമചരിതം വണ്ണിക്കുന്നേൻ.
മോഹത്താലുളവാകും സന്ദേഹമെല്ലാം പോക്കു–
മൈഹികദേവന്മാരെസ്സാദരം വണങ്ങുന്നേൻ.
സകലഗുണങ്ങൾക്കും ഖനിയായ്‌വിളങ്ങുന്ന
സുജനസമാജത്തെസ്സപ്രേമം നമിപ്പൂ ഞാൻ.
പേരെഴും സാധുവൃത്തം പരുത്തിച്ചെടിപോലാം,*
നീരസം ഫല,മെന്നാൽ നിമ്മലം ഗുണമയം.
നിതരാം ദുഃഖം സഹിച്ചിതരച്ഛിദ്രം മറ–
ച്ചതിവന്ദ്യമാം യശസ്സതു നേടുന്നു നിത്യം.

* പരുത്തിച്ചെടിയുടെ കായ (പഞ്ഞി) നീരസം (ചാറില്ലാത്തതു്)ആണു്. എന്നാൽ നിമ്മലവും (വെളുത്തതു്) ഗുണമയ(നൂൽ നിറഞ്ഞതു്)വുമാണു്. പഞ്ഞിയിൽനിന്നാണല്ലോ നൂൽ എടുക്കുന്നതു്. നീരസം, ഗുണമയം എന്ന രണ്ടു ശ്ലിഷ്ടപ്രയോഗങ്ങൾകൊണ്ടു് സജ്ജനചരിത്രത്തെ പരുത്തിയോടു തുല്യപ്പെടുത്തിയിരിക്കുന്നു. സാധുവൃത്തപക്ഷത്തിൽ നീരസത്തിനു രസമില്ലാത്തതു് അതായതു തൽക്കാലം രസകരമല്ലെങ്കിലും പിന്നീടു് ഔഷധംപോലെ ഹിതകരമായി പരിണമിക്കുന്നതു് എന്നു സാരം.

സുഖമംഗലമയസജ്ജനസമുദയം
ജഗത്തിൽ ശോഭിക്കുന്ന ജംഗമപ്രയാഗയാം.

രാമഭക്തിയായുള്ള ഗംഗതൻ പ്രവാഹവും
ശ്രീമയബ്രഹ്മധ്യാനസത്സരസ്വതിതാനും

കാലേയകാലത്തിൻെറ കല്മഷം നശിപ്പിച്ചു
ചേലൊടേ വിധിനിഷേധങ്ങളെച്ചൂണ്ടിക്കാട്ടി,

ലാലസിച്ചീടും കർമ്മകഥയാം യമുനയും
മേളിപ്പൂ ശിവങ്കരമാകുമാ പ്രയാഗത്തിൽ.

അരിയസന്തോഷവും സൗഖ്യവും, ശ്രവിക്കുവോ–
ക്കരുളും ഹരിഹരചരിതം ത്രിവേണിയാം.

അക്ഷയവടമത്രേ ധർമ്മവും വിശ്വാസവും
സജ്ജനസമൂഹമോ തീർത്ഥരാജനമത്രേ.

അത്തീർത്ഥം സകലക്കും സുലഭമെല്ലായ്പ്പോഴു–
മസ്തമിച്ചീടും ക്ലേശമായതു സേവിച്ചെന്നാൽ.

ദിവ്യമാ,ണവാച്യമാ,ണടനേ ഫലമേകും
വൈഭവം വഹിപ്പതാ,ണത്തീർത്ഥം മഹത്തരം.

സത്തമസമാജമാമിപ്രയാഗയിൽ തുഷ്ട–
ചിത്തരായുപദേശം കേട്ടതിൽ മുഴുകുവോർ

പുരുഷാർത്ഥങ്ങളാം നാലുമാർജ്ജിക്കും, ലഭിച്ചോരീ
നരജന്മത്തിൽത്തന്നെയെന്നുള്ളതവിതർക്ക്യം.

ശ്രീയെഴുമാമജ്ജനഫലമപ്പോഴേ കാണാം
വായസം കുയിലാകും, ബകമോ മരാളമാം

ഇതു കേട്ടത്യുക്തിയെന്നോക്കരുതാരും, സാധു–
മതിമത്സംഗത്തിൻെറ മേന്മയിങ്ങവിഗ്രഹ്യം.

അരുളിച്ചെയ്തിട്ടുണ്ടു നാരദൻ വാല്മീകിയും
ഗുരുവാമഗസ്ത്യനും തങ്ങളാംതന്നാത്മോദന്തം.

ഭുവിലോ ജലത്തിലോ ഗഗനത്തിലോ മേവും
ജീവികളാം—ജഡമാട്ടേ, ചേതനമായീടട്ടെ—

ഏതൊരുദ്യമംകൊണ്ടെന്നാകിലുമെങ്ങാകിലും
ഭൂതിയോ വിജ്ഞാനമോ കീർത്തിയോ കൈവല്യമോ

നേടിയിട്ടുണ്ടെന്നാകിലായതുമുഴുവനു–
മീടുററ സത്സംഗത്തിൻ സിദ്ധിയെന്നറിയണം.

അല്ലാതെ ജഗത്തിലും നിഗമത്തിലും ചൊല്ലു–
ന്നില്ല മററൊരു മാർഗ്ഗം ശ്രേയസ്സിന്നൊരിക്കലും.

സുജനസംഗംകൂടാതുണ്ടാമോ വിവേക,മ–
സ്സുകൃതം രഘുരാമകൃപയാൽമാത്രം സിദ്ധം.

മോദമംഗലങ്ങാക്കു സത്സംഗമത്രേ മൂലം,
സാധനയത്രേ പുഷ്പം, ഫലമോ് സംസിദ്ധിയും.
ആസുരഹൃദയരും സത്തരാം, സത്സംഗത്താൽ
രാസയോഗത്താൽ ചെമ്പു പൊന്നായി മാറുമ്പോലെ.
വിധിയാൽക്കുസംഗത്തിൽ സജ്ജനം പതിച്ചാലും
വിടുകില്ലാത്മഗുണ,മഹി,തൻ മണിപോലെ,
സാധുമാഹാത്മ്യം ചൊൽവാൻ ശക്തരല്ലകത്യംബയും
ധാതാവും മഹേശനും വിഷ്ണുവും കവീന്ദ്രരും.
ആ നിലയ്ക്കല്പജ്ഞൻ ഞാനെന്തു വർണ്ണിക്കും, ചീര–
വാണിഭക്കാരൻ രത്നമൂല്യമെങ്ങനെ കാണും?
ചെന്നു നുള്ളിടും കൈയ്ക്കും വെച്ചു സൂക്ഷിക്കും കൈയ്ക്കു–
മൊന്നുപോൽ ഗന്ധം നല്കും സുന്ദരസുമംപോലെ
ശത്രുമിത്രങ്ങാക്കൊപ്പം സംസ്കൃതി പകരുന്ന
സത്തരാം സമചിത്തന്മാരെ ഞാൻ വന്ദിക്കുന്നു.
നന്മയിജ്ജഗത്തിന്നു നിതരാമരുളും നിഷ്–
കല്മഷഹൃദയരാം സുജനശ്രേഷ്ഠന്മാരേ!
ബാലനാമിവൻ ചെയ്യുമത്ഥന ചെവിക്കൊണ്ടു
ചേലെഴും രഘുരാമഭക്തി നല്കണമെന്നും.

ശിഷ്ടരെയകാരണം ദ്രോഹിപ്പാനൊരുങ്ങുന്ന
ദുഷ്ടരെ വീണ്ടും വീണ്ടുമിന്നു ഞാൻ വന്ദിക്കുന്നേൻ.
ഇതരശ്രേയസ്സിന്നു ഹാനിയുണ്ടായാൽക്കര–
ഗതമായ് തങ്ങാക്കേററം നേട്ടമെന്നവരോക്കും;
പരർതൻ വിപത്തിങ്കൽ സന്തുഷ്ടരായിത്തീരു–
മുരുകിപ്പോകും മനസ്സന്യർതൻ സമ്പത്തിങ്കൽ.
ഹരിശങ്കരകീത്തിപൂരമാം രാകാശശി–
ക്കരിയായ് വത്തിക്കുന്ന രാഹുവാണവരോത്താൽ.
അന്യരെക്കൈട്ടുവാനായിരം കരമുള്ള
ജന്യവീരനെപ്പോലെ പോരാട്ടം കുമതികാം.
പരദോഷത്തെക്കാണ്മാൻ മിഴിയുണ്ടോരായിരം
പരനന്മയാം നെയ്യിൽത്തന്മനം പാററയ്ക്കൊപ്പം.
അഗ്നിപോലിരിക്കുന്ന തേജസ്സാണവക്കുള്ള–
തത്യുഗ്രരോഷംകൊണ്ടോ, കാലനോടൊക്കുംതാനും.
പാപദുർഗ്ഗുണസമ്പത്തിങ്കലോ, കുബേരന്മാർ
പാരിന്നു വാൽനക്ഷത്രമെന്നപോലഹിതരും.
ഉലകിൽസ്സുകമ്മങ്ങാ ചെയ്യുവാൻ കൂട്ടാക്കാതെ
വെളിവററുറങ്ങുവോർ കുംഭകർണ്ണനെപ്പോലെ.

ചേലെഴം വിളവുകളത്രയും നശിപ്പിപ്പാൻ
പ്രാലേയഖണ്ഡം സ്വയമുരുകിച്ചെല്ലുമ്പോലെ.

ജനവിദ്രോഹത്തിന്ന തരമുണ്ടെന്നുകണ്ടാൽ
തന്നവുമുപേക്ഷിപ്പാൻ മടിയില്ലവക്കേതും.

രോഷമുദ്വമിക്കുന്ന ശേഷനെക്കണക്കന്യ-
ദോഷങ്ങളോതിക്കൊള്ളുമായിരം രസനയാൽ.

പൃഥുരാജനെപ്പോലെ സഹസ്രം ശ്രവണമു-
ണ്ടിതരജനങ്ങൾതൻ പാപങ്ങളെല്ലാം കേൾപ്പാൻ.

വലവൈരിയെപ്പോലെ സുരൗഘപ്രിയരത്രേ*
കുലിശകഠോരമാംവചനമുതിപ്പോരും.

ഇല്ലവക്കരിമിത്രഭേദങ്ങ,ളാരായാലും
നല്ലതു ചൊല്ലിക്കേട്ടാലക്ഷണം കയത്തിടും.

അറിയാമിതൊക്കെയെന്നാകിലും കരംകൂപ്പി-
യവരിലപ്പിക്കുന്നേൻ വന്ദനം വീണ്ടുംവീണ്ടും.

ഇങ്ങനെ പലവട്ടം ഖലരെ വന്ദിച്ചാലും
തങ്ങൾതൻ കുടിലത വിടുകില്ലവരേതും.

പ്രേമത്തോടനുദിനം ലാളിച്ചു പാലിച്ചാലു-
മാമിഷാശനമുണ്ടോ വായസം വെടിയുന്നു?

ശിഷ്ടരാംജനങ്ങളെയെന്നപോൽത്തൊഴുന്നു ഞാൻ
ദുഷ്ടരാംനരരേയു,മെന്തുകൊണ്ടാണെന്നോതാം.

രണ്ടുകൂട്ടരും ദുഃഖമേകുന്നു നമ്മൾ,ക്കെന്നാ-
ലുണ്ടൊരന്തരംമാത്രമെടുത്തുചൊല്ലേണ്ടതായ്;

പ്രാണസങ്കടംചേക്കും വേർപാടാലൊരുകൂട്ടർ
കാണുവാനിടയായാലന്യരുമഴലേകും.

ജഗത്തിലൊരേടത്താണബ്ജവും നീരട്ടയും
ജനിപ്പതെന്നാൽ ഗുണംകൊണ്ടവ വെവ്വേറെയാം.

ഉദധിക്കയത്തിൽനിന്നുത്ഭവംകൊണ്ടെന്നാലും
സുധയും മദിരയും തമ്മിലെന്തൊരു ഭേദം!

സത്തരും ഖലന്മാരും തങ്ങൾതൻ പ്രവൃത്തികൾ-
ക്കൊത്തപോലുപാജ്ജിപ്പൂ കീർത്തിയും ദുഷ്കീർത്തിയും.

സജ്ജനമമൃതിന്നും മതിക്കും ജാഹ്നവിക്കും
ദുജ്ജനം വിഷ,മഗ്നി,കമ്മനാശയ്ക്കും തുല്യം.

നല്ലതു,മല്ലാത്തതുമറിയാമെല്ലാവക്കും
ചെല്ലുന്നിതോരോന്നിലും വാസനയ്ക്കൊപ്പം ചിത്തം.

---

* സുരൗഘപ്രിയർ—ദേവസമൂഹത്തിൽ പ്രിയമുള്ളവരെന്നും, മദ്യപ്രിയരെന്നും.

സുജനം ഗുണത്തിലും, ദുജ്ജനം ദോഷത്തിലും
രുചിപൂണ്ടനാരതം വല്പം നേടിക്കൊാംവു.
നിത്യതസ്കൃമൃതത്തെ; മൃതിക്കു ഗരളത്തെ–
പ്രത്യഹം പ്രശംസിപ്പതില്ലയോ സകലരും?
ഗ്രഹിപ്പൂ പാപങ്ങളെദ്ദുഷ്ടരും, ഗുണങ്ങളെ
മഹത്വം വഹിക്കുന്ന സജ്ജനനികരവും.
കര കാണവാന്മേലാതത്യന്തമഗാധമായ്
മരുവും പെരുങ്കടൽതന്നെയാണിതു രണ്ടും.
ഇപ്പരമാത്ഥമോത്തുനോക്കി ഞാനതുമൂല–
മല്പമായ് ഗുണദോഷം വണ്ണിക്കമാത്രം ചെയ്യേൻ.
ശരിക്കു തിരിച്ചറിഞ്ഞീടുവാൻ കഴിയാതെ
വരിക്കാ,നല്ലെന്നാകിൽ തള്ളുവാൻ കഴിയുമോ?
ഉണ്ടാക്കീ ചതുമ്മുഖൻ ഗുണവുമഗുണവും
രണ്ടാക്കിച്ചമച്ചതോ പേരെഴും നിഗമങ്ങൾ.
വിഷ്ടപം ഗുണദോഷസമ്മിശ്രമെന്നോതുന്നു
സ്പഷ്ടമായ് പുരാണേതിഹാസങ്ങളെല്ലാംതന്നെ.
ദുഃഖസൗഖ്യങ്ങൾ പാപപുണ്യങ്ങ,ളതേവിധ–
മിക്കാണും ദിനരാത്രരൂപഭാവനകളും
സജ്ജനദുജ്ജനങ്ങ,ളാരണചണ്ഡാലന്മാർ
നിജ്ജരദൈതേയന്മാ,രുന്നതർ നീചന്മാരും
പീയൂഷവിഷങ്ങളും ജീവിതമൃതികളും
മായയും ബ്രഹ്മംതാനും ജീവനും പരാത്മാവും
ലക്ഷ്മിയുമലക്ഷ്മിയും നിസ്വനും മഹീശനു–
മക്ഷയപ്രഭമായ കാശിയും മഗധവും
ദേവഗംഗയും കമ്മനാശയാം തടിനിയും
മാളവം മരുദേശം നാകവും നരകവും
രാഗവും വിരാഗവു;—മിങ്ങനെ വിഭാഗങ്ങ–
ളാഗമനിഗമങ്ങളുണ്ടാക്കിവെച്ചു കാലേ.

ജഡചേതനങ്ങളും ഗുണദുർഗ്ഗുണങ്ങളു–
മടക്കി വിനിമ്മിച്ചു വിശ്വസൃക്കീലോകത്തെ.
സുജനഹംസങ്ങളോ, ദുർഗ്ഗുണനീരം തള്ളി–
സ്സുഭഗഗുണക്ഷീരം കൈവരിക്കുന്നു നിത്യം.
ഈശകാരുണ്യംകൊണ്ടു സിദ്ധമാം വിവേകത്താൽ
ദോഷങ്ങൾ തള്ളും ഗുണം കൈക്കൊള്ളും മനുജന്മാർ.
കാലത്താൽ, സ്വഭാവത്താൽ, കമ്മത്താൽ, സുജനങ്ങൾ
പോലുമേ മായാവശാൽ തെററുകൾ ചെയ്യെന്നാവാം.

ആവിധമുണ്ടാകുന്ന വിസ്മൃതി മാററി ദൈവ–
സേവകൻ നിർദ്ദോഷനായ് സൽക്കീർത്തി സമ്പാദിപ്പൂ.

ഖലനും സത്സംഗത്താൽ നല്ലവനാകാം പക്ഷേ,
മലിനമനോവൃത്തി പൂർണ്ണമായ് പൊയ്പ്പോകില്ല.

വഞ്ചകനൊരു വിദ്വാൻ മാന്യമാം വേഷത്തോടേ
സഞ്ചരിക്കുകിൽജ്ജനമവനെ മാനിച്ചേക്കാം;

ഒടുവിൽക്കഥയെല്ലാം തനിയേ വെളിപ്പെട്ടാ–
ലടവു പിഴച്ചുപോം നിർവ്വാഹമില്ലാതാവും.

രാവണൻ കാലനേമി രാഹുവെന്നിവരെല്ലാ–
മീവിധം ചതിച്ചോരാണെന്നുദാഹരിച്ചീടാം.

ആശയശുദ്ധിയുള്ള യോഗ്യർതൻ വേഷം തീരെ
മോശമായിരുന്നാലും മാനിക്കുമല്ലോ ലോകം.

കാണ്മു നാം,മിതിന്നുള്ള തെളിവും പുകഴ്പ്പെട്ട
ജാംബവാൻ ഹനുമാനീ വാനരനാഥന്മാരിൽ.

ദുർജ്ജനസഹവാസമാപത്താണനാരതം
സജ്ജനസമ്പർക്കമോ സമ്പത്തിൻ നിദാനവും.

മുറപോൽ മറകളും ലോകവുമിതു ചൊല്ലി–
യറിയാമെല്ലാവർക്കു,മില്ല സംശയമേതും.

ഉയരും ഗഗനത്തിൽബ്ഭ്രരേണു കാറേറാടൊത്താ–
ലുറയും ചേറായ്മാറും ചളിവെള്ളത്തിൽ ചേർന്നാൽ.

സുജനം വളർത്തുന്ന തത്തമൈനകളെല്ലാം
സുഖമായ് ശ്രീമദ്രാമനാമങ്ങൾ ചൊല്ലിക്കേൾക്കാം;

ദുർജ്ജനഭവനത്തിലാണെന്നുവന്നാലവ
വർജ്ജ്യമാമസഭ്യോക്തി മാത്രമേ ശീലിച്ചീടൂ.

ചെളിയായ്ത്തീരും, പുക, ദുസ്സംഗാൽ; പുരാണങ്ങ–
ളെഴുതാൻ മഷിയാകും സത്സംഗനിമിത്തമായ്.

ആവിധം ജലവഹ്നിവാതകസംയോഗത്താൽ
ജീവനദാതാവായ മേഘവുമായിത്തീരും.

ഭവനജലവായുഭേഷജവസനങ്ങ–
ളവയോടൊത്തുചേരും വസ്തുവിൻഗുണംപോലെ

നല്ലതാമല്ലെന്നാലോ ചീത്തയാം, മതിമാന്മാ–
രെല്ലാരും ധരിച്ചിട്ടുണ്ടിപ്പരമാർത്ഥം പാരിൽ.

തുല്യമേ വെളിച്ചവുമിരുട്ടും പക്ഷങ്ങളിൽ
ചൊല്ലുകയാണെന്നാലും ഭിന്നമാം നാമങ്ങളാൽ.

തിങ്കളിൻ വൃദ്ധിക്ഷയഭേദങ്ങളറിഞ്ഞു നാം
സങ്കല്പിക്കുകയല്ലീ നന്മതിന്മകൾ രണ്ടും?

ജഡചേതനങ്ങളായ് ജീവജാലങ്ങളെത്ര
ജഗത്തിൽക്കാണപ്പെടുന്നില്ലവയെല്ലാംതന്നെ
ശ്രീരാമമയമാണെന്നറിഞ്ഞു തൊഴുകൈയാ–
ലാരാധിക്കുകയാണു ഞാനിതാ വിനീതനായ്.
വിണ്ണവർ ദൈത്യനരഗന്ധർവ്വപിതൃജന–
കിന്നരനിശാചരന്മാരെ ഞാൻ നമിക്കുന്നു.
എന്നല്ല നാഗപ്രേതപക്ഷികളേയും കൂപ്പാ–
മിന്നെന്നിൽക്കനിയുമാറാകണമെല്ലാവരും.
വിണ്ണിലും ജലത്തിലും മന്നിടത്തിലുമായി–
ട്ടണ്ഡജജരായുജാദ്യങ്ങളാമിനങ്ങളിൽ
എൺപതുംനാലുംലക്ഷം മട്ടിലുണ്ടല്ലോ ജീവ–
സമ്പത്തെന്നറിഞ്ഞു ഞാനവയൊക്കെയുംതന്നെ
മൈഥിലീരഘുരാമമയമെന്നോർമ്മിച്ചുകൊ–
ണ്ടാദരാൽ കരംകൂപ്പി പ്രണമിക്കുന്നേൻ ഭക്ത്യാ.
കിങ്കരനത്രേ ഞാനെന്നറിഞ്ഞു സമസ്തരു–
മെങ്കലിന്നലിയേണം കളങ്കം കലരാതെ.
ഇല്ലെനിക്കെൻ ബുദ്ധിയിൽ പ്രത്യയ,മതുമൂല–
മല്ലോ ഞാൻ തുണസ്ഥായി നിങ്ങളോടർത്ഥിക്കുന്നു.
രഘുനായകഗുണവർണ്ണനസ്ഥാശിപ്പു ഞാൻ
ലഘുവാണെന്റെ ബുദ്ധി; ചരിതമഗാധവും.
കവിതാംഗങ്ങളൊന്നുമറിയില്ലെനിക്കിന്നു
കവികർമ്മോപായവും കാണുവാനാകുന്നീലാ.
മന്മതി നിരൂപിച്ചാലത്യന്തം ദരിദ്രമാ–
ണെന്മനോരഥമോ, ഹാ! രാജകീയവുമത്രേ.
അധികോന്നതമിച്ഛ, ബുദ്ധിയോ വെറും നീച;–
മമൃതം നുകരേണം മോരിനും വകയില്ല.
ക്ഷമിപ്പിൻ മമ ധാർഷ്ട്യം, ബാലകോക്തിയെന്നോർത്തു
സുമർത്ത്യശ്രേഷ്ഠന്മാരേ, സദയം ശ്രവിക്കുവിൻ.
കുട്ടികളസ്പഷ്ടമായ് ചൊല്ലുന്ന വചനങ്ങ–
ളിഷ്ടമായ് ചെവിക്കൊാടംവു താതനും ജനനിയും.
കരുണയില്ലാത്തോരും കുടിലമതികളും
പരദൂഷണമാത്മഭൂഷണമാക്കുന്നോരും
നിന്ദ്യമായ് ചിന്തിക്കുന്ന നീചരാം ജനങ്ങളു–
മെന്നെയിങ്ങാക്ഷേപിച്ചുകൊള്ളട്ടെയിഷ്ടംപോലെ.
ഇനിയതായീടട്ടെ വിരസമായീടട്ടെ
തനതുകവിതയാർക്കിഷ്ടമാസ്തീരാതുള്ളൂ?

ഏതൊരാളപരൻെറ കവിത കേരംക്കുന്നേരം
പ്രീതനായകമഴിഞ്ഞതതിനെക്കൊണ്ടാടുന്നു;
ആവിധം ശ്രേഷ്ഠന്മാരാം പൂരുഷരുലകത്തിൽ–
ക്കൈവിരൽക്കെണ്ണാൻപോലുമില്ലെന്നു ചൊന്നാൽപ്പോരും.
മഴവെള്ളത്താൽ പുഷ്ടികലരും പൂമ്പൊയ്കയും
പുഴയുംപോലെയാണീ ലോകത്തിലേറെപ്പേരും.
മുഴുതിങ്കളെക്കണ്ടു ഹർഷത്താൽ വിജൃംഭിക്കു–
മലയാഴിപോലുള്ള സത്തരോ സുദുർല്ലഭം!

ചെറുതാണെൻെറ ഭാഗ്യ,മാഗ്രഹം വലു,തെന്നാൽ
കരളിൽസ്സമാധാനമൊന്നുണ്ടു കാണാകുന്നു.
ഖലരെൻ കൃതി കേട്ടു നിർദ്ദയം പഴിക്കുമ്പോരം
നലമുള്ളവരെല്ലാം കേട്ടകം കുളിപ്പിക്കും.
ദുർജ്ജനപരിഹാസംതന്നെയുമൊരുമട്ടി–
ലിജ്ജനത്തിനു ലാഭമാണെന്നു ചിന്തിക്കുന്നേൻ.
കർക്കശം കുയിൽനാദമെന്നു ചൊല്ലുന്നു കാക്ക;
കൊക്കരയന്നത്തിൻെറ ശബ്ദത്തെ നിന്ദിക്കുന്നു;
തവള വേഴാമ്പലിൻ നാദത്തെപ്പഴിക്കുന്നു;
ധവളവചസ്സിനെദ്ദുഷ്ടരും ഹസിക്കുന്നു.
കവിതാരാസിക്യവും രാമഭക്തിയും തീരെ–
ക്കരളിലില്ലാത്തോർക്കീയാക്ഷേപം സുഖപ്രദം.
മാമകരചനയുമല്പബുദ്ധിയുമാണീ–
മാതിരി ജനങ്ങരംക്കു ഹാസ്യകാരണമെങ്കിൽ
യുക്തമാണപഹാസമതിലില്ലൊരു ദോഷം
ശക്തമായ് പ്രയോഗിച്ചുകൊള്ളട്ടെ വാഗസ്ത്രങ്ങരം.
ഉൽക്കടരാമഭക്തിയില്ലാത്ത കുമതികരം–
ക്കിക്കഥ കേരംക്കുന്നേരം വൈരസ്യം വളർന്നിടും.
നിസ്തുലഹരിഹരചരണരതിയുള്ള
ദുസ്തർക്കപരാങ്മുഖർക്കൊക്കെയും മധുരിക്കും.
ഹൃദയം പ്രഭുഭക്തിപൂർണ്ണമെന്നറിഞ്ഞെന്നെ–
സ്സദയം സുവാണിയാൽ പുകഴ്ത്തും സുജനങ്ങരം.
തുളസി കവിയല്ല, വാഗ്വിലാസവുമില്ല,
കലയും സുവിദ്യയും കണ്ടറിഞ്ഞവനല്ല.
ശബ്ദങ്ങരം ശബ്ദാർത്ഥങ്ങരം പലമട്ടലങ്കാരം
വൃത്തഭേദങ്ങരം ഭാവരസങ്ങളസംഖ്യങ്ങരം
വിവിധങ്ങളാം കാവ്യഗുണങ്ങരം ദോഷാംശങ്ങ–
ളിവയിൽ പരിജ്ഞാനമില്ലെനിക്കൊരു ലേശം.

കൃതികളെഴുതുവാനില്ല മേ പരിചയ-
മിതു ഞാൻ സത്യംചെയ്തു താളിതിൽക്കുറിക്കുന്നു.
ഇതരഗുണാംശങ്ങളില്ലേതു,മെന്നാൽ വിശ്വ-
വിദിതം ഗുണമൊന്നുണ്ടെൻെറയീ നിബന്ധത്തിൽ.
ആകയാൽ പരിശുദ്ധചിത്തരാം വിവേകിക-
ളാകെയിക്കഥ കേട്ടു സന്തുഷ്ടരായിക്കൊള്ളും.
പരമപവിത്രമായ്, പേരെഴും പുരാണങ്ങ-
ളരിയനിഗമങ്ങളിവതൻ സാരാംശമായ്,
മംഗലഭവനമാ,യഹിതകലിശമായ്,
മന്മഥാരിയും ഗൗരീദേവിയും ജപിപ്പതായ്
വിളങ്ങും രഘുപതിതന്നുടെ തിരുനാമം
തെളിഞ്ഞുകാണാം നിങ്ങൾക്കെൻെറയീ രചനയിൽ.
പ്രാഭവമേറും കാവ്യം സൽക്കവി നിർമ്മിച്ചാലും
ശോഭിക്കയില്ലാ, രാമനാമമില്ലതിലെങ്കിൽ.
വളരെപ്പണ്ടം ചാർത്തും തിങ്കൾനേർവദനയും
വസനം ധരിക്കാഞ്ഞാൽ നന്നെന്നു ചൊല്ലാനാമോ?
ദുഷ്ടകവിയൊരുവനാലെഴുതപ്പെട്ടതാകം
സൽഗുണരഹിതമാം കവിതയാണെന്നാലും
ശ്രീരാമനാമത്തിൻെറ കീർത്തിതന്നടയാളം
ചേരുകിൽബ്ബുധജനം ശ്രവിക്കും പ്രശംസിക്കും.
കണ്ടുചെന്നോരോ താരിൽനിന്നു തേനുണ്ടീടുന്ന
വണ്ടുകൾക്കൊപ്പം ഗുണഗ്രാഹികൾ സുജനങ്ങൾ.

കവിതാഗുണമൊന്നുമില്ലെനിക്കെന്നാകിലും
ശിവദം രാമചന്ദ്രപ്രാഭവം കാണാമിതിൽ.
ഈയൊരു വിശ്വാസമുണ്ടെന്നുള്ളിൽ, സുസംഗത്താൽ
ശ്രേയസ്സും മഹത്ത്വവുമാക്കുതാനുണ്ടാകില്ല?
അകിലിൻസമ്പർക്കത്താൽ സൗരഭംവഹിക്കുന്ന
പുകയും സഹജമാം രൂക്ഷത വെടിയുന്നു.
എന്മൊഴിയശുദ്ധമാണെങ്കിലുമതിൽക്കാണാം
നിർമ്മലരാമചന്ദ്രചരിതം ശുഭകരം.
കലിമാലിന്യം നീക്കിക്കല്യാണമേകും രാമ-
കഥയാം നദി, പുണ്യഗംഗപോലൊഴുകട്ടെ!
വിഭുവിൻയശസ്സംഗംകൊണ്ടു മാമകകാവ്യം
വിമലീകൃതമായിസ്സജ്ജനപ്രിയംനേടും.
ചുടലപ്പറമ്പിലെച്ചാരവും, കപർദ്ദിത-
ന്നുടലോടൊക്കുന്നേരം ശുദ്ധമായ്ബ്ഭവിക്കുന്നു.

മലയഗിരിയുമായുള്ള സംബന്ധംമൂലം
മരവും ജനങ്ങളാലാദൃതമാകുംപോലെ
ശ്രീരാമമഹിമയോടൊത്തുചേരുകയാൽ, നി–
സ്സാരമെൻനിബന്ധവുമെല്ലാക്കും പ്രിയപ്പെട്ടും.
കറുത്ത പശുവിന്നും വെളുത്തതത്രേ ദുഗ്ദ്ധം
കഴിക്കുമാരുമതു ഗുണത്തിലൊന്നാന്തരം.
എന്നമട്ടസംസ്കൃതമെങ്കിലും സീതാരാമ-
വർണ്ണനമിതു കേഠംക്കും, പുകഴ്ത്തുമതിജ്ഞന്മാർ.

മണിയും മാണിക്യവും മുക്തയും ശോഭിപ്പീലാ
ഫണിപർവ്വതഗജമൂർദ്ധാവിൽ വർത്തിക്കുമ്പോഠം;
നൃവരകിരീടത്തിൽ, തരുണീതനുവിങ്ക–
ലവ ചേരുന്നനേരം ശോഭിക്കും ശതഗുണം.
ഒരിടത്തുണ്ടായ്‌വരും കവിത,യമ്മട്ടു,മ–
റെറാരിടത്തുൽബ്ഭാസിക്കുമെന്നത്രേ ബുധമതം.
ഭക്തരാംകവികഠംതൻ ധ്യാനത്താൽ സരസ്വതി
സത്യലോകത്തുനിന്നു ഭൂമിയിലെത്തിച്ചേർന്നു.
വരദയ്ക്കൊടുങ്ങില്ല മാർഗ്ഗവിക്ലമം രാമ–
ചരിതസരോവരസ്നാനകർമ്മത്താലെന്യേ.
കവികോവിദന്മാരിച്ചിന്തയാൽ കീർത്തിക്കുന്നു
കലിദോഷങ്ങഠം മാററും ഭഗവൽപ്രഭാവങ്ങഠം.
പ്രാകൃതജനങ്ങളെക്കീർത്തിപ്പാനൊരുങ്ങിയാൽ
വാഗധീശ്വരിയതു വിലക്കും, വിലപിക്കും.

കവിഹൃത്തലയാഴി; ശുക്തികയത്രേ ബുദ്ധി;
ഭവികപ്രദം സ്വാതിനക്ഷത്രം സരസ്വതി;
ഉത്തമവിചാരമാം വൃഷ്ടിയാൽ കവിതയാ–
മുജ്ജ്വലമുക്താരത്നം വിളയും ചിപ്പിക്കുള്ളിൽ.
താദൃശമണികളെത്തുളച്ചു വിവേകത്താൽ
പ്രീതിപൂർവ്വകം രാമചരിതച്ചരടിന്മേൽ
കോർത്തു മാലികയാക്കിശ്ശോഭ വർദ്ധിക്കുംവണ്ണം
മാർത്തട്ടിൽദ്ധരിക്കുന്നു നിർമ്മലഹൃദയന്മാർ.

ഇക്കരാളമാം കലിയുഗത്തിൽ പിറന്നവ–
രൊക്കെയും ഹംസവേഷംകെട്ടിയ കരടങ്ങഠം!
വൈദികമാർഗ്ഗംവിട്ട ദുഷ്പഥസഞ്ചാരികഠം
കൈതവമുടലാന്നോർ ദുർഗ്ഗുണനിലയങ്ങഠം;

വഞ്ചകരവരെല്ലാം രാമഭക്തരെന്നോതി—
ക്കാഞ്ചനകാമക്രോധദാസരായ്ക്കഴിയുവോർ.
ഭുവനതലത്തിലിങ്ങാകവേ തിരഞ്ഞാലു—
മവരിലൊന്നാമനെന്നെന്നേണ്ടതെന്നെത്തന്നെ.
രചിച്ചു ധർമ്മദ്ധ്വജമായതിലധർമ്മത്തിൻ
വിജയവൈജയന്തിയുയർത്തിപ്പാറിപ്പോൻ ഞാൻ,
ഞാനെന്റെ ദോഷം സർവ്വമോതുവാനൊരുങ്ങിയാൽ
കാണുകില്ലവസാനമായതിന്നൊരുനാളും.
ആകയാലത്യല്പമേ ചൊല്ലിയതുള്ളൂ, വിദ്വ—
ല്ലോകത്തിനൂഹിച്ചീടാമതിൽനിന്നെല്ലാംതന്നെ.
ഇങ്ങനെ പലമട്ടിൽ പ്രാർത്ഥിക്കുന്നതുമല്ല—
മെങ്കലിന്നപരാധം ക്ഷമത്തൊല്ലൊരുത്തനും.
ഇനിയും സന്ദേഹമുണ്ടാക്കാനുമെന്നാകിലാ
മനുജനെന്നെക്കാളും പാമരൻ പ്രജ്ഞാനിസ്സ്വൻ.

വിരുതില്ലെനിക്കേതും; ഞാനൊരു കവിയല്ല;
വിഭുവിൻഗുണം ബുദ്ധിക്കൊത്തപോൽ കീർത്തിക്കുന്നു.
എങ്ങപാരമാം രഘുനായകപുണ്യോദന്ത—
മെങ്ങു സംസാരത്തിൽ ചേർന്നമരും മമ ബുദ്ധി?
മേരുപർവ്വതത്തെയും പറത്താൻ കരുത്തുററ
മാരുതൻതന്റെമുമ്പിൽ തൂലത്തിൻകഥയെന്താം?
അളവററൊരു രാമമാഹാത്മ്യം നിനയ്ക്കുമ്പോ—
ഴധികം ഭയമുണ്ടിസ്സൽക്കഥാരചനയിൽ.

വാണിയും ഫണീന്ദ്രനും ശിവനും സരസിജ—
യോനിയും പുരാണങ്ങളും നിഗമാഗമങ്ങളും
'നേതിനേതി'യെന്നോതിയാരുടെ ഗുണങ്ങളെ
സ്സാദരം ഗാനംചെയ്യുപോരുന്നു നിരന്തരം;
ആ വിഭുപ്രവരന്റെ മഹിമയവർണ്ണ്യമെ—
ന്നേവരുമറിയുന്നുണ്ടെന്നാലും, യഥാമതി
ആയതു വർണ്ണിക്കുവാനുള്ളൊരു യത്നത്തിൽനി-
ന്നാരുമിന്നൊഴിയുന്നീലെന്നതും പരമാർത്ഥം.
ഭഗവൽപ്രസാദാർത്ഥം കല്പിച്ചിരിപ്പൂ നാനാ—
ഭജനവിധികൾതൻ മാഹാത്മ്യം ശ്രുതികളും.
ഏകനും നിരീഹനുമജനും ഭുവനങ്ങ—
ളാകവേ നിറഞ്ഞോനുമഭിധാരഹിതനും
സച്ചിദാനന്ദൻ പരമാത്മാവുമരൂപനും
വിശ്വരൂപനുമായ ഭഗവാൻ ഭക്തപ്രിയൻ

കാലങ്ങളാക്കനുസരിച്ചവതാരങ്ങളാപൂണ്ട
ലീലകളാ പലമട്ട നിർവ്വഹിക്കുകയല്ലീ?
അക്കൃപാനിധിയുടെ രൂപധാരണമോർത്താ-
ലൊക്കെയും ഭക്തന്മാർക്ക നന്മനല്ലവാൻ മാത്രം.
പ്രണതജനങ്ങളിൽക്കുറു കൂട്ടകമൂലം
കനിയുമനാരതം, കോപിക്കിില്ലൊരിക്കലും.
കരുണാനിധി, ദീനവത്സലൻ, മഹാശക്തൻ,
സരളശീലൻ, സർവ്വനായകൻ, സീതാനാഥൻ.
എന്നറിഞ്ഞഭിജ്ഞന്മാർ കീർത്തിച്ച വിഭുവിനെ-
ദ്ധന്യവും സഫലവുമാക്കുന്നു വചസ്സുകളാ.
ഈയൊരു ബലംമൂലം രാഘവഗുണഗാഥ
മായമററുരയ്ക്കുന്നു തൽപദം കുമ്പിട്ടു ഞാൻ.
വർണ്ണിച്ചിരിപ്പൂ പണ്ടേ വാല്മീകിപ്രഭൃതിക-
ളിന്നെനിക്കതേവഴി ചരിപ്പാനെളുപ്പമാം.
പെരിയതടിനിയിലരചൻ ചിറ തീർത്താ-
ലൊരു കൊച്ചെറുമ്പിനും സ്വൈരമക്കരെപററാം.
പ്രഭുവിൻയശസ്സിനെക്കീർത്തിച്ച വേദവ്യാസ-
പ്രമുഖകവീശ്വരന്മാരെയും നമിക്കുന്നേൻ.
അവരെൻ മനോരഥമത്രയും പൂരിപ്പിച്ച
കവിതാചാതുര്യമിങ്ങരുളിക്കാത്തീടട്ടെ.
ഇക്കലിയുഗത്തിലും, പ്രാകൃതവാണിയിലോ
ചൊൽക്കൊള്ളും പ്രാദേശികസുന്ദരമൊഴിയിലോ,
രഘുപുംഗവഗുണം വർണ്ണിച്ച കാവ്യം തീർത്ത
സുകവിശ്രേഷ്ഠന്മാർക്കും വന്ദനമർപ്പിക്കുന്നേൻ!
എഴുതിമറഞ്ഞവ,രെഴുതിപ്പോരുന്നവ,-
രെഴുതാൻപോകുന്നവരേവർക്കും നമസ്കൃതി!
സകൃപമനുഗ്രഹം നല്കുവിൻ മഹാന്മാരേ,
സുകൃതിസമൂഹത്തിൻ സമ്മതംകിട്ടുംമട്ടിൽ.
വിബുധാദരം നേടാതുള്ളൊരു കാവ്യത്തിന്നു
വിലയില്ലതിൻ സൃഷ്ടി ബാലിശം ഫലശൂന്യം.
ഗംഗപോലഖിലർക്കും ഹിതകാരിണിയെങ്കിൽ
മംഗലപ്രദം, കീർത്തികവിതാവിഭൂതികളാ.
സുന്ദരം രഘുരാമയശ,സ്സെൻകവിതയോ
മന്ദശോഭവു,മെന്ന ശങ്കയാൽ കുഴങ്ങുന്നേൻ.
ശിഷ്ടരാം ഭവാന്മാർതൻ കരുണയുണ്ടെന്നാകിൽ
ക്ലിഷ്ടമെൻ കവിതയും ഭംഗിയുള്ളതായ്മാറും.

പുഷ്പശോഭമാസ്സീരും വൈചിത്ര്യംകലരുന്ന
പട്ടുനൂൽവേലകൊണ്ടു പരുക്കൻതുണിപോലും.
പരമവിരോധികരംക്കൂടിയും പുകഴ്ത്തുന്ന
സരളകവിതയെസ്സ്മരികരം മാനിക്കില്ലേ?
ആവുകില്ലതിസ്വച്ഛശേമുഷിയില്ലാത്തവ—
ന്നാവിധം ഗുണമുള്ള കവിത നിർമ്മിക്കുവാൻ.
എന്മതി നിസ്സാരമാണെങ്കിലും പാടുന്ന ഞാൻ
നന്മ നല്കുവിൻ വീണ്ടുംവീണ്ടുമിന്നർത്ഥിക്കുന്നേൻ.

ശ്രീരാമചരിതമാം മാനസസരസ്സിലെ—
ച്ചാരുഹംസങ്ങളായ കവികോവിദന്മാരേ,
ബാലനാമിവനുടെയർത്ഥന നിശമിച്ചും
ചേലെഴും രുചി കണ്ടും കരുണ ചൊരിയുവിൻ.

സഖരം സദൂഷണ*മാദിമരാമായണം
സുഖകോമളമായും ദോഷനിർമ്മുക്തമായും
നിർമ്മിച്ച മുനീന്ദ്രൻെറ ചരണപത്മങ്ങളെ
നിർമ്മലശ്രദ്ധാഭക്തിപൂർവ്വകം വന്ദിക്കുന്നേൻ.
വന്ദിക്കാം ഭവാർണ്ണവംകടത്താൻ തരണിയായ്
നിന്നിടും പരിശുദ്ധനിഗമഗ്രന്ഥങ്ങളെ;
പാടിക്കൊണ്ടിരിക്കയാണെപ്പൊഴും മതിവരാ—
തീടെഴമവ സീതാരമണകീർത്തിസ്തോമം.
സുധയും ശശാങ്കനും കാമധേനുവുംപോലെ
സുതരാം പ്രശോഭിക്കും സജ്ജനനികരവും,
മദിരാഗരളങ്ങരംപോലെഴും ദുഷ്ടന്മാരു—
മുദയംചെയ്യുതേതു സംസാരസമുദ്രത്തിൽ
അതിനെ സ്വയമേവ നിർമ്മിച്ച വിധിയുടെ
പദപങ്കജരേണുപൂരത്തെത്തൊഴുന്ന ഞാൻ.
സുരപണ്ഡിതവിപ്രർ ഗ്രഹങ്ങളിവരുടെ
ചരണങ്ങളിലെൻെറ വന്ദനമർപ്പിക്കുന്നേൻ
എൻപേരിൽ പ്രസന്നരായ് മാമകമനോരഥ—
മൻപൊടേ നിറവേററാനർത്ഥിക്കാം സവിനയം.
വന്ദിച്ചുകൊരംവൂ വീണ്ടും ശ്രീസരസ്വതിയെയും
വിണ്ണവർഗംഗയായ പുണ്യവാഹിനിയെയും.
അരിയവിശുദ്ധിതന്നാസ്ഥാനമിരുവരും
ചരിതം ജനമനോരഞ്ജകമിരുവർക്കും.

* സഖരം—ഖരനോടുകൂടിയതെന്നും പരുഷാക്ഷരങ്ങളുള്ളതെന്നും.
സദൂഷണം—ദൂഷണനോടുകൂടിയതെന്നും ദോഷങ്ങളുള്ളതെന്നും.

കഥനശ്രവണങ്ങൾകൊണ്ടൊരാൾ മാറും മോഹ;
മിതര, പാപംപോകും മജ്ജനപാനങ്ങളാൽ.
എനിക്കു പിതാക്കളും ഗുരുഭ്രതരുമായി–
ജ്ജയിക്കും ഗൗരീഹരന്മാരെയും നമിക്കുന്നേൻ.
സദയം ദീനന്മാരെക്കാക്കുവോരവരത്രേ
സുദിനം കാട്ടിത്തരും സുസ്നേഹനിധികളും.
രാമദേവനു നിത്യമംഗലസ്നേഹം വാഴ്ക്കും
സ്വാമിസേവകമിത്രമുഖ്യരുമവർതന്നെ.
അളവറെറാരു ദയതുകിട്ടമവരത്രേ
തുളസിക്കഭിമതമൊക്കെയും നല്കുന്നോരും.
കലിതൻദോഷം കണ്ടു പാരിനെസ്സംരക്ഷിപ്പാൻ
പല ശാബരമന്ത്രമവരുണ്ടാക്കീ സ്വയം.
അവയിൽ ശബ്ദങ്ങൾക്കുതമ്മിലില്ലൊരു ബന്ധ–
മതുമല്ലർത്ഥമില്ല, ജപ്യമല്ലവയൊന്നും.
എങ്കിലും മഹേശ്വരപ്രതാപംനിമിത്തമാ–
യെങ്ങുമാരിലും കാണാമായതിൻ മഹിമകൾ.
അങ്ങനെയുള്ള മഹാദേവൻെറ കരുണയാൽ
മംഗലകരമായിത്തീരുമീ രാമാഖ്യാനം.
താരകാസഹിതനാം ശശിയാൽ നിശപോലെ
ഗൗരീശകടാക്ഷത്താലെൻ കൃതി ശോഭിക്കട്ടെ.
പ്രീതിപൂർവ്വകമിതു കേൾക്കയും പഠിക്കയും
ചേതസ്സിൽദ്ധരിക്കയും ചെയ്യുവാൻ ശ്രദ്ധിപ്പവൻ
കലിമാലിന്യം നീങ്ങി ശ്രീരാമഭക്തന്മാർ തൻ
തിലകംപോലെ മിന്നും കല്യാണമിയന്നിടും.
ഉറങ്ങുമ്പൊഴുതിലുമുണർന്നു മേവുമ്പോഴു–
മുമയും ഗിരീശനുമീയെന്നിൽക്കനിയുകിൽ,
കേവലം ഭാഷാകാവ്യമാണിതെങ്കിലുമനു–
ഭാവവും ലാവണ്യവുമേറുന്നതാവും നൂനം.

അതിപാവനിയാകുമയോദ്ധ്യാപുരിയേയും
കലികാലുഷ്യം നീക്കും സരയൂനദിയേയും
സരളസ്നേഹം രാമചന്ദ്രനേവരിലുണ്ടാ–
പ്പുരവാസികളേയും സാദരം നമിക്കുന്നേൻ.
പതിദേവതയായ സീതയെപ്പഴിക്കുവാൻ
മുതിന്ന രജകൻെറ പാതകം ഗണിക്കാതെ
അവനും പരഗതി നല്കിയ തിരുവടി–
ക്കരിമപ്പെട്ടോരല്ലോ കോസലനിവാസികൾ.

സാവ്വലൗകികകീത്തി നേടിയ കൗസല്യയാം
പൂവ്വദിക്കിനെബ്ഭക്ത്യാ വണങ്ങിക്കൊള്ളുന്നു ഞാൻ.

ദുജ്ജനകമലങ്ങൾക്കാത്തിദായകമായു–
മിജ്ജഗത്തിനു നാനാസൗഖ്യകാരകമായും

വിളങ്ങും രഘുരാമസ്വാമിയാം രാകാചന്ദ്രൻ
തെളിവോടുദിച്ചതശ്ശോഭനാശയിലല്ലീ?

ഭൂവരൻ ദശരഥൻതന്നെയുമവരോധ–
ദേവിമാരെപ്പേരെയും സാദരം നമിക്കുന്നേൻ.

നന്ദനൻ, പദദാസ,നെന്നൊരു നിനവോടേ
വന്ദനീയരാമവരീയെന്നിൽക്കനിയണം.

ശ്രീരാമപിതാക്കളാമവരെസ്സൃഷ്ടിക്കയാൽ
ഗൗരവം ബഹുഗുണം വദ്ധിച്ചു വിരിഞ്ചിയിൽ.

തനയപ്രേമംമൂലം തദ്വിയോഗത്തിൽ പ്രാണൻ
തൃണമായുപേക്ഷിച്ച മന്നനെക്കുപ്പുന്നു ഞാൻ.

യോഗവുമതുപോലെ രാജഭോഗവും കൊണ്ടുകെ–
ശ്രീകരരാമഭക്തി മറച്ചുവെച്ചെന്നാലും,

രാമസന്ദശ്നത്തിൽ പ്രകടീഭവിപ്പിച്ച
ഭൂമിപൻ ജനകനെശ്ശിരസാ നമിക്കുന്നേൻ.

വണ്ണിപ്പാനരുതാത്ത നിയമനിഷ്ഠയോടു–
മനഘം രാമപാദസരസീരുഹങ്ങളിൽ

ലുബ്ധമായ് വിഹരിക്കും മാനസഭൃംഗത്തോടും
വത്തിച്ച ഭരതനും വന്ദനമപ്പിക്കട്ടെ.

ശ്രീരാമയശസ്സായ നിമ്മലപതാകയ്ക്കു
പേരെഴും ധ്വജമായിത്തീന്നതാരുടെ കീത്തി,

ശീലവാനായീടുമാ ലക്ഷ്മണകുമാരൻെറ
ശീതളസുഖകരസുന്ദരപാദം കുപ്പാം.

ജഗൽകാരണമായിസ്സഹസ്രശീഷ്ത്തോടേ
ജയിക്കുമനന്തൻെറയംശമായ്ദ്ധരണിയിൽ

ജനിച്ച ദയാനിധി ലക്ഷ്മണൻ ഗുണരാശി
മനസ്സുതെളിഞ്ഞെന്നിൽ കാമിതമരുളട്ടെ.

ഭരതസഹചരൻ ഗുണവാൻ ശത്രുഘ്നൻെറ
ചരണപത്മങ്ങളിൽ പ്രണമിക്കുന്നേൻ ഭക്ത്യാ.

രാമനാൽ വാഴ്ത്തപ്പെട്ടും സൽകീത്തിയാളുന്നോനെ–
ബ്ഭീമദുജ്ജനവനദാവാഗ്നിയായുള്ളോനെ,

ചാപസായകധരൻ ജാനകീപ്രിയതമൻ
ശോഭിക്കും വിശുദ്ധമാം ഹൃദയം വഹിപ്പോനെ,

പരമജ്ഞാനിയായ വിക്രമജലധിയെ,—
പ്പവനതനുജനെ,—സ്സാദരം നമിക്കുന്നേൻ.
വാനരരാജാവായ സുഗ്രീവൻ, മഹാബല—
വാരിധി, കീശശ്രേഷ്ഠൻ ജാംബവാൻ, വിഭീഷണൻ,
അംഗദൻ തുടങ്ങിയ നായകരത്നങ്ങൾക്കു—
മഞ്ജലിബന്ധത്തോടേ ചൊൽവു ഞാൻ നമസ്കാരം.
അധമശരീരരായ് ഭൂമിയിൽ പിറന്നിട്ടു—
മവക്കു സീതാനാഥദശ്നം കൈവന്നല്ലോ.
നരരോ ഖഗങ്ങളോ കേവലം മൃഗങ്ങളോ
സുരരോ നിശാചരവംശത്തിലുണ്ടായോരോ
ആരുതാനായീടട്ടെ, രാമസേവകരായി—
ത്തീരുവാൻ കഴിഞ്ഞവക്കൊക്കെയും നമസ്കാരം!
സൂരികൾ ശുകസനകാദ്യരാം മുനികളും
നാരദൻതുടങ്ങിയ വിജ്ഞാനനിധികളും
എന്നെയിന്നനുഗ്രഹിച്ചീടുവാനവരുടെ
ധന്യമാം പദങ്ങളിൽത്താണിതാ വണങ്ങുന്നേൻ.
ജനകമഹാരാജപുത്രിയായ് മിന്നും ജഗ—
ജ്ജനനി, രാമചന്ദ്രപ്രേയസി, സീതാദേവി
തെളിവെൻ ബുദ്ധിക്കേകിക്കാത്തുകൊള്ളുവാൻ പാദ—
നളിനങ്ങളിൽബ് ഭക്തിപൂർണ്ണനായ് നമിക്കുന്നേൻ.
തോയജനേത്രൻ സൗഖ്യദായകൻ ധൃതചാപ—
സായകൻ നിജഭക്തസങ്കടവിനാശകൻ
വരവൈഭവയുക്തൻ രാമഭദ്രനു വീണ്ടും
കരണത്രയത്താലും വന്ദനമപ്പിപ്പൂ ഞാൻ.

ഗീരുമത്ഥവുംപോലെ നീരുമോളവുംപോലെ
വേറായിത്തിരികിലുമൊന്നായിനില്ക്കുന്നോരും
ദീനപാലരുമായ ജാനകീരാമന്മാർതൻ
സൂനസുന്ദരപദമൊരുമിച്ചാരാധിക്കാം.

ബീജമായ് നിന്നീടുന്നതേതൊരാളനലനും
തേജസ്സിൻ നികേതമാം സൂര്യനും വിധുവിനും;
ഏതൊരാൾ വിധിഹരിശങ്കരാകാരങ്ങളായ്
വേർതിരിഞ്ഞതിമാത്രമാരാധ്യനായീടുന്നു;
ഏതൊരാൾ വേദങ്ങൾക്കും പ്രാണനാ,ണഗുണനു—
മോതുവാനുപമാനമറ്റോനും സഗുണനും
ആ രഘുവരൻതന്റെ 'രാമ'നാമത്തെബ് ഭക്തി—
ഭാരത്താലവനതശീഷ്നായ് വന്ദിക്കുന്നേൻ.

ഈശനീമഹാമന്ത്രമാണല്ലോ ജപിപ്പതു;
കാശിയിൽക്കൈവല്യത്തിൻ കാരണമിതുതന്നെ.
ശ്രീമഹാഗണപതിക്കറിയാമിതിൻ മേന്മ
നാമത്തിൻപ്രഭാവത്താൽ പ്രഥമപൂജാർഹനായ്.[1]
മറിച്ചു രാമനാമം ജപിച്ച വാല്മീകിക്കും
മഹത്ത്വമറിഞ്ഞിടാം, ശുദ്ധനാസ്തീന്നിലയോ?
സഹസ്രനാമത്തിന്നു തുല്യമാണിതെന്നുള്ള
രഹസ്യം ശിവങ്കൽനിന്നറിഞ്ഞ ഗിരിമകൾ
ദിവ്യമീ രാമമന്ത്രം ജപിച്ചു പതിയുടെ
സവ്യപാർശ്വത്തിൽത്തങ്ങിബ്ഭോജനം കഴിച്ചുപോൽ.[2]
ഈ വിശിഷ്ടമാം ഭാവം കണ്ടറിഞ്ഞൊരു മൃഡൻ
ദേവിയെ സ്ത്രീവർഗ്ഗത്തിൻ മൗലിഭൂഷണമാക്കി.
നാഗത്തിൻവിഷമമൃതമാക്കിയ മഹേശന്നു
നാമമാഹാത്മ്യം നന്നായറിയാം നിസ്സംശയം.

വിലസും വർഷർത്തുവാണംബുജേക്ഷണഭക്തി;
തുളസീദാസനാകുമിവനോ ധാന്യം മാത്രം.
ശ്രാവണഭാദ്രങ്ങളാം മാസങ്ങളത്രേ പരി–
പാവനനാമംതന്നിൽത്തങ്ങുമക്ഷരം രണ്ടും.
മധുരം മനോഹരമക്ഷരയുഗ്മം പാർത്താൽ
മനുജപ്രാണങ്ങൾതൻ നയനദ്വയമത്രേ.
സ്മരണംകൊണ്ടുതന്നെ നല്കിടും സുഖ,മിഹ–
പരലോകാഭ്യുന്നതി നേടുവാൻ സഹായിക്കും.

---

1 ഒരിക്കൽ ആരാണു പ്രഥമപൂജയ്ക്കു് അർഹൻ എന്നതിനെക്കുറിച്ചു ദേവന്മാർ തമ്മിൽ ഒരു തർക്കമുണ്ടായി. അവർ സംശയനിവൃത്തിക്കു ബ്രഹ്മാവിനെ സമീപിച്ചു. ബ്രഹ്മാവു് അവരോടു ഭൂപ്രദക്ഷിണംചെയ്തു വരുവാൻ കല്പിച്ചു. ആദ്യം തന്റെ അരികിൽ തിരിച്ചെത്തുന്നവനാണു പ്രഥമപൂജയ്ക്കു് അവകാശി എന്നും നിശ്ചയിച്ചു. ഇതനുസരിച്ചു ദേവന്മാർ അവരവരുടെ വാഹനങ്ങളിൽ കയറി യാത്രയായി. കൂട്ടത്തിൽ മൂഷികവാഹനനായ ഗണപതി വളരെ പിന്നിലായിപ്പോയി. തന്നിമിത്തം അദ്ദേഹം വിഷണ്ണനായി നില്ക്കുമ്പോൾ അവിടെ നാരദമഹർഷി പ്രത്യക്ഷപ്പെട്ടു. ഗണപതിയുടെ വിഷാദം പരിഹരിക്കുന്നതിനു നാരദൻ ഒരു ഉപായം ഉപദേശിച്ചുകൊടുത്തു. ഭക്തിപൂർവ്വം രാമനാമം മണ്ണിലെഴുതിയിട്ടു് അതിനെ പ്രദക്ഷിണംചെയ്താൽമതിയെന്നു്. അങ്ങനെ ചെയ്തതിനാൽ ഗണപതി മററുള്ളവരെക്കാൾ വേഗത്തിൽ ബ്രഹ്മസന്നിധിയിലെത്തുകയും അഗ്ര്യപൂജയ്ക്കു് അർഹനാകയുംചെയ്തു.

2 ഒരുനാൾ ശിവൻ ആഹാരംകഴിക്കുന്നതിനു ഭാവിച്ചപ്പോൾ ഒപ്പമിരുന്നു് ഉണ്ണുവാൻ പാർവ്വതിയെ വിളിച്ചു. തന്റെ വിഷ്ണുസഹസ്രനാമജപം കഴിഞ്ഞിട്ടില്ലെന്നു പാർവ്വതി പറഞ്ഞപ്പോൾ സഹസ്രനാമത്തിനു പകരം രാമനാമം ഒരു തവണ ജപിച്ചാൽ മതിയെന്നു ശിവൻ ഉപദേശിക്കുകയും പാർവ്വതി അങ്ങനെ ജപിച്ചശേഷം ആഹാരംകഴിക്കുകയുംചെയ്തു എന്ന കഥയാണു് ഇവിടെ സൂചിപ്പിക്കുന്നതു്.

ഉച്ചരിക്കുവാൻ കേരംപ്പാനോർമ്മിപ്പാൻ സുഖപ്രദ–
മിച്ചൊന്ന വർണ്ണം രണ്ടും നിത്യമംഗലകരം.
രാമലക്ഷ്മണന്മാരെപ്പോലേററം പ്രിയപ്പെട്ട
കോമളാക്ഷരങ്ങരംതാൻ തുളസിക്കിവ രണ്ടും
വെവ്വേറെ വർണ്ണിക്കമ്പോരം പ്രീതി വേർതിരിയുന്നു
ബ്രഹ്മവും ജീവനുംപോലുററതാണെന്നാൽ ബന്ധം.
ഇരട്ടബ്ഭ്രാതാക്കളായ് ഭക്തരെസ്സംരക്ഷിക്കും
നരനാരായണക്കു തുല്യമീ രണ്ടക്ഷരം.
ഭക്തിയാം സുമുഖിതൻ കർണ്ണഭൂഷകളിവ
ഭദ്രമേവർക്കും ചേർക്കും രവിയും ശശിയും പോൽ.
മുക്തിയാം സുധയുടെ രുചികും സംതൃപ്തിക്കു–
മൊത്തതാണിവയെന്നു ചൊല്ലിടാ,മതുമല്ല,
ഭൂഭാരം വഹിക്കുന്ന കച്ഛപനാഗങ്ങരംപോൽ
പ്രാഭവമതിമാത്രമുരംക്കൊള്ളുന്നവയുമാം.
ജനമാനസകഞ്ജമഞ്ജുളമധുപങ്ങരം
രസനായശോദമ്ണ ഹരിയും ഹലിയുംതാൻ.
തുളസീദാസൻതൻെറ നാഥനാം ശ്രീരാമൻെറ
തിരുനാമത്തിൽപ്പെട്ട വിശിഷ്ടവർണ്ണം രണ്ടും
ഛത്രവച്ഛത്രംപോലെ, മുകുടരത്നംപോലെ
സകല വർണ്ണങ്ങരംക്കുംമീതെയായ്* വിളങ്ങുന്നു.

നാമവും തദ്വാച്യമാം നാമിയും തുല്യംതന്നെ
സ്വാമിസേവകക്കൊപ്പമവതൻ മിഥോബന്ധം.
നാമിങ്ങു വഴിപോലെ ചിന്തിച്ചുകണ്ടീടുമ്പോരം
നാമവുമതിനാലേ സൂച്യമാമാകാരവും,
വർണ്ണനമ്ണതീതനായ്ക്കേവലമനാദിയായ്
മിന്നിടും ജഗദീശൻതന്നുപാധികരം മാത്രം.
ഏതാണു വലുതെന്നുമേതാണു ചെറുതെന്നു–
മോതുവാനൊരുങ്ങിയാലായതു തെററായ്‌വരും.
ചരിതശ്രുദ്ധിയുള്ളോ,രിവതൻ ഗുണഭേദം
ശരിയായ് ചെവിക്കൊണ്ടു ഗ്രഹിക്കും ഹൃദയത്തിൽ.
നാമത്തിന്നധീനമേ രൂപമെന്നവർ കാണ്മൂ;
നാമമില്ലെങ്കിലുണ്ടായ്‌വരുമോ രൂപജ്ഞാനം?
കരത്തിൽ സ്ഥിതിചെയ്യും വസ്തുവായാലും നാമ–
മറിഞ്ഞുകൂടന്നാകിലെന്തതെന്നറിയുമോ?

* നാഗരലിപിയിൽ രേഫത്തിൻെറയും മകാരത്തിൻെറയും ചിഹ്നങ്ങരം—
( ँ ं ) വരികളു മുകളിലാണല്ലോ എഴുതുന്നതു്.

രൂപത്തെക്കാണാഞ്ഞാലും നാമത്തിൻ സ്മരണയാൽ
ശോഭനസ്നേഹം ഹൃത്തിലുദയംചെയ്യും നൂനം.
നാമരൂപങ്ങൾക്കുള്ള ഗതിതൻ കഥ ചിന്താ–
ക്ഷേമദ,മെന്നാലതു വർണ്ണിച്ചുകൊള്ളാനാമോ?
നിർഗ്ഗുണസഗുണങ്ങൾക്കിടയിൽ സാക്ഷിയായി
നില്ക്കുന്ന ചതുരനാം ദ്വിഭാഷിയത്രേ നാമം.

ഉള്ളിലും വെളിയിലും വെളിച്ചം ലഭിക്കുവാ–
നുണ്ടഭിലാഷം നിങ്ങൾക്കെങ്കിലെൻ ജനങ്ങളേ,
ദ്വാരമാം മുഖത്തിൻെറ നടയാം നാവിൻമീതേ
രാമനാമമാം രത്നദീപത്തെ പ്രതിഷ്ഠിപ്പിൻ!

യോഗിയിത്തിരുനാമം ജപിച്ചു ദിവാനിശം
ജാഗരൂകനായ്ത്തീരും, വൈരാഗ്യം വരിച്ചിടും.
അതുലമനാമയമവർണ്ണ്യം നാമരൂപ–
രഹിതം ബ്രഹ്മാനന്ദമാസ്വദിക്കയുംചെയ്യും.
ഈശ്വരഗൂഢതത്ത്വമറിവാനാശിപ്പവ–
രീശ്‌ശുഭനാമം മാത്രമുച്ചരിക്കുന്നു നിത്യം.
ഭക്തിപൂണ്ടിതു ചൊല്ലും സാധകന്നണിമാദി–
സിദ്ധികളെല്ലാംതന്നെ സിദ്ധമായ്ത്തീരുംതാനും.
ചിത്തദുഃഖത്തിൽപെട്ടോ, നീ നാമം ജപിച്ചു ത–
ന്നാർത്തികളെല്ലാംനീങ്ങിസ്സുഖിയായ്‌ബ്‌ഭവിക്കുന്നു.
രാമഭക്തന്മാർ നാലുവിധ*മുണ്ടുലകത്തി–
ലേവരും സുകൃതികൾ, നിഷ്പാപ,രുദാരരും.
ഈ നാലുവിഭാഗത്തിൽ, ശ്രീനാമപ്രമാണരാം
ജ്ഞാനികളത്രേ രാമന്നേററവും പ്രിയപ്പെട്ടോർ.
നിഗമം നാലിങ്കലും യുഗങ്ങൾ നാലിങ്കലും
ഭഗവന്നാമത്തിൻെറ മഹിമയത്രേ കാണ്മൂ.
അതിലും വിശേഷിച്ചു ചൊല്ലിയാൽ, കലിയുഗ–
മിതിലില്ലന്യോപായം രക്ഷയ്ക്കെന്നറിയണം.

കാമന മുഴുവനും കൈവെടിഞ്ഞനുമാത്രം
രാമഭക്തിയിൽ സ്വയമലിഞ്ഞുചേരുന്നവൻ
ശ്രീമയനാമാമൃതസരസ്സിൽക്കളിയാടും
കോമളമത്സ്യമാക്കിത്തീർക്കുന്നു മനസ്സിനെ.

---

* "ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോഽർജ്ജുന!
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ"
എന്ന ഗീതാവാക്യമനുസരിച്ച് ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി, ജ്ഞാനി എന്നിങ്ങനെ രാമഭക്തന്മാർ നാലുവിധത്തിലുണ്ട്.

അഗ്ഗുണം സഗ്ഗുണമെന്നിങ്ങനെ രൂപം രണ്ടു–
ണ്ടഖിലാധാരമാകും പരബ്രഹ്മത്തിന്നോർത്താൽ.
അവർണ്ണ്യമാദിഹീനമഗാധമനുപമ–
മവയെന്നോതീടുന്നു പണ്ഡിതപ്രവരന്മാർ.
ഈ രണ്ടു രൂപത്തേയും വശഗമാക്കിത്തീർക്കും
ശ്രീരാമനാമമത്രേ വലുതെന്നോക്കുന്നു ഞാൻ.
പ്രൗഢരാം ജനങ്ങൾക്കിതത്യുക്തിയായിത്തോന്നാം
ഗാഢവിശ്വാസപ്രേമസഹിതം കഥിപ്പൂ ഞാൻ.
ദാരുവിന്നുള്ളിൽ സ്ഥിതിചെയ്‌വതും, നേത്രംകൊണ്ടു
നേരിട്ടുകാണാവുന്ന മട്ടിലുള്ളതുമായി,
ഉണ്ടല്ലോ ഹുതാശന,നതുപോൽ പരബ്രഹ്മം
രണ്ടായി വത്തിപ്പതേ നിർഗ്ഗുണസഗ്ഗുണങ്ങൾ.
രണ്ടുമപ്രാപ്യംതന്നെയെങ്കിലും നാമാശ്രയം
കൊണ്ടു സുപ്രാപമാക്കിത്തീർക്കുവാൻ കഴിയുന്നു.
അതിനാൽ ബ്രഹ്മത്തെക്കാ,ളരിയ രാമനെക്കാ–
ളധികം വലുതാണു നാമമെന്നുരച്ചു ഞാൻ.
ഏകമാം പരബ്രഹ്മം സമസ്തകാലദേശ–
വ്യാപകം സനാതനം സച്ചിദാനന്ദാത്മകം.
നിർവ്വികാരനാം പ്രഭു നമ്മുടെ ഹൃദയത്തിൽ
സർവ്വദാ വത്തിക്കിലും ജീവികൾ ദുഃഖിക്കുന്നു.
ശാണഘർഷണംകൊണ്ടു രത്നത്തിൻ വിലപോലെ
കാണണം ജപംകൊണ്ടു രൂപത്തിൻമഹിമ നാം.
ഇക്കണക്കതിരററ നാമത്തിൻ പ്രഭാവമാ–
നിർഗ്ഗുണബ്രഹ്മത്തെക്കാൾ വലുതെന്നറിയേണം.
രാമരൂപത്തെക്കാളും നാമമേ വലുതെന്നു
മാമകചിന്താഗതിക്കൊത്തപോൽ കഥിക്കുന്നേൻ.

ഭക്തരക്ഷാർത്ഥം ദേവൻ മർത്ത്യരൂപത്തെപ്പൂണ്ടു
ദുഃഖങ്ങളെല്ലാം താങ്ങിശ്ശിഷ്ടരെസ്സുഖിപ്പിച്ചു.
പാവനം തിരുനാമം ജപിച്ചാലനായാസം
കൈവരും ഭക്തന്മാക്കു മോദവും കല്യാണവും.

താപസിയൊരുവൾ*ക്കുമാത്രമേ നാഥൻ സ്വയം
പാപമോചനം നല്കിപ്പരിപാലിച്ചതുള്ളു.
സ്വച്ഛമാം തിരുനാമമാകട്ടേ, നിരവധി
ദുർജ്ജനങ്ങളെദ്ദോഷരഹിതരാക്കിത്തീർത്തു.

---
* അഹല്യ

മഹർഷിവിശ്വാമിത്രൻ ചൊല്ലയാൽ സുകേതുവിൻ–
മകളെ[1]ദ്ദശരഥനന്ദനൻ നിഹനിച്ചു.
അന്നിശാചരിയുടെ പുത്രനെ[2]സ്സൈന്യത്തോടു–
മൊന്നിച്ചു യമപുരിക്കയച്ചു പിന്നെദ്ദേവൻ.
രാത്രിയെസ്സൂര്യൻപോലെ രാമനാമമോ, ജഗ–
ദാർത്തിയും ദുരാശയും ദോഷവും നീക്കും താനേ.
ഭവകാർമ്മുക[3]മൊന്നേ ഭഞ്ജിച്ചതുള്ളു രാമൻ,
ഭവഭീതികളെല്ലാം ഭഞ്ജിക്കുമല്ലോ നാമം.
ദണ്ഡകാരണ്യംമാത്രം രുചിരമാക്കീ രാമൻ,
എണ്ണററ ജനമനം പാവനമാക്കീ നാമം.
ദലനംചെയ്തു നാഥൻ രാക്ഷസനികരത്തെ–
ക്കലികാലുഷ്യമെല്ലാം നഷ്ടമാക്കുന്നു നാമം.
അരുളീ പരഗതി ഭക്തയാം ശബരിക്കു–
മരിയ ജടായുവാം പക്ഷിക്കും രഘുവരൻ.
വേദവിശ്രുതഗുണയുക്തമാം നാമം ബഹു–
പാതകശീലന്മാരെയുദ്ധരിച്ചല്ലോ താനേ.
ശരണം നല്കീ രാമൻ, സുഗ്രീവവിഭീഷണ–
രിരുവർക്കെന്നുള്ളതിങ്ങറിയാമെല്ലാവർക്കും.
എന്നാലിജ്ജഗത്തിലും ശ്രേഷ്ഠമാം വേദത്തിലു–
മൊന്നുപോൽ സുകീർത്തിതമായൊരു തിരുനാമം
പരമദരിദ്രരാമെത്രയോ പാവങ്ങൾക്കു
പരിതാപത്തിൽനിന്നു മോചനം നല്കീട്ടില്ല?
കരടിക്കുരങ്ങുകൾ കപികളിവയുടെ
പെരുതാം വ്യൂഹം നിർമ്മിച്ചബ്ധിയിൽ ചിറകെട്ടാൻ
വളരെപ്പണിപ്പെട്ടതില്ലയോ രാമൻ? പക്ഷേ,
വലിയ സംസാരാബ്ധി വററിക്കയത്രേ നാമം.
സുജനങ്ങളേ, നിങ്ങളോർത്തുനോക്കുവിൻ, നാമ–
ഭജനം മഹത്തരം സർവ്വകല്യാണപ്രദം.
യുദ്ധത്തിൽദ്ദശാസ്യനെസ്സകുലം നിഹനിച്ചു
പത്നിയുമൊരുമിച്ചു നഗരം പൂകീ രാമൻ.
സുരരും മുനിമാരും കീർത്തിച്ചുകൊള്ളുംവണ്ണം
പരിപാലിച്ചു രാജ്യം കരുണാനിധി ദേവൻ.

1 സുകേതുവിൻെറ മകൾ – താടക.
2 മാരീചൻ
3 ഭവകാർമ്മുകം—ഭവൻെറ (ശിവൻെറ) വില്ല്. ഭവഭീതികൾ—പ്രപഞ്ചത്തിലുണ്ടാകുന്ന ഭയങ്ങൾ (ഭവശബ്ദം രണ്ടർത്ഥത്തിലും ഇവിടെ പ്രയോഗിച്ചിരിക്കുന്നു.)

സ്നേഹപൂർവ്വകം നാമം സ്മരിക്കും ഭക്തന്മാർക്ക്
മോഹത്തിൻ പെരുമ്പട കീഴടങ്ങുന്നു ശീഘ്രം.
ഭക്തിയിലനുദിനം മുഴുകി,ക്കിനാവിലും
ചിത്തവിക്ഷോഭംകൂടാതായവരമരുന്നു.

ബ്രഹ്മരൂപമായുള്ള രാമനെക്കാളും മേന്മ
നിർമ്മലനാമത്തിനുണ്ടിങ്ങനെ ചിന്തിക്കുമ്പോൾ.
വരദാതാക്കളായ ദേവതകൾക്കും വര–
മരുളാൻപോന്നതത്രേ നാമമെന്നറിയണം.

രാമന്റെ ശതകോടിചരിത്രങ്ങളിൽനിന്നു
നാമമാഹാത്മ്യംകണ്ടു കൈക്കൊണ്ടു മഹേശ്വരൻ.
അശുഭവേഷൻ ശംഭു, മംഗലനിലയവു–
മവിനാശിയുമായി നാമത്തിന്മഹിമയാൽ.

സനകശുകാദികൾ സിദ്ധയോഗികൾ നിത്യ–
മനഘബ്രഹ്മാനന്ദമുണ്മതുമിതൊന്നിനാൽ.
ഹരിയാംദേവൻ ലോകപ്രിയനായ്ത്തീർന്നമട്ടിൽ
ഹരിശങ്കരപ്രീതി നേടിയ വീണാപാണി

നാരദമുനീശ്വരൻ നിത്യവുമുരുവിട്ടു
നാമത്തിൻവരദാനവൈഭവം കണ്ടോനത്രേ.
ഈ നാമം ജപിക്കയാൽ ഭഗവാൻ, പ്രഹ്ലാദനിൽ
ദീനവാത്സല്യംകാട്ടിബ്ഭക്തരത്നവുമാക്കി.

ഗ്ലാനിയാൽ കുഴങ്ങിയ ധ്രുവനുമചലമാം
സ്ഥാനവും മഹിമയുമരുളീ ഹരിനാമം.
പാവനമാമീ നാമം സ്മരിക്കമൂലം രാമ–
ദേവനെ സ്വകീയനെന്നാക്കിനാൻ കപീശ്വരൻ.

ഭ്രഷ്ടനാമജാമിളൻ,[1] ഗജവും,[2] ഗണികയും[3]
ശിഷ്ടരായ് മോക്ഷംനേടി നാമത്തിന്മഹിമയാൽ.
നാമത്തിൻ ഗുണഗണം നിസ്സീമമത്രേ സ്വയം
രാമചന്ദ്രനുപോലും കഴിവില്ലതു പാടാൻ.

ചൊല്ലുകൊള്ളും സുരദ്രുമംതന്നെയാണല്ലോ നാമ–
മിക്കലികാലത്തിലെക്കല്യാണനിവാസവും.
വരിഷ്ഠം രാമനാമം സ്മരിക്കുന്നവനാകും
പരുത്തി തുളസിയാം; തുളസീദാസൻ ചൊൽവൂ.

1 ദുരാചാരംനിമിത്തം ഭ്രഷ്ടനായിത്തീർന്ന ഒരു ബ്രാഹ്മണൻ. മരണസമയത്തു നാരായണനാമകനായ പുത്രനെ വിളിക്കുകയാൽ വിഷ്ണു പ്രസാദിച്ചു മുക്തി നല്കി.

2 അഗസ്ത്യശാപത്താൽ ആനയായിത്തീർന്ന ഇന്ദ്രദ്യുമ്നൻ.

3 പിങ്ഗള എന്ന വേശ്യ.

യുഗം നാലിലും മൂന്നുകാലത്തും മൂലോകത്തും
ഭഗവന്നാമമോപ്പ്പോൻ സന്താപരഹിതനാം.
നിഖിലപുണ്യങ്ങടാംതൻ ഫലമേ ഹരിഭക്തി;
നിഗമപുരാണങ്ങടാം സത്തരും ഘോഷിക്കുന്നു.
പ്രഥമയുഗത്തിങ്കൽ ധ്യാനവും ദ്വിതീയത്തിൽ
പ്രഥിതയജ്ഞാദിയാം മംഗലകർമ്മങ്ങളും
ദ്വാപരയുഗംതന്നിൽപ്പൂജയുമത്രേ മാർഗ്ഗം
പാപമോചനത്തിന്നും പ്രഭുവിൻ സമ്പ്രീതിക്കും.
മലിനം കലിയുഗം തന്നിലോ ജനമനോ-
മകരം മഹാപാപവാരധിയിൽ ക്രീഡിക്കവേ,
രാമനാമമാം കല്പപാദപം, സ്മരണയാൽ
ഭീമമാം ഭവദുഃഖമത്രയുമകററുന്നു.

കലിയിൽ, കാമപ്രദ,മർച്ചനമർമ്മമാകെയൊപ്പ-
മലിവാർന്നിഹ പരശ്രേയസ്സു നല്കും നാമം.
ജ്ഞാനമോ വൈരാഗ്യമോ കർമ്മമോ രക്ഷിക്കില്ല
ഹീനമാം കലിയിങ്കൽത്തുണയ്ക്കു നാമംമാത്രം.
കുടിലകലിയുഗകാലനേമിയെക്കൊല്ലും
പടുവാമാഞ്ജനേയസ്വാമിയാണല്ലോ നാമം.
ഹിരണ്യകശിപുവാണിക്കലിയുഗമെങ്കിൽ
നരസിംഹാവതാരം നാമമെന്നുരയ്ക്കട്ടെ;
അതിനെജ്ജപിക്കുന്ന ഭക്തരാം പ്രഹ്ളാദരെ-
യവനംചെയ്യും നാഥൻ ശത്രുനിഗ്രഹംമൂലം.

പ്രീതിയിലപ്രീതിയിലഭ്യസൂയയിൽ ചിത്ത-
സാദത്തി,ലെന്നല്ലേതുഭാവത്തിൽ ജപിക്കിലും
പത്തുദിക്കിലുമുണ്ടാം മംഗലമെല്ലാവർക്കു-
മിത്തത്ത്വം സ്മരിച്ചു ഞാൻ കുറിക്കാം രാമാഖ്യാനം.
ഇക്കഥ കുറതീർത്തു നന്നാക്കും തിരുവടി
തൽക്കൃപയൊരിക്കലുമാരെയും വഞ്ചിക്കില്ല.
എത്രകണ്ടവിടുന്നു സത്സ്വാമിയാണോ പാർത്താ-
ലത്രയും കുസേവകനാണു ഞാനെന്നാകിലും,
വഴിയും കരുണതൻ വററാത്തോരുറവാംനിൻ
മിഴിയാലുഴിഞ്ഞെന്നെക്കാത്തുകൊള്ളണം പോററീ!
ഗുണവാൻ യജമാനൻ സേവകാർത്ഥന കേട്ടു
കനിയുമെന്നായ്ച്ചൊൽവൂ ലോകവും വേദങ്ങളും.

വിത്തവാൻ ദരിദ്രനും ഗ്രാമീണൻ പുരസ്ഥനും
വിദ്വാനും വിമൂഢനുമുജ്ജ്വലൻ മലിനനും

സൽകൃതിതീക്കും കവി, ദുഷ്ടവി,യിവരെല്ലാം
തക്കംപോൽ പുകഴ്ത്തുന്നു തങ്ങടാംതൻ രാജാവിനെ;
പേശലഗുണനിധി, ചതുരൻ, ദയാരാശി,
ഈശാംശസംഭൃതനെന്നിങ്ങനെ പലമട്ടിൽ.
ഉക്തികളെല്ലാം കേട്ടു തുഷ്ടനായ് നരവരൻ
ഭക്തിയും വിനയവുമറിഞ്ഞു സമ്മാനിക്കും.
സാമാന്യരാജാക്കന്മാക്കീവിധമത്രേ ശീലം
രാമനോ നരവരമൗലിഭൂഷണമല്ലേ?
കളങ്കംകലരാത്ത ഭക്തിയാൽമാത്രം ദേവൻ
തെളിവാന്നരുളുന്നു സേവകക്കനുഗ്രഹം.
ഉലകിലെന്നെക്കാളും കേവലം വിമൂഢനായ്
മലിനമനസ്സനായ് മറെറാരു നരനുണ്ടോ?
ശിലയാൽജ്ജലയാനപാത്രവും കപികളാൽ
ബലശാലികളായ മന്ത്രിപുംഗവരേയും
നിമ്മിച്ച ദയാനിധി, സേവകനിവഹലും
നിമ്മലഭക്തിഭാവം സ്വയമേ ജനിപ്പിക്കും.

ഞാനൊരു പരിഹാസപാത്രമാണെന്നാലെൻെറ
ജാനകീരമണനും സഹിച്ചു പരിഹാസം.
ഈവിധം ചിന്തിക്കുമ്പോരാം സ്വാമിക്കു യോജിക്കുന്നു
സേവകപ്രവരനാം തുളസീദാസൻ നൂനം.

പെരുതാണെൻെറ ധാർഷ്ട്യം കുററവുമതുമട്ടാം
നരകം നാസ പൊത്തുമെൻപാപം ശ്രവിക്കുകിൽ.
എൻദോഷമോക്കുന്നേരം ഭീതനായ്ത്തീരുന്നു ഞാ,—
നെങ്കിലും സ്വപ്നത്തിലും രാമനിതോമ്മിക്കില്ല.
അത്ഥന കേട്ടിട്ടെൻെറ നാഥനാം രഘുരാമ—
നത്യന്തവാത്സല്യത്തോടെന്നുടെനേരേ നോക്കി,
അഭിനന്ദിച്ചിട്ടുണ്ടാമുദ്ദേശനൈമ്മല്യത്തെ—
യതുപോലെനിക്കുള്ള ഭക്തിഭാവനയേയും.
നന്മയെൻ കൃതിയിതിൽക്കണ്ടാലുമില്ലെന്നാലു—
മെന്മനോഗതം കണ്ടു സന്തുഷ്ടനാകും ദേവൻ.
നതർതൻ പിഴ നാഥൻ കാര്യമായ് ഗണിക്കില്ല
ഹൃദയസ്ഥിതി മാത്രം സ്മരിക്കും പലവട്ടം.

ഏതൊരു പാപംമൂലം ബാലിയെക്കൊന്നു രാമൻ
വ്യാധനെപ്പോലെ; ചെയ്തിതപ്പാപം സുകണ്ഠനും*

* സുഗ്രീവൻ

അതുതാൻ വിഭീഷണകഥയും വിചാരിച്ചാ-
ലവരിൽ സ്വപ്നത്തിലും തെററു കണ്ടീലാ വിഭു.
വനത്തിൽബ്ഭരതനെക്കാണവേ ബഹുമാനി-
ച്ചനഘൻ പ്രശംസിച്ചു നൃവരസദസ്സിലും.

മരത്തിൻകീഴേ രാമൻ വസിക്കെശ്ശാഖാഗ്രത്തി-
ലിരിക്കും കപികളെഗ്ഗണിച്ചാൻ തന്നെപ്പോലെ.
രാമചന്ദ്രനെപ്പോലെ ശീലവാൻ യജമാനൻ
കാണുകില്ലൊരേടത്തും; തുളസി പറയുന്നു.
എന്മഹാപ്രഭോ, രാമ! നിന്തിരുവടിയുടെ
നന്മയാണെല്ലാവക്കും നന്മയെന്നറിയുന്നേൻ.
സത്യമാണിതെങ്കിലോ നന്മയാസ്സ്തീരും നൂനം
ഭക്തരിലൊരുവനായുള്ളൊരിത്തുളസിക്കും.
ഈവിധമെനിക്കുള്ള ഗുണവും ദോഷങ്ങളു-
മാവതും വെളിവാക്കിസ്സാദരമെല്ലാരെയും
ഒരിക്കൽക്കൂടിത്തലകുനിച്ചു വന്ദിച്ചുംകൊ-
ണ്ടുരസ്സാം രഘുനാഥവിമലയശസ്സിനെ.
ഉരക്കളിത്തിതു കേട്ടാൽ നിശ്ശേഷകലിയുഗ-
ദുഷ്കൃതങ്ങളുമൊന്നിച്ചകന്നുമാറുംതാനും.

## കഥാമാഹാത്മ്യം

അനഘൻ യാജ്ഞവല്ക്യതാപസൻ ഭരദ്വാജ-
മുനിയോടരുൾചെയ്ത സുന്ദരകഥയിപ്പോൾ
ചൊല്ലാം ഞാൻ സവിസ്തരം സജ്ജനങ്ങളേ, നിങ്ങ-
ളെല്ലാരും ശ്രവിക്കുവിനാനന്ദപുരസ്സരം.
ശംഭുവിക്കഥയാദ്യം നിർമ്മിച്ചു കേൾപ്പിച്ചല്ലോ
തൻപ്രാണപ്രിയയായ ഗൗരിയെക്കൃപാപൂർവ്വം.
വിശുദ്ധമതു പിന്നെ ശ്രീരാമഭക്തൻ കാക-
ഭുശുണ്ഡിക്കുപദേശിച്ചീടിനാൻ മഹാദേവൻ.
ഗ്രഹിച്ചിതദ്ദേഹത്തിൽനിന്നതു യാജ്ഞവല്ക്യ-
മഹർഷിയനന്തരം ഭരദ്വാജനു നല്കി.
അമലന്മാരാമവരൊക്കെയും സമശീലർ
സമദർശികൾ,ഈശലീലകളറിയുന്നോർ.
തുലയററൊരു ദിവ്യജ്ഞാനത്താൽ കരതലാ-
മലകംപോലെ മൂന്നു കാലവും കണ്ടോരവർ.
ഭക്തന്മാർ പലരുണ്ടു വേറെയും പലമട്ടി-
ലിക്കഥയറിവോരും കേൾപ്പോരുമോതുന്നോരും.

ശ്രീകരം കഥയിതു മദ്ഗുരുദേവൻ പാടി-
സ്സൂകരക്ഷേത്ര*ത്തിൽവെച്ചാദ്യമായ് കേട്ടേനിവൻ.

കുട്ടിയായിരുന്നു ഞാൻ പാമരനിതിൻ പൊരു-
ളൊട്ടുമെന്നുള്ളിൽക്കേറിത്തങ്ങിയില്ലതുനാളിൽ.

രഹസ്യം രാമോദന്ത,മായതു ചൊല്ലുന്നോനും
ഗ്രഹിപ്പാൻ ശ്രദ്ധിപ്പോനും ജ്ഞാനികളായേ തീരൂ.

കലിമാലിന്യഗ്രസ്തൻ മൂഢമാനസനെന്റെ
തലയിൽക്കടക്കുന്നതെങ്ങനെ തത്ത്വജ്ഞാനം?

എങ്കിലും ഗുരുവതു പാടവേ വീണ്ടുംവീണ്ടു-
മെന്മതിക്കൊത്തവണ്ണമല്പാല്പം ഗ്രഹിച്ചു ഞാൻ.

ജ്ഞാനത്തിൻനിലയ്ക്കൊത്തു മനസ്സിൽക്കൊണ്ടപോലെ
ഞാനൊരു ഭാഷാകാവ്യം രചിപ്പാനൊരുങ്ങുന്നു.

ശുഭദവിവേകയും ബുദ്ധിയും കുറഞ്ഞാലും
വിഭുവിൻ പ്രചോദനമൊന്നിനാലെഴുതുന്നേൻ.

എന്നിലെസ്സന്ദേഹവും മോഹവും വിഭ്രാന്തിയു-
മൊന്നിച്ചു ദൂരത്താക്കും കഥയാണിതു നൂനം.

എന്നല്ല, സംസാരമാം പേരാറു കടക്കുവാ-
നിന്നിതിൽപ്പരമൊരു തോണിയുമില്ലെന്നോതാം.

ബുധവിശ്രമസ്ഥാനം സകലാഹ്ലാദപ്രദ,-
മധമകലിയുഗദുഷ്കൃതസംഹാരകം

ഭരണി, കലിയുഗസപ്പത്തിന്നിതു; നല്ലോ-
രരണി, വിവേകമാം പാവകന്നെല്ലാനാളും.

കലിയിൽക്കാമധേനു; സുജനസഞ്ജീവനി;
ഉലകിൽ സുധാനദി; മോഹദർദുരനാഗി.

ദിതിജപ്പടയായ നരകസമൂഹത്തെ
മഥനംചെയ്യും ദുർഗ്ഗാദേവിയുമിതുതന്നെ.

സത്തരാം വിബുധർക്കു മംഗളമരുളുന്നോ-
രദ്രിനന്ദിനിയായിക്കാണ്മതും മറെറാന്നല്ല;

സജ്ജനസമുദയസാഗരത്തിനു ലക്ഷ്മി;
സംസാരഭാരം താങ്ങുമചലക്ഷോണീദേവി.

കാലകിങ്കരന്മാർ തൻ ദുർമ്മുഖങ്ങളിലിതു
കാർമഷി കോരിത്തുവും കാളിന്ദീതടിനിയും.

ഭക്തർക്കു ജീവന്മുക്തിയരുളും പുണ്യോത്തര-
വിഖ്യാതനഗരിയാം കാശിയാണെന്നും ചൊല്ലാം.

---

* മഥുരയ്ക്കടുത്തുള്ള ഒരു തീർത്ഥസ്ഥലം

തുളസീദളംപോലെ സുപ്രിയം ശ്രീരാമന്നു
തുളസീദാസന്നിതു മാനസോല്ലാസംപോലെ.
നിർമ്മലസുഖസിദ്ധിഭൂതികൾക്കാധാരമാം
നർമ്മദാനദിപോലെ പരമശിവന്നോർത്താൽ.
സുഗുണസമൂഹമാം ദേവന്മാർക്കദിതിതാൻ;
രഘുനായകഭക്തിപൂരത്തിൻ പരിമിതി.

വിപുലരാമകഥ പേരെഴും മന്ദാകിനി,
വിമലംചിത്തം ചിത്രകൂടപർവ്വതമത്രേ;
അകമേ വിളങ്ങുന്ന സുഭഗസ്നേഹം സീതാ–
രഘുനായകവാസശുദ്ധമാം വിപിനവും.
ചാരുവാംചിന്താരത്നമെന്നപോൽ ജ്വലിക്കുന്നു
പൂരിതപ്രേമം പുണ്യശോഭമീരാമാഖ്യാനം.
ഭംഗിയിൽ ശിഷ്ടന്മാർ തൻ ബുദ്ധിയാം രമണിക്കു
ശൃംഗാരമായും, വിശ്വമംഗലകരമായും,
മുക്തി സമ്പത്തി ധർമ്മനിദാനമായും സദാ
ശുദ്ധവൈരാഗ്യജ്ഞാനയോഗസദ്ഗുരുവായും,
ഭീതിദം ഭവാർത്തിക്കു വിബുധവൈദ്യനായും
സീതാരാഘവഭക്തിക്കച്ഛനമ്മമാരായും,
നിയമവ്രതധർമ്മനിരസ്സു ബീജമായും
നിഖിലപാപതാപസംഹാരകർത്താവായും,
ഐഹികപാരത്രികശ്രേയസ്സു നല്കീടുന്ന
സ്നേഹസമ്പൂർണ്ണനായ രക്ഷാപൂരുഷനായും,
ഭരണവിചാരമാം ഭൂപന്നു മന്ത്രിയായും
പെരിയ ലോഭാപ്തിക്കു കുംഭസംഭവനായും,
സേവകജനങ്ങൾ തൻ മാനസാരണ്യത്തിലെ–
പ്പീവരകാമക്രോധവാരണപ്രകരത്തെ
കൊന്നൊടുക്കുവാൻപോന്ന യുവകേസരിയായും,
ധന്യനാം പുരാരിക്കൊരുത്തമാതിഥിയായും,
ദാരിദ്ര്യദാവാഗ്നിക്കു വർഷവാരിദമായും
ശ്രീരാമഗുണഗ്രാമം വിജയിക്കുന്നു നിത്യം.
ലൗകികഭോഗങ്ങളാം കുത്സിതനാഗങ്ങളെ–
യാകെ നിർവ്വീര്യമാക്കും മന്ത്രസന്മഹാമണി;
അഹിതപ്രദമായിക്കാണപ്പെട്ടിടും ശിരോ–
ലിഖിതം മാററിച്ചേർക്കാൻ കഴിയും മഹാശക്തി;
മോഹമാം തമസ്സിനെദ്ദൂരത്തു പായിക്കുന്ന
മോഹനദിവാകരകിരണസമുദയം;

സേവകധാന്യങ്ങൾക്കു നീർ നല്കും മഴമേഘം
ഭാവുകർക്കഭിമതമരുളും കല്പദ്രുമം;
ഈമട്ടിലെല്ലാം ജയിച്ചീടുകയല്ലീ, രഘു–
രാമസദ്ഗുണഗ്രാമം വിശിഷ്ടം പരിശുദ്ധം.
ഭക്തർക്കു ഹരിഹരകാരുണ്യംകണക്കതു
മുക്തഹസ്തമായ് നല്കുമാനന്ദമെല്ലാനാളും.
സൽക്കവിഹൃദയമാം ശാരദാംബരത്തിങ്കൽ
മുഗ്ദ്ധമാമുഡുജാലംപോലതു ശോഭിക്കുന്നു.
രാമപൂജകന്മാർക്കു ജീവനമരുളുന്ന
കോമളജലധരമായതും മറ്റൊന്നല്ല.
പുണ്യത്തിൻഫലമായ കേവലാനന്ദംപോലെ
നമ്മ ലോകത്തിന്നേകും സാധുസഞ്ചയംപോലെ
സേവകജനങ്ങൾതൻ മാനസഹംസംപോലെ
പാവനഗംഗാതുംഗതരംഗാവലിപോലെ
പരിശോഭിപ്പൂ നിത്യസ്വച്ഛമായ് സവിശേഷം
പരമാത്മാവാം രാമൻതന്നുടെ ഗുണഗണം.
കുപഥകുതർക്കങ്ങൾ വഞ്ചന കലഹവും
കപടദംഭങ്ങളും നാസ്തികൃവിചാരവും
വിരവിൽ ഭസ്മമാക്കിത്തീർക്കുമിഗ്ഗുണഗ്രാമ–
മെരിയും ചണ്ഡാനലനിന്ധനങ്ങളെപ്പോലെ.
രാകേന്ദുകരങ്ങൾക്കു തുല്യമീ രാമോദന്തം
ലോകവാസികൾക്കെല്ലാം സുഖദായകംതന്നെ.
അമലാശയന്മാരാം കുമുദചകോരങ്ങൾ–
ക്കധികം ഹിതകരമായ്‌വരും വിശേഷിച്ചും.

ശിവതൻ ചോദ്യങ്ങളുമവയ്ക്കു മഹേശ്വരൻ
വിവരിച്ചുരചെയ്ത ഗംഭീരോത്തരങ്ങളും
ഭംഗിവൈചിത്ര്യത്തോടേ കഥയായ് നിബന്ധിച്ചു
നിങ്ങളെക്കേൾപ്പിക്കുവാൻ തുളസി മുതിരുന്നു.
ഇതിലെക്കഥകളിൽ വല്ലതും കേൾക്കാത്തതായ്
ശ്രുതിയിൽപ്പെട്ടന്നെങ്കിലദ്ഭുതമുണ്ടാകേണ്ടാ.
ആഖ്യാനമലൗകികമാണിതെന്നറിയുന്നോ–
നാശ്ചര്യം കലരാതെ കേൾക്കുകതന്നേചെയ്യും.
അതിരില്ലാത്തതാണു രാഘവകഥയെന്നു–
മതുപോലവതാരമൊട്ടേറെയുണ്ടായെന്നും
കുതുകംവളർത്തുവാനുതകും രാമായണം
ശതകോടിയായുള്ള വിപുലഗ്രന്ഥമെന്നും

കല്പങ്ങൾ മാറുന്നതിന്നൊപ്പിച്ചു മുനീശ്വര-
രപ്പുണ്യവൃത്തം ഗാനംചെയ്യുകയുണ്ടായെന്നും
അറിയാമറിവുള്ളോ,നാകയാൽ സുജനങ്ങൾ
പരമാദരപൂർവ്വം കേട്ടുകൊൾകയേ വേണ്ടൂ.

അനന്തനത്രേ രാമൻ, തൽഗ്ഗുണമനന്തവു-
മസീമം തിരുവടിതന്നുടെ ചരിതവും.
അതിനാലല്പംപോലുമാശ്ചര്യമുണ്ടാകില്ല
മതിനൈമ്മല്യമുള്ള സജ്ജനങ്ങളിലാക്കും.

ഇങ്ങനെ സന്ദേഹങ്ങളത്രയും ദൂരത്താക്കി
മംഗലഗുരുപാദരേണുക്കൾ ചൂടിക്കൊണ്ടും
എഴുതുന്നതിൽദ്ദോഷമുണ്ടാകാതിരിക്കുവാൻ
തൊഴുകൈയെല്ലാവക്കുമപ്പിച്ചുകൊണ്ടും വീണ്ടും
ശിരസ്സാൽ ശിവപാദം നമിച്ചും ഭക്തിപൂർവ്വം
കുറിപ്പാനൊരുങ്ങുന്നേൻ വരിഷ്ഠം രാമായണം.

ആയിരത്തറുനൂറും മുപ്പതുമൊന്നും ചേരു-
മീയാണ്ടിൽ,ബ്ഭഗവാന്റെ പാദാബ്ജം പണിഞ്ഞു ഞാൻ
സുന്ദരചൈത്രമാസമൊമ്പതാംദിവസത്തിൽ
പുണ്യദായകമായ മംഗലവാരംതന്നിൽ,
പാരിതിൻ തിലകമാം കോസലനഗരിയിൽ
ശ്രീരാമൻ പിറന്നതായ് വേദങ്ങൾ ചൊല്ലുംനാളിൽ
അനഘതീത്ഥങ്ങളും ദേവരാക്ഷസനാഗ-
മനുജവിഹംഗമവൃന്ദവും മുനിമാരും
ഭഗവത്സേവയ്ക്കായിട്ടണയും സുദിനത്തിൽ
സുഖമായ് ജന്മോത്സവം കൊണ്ടാടും ജനാവലി
ധവളയശസ്സിനെസ്സാദരം വാഴ്ത്തീടുന്ന
ശിവദമുഹൂത്തത്തിലെഴുതിത്തുടങ്ങുന്നേൻ.
അഘമോചകമായ സരയൂസലിലത്തിൽ
സുഖമായ് സ്നാനംചെയ്തു വളരെസ്സുജനങ്ങൾ
മഞ്ജുളശ്യാമാംഗനാം രാമനെദ്ധ്യാനിച്ചുള്ളി,-
ലഞ്ജലിബന്ധത്തോടേ ജപിപ്പൂ തിരുനാമം.
ഇജ്ജലം കാണുന്നതും കൈകളാൽ സ്പശിപ്പതും
മജ്ജനമിതിൽത്തന്നെ നിർവ്വഹിച്ചീടുന്നതും
നിഖിലപാപാപഹമാണെന്നു ഘോഷിക്കുന്നു
നിഗമപുരാണങ്ങളൊക്കെയുമൊരേമട്ടിൽ.

നിസ്തുലപരിശുദ്ധി തിങ്ങുമിസ്സരിത്തിൻെറ
നിസ്സീമമാഹാത്മ്യങ്ങറം വാഴ്ത്തുമോ കവിമാത്രം?

രാമധാമദ[1]മായ നഗരം പരിശുദ്ധം
കോമളം സവ്വലോകവിദിതം പുണ്യപ്രദം.
ഉലകിൽപ്പെട്ട ജീവജാലങ്ങളയോദ്ധ്യയി–
ലുടലുവെടിയുകിൽപ്പിന്നൊരു ജന്മം വേണ്ടാ.
ചൊല്ലെഴും പുരമതു രുചിരം സിദ്ധിപ്രദം
കല്യാണവിളനിലമെന്നു കണ്ടറിഞ്ഞു ഞാൻ
ഉൽക്കടകാമദംഭമദങ്ങളൊക്കെപ്പോക്ക–
മിക്കഥയവിടെവെച്ചെഴുതാൻ തുടങ്ങുന്നു.
ശിവദമിതു 'രാമചരിതമാനസാ'ഖ്യം
ശ്രവണാനന്ദം നല്കുമാക്കുമെന്നതു നൂനം.
വിഷയവനാഗ്നിയിലെരിയും ചിത്തദ്വിപം[2]
വിമലജലാശയമാമിതിൽ മുഴകിയാൽ
തൃഷയും സന്താപവുമൊന്നാകെശ്ശമിച്ചുപോം
വിഷമാവസ്ഥ മാറിസ്സുഖിയായ്ത്തീരുംതാനും.

പാവനം, മുനിമാരാൽ മാനിതം, മനോഹരം
ദേവനാം ഗിരിശനാൽ നിമ്മിതം രാമായണം.
ത്രിവിധദോഷങ്ങളും ദുഃഖവും ദാരിദ്ര്യവും
ചുവടേ നശിപ്പിക്കും; കലികാലുഷ്യം നീക്കും.
ശവ്വനിക്കഥ നിമ്മിച്ചുത്തമമുഹൂത്തത്തിൽ
സവ്വമംഗളയായ പാവ്വതിക്കരുളിനാൻ.
സുഖദായകമതു നിങ്ങളെക്കേറംപ്പിക്കാം ഞാൻ
സുജനരത്നങ്ങളേ, സാദരം ശ്രദ്ധിക്കുവിൻ.

## സരോവരസരിദ്രൂപകം

എങ്ങനെ പുകറംപ്പെട്ടു രാമമാനസമെന്നു–
മെങ്ങനെ ജഗത്തിങ്കൽ വ്യാപ്തമായ്ക്കഥയെന്നും
ദേവിയാമുമയേയും നീലലോഹിതനേയും
ഭാവനചെയ്തുംകൊണ്ടു കഥിക്കാം വിശദമായ്.
ശ്രീശംഭുപ്രസാദത്താൽ തുളസീഹൃദയത്തിൽ
പേശലാശയമൊന്നുണ്ടുദിച്ചുവന്നീടുന്നു;

1 രാമധാമദം—രാമനു ഗൃഹം നല്കിയതെന്നും രാമൻെറ സ്ഥാനമായ വൈകുണ്ഠം നല്കുന്നതെന്നും.
2 മനസ്സാകുന്ന ആന.

കഴിയുംമട്ടിലെല്ലാമായതു വെളിവാക്കാം
പിഴകളുണ്ടായാലോ സജ്ജനം തിരുത്തട്ടെ.

പ്രതിഭയത്രേ ഭൂമി; ഹൃദയം ഗുഹതന്നെ;
ശ്രുതിയും പുരാണവും വിസ്തൃതോദധിയത്രേ;
ബുധരോ, രാമചന്ദ്രകീർത്തിയാം ജലം പെയ്യും
മധുരമനോഹരമംഗലമഴമേഘം.
രാഘവഗുണലീലാവർണ്ണനമെന്നുള്ളതാ
മേഘവൃഷ്ടിയിൽത്തങ്ങും വൈമല്യമാണെന്നോതാം.
വചിപ്പാനരുതാത്ത ഭക്തിയും സദ്പ്രേമവും,
വിശിഷ്ടമാധുര്യവും ശീതളത്വവുമത്രേ.
പുണ്യശാലികൾക്കെല്ലാമിജ്ജലം ഹിതകരം
ധന്യരാം രഘുരാമഭക്തർക്കോ സുജീവനം.
പരമപവിത്രമായ്ക്കാണുമീ വർഷാമൃതം
നരർതൻ ധിഷണയാം ഭൂമിയിൽ പതിക്കവേ
സുന്ദരകർണ്ണങ്ങളാം കുല്യകൾ വഴിയായി
മന്ദമന്ദമായ് പാഞ്ഞു മാനസകാസാരത്തിൽ
പ്രാഭവമോടേ നിറഞ്ഞുറഞ്ഞു വിളങ്ങുന്ന
ശോഭയാം ശരത്തു ശർമ്മദായകമത്രേ.
ജ്ഞാനസമ്പൂർണ്ണമായ സംവാദചതുഷ്ടയ–
മാനന്ദപ്രദമാമിസ്സരസ്സിൻഘട്ടങ്ങളാം.
കാണവേ തത്ത്വാക്ഷിയാൽ മാനസം കുളിർപ്പിക്കും
കാണ്ഡസപ്തകമത്രേ സുഭഗസോപാനങ്ങൾ.
നിസ്സീമരഘുപതിമഹിമതന്നേ പാർത്താ–
ലിസ്സരോവരവാരിതന്നുടെയഗാധത്വം.
വിമലസീതാരാമസദ്യശസ്സത്രേ നൂന–
മമൃതസമാനമാമിതിലെത്തെളിനീരം.
ആനന്ദകന്ദങ്ങളാമുപമാപ്രയോഗങ്ങൾ
മാനസം ഹരിക്കുന്ന തരംഗവിലാസങ്ങൾ.
കോമളചരണങ്ങളിക്കുളിർപ്പൊയ്കയ്ക്കകം
തുമയിലിടതൂർന്നുനിന്നിടും കമലങ്ങൾ.
സുന്ദരയുക്തിമാല ശുക്തിതൻനിരയത്രേ
ഛന്ദസ്സുമടികളും വിചിത്രാംബുജപംക്തി.
അർത്ഥമോ പരാഗംതാ,നുത്തമഭാവം പൂന്തേൻ;
നിസ്തുലഭാഷാശൈലി സൗരഭമെന്നും ചൊല്ലാം.

* സുകൃതികൾ എന്നും സുകൃതമാകുന്ന ധാന്യങ്ങൾ എന്നും.

നാനാപുണ്യങ്ങളത്രേ മഞ്ജുളമധുപങ്ങൾ
ജ്ഞാനവും വൈരാഗ്യവും ചിന്തയും മരാളങ്ങൾ.
കവിതാഗുണങ്ങളാം ധ്വനികൾ വക്രോക്തിക-
ളിവയൊക്കെയുംതന്നെ വിവിധമത്സ്യങ്ങളാം.
പുരുഷാൎത്ഥങ്ങൾ നാലും ജ്ഞാനവും വിജ്ഞാനവും
ദുരിതംകളയുന്ന ജപവും തപസ്യയും
യോഗവും വൈരാഗ്യവുമൊൻപതു രസങ്ങളു-
മാകവേ ജലചരജീവികളാണെന്നോതാം.
പുണ്യശാലികളായ സത്തർതൻ ഗുണഗണം
വൎണ്ണിക്കുന്നവരെല്ലാം സലിലവിഹംഗങ്ങൾ.
സുജനസമാജമോ, ചുററിലും ശോഭിക്കുന്ന
സുഖദച്ഛായാപൂൎണ്ണസുന്ദരചൂതാരാമം.
ശ്രദ്ധതാൻ മധുമാസം; ഭക്തിതൻഭേദങ്ങളു-
മുത്തമസഹനവുമുജ്ജ്വലകരുണയും
നാലുഭാഗത്തും തിങ്ങിപ്പരന്നു കാണാകുന്ന
ചേലെഴും മഹീരുഹ ലതികാവിതാനങ്ങൾ.
നിയമം ശമം ദമമെന്നിവ പുഷ്പങ്ങളാം;
പ്രയതജ്ഞാനം ഫല;മീശ്വരപ്രേമം രസം.
ശ്രീകരങ്ങളാമന്യകഥകളെല്ലാംതന്നെ
കോകിലം ശുകംതൊട്ട പക്ഷികളെന്നും ചൊല്ലാം.
പുളകം മുളപ്പിക്കുമിക്കുളിർപ്പൂന്തോപ്പിനെ;—
കിളികളനാമയം ക്രീഡിക്കും വനികയെ;—
കണ്കളിൽ പ്രേമജലം നിറച്ചു നനയ്ക്കുന്നു
മംഗലശീലന്മാരാം തോട്ടക്കാരനുദിനം
ഉത്തമം കഥയിതു ഗാനംചെയ്വവരത്രേ
നിത്യമിസ്സരസ്സിൻെറ രക്ഷകർ, വിരുതന്മാർ.
നാൾതോറും ബഹുമാനപൂൎവ്വമിക്കഥ കേൾക്കും
നാരിയും പുരുഷനുമധികാരികളത്രേ.
ഖലരാം വിഷയികളൊക്കെയും ജഗത്തിതിൽ-
പ്പുലരും ബകങ്ങളും വായസങ്ങളുമത്രേ.
മന്ദഭാഗ്യരാമവരിസ്സരോവരത്തിൻെറ
സുന്ദരതീരത്തെങ്ങും വന്നുചേരുകയില്ല;
വികൃതഭേകം, പായൽ, നത്തക്കയിവയ്ക്കൊപ്പം
വിഷയകഥാരസമിതിലില്ലതുമൂലം.
കാളമുൾബ്ഭയംമൂലമുദ്യമിക്കുകയില്ല
കാമിയാം കരടവും ബകവുമിങ്ങോട്ടെത്താൻ.

ചിത്സ്വരൂപനാം രാമൻതൻകൃപയില്ലെന്നാകി–
ലിസ്സരോവരത്തിങ്കലെത്തുക സുദുഷ്കരം.
ദുർജ്ജനസഹവാസമെന്നുള്ള കരാളമാം
ദുർഗ്ഗമമാർഗ്ഗമാണു പിന്നിടേണ്ടതു നമ്മാം.
ഖലരാം ജനങ്ങൾതൻ വാക്കുകളത്രേ രോഷം–
കലരും സിംഹങ്ങളും വ്യാഘ്രപന്നഗങ്ങളും.
കുടുംബകാര്യങ്ങളും വിവിധക്ലേശങ്ങളും
നെടുകെക്കാണായ്‌വരും പർവ്വതനിരയത്രേ.
ചിത്തമോഹവും മാനം മദവും മഹാരണ്യം;
ദുസ്തർക്കം ഭയങ്കരവാഹിനീപ്രവാഹവും.
ശ്രദ്ധയാം പാഥേയമോ സജ്ജനസംസർഗ്ഗമോ
ശുദ്ധമാം രാമചന്ദ്രകരുണാകടാക്ഷമോ
സിദ്ധമായ്ത്തീരാത്തുള്ള മനുജന്നൊരുനാളു–
മെത്തുവാൻ കഴിയില്ലീ മാനസസരസ്സിങ്കൽ.
അങ്ങനെയല്ലാതൊരാൾ കഷ്ടപ്പെട്ടണഞ്ഞാലു–
മങ്ങുടൻ നിദ്രാജ്വരബാധയാലവശനാം.
മന്ദത ഹൃദയത്തെ ഗ്രസിക്കു,മഭാഗ്യനാ–
മന്നരന്നുണ്ടാകില്ല മജ്ജനഭാഗ്യം തെല്ലും.
സ്നാനവുമതുപോലെ പാനവും ചെയ്യാതഭി–
മാനിയായ് മടങ്ങുകമാത്രമേ ഗതിയുള്ളു.
അവനോടാരെങ്കിലും ചോദിച്ചാൽ സരസ്സിനെ–
യവഹേളിച്ചുകൊണ്ടു വല്ലതും ചൊല്ലുംതാനും.
തന്തിരുവടിയുടെ കനിവാക്കുണ്ടാമവ–
ന്നന്തരായങ്ങളൊന്നും വന്നുചേരുകയില്ല.
സാദരം സ്നാനംചെയ്യും സരസ്സിലവൻ ഘോര–
മേദുരതാപത്രയജ്ജ്വാലയിൽ പതിക്കില്ല.
രാമപാദത്തിൽ ബദ്ധഭക്തിയുള്ളവരൊരു നാളു–
മീ മുഗ്ദ്ധസരസ്സിനെക്കൈവിട്ടു പോകില്ലെങ്ങും.
ഇസ്സരോവരസ്നാനം കൊതിക്കുന്നുണ്ടെങ്കിലോ
സത്സംഗഭാഗ്യം നേടാൻ യത്നിക്കു സഹോദര!

ഏതിലെ സ്നാനംമൂലം കവിശേമുഷി, പരി–
പൂതമാ;മുന്മേഷവും തോഷവുമുണ്ടായ്‌വരും;
പ്രേമവുമാനന്ദവുമൊഴുകും ഹൃദയത്തി;–
ലാ മഹാസരസ്സിനെക്കാണ്മു, ഞാനുംകണ്ണാലേ.

കവിയും രാമഭദ്രകീർത്തിയാം ജലമേന്തി–
ക്കവിതാകൂലങ്കഷ ഭംഗിയായൊഴുകുന്നു.

സരയൂനദിക്കൊപ്പം മംഗലപ്രദയിതിൻ
കരകളാണെന്നോതാം വേദവും ലോകോക്തിയും.
കലിമാലിന്യമാകും തൃണഭൂരുഹങ്ങളെ-
ക്കടയോടിളക്കുമിപ്പുണ്യവാഹിനി നൂനം.
നിർമ്മലസുമാനസനന്ദിനിയായീടുമീ
നിമ്നഗയുടെ തീരപത്തനഗ്രാമങ്ങളോ,
ഉത്തമമദ്ധ്യനീചഭേദേന വർത്തിക്കുന്ന
മർത്ത്യരാം ശ്രോതാക്കളാണില്ല സംശയമേതും.
സജ്ജനസഭയത്രേ സർവ്വമംഗലയായി-
പ്രോജ്ജ്വലിച്ചരുളുന്ന പേരഞ്ചുമയോദ്ധ്യയും.
ഈ മനോഹരയശസ്സരയൂകല്ലോലിനി
രാമസദ്ഭക്തിയായ ഗംഗയിൽ ചേർന്നീടുന്നു.
സാനുജൻ ശ്രീരാമൻതൻ സമരയശസ്സായ
ശോണവാഹിനി വീണ്ടുമവയെപ്പോഷിപ്പിപ്പൂ.
ചിന്തയ്ക്കും വിരക്തിക്കുമിടയിൽബ്ഭക്തിക്കൊപ്പം
തൻതോഴിമാർക്കുമദ്ധ്യേ ശോഭിപ്പൂ സുരനദി.
ഒന്നിച്ചുചേർന്നെന്നാലുമീ മൂന്നു തടിനികൾ
മൂന്നു സന്താപങ്ങൾക്കും സംഭീതിചേർക്കുംമട്ടിൽ
വാരാളും മുഖം മൂന്നു കൈവരിച്ചനായാസം
ശ്രീരാമസ്വരൂപമാം സിന്ധുവിൽ ചെന്നെത്തുന്നു.

മാനസജാതയാമിസ്സരയൂതരംഗിണി
വാനവഗംഗയോടു ചേരുന്നു സരസമായ്.
പുണ്യശാലികളായ ഭക്തർതൻ ചിത്തങ്ങളെ-
ദ്ധന്യയിന്നദിയേററം പാവനമാക്കും നിത്യം.
ഇതിലുൾപ്പെട്ടുകാണും വിചിത്രവിഭാഗങ്ങൾ
നദിതൻ തീരത്തുള്ള കാനനപ്പൂന്തോപ്പുകൾ.
ഗിരിജാമഹേശ്വരോദ്വാഹവർണ്ണനം, നാനാ-
തരമായ് കാണപ്പെടും വാരിജീവികളത്രേ.
മംഗലരഘുരാമജന്മഗാഥകളെല്ലാം
ഭൃംഗഘോഷവും മന്ദ്രതരംഗധ്വനിയുമാം.
നാലുസോദരന്മാർതൻ കൈശോരകഥാവലി
നീലരക്താദിവർണ്ണംതടവും വനജങ്ങൾ.
പുണ്യവാൻ ദശരഥൻ, പത്നിമാർ, പരിജന-
മെന്നിവർ മധുകരസലിലവിഹംഗങ്ങൾ.
വാർമികും ജനകാത്മജാതതൻ സ്വയംവരം
വാഹിനീമണിയുടെ മോഹനച്ഛവിയത്രേ.

വിവിധപ്രശ്നാവലി നൗകകളാണെന്നോതാം
സവിവേകോത്തരങ്ങൾ കർണ്ണധാരരുമത്രേ.
ഹാ! രസാൽ പരസ്പരം ചെയ്യുന്ന വാർത്താലാപം
തീരത്തു തിങ്ങിക്കൂടും പഥികസമൂഹമാം.
ഘോരമാമൊഴുക്കത്രേ പരശുരാമക്രോധം
ശ്രീരാമവചസ്സുകളീടെഴും ഘട്ടങ്ങളാം.
ഭൂവരകുമാരർതന്നുദ്വാഹമഹോത്സവ-
മേവർക്കും സുഖമേകുമുല്ലോലകല്ലോലങ്ങൾ.
തെളിവായ് കഥയിതു ചൊൽവോരും ശ്രവിപ്പോരും
കുളിരാന്നിതിൽ സ്നാനംചെയ്തിടും സുകൃതികൾ.
രാമചന്ദ്രാഭിഷേകമംഗലസാമഗ്രികൾ
കോമളപർവ്വകാലത്തണയും ജനസംഘം.
ദുസ്സഹാപത്തുചേർത്ത കൈകേയീ കുബുദ്ധിതാ-
നിസ്സരിത്സലിലത്തിനടിയിൽക്കാണും പങ്കം.
ഭവികേതരത്വങ്ങളൊക്കെയും നശിപ്പിച്ച
ഭരതചരിത്രമേ ജപവും യജ്ഞങ്ങളും.
കലിമാലിന്യദുഷ്ടദുർഗ്ഗുണകഥനങ്ങൾ
ജലപങ്കവും കാകബകസംഘവുമത്രേ.

ദ്യുതിക്കു നിവാസമായ് ശോഭിപ്പൂ വിമലയായ്
ഋതുക്കളാറിങ്കലുമിക്കീർത്തിതരംഗിണി.
ഹേമന്തമത്രേ ഗൗരീശങ്കരരമ്യോദ്വാഹം
രാമഭദ്രാവതാരം സുഖദശിശിരമാം.
ജാനകീസ്വയംവരവർണ്ണനം വസന്തംതാൻ
കാനനയാത്രാവൃത്തം ദുസ്സഹം വേനല്ക്കാലം.
മാർഗ്ഗത്തിലിടയ്ക്കിടെസ്സഹിച്ച സന്താപങ്ങ-
ളോർക്കുകിൽ കഠോരമാം വെയിലും കൊടുംകാററും
സുരരാം ശാലികൾക്കു കല്യാണമേകാൻ നിശാ-
ചരരായ് നടത്തിയ സംഗരം വർഷർത്തുവാം.
രാമരാജ്യത്തിൻ സുഖം നീതിയും പുകഴ്ചയും
ക്ഷേമദായകമായ സുന്ദരശരൽക്കാലം.
സതിമാരണിമണിസീതതൻ ഗുണഗാഥ
നദിതൻ നിരുപമനിർമ്മലപാഥസ്സത്രേ.
അനഘമൊരേമട്ടിൽ ശോഭിക്കും ഭരതന്റെ
പുണ്യശീലമാണിതിൻ ശീതളത്വമോർത്താൽ.
നാലു സോദരന്മാർതൻ മേളന,മാലോകന,-
മാലാപം, പരസ്പരപ്രണയപ്രകടനം,

ഹാരിയാം മന്ദഹാസം, സൗഭ്രാത്രമിവയെല്ലാം
വാരിപൂരത്തിൽത്തങ്ങും മാധുര്യസൗരഭ്യങ്ങൾ.

എൻനമസ്കാരങ്ങളൂമാത്തിയും വിനയവു–
മിന്നദീജലത്തിന്റെ നിമ്മലലഘുതയാം.
ശ്രവണമാത്രത്താൽതാനദ്ഭുതജലമിതു
നവമാം സുഖമേക,മാശയാം ദാഹം മാററും.
തെളിവായ് രാമഭക്തി ഭാവന പോഷിപ്പിക്കും
കലിതൻമാലിന്യവും ഗ്ലാനിയും ദൂരത്താക്കും.
പ്രപഞ്ചക്ലേശം നീക്കും; പാപങ്ങളെല്ലാം പോക്കും;
പ്രസന്നമാക്കും ചിത്തം; നിസ്വതാരോഗം മാററും.
കാമരോഷാഭിമാനമോഹങ്ങളകററിടും;
ശ്രീമത്താം വിവേകവും ഭക്തിയും വദ്ധിപ്പിക്കും.
ഇന്നദീസ്നാനംകൊണ്ടും സലിലപാനംകൊണ്ടു–
മൊന്നായിശ്ശമിച്ചുപോം പാപവും സന്താപവും.
ഇപ്പുണ്യജലംകൊണ്ടു മാനസം കഴുകാത്തോർ
കെല്ലെഴും കലികാലബാധയാൽ ഭയാന്ധരാം.
താദൃശമനുജന്മാരക്കരശ്മികൾ കണ്ടു
പാഥസ്സെന്നോത്തു പായും ഹരിണകുലംപോലെ,
ചിത്തവിഭ്രമമാന്നു താപത്താൽ തനുവാകെ–
യത്യന്തമവശമായ് പിന്തിരിഞ്ഞീടും നൂനം.
ശുദ്ധമിസ്സലിലത്തിൽ തഞ്ചിടും ഗുണജാലം
ബുദ്ധിക്കൊത്തറിഞ്ഞതിൽ ചിത്തത്തെക്കുളിപ്പിച്ചും
ഗിരിജാപരമേശപാദപങ്കജമുള്ളാൽ
സ്മരണംചെയ്തുകൊണ്ടും പാടുന്നേൻ കഥാമൃതം.
രാമാംഘ്രിസ്മൃതിയൊടേ തൽപ്രസാദവും നേടി
മാമുനിശ്രേഷ്ഠന്മാർതൻ സംവാദമാദ്യം ചൊല്ലാം.

## ഭരദ്വാജയാജ്ഞവല്ക്യസംവാദം

ശ്രീപതിഭക്തന്മാരിലഗ്രിമൻ ഭരദ്വാജ–
താപസൻ പ്രയാഗത്തിലാശ്രമംകെട്ടിപ്പാത്തു.
ശ്രീമെത്തും ശമദമകാരുണ്യഭണ്ഡാരമാ–
മാമുനിപരമാത്ഥജ്ഞാനത്തിൻവിളനിലം.
മാഘമാസത്തിൽ സൂര്യൻ മകരം*പൂകുന്നേരം
മാലോകരെല്ലാമെത്തുമപ്പുണ്യതീത്ഥത്തിങ്കൽ

* മകരംരാശി

സുരദാനവമർത്ത്യകിന്നരസമാജങ്ങരം
പരമാദരപൂർവ്വം മുങ്ങിടും ത്രിവേണിയിൽ.
അച്ചിക്കുമവരെല്ലാം മാധവപദപത്മ–
മക്ഷയവടസ്പർശംകൊണ്ടു തുഷ്ടരായ്പ്പാടും.
മുനിമാനസംപോലും കവരുമ്മാറുരമ്യ,–
മനഘം, ഭരദ്വാജമുനിതൻ പർണ്ണാശ്രമം.
പുണ്യതീർത്ഥത്തിൽ സ്നാനംചെയ്യുവാനെത്തിച്ചേരും
വന്ദ്യരാമൃഷികളും മാമുനിപ്രവരരും,
തിങ്ങുമൂറംപ്രിയത്തോടേ താപസാശ്രമംപൂകി–
ത്തങ്ങരംതൻ സഭാവേദിയാക്കുമദ്ദിവ്യസ്ഥാനം.
ഉഷസ്സിൽക്കുളികഴിഞ്ഞുത്സാഹപൂർവ്വം ഹരി–
വിഷയകഥാലാപംകൊണ്ടവർ നേരംപോക്കും.
ബ്രഹ്മചര്യവും ധർമ്മവിധിയും തത്ത്വാർത്ഥവും
നിർമ്മലവൈരാഗ്യവും ജ്ഞാനവും കേരംക്കാം തത്ര.

ഇങ്ങനെ മാഘസ്നാനകർമ്മങ്ങളെല്ലാം കഴി–
ഞ്ഞങ്ങവർ താന്താങ്ങരംതന്നാശ്രമം പൂകീടുന്നു.
വത്സരംതോറുമേററമാനന്ദം വളർത്തുന്ന
സത്സമാജങ്ങളേവമുണ്ടാകും പ്രയാഗയിൽ.

ഒരിക്കൽ സ്നാനംകഴിഞ്ഞെല്ലാരും മടങ്ങവേ
വരിഷ്ഠമുനീന്ദ്രനാം യാജ്ഞവല്ക്യനെക്കൂപ്പി,
തൽപാദം കഴുകിച്ചു പവിത്രപീഠം നല്കി–
യപ്പുണ്യചരിതനെക്കീർത്തിച്ചു വിനീതനായ്
ചോദിച്ചു ഭരദ്വാജമാമുനി: ''ഭഗവാനേ,
വേദജ്ഞോത്തമൻ ഭവാൻ; ഉണ്ടൊരു സന്ദേഹം മേ.
പറയാൻ സങ്കോചവും ഭീതിയുമില്ലാതില്ല;
പറയാതിരുന്നാലോ പെരുത്ത തെററായ്ത്തീരും.
ഗുരുക്കന്മാരിൽനിന്നു മാനസഭാവങ്ങളെ
മറയ്ക്കുന്നവന്നില്ല നിർമ്മലജ്ഞാനാവാപ്തി;
എന്നല്ലോ ബുധജനം ചൊല്ലുന്നു, പുരാണങ്ങ–
ളുന്നതശ്രുതികളുമിതുതാൻ ഘോഷിക്കുന്നു.
ആകയാലെനിക്കുള്ളൊരജ്ഞാനം നിവേദിക്കാ–
മായതു ദൂരീകൃതമാക്കുവാൻ കനിയണം.
അമിതം രാമനാമമാഹാത്മ്യമെന്നോതുന്നു
വിമലമുപനിഷദ്ഗണവും പുരാണവും.
ജ്ഞാനസദ്ഗുണരാശി ശങ്കര,നവിനാശി–
യാനന്ദപൂർവ്വമിതു നിത്യവും ജപിക്കുന്നു.

ശൂലിതൻ കാശീപുരംതന്നിൽവെച്ചുയിർവിട്ടാൽ
നാലുജാതിയിൽപ്പെട്ടോർക്കൊക്കെയുമുണ്ടാം മുക്തി.
ശ്രീരാമനാമത്തിന്റെ മഹിമയത്രേ നിത്യം
കാരുണ്യപുരസ്സരമുപദേശിപ്പതീശൻ.
ചോദിച്ചുകൊൾവൂ ഞാനിന്നങ്ങയോടാരീ രാമൻ?
ചേതസ്സിലേറുംവണ്ണമോതണം ദയാനിധേ!
പാരിതിലുണ്ടല്ലോ ശ്രീകോസലനഗരിയിൽ
പേരെഴും ദശരഥനന്ദനനൊരു രാമൻ;
ഇഷ്ടപത്നിയായ്പിരിഞ്ഞധികം ക്ലേശിച്ചവൻ
രുഷ്ടനായ് ദശാസ്യനെയടരിലൊടുക്കിയോൻ.
നിത്യവും ജപിക്കുന്നതാരാമനാമംതാനോ
കൃത്തിവാസസ്സാംദേവ,നഥവാ വേറൊന്നാണോ?
ഹേ വിഭോ, സത്യവ്രതൻ സർവ്വജ്ഞനവിടുന്നു
സാവധാനമായ്ചിന്തിച്ചരുളിച്ചെയ്യേണമേ.
എങ്ങനെ ചൊന്നാലെന്റെ വന്മോഹമകന്നുപോ–
മങ്ങനെ തിരുവടി വിസ്തരിച്ചോതീടണം.''

അരുളീ യാജ്ഞവല്ക്യൻ സസ്മിതം: മുനേ, ഭവാ–
ന്നറിയാം രഘുകുലനായകപ്രഭാവങ്ങൾ.
കരണത്രയത്താലും രാമഭക്തനാണങ്ങു,
പരമജ്ഞാനിയാണെന്നുള്ളതുമറിയുന്നേൻ.
അതിമൂഢത്വം ഭാവിച്ചിങ്ങനെ ചോദിക്കുന്ന–
തറിയാനത്രേ ഗൂഢരാമസദ്ഗുണജാലം.
സാദരം ശ്രദ്ധിച്ചു നീ കേട്ടുകൊള്ളുക വത്സ!
മാധുരീഭരിതമാം രാമവൃത്താന്തം ചൊല്ലാം.
പെരിയമോഹമാകും മഹിഷന്നിശ്രീരാമ–
ചരിതം ഭയങ്കരകാളിയെന്നറിഞ്ഞാലും.
സുജനചകോരങ്ങൾക്കൊക്കെയിക്കഥാമൃതം
രജനീകരകിരണാവലിയായിത്തീരും.
മുന്നമിങ്ങനെയൊരു സംശയം ഗിരിജയ്ക്കു
വന്നവാറതു തീർത്തുകൊടുത്തു മഹാദേവൻ.
ഉമയും ശിവനുമായുണ്ടായൊരസ്സംവാദം
സമയഹേതുക്കളൊത്തിന്നു ഞാൻ കേൾപ്പിച്ചീടാം.
ആയതു കേട്ടാൽ മുനേ, മാനസവിഷാദങ്ങ–
ളാകെയുമൊഴിഞ്ഞുപോമില്ല സംശയമേതും.

## സതീചരിത്രം

ഭഗവാൻ ശര്വ്വൻ ത്രേതായുഗത്തിലൊരുനാളി–
ലഗസ്ത്യമഹർഷിതന്നന്തികം പുകീടിനാൻ.
പാവനാശ്രമത്തിങ്കലെത്തിനാളാത്മേശനാം
ദേവനോടൊത്തജ്ജഗജ്ജനനി ഭവാനിയും.
കുംഭജന്മാവാം മുനി ലോകത്തിൻ പിതാക്കളെ–
സ്സംപൂജിച്ചിരുത്തിനാൻ സൽക്കാരപുരസ്സരം.
വിസ്തരിച്ചുരചെയ്തു മാമുനി രാമാഖ്യാന–
മുത്സാഹപൂർവ്വം കേട്ടു സുഖിച്ചു സദാശിവൻ.
ഹരിഭക്തിയെപ്പററിച്ചോദിച്ചു മുനി; പുര–
ഹരനങ്ങുപദേശംനല്കിനാൻ സൽപാത്രത്തിൽ.
രഘുപുംഗവഗുണം വർണ്ണിച്ചും ശ്രവിച്ചുമ–
മ്പ്ഭഗവാൻ ചിലദിനമവിടെത്തന്നേ പാർത്തു.
പിന്നെയാ മുനിയോടു യാത്രയും ചൊല്ലിദ്ദക്ഷ–
കന്യയാം സതിയൊത്തു മടങ്ങീ മഹേശ്വരൻ.
ധരണീഭാരംതീർപ്പാനക്കാലമവതരി–
ച്ചിരുന്നു രഘുവംശംതന്നിലഞ്ജനവർണ്ണൻ.
അവിനാശിയാം രാമൻ താതകല്പനമാനി–
ച്ചരണ്യപ്രദേശത്തു ചരിക്കയായിരുന്നു.
മടങ്ങുംവഴിക്കോർത്താൻ ധൂർജ്ജടി, 'രാമൻതിരു–
വടിയെദ്ദർശിക്കുവാനെന്തൊരു വഴിയുള്ളൂ?
അറിയാമെല്ലാവർക്കും ഗുപ്തരൂപനായ് ദേവ–
നവതാരത്തെപ്പൂണ്ടിട്ടുണ്ടെന്ന പരമാർത്ഥം.
ചെന്നു ഞാനവിടത്തെക്കാണുകിൽബ്ഭഗവാനാ–
ണെന്നുടൻ തിരിച്ചറിഞ്ഞീടുകയില്ലേ ലോകം?'

അതിയായ് ക്ഷോഭിച്ചിതു ശങ്കരഹൃദന്തരം
സതിയീ സരഹസ്യചിന്തനമറിഞ്ഞില്ല.

രാമദർശനവാഞ്ഛ നിറഞ്ഞു ഹൃദയത്തിൽ
വാമദേവനു കൺകളുൽക്കണ്ഠാകുലങ്ങളായ്.

നരങ്കൽനിന്നല്ലാതെ മരണം വരില്ലെന്നു
വരിച്ചിട്ടുണ്ടു വരം രാവണൻ ലങ്കേശ്വരൻ.
വേധസ്സിൻ വചസ്സതു സത്യമാക്കുവാൻതന്നെ
ചേതസാ കൊതിക്കുന്നു ഭഗവാൻ നാരായണൻ.
ഇന്നു ഞാനവിടത്തെക്കാണുവാൻ പോകായ്കിലോ
പിന്നീടു ദുഃഖിക്കേണ്ടതായ്‌വരും നിസ്സംശയം.

ഈവിധം വിഷണ്ണനായ്പ്പലതും ചിന്തിക്കിലും
ദേവനെദ്ദർശിക്കുവാൻ കണ്ടതില്ലൊരു മാർഗ്ഗം.

ഈശനിച്ചിന്താഭാരം വഹിക്കെദ്ദശകണ്ഠ,–
നാശരൻ മാരീചനെക്കാഞ്ചനമൃഗമാക്കി
ചതിയാൽ ഭ്രമിപ്പിച്ചു പർണ്ണശാലയിൽനിന്നു
സതിയാം വൈദേഹിയെക്കട്ടുകൊണ്ടോടീടിനാൻ.
ശ്രീരാമപ്രഭാവമമ്മൂഢനാം നിശാചരൻ
നേരായി ഗ്രഹിച്ചതില്ലെന്നതേ ചൊല്ലാനുള്ളു.
മാനിനെക്കൊലചെയ്തു ലക്ഷ്മണൻതന്നോടൊത്തു
മാനവേശ്വരൻ രാമനാശ്രമം പൂകുംനേരം
അംഗനാമണിയായ സീതയെക്കാണാഞ്ഞയാൽ
കൺകളിൽ ജലംനിറഞ്ഞത്യന്തമവശനായ്.
പ്രാകൃതമനുജനെപ്പോലഹോ! വിരഹത്താൽ
വ്യാകുലഹൃദയനായ് പ്രിയയെത്തേടിത്തേടി
അലഞ്ഞു തിരിഞ്ഞിതു സോദരയുക്തൻ നാഥ–
നടവീതലംതോറും സങ്കടം സഹിയാതെ.
ആക്കില്ല വിയോഗവും യോഗവുമൊരുനാള–
മാക്കൃപാനിധി കാട്ടീ വിരഹവ്യഥയേവം.

ജാനകീനാഥാഖ്യാനമത്യന്തം വിചിത്രമാം
ജ്ഞാനവാരിധികൾക്കേ ഗ്രഹിപ്പാൻ കഴിഞ്ഞീടൂ.
മന്ദബുദ്ധികൾ മോഹവശഗരിവർക്കാർക്കും
നന്നായിദ്ധരിക്കുവാനാവുകില്ലതു നൂനം.

ഈയൊരു സമയത്താണെത്തിയതുമാനാഥൻ
തോയജേക്ഷണനായ രാമനെദ്ദർശിക്കുവാൻ.
കണ്ടവാറത്യാനന്ദമഗ്നനായ്ത്തീർന്നു; കണ്ണു
രണ്ടുമദ്ദിവ്യകാന്തിപൂരത്തിൽക്കളിയാടീ.
എങ്കിലുമവസരം നന്നല്ലെന്നറികയാൽ
ശങ്കരൻ സമീപത്തു ചെല്ലുവാൻ കൂട്ടാക്കാതെ,
'സച്ചിദാനന്ദ, ജഗൽപാവന, ജയിക്കെ'ന്നു
നിശ്ചലഭക്തിപൂർവ്വം കീർത്തിച്ചു വീണ്ടുംവീണ്ടും,
രോമഹർഷത്തെപ്പൂണ്ടു സതിയോടൊന്നിച്ചുടൻ
കാമനാശനനായ ഭഗവാൻ മടങ്ങിനാൻ.
ശിതികണ്ഠനിലേവം വന്നൊരു മാററം കണ്ടു
സതിതൻ ഹൃദയത്തിൽ സന്ദേഹമുണ്ടായ്‌വന്നു.

ശങ്കരൻ ജഗദീശൻ ഭുവനവന്ദ്യൻ സുര–
സംഘവും മുനിമാരും നരരും വണങ്ങുന്നോൻ.
ആ മഹാദേവൻപോലും സച്ചിദാനന്ദൻ മോക്ഷ–
ധാമമെന്നോതിബ്ഭൂപപുത്രനെ പ്രണമിപ്പൂ.
ഉല്ലസദ്രൂപം കണ്ടു സന്തുഷ്ടനായീ ദേവ–
നുള്ളിലെ പ്രേമഭാവമടക്കാൻ കഴിയാതെ.
അജനായ് വിരജസ്സായ്ക്കേവലം നിരീഹനാ–
യഖിലവ്യാപിയായിബ്ഭേദവർജ്ജിതനായി
അരിയവേദങ്ങൾക്കുമപ്രാപ്യനായി മിന്നും
പരമാത്മാവു മർത്ത്യരൂപമാന്നിരിക്കയോ?
സുരർതൻ ഹിതത്തിന്നു നരനായ്പ്പിറന്നൊരീ
ഹരി, സർവ്വജ്ഞനത്രേ പുരവൈരിയെപ്പോലെ.
വിജ്ഞർതൻ ശിരോരത്നം ദൈത്യാരിലക്ഷ്മീനാഥ–
നജ്ഞനെക്കണക്കൊരു നാരിയെത്തിരയുന്നു!
ശർവ്വഭാഷിതം തെല്ലും മിഥ്യയായ് വരികില്ല
സർവ്വജ്ഞനല്ലേ ദേവ,നറിയാമെല്ലാവർക്കും.
ഉള്ളിലുണ്ടപാരമാം സന്ദേഹമതു തീർപ്പാ–
നുള്ളൊരു വഴിയൊന്നും കാണുവാനാകുന്നീല.

ശങ്കയിങ്ങനെയുണ്ടായെങ്കിലും മൗനംപൂണ്ടാൾ;
ശങ്കരനന്തര്യാമിയറിഞ്ഞിതെന്നാലെല്ലാം.

അരുളിച്ചെയ്താൻ ദേവൻ: ''കേൾക്കുക ദയിതേ, നീ–
യബലാസ്വഭാവമാണിത്തരം വിചികിത്സ.
നിന്നുള്ളിലൊരിക്കലുമീവിധം പെരിയൊരു
സന്ദേഹമവശേഷിച്ചീടുവാൻ പാടില്ലല്ലോ.
ആരുടെ കഥ പാടീ കുംഭസംഭവമുനി,–
യാരിലെബ്ഭക്തിഭാവം കേൾപ്പിച്ചു മുനിയെ ഞാൻ
ആരെയാണനുദിനം സേവിപ്പതൃഷീന്ദ്രന്മാ–
രാ രഘുപതിയെനിക്കിഷ്ടദൈവതമത്രേ.
സിദ്ധരും മുനിമാരും നിർമ്മലഹൃദയത്താൽ
നിത്യവുമുപാസിപ്പതേതൊരു പുരുഷനെ;
'നേതി നേതി'യെന്നേവം ശ്രുതികൾ കീർത്തിപ്പതും
വേദവും പുരാണവും പുകഴ്ത്തുന്നതുമാരെ;
സർവ്വവ്യാപകബ്രഹ്മം സകലഭുവനേശ–
നവ്യയൻ മായാമയനാ രാമൻതിരുവടി
തൻ ഭക്തർക്കഭീഷ്ടങ്ങളരുളാനയോദ്ധ്യയിൽ
സംഭവിച്ചിതു രഘുവംശമാമണിയായി.''

പരമേശ്വരനേവമാവത്തിച്ചരുളീലും
ശരിയായ് ഗ്രഹിച്ചീല രാമമാഹാത്മ്യം ദേവി.
ഭഗവന്മായാബലമാണതെന്നറിഞ്ഞിട്ടു
ഭസിതവിഭൂഷണൻ പുഞ്ചിരിതൂകിച്ചൊന്നാൻ:

''നിന്നുള്ളിൽപ്പെരുതായ സംശയമുണ്ടെന്നാകിൽ
ചെന്നിനിപ്പരീക്ഷിച്ചുപോരിക വൈകീടാതെ.
ഇരിക്കാം ഞാനീ വടവൃക്ഷത്തിൻചുവട്ടിൽ, നീ
തിരിച്ചു വന്നെത്തുന്നതെപ്പൊഴാണതുവരെ.
കനത്ത വിഭ്രാന്തിയും മോഹവുമകലുവാൻ
നിനച്ചു വിവേകത്തോടുദ്യമിക്കുക ഭദ്രേ!''

ഭർത്തൃകല്പന കേട്ടു യാത്രയായ് സതി,യെന്നാൽ
കർത്തവ്യമെന്താണെന്ന ചിന്തയാൽ കുഴങ്ങിനാൾ.
അക്ഷണം ശിവനുള്ളിലിങ്ങനെ നിരൂപിച്ചാൻ:
'ദക്ഷനന്ദിനിക്കില്ല മംഗലമിതുകൊണ്ടും.
എത്ര ഞാൻ പറഞ്ഞിട്ടും സംശയം തീരുന്നീല
ശത്രുവായ്‌വന്നാൽ വിധി നന്മയെങ്ങനെയുണ്ടാം?
വരുമൊക്കെയും രാമനിശ്ചയം കണക്കോർത്താൽ
വെറുതേ നീട്ടിക്കൊണ്ടുപോവതെന്തിനു തർക്കം?'

എന്നോർത്തു ഹരിനാമം ജപിച്ചുവാഴ്കെ,ദക്ഷ-
കന്യക സുഖദനാം രാമനെക്കാണാൻ പോയീ.
പലതും വിചാരിച്ചശേഷമപ്പതിവ്രത
കുലമാനിനിയായ സീതതൻ വടിവാർന്നാൾ.
സാവധാനമായ് പദം വെച്ചുവെച്ചവൾ പിന്നെ-
ദ്ദേവദേവേശൻ വരും വഴിയിലെത്തിച്ചേർന്നാൾ.
ജാനകീരൂപം പൂണ്ട സതിയെദ്ദർശിക്കവേ
മാനസഭ്രമമാർന്നു ലക്ഷ്മണൻ ചകിതനായ്.
ഉരിയാടിയില്ലൊന്നും ധീരഗംഭീരൻ, നന്നാ-
യറിയുന്നവനല്ലോ രാമമാഹാത്മ്യം വത്സൻ.
സകലചിത്തസ്ഥിതൻ സർവ്വവും കാണ്മോൻ രാമൻ
സതിതൻ കാപട്യത്തെക്കണ്ടറിഞ്ഞിതു ദേവൻ.
സ്മരണമാത്രത്താൽത്താനജ്ഞാനമെല്ലാം നീക്കും
പരമദയാനിധി സർവ്വജ്ഞനല്ലോ നാഥൻ.
അപ്പരൻപുമാനെയും വഞ്ചിപ്പാനോർത്താൾ സതി-
യത്ഭുതമത്രേ നാരീസ്വഭാവം നോക്കിക്കാണും.

തന്മായാബലമോൎത്തു പുഞ്ചിരിതൂകിക്കൊണ്ടു
ചിന്മയൻ കരംകൂപ്പിയാനതശിരസ്കനായ്
താതനാമവും തൻെറ നാമവുമറിയിച്ചു
ചാതുര്യപൂൎവ്വം മൃദുവാണിയിലരുൾചെയ്താൻ:

''ഭഗവാൻ വൃഷകേതുവെങ്ങുപോയ് വരാനനേ,
ഭവതി തനിച്ചേവം ചുററുന്നതെന്തേ കാട്ടിൽ?''

മൃദുവും ഗഭീരവുമാകുമിമ്മൊഴി കേട്ടു
ഹൃദയവ്യഥയോടും സങ്കോചഭാരത്തോടും
ഭീതിയാൽ തുടിക്കുന്ന നെഞ്ചൊടും മടങ്ങിനാൾ
ഭൂതേശസമീപത്തേക്കക്ഷണം ദക്ഷാത്മജ.

'മാനിച്ചതില്ലല്ലോ ഞാൻ ശങ്കരവാക്യം തെല്ലും
മാമകമൗഢ്യം രാമസമക്ഷം വെളിവാക്കി.
എന്തു ഞാനിനിച്ചെന്നു പറയും പതിയോടായ്'
വെന്തുനീറുകയായീ സതിതന്നകമാകെ.
അറിഞ്ഞൂ സതിയുടെ സന്താപഭാരം രാമ-
നൊരുങ്ങീ സ്വപ്രഭാവമല്പമൊന്നറിയിപ്പാൻ.
പതിതൻ സമീപത്തേക്കെത്തിടും സതി കണ്ടാൾ
കുതുകംവളൎത്തുന്ന കാഴ്ചയൊന്നതുനേരം.
സീതയും സൗമിത്രിയുമൊന്നിച്ചു രഘൂത്തമൻ
പാതയിൽപ്പുരോഭാഗത്തങ്ങനെ നിന്നീടുന്നു.
പിന്നോട്ടു നോക്കുന്നേരം കാണുകയായവിടെയും
സുന്ദരവേഷത്തോടേ മൂന്നുപേരെയും സതി.
നോക്കിയോരിടത്തെല്ലാം കാണുകയായീ പിന്നെ--
ശ്ശ്ലാഘ്യതാപസസിദ്ധസേവിതൻ ശ്രീരാമനെ.
ഒട്ടേറെശ്ശിവബ്രഹ്മവിഷ്ണുരൂപരെക്കണ്ടാൾ
തട്ടിച്ചുനോക്കുന്നേരം മാഹാത്മ്യമേറും മട്ടിൽ.
നാനാവേഷങ്ങൾ പൂണ്ടു സമസ്തദേവന്മാരും
മാനവനാഥൻതൻെറ ചരണം വന്ദിക്കുന്നു.
പ്രാണേശവേഷത്തിന്നു യോജിച്ച വേഷത്തോടേ
വാണി,യിന്ദിര, സതിയിവരും കാണപ്പെട്ടു.
എങ്ങെങ്ങു രഘുപതിരൂപമീക്ഷിച്ചു സതി-
യങ്ങങ്ങു സഭാര്യരായ്സ്സുരരും സ്ഥിതിചെയ്വൂ.
ഭുവനതലത്തിലെ ഭിന്നഭിന്നമായുള്ള
വിവിധചരാചരവൃന്ദവും കാണാറായീ.

സ്വാമിയെപ്പൂജിക്കുന്നു പല വേഷത്തിൽദ്ദേവർ
രാമൻെറ രൂപം മാത്രമൊന്നതാനെല്ലാടത്തും.
കണ്ടകളിൽപ്പെട്ട പല ജാനകീരാമന്മാരു-
മെങ്കിലും വേഷത്തിന്നു മാററമില്ലെല്ലാം തുല്യം.
ശ്രീരാമനതുതന്നേ സീതയുമതുതന്നേ
വേറൊരുമട്ടിലല്ല ലക്ഷ്മണനതുതന്നേ.
ഇക്കാഴ്ചയെല്ലാം കണ്ടു ഭീതയായ്ത്തീർന്നു സതി-
യുരംക്കളം കലശലായ് തുടിച്ചു പലവട്ടം.
സ്തംഭിച്ചു തനുവാകെക്കണ്ണുകളടഞ്ഞുപോയ്
സംഭ്രാന്തിവശഗയായിരുന്നു വഴിമദ്ധ്യേ.
കണ്ണുകരം വീണ്ടും തുറന്നദ്ദേവി നോക്കുന്നേരം
കണ്ടതില്ലഹോ! മുമ്പു കണ്ടതിലൊന്നുംതന്നെ.
രാമപാദാബ്ജം പിന്നെ വന്ദിച്ചു നടകൊണ്ടാരം
ശ്രീമഹാദേവൻ വാഴും പാദപമൂലം നോക്കി.

അരികിൽ സതിയെത്തി നില്ക്കവേ ഹാസംതൂകി-
പ്പുരനാശനൻ മന്ദം കുശലപ്രശ്നത്തോടേ
ചോദിച്ചാൻ: ''പരീക്ഷണമെങ്ങനെയായീ ഭദ്രേ,
കൗതുകം തോന്നുന്നുണ്ടു കേരംക്കുവാൻ സത്യം ചൊല്ലു.''

രാമമാഹാത്മ്യം സ്മരിച്ചതിയായ്ഭയം പൂണ്ട-
ബ്ഭാമിനി സത്യം മറച്ചീവിധം ചൊല്ലീടിനാരം:
''ദേവ, ഞാൻ പരീക്ഷിച്ചില്ലൊന്നു, മങ്ങയെപ്പോലെ
പാവനപ്രണാമങ്ങളപ്പിക്കമാത്രം ചെയ്തേൻ.
നിന്തിരുവടി ചൊന്നതസത്യമല്ലെന്നെൻെറ-
യന്തരംഗത്തിൽത്തോന്നിയെന്നതേ ചൊല്ലാനുള്ളു.''

മാനിനീവാക്യം കേട്ടു സന്ദേഹവശഗനായ്
ധ്യാനത്താൽ സകലവുമറിഞ്ഞൂ സദാശിവൻ.
ഈമട്ടിൽ ഹരലോകത്തിക്കു സതിയെ പ്രേരിപ്പിച്ച
രാമമായയെദ്ദേവൻ ശിരസാ നമിക്കയായ്.
ഭഗവന്മനോരഥം ബലവത്തര, മതു
ഭവിക്കാതിരിക്കില്ലെന്നോക്കയുംചെയ്തു രുദ്രൻ.
സീതതൻ വേഷം പൂണ്ടു സതിയെന്നറികയാൽ
ഭീതിയും വിഷാദവും വദ്ധിച്ചു ശിവഹൃത്തിൽ.
സതിയിൽ പ്രേമം പുലത്തീടുകിൽ ഭക്തിമാർഗ്ഗ-
ച്യുതിയുമനത്ഥവും സംഭവിക്കുമെന്നോത്താൻ.

പരമപ്രേമംമൂലമെങ്ങനെയുപേക്ഷിക്കും?
പെരിയ പാപമാകുമിനിയും സ്നേഹിക്കുകിൽ.
ഇക്കണക്കോർമ്മിക്കിലും ചൊല്ലിയില്ലൊന്നും ദേവ–
ന്മാർക്കളും സന്താപത്തിലാമഗ്നമായിപ്പോയി.

രഘുപുംഗവപാദം സ്മരിച്ചു നമസ്കരി–
ച്ചഹിഭൂഷണനേവം ശപഥംചെയ്തു ഹൃത്താൽ:
'ഇനിയിശ്ശരീരത്തോടിരിക്കുംകാലത്തോള–
മിവളെ സ്പർശിക്കുകയില്ല ഞാനതു നൂനം.'

എന്നേവമുറപ്പിച്ചു രാഘവസ്മൃതിയോടേ
തൻനിലയത്തിലേക്കു മടങ്ങീ മഹാദേവൻ.
തമ്പുരാൻ തിരിച്ചെഴുന്നള്ളുന്നനേരത്തേവ–
മംബരവാണിയൊന്നു കേൾക്കായീ മനോഹരം:

''വെല്ലുക മഹേശ്വര! താവകദൃഢഭക്തി–
ക്കില്ലൊരന്തരം തെല്ലുമായതു സർവ്വോത്തമം.
അവിടുന്നല്ലാതാരിപ്രതിജ്ഞചെയ്വാൻ ശക്ത,–
നവിടുന്നത്രേ രാമഭക്തർതൻ ശിരോരത്നം.''

അംബരവാണി കേൾക്കെസ്സങ്കോചപുരസ്സരം
ത്ര്യംബകൻതന്നോടേവമാരാഞ്ഞൂ സതിയപ്പോൾ:

''കരുണാമൂർത്തേ, നാഥ, സത്യധാമമേ, ദേവ,
ശരണാഗതപരിരക്ഷക, ദയാരാശേ,
ഉദിക്കുന്നുണ്ടെന്നുള്ളിലാഗ്രഹമറിയുവാൻ
പ്രതിജ്ഞയെന്താണങ്ങു ചെയ്തതെന്നരുളണം.''

പുരുകൗതുകത്തോടേ ചോദിച്ചാൾ പലേവിധ–
മുരിയാടിയില്ലൊന്നുമീശ്വരൻ ത്രിപുരാരി.

അനുമാനിച്ചൂ സതി: 'സർവ്വജ്ഞനത്രേ നാഥ–
നവിടുന്നറിഞ്ഞുപോയ് സംഭവിച്ചതു സർവ്വം.
വഞ്ചിപ്പാനൊരുങ്ങി ഞാൻ ദേവനെ; സ്വഭാവേന
വൻചപലതയാളും മൂഢകൾ മഹിളമാർ.
വെള്ളവും പാലും ചേർത്തു പാലായി വില്പപ്പെടാ–
റുള്ളപോൽ ഭാര്യാഭർത്തൃപ്രീതിയും പുലരുന്നു;
എങ്കിലും കപടതയാകിന പുളിവെള്ളം–
തൻകണം കലന്നാലോ രണ്ടായിപ്പിരിഞ്ഞുപോം.'

തന്നവിവേകമോർക്കെസ്സതിതൻ ഹൃദയത്തിൽ
വർണ്ണിപ്പാനരുതാത്ത സന്താപമുണ്ടായ്‌വന്നു.

''പ്രകൃതിഗഭീരനാം സ്വാമിയെന്നപരാധം
പ്രകടീകരിച്ചൊന്നും പറയുന്നീലെന്നാലും,
വെടിഞ്ഞിതെന്നെദ്ദേവനെന്നിതാ മുഖഭാവം
സ്ഫുടമായ്ക്കാട്ടീടുന്നു''––ദുഃഖിതയായീ സാധ്വി.

കുററമോത്തൊന്നും മിണ്ടാനാകാതെ നിന്നു, ചിത്ത–
മത്യന്തം തപിക്കുന്നൊരഗ്നികുണ്ഡത്തെപ്പോലായ്
സുമുഖിക്കുളവായ സങ്കടം കണ്ടിട്ടീശൻ
സുഖഹേതുകമായ സൽകഥയരുളിനാൻ
പലമട്ടിതിഹാസം വർണ്ണിച്ചു വെള്ളിക്കുന്നാം
നിലയം പൂകീടിനാൻ വിശ്വനായകൻ പിന്നെ.
കരളാൽ സ്വപ്രതിജ്ഞയോർത്തുടൻ പേരാൽച്ചോട്ടിൽ
കമലാസനസ്ഥനായ് വാണിതമ്മഹേശ്വരൻ.
സഹജസ്വരൂപത്തെക്കൈക്കൊണ്ടു മുഴുകിനാൻ.
മഹത്തുമഖണ്ഡവുമാകിയ സമാധിയിൽ.

പെരുതാം ശോകംപൂണ്ടു സതിയക്കൈലാസത്തിൽ
മരുവീ, നാളോരോന്നും യുഗമായ്ത്തോന്നുംമട്ടിൽ.
അവരാന്തൻ ഹൃദയത്തിൽ താങ്ങുവാനരുതാതെ
ദിവസംതോറും ദുഃഖം പുതുതായുണ്ടായ്‌വന്നു.
ചിന്തിക്കയായീ തന്വി:'യെന്നു ഞാൻ പെരുതാമി–
സ്സന്താപസമുദ്രത്തിൻ മറുതീരത്തിലെത്തും?
തമ്പുരാൻ രഘുനാഥന്നേററി ഞാനവമാന,–
മെൻപതിയുടെ വാക്യം മിഥ്യയെന്നോർത്തുംപോയി!
ആയതിൻഫലമെനിക്കേകിനാൻ ചതുർമ്മുഖൻ
ന്യായമായർഹിക്കുന്ന ശിക്ഷയാണിതു നൂനം.
ഹേ വിധേ, മമ പതി ശങ്കരൻതന്നെക്കൂടാ–
തീവിധം ജീവിക്കും ഞാനെന്നങ്ങു ചിന്തിക്കൊല്ലേ.
വർണ്ണിപ്പാനശക്യമെൻ ഹൃദയവ്യഥയിപ്പോഠം
ധന്യമാം രാമസ്മൃതിമാത്രമാണവലംബം.
ദീനവത്സലനെന്നും ശോകനാശനനെന്നും,
മാനവനാഥൻതന്നെ ശ്രുതികഠം വാഴ്ത്തീടുന്നു.
നേരുന്നു കരംകൂപ്പിയിന്നു ഞാ,നീയെൻ ദേഹം
കാരുണ്യമൂർത്തേ, ശീഘ്രം നശിപ്പാൻ കനിയണം.
കരണത്രയത്താലും ശങ്കരപാദങ്ങളിൽ
കറയററൊരു ഭക്തിയുണ്ടെനിക്കെന്നാകിലോ
സത്യമായ് ഭവിക്കട്ടേ മാമകവ്രതം സ്വാമിൻ,
മൃത്യുവിങ്ങെത്തിച്ചേർന്നെൻ വിപത്തു മാററീടട്ടെ.'

ദക്ഷനന്ദിനിയേവം ദാരുണദുഃഖംമൂലം
ദഗ്ദ്ധമാനസയായിക്കഴഞ്ഞിയെന്നേവേണ്ടു.
എൺപത്തിയേഴായിരമാണ്ടത്തെസ്സമാധിക്കു
പിൻപുണന്നിതു ദേവ,നവിനാശിയാം ശവ്വൻ.
ജപിച്ചുതുടങ്ങിനാൻ ശ്രീരാമനാമം ഹരൻ
ജഗത്സ്വാമിതൻ കാല്ക്കൽപ്പതിച്ചു സതി പിന്നെ.
അൻപെഴമഖിലേശനുടനേ പീഠം നല്കി—
ത്തൻപുരോഭാഗത്തിരുത്തീടിനാൻ ദയിതയെ.
കണ്ണുപീയൂഷമായ ഭഗവദാഖ്യാനങ്ങൾ
വണ്ണിച്ചുതുടങ്ങിനാൻ പിന്നെയക്കൃപാരാശി.

അക്കാലം വിധാതാവു ദക്ഷനെ പ്രജാപതി—
മുഖ്യനായവരോധിച്ചിരുന്നു യഥോചിതം
മഹത്താമധികാരം കൈക്കലായ് ചമഞ്ഞപ്പോ—
ളഹന്തയ്ക്കിരിപ്പിടം ദക്ഷഹൃത്തെന്നായ്‌വന്നു.
മതിക്കു മോഹംചേക്കും പ്രഭുത്വം നിമിത്തമായ്
മദിക്കാത്തൊരു മർത്ത്യൻ ജനിച്ചിട്ടുണ്ടോ പാരിൽ?
വന്ദ്യരാമൃഷിമാരെ വരുത്തി ബ്രഹ്മാത്മജ—
നന്നൊരു യാഗകമ്മം നടത്താനാരംഭിച്ചു.
പരിപാവനമായ യജ്ഞാംശം ഭുജിക്കുന്ന
സുരരും നിമന്ത്രണമാദരിച്ചെത്തീടിനാർ.
കിന്നരനാഗസിദ്ധഗന്ധർവ്വാദികളെല്ലാം —
വന്ദ്യരാം ത്രിമൂർത്തികളൊഴിച്ച്—സഭാര്യരായ്
തങ്ങൾതന്നലംകൃതവാഹനങ്ങളിലേറി—
പ്പുണ്യയാഗത്തിൽപ്പങ്കുചേരുവാൻ പുറപ്പെട്ടു.
പലമട്ടാകാശത്തിൽ സുന്ദരവിമാനങ്ങൾ
വിലസിപ്പാറുന്നതു കാണ്കയായ് സതിയപ്പോൾ.
ധ്യാനമഗ്നമാം മുനിചിത്തവുമിളക്കുന്ന
ഗാനങ്ങൾ പൊഴിക്കുന്നു സുരസുന്ദരീവൃന്ദം.
ഏതൊരാഘോഷത്തിന്നു പോകയാണിവരെന്നു
ജാതകൗതുകം സതി ചോദിക്കെസ്സദാശിവൻ
അരുളിച്ചെയ്തീടിനാൻ: ''ദക്ഷൻെറ യാഗം കാണ്മാൻ
കരുതിഗ്ഗമിക്കയാണെല്ലാരുമങ്ങോട്ടേക്കായ്.''

തൻപിതാവൊരു യജ്ഞം നടത്തുംകഥ കേട്ടു
സമ്പ്രീതയായിട്ടേവം ചിന്തിച്ചു മനസ്വിനി:
'കനിഞ്ഞു മഹാദേവനിജ്ജനത്തിനു പോകാ—
നനുജ്ഞതന്നാൽ പാക്കാമൊട്ടുനാളവിടത്തിൽ.'

പതിയാൽ പരിത്യക്തയായ തൻ പിഴയോക്കെ–
പ്പറയാൻ കഴിഞ്ഞീല ദേവനോടവൾക്കൊന്നും.
ഒടുവിൽബ്ഭയത്തോടും സങ്കോചഭാരത്തോടും
മടവാർമണി മുഗ്ദ്ധവാണിയിലുണർത്തിച്ചാൾ:

''അച്ഛൻെറ കൊട്ടാരത്തിൽക്ഷേമമായ് നടക്കുന്നു–
ണ്ടധ്വരമഹോത്സവമെൻ പ്രഭോ, ദയാനിധേ!
അവിടുന്നനുവാദം നല്കിയാലങ്ങോട്ടെത്തി–
ശ്ശിവദായകമതു കാണുവാൻ കൊതിപ്പൂ ഞാൻ.''

ശങ്കരനരചെയ്താൻ: ''ശരി, നിന്മനോഗത–
മെങ്കിലും ക്ഷണിക്കാതെ ചെല്ലുന്നതനുചിതം.
തൻപ്രിയാത്മജമാരെ ക്ഷണിച്ചിട്ടുണ്ടു ദക്ഷ–
നെൻപേരിൽ വൈരംമൂലം വിളിച്ചിട്ടില്ലാ നിന്നെ.
ബ്രഹ്മസംസത്തിൽ പണ്ടു പററിയ മാനക്കേടാൽ
നമ്മെയിന്നവമാനിച്ചീടുകയാണീമട്ടിൽ.
വിളിക്കാതങ്ങോട്ടു നീ ചെല്ലുകിൽബ്ഭവാനി, നിൻ
നിലയ്ക്കും സ്നേഹത്തിനും ലജ്ജയ്ക്കും വിരുദ്ധമാം.
തന്നുടെ മിത്രം, സ്വാമി, ജനകൻ, ഗുരുദേവ–
നെന്നിവരുടെ വീട്ടിൽച്ചെന്നിടാം ക്ഷണിക്കാതെ.
ഇല്ല സംശയമെന്നാൽ ശത്രുത്വമുള്ളേടത്തു
ചെല്ലുക നന്മയ്ക്കായിത്തീരുകില്ലൊരുനാളും.''
ഇങ്ങനെ പലമട്ടിൽബ്ബോധനം നല്കീ ശർവ്വ;–
നെങ്കിലും ഫലിച്ചീല ഭവിതവ്യതമൂലം.
ദേവനോതിനാൻ വീണ്ടും: ''വിളിക്കാതങ്ങോട്ടു നീ
പോവുകിലതു ചെററും യോഗ്യമല്ലെന്നെന്മതം.''

വളരെപ്പറഞ്ഞിട്ടും സമ്മതമാകുന്നീല
നളിനേക്ഷണയ്ക്കെന്നു കാണുകയാൽ ത്രിപുരാരി
തന്മുഖ്യഗണങ്ങളോടൊന്നിച്ചു പുറപ്പെടാൻ
സമ്മതം നല്കിക്കൊണ്ടാൻ വൈമുഖ്യഭാരത്തോടേ.

താതഗേഹത്തിൽസ്സതി ചെന്നെത്തിനില്ക്കുന്നേര–
മാദരിച്ചതില്ലാരും ദക്ഷനെപ്പേടിക്കയാൽ.
മാതാവുമാത്രം ചെന്നു മകളെത്തൻ നികടത്തിൽ
സോദരിമാരെല്ലാരുമാക്ഷേപഹാസം തൂകീ.
കുശലം ചോദിച്ചീല പുത്രിയോടൊന്നും ദക്ഷൻ
കുപിതൻ ജ്വരംകൊണ്ടു നീറുകയായീ ഗാത്രം.

യാഗശാലയിൽ ചെന്നു നോക്കിനാരം, ശിവനുള്ള
ഭാഗമങ്ങൊരിടത്തും കാണുവാൻ കഴിഞ്ഞില്ല.
തന്നോടു ദേവൻ ചൊന്നതൊക്കെയുമോർത്താളവരം
നിന്ദിച്ചു പതിയെയെന്നറിഞ്ഞു ദുഃഖാർത്തയായ്.
അന്നേരമുണ്ടായ്‌വന്ന ദുഃഖംപോലൊരു ദുഃഖം
തനപിതൻ ഹൃദയത്തെബ്ബാധിച്ചതില്ലാ മുന്നം.
ഹൃദയം മഥിക്കുന്ന കഠിനസന്താപങ്ങ-
ളുദയംചെയ്യുന്നുണ്ടു പാരിതിൽപ്പലവിധം;
എങ്കിലും സ്വകീയരിൽനിന്നുണ്ടാമവമാനം
സങ്കടമസഹ്യമെന്നാക്കുകയല്ലീ ചെയ്‌വൂ.
പലതും പറഞ്ഞമ്മ സാന്ത്വനംചെയ്തെന്നാലും
ലലനാമണിക്കുള്ളിൽ ക്രോധാഗ്നി കത്തിക്കാളി.
ദേവനിന്ദനം തെല്ലും സഹിക്കാനാവാ,തവ-
ളേവരും നടുങ്ങുമാറരുളീ കോപാന്ധയായ്:

''സഭ്യരാം മുനിമാരേ, കേരംക്കുവിൻ, ചൊല്ലുന്നു ഞാൻ
മുപ്പുരാന്തകൻതന്നെ സ്വയമേ നിന്ദിച്ചോർക്കും
നിന്ദനം ശ്രവിച്ചോർക്കുമിന്നതിൻ ഫലം കിട്ടു-
മെന്നല്ല, പശ്ചാത്താപമുണ്ടാമെൻ ജനകനും.
സജ്ജനാഗ്രിമരേയും ശങ്കരാച്യുതരേയും
ലജ്ജവിട്ടപവദിച്ചീടുന്ന രസനയെ
പിഴുതുകളയണം കേരംക്കുന്നനിമിഷത്തിൽ
കഴിവില്ലതിനെങ്കിൽപ്പൊത്തണം ചെവിരണ്ടും;
അല്ലെന്നാലവിടെനിന്നോടിപ്പോവുകയാണു
നല്ലതെന്നറിയണം കല്മഷം തീണ്ടീടാതെ.
ഭഗവാൻ പുരവൈരി സർവ്വർക്കും ഹിതകാരി
ജഗദാത്മാവും സർവ്വലോകതാതനുമത്രേ.
മന്ദബുദ്ധിയാം മമ ജനക,നവിടത്തെ
നിന്ദിപ്പൂ; ദക്ഷവീര്യസംഭവയാണല്ലോ ഞാൻ.
ആകയാൽ വൃഷകേതു, ചന്ദ്രമൗലിയെയോർത്തെൻ
ദേഹമിന്നുപേക്ഷിച്ചുകൊരംകയാണതിവേഗം.''

ഇത്രയും ചൊല്ലിത്തീർന്നു യാഗവഹ്നിയിൽ സതി
സത്വരം ദഹിപ്പിച്ചാരം തന്നുടലതുനേരം.
ബദ്ധസംഭ്രമം നോക്കിനിന്നിടും സംഘത്തിൽനി-
ന്നദ്ധ്വരശാലയ്ക്കുള്ളിലുണ്ടായി ഹാഹാരാവം!

എരിഞ്ഞൂ സതിയെന്ന വൃത്താന്തം ശ്രവിക്കയാ-
ലൊരുങ്ങീ യാഗഭംഗം ചെയ്യുവാൻ ശിവഗണം.

അക്ഷാന്തിയേറിച്ചീറും ഭൂതവൃന്ദത്തിൽനിന്നു
രക്ഷിച്ചു ഭൃഗുമുനി യജ്ഞകർമ്മത്തെശ്ശീഘ്രം.

രുദ്രനീവൃത്താന്തങ്ങളറിഞ്ഞനേരം വീര–
ഭദ്രനെസ്സൃഷ്ടിച്ചയച്ചീടിനാൻ കോപത്തോടേ.
ഭീവളർത്തുമാറെത്തി, മുടക്കീ മഖമവൻ
ദേവന്മാർക്കുചിതമാം ശിക്ഷയും നല്കിക്കൊണ്ടാൻ.
ത്ര്യക്ഷവിദ്വേഷത്തിൻെറ ഫലമായുളവായ
ദക്ഷദുർദ്ദശ പാരിലറിയാമെല്ലാവക്കും.
ഖ്യാതമാമിതിഹാസമാകയാൽ ചുരുക്കിയീ–
മാതിരി കുറിക്കുകമാത്രമേ ചെയ്യുന്നുള്ളു.
മൃത്യുവിൻസമയത്തു നേടിനാൾ മൃത്യുഞ്ജയ–
ഭക്തി, മേൽജന്മത്തിലുമെന്നൊരു വരം ദേവി.
ആകയാൽ ഗിരിരാജപുത്രിയാമപർണ്ണയായ്
ലോകത്തിലവതരിച്ചീടിനാളവൾ വീണ്ടും.
ഉമതൻ ജനനത്താൽ സിദ്ധിയും സമ്പത്തിയും
ഹിമവദ്ഗൃഹത്തിങ്കലുളവററുണ്ടായ്വന്നു.
ഉടജം പലതങ്ങു നിർമ്മിച്ചു മുനിജന–
മുചിതസ്ഥാനങ്ങളിൽ പാർപ്പിച്ചു ഗിരീശ്വരൻ
സതതം സുമഫലപൂർണ്ണമാം നാനാതരം
പുതിയ മരങ്ങളുമാകരങ്ങളും മിന്നി.

## കാമദഹനം

നിർമ്മലനീരം നിറഞ്ഞൊഴുകീ സരിത്തുക–
ളുമ്മനോഹരഭൂവിൽ സുഖിച്ചു തിര്യക്കുകൾ.
ജന്തുക്കളെല്ലാം ജാതിവിദ്വേഷം വെടിഞ്ഞങ്ങു
സന്തുഷ്ടമനസ്സരായ് സ്നേഹിച്ചു പരസ്പരം.
കൈവരും രഘുരാമഭക്തിയാൽ മർത്ത്യൻപോലെ
പാർവ്വതീസാന്നിദ്ധ്യത്താൽ ശോഭിച്ചു ഹിമാലയം.
പേർത്തുമുണ്ടായീ ഭവ്യം നാൾക്കുനാളവിടത്തിൽ
കീർത്തിച്ചു ഗിരിരാജഗൃഹത്തെ ബ്രഹ്മാദിയും.
വൃത്താന്തമെല്ലാം കേട്ടു നാരദൻ സകൗതുക–
മെത്തിനാനൊരുനാളിൽ ശൈലമന്ദിരംതന്നിൽ.
അത്യന്താദരത്തോടേ തൽപദം കഴുകിച്ച–
ങ്ങുത്തമപീഠം നല്കിപ്പൂജിച്ചാൻ ഗിരിവരൻ.
വന്ദിച്ചു സഭാര്യനായ് മുനിയെശ്ശൈലേശ്വരൻ
മന്ദിരം ശുദ്ധമാക്കീ ചരണതീർത്ഥത്താലേ.

തന്നുടെ സൗഭാഗ്യങ്ങൾ വിസ്തരിച്ചതിൻശേഷം
കന്യയെസ്സമപ്പിച്ചു നാരദപാദങ്ങളിൽ.

ചൊല്ലിനാൻ: ''ത്രികാലജ്ഞൻ സവ്വജ്ഞൻ മുനേ, ഭവാൻ
ചെല്ലാത്തോരിടമില്ല നിശ്ചയം, ലോകങ്ങളിൽ.
അരുളിച്ചെയ്യീടണം പുത്രിതൻ ഗുണങ്ങളു-
മതുപോൽ ദോഷങ്ങളും ചിന്തിച്ചു മഹാമതേ!''

സമ്പ്രീതിസ്മിതംതൂകിയോതിനാൻ മധുരമായ്:
''നിൻപ്രിയാത്മജ സവ്വസദ്ഗുണരത്നാകരം.
ശീലവും സൗന്ദര്യവും ബുദ്ധിതൻ ചാതുര്യവും
ബാലികയ്ക്കുതിമാത്രമിണങ്ങിക്കാണുന്നു ഞാൻ.
ഇമ്മനോഹരഗാത്രിയായിടും മകൾക്കുമ,-
യംബിക, ഭവാനി,യിപ്പേരുകളെല്ലാം ചേരും.
ലക്ഷണമെല്ലാം കന്യയ്ക്കൊത്തിരിക്കുന്നു പതി-
ക്കക്ഷയപ്രീതിപാത്രമായ്‌വരുമിവളെന്നും.
എന്നെന്നുമഭംഗുരമിവൾതൻ സൗമംഗല്യ-
മെന്നല്ല യശസ്സുണ്ടാമിവളാൽ പിതാക്കൾക്കും.
നന്ദിനി സവ്വലോകപൂജ്യയായ്ബ്ഭവിച്ചിടും
കന്യയെസ്സേവിപ്പോക്ക് കാമിതമെല്ലാം കിട്ടും.
ഉമതൻ സുപവിത്രനാമത്തെ സ്മരിച്ചുകൊ-
ണ്ടമരും വനിതമാരൊക്കെയിജ്ജഗത്തിങ്കൽ,
ഉഗ്രമാമസിധാരാവ്രതമെന്നോണം പാരം
ദുഷ്കരം സതീധമ്മം ശരിയായനുഷ്ഠിക്കും.
പുത്രിതൻ സുലക്ഷണമിച്ചൊന്നതെല്ലാമത്രേ
മിത്രമേ, കേൾക്കു ദോഷഭാഗവും ശൈലേശ്വര!
ജടിലൻ, മാനഹീന,നഗ്ഗുണനു,ദാസീനൻ,
ജനനീജനകന്മാരില്ലാത്തോൻ, ശങ്കാഹീനൻ,
കാമവജ്ജിതൻ, യോഗി, കുത്സിതവേഷൻ, നഗ്ന;-
നീമട്ടുള്ളോരാളാകുമിവൾതൻ പ്രാണപ്രിയൻ.
വ്യക്തമായ്പതിഞ്ഞിട്ടുണ്ടിസ്സത്യം കുറിക്കുന്ന
ഹസ്തരേഖകളെന്നു പറയാം നിസ്സന്ദേഹം.''

സത്യമായ്ത്തീരും മുനിവാക്യമെന്നറികയാ-
ലത്തലിൽ മുഴുകിപ്പോയ് മേനയും ഹിമവാനും.
സന്തുഷ്ടയായിത്തീർന്നു പാവ്വതി; സുസൂക്ഷ്മമീ-
യന്തരം ഗ്രഹിച്ചില്ല നാരദമുനിപോലും
ഒന്നുതാനത്രേ ദശ,യെങ്കിലുമനുഭവം
ഭിന്നഭിന്നമായുള്ളമട്ടിലാണെന്നേ വേണ്ടു.

ഉമയും സഖിമാരും മേനയും ഹിമവാനു–
മുടലിൽപ്പുളകംപൂണ്ടശ്രുക്കരം പൊഴിക്കയായ്.
മിഥ്യയായ്ഭവിക്കില്ല മാമുനിവചസ്സെന്നോ–
ർത്തദ്രിനന്ദിനിയതു സൂക്ഷിച്ചു ഹൃദയത്തിൽ.
ഉദിച്ചു ശിവപദപങ്കജരതി,യെന്നാൽ
മഥിച്ചു തത്സംഗമസന്ദേഹം മനസ്സിനെ.
നന്നല്ലീയവസരമെന്നോർത്തു ഗൂഢപ്രേമ
ചെന്നിരിക്കുകയായയീ തോഴിതന്മടിത്തട്ടിൽ.
തെറ്റുകില്ലമരർഷിവാക്യമെന്നോർമ്മിക്കയാ–
ലുററവർക്കെല്ലാമുള്ളിലുദിച്ചു പരിതാപം.
ഒടുവിൽ ധൈര്യംപൂണ്ടു ചോദിച്ചാൻ ഗിരീശ്വര–
''നൊഴിവെന്തിതിനെന്നു ചൊല്ലണം മഹാമുനേ!''

അരുളീ മുനിനാഥൻ: ''കേൾക്ക നീ ഹിമവാനേ,
സുരരോ, ദൈത്യന്മാരോ, മർത്ത്യരോ, നാഗങ്ങളോ,
പരമതപശ്ചര്യാലീനരാമൃഷിമാരോ
കരുതീടിലും ശിരോലിഖിതം മാററാനാമോ?
എങ്കിലുമുപായമൊന്നുപദേശിക്കാമിപ്പോൾ
ശങ്കയില്ലൊക്കും ദൈവകാരുണ്യമുണ്ടെന്നാകിൽ.
വർണ്ണിച്ചു കേൾപ്പിച്ചീലേ വരലക്ഷണമെല്ലാം
കന്യയ്ക്കു ലഭിച്ചീടുമമ്മട്ടിലൊരുത്തനെ.
വിവരിച്ചല്ലോ ഞാനാദ്ദോഷങ്ങളെല്ലാംതന്നെ
ശിവദായകങ്ങളായ്ത്തീർന്നിടാമെന്നെൻ പക്ഷം.
ശർവ്വനുമുമയുമായുദ്വാഹം നടക്കുകിൽ
സർവ്വരും ഗുണതുല്യമെണ്ണിടും ദോഷങ്ങളെ.
ശേഷതല്പത്തിൽ പള്ളികൊള്ളുന്നു ഹരി, പക്ഷേ,
ദോഷമായ്ഗ്ഗണിക്കുന്നതില്ലതു വിബുധന്മാർ.
സ്വദിപ്പൂ സർവ്വരസം ഭാനുവും കൃശാനുവും
കഥിപ്പീലൊരുത്തനും ദൂഷണമിരുവർക്കും.
ശുദ്ധവുമശുദ്ധവുമാകിയ ജലമേന്തും
സ്വർധുനി,യപവിത്രയാണെന്നു ചൊൽവീലാരും.
അക്കണമനലനും ദേവവാഹിനിയുംപോ–
ലൗൽക്കൃഷ്ട്യമേറുന്നോർക്കു ദോഷമില്ലല്പംപോലും.
ഈശനെപ്പോലെ ചെയ്‌വാനഭിമാനിയാമജ്ഞ–
നാശിച്ചാൽക്കിടന്നുപോം നരകംതന്നിൽച്ചിരം.
ഗംഗതൻ ജലംകൊണ്ടു മദിര നിർമ്മിച്ചാലും
മംഗളാത്മാക്കളതു കുടിക്കില്ലൊരുനാളും.

എങ്കിലും മദ്യത്തേയും ശുദ്ധമാക്കുന്നു ഗംഗ–
യെന്നപോൽ സംസ്കരിപ്പൂ ജീവനെപ്പരമേശൻ.
ശക്തിമാനത്രേ ശിവ;നാകയാലവിടുന്നു
ഭർത്താവായ് ഭവിപ്പതു കല്യാണമെല്ലാംകൊണ്ടും.
ദുഷ്കരം മഹാദേവാരാധനമെന്നാകിലു–
മുരംകളിത്തിടും ശീഘ്രം വൻതപസ്സാലേ ദേവൻ.
തവ നന്ദിനിയുമ തപസ്സുചെയ്യുന്നാകിൽ
ഭവിതവ്യത മാററാൻ ശക്തനാം ത്രിപുരാരി.
ലോകത്തിലനവധി വരന്മാരുണ്ടെങ്കിലും
ശ്രീകണ്ഠദേവന്നൊപ്പം നില്ക്കുവാനൊരാളില്ല.
വരദായകൻ, പ്രണതാർത്തിഭഞ്ജനൻ, കൃപാ–
ഭരിതൻ, സ്വസേവകചിത്തരഞ്ജനൻ ഹരൻ.
ശ്രീമഹേശാരാധനമില്ലെങ്കിൽ ഫലിക്കില്ല
കാമിതം ബഹുജപയോഗശീലനത്താലും.''

ചൊല്ലിയിങ്ങനെ മുനി, ഭഗവൽസ്തുതിയോടേ
'കല്യാണം ഭവിക്കുകെ'ന്നുമമ്മെ വരംനല്കി.
സന്ദേഹം വെടിയുവാൻ ഹിമവാനൊടുമോതി–
ബ്രഹ്മഗേഹത്തിലേക്കു യാത്രയായ് മുനിമുഖ്യൻ.
ഗിരിമന്ദിരംതന്നിൽപ്പിന്നെയെന്തുണ്ടായെന്നോ?
ചരിതമുരച്ചിടാം കേരംക്കുവിൻ ശ്രദ്ധാപൂർവ്വം.

തനിയേ ശൈലേശ്വരനിരിക്കും നേരംനോക്കി–
ത്തരളാപാംഗി, മേന നികടംപൂകിച്ചൊന്നാരം:

''നാരദമുനിയുടെ വാക്കുകളെല്ലാം കേട്ടേൻ
സാരാർത്ഥം ഗ്രഹിക്കുവാൻ കഴിഞ്ഞീലേതും നാഥ!
വരനും കുടുംബവും കുലവും കൊള്ളാമെങ്കിൽ–
ശ്ശുരിയായ് കുമാരിതന്നുദ്വാഹം നടത്തണം.
അല്ലെങ്കിലിതേവിധം കന്യയായിരിക്കട്ടെ,
ചൊല്ലുന്നേനുമയെനിക്കുയിരിന്നുയിരത്രേ.
നന്ദിനിക്കിണങ്ങുന്ന വരനെക്കിട്ടീലെങ്കിൽ
നിന്ദിക്കും ഗിരിവരൻ മൂർഖനെന്നാരംക്കാരെല്ലാം.
ഇക്കഥ വഴിപോലെ ചിന്തിച്ചുവേണം വേളി
ദുഃഖിച്ചാൽ ഫലമില്ല പിന്നെയെന്നറിയണം.''
എന്നു തന്നഭിമതമുരച്ചുംകൊണ്ടു മേന
വന്ദിച്ചു പതിചരണങ്ങളെശ്ശിരസ്സാലേ.
സ്വപ്രാണേശ്വരിയുടെ വചനം ശ്രവിക്കവേ
സപ്രേമമരുളിനാൻ പർവ്വതകുലനാഥൻ:

''ശീതരശ്മിയിൽനിന്നു പാവകൻ ജനിച്ചാലു–
മേതുമേ പാഴാകില്ല നാരദമുനിവാക്യം.
എൻ പ്രിയേ, ദുഃഖംനീക്കി സ്മരിച്ചുകൊള്ളു നിത്യം
തമ്പുരാൻ ദയാസിന്ധുവാകിയ ഭഗവാനെ.
ഉമയെസ്സൃഷ്ടിച്ചോരു തന്തിരുവടിതന്നെ
രമണിക്കരുളീടും നിത്യകല്യാണം ഭദ്രേ!
നിന്നുള്ളിൽസ്സുതാസ്നേഹമുണ്ടെങ്കിൽ കുമാരിയോ–
ടിന്നുരയ്ക്കുക ചെന്നു ശിവനെത്തപംചെയ്‌വാൻ.
ഇല്ല മററുപായങ്ങളുരുക്ലേശമകററുവാൻ
സ്വർല്ലോകമുനീന്ദ്രന്റെ വചനം സാരാത്ഥകം.
ഈശനാം വൃഷകേതു സുന്ദരൻ ഗുണാകര–
നാശങ്ക മനസ്സിൽനിന്നൊഴിച്ചുകൊൾകേവേണ്ടു.
അകളങ്കനാണോത്താലേതുമട്ടിലും ദേവൻ,
മകളെ ഗ്രഹിപ്പിക്കു വസ്തുതയെല്ലാം മേനേ!''

വല്ലഭവാക്യം കേട്ടു തുഷ്ടയായെഴുന്നേററു
ചെല്ലുകയായീ മേന ഗിരിജാസമീപത്തിൽ.
ഉമയെക്കണ്ടപ്പൊഴേ മോദാശ്രുപൂരത്തോടേ
ഹിമവൽപ്രിയ തന്റെ മടിയിലിരുത്തിനാൾ.
പുത്രിയെപ്പലവുരു മാറോടുചേത്താളമ്മ
രുദ്ധമാം കണ്ഠത്തിൽനിന്നുണ്ടായീലൊരക്ഷരം.
സവ്വജ്ഞ, ജഗന്മാതൃദേവിയാം ഭവാനിയോ
നിർവൃതി, തായയ്ക്കേകാനീവിധമരുളിനാൾ:

''ഉണ്ടായോരനുഭവമോതിടാമമ്മേ, കേൾക്കു
കണ്ടു ഞാനൊരു കിനാ,വെന്തതെന്നറിയേണ്ടേ?
സുന്ദരൻ ഗൗരവണ്ണനാമൊരു വിപ്രശ്രേഷ്ഠ–
നെന്നുടെ ചാരത്തെത്തി നല്കിനാനുപദേശം.
അദ്രീശകുമാരികേ, നാരദമുനിവാക്യം
സത്യമെന്നറിഞ്ഞു നീ തപസ്സുചെയ്കേവേണ്ടു.
ജനനീജനകരും സമ്മതംനല്കും; തപ–
സ്സനഘം, ശോകദോഷനാശനം, സുഖപ്രദം.
തപസ്സിൻബലംകൊണ്ടു നിമ്മിപ്പൂ വിധി വിശ്വം;
തപസ്സിൻബലംകൊണ്ടു രക്ഷിപ്പൂ വിശ്വം വിഷ്ണു;
തപസ്സിൻബലംകൊണ്ടു സംഹരിക്കുന്നൂ ശിവൻ;
തപശ്ശക്തിയാൽ ശേഷൻ ഭൂമിയെച്ചുമക്കുന്നു.
സൃഷ്ടികൾക്കെല്ലാമടിസ്ഥാനമിത്തപസ്സെന്നു
മുററുമോത്തു നീ ചെന്നു തപസ്സുചെയ്യൂ, ബാലേ!''

കന്യതൻ കഥ കേട്ടു വിസ്മയമാളും മേന
തന്നുടെ പതിയോടീസ്വപ്നവൃത്താന്തം ചൊന്നാൾ.
പേർത്തും തൻപിതാക്കളെസ്സാന്ത്വനംചെയ്തിട്ടുമ
യാത്രയായ് തപശ്ചര്യയ്ക്കുടനേ സസന്തോഷം.
മുഴുകീ വിഷാദത്തിലുററവരെല്ലാം ബാഷ്പ-
മൊഴുകുംമിഴിയോടേ മൂകരായ് നിലകൊണ്ടു.
അന്നേരം വേദശിരസ്സെന്ന താപസനങ്ങു
ചെന്നു പാർവ്വതിയുടെ മഹിമ ധരിപ്പിച്ചാൻ.
മാമുനിയരുൾചെയ്തതൊക്കെയും ഗ്രഹിക്കയാൽ
മാലൊഴിഞ്ഞെല്ലാവരുമാശ്വാസം വരിക്കയായ്.
പ്രാണനായകപദമുൾത്തട്ടിൽദ്ധരിച്ചുമ,
കാനനംപൂകിത്തപശ്ചര്യയുമാരംഭിച്ചു.
അമ്മൃദുഗാത്രം തപോയോഗ്യമല്ലെന്നാകിലും
ത്ര്യംബകസ്മൃതിയോടേ ഭോഗങ്ങളുപേക്ഷിച്ചാൾ.
നിത്യവും നവപ്രേമമുണ്ടായീ ശിവാംഘ്രിയി-
ലുത്തമതപസ്സാലേ തന്നെത്താൻ മറന്നുപോയ്.
ആയിരം സംവത്സരം ഫലമൂലങ്ങൾമാത്ര-
മായിതാഹാരം, പിന്നെ നൂററാണ്ടു ശാകോദനം.
പില്പാടു കുറെദ്ദിനം വായുവുമപ്പുംമാത്ര,-
മപ്പുറം കഠിനമാമുപവാസവുമായി.
ഉണങ്ങിക്കൊഴിയുന്ന കൂവളത്തില ഭക്ഷി-
ച്ചുമ പോക്കിനാൾ മൂന്നു സഹസ്രംവർഷം പിന്നെ.
ഒടുവിൽ ത്യജിച്ചിതപ്പർണ്ണവുമതിനാൽ പെൺ-
കൊടിയാൾ 'അപർണ്ണ'യെന്നുള്ളൊരു പേരും വന്നു.
തപസ്സാൽ തനുവാകെ ക്ഷീണിച്ചുകാണ്കെ ദ്യോവിൻ-
തലത്തിൽ ബ്രഹ്മോക്തികൾ മുഴങ്ങീ ഗംഭീരമായ്:

''ശീതളാചലകന്യേ, കേൾക്ക, നിന്മനോരഥം
സാധിക്കുമാറായെന്നു പറയാം നിസ്സന്ദേഹം.
വെടിയൂ കഠിനമാമിത്തപഃക്ലേശം ഭദ്രേ,
നിടിലേക്ഷണനോടു ചേരുവാനിടയാകും.
പാരിതിലുണ്ടായിട്ടുണ്ടെത്രയോ സുരീന്ദ്രരും
ധീരമാനസരായ മാമുനിശ്രേഷ്ഠന്മാരും;
എങ്കിലുമിതുപോലെ തീവ്രമാം തപസ്യയാൽ
വൻക്ലേശം സഹിച്ചവരാരുമില്ലഗാത്മജേ!
സത്യമിബ്രഹ്മവാക്യം നിത്യപാവനമെന്നു
സത്തമേ, ഗ്രഹിച്ചു നീയുള്ളിലായുറപ്പിക്കു.

ഇങ്ങു നിൻ താതൻ വന്നു വിളിക്കുന്നേരം ശാഠ്യ–
മെന്നിയേ ഗൃഹത്തിലേക്കുടനേ നടകൊൾക.
വന്നുകണ്ടിട്ടും നിന്നെ ശ്രേഷ്ഠരാം സപ്തർഷിക–
ളന്നേരമാകാശോക്തി ശരിയെന്നറിയും നീ.''
ഇങ്ങനെ വിധിവാക്യം കേൾക്കവേ ഗിരിജയ്ക്കു
തിങ്ങിയാനന്ദം, മേനി പുളകാഞ്ചിതമായി.
നില്ക്കട്ടേ രമണീയമാകുമീയുമാഖ്യാനം
ചൊല്ക്കൊള്ളും പിനാകിതൻ ചരിതം ചൊല്ലാമിനി.
സുന്ദരി സതി ഗാത്രം സന്ത്യജിച്ചതുമുതൽ
ചന്ദ്രശേഖരചിത്തം വിരക്തമായിത്തീൎന്നു.
സന്തതം രാമനാമം ജപിച്ചു,മങ്ങിങ്ങായി–
സ്സഞ്ചരിച്ചവിടത്തെഗ്ഗുണവൎണ്ണനം കേട്ടും,
ഭഗവാൻ ചിദാനന്ദമന്ദിരം സുഖധാമം
വിഗതമോഹൻ മദകാമവൎജ്ജിതൻ നാഥൻ
ശ്രീഹരിഭക്തിപൂണ്ടും ചിലപ്പോളൃഷികൾക്കു
സാരോപദേശംചെയ്തും രാമനെ വാഴ്ത്തിക്കൊണ്ടും
സമയംപോക്കീടിനാൻ കാമനാരഹിതനായ്
സതിതൻ വിയോഗത്താൽ തപ്തനായ് മഹേശ്വരൻ.
ഈവിധം ബഹുകാലം കഴിഞ്ഞുകൂടീ രാമ–
ദേവനിലനുദിനം തഴയ്ക്കും പ്രേമത്തോടേ.
ശംഭുവിൻ നിയമവും പ്രേമവും ഹൃദയത്തിൽ
സമ്പൂൎണ്ണമുറച്ചൊരു ഭക്തിയും ദൎശിക്കയാൽ,
കരുണാവാരിരാശി, ശീലവാൻ, രൂപോദാരൻ,
പരമതേജോനിധി രാഘവൻ കൃതജ്ഞനായ്
എഴുന്നള്ളിനാൻ മുമ്പിൽ ശ്ലാഘിച്ചാൻ: വ്രതമിതു
വഴിപോലനുഷ്ഠിപ്പാൻ സാദ്ധ്യമല്ലന്യൎക്കെന്നായ്.
ശിവനെപ്പലമട്ടിലാശ്വസിപ്പിച്ചാൻ ദേവൻ
വിവരിക്കയുംചെയ്തു, പാൎവ്വതീജന്മോദന്തം.
പിന്നെയിങ്ങനെ ചൊന്നാൻ: ''കരളിൽ സ്നേഹമങ്ങ–
യ്ക്കെന്നോടു തോന്നുന്നെങ്കിലൊന്നു ഞാനൎത്ഥിക്കുന്നു.
കൈലാസപ്രഭോ, ഭവാൻ സദയമെഴുന്നള്ളി–
ശ്ശൈലേശകുമാരിതൻ പാണിയെ ഗ്രഹിക്കണം.''

അരുളീ മഹാദേവൻ: ''യുക്തമല്ലിതെന്നാലു–
മരുതു ലംഘിക്കുവാൻ സ്വാമിതന്നാജ്ഞാപനം.
ശിരസാവഹിക്കുന്നേൻ താവകനിയോഗം ഞാൻ
പരമധൎമ്മം മാത്രമാണിതെന്നറിയുന്നേൻ.

താതനും ജനനിയും ഗുരുവും സ്വസ്വാമിയു–
മോതുന്ന ഹിതോക്തികഠം നിശ്ശങ്കം ഗ്രഹിക്കണം.
ഏതുമട്ടിലും ഭവാൻ കല്യാണപ്രദായകൻ
നാഥ, ഞാൻ ഭവദീയകല്പന നിറവേററാം.''

ഭക്തിയും വിവേകവും ധമ്മവും കലന്നൊരീ
യുക്തികഠം കേഠക്കെദ്ദേവൻ സന്തുഷ്ടഹൃദയനായ്.
പില്പാട്ട ചൊല്ലീ രാമൻ: ''നിവ്വഹിച്ചല്ലോ ഭവാൻ
സ്വപ്രതിജ്ഞയെയിനിയെന്മൊഴി ശരിയാക്കു.''

രാമനിങ്ങനെ ചൊല്ലി മറഞ്ഞു; ശിവനെന്നാ–
ലാ മനോഹരരൂപം കരളിൽ പ്രതിഷ്ഠിച്ചു.

എത്തിനാരതുനേരം ശങ്കരോപാന്തത്തിങ്കൽ
സപ്തഷിപ്രവരന്മാരവരോടോതീ നാഥൻ:
''ഗിരിജാസമീപത്തു ചെന്നുചേരണം നിങ്ങഠം
ശരിയായ് പരീക്ഷിച്ചുകൊള്ളണം തൽഭക്തിയെ.
പിന്നെയക്കുമാരിയെബ്ഭവനം പൂകിക്കുവാൻ
ചെന്നുടൻ പ്രേരിപ്പിച്ചുകൊള്ളുക ഹിമവാനെ.
പവ്വതകുലനാഥന്നുണ്ട സംശയമെങ്കിൽ
സവ്വവും പരിഹരിച്ചീടണം മുനീന്ദ്രരേ!''

ധന്യരാമൃഷിമുഖ്യരെത്തിനാരുടജത്തിൽ
കന്യതൻ തപസ്സു കണ്ടത്ഭുതം പൂണ്ടാരവർ.
അനഘാശയന്മാരാമായവക്കെല്ലാം തോന്നീ
തനുവാന്നിരിക്കുന്ന തപസ്യയെന്നായ് ഗൗരി.

അന്തികത്തണഞ്ഞവരോതിനാ, ''നഗസുതേ,
വൻതപസ്സിതുവിധമെന്തിനു ചെയ്യീടുന്നു?
ആരെയാണാരാധിപ്പതെന്തു നിന്നഭിലാഷം?
നേരായിട്ടിതിൻമമ്മം ഞങ്ങളെയറിയിക്കു.''

അമ്മഹഷികളേവം ചോദിച്ച ചോദ്യം കേട്ട
സൗമ്യമായ് മധുരമായ് ശൈലനന്ദിനി ചൊന്നാഠം:

''ഗൂഢമാം മനോരഥം ചൊല്ലുവാൻ മടിയുണ്ടെൻ
മൂഢത കേട്ടാൽ പൊട്ടിച്ചിരിച്ചുപോകാം നിങ്ങഠം.
തോല്ക്കാതെ ശാഠ്യംപൂണ്ട നില്ക്കുന്നു മമമനം
കേഠക്കയില്ലതു ലേശം ബോധനോക്തികളൊന്നും.
എന്മനസ്സൃഷിമാരേ, ജലത്തിന്മീതേ ഭിത്തി
നിമ്മിപ്പാൻ കൊതിക്കുകയായിരുന്നേക്കാം പക്ഷേ.

അഥവാ യത്നിക്കയാം പറക്കാൻ ചിറകില്ലാ.
തമരഷീതൻ വാക്യം സത്യമെന്നോക്കുന്ന ഞാൻ
എന്നവിവേകം നോക്കു, ശിവനെൻ പതിയായി
വന്നുചേരണമെന്നു സന്തതം കൊതിപ്പു ഞാൻ.''

മന്ദഹാസത്തോടേവമരുളീ മുനീന്ദ്രന്മാർ:
''നിൻദേഹം ഗിരിയിൽനിന്നുത്ഭവിച്ചതുതന്നെ.
നാരദമുനിയുടെ ബോധനം ശ്രവിച്ചോരി–
ലാരുള്ളു ഭവനത്തിലാവസിപ്പവരായി?
സദയം ദക്ഷാത്മജർക്കേകിനാനുപദേശം
സദനം കണ്ടിട്ടില്ല പിന്നെയങ്ങവരാരും.[1]
സുരഷി പിന്നെച്ചിത്രകേതുവിൻ കുടുംബവും[2]
ഹിരണ്യകശിപുവിൻ ഗൃഹവും[3] തകർത്തില്ലേ?
നാരദവചനങ്ങൾ സത്യമെന്നോർത്തീടുന്ന
നാരിയും പുരുഷനും ഭിക്ഷാംദേഹികളാകും.
കാപട്യം മനസ്സിങ്കലൊളിച്ചുവെച്ചുംകൊണ്ടു
താപസോചിതവേഷംധരിച്ചു നടക്കുന്നോൻ
അന്യരാം ജനങ്ങളെയൊക്കെയും ശങ്കാഹീനം
തന്നെപ്പോലാക്കിത്തീർക്കാൻ സതതം കൊതിക്കുന്നു.

1 പ്രജാസൃഷ്ടിക്കുവേണ്ട ശക്തി സമ്പാദിക്കുവാൻ ദക്ഷപുത്രന്മാർ വനത്തിൽ തപസ്സിനു പോയി. അവിടെ ചെന്നുചേർന്ന നാരദൻ അവർക്കു ജ്ഞാനോപദേശം ചെയ്തു. അതിനാൽ വിരക്തന്മാരായിത്തീർന്ന അവർ ഗൃഹത്തിലേക്കു മടങ്ങാതെ തപോനിരതരായി കാട്ടിൽത്തന്നെ താമസമുറപ്പിച്ചു. അതായിരുന്നു ജ്ഞാനോപദേശത്തിന്റെ ഫലം. ഈ കഥയാണു് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്.

2 ആയിരം ഭാര്യമാരുണ്ടായിരുന്ന ചിത്രകേതു എന്ന രാജാവിനു് ആരിലും സന്താനമുണ്ടാകാതെ വളരെനാൾ കഴിയേണ്ടിവന്നു. ഒടുവിൽ ഒരു മുനിയുടെ അനുഗ്രഹത്താൽ ഇളയരാജ്ഞിക്കു് ഒരു കുട്ടിയുണ്ടായി. സ്പർദ്ധനിമിത്തം സപത്നികൾ വിഷം കൊടുത്തു് അതിനെ കൊന്നു. ദുഃഖപരവശനായ രാജാവു കരഞ്ഞുകൊണ്ടിരിക്കുമ്പോൾ നാരദൻ പ്രത്യക്ഷപ്പെട്ടു് ജ്ഞാനോപദേശംചെയ്തു. എങ്കിലും രാജാവിനു് ആശ്വാസമുണ്ടായില്ല. അനന്തരം മുനി ആ ശിശുവിനെ ജീവിപ്പിക്കുകയും പിതാവിനെ സമാധാനപ്പെടുത്താൻ ഉപദേശിക്കുകയുമുണ്ടായി. ശിശു ഇങ്ങനെ പറഞ്ഞു: ''ആരു പിതാവു്? ആരു പുത്രൻ? ആരും ആരുടേയും പിതാവല്ല; പുത്രനുമല്ല. കഴിഞ്ഞ ജന്മത്തിൽ ഒരു രാജാവായിരുന്ന ഞാൻ വിരക്തനായി വാനപ്രസ്ഥം സ്വീകരിച്ചു. ഒരുദിവസം ഒരു സ്ത്രീ എനിക്കു് ഒരുകെട്ടു വിറകു തന്നു. അതിൽ വളരെ എറുമ്പുകളുണ്ടായിരുന്നു. അതറിയാതെ ഞാൻ തീ കത്തിച്ചപ്പോൾ അവ എരിഞ്ഞുപോയി. ആ എറുമ്പുകളാണു് നിന്റെ ഭാര്യമാരായി പിറന്നിരിക്കുന്നതു്. വിറകു തന്ന സ്ത്രീ എന്റെ അമ്മയാണു്.'' ഇത്രയും പറഞ്ഞിട്ടു ശിശു മരിച്ചു. ദുഃഖിതനായ രാജാവു് കൊട്ടാരം വിട്ടു തപസ്സിനു പോയി.

3 ഗർഭിണിയായിരുന്ന കയാധു (ഹിരണ്യകശിപുവിന്റെ പത്നി)വിനു നാരദൻ ജ്ഞാനം ഉപദേശിച്ചു. ഗർഭസ്ഥശിശുവായ പ്രഹ്ലാദൻ തന്നിമിത്തം വിഷ്ണുഭക്തനായിത്തീർന്നു. അതിനാൽ ആ കുമാരനെ രക്ഷിക്കാൻവേണ്ടി വിഷ്ണു നരസിംഹമായി അവതരിച്ചു ഹിരണ്യകശിപുവിനെ വധിച്ചു.

ഈവിധം വിരുതേറും മുനിതൻവചനത്തിൽ
കേവലവിശ്വാസം നീയർപ്പിപ്പാനൊരുങ്ങിയാൽ,
നിർഗ്ഗുണനുദാസീനൻ നിർലജ്ജൻ കുലഹീനൻ
നഗ്ന,നാലയശൂന്യൻ പാമ്പിനെച്ചുമക്കുവോൻ
അസ്ഥിമാലകൾപൂണ്ടോ,നിങ്ങനെയൊരുവനെ–
ബ്ഭർത്താവായ് വരിക്കണമത്ര നീ കൊതിക്കുന്നോ?
ഈദൃശവരനെക്കൊണ്ടെന്തൊരു സുഖമുണ്ടാ–
മോതുക, ചതിയാലേ തന്നത്താൻ മറക്കയോ?
ബന്ധുക്കളുരസ്സയാൽ സതിയെശ്ശിവൻ വേട്ടു
സന്ത്യജിച്ചോടക്കം ഹാ! മൃതിക്കുമിടയാക്കി.
ഉറങ്ങിക്കഴിയുന്നു, പിച്ചയാൽപ്പുലരുന്നു,
ചെറുതും വിചാരമില്ലൊന്നിലുമൊരുനാളും.
ഇഹത്തിലുറോരാരുമില്ലല്ലോ ശിവന്നു തൽ–
ഗൃഹത്തിൽ കുലസ്ത്രീകൾ പാർക്കുവാൻ കഴിയുമോ?
നിനക്കായൊരു നല്ല വരൻെറ കാര്യം ഭദ്രേ,
നിനച്ചിട്ടുണ്ടു ഞങ്ങളുരസ്സും മൊഴി കേൾക്കു.
അതിസുന്ദരനവൻ ശീലവാൻ സുഖപ്രദൻ
ശ്രുതിയും പുകഴ്ത്തുന്നോൻ നിതരാം പരിശുദ്ധൻ.
നിർദ്ദോഷൻ ഗുണാകര,നാരവനെന്നോ, ചൊല്ലാ–
മുത്തമൻ വൈകുണ്ഠേശ,നിന്ദിരാപതിയത്രേ.
തരത്തിലിണങ്ങുന്ന വരനാം ഹരിയെത്താൻ
വരുത്തിക്കുമാരികേ, നിന്നോടു ചേർക്കാം ഞങ്ങൾ.''

എന്നു കേട്ടല്പസ്മിതംതൂകിയോതിനാൾ: ''നിങ്ങ–
ളെൻതനു ഗിരിഭവമെന്നുരച്ചതു സത്യം.
സ്ഥിരത്വമുപേക്ഷിക്കയില്ല ഞാനൊരുനാളും
വരിക്കാം ദേഹത്യാഗം വന്ദ്യരാം മുനിമാരേ!
കല്ലിൽനിന്നുണ്ടാകുന്നു കനകം; പഴുപ്പിച്ചു
തല്ലിയാൽപ്പോലുമത്തു തൻ ഗുണം വിടുകില്ല.
നാരദോക്തിയിലുള്ള വിശ്വാസം ത്യജിക്കുവാൻ
കാരണം കാണുന്നീല സപ്തർഷിപ്രവരരേ!
ഭവനം വർദ്ധിച്ചാലുമല്ലെങ്കിൽ തകർന്നാലും
ലവലേശവും ഭീതിയില്ലെനിക്കറിയണം.
ആർക്കില്ല ഗുരൂക്തിയിൽ വിശ്വാസമവന്നുണ്ടോ
സൗഖ്യവും സംസിദ്ധിയും കേവലം കിനാവിലും.
ഭൂതേശൻ മഹാദേവൻ ദുർഗ്ഗുണനിലയവും
മാധവൻ ഗുണഗണരാശിയുമാവാം പക്ഷേ,

ആരിലാരുടെ ചിത്തം രമിക്കുന്നുണ്ടോ നിത്യ—
മായാളിലായാരംക്കുണ്ടാം കാമമെന്നതു നൂനം.
ഇങ്ങുവന്നിതു കാലേ ഗ്രഹിപ്പിച്ചിരുന്നെങ്കിൽ
നിങ്ങാരംതന്നുപദേശം കേരംക്കുമായിരുന്നു ഞാൻ.
അപ്പിച്ചുകഴിഞ്ഞു ഞാൻ ജീവിതം ഹരന്നിനി
നിഷ്ഫലം ഗുണദോഷചിന്തനം മുനീന്ദ്രരേ!
ഇത്തരം വൈവാഹികവിഷയവിചാരത്തിൽ
സത്തരാം ഭവാന്മാക്കു നിബ്ബന്ധമുണ്ടെന്നാകിൽ
ആയതു കാണ്മാനാശയുള്ളോക്കു രസത്തിനാ—
യാലസ്യംവരിക്കാതെ വല്ലതും ചെയ്യാമല്ലോ.
കരപീഡനകാംക്ഷ കൈക്കൊരംവോർ പരശ്ശതം
വരരും കന്യമാരുമുണ്ടല്ലോ ജഗത്തിതിൽ.
മേലിലുണ്ടാകും കോടിജന്മത്തും ശഠിക്കും ഞാൻ
നീലലോഹിതനെൻെറ ഭത്താവായ്ബ്ഭവിക്കുവാൻ.
അല്ലെങ്കിൽക്കുമാരിയായ്പ്പുലരും; ശിവൻതന്നെ
ചൊല്ലിയാൽപ്പോലും നാരദോക്തി ഞാൻ വിടുകില്ല.
ശ്ലാഘ്യതാപസന്മാരേ, ജഗദംബികയാം ഞാൻ
കാല്ക്കൽവീണത്ഥിക്കുന്നു, പൂകുവിൻ ഗൃഹം വേഗം.''

ജ്ഞാനികരം മുനിമാരിപ്രേമവൈഭവം കണ്ടു
സാനന്ദം പുകഴ്ത്തിനാർ: ''ജയ ഹേ ജഗദംബ!
ഭഗവാൻ മഹേശനും മായയാം ഭവതിയും
സകലജഗത്തിന്നുമച്ഛനമ്മമാരത്രേ.''

ദേവിയെക്കുമ്പിട്ടുകൊണ്ടാനന്ദപുളകിത—
ദേഹരായ് മടങ്ങിനാരുടനേ സപ്തഷികരം.
ചെന്നവർ ഹിമവാനെപ്പറഞ്ഞുവിട്ടീടിനാർ
കന്യയെക്കൂട്ടിക്കൊണ്ടു നിലയംപ്രാപിക്കുവാൻ.
അമലാത്മാക്കരം പിന്നെശ്ശിവസന്നിധിപൂകി—
യുമതൻ വൃത്താന്തങ്ങളൊക്കെയുമറിയിച്ചാർ.
പ്രണയോദന്തം കേട്ടു സന്തുഷ്ടനായീ ദേവൻ
മുനിമാരലംഭാവംകൈക്കൊണ്ടു മടങ്ങിനാർ.

ജ്ഞാനവാരിധിയായ ഭഗവാൻ സദാശിവൻ
മാനസമുറപ്പിച്ചു രാമനെ ധ്യാനിക്കയായ്.

അക്കാലമുണ്ടായ്വന്നു താരകൻ മഹാസുരൻ
കൈക്കരുത്തേറീടുവോൻ പൗരുഷതേജോരാശി.

ലോകനാഥരെയെല്ലാം തോല്പിച്ചുകൊണ്ടാ വീരൻ
നാകീയസമ്പത്തിയും സൗഖ്യവുമില്ലാതാക്കി.
അജരാമരനായി വാഴ്കയാൽ പരന്തപ–
നവനെജ്ജയിക്കുവാനാർക്കുമേ കഴിഞ്ഞീല.
സംഗരരംഗങ്ങളിൽത്തോററുപോയമരന്മാർ
സങ്കടം വിധിയോടു ചെന്നുണർത്തിച്ചാർ പിന്നെ.
ദീനരാംദേവന്മാരെക്കാണ്കയാൽ പരിതപ്ത–
മാനസനായിട്ടേവം ചൊല്ലിനാൻ ചതുരാസ്യൻ:
"ശംഭുവീര്യത്തിൽനിന്നുമുണ്ടാകും കുമാരനാൽ
സംഭവിച്ചീടും മൃത്യു താരകന്നടരിങ്കൽ.
ആവിധമൊരു പുത്രനുണ്ടാവാനുപായമെ–
ന്തേവരുമാലോചിപ്പിനീശ്വരൻ സഹായിക്കും.
പിതൃയജ്ഞത്തിൽ ദേഹം ത്യജിച്ച സതിയിപ്പോ–
ഴുദയംചെയ്തിട്ടുണ്ടു ഹിമവന്നിലയത്തിൽ.
ശങ്കരൻ പതിയാവാൻ ചെയ്യുന്നു തപസ്സവൾ;
ശംഭുവോ, സംഗംവിട്ടു വർത്തിപ്പു സമാധിയിൽ.
ദുഷ്കരമാണെന്നാലുമവരെത്തമ്മിൽ ചേർത്താൽ
കൈക്കലാമഭിലാഷം കേൾക്കുകിന്നതിൻ മാർഗ്ഗം.
കുന്ദബാണനെശ്ശൂലിതൻ ചാരത്തയയ്ക്കണം
ചെന്നവൻ ശിവചിത്തം വിക്ഷുബ്ധമാക്കീടട്ടെ.
അപ്പൊഴുതണഞ്ഞെത്തി ഞാൻ മസ്തകം കുനിയിച്ചു
മുപ്പുരാരിയെക്കൊണ്ടു ഗൗരിയെ വരിപ്പിക്കാം.
ഈവിധം സുരഹിതം സാധ്യമായ്വരു"മെന്ന
ദേവഭാഷിതം മാനിച്ചേവരും സന്തുഷ്ടരായ്.
വാനവസ്തോത്രങ്ങളാൽ പ്രത്യക്ഷനായീ പിന്നെ
മീനകേതനനായ ഭഗവാൻ വിഷമാസ്ത്രൻ.
സന്താപം സമസ്തവും വിണ്ണവരറിയിക്കെ–
ച്ചിന്തപൂണ്ടല്പസ്മിതംതൂകിയോതിനാൻ മാരൻ:

"ശങ്കരവിരോധത്താലുണ്ടാം മേ സുഖക്ഷയ;–
മെങ്കിലും നിറവേററാം നിങ്ങൾതന്മനോരഥം.
മററുള്ളോർക്കുപകാരം ചെയ്വതാണെല്ലാററിലു–
മുത്തമധർമ്മമെന്നു ചൊല്ലുന്നു നിഗമങ്ങൾ.
ഇതരഹിതത്തിനായ് തന്നുടൽ വെടിവോനെ–
സ്സതതം പുകഴ്ത്തുന്നു നല്ലവരെല്ലാംതന്നെ."

എന്നുരച്ചെല്ലാരെയും വന്ദിച്ചു പൂവില്ലേന്തി–
ത്തന്നുടെ ചങ്ങാതിമാരൊന്നിച്ചു പോയീ കാമൻ.

പോകുമാവഴിക്കോർത്താനിങ്ങനെ സുമബാണൻ:
'ശ്രീകണ്ഠവിരോധത്താൽ മരണമുണ്ടാകും മേ.'

പിന്നെത്തൻ പ്രഭാവങ്ങളെത്രയും കാട്ടി, പ്പുഷ്പ–
ധന്വാവു ജഗത്തെല്ലാം ചൊൽപ്പടിക്കാക്കിത്തീർത്തു.
മദനൻ കോപിച്ചൊരാമാത്രയിൽ, പുകഴ്പ്പെട്ട
ശ്രുതിസേതുക്കളെല്ലാമൊന്നിച്ചു പൊട്ടിപ്പോയി.
ബ്രഹ്മചര്യവും വ്രതം സംയമം ധൈര്യം ജ്ഞാനം
ധർമ്മവൈരാഗ്യയോഗവിജ്ഞാനജപങ്ങളും
സജ്ജനാചാരങ്ങളുമെത്രയും ഭയപ്പെട്ടു
സത്വരം പലായനംചെയ്കയായതുനേരം.
മന്മഥസൈന്യം വന്നു മല്ലിടാൻമുതിന്നപ്പോൾ
മണ്ടിപ്പോയ് വിവേകവുമതിനെത്തുണപ്പോരും.
ചിത്തഭീതിയോടവ ചെന്നൊളിക്കുകയായി–
ത്തുത്തമഗ്രന്ഥഗിരിഗഹ്വരോദരങ്ങളിൽ.
സംഭ്രമാന്ധരായ് ലോകരോതിനാരുട, "നെന്തേ
സംഭവിപ്പതു? രക്ഷയ്ക്കാരുള്ളൂ ഭഗവാനേ!
ശിരസ്സു രണ്ടുള്ളോനുവേണ്ടിയുഗ്രക്രോധത്തോടേ
കരത്തിലമ്പുംവില്ലുമേന്തുന്നു രതിപതി.
നാരിമാർ പുരുഷന്മാരെന്നുള്ള പേരിൽപ്പെട്ട
പാരിലെച്ചരാചരവൃന്ദങ്ങളെല്ലാംതന്നെ
പെട്ടെന്നു താന്താങ്ങൾതൻ മര്യാദയുപേക്ഷിച്ചു
മട്ടലർബാണൻതന്റെ പിടിയിലമർന്നുപോയ്.
ഹൃദയങ്ങളിലെല്ലാമൊന്നുപോലുളവായി
മദനവിഷയകമായിടുമഭിലാഷം.
വല്ലികൾക്കടുത്തെത്തിപ്പുൽകുവാൻ വിടപികൾ
ചില്ലകളാകും കൈകൾ വളച്ചു പൊടുന്നനെ.
ആറുകളതിവേഗമുന്മേഷം തുളുമ്പിട്ടു–
മ്മാറുടൻ സമുദ്രാഭിമുഖമായ് കുതികൊണ്ടു.
വാരെഴും മലരമ്പൻ വിക്രമം തുടന്നപ്പോൾ
വാപികാതടാകങ്ങൾ തങ്ങളിൽ സമ്മേളിച്ചു.
കേവലം ജഡങ്ങൾതൻ കഥയിങ്ങനെയെങ്കിൽ
ജീവനുള്ളവയുടെ കാര്യമെന്തുരയ്ക്കേണ്ടു?
വാനിലും ജലത്തിലും ഭൂവിലും ചരിക്കുമാ–
പ്രാണികളെല്ലാം കാമവശഗരായിത്തീർന്നു.
വ്യാകുലം മദനാന്ധം സർവ്വലോകവുമപ്പോൾ
കോകങ്ങളോർമ്മിച്ചീല, രാവെന്നോ പകലെന്നോ.

ദേവരും ദൈത്യന്മാരും മർത്ത്യകിന്നരന്മാരു–
മാവിധം നാഗപ്രേതപിശാചഭൂതങ്ങളും
വേതാളങ്ങളുമെല്ലാം കാമകിങ്കരരായീ
വേഗത്തി;ലതൊക്കെയും വർണ്ണിക്ക സുദുഷ്കരം.
സിദ്ധരും വിരക്തരും യോഗികൾ മുനിമാരും
ശുദ്ധമാം യോഗംവിട്ടു കാമന്നു വശഗരായ്.
ഈമട്ടിൽ തപസ്വികൾക്കുണ്ടായീ, രതിയെങ്കിൽ
പാമരജനങ്ങൾതൻ കഥയെന്തോതേണ്ടു ഞാൻ?
ജംഗമാജംഗമങ്ങൾ ബ്രഹ്മമായ് ദർശിച്ചവ–
രംഗനാമയമായിട്ടദ്ദർശിപ്പാൻ തുടങ്ങിനാർ.
നാരിമാർക്കുലകെല്ലാം പൂരുഷമയമായീ
പൂരുഷന്മാർക്ക യോഷാമയമായ്ത്തോന്നീ ലോകം
ബ്രഹ്മാണ്ഡം മുഴുവനും രണ്ടുനാഴികസ്സുള്ളിൽ
മന്മഥകൃതമായ കൗതുകം കളിയാടി.
ഹരിച്ചു സർവ്വജനചേതസ്സും മനസിജ–
നൊരുത്തൻപോലും ധൈര്യമാവഹിച്ചീലാ തെല്ലും.
രാമനാൽ സുരക്ഷിതരായവരല്ലാതാരു–
മീ മഹാകാമാവേശമൊഴിഞ്ഞു നിന്നിട്ടില്ല.

രണ്ടുനാഴികയേവം കഴിഞ്ഞുകൂടീടുമ്പോൾ
തണ്ടലർബാണൻ ചെന്നു ശിവസന്നിധിയിങ്കൽ.
ശർവ്വനെക്കണ്ടപ്പൊഴേ പേടിച്ചുപോയീ മാരൻ;
സർവ്വലോകവും യാഥാസ്ഥിതമാകയുംചെയ്തു.
ലഹരി കൈവിട്ടീടും മദ്യപന്മാരെപ്പോലെ
സുഖമാർന്നിതു ശീഘ്രം ജീവികളെല്ലാമപ്പോൾ.
ദുർഗ്ഗമൻ, ദുരാധാഷ്,നാകയാൽബ്ഭഗവാനാം
ഭർഗ്ഗനെക്കാൺകെബ്ഭീതി വദ്ധിച്ചു മദനനിൽ.
നാണിച്ചു മടങ്ങുവാൻ; മരണം വന്നാലാട്ടേ
കാണണമുപായമെന്നുറച്ചിട്ടാലോചിച്ചാൻ.

സത്വരം മധുകാലം വന്നുചേരുകയാലേ
പുത്തനായ് ദ്രുമങ്ങളിൽ ശോഭിച്ചു സുമാവലി.
ഗഹനമുപവനം, വാപികൾ, ദിഗ്ഭാഗങ്ങ–
ളഖിലം സൗഭാഗ്യത്തിൻ രംഗങ്ങളായിത്തീന്നു.
നിറഞ്ഞു മൃതപ്രായരായോർതൻ മനസ്സിലും
നിറന്നോരനുരാഗമുണർന്നുപോയീ കാമൻ.
കാമമീവിധമുണ്ടായെന്നു ചൊൽവതിൽപ്പരം
കാനനസുഭഗത വിസ്തരിക്കുവാനുണ്ടോ?

ശൈത്യവും സൗരഭ്യവും മാന്ദ്യവുമേറും വായു
ദീപ്തമാം കാമാഗ്നിയെപ്പിന്നെയും ജ്വലിപ്പിച്ചു.
വിളങ്ങീ കുളങ്ങളിൽ സംഫുല്ലസരോജങ്ങൾ
വിരഞ്ഞു ചുററിപ്പാറീ മഞ്ജുളമധുപങ്ങൾ.
അന്നങ്ങൾ കുയിലുകൾ തത്തകളിവയുടെ
കണ്ണുമോഹനനാദം മാറെറാലിക്കൊണ്ടു കാട്ടിൽ.
അപ്സരസ്സുകൾ നൃത്തംചെയ്കയുമുണ്ടായ്; പക്ഷേ,
നിഷ്പ്രയോജനമായീ വിദ്യകളെല്ലാംതന്നെ.
കാമനും സൈന്യങ്ങളും തോററുപോയതേയുള്ളു
വാമദേവന്റെ നിഷ്ഠ തെല്ലുമൊന്നിളകീലാ.

ഉണ്ടായ കോപംമൂലം കന്ദർപ്പൻ സമീപത്തു
കണ്ടൊരു തേന്മാവിന്റെ കൊമ്പത്തു കരേറിനാൻ.
ചാപത്തിൽ ശരം തൊടുത്തുടനേ ലക്ഷ്യം നോക്കി-
ക്കോപിഷ്ഠൻ ചെവിയോളം വലിച്ചുവിട്ടീടിനാൻ.
ചെന്നതു ശിവഹൃത്തിൽ തറച്ചനേരംതന്നെ
തന്നുടെ സമാധിവിട്ടുണന്നുപോയീ ദേവൻ.
വാച്ചമൂംക്ഷോഭത്തോടേ കണ്ണുകൾ തുറന്നുടൻ
നോക്കുകയായീ സർവ്വദിക്കിലും പരമേശൻ.
മാന്തളിർച്ചാർത്തിന്നിടയ്ക്കന്നേരം മഹേശ്വരൻ
മാരനെദ്ദർശിക്കയാൽ ക്രുദ്ധനായ്; ഞെട്ടീ ലോകം.
തെറെറന്നു മൂന്നാംകണ്ണു തുറന്നു തിരുവടി-
യൊററമാത്രയിൽക്കാമൻ ഭസ്മശേഷനായ്ത്തീന്നു.
പരന്നു ഹാഹാരാവം വിശ്വത്തിൽ;ബ്ഭയപ്പെട്ടു
സുരന്മാ,രസുരന്മാക്കാനന്ദമുണ്ടായ്വന്നു.
കന്ദർപ്പസുഖസ്മൃതി ഭോഗികൾക്കിടരേററി
കണ്ടകമൊഴിഞ്ഞെന്നുകണ്ടു യോഗികളെല്ലാം.
പതിതൻ ഗതി കേട്ടു മൂർച്ഛിച്ചുപോയീ രതി
പലതും ചൊല്ലിച്ചൊല്ലിക്കരഞ്ഞാൾ പലവട്ടം.
ഒടുവിൽശ്ശിവാഭ്യർണ്ണം പൂകിനിന്നതിഭക്തി
തടവിക്കരംകൂപ്പിക്കാക്കുവാനപേക്ഷിച്ചാൾ.
വേഗത്തിൽ പ്രസന്നനായ്ത്തീരുമദ്ദയാരാശി
നാഗഭൂഷണൻ ചൊന്നാനാർദ്രമാനസനായി:

"ഇന്നുതൊട്ടനംഗനെന്നുള്ളൊരു നാമത്താലേ
കന്ദർപ്പൻ തവനാഥനറിയപ്പെട്ടും ബാലേ!
തനുവില്ലെന്നാകിലും വ്യാപിക്കുമെല്ലാററിലു-
മനുവാസരമവനെന്നു നീയറിയണം.

രതി, നീയൊരുകാലമിനിയും ചേരും നിൻെറ
പതിയോടതിൻമാഗ്ഗമെന്തെന്നു ചൊല്ലാം കേൾക്കു.
മന്നിൻെറ ഭാരംമാററാൻ യദുവംശത്തിൽ കൃഷ്ണൻ
വന്നവതരിക്കുമ്പോൾ തത്സുതനായിക്കാമൻ
പൃഥ്വിയിൽപ്പിറന്നു നിൻപതിയായ്ബ്ഭവിച്ചീടും
മിഥ്യയായ്‌വരികില്ല മാമകവാക്യം ഭദ്രേ!''

മടങ്ങീ, രതി ശർവ്വവാക്കിനാൽ പ്രശാന്തയായ്;
തുടന്നുചൊല്ലാമിനിഗ്ഗൗരിതൻ കഥാശേഷം.
വൃത്താന്തമെല്ലാം കേൾക്കെ ബ്രഹ്മാദിദേവശ്രേഷ്ഠ–
രെത്തിനാർ വൈകുണ്ഠത്തിലൗത്സുക്യപുരസ്സരം.
ഹരിയോടൊന്നിച്ചവരക്ഷണം പുറപ്പെട്ടു
കരുണാനിലയമാം ശിവനെദ്ദശിക്കുവാൻ.
ഇന്ദ്രാദിസുരവ്രജം കീത്തിച്ചു വേറേവേറേ
ചന്ദ്രഭൂഷണനപ്പോൾസ്സന്തുഷ്ടനായീ ശീഘ്രം.
അരുളീ മഹാദേവ, ''നമരന്മാരേ, നിങ്ങൾ
വരുവാൻ വിശേഷിച്ചു കാരണമെന്തേ? ചൊൽവിൻ.''
ഉത്തരം ചൊന്നാൻ വിധി, ''യവിടുന്നന്തര്യാമി;
ഭക്തിക്കു വശഗരായറിയിക്കുന്നു ഞങ്ങൾ.
ഭഗവൻ, ഭവദീയമംഗലോദ്വാഹം കാണ്മാൻ
സകലദേവന്മാക്കുമാശയുണ്ടതിമാത്രം.
അമ്മഹാമഹം കണ്ടു ഞങ്ങൾതൻ മിഴികളിൽ
സമ്മോദം തുളുമ്പുവാൻ കനിയൂ കാമാരാതേ!
കാമനെദ്ദഹിപ്പിച്ചിതെങ്കിലും വരം നല്കീ
കാരുണ്യമൂത്തേ, രതിക്കായതുത്തമമായി.
തെററിനു തക്കശിക്ഷ നല്കിയശേഷം കനി–
വുററു കാക്കുകയോത്താൽ പ്രഭുവിൻധമ്മംതന്നെ.
ഉഗ്രമാം തപസ്സിനാൽ ക്ലേശിക്കയത്രേ ഗൗരി,
കൈക്കൊൾകവേണം ഭവാനവളെദ്ദയാപൂവ്വം.''

ഈ വിനീതാഭ്യത്ഥനം കേട്ടുകൊണ്ടരുളിനാ–
നാവിധമാവാമെന്ന സമ്മതം മഹേശ്വരൻ.
ദുന്ദുഭിധ്വനിയെങ്ങും മുഴക്കി ത്രിദശന്മാർ
സുന്ദരപുഷ്പംതൂകി വാഴ്ത്തിനാർ ദേവേശനെ.

സമയം കണ്ടെത്തിയ സപ്തഷിമാരെയജൻ
ഹിമവദ്ഗൃഹത്തിലേക്കുടനേ നിയോഗിച്ചാൻ.
ആദ്യമായ് ഭവാനിയെച്ചെന്നുകണ്ടവരേവ–
മാഖ്യാനംചെയ്തീടിനാർ കപടവചനങ്ങൾ:

''നാരദൻ പറഞ്ഞതു സത്യമായ് ഗണിക്കുക
കാരണം കേട്ടീല നീ ഞങ്ങൾതന്നുപദേശം.
ഹാ! മിഥ്യയായിത്തീർന്നൂ നിൻ പ്രതിജ്ഞയിന്നയ്യോ!
കാമനെദ്ദഹിപ്പിച്ചുകളഞ്ഞു മഹേശ്വരൻ.''

ഗിരിനന്ദിനിയപ്പോൾ സസ്മിതമുരചെയ്താൾ:
''ശരിയാണല്ലോ നിങ്ങളുരിയാടിയതെല്ലാം.
മാരനെച്ചാരമാക്കീ ശിവനെന്നല്ലീ, ചൊല്ലി
സാരവേദികളായ നിങ്ങളെൻ മുനിമാരേ!
ആകയാലിന്നോളവും ഭോഗിയും വികാരിയു-
മായി വർത്തിച്ചു നാഥനെന്നാവാം ഭവന്മതം.
ഞാനറിഞ്ഞതു ചൊല്ലാം,മെപ്പൊഴും ശിവൻ ഭോഗ-
ഹീനനുമനവദ്യൻ യോഗിയുമജന്മാവും.
ഇക്കഥയറിഞ്ഞുകൊണ്ടാണു ഞാൻ സേവിക്കുന്ന-
തക്കപാലിയെയെങ്കിൽ സത്യമായ്ത്തീരും വ്രതം.
കാമനെദ്ദഹിപ്പിച്ചു ഹരനെന്നുരച്ചതു
ഹേ മുനിശ്രേഷ്ഠന്മാരേ, നിങ്ങൾതന്നവിവേകം.
വഹ്നിതൻ സഹജമാം ധർമ്മമാണുഷ്ണ,മതിൻ
സന്നിധി ഹിമഖണ്ഡം സ്ഥിതിചെയ്യുകയില്ല.
അഥവാ കൊണ്ടുചെന്നാൽ തീർച്ചയായുരുകിപ്പോ-
മതുമട്ടത്രേ കാമൻ ശംഭുവിൻ സമീപത്തിൽ.''

ഗിരിജാവാക്യം കേട്ടും തൽപ്രേമവിശ്വാസങ്ങൾ
ശരിയായുള്ളാൽക്കണ്ടും തുഷ്ടരായ് സപ്തർഷികൾ,
കന്യയെ നമസ്കരിച്ചുടനേ പുറപ്പെട്ടു
ധന്യനാം ഹിമവാനെക്കണ്ടു ചൊല്ലിനാരെല്ലാം.
കാമനെദ്ദഹിപ്പിച്ചു ഹരനെന്നറികയാൽ
ധീമങ്ങിഗ്ഗിരിവരനല്ലലിൽപ്പെട്ടെന്നാലും,
ദേവിയാം രതിക്കേകീ വരമെന്നതു കേൾക്കെ-
പ്പാവനാത്മാവിനുള്ളിലാശ്വാസമുണ്ടായ്വന്നു.

ശംഭുവിൻ പ്രഭുത്വത്തെച്ചിന്തിച്ചു ഗിരീശ്വരൻ
സംഭൃതാദരം മുനിശ്രേഷ്ഠരെ വരുത്തിനാൻ.
സുദിനം സുനക്ഷത്രം സന്മുഹൂർത്തവുംനോക്കി
ശ്രുതിതൻവിധിപോലെ നിശ്ചയിച്ചിതു ലഗ്നം.
ലഗ്നപത്രിക നല്കീസ്സപ്തർഷിമാരെബ്ഭക്തി-
മഗ്നനായ് പ്രണമിച്ചാൻ പർവ്വതകുലനാഥൻ.
അപ്പൊഴേ നടകൊണ്ടു ധാതാവിൻകരങ്ങളി-
ലർപ്പിച്ചു വിവാഹച്ചാർത്താദരാൽ സപ്തർഷികൾ.

വായിച്ചുനോക്കി ദേവ,നന്നേരമുണ്ടായ് വന്ന
വാരുററൊരത്യാനന്ദമൊതുങ്ങിയില്ലാ ഹൃത്തിൽ.
കേൾപ്പിച്ചാനമരരെയൊക്കെയുമത്ര പിന്നെ—
ത്താൽപര്യപൂർവ്വം കേട്ടു സർവ്വരും പ്രസാദിച്ചു.
സംഗീതഘോഷം പൊങ്ങി പുഷ്പവൃഷ്ടിയുമുണ്ടായ്
മംഗലകലശങ്ങളൊരുക്കിയെല്ലാടത്തും.

## പാർവ്വതീമംഗലം

അന്നേരം നിജനിജവാഹനവിമാനങ്ങ—
ളംബരചരരെല്ലാമൊരുക്കിത്തുടങ്ങിനാർ.
സുഖദസുമംഗലശകുനമോരോന്നുണ്ടായ്
സുരസുന്ദരീഗാനം മാററൊലിക്കൊണ്ടു നീളെ.
ഉടനേ ചമയിച്ചു ഭൂതങ്ങൾ മഹേശനെ;—
ജ്ജടയാൽ മകുടവുമഹിയാലുത്തംസവും.
പന്നഗങ്ങളെക്കൊണ്ടു കങ്കണനിരകളും
കുണ്ഡലങ്ങളും ധരിപ്പിക്കയായവർ പിന്നെ.
മേനിയിൽ ഭസ്മം പൂശിപ്പുലിത്തോലുടുപ്പിച്ചു
കാണായി ശിരസ്സിങ്കൽ ഗംഗയും ശീതാംശുവും.
കണ്ഠത്തിൽ ഗരളവും ഫണിയാം പൂണുനൂലും
മുണ്ഡമാലയും മാറി,ലക്ഷികൾ മൂന്നും കാണായ്.
മംഗലനിലയനം കരുണാനിധി ശിവ—
നിങ്ങനെയമംഗലവേഷനായ്ത്തീർന്നാനപ്പോൾ.
കൈകളിൽ ത്രിശൂലവും തുടിയും ധരിച്ചീശൻ
വൈകാതെ കാളപ്പുറത്തേറിനാൻ യാത്രോദ്യുക്തൻ.
അങ്ങുടൻ വാദ്യഘോഷം മുഴങ്ങി, സുരസ്ത്രീകൾ
ശങ്കരരൂപം കണ്ടു പുഞ്ചിരിതൂകിച്ചൊന്നാർ:

''ഇല്ലിവിടെ സംസാരത്തിലീ വരന്നിണങ്ങുന്ന
നല്ലൊരു വധുവെന്നു തീർച്ചയായ് പറയാം ഹാ!''
ഹരിയും വിരിഞ്ചിയുമിന്ദ്രാദിദേവന്മാരും
വരയാത്രയിൽച്ചേർന്നാർ തങ്ങൾതൻ വാഹങ്ങളിൽ
സുരരാം വരസംഘം നിസ്തുലമെന്നാകിലും
വരനു യോജിക്കുന്നതായിരുന്നില്ലാ തെല്ലും.

അരുളീ മഹാവിഷ്ണു, ദിക്കുകൾ പാലിക്കുന്ന
സുരനാഥരോടേവം മന്ദഹാസത്തോടപ്പോൾ:

''തങ്ങൾതൻ സഹചരവൃന്ദത്തോടൊരുമിച്ചു
നിങ്ങളിന്നനുയാത്രചെയ്യുവിൻ വേറേവേറേ.

അല്ലെങ്കിലാക്ഷേപിക്കും വരുന്ന ചേരുന്നവ–
രല്ലനുചരരെന്നു തൽപുരനിവാസികാം.''
അഞ്ജനവർണ്ണൻതന്റെ വാക്കു കേട്ടമരന്മാർ
പുഞ്ചിരിപൊഴിച്ചോരോ സംഘമായ് നടകൊണ്ടു.

ഉറ്റച്ചിരിയോടേ ശിവനരുളീ: ''ഹരി ചൊന്നോ–
രിച്ചൊല്ലിൻ നിഗൂഢാത്മമളവററതുതന്നെ.''

തൻഗണങ്ങളെയെല്ലാമക്ഷണം വരുത്തുവാൻ
ഭൃംഗിയോടാജ്ഞാപിച്ചാൻ ചന്ദ്രശേഖരനപ്പോരം.
അരുളപ്പാടു കേട്ടു ഭൂതങ്ങളെല്ലാം വന്നു
പരമേശ്വരപാദം പണിഞ്ഞുനിന്നീടിനാർ.
വിവിധവേഷന്മാരും നാനാവാഹനരുമാ–
മവരെക്കണ്ടനേരം ചിരിച്ചുപോയീ ദേവൻ.
ചിലരാനനഹീനർ, ചിലരോ മഹാമുഖർ
ചിലക്കു കൈയുംകാലുമൊട്ടുമേ കാണ്മാനില്ല;
മറിച്ചു, ബഹുപദബാഹുക്കളത്രേ ചിലർ,
തുറിച്ചുനോക്കും വട്ടക്കണ്ണന്മാർ ചിലരെല്ലാം.
കണ്ണുകളില്ലാത്തോരുമുണ്ടു കൂട്ടത്തിൽ, ചിലർ
വണ്ണമേറിയോർ, ചിലർ വളരെ മെലിഞ്ഞോരും.

ശുദ്ധരുമശുദ്ധരും കൃശരും തടിയരു–
മത്യന്തഭയാനകവേഷരും തിങ്ങിക്കൂടി.
ഹസ്തത്തിൽ കപാലങ്ങളേന്തിയോരവർ തപ്ത–
രക്തലേപിതഗാത്രന്മാരുമായ്ക്കാണപ്പെട്ടു.
ഗർദ്ദഭശ്വാനകോലജംബുകമുഖരവ–
രെത്രയെന്നെണ്ണിക്കൊാംവാൻ കഴിവില്ലൊരുവനും.
പ്രേതങ്ങരം പിശാചങ്ങരം യോഗിനീ*സമൂഹങ്ങ–
ളാദിയായസംഖ്യമുണ്ടെങ്ങനെ വർണ്ണിക്കുന്നു?
ഉല്ലാസപ്പുളപ്പോടേ പാടിയും നൃത്തംചെയ്തും
വല്ലാതെ തലതിരിഞ്ഞുഗ്രമായ് നോക്കിക്കൊണ്ടും
വിചിത്രസ്വരങ്ങളിലോരോരോ വചനങ്ങരം
വചിച്ചും ഗണവൃന്ദം സഞ്ചാരമാരംഭിച്ചു.
വരുന്നു ചേർന്നീടുന്ന സംഘമാണെല്ലാംകൊണ്ടും
വഴിയിൽപ്പലപല കൗതുകങ്ങളുമുണ്ടായ്.
നിർമ്മിച്ചിരുന്നു മാർഗ്ഗമദ്ധ്യത്തിൽ പലേടത്തും
രമ്യമാം മേലാപ്പുകരം ഹിമവന്നിയോഗത്താൽ.

* യോഗിനികരം—ദുർഗ്ഗയുടെ എട്ടു പരിചാരികമാർ.

ചെറുതും വലുതുമാമദ്രികൾ, വിപിനങ്ങൾ,
അരിയസമുദ്രങ്ങ,ളാറുകൾ, സരസ്സുകൾ
എന്നിവയെല്ലാമെത്താനാമന്ത്രിച്ചിരുന്നിതു
നന്ദിനിയുടെ വേളിക്കച്ഛനാം ഗിരിരാജൻ.
തങ്ങൾതന്നിഷ്ടംപോലെ സുന്ദരഗാത്രം കൈക്കൊ–
ണ്ടംഗനാജനങ്ങളുമാൾക്കാരുമായിത്തന്നെ
എത്തിനാരവരെല്ലാം ഹിമവദ്ഗേഹത്തിങ്കൽ
ഭദ്രമഞ്ജുളപ്രേമഗാനങ്ങൾ പാടിപ്പാടി.
വിവിധസ്ഥാനങ്ങളിലതിഥിമന്ദിരങ്ങ–
ളവിടെസ്സജ്ജീകരിച്ചിരുന്നു ശൈലശ്രേഷ്ഠൻ.
അമ്മനോഹരപുരസൗഭഗം കാണുന്നേരം
ബ്രഹ്മചാതുര്യം തുലോം തുച്ഛമാണ്ടോന്നിപ്പോകും.
വനങ്ങളുദ്യാനങ്ങൾ കൂപങ്ങൾ തടാകങ്ങൾ
ധുനികളിവയുടെ ലാവണ്യമനുപമം.
ഭാസിച്ചു ഗേഹംതോറും കേതുക്കൾ പതാകകൾ
ഭാവുകംകുറിക്കുന്ന തോരണനികരവും
വനിതാപുമാന്മാർതൻ സൗന്ദര്യചാതുര്യങ്ങൾ
മുനിമാനസംപോലും വിഭ്രമിപ്പിച്ചു പാടേ.
ജഗദംബിക വന്നു പിറന്ന വിഖ്യാതമാം
നഗരം വർണ്ണിക്കുവാനാക്കുള്ളു മതിബലം?
സിദ്ധിയും സമൃദ്ധിയും സുഖവും സമ്പത്തിയും
വർദ്ധിച്ചുവരികയാണവിടെദ്ദിനംതോറും.
വരനും സമാജവും പത്തനം സമീപിച്ചെ–
ന്നറികെപ്പുരമാകെസ്സംഭ്രമവശഗമായ്.
ദൃതിമത്താക്കിത്തീർത്ത വാഹനങ്ങളുമായി–
ട്ടെതിരേല്ക്കുവാനുള്ള യാത്രയുമാരംഭിച്ചു.
സുരസൈന്യത്തെക്കണ്ടു സർവ്വരും സന്തോഷിച്ചു
ഹരിതൻ ദർശനത്താലത്യന്തമാനന്ദിച്ചു.
എന്നാലാഗ്ഗണങ്ങളെക്കാണ്കയാൽ ക്ഷണാർദ്ധത്തി–
ലെങ്ങോട്ടോ വിരണ്ടോടി വാഹനമൃഗവൃന്ദം.
പ്രായമായോരിൽച്ചിലർ ധീരരായ് നിലക്കൊൾകെ–
പ്രാണനുംകൊണ്ടു പാഞ്ഞു ബാലകരെല്ലാംതന്നെ.
ജനനീജനകന്മാർ കാരണം ചോദിക്കവേ
തനുവിൽ കമ്പം പൂണ്ടു ചൊൽകയായവരേവം:

''പറയാൻ സാധിക്കയില്ലെന്നു ചൊല്ലട്ടേ ഞങ്ങൾ;
വരസംഘത്തെക്കണ്ടാൽ കാലസൈന്യമെന്നോർക്കും.

വരനോ, കാളപ്പുറമേറിയോൻ വെറും ഭ്രാന്തൻ;
ഉരഗകപാലങ്ങൾപൂണ്ടവൻ ചാരം തേച്ചോൻ;
കേവലം ദിഗംബരൻ ജടിലൻ ഭയങ്കരൻ
ഭീ വളർത്തിടും ഭൂതപ്രേതാദിചൂഴന്നവൻ.
ഹാ! വരയാത്ര കണ്ടു പേടിച്ചു മരിക്കാത്ത
ജീവിയൊന്നുണ്ടെന്നാലോ പുണ്യവാനവനത്രേ.
ഉമതൻ പരിണയമവന്നു കാണാറാക,''—
മുരിയാടിനാരേവം കുട്ടികൾ ഗേഹംതോറും.

ശങ്കരഗണങ്ങളെപ്പററിയിങ്ങനെ ചൊല്ലും
തൻകിടാങ്ങൾക്കു ധൈര്യമരുളീ പിതൃജനം:
''ഇക്കണക്കെന്തേ നിങ്ങൾ ഭീരുക്കളായീടുന്നു
മക്കളേ, പേടിക്കേണ്ട കാര്യമില്ലിതിലൊന്നും.''

വരനെസ്സംഘത്തോടേ സാദരമെതിരേററു
ഗിരിനായകൻ വാസസ്ഥാനങ്ങൾ നല്കിക്കൊണ്ടാൻ.

ദീപങ്ങളുഴിയുവാനൊരുക്കി,കരങ്ങളിൽ
ശോഭിക്കും തങ്കത്താലം വഹിച്ചു മോദത്തോടേ
മംഗലഗീതംപാടും നാരിമാരൊന്നി,ച്ചപ്പോ—
ളംഗനാരത്നം മേന പൂകിനാൾ ശിവാഭ്യർണ്ണം.
ഭീഷണവേഷം കണ്ടു ഭീതിയാൽ വിറപൂണ്ടു
യോഷമാരെല്ലാം വീട്ടിന്നുള്ളിലേക്കോടിക്കേറി.
ഭഗവാൻ പൂകീടിനാൻ വിശ്രമസ്ഥാനം; മേന—
യകതാർ വിങ്ങിക്കൊണ്ടു വിളിച്ചാളപർണ്ണയെ.
നീലപങ്കജംതോററ കൺകളിൽ ജലം തിങ്ങി—
ബ്ബാലയെത്തന്നങ്കത്തിലിരുത്തിച്ചൊല്ലീടിനാൾ:

''ഈവിധം ചന്തം നിനക്കേകിയതെന്തേ വിധി,
ഹാ! വിരൂപനാം ഭ്രാന്തൻ വരനായ്‌വരുവാനോ?
മന്ദാരമരത്തിന്മേൽപ്പടരേണ്ടൊരു വല്ലി—
യിന്നു ഹാ! മുൾമരത്തിൽ പടരേണ്ടതായ്‌വന്നോ?
നിന്നെയുമെടുത്തു ഞാൻ പർവ്വതമുടിയേറി
നിന്നുകൊണ്ടുടൻ താഴെപ്പതിക്കു,മല്ലെന്നാകിൽ,
ഘോരവഹ്നിയിൽ വീണോ വാരിരാശിയിൽത്താണോ
പാരിലെന്നസ്തിത്വം ഞാനസ്തമിപ്പിക്കും നൂനം.
സദനം നശിച്ചാലും ദുര്യശസ്സുണ്ടായാലു—
മിതു ഞാൻ നടത്തില്ല തീർച്ചയായ് ജീവിപ്പോളം.''

മകളിൽക്കുറേറുന്ന മേനതൻ ദുഃഖം കണ്ടു
മഹിളാജനമെല്ലാം മുഴുകീ സന്താപത്തിൽ.

''എന്തൊരു ദോഷം ചെയ്തു നാരദമുനിക്കു ഞാ–
നെൻകുടുംബത്തെശ്ശുംനിങ്ങനെ തുലച്ചല്ലോ!
അമ്മുനി തപംചെയ്‌വാനുമയെ പ്രേരിപ്പിച്ചു–
ന്മത്തനൊരു പുമാൻ വരനായ്‌വരാനാണോ?
മോഹമില്ലലിവില്ല, താപസനുദാസീനൻ,
ഗേഹവും ധനവുമി,ല്ലില്ലല്ലോ ദയിതയും.
അജ്ജനദ്രോഹിക്കന്യമന്ദിരം നശിപ്പിപ്പാൻ
ലജ്ജയുമധൈര്യവുമുള്ളിലില്ലല്പംപോലും.
എന്തിനു വിസ്തരിപ്പൂ, വന്ധ്യയ്ക്കു കഴിയുമോ
നൊന്തു പെററീടും ദുഃഖമെമ്മട്ടെന്നറിയുവാൻ?''

മാതൃസന്താപം കണ്ടു മാധുര്യമൂറുംമട്ടി–
ലോതിനാൾ സമാശ്വാസവാക്കുകളുമയപ്പോൾ:
''അമ്മയീ വിചാരത്താൽ വ്യസനിക്കരുതൊട്ടും
ബ്രഹ്മകല്പിതം മാററാൻ കഴിവില്ലൊരുവനും.
ഭ്രാന്തനെൻ പതിയാവാനായ്‌വരാം ശിരോലേഖ–
മെന്തിനു മററുള്ളോർക്കു പഴിചൊല്ലണം നമ്മൾ?
ചെറുതും വിധി മാററാനാവുകില്ലെന്നമ്മയ്ക്കു;
വെറുതേ കളങ്കമിന്നുണ്ടാക്കിവെച്ചീടേണ്ടാ.
കരയൊല്ലതിനുള്ള നേരമല്ലിതു പാർത്താൽ
വരണം വരേണ്ടുന്നതെന്നു നാമടങ്ങണം.
നിശ്ചയിച്ചിരിക്കുന്നതെവിടെസ്സുഖദുഃഖ–
മിജ്ജനത്തിനു, ഞാനാ സ്ഥലത്തു ചെന്നേതീരൂ.''

നമ്രവും സുരമ്യവുമാകുമീ മൊഴി കേൾക്കെ–
ബ്രഹ്മദൂഷണത്തോടേ കരഞ്ഞു കല്യാണിമാർ.

അപ്പൊഴുതീ വൃത്താന്തം കേൾക്കയാൽ ഹിമാദ്രിയിൽ
സപ്തർഷിമാരോടൊത്തു നാരദനെത്തിച്ചേർന്നു.
മടവാർമണിമാർക്കൊരാശ്വാസം വരുത്തുവാ–
നടനേ പൂർവോദന്തമരുളിച്ചെയ്തു മുനി:

''കേൾക്കുക മേനേ, നീയെൻ സത്യവാണികളിപ്പോൾ
പാർക്കിൽ ജഗന്മാതാവാണു നിൻ കുമാരിയാൾ.
അജയാണനാദിയാണവിനാശിനിയുമാ–
ണവളർദ്ധാംഗമത്രേ ശംഭുവിന്നെല്ലാഴ്പ്പൊഴും.

സർഗ്ഗപാലനലയകാരിണിയിവരാംതന്നെ
കൈക്കൊാംവൂ വിനോദാർത്ഥം സ്വേച്ഛപോൽ ശരീരങ്ങാം.
സതിയെന്നുള്ള പേരിൽ സുന്ദരി, ദക്ഷപ്രജാ–
പതിതൻ മകളായിജ്ജനിച്ചിതാദ്യം മേനേ!
വരിച്ചാം സതിയന്നു ശർവ്വനാം ഭഗവാനെ–
പ്പരക്കെജ്ജഗത്തിങ്കലറിയാമാ വൃത്താന്തം.
ശങ്കരനൊരുമിച്ചു ചരിക്കെയൊരിക്കലൊ–
മങ്കയാം കണ്ടൂ രഘുദീപമാം ശ്രീരാമനെ.
ഉണ്ടായ മോഹംമൂലം തൻപതിവചനം കൈ–
ക്കൊണ്ടിടാതവളന്നു സീതതൻ രൂപം പൂണ്ടാം.
ഈവിധമൊരു കുററം ചെയ്കയാൽ സദാശിവൻ
ദേവിയെയുപേക്ഷിച്ചു വിരക്തനായിത്തീൎന്നു.
വിരഹാകുലയായ ദക്ഷനന്ദിനി, ദേഹ–
മെരിച്ചു ജനകൻെറ യാഗവഹ്നിയിൽത്താനേ.
ഇന്നു നിൻ കുടുംബത്തിൽപ്പിന്നെയും ജന്മംപൂണ്ടു
തന്നുടെ ഭർത്താവിനെക്കിട്ടുവാൻ തപംചെയ്തു.
ചരിതം ശ്രവിച്ചില്ലേ, സന്ദേഹമെല്ലാം നീക്കൂ;
ഗിരിനന്ദിനിയെന്നും ശങ്കരപ്രിയതന്നെ.''

പരക്കെത്തീർന്നു ശോകം നാരദവചനത്താൽ
പുരത്തിൽ ഗൃഹംതോറുമിക്കഥയെത്തിച്ചേൎന്നു.
ആനന്ദവിവശരായ് പാർവ്വതീപാദം കുപ്പി
മേനയും ഹിമവാനുമുടനേ പലവട്ടം.
സ്ത്രീകളും പുമാന്മാരു;—മാബാലവൃദ്ധം സർവ്വ–
ലോകരും;—പ്രഹർഷത്താലിളകിമറിഞ്ഞുപോയ്.
പാടിനാർ ശുഭഗാനം ഗായകപ്രവരന്മാർ
ഹാടകകലശങ്ങളൊരുക്കിത്തുടങ്ങിനാർ.
രചിച്ചു പാകശാസ്ത്രവിധികാംക്കൊത്തവണ്ണം
രുചിരം പലഹാരനികരം പലതരം.
ഗിരിജാഗേഹത്തിലെസ്സദ്യതൻ സന്നാഹങ്ങ–
ളരുതു വർണ്ണിക്കുവാനെന്നതേ ചൊല്ലാനുള്ളു.
വൈകുണ്ഠലോകേശാദി വാനവരെല്ലാമപ്പോാം
വൈകാതെ പല പന്തിക്കിരുന്നു ഭുക്തിക്കായി.
വിളമ്പീ പാചകന്മാരൊന്നൊന്നായ് വിഭവങ്ങാം
തുളുമ്പും വിനോദോക്തി മഹിളാജനങ്ങളും.
മംഗലാംഗികളോതും വ്യംഗവാക്കുകാം കേട്ടു
മന്ദഹാസവും പൂണ്ടു രസിച്ചു വിബുധന്മാർ

പത്തുക്കെപ്പത്തുക്കെയൊണാസ്വദിച്ചതു ഭോജ്യം
പടുത്വമാക്കുണ്ടോമസ്സദ്യയെപ്പുകഴ്ത്തുവാൻ?
ഭുക്തിയും കഴിഞ്ഞവരേവരും സന്തൃപ്തരാ-
യെത്തിനാർ തങ്ങൾക്കുള്ള വാസമന്ദിരങ്ങളിൽ.

ഉരച്ചു മുനിവൃന്ദം ലഗ്നമൊട്ടടുത്തെന്നു
വരുത്തീ ദേവന്മാരെയന്നേരം ഹിമാചലം.
തക്കതാം സ്ഥാനങ്ങളിലവക്കു പീഠം നല്കി-
സ്സൽക്കരിക്കുകയായീ സാദരം ഗിരിവരൻ.
വൈദികവിധിക്കൊത്തു വേദിയും കാണപ്പെട്ടു
ഗീതങ്ങൾ സുമംഗലിമാരിൽനിന്നുണ്ടായ്‌വന്നു.
അവിടെസ്സംശോഭിച്ചു ദിവ്യമാം സിംഹാസനം
കവിതയ്ക്കഗോചരമാണതിൻ വൈചിത്ര്യങ്ങൾ.
നമിച്ചു വിപ്രന്മാരെ ശ്രീരാമസ്തുതിയോടേ
സുമനോഹരപീഠമേറിനാൻ മഹാദേവൻ.
പിന്നെയമ്മുനീന്ദ്രാജ്ഞ മാനിച്ചു സഖീജനം
കന്യയെച്ചമയിച്ചു സഭയിലാനയിച്ചു.
രൂപസൗന്ദര്യം കണ്ടു മോഹിച്ചു വിബുധന്മാർ
ശ്രീപരമേശജായയെന്നോർത്തു വണങ്ങിനാർ.
മഹിളാസൗന്ദര്യത്തിൻ സീമയാം ഭവാനിയെ-
സ്സഹസ്രം മുഖംകൊണ്ടും വർണ്ണിപ്പാനരുതല്ലോ.
വേദവുമനന്തനും വാണിയും തോല്ക്കുന്നേട-
ത്തേതുമട്ടുരസ്റ്റേണ്ടു, തുളസി മന്ദപ്രജ്ഞൻ?

മണ്ഡപമദ്ധ്യത്തിങ്കലിരിക്കും മഹേശന്റെ
സന്നിധാനത്തിൽച്ചെന്നാൾ മന്ദാക്ഷപുരസ്സരം.
കണ്കളാൽ പതിയുടെ പദവും കണ്ടീലവ-
ളെങ്കിലും മനസ്സായ വണ്ടതിൽ വിഹരിച്ചു.

പാവനാശയരായ മുനിമാർ കല്പിക്കയാൽ
ദേവനും ഭവാനിയും പൂജിച്ചു ഗണേശനെ.
അത്ഭുതം തോന്നീലതിൽ സുരന്മാക്കാക്കും, ഗണ-
സത്തമൻ വിഘ്നേശ്വരനനാദിയല്ലോ പാത്താൽ.
നിമ്മലഋഷീന്ദ്രന്മാർ വേദശാസനംപോലെ
കമ്മങ്ങളൊന്നൊന്നായിബ്ഭംഗിയിലനുഷ്ഠിച്ചു.
കുശയും കുമാരിതൻ പാണിയുമേന്തും കൈയാൽ,
കുതുകംപൂണ്ടു പിന്നെപ്പവ്വതകുലനാഥൻ
ശങ്കരപ്രിയയെന്നു കല്പിച്ചു സമപ്പിച്ചാൻ
മങ്കയെ സ്നേഹപൂവ്വം വരന്റെ കരങ്ങളിൽ.

മുഴകീ സന്തോഷാംബുപൂരത്തിൽ സമസ്തരും
മുനിമാരുടെ വേദോച്ചാരണം പൊങ്ങീ വാനിൽ.
'ശങ്കര,ജയിച്ചാലു'മെന്നുള്ള ശബ്ദം ദേവ–
സംഘത്തിന്നിടയിൽനിന്നക്ഷണം പുറപ്പെട്ടു.
വാദിത്രഘോഷം നീളെ മുഴങ്ങീ; സുമവൃഷ്ടി
വാനിൽനിന്നുണ്ടായ്‌വന്നു; സർവ്വരുമാനന്ദിച്ചു.
തേരുകൾ കുതിരകളാനകൾ സുരഭികൾ
പേരെഴുംവസനങ്ങൾ ദാസികൾ ദാസന്മാരും
വിവിധദ്രവ്യങ്ങളും രത്നങ്ങൾ പൊൻപാത്രങ്ങ–
ളിവയൊക്കെയും നല്കീ ഹിമവാൻ കന്യാധനം.

തൻകരം കൂപ്പിപ്പിന്നെച്ചൊല്ലിനാൻ ശൈലേശ്വരൻ:
''ശങ്കരഭഗവാനേ, പൂർണ്ണകാമനാം ദേവ!
എന്തു ഞാൻ തരുമങ്ങയ്ക്കെന്നെനിക്കറിവീല
തന്തിരുവടിയുടെ ചരണം സമാശ്രയം.''

ദീനരക്ഷകനായ സർവ്വജ്ഞൻ പലമട്ടി– ,
ലാനന്ദമരുളിനാൻ ശ്വശുരഹൃദയത്തിൽ.

മേനയും ശിവപാദം ഗ്രഹിച്ചു ചൊല്ലീടിനാൾ:
''പ്രാണനാണെനിക്കെൻെറ പൊന്നുമ ഭഗവാനേ!
ഇവളെഗ്ഗൃഹദാസിയാക്കുവാൻ കനിയണ–
മവിടുന്നപരാധമൊക്കെയും ക്ഷമിക്കണം.
ഉൾക്കളിത്തനുഗ്രഹം നല്കയുംവേണം വിഭോ,
തൽക്കഴലിണയിവൾക്കാശ്രയമെല്ലാനാളും.''

പലതും പറഞ്ഞീശൻ ശ്വശ്രുവിന്നഴൽമാററീ;
നിലയംപൂകിദ്ദേവി വിളിച്ചാളപർണ്ണയെ.
മടിയിലിരുത്തിക്കൊണ്ടുടനേ സവാത്സല്യം
മകളോടുപദേശരൂപമായുരചെയ്താൾ:

''നാഥനാംമഹേശനെസ്സർവ്വദാ പൂജിക്കണം
നാരികൾ ഭർത്താവാണു ദൈവമെന്നോർത്തീടണം.
ഇല്ല മററൊരു ദൈവം;''—കൺപോള ജലാർദ്രമായ്
തെല്ലിട; പിന്നെത്തൻെറ പുത്രിയെത്തഴുകിനാൾ.
പരതന്ത്രകളായും കേവലം സ്വപ്നത്തിലും
ചെറുതും സുഖം കാണ്മാൻ കഴിയാത്തവരായും
എന്തിനു നാരിമാരെസ്സൃഷ്ടിച്ചു ചതുർമ്മുഖ–
നെന്നൊരു വിഷാദത്തിൽ പെട്ടുപോയ് ജനയിത്രി.

ഉൾത്താപമുണ്ടെന്നാലുമായതു വെളിവാക്കാ-
നൊത്തൊരു സമയമല്ലെന്നുറപ്പിച്ചു ചിത്തം.
ഗിരിനന്ദിനിയപ്പോൾ സസ്നേഹം ജനനിതൻ
ചരണങ്ങളിൽ വീണു വന്ദിച്ചു സഗദ്ഗദം.
അംഗനമാരോടെല്ലാം വിടവാങ്ങിനാൾ; വീണ്ടു-
മമ്മതൻ മാറോടുചേർന്നശ്രുക്കൾ തൂകിക്കൊണ്ടാൾ.
നന്ദിനിക്കനുഗ്രഹം നല്കിനാൾ മേനാദേവി
ധന്യതയാശംസിച്ചു മററുള്ള ജനങ്ങളും.
ത്ര്യംബകസമീപത്തു തോഴിമാരുമായ്പ്പോകെ-
യമ്മയെപ്പലവട്ടം തിരിഞ്ഞുനോക്കീ ഗൗരി.
ഉള്ളലിഞ്ഞിഷ്ടം നല്കി യാചക,ക്ഷമയൊത്തു
വെള്ളിക്കുന്നണയുവാൻ യാത്രയായ് മഹേശ്വരൻ.
തുഷ്ടരാം വിബുധന്മാരുടനേ തൂകീ പുഷ്പ-
വൃഷ്ടി മംഗളവാദ്യഘോഷവുമുണ്ടായ്‌വന്നു.
അനുയാത്രയായല്പം സഞ്ചരിച്ചതിൻശേഷ-
മനുവാദവും വാങ്ങി മടങ്ങീ ഗിരിവരൻ.
ഗിരി, തൻ നിലയത്തിൽച്ചെന്നുടൻ സമ്മാനങ്ങ-
ളരുളിയെല്ലാരെയും യാത്രയാക്കിനാൻ പിന്നെ.

ഭഗവാൻ കൈലാസത്തിലെത്തിയനേരം ദേവ-
രഖിലം പുറപ്പെട്ടു തങ്ങൾതൻ സ്ഥാനംപുക്കാർ.

ലോകത്തിൻ പിതാക്കളാണുമയും മഹേശനു-
മാകയാൽ ചൊൽവീല ഞാനവർതൻ ശൃങ്ഗാരങ്ങൾ.
വിവിധഭോഗങ്ങളിൽ മുഴുകിക്കൈലാസത്തിൽ
ശിവയും പിനാകിയും ഗണങ്ങളൊത്തു വാണു.
നിത്യവും നവനവകേളികളാടിക്കൊണ്ടു-
ങ്ങുത്തമജായാവരരങ്ങനെ കാലം പോക്കി.
ജനിച്ചു കുമാരനാം ഷണ്മുഖനവക്കന്നാൾ
ഹനിച്ചു സമരത്തിൽ താരകാസുരൻതന്നെ.
ശിവജജന്മകർമ്മപ്രതാപമഹത്ത്വങ്ങൾ
ഭുവനപ്രസിദ്ധമാണാകയാൽ ചുരുക്കീ ഞാൻ.

ഗിരിജാപരമേശപാണിപീഡനവൃത്തം
സരസം കീർത്തിക്കയും കേൾക്കയുംചെയ്യുന്നവർ,
കല്യാണലാഭത്തോടും ദാമ്പത്യസൗഖ്യത്തോടു-
മുല്ലസിക്കുമാറാകുമില്ല സംശയമേതും.
പാർവ്വതീശിവകഥാസിന്ധുവിൻ മറുകര
പാവനവേദംപോലും കണ്ടതില്ലിന്നോളവും;

എന്നിരിക്കുകിൽപ്പിന്നെത്തുളസീദാസനായ
മന്ദബുദ്ധിയാം കൃമിയെങ്ങനെ വർണ്ണിക്കും ഹാ!

നിരഘൻ ഭരദ്വാജൻ ശംഭുവിൻ രസകര-
ചരിതം ശ്രവിക്കവേ മുങ്ങിനാനാനന്ദത്തിൽ.
തുടന്നു കേൾപ്പാനാശ വദ്ധിച്ചു; മിഴികളിൽ-
പ്പൊടിഞ്ഞു കണ്ണീർക്കണം; മേനിയിൽക്കുളിരാന്നു.
ഈ മനസ്സംഗം കണ്ടു വിദ്വദഗ്രിമനായ
മാമുനി യാജ്ഞവല്ക്യന്നുരംസ്സുഖമുണ്ടായ്വന്നു.
ഭക്തിവൈവശ്യംമൂലം മിണ്ടുവാനരുതാതെ
വർത്തിക്കും ശ്രോതാവിനോടരുളിച്ചെയ്തു മുനി:

''താവകജന്മം മുനേ, ധന്യധന്യമെന്നോതാം
ദേവനാം ശിവനങ്ങേക്കെപ്പൊഴും പ്രാണപ്രിയൻ.
ശംഭുവിൻചരണത്തിൽബ്ഭക്തിയില്ലൊരാൾക്കെങ്കിൽ
സംപ്രീതിയുണ്ടാകില്ല രാമനാപ്പുരുഷനിൽ.
ശ്രീരാമഭക്തൻതൻെറ ലക്ഷണമെന്തെന്നോതാം
ഗൗരീനാഥനിലുള്ള നിർമ്മലപ്രേമംതന്നെ.
ആരുള്ളു രഘുപതിഭക്തിയിൽ ശിവനെപ്പോൽ
ഭാര്യയാം സതിയേയും സന്ത്യജിച്ചല്ലോ വിഭു.
സോമശേഖരനെപ്പോലാരുമില്ലറിഞ്ഞാലും
രാമചന്ദ്രാത്മപ്രീതി നേടിയോരൊരിടത്തും.
ഞാൻ മുറയ്ക്കാദ്യം ശംഭുചരിതം കേൾപ്പിച്ചതു
രാമസേവകശ്രേഷ്ഠൻ നീയെന്നതറികയാൽ.
കാണുകില്ലൊരുനാളും ദോഷാംശമേതും നിന്നിൽ
ജാനകീരമണൻെറ ഭക്തരിലൊന്നാമൻ നീ.''

## ഉമാശംഭുസംവാദം

അരുളീ മുനി വീണ്ടും: ''നിൻ ശീലഗുണാദിക-
ളറിയാം; രഘുരാമചരിതം ചൊല്ലാം കേൾക്കൂ.
നിന്നോടു സമാഗമം സിദ്ധിക്കനിമിത്തമാ-
യെന്നുള്ളിലുണ്ടാകുന്ന സൗഖ്യമെന്തുരയ്ക്കേണ്ടു!
സഹസ്രം ശേഷന്മാക്കും വർണ്ണിപ്പാനരുതാത്ത
മഹത്ത്വമുള്ളോന്നത്രേ ശ്രീരാമകഥാമൃതം.
എങ്കിലും വാണീപതി ഭഗവാൻ ധനുഷ്പാണി
തൻകഴലോർമ്മിച്ചു ഞാൻ വർണ്ണിക്കാം യഥാശ്രുതം.
ഹേ മുനേ, മരപ്പാവയാണു ശാരദ,യന്ത-
ര്യാമിയാം രഘുരാമൻ സൂത്രധാരനുമത്രേ;

ഭക്തരെന്നറിയുകിലവളെക്കൊണ്ടു കവി-
ഹൃത്തിലദ്ദേവൻ നൃത്തമാടിക്കതന്നേ ചെയ്യും.
ആവിധം ദയാലുവാം രാമനെ പ്രണമിച്ചു
ദേവസദ്ഗുണഗണമിന്നു ഞാനുരയ്ക്കുന്നു.

അതിസുന്ദരമാണു കൈലാസമഹാചല-
മതിനാലുമയൊത്തങ്ങീശ്വരൻ വസിക്കുന്നു.
കിന്നരസിദ്ധദേവതാപസാദികളായ
പുണ്യശാലികളെല്ലാമസ്ഥലത്തമരുന്നു.
എപ്പൊഴും സുഖമൂലകന്ദമായ് വിളങ്ങുന്ന
മുപ്പുരാരിയെബ്ഭക്ത്യാ സേവിപ്പൂ സമസ്തരും.
ഹരിശങ്കരഭക്തിയില്ലാത്തോരധർമ്മിക-
ളൊരുകാലത്തുമങ്ങു ചെന്നുചേരുകയില്ല.
ഉത്തമഗിരിയതിൽ സർവ്വത്തുമനോഹരം
നിത്യനൂതനമായൊരാൽമരം ശോഭിക്കുന്നു.
ആയതിൻ വിശാലമാം ഛായയിലനുവേലം
വീശുന്നു സുഗന്ധിയാം ശീതളപവമാനൻ.
വിശ്വമോഹനമാകുമതിനെസ്സദാശിവ-
വിശ്രമവടമെന്നു വേദങ്ങൾ കീർത്തിക്കുന്നു.
ഒരുനാൾ മരക്കീഴിലെത്തിയ മഹാദേവൻ
പെരുതാമാനന്ദത്തോടതിനെസ്സമീക്ഷിച്ചു.
തന്നുടെ കരംകൊണ്ടു വിരിച്ചു പുലിത്തോലിൽ
മുന്നേപ്പോലിരുന്നരുളീടിനാൻ ദയാനിധി.

കുന്ദേന്ദുശംഖശ്രീലഗൗരമാം കളേബരം,
സുന്ദരദീർഘബാഹുയുഗളം, വല്കാംബരം,
രക്തപങ്കജകാന്തിതടവും കഴലിണ,
ഭക്തമാനസതമോഹാരിയാം നഖശോഭ,
ഉരഗവിഭൂതികളായിടും ഭൂഷാജാലം,
ശരദിന്ദുവിൻശോഭകലരും രമ്യാനനം,
ശിരസ്സിൽ ജടാജൂടമകുടം, വാനോർഗംഗ,
വിരിഞ്ഞ പൊൽത്താരിന്നുതുല്യമാം നയനങ്ങൾ,
കോമളനീലകണ്ഠം, ഫാലത്തിൽ ശശിലേഖ,-
യീമട്ടിൽ ജയിക്കുന്ന ഭഗവാൻ ത്രിപുരാരി,
മീനകേതനവൈരി നിതരാമുദ്ഭാസിച്ചു
മേനിയാർന്നിരിക്കുന്ന ശാന്തമാം രസംപോലെ.

നഗനന്ദിനിയപ്പോൾ സമയം നന്നെന്നോർത്തു
ഭഗവത്സമീപത്തിലെത്തിനാൾ ജഗദംബ.

പ്രേമപാത്രത്തെപ്പാരമാദരിച്ചുടൻ തന്റെ
വാമഭാഗത്തായ് ദേവൻ നല്കിനാനിരിപ്പിടം.
ശംഭുപാൾശ്വത്തിൽഗ്ഗൗരി തുഷ്ടയായ് സ്ഥിതിചെയ്തോ–
ത്തൻപൂർവ്വജന്മോദന്തമൊക്കെയുമുള്ളിൽത്തോന്നി.
പതിതൻ മനോഭാവം വേണ്ടപോലറിഞ്ഞീഷൽ–
സ്മിതമാർന്നരചെയ്താളീവിധം മധുരമായ്:
(കല്യാണം സമസ്തക്കുമരുളാൻപോരുന്നൊര–
ച്ചൊല്ലെഴും കഥ കേൾപ്പാൻ കൊതിച്ചു ഗിരിപുത്രി)

''ഭർത്താവേ, ജഗൽപതേ, താവകമഹിമക–
ളത്രയും ത്രിഭുവനവിദിതം ത്രിപുരാരേ!
ഇക്കാണും ചരാചരസഞ്ചയം മുഴുവനും
തൃക്കഴൽച്ചെന്താരുകളെപ്പൊഴും സേവിക്കുന്നു.
സർവ്വജ്ഞൻ മഹാശക്തൻ മംഗലപ്രദായകൻ
സർവ്വസൽഗുണകലാസത്മവും ഭവാൻ നാഥ!
യോഗവൈരാഗ്യജ്ഞാനനിധിയും ഭവാൻതന്നെ
നാകപാദപമത്രേ നതന്മാർക്കെല്ലാം ഭവാൻ.
ആനന്ദനിധാനമേ, നിന്തിരുവടിയുടെ
മാനസം പ്രസന്നമാണെന്നിലെന്നിരിക്കുകിൽ
സത്യമായിയുള്ളോളെദ്ദാസിയായ് കരുതുകി–
ലുത്തമരാമാഖ്യാനംകൊണ്ടു മാററണം മൗഢ്യം.
എന്തിനു സഹിക്കണം കല്പകവൃക്ഷച്ചോട്ടിൽ
സന്തതം കുടിപാർപ്പോൻ ദാരിദ്ര്യദുഃഖം സ്വാമിൻ?
സോമഭൂഷണ, ഭവാനീദൃശം വിചാരിച്ചു
മാമകമതിഭ്രമം ദൂരത്തു മാററീടണം.
ഭൂമയിൽപ്പരമാർത്ഥവാദികൾ തപസ്വികൾ
രാമനെയനാദിയാം ബ്രഹ്മമെന്നുരയ്ക്കുന്നു.
വാണിയുമനന്തനും വേദവും പുരാണവും
വാഴ്ത്തുന്നു ബഹുവിധം രാഘവഗുണഗണം.
കാമാരേ, പകലിരവാദരപൂർവ്വം രാമ–
നാമങ്ങൾ ജപിക്കുന്നു നിന്തിരുവടിപോലും.
ആ രാമനയോദ്ധ്യാധിപതിതൻ തനയനായ്
പാരിതിൽ പുകൾപ്പെട്ടു പലരും പുമാൻതാനോ,
അജനമഗുണനും ലക്ഷ്യഹീനനുമായി–
ട്ടറിയപ്പെട്ടീടും മററാരാനുമാണോ ദേവ!
രാജനന്ദനനെങ്കിൽ ബ്രഹ്മമെന്നുരയ്ക്കാമോ?
ജായതൻ വിരഹത്താലാർത്തനായ് ചമഞ്ഞോനെ?

കണ്ടു ഞാനദ്ദേഹത്തിൻ ചരിതം, മഹിമയോ
കണ്ണുത്തിലേറി, പക്ഷേ, ഭ്രമിപ്പൂ മമ ചിത്തം.
കേവലം നിരീഹനാം വ്യാപകബ്രഹ്മമാണാ–
ബ്ഭൂവരാത്മജനെന്നതെങ്ങനെ യോജിപ്പിക്കാം?
ശരിയായ് ഗ്രഹിക്കുവാൻ തക്കവാറിതൊക്കെയു–
മരുളിച്ചെയ്തീടണം നിന്തിരുവടിതന്നെ.
അജ്ഞയാണിവളെന്നോർത്തരിശം തോന്നീടരു–
തജ്ഞാനമകററുവാൻ വഴിയൊന്നുണ്ടാക്കണം.
ഓരുന്നേനരണ്യത്തിൽവെച്ചു പണ്ടൊരുനാളിൽ
ശ്രീരാമപ്രഭാവം ഞാൻ ദശിച്ചു മുജ്ജന്മത്തിൽ
ഭീതിയെന്മനസ്സിനെബ്ബാധിക്കനിമിത്തമായ്
ഭൂതേശ, ഭവാനോടു ചൊല്ലിയില്ലതു നാഥ!
ജ്ഞാനമെൻ മലിനമാം മനസ്സിലുണ്ടായീലാ
ഞാനതിൻ ഫലം നന്നായ് ഭുജിക്കതന്നേ ചെയ്തു.
മാറിയില്ലല്ലോ ശങ്കയിപ്പൊഴും മനസ്സിൽ മേ
ക്കുറൊടേ കനിയണം വന്ദിപ്പു തൊഴുകൈയായ്.
അന്നെനിക്കവിടുന്നു ബോധനം നല്കീ പല–
തെന്നാലും ഫലിച്ചില്ലെന്നുരംക്രോധമുണ്ടാകൊല്ലാ.
വ്യാമോഹമന്നത്തെപ്പോലില്ല മേ, വിശേഷിച്ചു
രാമവൃത്താന്തം കേരംപ്പാനാഗ്രഹം പെരുകുന്നു.
നേരുന്നേൻ നമസ്കാരപൂർവ്വകം, പവിത്രമാം
ശ്രീരാമകഥാമൃതമുജ്ജ്വലം വണ്ണിച്ചാലും.
യോഷമാക്കധികാരമില്ലിതു കേരംപ്പാനെങ്കിൽ
ദാസി ഞാനോത്തീടണം കരണത്രയത്താലും.
അറിയാനാഗ്രഹിക്കും താപ്പചിത്തരിൽനിന്നു
മറച്ചുവെയ്ക്കാറില്ല സത്തുക്കളൊന്നുംതന്നെ.
ആത്തയായ് ചോദിക്കുന്നേൻ ജാനകീരമണന്റെ
കീത്തനീയമാം കഥയരുളിച്ചെയ്തീടണം.
ഭഗവൻ, ചൊല്ലീടണം, നിർഗ്ഗുണബ്രഹ്മം പാരിൽ
സഗുണവപുസ്സാന്നതെന്തിനെന്നൊന്നാമതായ്.
സരസം കേരംപ്പിക്കണം രാമാവതാരം, ബാല–
ചരിതം, സീതാരാമപാണിപീഡനം പിന്നെ.
ഏതൊരുദോഷംമൂലം കൈവിട്ടു നിജരാജ്യം
പൂതശീലനാം രാമനെന്നതും കേരംപ്പിക്കണം.
ആ വനവാസകാലത്തെന്തൊക്കെയുണ്ടായെന്നും
രാവണൻതന്നെക്കൊന്നതേതൊരുവിധമെന്നും,

പട്ടാഭിഷേകത്തിന്നുശേഷമങ്ങുണ്ടായ്‌വന്നൊ–
രൊട്ടേറെക്കഥകളും ചൊല്ലണം സുഖമൂർത്തേ!

കരുണാകരൻതൻെറയത്ഭുതകർമ്മങ്ങള്‍–
മറിയാനത്യാകാംക്ഷയുണ്ടെനിക്കാത്മേശ്വര!

തൻപ്രജാസഹിതനായെങ്ങനെ രഘുരത്നം
വൻപെഴും ശ്രീവൈകുണ്ഠനിലയം സമ്പ്രാപിച്ചു?

ജ്ഞാനികൾ മുനിവരരേതൊരുവിജ്ഞാനത്തിൽ
സാനന്ദം മുഴുകുന്നിതത്തത്ത്വവിശേഷവും,

ഭക്തിവൈരാഗ്യജ്ഞാനസാരവു,മവയുടെ
മുഖ്യമാം ഭാഗങ്ങളുമരുളിച്ചെയ്തീടണം.

ഒട്ടേറെക്കഥയുണ്ട വേറെയും, ചോദിക്കുവാൻ
വിട്ടുപോയവ,യെല്ലാം ചൊല്ലണം ദയാനിധേ!

പരമേശ്വരനായൊരങ്ങയെ ത്രിഭുവന–
ഗുരുവെന്നുരയ്ക്കുന്നു വേദങ്ങളെല്ലാംതന്നെ.

അധമന്മാരായുള്ള പാമരജനങ്ങൾക്ക
കഥയെന്തറിഞ്ഞിടാമല്പബുദ്ധികളല്ലേ?''

ചേലിലീയകൃത്രിമമധുരപ്രശ്നം കേട്ട
നീലലോഹിതനുള്ളാൽക്കൊണ്ടാടി ഗിരിജയെ.

രാമവൃത്താന്തമെല്ലാമോർമ്മയിൽത്തെളികവേ
രോമാഞ്ചമുണ്ടായ് മെയ്യി,ലശ്രുക്കൾപാർന്നു കണ്ണിൽ.

രഘുനായകരൂപം കരളിൽ പ്രകാശിച്ചു
സുഖവും സംതൃപ്തിയുമളവററുണ്ടായ്‌വന്നു.

രണ്ടുനാഴികനേരം ധ്യാനമഗ്നനായ് നീല–
കണ്ഠനങ്ങതിൻശേഷം വർണ്ണിച്ചുതുടങ്ങിനാൻ.

## ശിവൻെറ പീഠിക

''മിഥ്യയെസ്സത്യമെന്നു സങ്കല്പിച്ചിടുന്നതു
രജ്ജുവെസ്സർപ്പമെന്നു കരുതുന്നതുപോലാം.

ഉലകാം മിഥ്യാഭ്രമമൊഴിയും ബോധംവന്നാ–
ലുണരുന്നേരം സ്വപ്നവിഭ്രമം തീരുംപോലെ.

ആരുടെ നാമം നിത്യം ജപിച്ചാൽ സിദ്ധിയുണ്ടാ–
മാ രഘുരാമൻതൻെറ ബാലരൂപത്തെക്കുപ്പാം.

മന്നനാം ദശരഥൻതന്നുടെ മണിമുററ–
ത്തുന്നതാനന്ദത്തോടേ വിഹരിച്ചോരു ബാലൻ,

സമസ്തഭവ്യങ്ങൾക്കും ഭവന,മനിഷ്ടങ്ങ–
ളമത്തിക്കാത്തീടുവോൻ തൂകട്ടേ കൃപാമൃതം.''

രാമനെ പ്രണമിച്ചു മാനസം കുളിപ്പിച്ചു
സോമശേഖരൻ വീണ്ടും ചൊല്ലിനാൻ മധുരമായ്:
''ധന്യതാനയിഭദ്രേ, ധന്യ, നീ ഗിരിസുതേ,
നിന്നെപ്പോലുപകാരകാരിണിയുണ്ടോ വേറെ?
വിശ്വപാവനിയായ ഗംഗയെക്കണക്കുള്ള
വിശ്രുതരഘുനാഥകഥ നീ ചോദിച്ചല്ലോ.
ഭവതിക്കംബുജാക്ഷഭക്തിയുണ്ടതിമാത്രം
ഭുവനശ്രേയസ്സിന്നു ചോദിച്ചതാണിച്ചോദ്യം.
മോഹനശീലേ, രാമകൃപയാലില്ലാ നിങ്കൽ
മോഹമോ സന്ദേഹമോ ഭ്രമമോ സന്താപമോ.
എങ്കിലും ചോദിച്ചു നീ, ചൊൽവോക്കും ശ്രവിപ്പോക്കും
മംഗലമുണ്ടാകട്ടെയെന്നുള്ള ലക്ഷ്യത്തോടേ.
ഭഗവൽക്കഥകേൾപ്പാനാശയില്ലൊരാൾക്കെങ്കി–
ലഹിതൻ പുനംപോലാണവൻെറ കണ്ണുദ്വാരം.
സത്തരെദ്ദർശിക്കുവാനൗത്സുക്യമില്ലെന്നാലോ
നേത്രങ്ങൾ മയിൽപ്പീലിക്കണ്ണുകൾക്കൊപ്പംതന്നെ
കയ്ക്കുന്ന ച്വരയ്ക്കുപോൽ നിഷ്ഫലം, ഹരിഗുരു–
ഭക്തിയാൽക്കുനിയാത്ത മസ്തകമെന്നും ചൊല്ലാം.
ചേണെഴും ഹരിഭക്തിയില്ലാതെ ജീവിക്കുന്നോൻ
പ്രാണനെദ്ധരിക്കുന്ന ശവമെന്നുരച്ചീടാം.
രഘുനായകഗുണം പാടാതെ വാഴുന്നോൻെറ
രസന, തവളതൻ രസനയ്ക്കൊപ്പംതന്നെ.
ഉത്തമഹരികഥ കേൾക്കിലും കുളിക്കാത്ത
ഹൃത്തടം വജ്രംപോലെ നിഷ്ഠുരം കടുതരം.
ദയിതേ, കേട്ടുകൊൾക ദേവതാശ്രേയസ്കരം
ദനുജവിമോഹനം രാമലീലകളെല്ലാം.
സേവിക്കും ജനങ്ങൾക്കു സർവ്വസൗഖ്യവുമേകും
പാവനരാമകഥ കാമധേനുവിന്നൊപ്പം.
സുജനസമാജമോ ദേവലോകവുമത്രേ
സുഖമായ് കഥ കേൾപ്പാനാക്കില്ല കുതൂഹലം?
രാമസൽകഥ സർവ്വസന്ദേഹവിഹംഗമ–
സ്തോമത്തെപ്പറപ്പിക്കും കൈമണിതന്നേ നൂനം.
എന്നല്ല, കലിയുഗവൃക്ഷത്തിൻ കുഠാരവു;–
മിന്നതു കേട്ടുകൊൾക സാദരം ഗിരികന്യേ!
രാഘവനാമം, ഗുണം, ചരിതം, ജന്മം, കർമ്മ–
മാകവേ ഘോഷിക്കുന്നു വിശ്രുതശ്രുതിയെല്ലാം.

അനന്തനല്ലോ രാമ, നാവിധം തൽകീർത്തിയും
ഗ്ഗുണവും ചരിത്രവുമന്തമററതുതന്നെ.

എങ്കിലും തവ ഭക്തി കാങ്കയാൽ ശ്രവിച്ചപോ–
ലെന്മതിക്കൊക്കുംമട്ടിലായതിന്നുരചെയ്യാം.

നിൻ ചോദ്യം സുശോഭനം സുഖദം സത്സമ്മത–
മെൻചിത്തഗതിക്കതു നന്നെന്നു തോന്നീതാനും.

എന്നിരിക്കിലും ചൊല്ലാമജ്ഞാനംനിമിത്തമാ–
യിന്നു നീ ചോദിച്ചതിലൊന്നസംഗതമായി.

വേദകീർത്തിതനായും മാമുനിസ്തുതനായും
വേറൊരു രാമനുണ്ടോ ചൊൽകെന്നു ചോദിച്ചീലേ?

മോഹമാം പിശാചിനാൽ ഗ്രസ്തരാസ്ഥീരുന്നവർ
ശ്രീഹരിഭക്തിയററോർ കേവലം പാഷണ്ഡന്മാർ

സത്യവുമസത്യവും വേർതിരിച്ചറിയാത്തോ–
രിത്തരമധമന്മാരിങ്ങനെ ചൊല്ലും കേരംക്കും.

അജ്ഞാനവശഗരാണന്ധരാണഭാഗ്യരാ–
ണത്യന്തമകോവിദന്മാരുമാണവരെല്ലാം.

വിഷയേച്ഛകളാകും ധൂളികരം പതികയാൽ
വികൃതം, മലീമസം തന്മനോമുകുരങ്ങരം.

കുത്സിതർ, കുടിലന്മാർ, ലമ്പട,രവരാരും
സത്സഭ കണ്ടിട്ടില്ല കേവലം സ്വപ്നത്തിലും.

ഏതുമേ ഗണിക്കില്ല ലാഭഹാനികളല്ലാൽ
വേദസമ്മതമല്ലാതുള്ളതേ വചിച്ചീട്ടു.

പങ്കിലമവരുടെ ദർപ്പണ,മില്ലാ കണ്ണു–
മെങ്ങനെ രാമരൂപം കാണമാട്ടീനാത്മാക്കരം?

ഇല്ലവക്കല്പംപോലും സഗ്ഗുണാഗ്ഗുണജ്ഞാനം
ചൊല്ലുന്നു വികത്ഥനവാണികരം ബഹുവിധം.

മുററിയ ഹരിമായയ്ക്കടിപെട്ടവരെല്ലാം
ചുററുന്നു ജഗത്തിതി,ലെന്തവക്കോതാന്മേലാ?

മത്തരുമുന്മത്തരും ഭൂതാവിഷ്ടരുമായി
നിത്യവുമജ്ഞാനമാം മദിര,നുക,ന്നവർ,

ചെറുതും വിചാരാംശംകൂടാതെ, തോന്നുമ്പോലെ
പറയും വചസ്സുകരം കേരംക്കവാൻപാടില്ലാരും.

വസ്തുത വിചാരിച്ചു സന്ദേഹമകററി നീ
നിസ്തുലരാമപാദം ഭജിക്ക ഗിരിസുതേ!

ഭ്രമമാമന്ധകാരം പോക്കവാൻ രവിരശ്മി–
സമമാം മദീയോക്തി സശ്രദ്ധം ശ്രവിക്ക നീ.

വേദവും പുരാണവും ബുധരും മുനിമാരു-
മേതുമേ കല്പിപ്പീല സഗുണാഗുണഭേദം.
അഗുണൻ രൂപഹീന,നദൃശ്യ,നജൻതന്നെ
സഗുണവപുസ്സാളും ഭക്തവാത്സല്യംമൂലം.
സലിലം ഹിമഖണ്ഡമായിടുന്നതുപോലെ
സഗുണഭാവം കൊാംവൂ നിർഗ്ഗുണഭാവം, നാഥേ!
അമലം നാമം, മോഹക്കൂരിരുാംമാററും സൂര്യൻ
അതിലുണ്ടജ്ഞാനത്തിൻ സ്പർശമെന്നോതാനാമോ?
മോഹനപ്രഭാകരൻ, സച്ചിദാനന്ദൻ രാമൻ;
മോഹമാം നിശ കാണില്ലവിടെ ലവലേശം.
സഹജപ്രഭാപൂർണ്ണരൂപനായ് വിളങ്ങുന്ന
ഭഗവാ,നദ്ദേഹത്തിൽ ജ്ഞാനമാമുഷസ്സില്ല.
പ്രാണിധർമ്മമാണോത്താൽ ഹർഷവും വിഷാദവും
ജ്ഞാനവുമജ്ഞാനവും മാനവുമഹന്തയും.
രാമനോ, ജഗത്തെല്ലാം വ്യാപിക്കും പരബ്രഹ്മ-
മാമട്ടിൽ പുരാതനൻ, സർവ്വേശ,നാനന്ദാത്മാ.
പുരുഷൻ, പരാവരനായകൻ, തേജോനിധി-
യരിയരഘുകുലമാണിക്യം, മമ പുരാൻ;—''
ഇത്രയുമുരച്ചുടൻ സാദരം തലതാഴ്ത്തി-
ക്കൃത്തിവാസസ്സാം ദേവൻ പിന്നെയുമുരിയാടി:

''ഭ്രമത്താലജ്ഞാനികാം വസ്തുത കാണുന്നീല;
ചുമത്തുന്നുണ്ട മോഹം മൂഢരെൻ പ്രഭുവിങ്കൽ.
ഗഗനം മേഘാവൃതമാകവേ, ദിവാകര-
ഭഗവാൻ മറഞ്ഞെന്ന പാമരരോതുമ്പോലെ,
കണ്കളിൽ കരാംഗുലി ചേർത്തുകൊണ്ടുണ്ടേ രണ്ടു
തിങ്കളെന്നുരയ്ക്കുംപോൽ ഗണിക്കാമീയാരോപം.
ചെററുമേ ചേരുന്നീല ധൂമധൂളികാം വാനിൽ
പററുകില്ലതുപോലെ മോഹമെൻ പ്രഭുവിലും.

ഇന്ദ്രിയകരണങ്ങാം, ദേവത, ജീവാത്മാവു-
മൊന്നിൽനിന്നുതിരുന്ന ചൈതന്യമേന്തീടുന്നു.
ഇവയെശ്ശോഭിപ്പിക്കും പരമപ്രകാശക-
നവനീപ്പതിരാമനാദിപൂരുഷനത്രേ.
ഈ വിശ്വം പ്രകാശ്യമാണറിയൂ ഗിരികന്യേ,
ദേവദേവേശൻ രാമനായതിൻ പ്രകാശകൻ.
മായതൻ മഹാനാഥൻ ജ്ഞാനസദ്ഗുണധാമ-
മായൊരത്തിരുവടിതന്നുടെ സത്ഭാവത്താൽ

ജഡമാം പ്രപഞ്ചത്തെച്ചൈതന്യാത്മകമെന്നു
ജനങ്ങളോത്തീടുന്നു സന്തതമഗസ്യുതേ!
രജതഭ്രമം മുത്തുച്ചിപ്പിയിലുണ്ടാംപോലെ
രവിതൻകരങ്ങളിൽജ്ജലവിഭ്രമം പോലെ,
ഉളവാകുന്നു മിഥ്യ മൂന്നുകാലത്തും, ദൂരെ–
ക്കളയാൻ പ്രയാസമാണാക്കുമീ മോഹാവേശം.
മിഥ്യയെന്നിരിക്കിലും ദുഃഖദായകമായി
വത്തിപ്പൂ ജഗത്തിതു വിഷ്ണുവിന്നധീനമായ്.
തൻ തല മുറിഞ്ഞതായ് സ്വപ്നത്തിൽ കാണുന്നോനു
തങ്ങിനില്ക്കുമാദുഃഖം തീരുകില്ലുണരാതെ.
എന്നമട്ടമേ, രാമകാരുണ്യംവരുംവരെ
ഛിന്നമായ് ഭവിക്കില്ല ചിത്തവിഭ്രമമേതും.
അറിവാൻ കഴിഞ്ഞിട്ടില്ലാദ്യന്തവിഹീനന–
പ്പരമാത്മാവിൻ തത്ത്വമാക്കുമിപ്രപഞ്ചത്തിൽ.
മഹിമാകരങ്ങളാം നിഗമഗ്രന്ഥങ്ങളും
മതിയാലോരോന്നൂഹിച്ചിങ്ങനെ വണ്ണിക്കുന്നു:

അവിടുന്നടികൂടാതടനം ചെയ്തീടുന്നു
ശ്രവണംകൂടാതെല്ലാം കേട്ടുകൊണ്ടമരുന്നു.
പാണികളെന്യേ കമ്മം പലതും നടത്തുന്നു
വാണിയില്ലെന്നാകിലും വളരെപ്പറയുന്നു.
ആനനംകൂടാതെല്ലാരസവും ഭുജിക്കുന്നു
മേനിയില്ലെന്നാകിലുമാരെയും സ്പർശിക്കുന്നു.
കാണുന്നു സമസ്തവും കണ്ണുകളില്ലെങ്കിലും
ഘ്രാണമില്ലെന്നാകിലും വാസനയറിയുന്നു.
ബഹുധാ ചെയ്യും കമ്മമൊക്കെയുമലൗകികം
മഹിമ വണ്ണിക്കുവാനാക്കുള്ള മതിബലം?
ഈവിധം വേദങ്ങളും ബുധരും കീത്തിക്കുന്ന
ദേവനാ,രാരെദ്ധ്യാനിക്കുന്നിതാ മുനിവൃന്ദം
ഭക്തന്മാക്കഭീഷ്ടങ്ങദാം നല്കുമാബ്ഭഗവാൻതാ–
നദ്ദശരഥപുത്രൻ കോസലപതി രാമൻ.
കാശിയിലുയിർവിടും ഭക്തക്കു മോക്ഷം നല്കാൻ
ഞാൻ ശക്തനാകുന്നതു രാമനാമത്താൽമാത്രം.
അങ്ങനെയുള്ള രാമൻ സവ്വഹൃന്നികേതനൻ
ജംഗമസ്ഥിരങ്ങദാംക്കുമെനിക്കും യജമാനൻ.
വിവശനാണെന്നാലും മത്ത്യനാ നാമം ചൊന്നാൽ
വിവിധജന്മപാപമത്രയും വെണ്ണീറാകും.

നന്നായി സ്മരിക്കുന്ന നരന്നു സംസാരാബ്ധി
കന്നാലിക്കുളമ്പിലെജ്ജലമെന്നോണം താണ്ടാം
പരമാത്മാവുതന്നേ രാമ,നാവിഷയത്തിൽ
ഗിരിജേ, ശങ്കവന്നതെത്രയ്യുമനുചിതം.
പറയാമിമ്മട്ടുള്ള സംശയം, നശിപ്പിക്കു–
മറിവും വൈരാഗ്യവും മററുള്ള ഗുണങ്ങളും.''

ഭ്രമഭഞ്ജകമാമിശ്ശങ്കരവാക്യം കേട്ട
ഹിമവത്സുതയുടെ തക്സെന്നാഹം മാഞ്ഞു.
ഭക്തിയും വിശ്വാസവും രാമനിലുളവായി
കക്ശെസന്ദേഹങ്ങളത്രയും നീങ്ങിപ്പോയി.
സോമശേഖരപാദം ഗ്രഹിച്ചു കരംകൂപ്പി
പ്രേമാർദ്രസ്വരത്തിലസ്സുന്ദരിയുരചെയ്താം:
''വെൺനിലാവുപോലുള്ള താവകവാക്യം കേൾക്കെ–
യെന്നിലെ ഭ്രമമായ കന്നിച്ചൂടൊഴിഞ്ഞുപോയ്.
കാരുണ്യനികേതമേ, ശങ്കകളെല്ലാം മാററി–
ശ്രീരാമസ്വരൂപവും ഗ്രഹിപ്പാനിടയാക്കി.
എന്മനോവിഷാദങ്ങളകന്നുപോയീ, സൗഖ്യ–
മെന്നിലിന്നുളവായീ നിന്തിരുവുള്ളംമൂലം.

കേവലം മൂഢയായ നാരി ഞാനെന്നാകിലും
ദേവ, നിൻദാസിയെന്ന ചിന്തപൂണ്ടാര്യൻ ഭവാൻ
മുമ്പു ഞാൻ ചോദിച്ചതിന്നുത്തരമരുളണം
സമ്പ്രീതിയങ്ങയ്ക്കെന്നിലുണ്ടെങ്കിൽക്കൃപാനിധേ!
ചിന്മയ,നവിനാശി, സർവ്വഗൻ, രാമപര–
ബ്രഹ്മമെന്തിനുവേണ്ടിദ്ധരിച്ചു നരദേഹം?
ശരിയായ് ഗ്രഹിക്കുവാൻ തക്കവാററു ഭവാ–
നരുളിച്ചെയ്തീടണമെന്നു ഞാനർത്ഥിക്കുന്നു.''

പരമവിനീതമാമീ വാക്കു കേട്ടും, രാമ–
ചരിതശ്രവണത്തിൽ പ്രീതിവാച്ചതു കണ്ടും,
മാരനാശനൻ ശിവൻ സർവ്വജ്ഞൻ ദയാനിധി
ഗൗരിയെ പ്രശംസിച്ചു ചൊല്ലിനാനിതുവിധം:

## രാമാവതാരകാരണം

''ഗിരിജേ, കേട്ടുകൊൾക, നിത്യസംശുദ്ധം രാമ–
ചരിതസുമാനസമംഗലാഖ്യാനം നാഥേ!
ഇക്കഥ, ഭക്തൻ കാകഭുശുണ്ഡി ചൊല്ലീ മുന്നം
പക്ഷിനായകനായ വിനതാസുതനോടായ്.

അവർതന്നുദാരമാം സംവാദമാദ്യം ചൊല്ലാ–
മനഘം ശ്രീരാമാവതാരവും കേൾപ്പിച്ചിടാം.

ഹരിതൻ ഗുണം നാമമെന്നിവയ്ക്കുതിരില്ല
ചരിതം രൂപം രണ്ടുമെണ്ണമററതുമത്രേ.
ശേമുഷിക്കനുസരിച്ചായതു പറയാം ഞാൻ
മാമലമകളേ, നീയാദരപൂർവ്വം കേൾക്കു.
ഭഗവൽകഥ രമ്യം വിസ്തൃതം സുനിർമ്മലം
നിഗമാഗമങ്ങളാൽ കീർത്തിതം, ധരിച്ചാലും.
ഹേതുവെന്തവതരിച്ചീടുവാൻ ഹരിയെന്ന–
തേതുമൊന്നുറപ്പിച്ചു പറയാനാവില്ലല്ലോ.
വാസ്തവമാലോചിച്ചാൽ തന്തിരുവടി രാമൻ
വാക്കിനും മനസ്സിനും ബുദ്ധിക്കുമഗോചരൻ.
എങ്കിലും മുനിമാരും വേദവും പുരാണവും
മംഗലശീലന്മാരുമോരോന്നു വർണ്ണിക്കുന്നു.
മാനവരൂപംപൂണ്ടതെന്തിനെൻ പ്രഭുവെന്നു
ഞാനറിഞ്ഞതുപോലെ പറയാം ശിവേ, കേൾക്കു.
ഏതേതു കാലങ്ങളിൽധർമ്മവിച്യുതിമൂലം
മേദുരദർപ്പംപൂണ്ട നീചരാമസുരന്മാർ
ഓതുവാൻ കഴിയാത്തമട്ടിലുള്ളന്യായത്താൽ
ഗോദേവഭൂദേവാദിക്കാതങ്കമുണ്ടാക്കുന്നു,
അപ്പൊഴൊക്കെയും പുണ്യകാരുണ്യനിധാനമാം
സൽപ്രഭു സുജനങ്ങൾക്കുൾത്താപമകററുവാൻ
അവതാരങ്ങൾപൂണ്ടു ദൈത്യനിഗ്രഹം ചെയ്തു
വിബുധജനങ്ങളെക്കാക്കുന്നു നഗസുതേ!
ശ്രുതിമര്യാദയേയും രക്ഷിച്ചു സംസാരത്തി–
ലതുലോജ്ജ്വലയശസ്സെങ്ങുമേ പരത്തുന്നു.
പ്രേമാത്മസ്വരൂപനായ് ശോഭിക്കും തിരുവടി
രാമനായ്പ്പിറന്നതിൻ ഹേതുവുമിതുതന്നെ.
തദ്യശസ്സിനെപ്പാടിബ്ഭക്തരാം സുകൃതികൾ
വിസ്തൃതസംസാരാബ്ധി തരണംചെയ്തീടുന്നു.
കാരുണ്യപാരാവാരം ഭഗവാൻ പരമാത്മാ
പാരിതിൽപ്പിറപ്പതു ഭക്തരക്ഷാർത്ഥംതന്നെ.
ശ്രീരഘുരാമജന്മകാരണം പലതുമു–
ണ്ടോരോന്നും വിചിത്രങ്ങളുത്തരോത്തരമോർത്താൽ.
ഒന്നുരണ്ടവതാരചരിതമുരയ്ക്കുവൻ
സുന്ദരി, ഭവാനി, നീ കേൾക്കണം ശ്രദ്ധാപൂർവ്വം.

ഗോവിന്ദപ്രിയരായും ദ്വാരപാലകരായു–
മേവരുമറിയുവോർ വിജയജയാഖ്യന്മാർ.
ഭൂസുരശാപംമൂലം, സോദരന്മാരാമവ–
രാസുരദേഹം പൂണ്ടു താമസപ്രകൃതികരം.
ഹിരണ്യകശിപുവാണൊരുവ,നപരനോ
ഹിരണ്യാക്ഷനുമിന്ദ്രദർപ്പഹാരികളായി.
ഭീകരബലന്മാരിലേകനെക്കൊലചെയ്യാൻ
സൂകരാകൃതി പൂണ്ടു ഭഗവാൻ നാരായണൻ.
നാരസിംഹാകാരമായ്പ്പിന്നെയും പിറന്നീശൻ
വീരനാമനുജനെസ്സംഹരിച്ചതിൻശേഷം
ഭക്തരിൽ പ്രമുഖനാം പ്രഹ്ലാദകുമാരന്റെ
ശുഭ്രസുന്ദരകീർത്തി ലോകത്തിൽ പരത്തിനാൻ.
മരിച്ച മഹാവീരരാ രണ്ടുപേരും വീണ്ടും
പിറന്നു രാവണനും കുംഭകർണ്ണനുമായി.
ത്തുക്കെയാലവരെയും വധിച്ചു ദേവൻ, പക്ഷേ,
മുക്തിയെ പ്രാപിച്ചില്ല ഹതരാമസുരന്മാർ.
വിപ്രശാപത്താൽ വന്നുകൂടിയ ദൈന്യാവസ്ഥ
മുപ്പിറവികരംകൊണ്ടേ തീരുമായിരുന്നുള്ളു.
വാമനപ്പിറപ്പിങ്കലച്ഛനമ്മമാരായ
ശ്രീമഹാകശ്യപനും ദേവിയാമദിതിയും,
പിൽക്കാലം ദശരഥനൃപനും കൗസല്യയാം
പുഷ്കരാക്ഷിയുമായിപ്പാരിതിൽപ്പുകരം ചാർത്തി.
ഇങ്ങനെയൊരു കല്പംതന്നിലെൻ വൈകുണ്ഠേശൻ
മംഗലജന്മംപൂണ്ടു സംശുദ്ധമാക്കീ ലോകം.
മറെറാരു കല്പത്തിങ്കൽബ്ഭീകരൻ ജലന്ധരൻ
മത്തനാം ദൈത്യേശ്വരൻ തോല്പിച്ചു ദേവന്മാരെ.
വാനവദുഃഖംകണ്ടു ശങ്കരൻ കനിവാന്നു
ദാനവൻതന്നോടേററു ഘോരമായടരാടി.
എങ്കിലും മഹാബലനായൊരദ്ദൈത്യേശനെ–
സ്സംഗരരംഗത്തിങ്കൽക്കൊല്ലുവാൻ കഴിഞ്ഞീല.
പത്നിതൻ പാതിവ്രത്യശക്തിയാലസുരേശ–
ഹത്യയ്ക്കു സമർത്ഥനായ്‌വരികില്ലൊരുവനും.
അന്നൊരു കൈതവത്താലഞ്ജനവർണ്ണൻ ദേവൻ
സുന്ദരീരത്നത്തിന്റെ ചാരിത്രഭംഗംചെയ്തു
ഉമ്പർതൻ ഹിതമെല്ലാം നിറവേററിനാൻ; സത്യം
പിൻപവളറികയാൽ ശപിച്ചു കോപാന്ധയായ്.

അക്കണക്കുണ്ടായ്‌വന്ന ശാപവും സസന്തോഷം
കൈക്കൊണ്ടാൻ കൃപാനിധി, കൗതുകനിലയനം
ഹതനാം ജലന്ധരൻ പംക്തികന്ധരനായാൻ
വധിച്ചു മോക്ഷംനല്കീ ശൗരിയാ രക്ഷസ്സിനും.
നരനായൊരു ജന്മം ലോകാഭിരാമൻ രാമൻ
ധരയിൽ പിറന്നതിൻ കാരണമിതുതന്നെ.
ഹരിതന്നവതാരമോരോന്നും മുനിജന–
മരുളിക്കേട്ടമട്ടിൽപ്പാടിനാർ കവീന്ദ്രന്മാർ.
നാരദൻ ശപിക്കയാലൊരുകല്പത്തിൽ ദേവൻ
പാരിങ്കലവതരിച്ചീടുവാനിടയായി.''

ഹരവാണികളേവം കേൾക്കവേ ഗിരിജയ്ക്കു
കരളിലാശ്ചര്യവും ഭീതിയുമുണ്ടായ്‌വന്നു.
പേരെഴും വിഷ്ണുഭക്തൻ ജ്ഞാനവാൻ ബ്രഹ്മാത്മജൻ
നാരദമഹർഷീന്ദ്രൻ ഹരിയെശ്ശപിച്ചെന്നോ?

''അരുളിച്ചെയ്തീടണമെന്നോടു ദയാനിധേ,
പുരനാശന, ഭവാൻ; ശാപകാരണമെന്തേ?
എന്തപരാധം ചെയ്തു ഭഗവാൻ ലക്ഷ്മീനാഥ–
നെങ്ങനെ മുനിഹൃത്തിലജ്ഞാനമുണ്ടായ്‌വന്നു?''

സ്ഥാണുവിച്ചോദ്യം കേട്ടു പുഞ്ചിരിയോടേ ചൊന്നാൻ:
''ജ്ഞാനിയല്ലൊരുവനും മൂഢനുമല്ലാ ഭദ്രേ!
ആരെയെപ്പൊഴുതിങ്ങലെങ്ങനെയാക്കും രാമ–
നാവിധമായിത്തീരുമപ്പൊഴുതവനാര്യേ!''

രാമസൽഗ്ഗുണഗാഥ പാടുവൻ ഭരദ്വാജ–
മാമുനേ, ഭവദുഃഖഭഞ്ജനനത്രേ നാഥൻ.
മാനവുമഹംഗ്ഗർവ്വും കൈവിട്ടു ഭജിക്കുക
മാനവരൂപംപൂണ്ട ഹരിയെത്തുളസി നീ.

## നാരദമോഹം

ഉന്നതഹിമശൈലംതന്നിലുണ്ടൊരു പുണ്യ–
കന്ദരം മനോഹരഗംഗതൻ തീരത്തായി.
പരമപവിത്രമായങ്ങൊരാശ്രമം കണ്ടു
സുരമാമുനിയായ നാരദൻ സന്തോഷിച്ചു.
ഗിരിയും നദികളും കാനനങ്ങളും നോക്കി–
ച്ചരിക്കെപ്പെട്ടെന്നേശാംഘ്രി ഭക്തിയിൽ മുഴുകിനാൻ.

ഭഗവൽസ്മരണയാൽ സംശുദ്ധഹൃദയനായ്
സുകൃതിമുനീശ്വരനുറച്ചു സമാധിയിൽ.
പെരുത്തഭയത്തോടേ വാസവൻ കന്ദർപ്പനെ
വരുത്തിത്തപോഭംഗം ചെയ്യുവാനാജ്ഞാപിച്ചാൻ.
ഇന്ദ്രകല്പന കേട്ടു സന്തുഷ്ടമനസ്കനായ്
തന്നനുചരരൊത്തു യാത്രയായ് മീനദ്ധ്വജൻ.

തൻപുരമടക്കുവാൻ കൊതിപ്പൂ മുനിയെന്നാ-
യുമ്പർകോൻഹൃദയത്തിലുണ്ടായീ പരിഭ്രമം.
കൊടുതാം ദുർമ്മോഹവും കാമവും കൈക്കൊള്ളുവോൻ
കുടിലൻ കാകനെപ്പോലാരെയും പേടിക്കുന്നു.

ശുഷ്കാസ്ഥിഖണ്ഡം പേറിപ്പോയിട്ടും ഹീനൻ ശ്വാനൻ
വിക്രമമേറീടുന്ന സിംഹത്തെക്കാണുന്നേരം
കൈക്കലാക്കിട്ടുമെല്ലെന്നോർത്തുടൻ മണ്ടുമ്പോലെ
ശക്രനും തപോലീനചിത്തരെബ്ഭയപ്പെട്ടു.
മന്മഥനുടജത്തിൽ ചെന്നുചേർന്നനായാസം
നിർമ്മിച്ചു വസന്തശ്രീ, തന്മായാബലത്തിനാൽ.
അവിടെക്കാണപ്പെട്ട പാദപങ്ങളിലെല്ലാം
വിവിധവർണ്ണംപൂണ്ട താരുകൾ വികസിച്ചു.
കോമളപികഗീതം ഭൃംഗനാദവും പൊങ്ങീ,
കാമാഗ്നി വർദ്ധിപ്പിച്ചു ശീതളമന്ദാനിലൻ.
കന്ദർപ്പകലകളിൽ പ്രാവീണ്യം പെരുകുന്ന
സുന്ദരിമാരായുള്ള രംഭാദിയുവതികൾ,
താനത്തിൻ തരംഗങ്ങളിളക്കിപ്പാടിക്കൊണ്ടാർ
താളമേളങ്ങൾക്കൊപ്പിച്ചാടിനാർ പലമട്ടിൽ.
ഈവിധം സഹായിക്കും കൂട്ടർതൻ കൗശല്യം ക-
ണ്ടാവിഷമാസ്ത്രന്നുള്ളിലാഹ്ലാദമുണ്ടായ്‌വന്നു.
ഓരോന്നായ് പരീക്ഷിച്ചു നോക്കിയെന്നിരിക്കിലും
മാരന്റെ മായാശക്തി മുനിയിൽ ഫലിച്ചീലാ.
തൻ പരിപാടിയെല്ലാം വ്യർത്ഥമായ് കലാശിക്കെ-
സ്സംഭ്രമാന്ധനായ്ത്തീർന്നു പാപിയാം മനോഭവൻ.
ഇന്ദിരാപതിയുടെ രക്ഷയിൽ പുലരുന്ന
ധന്യനെജ്ജയിക്കുവാൻ ശക്തിയാർക്കുണ്ടായ്‌വരും?
പററിപ്പോയ് പരാജയമെന്നറിഞ്ഞനംഗനു-
മുറേറാരും ഭയപ്പെട്ടു പിടിച്ചു മുനിപാദം.
ഒട്ടുമേ മുനിഹൃത്തിലരിശമുണ്ടായതി-
ല്ലിഷ്ടവാക്കിനാൽ കാമന്നുൾത്തോഷമരുളിനാൻ.

പിന്നെത്തന്നനുചരന്മാരുമായ് മുനിപാദം
വന്ദിച്ചു വിടവാങ്ങിത്തിരിച്ചു കുസുമാസ്ത്രൻ.
ഇന്ദ്രസംസത്തിൽച്ചെന്നു വർണ്ണിച്ചാൻ മനസിജൻ
തന്നതിപ്രയത്നവും നാരദസൗശീല്യവും.
പരമാശ്ചര്യത്തോടേ വാഴ്ത്തിനാർ മുനീന്ദ്രനെ–
ശ്ശിരസാ നമിക്കയും ചെയ്തിതു ഭഗവാനെ.
കാമനെജ്ജയിച്ചു ഞാനെന്നൊരു ഗർവ്വത്തോടേ
മാമുനി കൈലാസത്തിലെത്തിനാനനന്തരം.
കന്ദർപ്പചരിത്രങ്ങളൊക്കെയും മഹാദേവ–
കർണ്ണത്തിൽ പതിയുമാറോതിനാൻ സവിസ്തരം.
അഭിനന്ദിച്ചുകൊണ്ടു നല്കിനാനുപദേശ–
മമരമുനീന്ദ്രനു സർവ്വജ്ഞൻ മഹേശ്വരൻ:

''മാമുനേ, ഭവാനെന്നെക്കേൾപ്പിച്ചവിധമിതു
മാധവൻതന്നെക്കേൾപ്പിക്കരുതെന്നർത്ഥിക്കുന്നേൻ.
ഹരിയോടുരയ്ക്കുവാൻ സന്ദർഭമുണ്ടായാലും
പരമനിഗൂഢമായ് സൂക്ഷിക്കതന്നേ നല്ലൂ.''

ഗൗരീശനരുളിയ കല്യാണപ്രദവാക്യം
നാരദമഹർഷിക്കു നന്നെന്നു തോന്നീലേതും.
സശ്രദ്ധം ശ്രവിക്കുക കൗതുകം ഭരദ്വാജ!
ശക്തമാണതിമാത്രം ഭഗവന്മതമോർത്താൽ.
മുററുമെൻ സീതാനാഥകാമിതം നിറവേറും;
മറെറാരുവിധമാക്കാനാർക്കുമേ കഴിവീലാ.

കൃത്തിവാസസ്സിൻ വാക്കിലപ്രിയമുണ്ടാകയാൽ
സത്യലോകത്തിലേക്കു യാത്രയായ് വീണാധരൻ.
നാളുകൾ ചിലതങ്ങു കഴിച്ചുകൂട്ടിപ്പിന്നെ
നാരദൻ ഗാനവിദ്യാചതുരനൊരുനാളിൽ
വീണയിൽ ശ്രീനിവാസഗുണങ്ങൾ വാഴ്ത്തിക്കൊണ്ടു
ചേണെഴും ക്ഷീരാംബുധിമധ്യത്തിലെത്തിച്ചേർന്നാൻ.
ഭഗവാൻ പത്മാകാന്തൻ തുഷ്ടനായ്പ്പീഠം നല്കി–
സ്സുഖമായിരുത്തിനാൻ ദേവർഷിപ്രവരനെ.
ചേലൊടേ ചിരിച്ചുകൊണ്ടരുളീ രമാപതി:
''കാലമേറെയായല്ലോ കണ്ടിട്ടെൻ മഹാമുനേ!''

ത്ര്യംബകൻ വിലക്കിയ വസ്തുത വകവെയ്ക്കാ–
തംബുജബാണോദന്തമൊക്കെയും ചൊന്നാൻ മുനി.

രാഘവമായാബലമത്ഭുതകരമത്രേ
മോഹിക്കാതിരിക്കുവോരാരുമില്ലതുമൂലം.

രൂക്ഷമാം മുഖഭാവംപൂണ്ടിതെന്നാലും ദേവൻ
ദാക്ഷിണ്യം വഴിയുമാറീവിധമരുളിനാൻ:
''ഹേ മുനേ, ഭവദീയനാമസംസ്മരണത്താൽ
കാമമോഹാഭിമാനമദങ്ങളെല്ലാം മാറും.
ആരുടെ ഹൃദയത്തിൽ ജ്ഞാനവും വൈരാഗ്യവും
തീരെയില്ലവൻ മോഹവശഗനായിത്തീരും.
ധീരനും ബ്രഹ്മചര്യാവ്രതനുമല്ലേ ഭവാൻ
മാരനെങ്ങനെയങ്ങേക്കല്ലലേററീടാനാവും?''

അരുളീ മുനിശ്രേഷ്ഠനഭിമാനത്തോടപ്പോ–
''ഴഖിലം ഭവദീയകാരുണ്യമത്രേ ദേവ!''

ചിന്തിച്ചാൻ കൃപാനിധി: 'നാരദഹൃദയത്തിൽ
പൊന്തുന്ന മഹാഗർവ്വപാദപാങ്കുരമിപ്പോൾ.
അതിനെക്ഷണത്തിൽ ഞാൻ ഭഗ്നമാക്കിടാം, ഭക്ത–
ഹിതപൂരണമല്ലേ മാമകവ്രതമോർത്താൽ?
നാരദഹിതത്തിനുമെൻെറ കൗതുകത്തിനും
ചേരുന്നോരുപായമൊന്നുടനേ ചെയ്യേതീരു.'

ശിരസാ ഹരിപാദം നമിച്ചു മുനിവരൻ
പെരുകും ഗർവ്വത്തോടേ യാത്രയായപ്പോൾത്തന്നെ.

ഇന്ദിരാപതി നിജമായയെ പ്രേരിപ്പിച്ചാ–
നന്നേരമുണ്ടായ്‌വന്ന വിസ്മയം ശ്രവിച്ചാലും.
നൂറുയോജനയോളം വിസ്താരം കലന്നതായ്
പേരെഴും വൈകുണ്ഠത്തെശ്ശില്പത്താൽ ജയിപ്പതായ്
രചിച്ചു പുരമൊന്നു മായയാ വഴിമദ്ധ്യേ
വചിപ്പാനരുതാത്ത വശ്യസൗഭഗമോടേ.
സ്മരനും രതിയുംപോൽ സുന്ദരരൂപംപൂണ്ട
നരരും നാരിമാരുമവിടെത്തങ്ങീടുന്നു.
മന്നവൻ 'ശീലനിധി' വാഴുന്നു ചതുരംഗ–
സൈന്യസന്നാഹത്തോടന്നഗരം സുഖപൂർണ്ണം.
ഒരുനൂറിന്ദ്രന്മാർതൻ വിഭവവിലാസങ്ങൾ
പുരിയിൽക്കാണായ്‌വന്നു കൺകുളിർത്തീടുംമട്ടിൽ.
രൂപവും പ്രഭാവവും നീതിയും തേജസ്സുമ–
ബ്ഭൂപതിപ്രവരനിൽ ഭാസിച്ചിരുന്നു മുററും.

വിശ്രുതൻ നൃവരന്റെ നന്ദിനി ലക്ഷ്മീകല്പ
'വിശ്വമോഹിനി'യെന്ന കന്യകാരത്നം മിന്നി.
ഹരിതൻ മായയാണാസ്സർവ്വസൽഗുണധാമ–
മരുതു വർണ്ണിക്കുവാനവളുതൻ ശോഭാപൂരം.
കന്യതൻ സ്വയംവരമാകയാലവിടത്തിൽ
വന്നുകൂട്ടുകയായീ വളരെബ്ഭൂപാലന്മാർ.

കൗതുകം പൂലരുമപ്പുരിയിൽ ചെന്നെത്തിയ
ധാതൃനന്ദനൻ ചോദിച്ചറിഞ്ഞൂ കഥയെല്ലാം.
രാജമന്ദിരം പൂകീ മാമുനി, യത്തുനേരം
പൂജിച്ചു പീഠം നല്കി വണങ്ങീ രാജാക്കന്മാർ.
പിന്നെത്തൻ തനൂജയെ വരുത്തി നരവരൻ
ധന്യനാം മുനീന്ദ്രനോടീവിധമപേക്ഷിച്ചാൻ:

''അരുളിച്ചെയ്യേടണമിവളുതൻ ഗുണങ്ങളു–
മതുപോൽ ദോഷങ്ങളും ചിന്തിച്ചു മഹാമുനേ!''
കാമിനീരൂപംകാൺകെ വൈരാഗ്യമെല്ലാം നീങ്ങി–
ക്കാമലോലുപനായി നോക്കിനാൻ മുനിമുഖ്യൻ.
ലക്ഷണമെല്ലാം കണ്ടു തന്നെത്താൻ മറക്കിലും
വ്യക്തമാക്കിയതില്ല വാക്കിനാൽ ഹർഷോന്മാദം.

'ഇവളുതൻ വരനാവോനമരസമാനനാ–
മവനെജ്ജയിക്കുവാനാരുമില്ലടരിങ്കൽ.
കന്യക കൈക്കൊള്ളുന്നതാരെയസ്സുകൃതിയാം
ധന്യനെച്ചരാചരസഞ്ചയമുപാസിക്കും.'
അക്ഷമൻ മുനിയേവം ചിന്തിച്ചു, നൃപാത്മജ
ലക്ഷണയുക്തയാണെന്നുരച്ചു നടകൊണ്ടാൻ.

'എന്നെയിസ്സുകുമാരി വരിപ്പാനുപായമെ–
ന്തെന്നായി' മുനീന്ദ്രന്റെ ചിന്തനം വഴിമദ്ധ്യേ.
'ജപവും തപസ്സുമിന്നൊട്ടുമേ നടക്കില്ല
ജലജാക്ഷിയെക്കിട്ടാനെന്തുള്ളു വഴി, വിധേ!
പരമശോഭാപൂരം രൂപസൗഭാഗ്യം, രണ്ടും
വരണം മമ മേനിക്കിപ്പൊഴുതതു കണ്ടാൽ
രാജനന്ദിനിയെന്റെ കഴുത്തിലണിയിക്കും
രാഗപൂർണ്ണയായ് ജയമാല്യമെന്നതുന്നം.
ഹരിയോടപേക്ഷിച്ചു സൗഭഗം വരിച്ചാലോ?
വരുമേ കാലദൈർഘ്യം ചോദിച്ചു വാങ്ങിപ്പോരാൻ.

ഇല്ല വിഷ്ണുവിനെപ്പോൽ മറെറാരാളെനിക്കിന്നു
കല്യാണമരുളുവാ,നദ്ദേഹം തുണയ്ക്കണം.'

എന്നോർത്തു വീണ്ടുംവീണ്ടും പ്രാർത്ഥിച്ചാൻ മുനീശ്വര-
നന്നേരം പ്രത്യക്ഷനായ്‌വന്നിതു ദയാനിധി.
ശ്രീമണാളനെക്കാണ്കെക്കുളിർത്തു മുനിനേത്രം
കാമിതം കൈവന്നതുപോലവേ സന്തുഷ്ടനായ്.
ആർത്തനായ്ക്കഥയെല്ലാം കേൾപ്പിച്ച പിന്നെക്കൃപാ-
മൂർത്തിയോടിതുവിധമർത്ഥനംചെയ്തീടിനാൻ:

''ചിന്തിതം നിറവേററാനെൻ പ്രഭോ, തുണയ്ക്കണം
നിന്തിരുവടിയുടെ രൂപമിങ്ങരുളണം.
കന്യയെൻ കൈക്കലാവാനില്ല മറെറാരു മാർഗ്ഗ-
മെന്നാശ പൂരിപ്പിക്കാൻ സത്വരം കനിയണം.''

തന്നുടെ മായയ്ക്കുള്ള മഹത്താം ബലം കണ്ടു
വന്ന പുഞ്ചിരിയോടേ വചിച്ചു വനമാലി:

''ശരിയായ്‌ക്കേട്ടുകൊൾക നാരദ, നിനക്കിന്നു
പരമഹിതകരമെന്തതു ചെയ്തിടാം ഞാൻ.
അല്ലാതെ മറെറാന്നും ഞാൻ ചെയ്യയില്ലതു നൂനം
ചൊല്ലിതു മിഥ്യയായിവരികില്ലൊരുനാളും.
രോഗപീഡിതനേകനപഥ്യം കാംക്ഷിച്ചാലു-
മേകുവാൻ കൂട്ടാക്കില്ല വിജ്ഞനാം ഭിഷഗ്വരൻ.
ആവിധം നിൻനന്മയ്ക്കു വേണ്ടതേ ചെയ്തീടു ഞാൻ;''
ദേവനിങ്ങനെ ചൊല്ലി മറഞ്ഞൂ മന്ദേതരം.

മായയാൽ മയങ്ങിയ മാമുനിയറിഞ്ഞീല
മാധവവാക്യത്തിൻെറ ഗൂഢാർത്ഥം തരിമ്പുമേ.
എത്തിനാൻ സ്വയംവരമണ്ഡപംതന്നിൽ ശീഘ്ര-
മുത്തമപീഠങ്ങളിൽബ്ഭൂപന്മാരിരിക്കവേ.
സുഭഗനായിത്തീർന്നു താനെന്ന നിനവിനാ-
ലഭിമാനാഹ്ലാദങ്ങൾ വർദ്ധിച്ചു മുനിഹൃത്തിൽ.
അന്യനെ വരിക്കില്ല തീർച്ചയായ് നൃപാലൻെറ
കന്യകാരത്നമെന്നുമോർത്തുപോയ് മായാബദ്ധൻ.

ചിത്സ്വരൂപനാം ദേവൻ, നാരദന്നവർണ്ണ്യമാം
കുത്സിതരൂപമൊന്നു നല്കിനാൻ നന്മയ്ക്കായി.
ആ രൂപം പതിഞ്ഞതില്ലാരുടെ മിഴിയിലും
നാരദർഷിയെക്കണ്ടു നമിച്ചാരെല്ലാവരും.

രുദ്രൻെറ ഗണങ്ങളിൽപ്പെട്ടവരിരുപേരീ–
വ്യത്യാസം ഗ്രഹിച്ചുകൊണ്ടവിടെപ്പററിക്കൂടി.
ആരണരൂപം ധരിച്ചായവരിരുവരു–
മേറിയ കൗതുകത്തോടക്കാഴ്ച നോക്കിക്കണ്ടു.
സ്വീയമാം സൗന്ദര്യത്തിലഭിമാനിക്കും മുനി–
നായകൻതൻ പാർശ്വത്തിൽ ചെന്നവരിരിപ്പായി.
അവനീദേവന്മാർതൻ വേഷം പൂണ്ടിരിക്കയാ–
ലവരെശ്ശങ്കിച്ചതില്ലാരുമസ്സഭയിങ്കൽ.
നാരദൻ കേൾക്കെച്ചൊന്നാരീവിധം വ്യാജസ്തുതി:
''ശൗരിയീ മുനിമുഖ്യന്നരുളീ രൂപോൽകർഷം
ശരിക്കീ മഹത്തരസൗഭഗം കാണുന്നേരം
വരിക്കും ഹരിയെന്നോർത്തീ മുനീന്ദ്രനെക്കന്യ.''

മയങ്ങീ മനസ്സാകെ മാമുനിക്കതുനേരം
സ്വയമേ നിയന്ത്രിപ്പാനദ്ദേഹമാളായീല.
രുദ്രഭൃത്യങ്ങൾ വീണ്ടും ചിരിച്ചു കളിയാക്കി
മത്തനാം മഹാമുനി ഗ്രഹിച്ചീലതിൻസാരം.

സഖിമാരൊന്നിച്ചേതോ രാജഹംസിയെപ്പോലെ
സഭയിൽ പ്രവേശിച്ചു രാജകന്യകയപ്പോൾ.
വരണമാല്യം കൈയിലേന്തുമസ്സുകുമാരി
ധരണീനാഥന്മാരെയത്രയും നോക്കിക്കണ്ടാൾ.
അരങ്ങത്തിരിക്കുന്ന മുനിയെകണ്ടു, മുഗ്ദ്ധ,
കുരങ്ങിൻ വദനവും ഭീകരശരീരവും!
പെട്ടെന്നു വിദ്വേഷം പൂണ്ടോമലാൾ നോട്ടം മാററി
പൊട്ടിച്ചിരിച്ചു, വാമദേവൻെറ ഗണദ്വയം.
സന്തുഷ്ടിയെല്ലാം മാറിയുഴറീ മഹർഷീന്ദ്രൻ
ചിന്തയും സന്താപവും മാത്രമായ് ഹൃദയത്തിൽ.

കരുണാനിധി വിഷ്ണുഭഗവാനപ്പോഴൊരു
നരപാലകരൂപം പൂണ്ടുകൊണ്ടങ്ങെത്തിനാൻ.
സുന്ദരി നൃപപുത്രി സുപ്രസന്നയായ്ച്ചെന്നു
തന്നുടെ പതിയായി വരിച്ചാളദ്ദേഹത്തെ.
ഇന്ദിരാനിവാസനാമുഗ്ദ്ധയുമായിപ്പോകെ
മന്നവരെല്ലാവരുമാഹതകാമരായി.
കലങ്ങീ മുനിബുദ്ധി; മാനസദീപ്തി മങ്ങീ
തിളങ്ങും വൈരക്കല്ലു നഷ്ടമായതുപോലെ.

അന്നേരം ശിവഗണമുരച്ചു മുനിയോടു
''ചെന്നു നോക്കുക മുനേ, വദനം മുകുരത്തിൽ!''
പാരമുടൻബ് ഭയത്തോടേ പാഞ്ഞുപോയ് ഗണദ്വയം;
നാരദൻ സലിലത്തിൽത്തൻ മുഖം നോക്കീടിനാൻ.
അത്യന്തം വിരൂപമായാനനം കാണെക്കാണെ–
ക്രുദ്ധനായ് ഭൂതങ്ങളെശ്ശപിച്ചു മുനിയേവം:

''പാതകശീലന്മാരേ, കുടിലന്മാരേ, നിങ്ങൾ
യാതുധാനാകാരം പൂണ്ടിനിയും പിറക്കട്ടെ.
ഇതുതാൻ നിങ്ങളെന്നെയാക്ഷേപിച്ചതിൻ ഫലം;
യതിയെപ്പരിഹസിച്ചീടരുതാരും മേലിൽ.''

നീരിൽ നോക്കവേ വീണ്ടും സ്വീയരൂപത്തെക്കണ്ടു
നാരദനെന്നാകിലും സന്തോഷമുണ്ടായീല.
കോപത്താൽ വിറയ്ക്കുന്ന ചുണ്ടുമായ് നടകൊണ്ടാൻ
ശ്രീപതിനിലയത്തിലെത്തുവാൻ തിടുക്കത്തിൽ.
എന്നെയിന്നപഹാസപാത്രമാക്കിയ ശാർങ്ഗി–
തന്നെ ഞാൻ ശപിക്കയോ നിഗ്രഹിക്കയോ വേണ്ടൂ?
എന്നോർത്തു ചരിക്കവേ വിശ്വമോഹിനിയോടു–
മിന്ദിരയോടുംകൂടിക്കണ്ടിതു ഭഗവാനെ.
സകലസുരപതി സസ്മിതം ചോദിക്കയായ്:
''വികലചിത്തൻപോലെയെങ്ങുപോകുന്നു മുനേ!''

ക്രോധമുണ്ടായി മുനിക്കിച്ചോദ്യം ശ്രവിക്കവേ
ബോധമേ കെട്ടുപോയീ വൻമായാബലത്തിനാൽ.

ചൊല്ലിനാൻ: ''പരസമ്പത്തങ്ങയ്ക്കു കാണാന്മേലാ-
വല്ലാത്തൊരസൂയയാലു; വഞ്ചകനത്രേ ഭവാൻ.
ഹരനെബ് ഭ്രാന്തനാക്കിപ്പാലാഴിമഥനത്തിൽ
സുരരെ പ്രേരിപ്പിച്ചു വിഷമൂട്ടിയതില്ലേ?
ദൈത്യർക്കു മദിരയും ശർന്നു ഗരളവും;
കൗസ്തുഭമണിയും ശ്രീദേവിയുമവിടേക്കും!
സ്വാർത്ഥസാധകൻ വെറും കുടിലൻ, കപടത
മാത്രമാണങ്ങയ്ക്കുള്ള സംവ്യവഹാരം സദാ.
പരമസ്വതന്ത്രനാ,ണില്ല മററാരും മേലേ
കരളിൽത്തോന്നുംപോലെയൊക്കെയും കാട്ടിക്കൂട്ടും.
ശിഷ്ടരെദ്ദുഷ്ടരാക്കും ദുഷ്ടരെശ്ശിഷ്ടന്മാരും
ഹൃത്തിലില്ലല്പംപോലും വിസ്മയഹർഷാദികൾ.

ചതിക്കുമെല്ലാരെയും ശങ്കയില്ലതിനേതും
പതിവായുത്സാഹമേ കാണുമാറുള്ളൂ നിന്നിൽ.
സൽകർമ്മദുഷ്കർമ്മങ്ങളാം ബാധിക്കയില്ലാ നിൻെറ
വിക്രിയ തടഞ്ഞിട്ടില്ലിന്നോളമൊരുവനും.

ഇന്നു ഞാൻ പ്രതികാരം ചെയ്യാതിടാതടങ്ങില്ല
നിന്നധർമ്മത്തിൻഫലമവശ്യം ഭുജിക്കണം.
എന്നെ വഞ്ചിപ്പാനേതുരൂപം നീ വരിച്ചുവോ
വന്നുചേരട്ടേ നിനക്കാ രൂപം; ശപിപ്പു ഞാൻ.
എനിക്കു കുരങ്ങിൻെറ രൂപമേകിയ നിന്നെ–
ത്തുണയ്ക്കാൻ വരുന്നോരും വാനരരായീടട്ടെ.
നാരദന്നപകാരം ചെയ്കയാലിനി നീയും
നാരിതൻ വിയോഗത്താൽ തപ്തനായ്ബ്ഭവിക്കട്ടെ.''

ശിരസാ മുനിശാപം ധരിച്ചു സന്തുഷ്ടനായ്
ഹരി, തൻ മായാശക്തി വിരമിപ്പിച്ചു ശീഘ്രം.
മായ മാറിയനേരം കാണുവാനില്ലാതായി
മാഭഗവതി താനും ഭൂപാലകുമാരിയും.
ഭയത്താൽ ചൂളിപ്പോയ താപസനതുനേരം
ഭഗവൽപാദം പിടിച്ചീവിധമഭ്യർത്ഥിച്ചു:

''എന്നെയിന്നവിടുന്നു രക്ഷിക്കവേണം നാഥ,
ഖിന്നരാം ഭക്തന്മാരെക്കാക്കുവോനല്ലോ ഭവാൻ?
തെല്ലുമേ ഫലിക്കാതെപോകട്ടേ മമ ശാപം
ചൊല്ലി ഞാൻ ദുർവ്വാക്കേറെ,പ്പാപമെങ്ങനെ മാറും?''
''ശങ്കരഭഗവാൻെറ നാമം നീ ജപിക്കുക
സങ്കടം തീർന്നു ശാന്തിയുളവാം''—ചൊന്നാൻ വിഷ്ണു.
''എനിക്കു ശിവനെപ്പോൽ പ്രിയനായില്ലൊരാളും
മനസ്സിലീ വിശ്വാസം കൈവിടൊല്ലൊരുനാളും.
ആരിലുമക്കരുണയില്ല ത്രിപുരാരിക്കവൻ
നാരദ, മൽഭക്തനാകയീരുകില്ലതു നൂനം.
ഇത്തത്ത്വം ധരിച്ചു നീ ചരിക്കു ധരണിയി–
ലെത്തുകില്ലെന്നാൽപ്പിന്നെ മായ നിൻ സമീപത്തിൽ.''

ഇങ്ങനെ പലവിധം ബോധനം നല്കിക്കൊണ്ടു
മംഗളാത്മാവാം ദേവൻ മറഞ്ഞു നിമിഷത്തിൽ.
ശ്രീരാമഗുണഗണം സാദരം ഗാനംചെയ്തു
നാരദൻ സത്യലോകം പൂകുവാൻ പുറപ്പെട്ടു.

മായ മാറുകയാലേ ഹൃഷ്ടനായ്പ്പോകും മുനി–
നായകൻതന്നെക്കണ്ടു ശങ്കരഗണയുഗം.
ഭീതിപൂണ്ടടുത്തുചെന്നമ്മുനീശ്വരൻ തന്റെ
പാദങ്ങൾ ഗ്രഹിച്ചുകൊണ്ടാർത്തരായ് ചൊന്നാരേവം:

''വിപ്രരല്പടിയങ്ങൾ ശങ്കരപാഷദന്മാ–
രപ്രിയമവിടേക്കു ചെയ്യതിൻ ഫലം കിട്ടി.
താപസോത്തമ, ഭവാൻ ഞങ്ങളിൽക്കനിവാന്നു
ശാപമോചനം നല്കിക്കാക്കണം ദയാനിധേ!''
ദീനവത്സലനായ നാരദനരുളിനാൻ:
''വാനവശത്രുക്കളായ് ജനിപ്പിനിരുപേരും.
വൈഭവതേജോബലശാലികളാകും നിങ്ങൾ
വൈകാതെ ജയിച്ചിടും ജഗന്മണ്ഡലമാകെ.
അക്കാലം മനുഷ്യനായ്പ്പിറക്കും മഹാവിഷ്ണു
തൃക്കയ്യാലൊടുക്കിടും നിങ്ങളെസ്സമരത്തിൽ.
മുക്തരായ്ത്തീരും നിങ്ങളങ്ങനെ, വീണ്ടും ജന്മം
കൈക്കൊള്ളാൻ ഭവാന്മാക്കു സംഗതി വരികില്ല.''

ഉടനക്കളും കുളിത്തപ്പോൾ നമിച്ചു നടകൊണ്ടാർ
തക്കകാലത്തു രാത്രിഞ്ചരരായ്ത്തീർന്നു പിന്നെ.
അവരെക്കൊന്നീടുവാനാണു തന്തിരുവടി–
യവതാരത്തെപ്പൂണ്ടതന്യമാം കല്പംതന്നിൽ.
സുരരിൽസ്സുഖം ചേപ്പോൻ സജ്ജനങ്ങളെക്കാപ്പോൻ
ധരതൻ ഭാരംതീപ്പോനല്ലയോ പീതാംബരൻ?

വനമാലിതൻ ജന്മകമ്മങ്ങളെല്ലാംതന്നെ
വളരെസ്സുഖദങ്ങളെത്രയും വിചിത്രങ്ങൾ.
മന്നിങ്കലവതരിച്ചീടുന്നു കല്പംതോറും
സുന്ദരചരിതങ്ങൾ നിമ്മിച്ചിടുന്നു നാഥൻ.
അച്ചരിത്രങ്ങളെല്ലാമപ്പപ്പോളൃഷികല–
മുച്ചരിക്കുന്നു ഗാനരൂപത്തിൽ പവിത്രമായ്.
തുല്യതയില്ലാത്തൊരക്കഥകൾ കേൾക്കുന്നേര–
മില്ലൊരാശ്ചര്യം സൂരിപ്രവരക്കൊരുനാളും.

ഭഗവാനനന്തൻതാൻ, തൽകഥയനന്തവും
ബഹുധാ ചൊൽവൂ കേൾപ്പൂ സജ്ജന,മതിനാലേ.
ഉല്പലനയനന്റെ സുന്ദരചരിതങ്ങൾ
കല്പകോടികൾകൊണ്ടും പാടുവാനാവില്ലല്ലോ.

ജ്ഞാനിയാം മുനിയേയും മയക്കും മായയെന്നു
കാണിപ്പാൻ കഥിച്ചു ഞാനിക്കഥ മലമകേ!
കൗതുകപ്രദൻനാഥൻ സേവകഹിതകാരി–
യാതങ്കമകററുവോൻ പ്രണതക്ക്ഭിഗമ്യൻ.
ഹരിതൻമായകൊണ്ടു മാനസം മോഹിക്കാതെ
സുരമാനുഷയോഗിവൃന്ദത്തിലാരുള്ളൂ ഹാ!
അതിനാൽ മായാപതിയാകുമബ്ഭഗവാനെ
പ്രതിവാസരം നമ്മൾ ഭജിക്കതന്നേ വേണം.

താരകബ്രഹ്മം രാജാരാമനായ്പ്പിറക്കുവാൻ
കാരണം മറെറാന്നിനിച്ചൊല്ലിടാം ഗിരിസുതേ!

അനുജൻ തന്നോടൊത്തു മുനിവേഷത്തെപ്പൂണ്ടു
വനഭൂമിയിലാരെക്കണ്ടു നീ, മമനാഥേ!
ആരുടെ ചരിതം കണ്ടൊക്കെയും മറന്നു നീ–
യാരമ്യകളേബരം സ്വയമേ വെടിഞ്ഞുവോ,
ആരുടെ തത്ത്വം കാണാതിപ്പൊഴും ഭ്രമിപ്പൂ നീ–
യാ രാമദേവൻതന്റെ കഥ ഞാൻ വിവരിക്കാം.
ശങ്കരവാക്യം കേട്ട പാവ്വതിക്കുതുനേരം
സങ്കോചമുണ്ടായ്‌വന്നു സപ്രേമസ്മിതംതൂകി.
ഭീമമാം കലിയുഗകല്മഷം ദൂരത്താക്കും
രാമസൽകഥ ചൊല്ലിത്തുടങ്ങീ മഹാദേവൻ.

## മനൂപാഖ്യാനം

മനുജവംശത്തിന്റെ ജന്മദർ സ്വായംഭുവ–
മനുവും തൽപത്നിയാം ശതരൂപയുമത്രേ.
കാമ്പുററ വേദം പാടുന്നുണ്ടിന്നുമവരുടെ
ദാമ്പത്യധർമ്മാസക്തി; പേരെഴും മര്യാദയും.
ഉത്താനപാദനെന്ന നന്ദനനവക്കുണ്ടായ്
ഭക്തനാം ധ്രുവൻതന്റെ ജനകൻ നരവരൻ.
ഇളയ കുമാരനായ്പ്പിറന്നു പ്രിയവ്രതൻ
വളരെപ്പുകഴ്ത്തീട്ടുണ്ടവനെ ശ്രുത്യാദികൾ.
ദേവഹൂതിയെന്നൊരു കന്യകയവന്നുണ്ടായ്
പാവനൻ കർദ്ദമന്റെ പത്നിയായ്ത്തീന്നാളവൾ.
ആദിദേവനും ദീനസ്നേഹിയും കൃപാലുവു–
മായൊരക്കപിലനെപ്പെററതസ്സതിയല്ലോ.
യതികൾക്കഗ്രേസരൻ കപിലൻ തത്ത്വചിന്താ–
ചതുരൻ സാംഖ്യശാസ്ത്രമരുളിച്ചെയ്താനവൻ.

പലമട്ടീശ്വരാജ്ഞ പാലിച്ചു സുഖത്തോടേ
വളരെക്കാലം നാട്ട ഭരിച്ചൂ മന്നുഭൂപൻ.
പിന്നെയുമംശ്ശോകത്തോടേ ചിന്തിച്ചാനിതേവിധ–
മന്നൃപൻ: 'ഗൃഹസ്ഥൻ ഞാൻ വൃദ്ധനായ്ക്കഴിഞ്ഞല്ലോ.
എങ്കിലുമുണ്ടായീല വൈരാഗ്യം വിഷയത്തി–
ലെൻജന്മം ഹരിഭക്തികൂടാതെ പൊയ്പ്പോയല്ലോ.'

പുത്രനിൽദ്ധരാഭാരമപ്പിച്ചു, സഭാര്യനായ്
പൃഥ്വീശൻ വനത്തിലേക്കുടനേ പുറപ്പെട്ടു.
അത്യന്തം പവിത്രമാം നൈമിശാരണ്യംതന്നി–
ലെത്തിനാ,നവിടമോ സിദ്ധിദായകമത്രേ.
സിദ്ധരും മുനിമാരുമസ്ഥലത്തമരുന്നു
ഹൃത്തടം നൃപതിക്കു കുളിർത്തു സമ്പൂൎണ്ണമായ്.
കാനനപ്രദേശത്തു മനുവും ദയിതയും
ജ്ഞാനഭക്തികളൊത്തു ചേൎന്നപോൽ സംശോഭിച്ചു.
ഗോമതിയുടെ തീരം പൂകിയോരവർ പുണ്യ–
കോമളസലിലത്തിൽക്കുളിച്ചു സന്തുഷ്ടരായ്.
സദ്ധൎമ്മധുരന്ധരൻ മന്നനെന്നറികയാൽ
സിദ്ധതാപസരെല്ലാം കാണ്മവാൻ തിങ്ങിക്കൂടി.
എങ്ങെങ്ങു സുനിൎമ്മലതീൎത്ഥങ്ങളങ്ങങ്ങെല്ലാം
മംഗലകൎമ്മങ്ങളും ചെയ്യിച്ചു മുനിവൃന്ദം.
ശുഷ്കമാം തനുവുമായ് താപസവേഷം പൂണ്ടു
ശുദ്ധമാം ഹരികഥ കേട്ടുകൊണ്ടവർ വാണു.
ദ്വാദശാക്ഷരമന്ത്രം* ജപിച്ചു ദിനംതോറും
പ്രീതരായ് വാസുദേവഭക്തിയിൽ വിലയിച്ചാർ.
ഭക്ഷിച്ചു ഫലങ്ങളും ശാകവും കന്ദങ്ങളും
സച്ചിദാനന്ദബ്രഹ്മസ്മൃതിയോടേറെക്കാലം.
പിന്നെയങ്ങവപോലും സന്ത്യജിച്ചിരുവരും
തണ്ണീരാൽ വിശപ്പാററിബ്ഭജിച്ചു വൈകുണ്ഠനെ.

കേവലമനാദിയായ് പൂൎണ്ണനായനന്തനായ്
മേവിടുമഗുണനാം ദേവദേവേശൻതന്നെ—
തത്ത്വവേദികളെല്ലാം സന്തതം ചിന്തിപ്പോനെ—
നിത്യവും വേദം 'നേതി നേതി'യെന്നോതുന്നോനെ—
തുല്യതയില്ലാത്തോനുമുപാധിരഹിതനു–
മുല്ലസച്ചിദാനന്ദരൂപനുമായുള്ളോനെ—

* ഓം നമോ ഭഗവതേ വാസുദേവായ.

ആരുടെയംശങ്ങൾതാൻ ശംഭുവും വിരിഞ്ചനും
ശ്രീരമാരമണനുമമ്മൂലസ്വരൂപനെ—
കണ്ണുകളാൽ കാണാറാകവേണമെന്നൊരു വാഞ്ഛ—
യങ്കുരിക്കുകയായിതവക്കു കരൾക്കാമ്പിൽ.
ഈവിധം ജഗന്നാഥൻ സേവകവശഗനായ്
ഭാവുകം ഭക്തന്മാക്കു നല്കുവാൻ കനിവോടേ
ധരിപ്പു ലീലാദേഹമെന്നുള്ള നിഗമോക്തി
ശരിയെന്നിരിക്കുകിൽ കാമിതം നിറവേറും.
എന്നോർത്തു ജലംമാത്രമാഹാരമാക്കിക്കൊണ്ടു
ധന്യരാമവരാറുസഹസ്രംവഷം പോക്കി.
നിയമദാർഢ്യത്തോടേ വായുമാത്രാഹാരരായ്
നയിച്ചു പിന്നെസ്സപ്തസഹസ്രം സംവത്സരം.
ഒക്കെയുമുപേക്ഷിച്ചു പതിനായിരംവഷ—
മൊററക്കാലവലംബമാക്കിയും തപംചെയ്താർ.
കഠിനതപസ്സുകണ്ടരികിലെത്തിച്ചേന്നാർ
നിടിലാക്ഷനും ലക്ഷ്മീനാഥനും വിരിഞ്ചനും
വരിക്കു വരമെന്നു ചൊല്ലിനാർ പലവട്ടം,
വശത്താക്കുവാനുള്ള വാക്കെല്ലാം വിഫലമായ്.
പലതും പ്രലോഭനമുണ്ടായി വീണ്ടും വീണ്ടും
പരമധീരാത്മാവു തെല്ലുമൊന്നിളകീല.
അസ്ഥിമാത്രമാസ്ഥീന്നിതവർതൻ മെയ്യെന്നാലു—
മത്തലിൻ തരിപോലും ചിത്തത്തിലുണ്ടായീല.
ഭക്തർതന്നഭിമതമറിഞ്ഞു പരമാത്മാ—
വത്യന്തഗഭീരമാമംബരവാണിപൊങ്ങി.
'വരിച്ചുകൊൾവിൻ വര'മെന്നേവം കരുണാർദ്രം
ശരിക്കു കാതിൽച്ചെന്നു മുഴങ്ങിക്കഴിയവേ,
മൃതസഞ്ജീവനിക്കു തുല്യമാസ്ഥീർന്നു, മെയ്യിൽ
പുതുതാമോജസ്സുണ്ടായ് പുളകംപൂണ്ടാരവർ.
തുളമ്പും പ്രേമത്തോടേ സാഷ്ടാംഗം നമിച്ചുടൻ
തെളിവാന്നുണത്തിച്ചുകൊൾകയായ് മനുവപ്പോൾ:
''ഭക്തക്കു മന്ദാരവും കാമധേനുവും ഭവാൻ,
തൃക്കഴൽപ്പൊടി തൊട്ടുവന്ദിപ്പു ത്രിമൂത്തികൾ.
സേവകസുലഭനും സമസ്തസുഖദനും
ദേവ, നീ, ചരാചരനാഥനാം ഭഗവാനും.
കനിവാന്നനാഥക്കു കല്യാണമേകുന്നോനേ,
പ്രണതനിവങ്കലുണ്ടുൾസ്നേഹമങ്ങയ്ക്കെങ്കിൽ

ഏതുരൂപത്തിൽശ്ശിവഹൃത്തിലങ്ങമരുന്നു,
സാദരമേതുരൂപം ധ്യാനിപ്പൂ മുനിജനം;
ലോകമോഹനമാകുമേതൊരുരൂപമാണോ
ശ്രീകാകഭുശുണ്ഡിതൻ മാനസരാജഹംസം;
നിഗമങ്ങളിലേതുരൂപത്തെ വാഴ്ത്തീടുന്നു
സഗുണമഗുണമെന്നിങ്ങനെയിരുമട്ടിൽ
ആ രൂപം മിഴികളാൽ കാണുവാനരുളണം
കാരുണ്യമൂർത്തേ, വരമെന്നു ഞാനിരക്കുന്നേൻ.''
ഉത്തമപ്രേമോക്തികേട്ടവർതൻ മുമ്പിൽശ്ശീഘ്രം
പ്രത്യക്ഷനായീടിനാൻ ഭക്തവത്സലൻ നാഥൻ.

ആ നീലകമലവു,മിന്ദ്രനീലവും ധൂമ–
യോനിയും തോറേറാടുന്ന സുന്ദരകളേബരം;
ലക്ഷോപലക്ഷം കാമദേവരും തലതാഴ്ത്തു–
മക്ഷയശോഭ; ശരച്ചന്ദ്രകോമളവക്ത്രം;
കൺകുളിപ്പിക്കും ചാരുചിബുകകപോലങ്ങൾ
ശംഖമോഹനഗളമരുണാധരങ്ങളും;
ബന്ധുരദന്തനിര; രുചിരനാസാപുടം;
ചന്ദ്രികമങ്ങിപ്പോകും മധുരമന്ദസ്മിതം;
വിരിയും പത്മംപോലെ ശോഭിക്കും നയനങ്ങൾ;
സരസമനോഹര വീക്ഷണവിശേഷങ്ങൾ;
മാരചാപത്തിൻകാന്തി വെല്ലുമച്ചില്ലിക്കൊടി
ഹാരിയാംലലാടത്തിൽ ഭാസിക്കും തൊടുകുറി;
മകരകുണ്ഡലങ്ങൾ, മൗലിയിലണിമുടി;
മധുപാവലിക്കൊത്ത ചികുരനികരങ്ങൾ;
ശ്രീവത്സാങ്കിതമായ മാറിലോ വനമാല,
പാവനഹാരം നാനാരത്നഭൂഷണജാലം;
ഹരിതൻ തോളോടൊത്ത തോളുക,ളുപവീതം
കരിനായകകരതുല്യമാം കൈത്തണ്ടകൾ;
കടകം, കടിയിങ്കൽ തൂണീരം, കരങ്ങളിൽ
നെടുതാം കോദണ്ഡവും സായകനികരവും;
മിന്നലെജ്ജയിക്കുന്ന മഞ്ജുളപീതാംബരം;
സുന്ദരത്രിരേഖയാലങ്കിതമുദരവും;
യമുനാസരിത്തിലെച്ചുഴിപോൽ ശോഭിക്കുന്ന
കമനീയമാം നാഭി; യോഗിസേവ്യമാം പാദം;
ഒന്നൊന്നായ് കഥിക്കുന്നതെന്തിനാണിതുവിധം
വർണ്ണിപ്പാൻ പ്രയാസമസ്സുഭഗസ്വരൂപത്തെ.

ശ്രീമയി, ജഗന്മൂല, സന്തതമനുകൂല
വാമഭാഗത്തിലാദിശക്തിയും വിളങ്ങുന്നു.
സൽഗ്ഗുണനിധികളാം രമയുമഗജയും
തൃക്കാല്യമാതാവുമശ്ശക്തിതന്നംശങ്ങൾതാൻ.
കല്യാണപ്രദയാമശ്ശക്തിരൂപിണിതന്റെ
ചില്ലിവില്ലാട്ടത്താലേ ലോകങ്ങളുണ്ടാകുന്നു.
പ്രീതയായ് ശ്രീരാമന്റെ വാമപാർശ്വത്തിൽ സ്വൈരം
സീതയായിരിക്കുന്ന രൂപവുമവൾതന്നെ.

സുഷമാസമുദ്രമാം ഭഗവദ്രൂപം കണ്ടു
മിഴികൾ വികസിച്ചു, മന്നനും മഹിഷിക്കും.
ഉല്ലസദ്രൂപംവീണ്ടുംവീണ്ടുമേ നോക്കിക്കണ്ടോ–
രുള്ളിലങ്ങലംഭാവലേശവുമുണ്ടായീല.
ആനന്ദവിവശരായ് തന്നെത്താൻ മറന്നവർ
പാണിയാൽ പദം തൊട്ടു സാഷ്ടാംഗം നമിക്കയായ്.
കൈകളാശ്ശിരസ്സിൽവെച്ചെഴുനേല്പിച്ചു ചെറ്റും
വൈകാതെ ദയാനിധി, രാജദമ്പതിമാരെ.

അരുളിച്ചെയ്താൻ ദേവൻ: ''സുപ്രസന്നനായ്ത്തീർന്നേൻ
പെരുതാം വരം വേണ്ടതെന്തതു വാങ്ങിക്കൊൾവിൻ.''

കരുണാനിധിയുടെ വാക്കിനാൽ ധൈര്യം പൂണ്ടു
കരപത്മങ്ങൾ കൂപ്പിച്ചൊല്ലിനാൻ മനുവപ്പോൾ:

''ഭഗവൻ, ഭവദംഘ്രിദർശനംനിമിത്തമായ്
സകല കാമങ്ങളും ഞങ്ങൾക്കു കൈവന്നല്ലോ.
ഉള്ളിലുണ്ടീയുള്ളോർക്കു വലുതാമൊരാഗ്രഹം
ചൊല്ലുവാനറിയില്ല സാദ്ധ്യമോ ദുസ്സാദ്ധ്യമോ?
കൃപചെയ്യുവാനങ്ങയ്ക്കേറ്റവുമെളുപ്പമാം
കൃപണനെനിക്കതു കിട്ടുവാൻ പണിയത്രേ.
സുരവൃക്ഷത്തിൻചാരത്തെത്തിനിന്നൊരു നിസ്സ്വൻ
പെരിയ സമ്പത്തിനു നേരുന്നു ശങ്കാപൂർവ്വം.
പാദപപ്രഭാവമപ്പാവമെന്തറിയുന്നു?
മേദുരശങ്കയെന്നിലതുപോലുണ്ടാകുന്നു.
അറിയാമന്തര്യാമിയങ്ങയ്ക്കെൻ മനോഗതം;
നിറവേറുകവേണമാശയെന്നർത്ഥിക്കുന്നേൻ.''

''സങ്കോചം വെടിഞ്ഞിനി വേണ്ടതു ചോദിക്കു നീ;
ശങ്കവേണ്ടെന്തും തരാ''മെന്നായി ജഗന്മയൻ.

ഓതിനാൻ മനുപ്രേവം: ''സത്യമിന്നറിയിക്കാം
ദാതാക്കൾക്കണിമണിയാകുമെൻ ഭഗവാനേ!
എന്തിനു മറയ്ക്കണം സ്വാമിയിൽനിന്നിക്കാര്യം
നിന്തിരുവടിയെപ്പോലുള്ളൊരു പുത്രൻ വേണം.''

ഭക്തിപൂർണ്ണമീ വാക്കു കേൾക്കവേ സന്തുഷ്ടനാ-
യിക്കണക്കരുളിനാൻ കരുണാലയനപ്പോൾ:

''അങ്ങനെ ഭവിക്കട്ടെ; സംശയംവരാം നിന-
ക്കെങ്ങനെയെന്നോടൊത്ത നന്ദനനുണ്ടാമെന്നായ്.
മന്നവമകുടമേ, കേൾക്ക ഞാൻതന്നേവന്നു
നിന്നുടെ തനയനായ് മഹിയിൽ പിറന്നീടും.''

ശതരൂപയെ നോക്കിച്ചൊല്ലുകയായീ പിന്നെ:
''ഹിതമെന്തതേമേട്ടിൽദ്ദേവി, നീ വരം വാങ്ങൂ.''
''ചതുരൻ നരപതി ചോദിച്ചോരനുഗ്രഹം
മതിയിജ്ജനത്തിനുമിഷ്ടമാണതു നാഥ!
അർത്ഥനയിതുപാർത്താലതിമോഹമാണെന്നാൽ
ഭക്തർതൻ ഹിതം ചെയ്വോനല്ലയോ ഭവാനെന്നും.
ബ്രഹ്മാദിദേവന്മാർക്കു ജനകൻ, ജഗത്സ്വാമി,
ചിന്മയ,നന്തര്യാമി, ദേവ, നീ പരബ്രഹ്മം.
ഇന്നില ശരിയായി ഗ്രഹിച്ചുകഴിയുമ്പോൾ
സന്ദേഹമുണ്ടാകാതെ വരുന്നില്ലെന്നാകിലും,
അരുളിച്ചെയ്തീടുന്നതെന്തു നീ മഹാപ്രഭോ,
പരമപ്രമാണമാണ്ടതീന്നിടുമതുതന്നെ.
ഏതൊരു സുഖമങ്ങേബ്ഭക്തർക്കു സിദ്ധിച്ചീടു-
മേതൊരു ഗതിയവർക്കുണ്ടാകും ജഗൽപ്രഭോ!
അസ്സുഖ,മതേഗതി, സൽഭക്തി, വിവേകവും
നിസ്സീമകാരുണ്യാബ്ധേ, നല്കുവാൻ കനിയണം.''

കോമളോക്തികൾ കേൾക്കെയരുളീ കൃപാധാമം:
''കാമിതമഖിലവും തന്നിരിക്കുന്നു തായേ!
നിങ്ങൾതന്നലൗകികജ്ഞാനത്തിന്നൊരുനാളും
മങ്ങലില്ലറിഞ്ഞാലു,മെന്നനുഗ്രഹംമൂലം.''

അന്നേരം തൊഴുതുകൊണ്ടീവിധം ചൊന്നാൻ മനു:
''ഇന്നു ഞാനുണർത്തിക്കയാണൊരുകാര്യം കൂടി.
പുത്രനുവേണ്ടിമാത്രമീശനെസ്സേവിച്ചോരു
മുഗ്ദ്ധബുദ്ധിയെന്നെന്നെദ്ദൂഷിക്കയില്ലേ ലോകം?

മണിയെന്നിയേ പാമ്പും ജലമെന്നിയേ മീനും
ക്ഷണനേരവും ജീവിക്കുന്നതില്ലതുപോലെ,
താവകപാദസ്മൃതികൂടാതെ ജീവിക്കുവാ-
നാവുകില്ലടിയനെന്നവിടുന്നറിയണം.''

ഈവിധം വരം നേൻ്റ ചരണം ഗ്രഹിക്കുന്ന
പാവനൻ മനുവിനോടോതിനാനഖിലേശൻ:

''മായമററൊരുഭക്തിയുളവാകട്ടെ നിന്നിൽ
പോയിനിസ്സുഖമായി വസിപ്പിൻ സുധർമ്മയിൽ.
തുഷ്ടനായ് ബ്ബഹുവിധഭോഗങ്ങൾ ഭുജിച്ചുകൊ-
ണ്ടൊട്ടുനാളാഖണ്ഡലപുരിയിൽപ്പുലരണം.
പിന്നെയങ്ങയോദ്ധ്യയിൽപ്പിറക്കു നൃവരനാ,-
യന്നു ഞാൻ ഭവദീയപുത്രനായ്ത്തീരും നൂനം.
വരിക്കുമിച്ഛാമയമാനുഷകളേബരം
ശരിക്കും പ്രത്യക്ഷനാം നിന്മണിനിലയത്തിൽ.
ഗാത്രധാരികളാമെന്നംശങ്ങളോടുംകൂടി-
യാത്തസൗഖ്യാർത്ഥം നാനാകർമ്മങ്ങൾ ചെയ്യുംതാനും.
ചിത്രമായവ കേൾക്കും ഭാഗ്യവാന്മാരാം മർത്ത്യർ
മദവും മമതയും കൈവിട്ടു നേടും മുക്തി.
ആദിശക്തിയെന്മായ, ജഗൽകാരിണിതാനും
മേദിനീതലത്തിങ്കൽ വന്നവതരിച്ചീടും
നിന്മനോരഥമെല്ലാം സഫലീകരിക്കും ഞാ-
നെന്മൊഴി സത്യം സത്യം സത്യമെന്നുറപ്പിക്കാം.''

മംഗലാത്മാവാം നാഥൻ കാരുണ്യനികേതന-
നിങ്ങനെ ചൊല്ലിക്കൊണ്ടു മറഞ്ഞു മഹാവിഷ്ണു.

ചരിതാർത്ഥരായ്ത്തീർന്ന രാജദമ്പതിമാരോ
മരുവീ കുറെക്കാലം പിന്നെയുമുടജത്തിൽ.
സമയം സമാഗതമാകവേ ദേഹം വെടി-
ഞ്ഞമരാവതിപുക്കു വസിച്ചു സുഖമോടേ.

പരമപവിത്രമായുള്ളൊരീയിതിഹാസം
ഗിരിനന്ദിനിയാളെക്കേൾപ്പിച്ചു മഹേശ്വരൻ.
ഹേ മുനേ, ഭരദ്വാജ, രാമാവതാരത്തിന്നു
ഹേതുവുണ്ടിനി വേറൊന്നായതും കഥിക്കാം ഞാൻ.

## രാവണാദികളുടെ ജന്മം

എത്രയും പ്രസിദ്ധമാം കേക്കയധരണിയെ–
'സ്സത്യകേതു'വാം ഭൂപൻ പരിപാലിച്ചു മുന്നം.
ധർമ്മതൽപരനാകുമന്നൃപൻ നയശീല–
നിർമ്മലപ്രതാപങ്ങളൊക്കെയുമിണങ്ങിയോൻ.
സുഗുണസത്മങ്ങളായ് സംഗ്രാമധീരന്മാരായ്
സുകൃതിനരേന്ദ്രനു രണ്ടു നന്ദനരുണ്ടായ്.
അഗ്രജൻ സു'പ്രതാപഭാനു'വാണവനത്രേ
പിൽക്കാലത്തവനിയെബ്ഭരിപ്പാനവകാശി.
തത്സഹോദര'നരിമർദ്ദനൻ' സമരത്തിൽ
നിസ്സീമഭുജബലമുള്ളൊരു മഹാരഥൻ.
ഈഷലും സൗഭ്രാത്രത്തിന്നുടവുതട്ടീടാതെ
ദോഷങ്ങളേശീടാതെ വാണാരസ്സഹോദരർ.
ആവിധം കഴിയവേ സീമന്തതനയനു
ഭുവിന്റെ ഭാരം നല്കിക്കാനനം പൂകീ താതൻ.
അക്കുമാരനു രാജ്യം കിട്ടിയ കഥയെങ്ങു–
മുൽഘോഷിക്കുവാൻവേണ്ടിച്ചെയ്കയായ് വിളംബരം.
പാപമേ തീണ്ടീടാതെ തൻ പ്രജാനിവഹത്തെ–
ത്താപങ്ങൾപോക്കിക്കാത്താൻ വൈദികവിധിപോലെ.
മന്ത്രിപുംഗവൻ 'ധർമ്മരുചി'യോ മഹീശന്നു
സന്തതം ഹിതകാരി, മതിമാൻ, ശുക്രോപമൻ.
നയശാലിയാം മന്ത്രി, വീരനാംസഹജാതൻ,
സ്വയമേ പരാക്രമി, ശക്തിമാൻ, രാജശ്രേഷ്ഠൻ.
അമിതചതുരംഗസേനയും കണക്കററ
സമരവീരന്മാരുമുണ്ടധീനതയിങ്കൽ.
പടയെസ്സമീക്ഷിച്ചു സന്തുഷ്ടനായീ ഭൂപൻ
പടഹാദിതൻ ഘോഷം മുഴങ്ങീ താരസ്വരം.
ഒരുനാളുദയത്തിൽ ദിഗ്വിജയാർത്ഥം മന്നൻ
പെരുതാം സൈന്യത്തോടുമൊത്തുടൻ പുറപ്പെട്ടാൻ.
അങ്ങിങ്ങായ്പ്പലപല സംഗരങ്ങളിൽ ശക്തി–
തിങ്ങിടും നൃപന്മാരെത്തോല്പിച്ചു പരന്തപൻ.
സപ്തദ്വീപങ്ങളേയും ജയിച്ചു കൈയൂക്കിനാൽ
സത്വരം കപ്പംവാങ്ങിസ്സംതൃപ്തിനേടീ വീരൻ.
ഭൂമിയിലേകച്ഛത്രപതിയായ് ശോഭിക്കുവാ–
നാമന്നനല്ലാതാരുമില്ലെന്നൊരവസ്ഥയായ്.
നിസ്തുലഭുജവാര്യാൽ വിശ്വത്തെജ്ജയിച്ചവ–
നെത്തിനാൻ സ്വകീയമാം രാജമന്ദിരംതന്നിൽ.

ധർമ്മാർത്ഥകാമങ്ങളെസ്സേവിച്ചു വാണാൻ പിന്നെ-
ക്കർമ്മപാടവമേറും കാശ്യപീമണവാളൻ.
ഭൂമിപാലകരക്ഷാധീനയാം ധര,യന്നു
കാമധേനുവെപ്പോലെ കല്യാണപ്രദയായി.
സങ്കടം നരനാരീവർഗ്ഗത്തിനുണ്ടായില്ല.
മംഗളധർമ്മശ്രദ്ധപെരുകീ ദിനംതോറും.
ഉപദേശിച്ചു വിഷ്ണുഭക്തനാം മന്ത്രീശ്വരൻ
നൃപതിപ്രവരനു നീതിതൻ മുറയെല്ലാം.
ദേവദേശികവിപ്രസേവനം തെററിക്കാതെ
ഭൂവരൻ യഥാവിധി നിത്യവുമനുഷ്ഠിച്ചാൻ.
വേദസമ്മതങ്ങളാം നൃപധർമ്മങ്ങളെല്ലാം
സാദരമാചരിച്ചും സൽപാത്രദാനംചെയ്തും,
ഉത്തമപുരാണങ്ങളൊക്കെയും ശാസ്ത്രങ്ങളും
ഭക്തിപൂണ്ടനുദിനം കേട്ടുകേട്ടാനന്ദിച്ചും,
വാപികൾ തടാകങ്ങൾ കൂപങ്ങൾ പൂവാടികൾ
വാരെഴും തോട്ടങ്ങളും വിപ്രമന്ദിരങ്ങളും
മാനസം ഹരിക്കുന്ന ദേവതാലയങ്ങളു-
മാനന്ദപുരസ്സരം ഭംഗിയായ് വിനിർമ്മിച്ചും,
വേദവും പുരാണവും പുകഴ്ത്തും യജ്ഞങ്ങളി-
ലാദരം വർദ്ധിക്കുമാറായവയനുഷ്ഠിച്ചും
വിജയിക്കുകയായീ നിസ്പൃഹൻ മഹീപാലൻ
വിമലാശയന്മാരിലഗ്രിമൻ ഹരിഭക്തൻ.

ഒരുനാൾ നായാട്ടിന്നു സന്നാഹമെല്ലാംകൂട്ടി-
ത്തുരഗപ്പുറത്തേറിത്തിരിച്ചു രാജോത്തമൻ.
എത്തിനാൻ വിന്ധ്യാദ്രിയിൽ ഘോരമാം കാന്താരത്തിൽ
മൃത്യുവിന്നിരയാക്കിത്തീർത്തിതു മൃഗങ്ങളെ.
സൂകരമൊന്നു കാട്ടിന്നിടയിൽക്കാണപ്പെട്ടു
രാഹുവക്ത്രത്തിൽപ്പെട്ട ചന്ദ്രബിംബത്തെപ്പോലെ.
വാസ്തുകത്തൊതുങ്ങാതെയുള്ളതെന്നിരിക്കിലും
വാച്ചകോപത്താലതു വമിച്ചില്ലെന്നേ തോന്നൂ.
തിളങ്ങും തേററയാണാബ്ഭീകരമൃഗത്തിന്നു,
വളരെത്തടിച്ചരുണ്ടുള്ളതാണതിൻ ഗാത്രം.
അശ്വത്തിൻ കുളമ്പടി കേൾക്കവേ ചെവികൂർപ്പി-
ച്ചക്ഷിപായിച്ചൂ പന്നി, ഘുർഘുരശബ്ദത്തോടേ.

നീലഭൂധരത്തിന്റെ ശിഖരംപോലെ ചീർത്ത
കോലത്തെക്കണ്ടു രാജാവക്ഷണം തുരംഗത്തെ

ചമ്മട്ടിപ്രയോഗത്താൽ പായിച്ചു മുന്നോട്ടേക്കു
തന്മനോരഥം പററാ, ശാസനയില്ലെന്നായാൽ.

വാഴ്ത്തുന്ന ഘോഷത്തോടേ വാജി വന്നണവതു
നോക്കിയക്കിടി വായുവേഗത്തിൽക്കുതികൊണ്ടാൻ.

ക്ഷോണീശൻ നിജശരം ഞാണിന്മേൽ തൊടുത്തതു
കാണവേ ധരയോടു ചേർന്നമർന്നിതു പോത്രി.

ഭൂവരൻ ലക്ഷ്യം നോക്കിസ്സായകം പ്രയോഗിക്കെ—
യാ വരാഹമോ തൻ മെയ് മറച്ചു കപടത്താൽ.

ഒട്ടൊട്ടു വെളിപ്പെട്ടുമൊട്ടൊട്ടു മറഞ്ഞുമേ
പെട്ടെന്നു കിടിയോടിപ്പോകയാൽധരാനാഥൻ,

ഏററിട്ടം കോപംകൊണ്ടു കലങ്ങും ചിത്തത്തോടേ
മാററാതെ വരാഹത്തെപ്പിൻതുടർന്നെത്തീടിനാൻ.

വാരണഹയങ്ങൾക്കു ചെന്നെത്താനരുതാത്ത
ഘോരമാംഗഹനത്തിൽ മറഞ്ഞുപോയീ പന്നി.

ഏകനായ് വനഭൂവിലൊട്ടേറെയലഞ്ഞിട്ടും
സൂകരസരണിയെസ്സന്ത്യജിച്ചില്ലാ നൃപൻ.

മന്നവൻ മഹാധീരനെന്നു കണ്ടറികയാൽ
പന്നി പാഞ്ഞൊളിക്കയായ് പർവ്വതഗുഹയൊന്നിൽ.

പിടിയിൽപ്പെടില്ലതെന്നോർക്കയാൽ പശ്ചാത്തപി—
ച്ചൊടുവിൽ മടങ്ങവേ മാർഗ്ഗവും തെററിപ്പോയി.

അത്തീവ്രപ്രയത്നംമൂലം താന്തനായ് തുരഗത്തോ—
ടൊത്തു പൈദാഹങ്ങളാൽ വലഞ്ഞു നരവരൻ,

അങ്ങിങ്ങു തിരഞ്ഞുഴന്നീടിനാൻ പുഴയോ, പി—
ന്നെങ്ങാനുമൊരു നല്ല വാപിയോ കണ്ടെത്തുവാൻ.

കണ്ടകശിലാകീർണ്ണകാനനംതന്നിൽച്ചുററി—
ത്തൊണ്ടയും നാവും വററിത്തളർന്നുപോയീ മുററും.

അങ്ങനെ സഞ്ചരിക്കെക്കാണുമാറായീ തത്ര
ഭംഗിയിലൊരു പർണ്ണമന്ദിരം സമീപത്തിൽ.

ആയതിലൊരു ഭൂമീനായകൻ വസിക്കുന്നു
സ്വീയമാം വേഷംമാററിക്കപടമുനീന്ദ്രനായ്.

അന്നൃപൻ സുപ്രതാപഭാനുവാൽ പരാജിതൻ
തന്നുടെ രാജ്യംവിട്ടു കാന്ദിശീകനായ്പ്പോന്നോൻ.

മുഷ്ക്കേറും രിപുവിന്നു വന്നിതു ശുഭകാലം,
ദുഷ്കാലം തനിക്കുമെന്നുള്ളത്തിലുറയ്ക്കയാൽ

ദീനനായ്ത്തീർന്നെങ്കിലും നിലയം പൂകിയില്ല
മാനിയാം നരവരൻ വൈരിക്കു കീഴ്പ്പെട്ടീലാ.

ക്രോധവുമസൂയയുമൊതുക്കിക്കഴിയുന്ന
സാധുവാമൊരുവനെപ്പോലെ താപസവേഷൻ.

പർണ്ണശാലാന്തികത്തിൽ ക്ഷീണനായെത്തിച്ചേർന്ന
മന്നനെത്തിരിച്ചറിഞ്ഞീടിനാൻ മായായോഗി.
എന്നാലപ്പിപാസയാലുഴറും രാജശ്രേഷ്ഠൻ
തന്നുപാന്തത്തിൽ നില്പോൻ ശത്രുവെന്നറിഞ്ഞീലാ.
യതിതൻ വേഷം കണ്ടു ബഹുമാനത്തോടപ്പോഠം
കുതിരപ്പുറത്തുനിന്നിറങ്ങി ക്ഷണാദ്ധത്തിൽ
സാദരം പ്രണമിച്ചിതെങ്കിലും ചതുരനാം
മേദിനീപതി, തൻെറ നാമമോതിയതില്ല.
ദാഹപീഡിതനായ നൃവരൻതന്നെക്കണ്ടു
യോഗി കാട്ടിനാൻ രമ്യശീതളസരോവരം.
അജ്ജലാശയംതന്നിലിറങ്ങി ശ്രമംപോക്കീ
മജ്ജനപാനങ്ങളാൽബ്ഭൂപനും തുരഗവും.
പിന്നെയമ്മായാമുനി, തുഷ്ടനാം ഭൂപാലനെ-
പ്പർണ്ണശാലയിലേററി,സ്സാദരം പീഠം നല്കി
ആകാശമഹാദീപമസ്താദ്രിതടത്തിങ്ക-
ലാകാററായതുകണ്ടു ചൊല്ലിനാൻ മധുരമായ്:
''ആരു നീ മനോഹരൻ യൗവനസുലാളിത-
നാകിലും സ്വജീവിതസ്നേഹമററവനെപ്പോൽ
ഇക്കാട്ടിൽ ചരിക്കുന്നതെന്തിനായ്? കാണ്മൂ നിന്നിൽ
ചക്രവർത്തിതൻ സർവ്വലക്ഷണങ്ങളും ഭദ്ര!
ആർത്തനാം നിന്നെക്കണ്ടിട്ടെന്മനസ്സതിമാത്ര-
മാർദ്രമായ്ഭവിക്കുന്നു; പറയൂ പരമാർത്ഥം.''

''മാമുനേ, സുപ്രതാപഭാനുവെന്നൊരു ധരാ-
കാമുകൻ ജയിക്കുന്നു, തന്മന്ത്രിയാകുന്നു ഞാൻ.
മൃഗയാകുതുകിയായിപ്പെരുങ്കാട്ടിൽ ചുററി-
ബ്ഭഗവൻ, വഴിതെററി വന്നതാണിവിടത്തിൽ.
ഭാഗ്യത്താലിവിടത്തെക്കാണുവാനിടയായി
യോഗ്യർതൻ സന്ദർശനമെത്രയോ സുദുർല്ലഭം.
ആകയാൽ ശ്രേയസ്സെന്തോ വരുവാൻതുടങ്ങുന്ന-
തായി ഞാൻ കരുതുന്നു താപസശിരോമണേ!''

ചൊല്ലിനാൻ മുനി: ''നോക്കൂ, ദിങ്മുഖങ്ങളിലെല്ലാ-
മല്ലിൻെറ കരിഞ്ചായമാകവേ പരക്കുന്നു.
തുംഗവിക്രമിയാം നീ വസിക്കും മഹാപുര-
മിങ്ങുനിന്നെഴുപതുയോജന ദൂരത്തത്രേ.

രാവിതു ഭയങ്കരം, ഗംഭീരം വനാന്തരം,
പോവുക ശരിയല്ല, തെററിടാം തവ മാർഗ്ഗം.
അലയാതീ രാത്രിയിലിങ്ങു നീ നിവസിച്ചു
പുലരുന്നേരം യാത്രചെയ്യുകയത്രേ നല്ലൂ.''
എമ്മട്ടിലുണ്ടാകുന്നു ഭവിതവ്യത പാരി–
ലമ്മട്ടിൽ സഹായവും സിദ്ധമായ്‌വരുമല്ലോ.
സാഹായ്യസമീപത്തിൽ ഭവിഷ്യത്തെത്തുന്നീല
സാഹായ്യമങ്ങോട്ടേക്കു നീതമാവുകയത്രേ.

മാമുനേ, ഭവാൻചൊന്നതെത്രയുംനന്നെന്നോതി–
ബ്ഭ്രമീന്ദ്രൻ തദാജ്ഞയെശ്ശിരസാവഹിച്ചുടൻ
അന്തികേ കാണായ്‌വന്ന മരത്തിൽക്കുതിരയെ–
ബ്ബന്ധിച്ചശേഷം വീണ്ടുമാശ്രമം പൂകീടിനാൻ.
പിന്നെയന്നൃപാലകനോതിനാൻ വിനീതനായ്
സുന്ദരവചനങ്ങളീവിധം: ''സ്വാമിൻ, ഞാനോ
അങ്ങയെപ്പിതാവെന്നപോലെ സങ്കല്പിച്ചുള്ളിൽ
തങ്ങുന്നധൈര്യത്തോടുമൊന്നിതാ ചോദിക്കുന്നു.
മാമുനീശ്വരന്മാർക്കു മൗലിഭൂഷണമായി–
പ്രേമാർദ്രഹൃദയനായ് വിളങ്ങും ഭവാനെന്നെ
ഔരസാത്മജനെന്നോ സേവകനെന്നോ നണ്ണി
സ്വൈരമായ് തിരുനാമമരുളിച്ചെയ്യീടണം.''

വ്യാജയോഗിയെക്ഷ്മാപനറിഞ്ഞില്ലെന്നാകിലും
ഭൂജാനിയാരെന്നുള്ള വാസ്തവം മുനി കണ്ടു.
അന്നൃപൻ പരിശുദ്ധ,നന്യനോ കപടധീ–
യെന്നല്ല തന്ത്രജ്ഞനും പൂർവ്വവൈരിയുമത്രേ;
ഛലത്താ,ലല്ലെന്നാലോ ബലത്താലഭിലാഷം
ഫലിച്ചുകണ്ടീടുവാൻ കൊതിക്കും രാജന്യനും.
പണ്ടനുഭൂതമായ രാജ്യഭോഗത്തിൻസ്മൃതി–
കൊണ്ടവൻതന്റെ ചിത്തം ജ്വലിച്ചു തീച്ചൂളപോൽ.
എങ്കിലും ധരണീശമഞ്ജുളോക്തികൾ കേട്ടക്കെ–
ത്തൻകരൾത്തട്ടിൽ ദ്വേഷമമർത്തി പ്രസന്നനായ്
ചൊല്ലിനാൻ യുക്തിയുക്തമീവിധം വചനങ്ങ–
ളുല്ലസന്മാധുര്യത്താലുള്ളലിച്ചീടുംമട്ടിൽ:

''പറയാം നിന്നോടു ഞാൻ 'ഭിക്ഷാശി'യെന്നെൻ നാമം
പരമദരിദ്രനാണില്ല മേ ഭവനവും.''

പ്രത്യുദീരണംചെയ്താൻ ഭൂവര, ''നങ്ങേപ്പോലെ
ഗാത്രാഭിമാനംവിട്ട വിജ്ഞരാം സുജനങ്ങൾ
ഇങ്ങെല്ലാവിധത്തിലും ചാതുര്യമുണ്ടാകിലും
തങ്ങൾതൻ മാഹാത്മ്യത്തെഗ്ഗോപനംചെയ്തീവണ്ണം
കേവലന്മാരെപ്പോലെ കുത്സിതവേഷംപൂണ്ട
ജീവിതം നയിക്കുകയല്ലയോ ചെയ്തീടുന്നു?
സത്തരും വേദങ്ങളുമതിനാലല്ലേ മുനേ,
നിദ്ധനരത്രേ വിഷ്ണുപ്രിയരെന്നോതുന്നതും?
അങ്ങയെപ്പോലെ ശൂന്യഗേഹരാം ഭിക്ഷുക്കളെ-
ശ്ശങ്കരവിരിഞ്ചന്മാർക്കൂടിയും ശങ്കിച്ചീടും.
അവിടുന്നാരായാലും ചേവടി വന്ദിക്കുന്നേ-
നലിവുണ്ടാകവേണമെങ്കലെൻ മഹാഗുരോ!''

തന്നിലാ നൃപാലന്നു സഹജപ്രീതിവായ്പു-
മുന്നതവിശ്വാസവുമുളവായതു കാണ്കെ
ആഹന്ത! നൃപതിയെത്തികച്ചും വശത്താക്കാൻ
സ്നേഹഭാവനപൂണ്ട വഞ്ചകൻ ചൊന്നാനപ്പോൾ:

''കേട്ടാലും മഹീപതേ, സത്യമിന്നോതീടാമി-
ക്കാട്ടിലൊട്ടേറെനാളായ് സസുഖം വസിപ്പൂ ഞാൻ.
എന്നടുത്തിന്നോളവും വന്നതില്ലൊരുവനു-
മന്യരോടെന്തെങ്കിലും മിണ്ടിയിട്ടില്ലാ ഞാനും.
ലോകമാന്യത, കത്തുമഗ്നിയെന്നതുവിധ-
മാകവേ ദഹിപ്പിക്കും തപസ്സാം വിപിനത്തെ.''
(വേഷവൈശിഷ്ട്യം കണ്ടു മന്ദബുദ്ധികളല്ലാ—
തീഷലും മയങ്ങുകയില്ലല്ലോ ചതുരന്മാർ.
മായൂരരൂപത്തിന്റെ രാമണീയകം ചിത്രം
പീയൂഷമധുരമാം കേകയും ചേതോഹരം;
എങ്കിലുമതു നിത്യം പന്നഗങ്ങളെയല്ലേ
ശങ്കയേവെടിഞ്ഞു തന്നാഹാരമാക്കീടുന്നു.)

''ആകയാൽ പ്രപഞ്ചാശവിട്ടു ഞാൻ ജീവിക്കുന്നു
ലോകനാഥനാലല്ലാതന്യരാൽ ഫലമെന്തേ?
ഭഗവാൻ നമ്മളോതാതൊക്കെയുമറിയുന്നു
ജഗത്തിൻ പ്രീതിനേടിപ്പിന്നെന്തു സാധിക്കേണം?
നീയൊരു പരിശുദ്ധൻ ബുദ്ധിമാൻ മമപ്രിയൻ
ഞായമായെന്നിൽ സ്നേഹവിശ്വാസങ്ങളുമാർന്നോൻ.
നിന്നിൽനിന്നെന്തെങ്കിലും മറയ്ക്കാനൊരുമ്പെട്ടാൽ
വന്നുകൂടീടും പാപമെന്നു ഞാനറിയുന്നു.''

ഈവണ്ണം തപസ്വി, തൻവിഷയവിരക്തികൾ–
ളാവുന്നമട്ടിലെല്ലാം ഭംഗിയായ്ചൊല്ലുംതോറും
നേരാണിക്കഥയെന്നു കല്പിച്ചു മഹീപാല–
നോരോരോന്നിമിഷവുമാദരം വികസിച്ചു.
കരണത്രയത്താലും സ്വാധീനനായിത്തീർന്നി–
തരചനെന്നുകണ്ടാ വഞ്ചകൻ ചൊന്നാൻ വീണ്ടും:

''എൻനാമ'മേകതനു'വെന്നാണു സഹോദര!''
മന്നവനതു കേട്ടു ചോദിച്ചു വിനീതനായ്:

''തൃപ്പാദദാസൻ ഞാനെന്നറിഞ്ഞു മുനേ, ഭവാ–
നിപ്പേരിൻ പൊരുളെന്തെന്നരുളിച്ചെയ്തീടണം.''

''സൃഷ്ടിതന്നാരംഭത്തിൽ ജാതനായ്ത്തീർന്നവൻ ഞാൻ
നഷ്ടമായ്ക്കഴിഞ്ഞില്ല ജീവിതമിന്നോളവും.
മറ്റൊരു ശരീരത്തെ സ്വീകരിക്കായ്കയാലേ
കുറ്റമറ്റേകതനുവെന്ന പേരുണ്ടായ്വന്നു.
വിസ്മയമുണ്ടാകേണ്ട, നന്ദന, നിനക്കുള്ളിൽ
ദുസ്സാധമായിട്ടൊന്നുമില്ലല്ലോ തപസ്സിനാൽ.
വൻതപോബലംമൂലമുലകം രചിക്കുന്നു
പന്തിയായ് പിതാമഹ,നതുപോൽ തപശ്ശക്ത്യാ
ചെന്താരിൽമാതിൻകാന്തനുലകം പാലിക്കുന്നു
ചന്ദ്രശേഖരൻതാനുമതിനാലൊടുക്കുന്നു.
ചൊല്ലുവൻ തപസ്സിനാലിക്കാണും പ്രപഞ്ചത്തിൽ
ദുർല്ലഭമായിട്ടൊന്നുമില്ലെന്നു ശങ്കാഹീനം.''

ഇങ്ങനെ മുനിവാക്കു കേട്ടപ്പോഴ് ക്ഷമാപതി–
പുംഗവന്നതിമാത്രമുൾപ്രിയമുണ്ടായ്വന്നു.
പിന്നെയും മുനി, രാജസത്തമൻതന്നോടായി–
ദ്ധന്യമാം ധർമ്മകർമ്മസാരങ്ങളുരയ്ക്കയായ്.
പൗരാണികാഖ്യാനങ്ങളിതിഹാസോദന്തങ്ങൾ
വൈരാഗ്യജ്ഞാനങ്ങൾതൻ തത്ത്വവുമതുപോലെ
ഉത്ഭവസ്ഥിതിലയചച്ചയും സവിശേഷ–
മത്ഭുതം വളരുമാറളവേ വർണ്ണിക്കയാൽ
താപസവശവർത്തിയാകിയ ചേതസ്സോടേ
ഭൂപതി നിജനാമമുരയ്ക്കാൻ മുതിരവേ,
അത്തപോധനൻ ചൊന്നാൻ: ''രാജേന്ദ്രതിലകമേ,
സത്യമായ് ഭവാനാരെന്നറിഞ്ഞുകഴിഞ്ഞു ഞാൻ
വാസ്തവമെന്നിൽനിന്നു തെല്ലൊന്നു മറയ്ക്കുവാൻ
വാഞ്ഛിച്ചു ഭവാ;നതുമാദരണീയംതന്നെ.

മന്നാളും മഹാശയരിതുപോൽച്ചിലപോതു
തൻ നാമം മറയ്ക്കുക രാജനീതിയുമത്രേ.
ഇങ്ങനെ ചതുരത കാങ്കയാൽ ഹൃദയത്തി–
ലങ്ങയോടെനിക്കുള്ള വാത്സല്യമേറീടുന്നു.
മന്നവൻ സത്യകേതുതന്നുടെ തനയൻ നീ
നിൻനാമം സു'പ്രതാപഭാനു'വെന്നറിയുന്നേൻ.
ഗുരുവിൻകരുണയാ,ലാരുമേ ചൊല്ലീടാതെ
ചരിതംസർവ്വം കാണ്മാൻ ശക്തിയുണ്ടെനിക്കിപ്പോൾ.
വത്സ,നിന്നൃജുതയും ഭക്തിയും വിശ്വാസവും
നിസ്സീമനീതിതന്ത്രനൈപുണ്യവിശേഷവും
കണ്ടതുനേരം മമ വാത്സല്യമുണ്ടാവുക–
കൊണ്ടു ഞാൻ കഥയെല്ലാം ചൊല്ലുവാനിടയായി.
അങ്ങയിൽ പ്രസന്നനായ്ത്തീർന്നു ഞാൻ, നിസ്സംശയ–
മിങ്ങിനിയഭിലാഷമെന്തു ചോദിച്ചാലും.''

സുപ്രിയവചനങ്ങൾ കേൾക്കവേ സന്തുഷ്ടനായ്
തൽപാദം പണിഞ്ഞുകൊണ്ടിങ്ങനെ ചൊന്നാൻ ഭൂപൻ:

''കാരുണ്യക്കടലായ മാമുനേ, ഭവൽപദ–
ചാരുദർശനംകൊണ്ടു നേടി ഞാൻ പുമർത്ഥങ്ങൾ.
ജ്ഞാനിയാമവിടുന്നു തുഷ്ടനായ്ബ്ഭവിക്കയാൽ
ഞാനിതാ സുദുർല്ലഭവരമൊന്നർത്ഥിക്കുന്നേൻ.
ആയതിങ്ങരുളുവാൻ കനിവുണ്ടങ്ങയ്ക്കെങ്കിൽ
പോയകന്നിടുമെൻെറ ശോകങ്ങളെല്ലാംതന്നെ.
എന്നെന്നും ജരാമൃത്യുരഹിതമായീടണ–
മെൻതനു, സംഗ്രാമത്തിൽ വെല്ലരുതാരുമെന്നെ;
ഭൂമിയിൽശ്ശതകല്പം ശത്രുഹീനനായ് നിത്യ–
ക്ഷേമമാൺേകച്ഛത്രനാഥനായ്പ്പുലരണം.''

''ആവിധം ഭവിക്കട്ടെ''—താപസനരചെയ്താൻ.
''കേവലമെന്നാലൊരു വൈഷമ്യമില്ലാതില്ല.
കാലനും തവപാദം പണിയു,മെന്നാൽപ്പോലും
കാണിയും ക്ലേശമില്ല വിപ്രവംശജനേകൻ.
കാരണം കേൾക്കൂ, തപശ്ചര്യയാൽ ബലിയവൻ
ആരണകോപത്തിൽനിന്നാരുവാൻ രക്ഷിച്ചീടും?
ഭൂപതേ, വിപ്രന്മാരെ സ്വാധീനപ്പെടുത്തുകിൽ
ശ്രീപതിവിധിശിവരൊക്കെ നിൻവശത്തിൽത്താൻ.
കൈ രണ്ടുമുയർത്തി ഞാനിന്നിതാ സത്യംചെയ്വാ–
മാരണന്മാരോടൊരു ശക്തിയും ഫലിക്കില്ല.

ഭൂസുരശാപമങ്ങയ്ക്കുണ്ടാകാതിരിക്കുകിൽ
നാശമേ വരികില്ല യാതൊരുകാലത്തിലും.''

ഇതുമട്ടുരയ്ക്കുന്ന യതിയെസ്സമീക്ഷിച്ച
ഹൃദയംകുളിർത്തുകൊണ്ടോതിനാനവനീശൻ:
''വന്നുചേരുകയില്ല നാശമിജ്ജനത്തിന്നു
വന്ദനീയനാം ഗുരോ, കാരുണ്യനിലയമേ!
താവകാനുഗ്രഹത്താൽ സർവ്വകാലവുമെന്നിൽ–
ബ്ഭാവുകം വർദ്ധിച്ചു ഞാൻ ഭാഗ്യവാനായിത്തീരും.''

''മംഗളം ഭവിക്കട്ടെ''യെന്നോതി മായായോഗി
തിങ്ങിയ കാപട്യംപൂണ്ടിങ്ങനെ ചൊന്നാൻ വീണ്ടും:
''കാടിതിൽ വഴിതെററിപ്പോയതു,മെന്നെക്കണ്ടു–
കൂടിയ കഥയും നീ വല്ലവരോടും ചൊന്നാൽ
ആയതെൻപേരിലുള്ള കുററമാവുകയില്ല
നീയതു ചെയ്തീടായ്‌വാൻ മുന്നറിവേകീടുന്നു.
അന്യരോടിതു ചൊൽക നന്നല്ല നിനയ്ക്കുകിൽ
മന്നവ, നിനക്കെന്നു ശരിയായ്ദ്ധരിക്കണം.
ഇക്കഥയാറുകണ്ണുംപൂകുവാനിടയായാൽ
ദുഷ്കാലമുണ്ടാമങ്ങയ്ക്കെൻ മൊഴി സത്യം സത്യം!
വല്ലമട്ടിലുമിതു വല്ലവരോടും ചൊന്നാ–
ലല്ലെങ്കിൽ ദ്വിജശാപമേല്ക്കുവാനിടവന്നാൽ
നാശമുണ്ടാകും ചൊല്ലാ,മല്ലാതെ രമേശനു–
മീശനും കോപിച്ചാലും വരികില്ലാപത്തേതും.''

താപസവേഷധാരിതൻപദം പണിഞ്ഞുടൻ
ഭൂപുരന്ദരനേവമോതിനാൻ: ''ഭഗവാനേ,
നിന്തിരുവടിയുടെ വചനം പരമാർത്ഥ,–
മന്തണഗുരുവരകോപമാർ തടുത്തിടും?
ബ്രഹ്മരോഷത്തിൽനിന്നു രക്ഷിക്കുമല്ലോ ഗുരു,
നിർമ്മലൻ ഗുരുവിൻെറ രോഷത്തിൽനിന്നു നമ്മെ
പാലനംചെയ്തീടുവാൻ ശക്തിയുള്ളവരായി–
ബ്ഭൂലോകത്തൊരാളുമിന്നുണ്ടായിവന്നിട്ടില്ല.
ദേശികൻ ഭവാൻ ചൊന്ന ഹിതവാക്കുല്ലംഘിച്ചാൽ
നാശമിങ്ങെനിക്കുണ്ടാ,മല്ലലില്ലതിലേതും.
എന്നാലെന്മനമൊരു ഭീതിയാൽ തരംഗിത–
മെൻനാഥ, മഹീസുരശാപമോ ഭയങ്കരം.
എങ്ങനെ വിപ്രന്മാരെ സ്വാധീനപ്പെടുത്തിടാ–
മെന്നിവിടുന്നു കല്പിച്ചരുളാൻ കനിയണം.

നിന്തിരുവടി ദീനവത്സലനല്ലേ, മററു
ബന്ധുവില്ലവനിയിലടിയന്നങ്ങല്ലാതെ.''

''കേശക്കക മഹാരാജസത്തമ, ഭുവനത്തിൽ
പാക്കിലുണ്ടുപായങ്ങളൊട്ടേറെബ്ബഹുവിധം.
എങ്കിലുമവയെല്ലാം കഷ്ടസാദ്ധ്യങ്ങശം, ഫല-
ശങ്കയങ്കുരിപ്പിക്കുംമട്ടിലുള്ളവയത്രേ.
വളരെസ്സുഗമമായുണ്ടൊരു മാർഗ്ഗം, പക്ഷേ,
വലിയ വൈഷമ്യമൊന്നായതിലില്ലാതില്ല.
നന്നായി സ്വാധീനമാണാ മാർഗ്ഗമെനിക്കെന്നാൽ
നിൻ നഗരത്തിലെത്തിച്ചേരുക ദുസ്സാധം മേ.
എന്നു ഞാൻ ജാതനായിതന്നുതൊട്ടിന്നേവരെ-
യ്യന്യർതൻ ഭവനത്തി,ലല്ലെങ്കിൽ ഗ്രാമങ്ങളിൽ
പോയിട്ടില്ലറിയുക, പോകുവാൻ കൂട്ടാക്കാഞ്ഞാ-
ലായതിൻ ദോഷം നിനക്കി,തുതാൻ വൈഷമ്യം മേ.''

''ഭഗവൻ, ദയവേണം പെരിയോക്കല്ലജ്ഞരിൽ
നിഗമമിതേവിധം ഘോഷിപ്പതില്ലേ നീതി?
മാമല പൊട്ടപ്പുല്ലും മൗലിയിൽദ്ധരിക്കുന്നു;
നീർ മഹാനിധി ഫേനം ചൂടുന്നു, ഗഭീരാത്മാ.
ഭൂമിയും രേണുക്കളെത്തലയിലണിയുന്നു;
സ്വാമിയാം ഭവാനെന്നിലാർദ്രനായ് ഭവിച്ചാലും.
സാധുസഞ്ചയത്തിലും ദീനരായുള്ളോരിലും
നാഥനാമവിടുന്നു കാരുണ്യം ചൊരിയുവോൻ.
ആകയാലിയ്യുള്ളോനുവേണ്ടിയെൻ തിരുവടി
ശോകത്തെസ്സഹിക്കണമെന്നു ഞാനത്ഥിക്കുന്നു.''

ഇങ്ങനെ ചൊല്ലിപ്പാദം ഗ്രഹിക്കും ജനനാഥ-
പുംഗവൻ വശഗനായ്ക്കാണ്കെയാ മിഥ്യായോഗി
പിന്നെയും ചൊന്നാൻ: ''സത്യം കഥിക്കാം സംസാരത്തി-
ലൊന്നുമില്ലസാദ്ധ്യമായെനിക്കെന്നറിഞ്ഞാലും.
ഇന്നു നീ നരപതേ, കരണത്രയത്താലു-
മെന്നുടെ ഭക്തനായിത്തീന്നിരിക്കുകയാൽ ഞാൻ
കാമിതം നിറവേററാ,മെങ്കിലുമൊരു കാര്യം
ഭൂമിപാലകമൗലേ, കേശക്കക സശ്രദ്ധം നീ.
യോഗമന്ത്രങ്ങശം തപോമുക്തികളിവയുടെ
മാഹാത്മ്യം രഹസ്യമായ്വെയ്ക്കിലേ ഫലമുള്ളൂ.
മന്നവ, മറെറാരാളുമറിയാനിടയാകാ-
തന്നത്തേപ്പചിക്കാം ഞാൻ നിന്നുടെ സൂദനായി.

നീയത്തു മററുള്ളോക്ക് വിളമ്പാനൊരുങ്ങണ-
മീയന്നമാരാരെല്ലാം സരസം ഭുജിക്കുമോ,
അവരൊക്കെയും നിൻെറയാജ്ഞയ്ക്കു വശഗരാ-
മതുമല്ലഹോ! പിന്നീടവർതൻ ഗേഹങ്ങളിൽ
ഭക്ഷണം കഴിക്കുന്നോർക്കൂടിയും വശത്താകും
ശിക്ഷയിലൊരു വഷം ദീക്ഷ നീ കൈക്കൊള്ളണം.
നിത്യവും നൂറായിരം നൂതനദ്വിജന്മാരെ-
പ്പുത്രദാരാദിയോടുമൊന്നാകെ ക്ഷണിക്കണം.
ശരിയാം വ്രതമിതു തീരുന്നകാലത്തോള-
മരുളാമവക്ക് ഞാൻ ഭോജനം വഴിപോലെ.
ഈവിധം ലഘുക്ലേശം സഹിച്ചാൽ മഹീദേവ-
രേവരുമവനീന്ദ്ര, നിന്നാജ്ഞാവഹരാകും.
നന്നായി യജ്ഞഹോമസേവകളനുഷ്ഠിക്കു-
മെന്നതുമൂലം ദേവവർഗ്ഗവും പ്രസാദിക്കും.
വൈഷമ്യമില്ലാതില്ല പിന്നെയു,മിക്കാണുന്ന
വേഷത്തിലൊരേടത്തുമിജ്ജനം ഗമിക്കില്ല.
എൻ തപോബലത്തിനാൽ നിൻ പുരോഹിതനാകു-
മന്തണപ്രവരനെ വരുത്തുമിങ്ങോട്ടു ഞാൻ.
മാമകരൂപം നല്കിസ്സൗമ്യനാമദ്ദേഹത്തെ-
ത്താമസിപ്പിക്കുമൊരുവഷ്മിക്കാന്താരത്തിൽ.
ഞാനവൻതൻെറ വേഷം കൈക്കൊള്ളും ഭവൽകാമ-
ലീനമാനസനായിക്കാര്യവും സാധിപ്പിക്കും.

രാവേറെക്കഴിഞ്ഞുപോയ്, സ്വൈരമായുറങ്ങുക
ഭൂവര, തമ്മിൽക്കാണാമിന്നേക്കു മൂന്നാംപക്കം.
മാമകതപശ്ശക്ത്യാ നിന്നെ ഞാനുറക്കത്തിൽ
ക്ഷേമമായ് കൊട്ടാരത്തിലെത്തിക്കാം ഹയത്തോടും.
വൈദികരൂപംപൂണ്ടു വന്നു ഞാനേകാന്തത്തിൽ
മേദിനീപതേ, നിന്നെ വിളിച്ചു രഹസ്യമായ്
വൃത്താന്തമഖിലവും കേൾപ്പിക്കുംമുഹൂത്തത്തി-
ലുടൻത്താരാൽ തിരിച്ചറിഞ്ഞീടണമാരെന്നെന്നെ.''

ഭൂപനാ നിദേശത്താൽ നിദ്രയ്ക്കു കിടക്കയെ-
പ്രാപിച്ചു; മുഷ്ടാജ്ഞാനി നൈജമാം പീഠത്തേയും.
ഗാഢനിദ്രയിലായി താന്തനാം മഹീപാലൻ,
കൂടചിന്തയാലന്യനെങ്ങനെയുറങ്ങീടും?

കോലരൂപത്തെപ്പൂണ്ടു മന്നനെച്ചതിച്ചോരാ-
'ക്കാലകേതു'വാം രക്ഷസ്സാഗതനായാനപ്പോൾ.

താപസരാജാവിൻെറയാപ്തമിത്രമാണായാാം
കാപട്യവിധികളിൽ മുഴകിക്കഴിയുവോൻ.
വീറെഴമവനുണ്ടായിരുന്നു ദുഷ്ടന്മാരായ്
നൂറു പുത്രരും പത്തു സോദരന്മാരും മുന്നം.
ദേവശോകദന്മാരാമവരെപ്പുരാ, ഭാനു–
ഭൂവരൻ നിഹനിച്ചു സജ്ജനരക്ഷയ്ക്കായി.
അപ്പൂർവ്വവിരോധത്താൽ ദുർജ്ജനാഗ്രിമനവൻ
പില്പാടു മായായോഗിതന്നൊടു ചേർന്നു നിത്യം
ശത്രുസംഹാരത്തിനു വേണ്ടമട്ടുപായങ്ങാം
തത്ര ചിന്തിച്ചു തക്കംനോക്കുകയായിരുന്നു.
ദുർവ്വിധിപ്രഭാവത്തിൻ പിടിയിൽപെട്ടുകയാ–
ലുർവ്വരാധവൻ തെല്ലുമറിഞ്ഞില്ലിവയൊന്നും.

വൻ തേജസ്വിയാം വൈരിയേകനാണെന്നാകിലും
ഹന്ത! നിസ്സാരനെന്നു നിനയ്ക്കാൻപാടില്ലല്ലോ.
കേവലം ശിരോമാത്രശേഷനാം സ്വർബ്ഭാനുവും
ദേവരാം സൂര്യചന്ദ്രക്കാതങ്കപ്രദായകൻ!

തന്മിത്രദർശനത്താലത്യന്തം പ്രസന്നനായ്
ദുർമ്മതി മുനി വേഗമെഴുന്നേററടുത്തെത്തി
സർവ്വും വിവരിച്ചുകോംപ്പിക്കെക്കേടിലനാം
ശർവ്വരീചരനേററം തുഷ്ടനായുരചെയ്താൻ:
''മാമകവചനത്തെബ്ഭദ്രമായ് കോംക്കാമെങ്കിൽ
ഭൂമീന്ദ്ര, ശരിക്കു ഞാൻ വൈരിയെ വശത്താക്കാം.
നിർവ്വിചാരനായ് നിദ്രകൊാംകയേവേണ്ടു ഭവാൻ
ദൈവമോഷധിയെന്യേ ഗദത്തെശ്ശമിപ്പിച്ചു.
കാലമിന്നനുകൂല,മരിയെസ്സംഹരിച്ചു
നാലാംനാളിവിടേക്കു മടങ്ങിയെത്തിക്കൊള്ളാം.''

ഇങ്ങനെ തന്മിത്രത്തെത്തുഷ്ടനാക്കിയശേഷം
പൊങ്ങിന രോഷത്തോടേ വഞ്ചകാഗ്രണി ദൈത്യൻ
വാജിയോടൊരുമിച്ചു ഭാനുഭൂപനെശ്ശീഘ്രം
രാജമന്ദിരംതന്നിലെത്തിച്ചോരനന്തരം
റാണിതന്നഭ്യന്തത്തിലദ്ദേഹത്തെയുമശ്വ–
ശ്രേണിതൻ ശാലയ്ക്കകം തുരഗത്തെയുമാക്കി.
തന്നുടെ മായകൊണ്ടു ഭൂപാലപുരോഹിതൻ–
തന്നെയങ്ങതിവേഗം വിഗതബോധനാക്കി
ശൈലകന്ദരമൊന്നിലടച്ചശേഷം ചാരു–
ശയ്യയിൽപ്പുരോഹിതരൂപംപൂണ്ടുറങ്ങിനാൻ.

പിന്നത്തെ പ്രഭാതത്തിലുണന്ന മഹീപാലൻ
തന്നുടെ കൊട്ടാരം കണ്ടത്ഭുതപ്പെട്ടാൻ തുലോം.
ഒക്കെയും തപസ്വിതൻ മാഹാത്മ്യമാണെന്നോർത്തു
ചിക്കെന്നു രാജ്ഞിപോലുമറിയാതെഴുന്നേററു
തുരഗപ്പുറമേറിക്കാനനോന്മുഖനായി–
പ്പുരവാസികളാരും കാണാതെ പുറപ്പെട്ടു.
മദ്ധ്യാഹ്നം കഴിയവേ മന്നവ,നപ്പോഠംമാത്രം
പ്രത്യാഗമിക്കുംമട്ടിലെത്തിനാൻ നഗരത്തിൽ.

മന്ദിരംതോറുമപ്പോളുത്സവമാരംഭിച്ചു
നന്ദിതഗീതവാദ്യഘോഷവും കേഠക്കാറായീ.

ഭൂജാനി, പുരോഹിതദശ്നാൽ ചകിതനായ്
വ്യാജതാപസൻതൻെറ വാക്കുകളെല്ലാമോർത്തു.
വഞ്ചകമുനിപാദലീനയാംമതിയുമായ്
ചഞ്ചലോൽകണ്ഠം പോക്കീ മൂന്നുനാഠ യുഗംപോലെ.

സത്വരം പുരോഹിതനാഗതനായിച്ചൊന്നാൻ
വൃത്താന്തം നൃപേന്ദ്രനോടൊക്കെയും സവിസ്തരം.
തന്നുടെ ഗുരുവെന്നു കരുതിസ്സന്തോഷിച്ചു
മന്നവൻ, തദ്വിവേകം നശിച്ചു വിഭ്രാന്തിയാൽ.
വിശ്രുതം നൂറായിരമുത്തമദ്വിജന്മാരെ–
സ്സുദൃഷ്ടായ് സകുടുംബം ക്ഷണിച്ചുവരുത്തിനാൻ.

ഷഡ്രസോപേതം ചാരുവിഭവചതുഷ്ടയം
മിഷ്ടാന്നം പുരോഹിതനൊരുക്കീ വേദപ്രോക്തം.
വഞ്ചകൻ സ്വമായയാൽ നിർമ്മിച്ചോരുപദംശ–
സഞ്ചയമെന്തെല്ലാമെന്നരുതു ഗണിക്കുവാൻ.
വിവിധമൃഗാമിഷം പാകംചെയ്യതുനേര–
മവനീസുരമാംസം കലർത്തീ മഹാദുഷ്ടൻ.

മേദിനീപതി വിപ്രവൃന്ദത്തെ ക്ഷണിച്ചുടൻ
പാദക്ഷാളനംചെയ്തു ഭക്ഷിപ്പാനിരുത്തിനാൻ.
വിളമ്പിത്തുടങ്ങവേ ഭോജനശാലയ്ക്കുള്ളിൽ
മുഴങ്ങിക്കേഠക്കായ്‌വന്നിതംബരമൊഴിയേവം:

''ആരണന്മാരേ, വേഗമെഴുന്നേല്ക്കുവിൻ, പോവി–
നാലയങ്ങളി,ലന്നം ഭക്ഷിച്ചീടരുതാരും.
ഹാനിയുണ്ടാകും തീർച്ച, തൊട്ടുപോയെന്നാൽ, ക്ഷോണീ–
വാനവമാംസംകൂടിപ്പാകംചെയ്തിരിപ്പു ഹാ!''

ഈ നഭോവാണി മാനിച്ചേവരുമെഴുന്നേററു
മാനവാധീശ്വരനോ, കത്തവ്യവിമൂഢനായ്,
വ്യാകുലചേതസ്സായി നിന്നുപോയ് വിധിയുടെ
പാകക്കേടിനാലൊന്നും മിണ്ടുവാൻകഴിയാതെ.

അന്തണർ കോപാന്ധ്യത്താൽ നിർവ്വിചാരരായ് ചൊന്നാർ:
''ഹന്ത! ദുബ്ബുദ്ധേ, നീയും കൂട്ടരും ദിതിജരാം.
ആരണശ്രേഷ്ഠന്മാരെസ്സുകുലം വരുത്തി നീ
ഘോരമാം ജാതിഭ്രംശം ചെയ്യിപ്പാൻ കൊതിച്ചു ഹാ!
ഈശ്വരൻ സംരക്ഷിച്ചു ഞങ്ങളംതൻ കുലധമ്മം
ശാശ്വതനാശത്തിലായ് നീയും നിൻകുടുംബവും.
സംവത്സരാദ്ധംകൊണ്ടു പതനമുണ്ടായ്‌വരും
കേവലം പിതൃകമ്മത്തിന്നുമാളില്ലാതെയാം.''

ശാപവാക്കിതു കേട്ടു നടുങ്ങിപ്പോയീ മുററും
ഭൂപതി,യപ്പോഠം വീണ്ടും മുഴങ്ങീ ഗഗനോക്തി:

''മാമറയോരേ, സത്യം ചിന്തിയാതത്രേ നിങ്ങഠം
ഭൂമണാളനിൽശ്ശാപം ചേത്തതെന്നറിഞ്ഞാലും.
മന്നവൻ പിഴച്ചിട്ടില്ലൊരുമട്ടിലുമോത്താൽ;'' —
വിണ്ണരുളേവം കേട്ടു വിപ്രരും നടുങ്ങിനാർ.

വിഭ്രമത്തോടേ ഭൂപൻ പാകശാലയിലെത്തി
വിപ്രപാചകന്മാരും വിഭവങ്ങളുമില്ല.
സത്വരം തിരിച്ചവന്നോതിനാൻ വൃത്താന്തങ്ങ-
ളുത്തമദ്വിജന്മാരെസ്സാഷ്ടാംഗം വണങ്ങിനാൻ.

''ഭൂപതേ, ഭവാനിതിലപരാധിയ,ല്ലെന്നാ-
ലാപദുന്മുഖമായ ഭാവിയെത്തടുക്കാമോ?
അത്യന്തം ഭയങ്കരമന്തണരുടെ ശാപം
മിഥ്യയായ്‌വരികയില്ലായതിങ്ങൊരുനാളും.''

ഇത്തരം കഥിച്ചുകൊണ്ടാരണരെല്ലാം പോയാർ
വൃത്താന്തമറിഞ്ഞിതു നഗരസ്ഥിതരെല്ലാം.
സന്തപ്തരാകുമവ, ''രന്നത്തെ സൃഷ്ടിച്ചതു
ഹന്ത! കാക്കയായ്പ്പോയെ''ന്നീശനെപ്പഴിക്കയായ്.

കക്ശൻ കാലകേതു പിന്നെയക്കുലഗുരു-
മുഖ്യനെത്തൽഗൃഹത്തിൽ കൊണ്ടുചെന്നാക്കിശ്ശീഘ്രം.
ഇക്കഥയെല്ലാം ചെന്നു ചൊല്ലിനാൻ വിപിനത്തി-
ലുൽക്കണ്ഠപൂണ്ടു മേവും താപസനൃപനോടായ്.

ദൈത്യനീവർത്തമാനമഖിലം പലേമട്ടിൽ
പത്രികമൂലം നാനാദിക്കിലുമറിയിച്ചു.
അക്ഷണം സസൈന്യരായ് ശാത്രവഭൂപാലന്മാർ
കക്ഷിചേർന്നെല്ലാവരുമൊത്തു ചെന്നെതിരിട്ടു.
ഭേരികൾ കൊട്ടിക്കൊണ്ടു രോധിച്ചു നഗരത്തെ-
ഗ്ഘോരമായ് ഭവിച്ചിതു യുദ്ധവും ദിനംപ്രതി.
ധീരമായെതിരിട്ട വിശ്രുതയോദ്ധാക്കന്മാർ
വീരനാകത്തെ പ്രാപിച്ചീടിനാരതിവേഗം.
സോദരന്മാരോടൊത്തു ശാപഗ്രസ്തനാം മന്നൻ
മേദിനീതലത്തിങ്കൽ പതിച്ചു ജഡമാത്രൻ.
സത്യകേതുവിൻവംശം നിശ്ശേഷമില്ലാതായി
മിഥ്യയായ്ഭവിക്കുമോ ഭൂസുരജനശാപം?
വൈരിയെ നിഹനിച്ചു നഗരം ശാന്തമാക്കി-
സ്സൈ്വരമായ് മടങ്ങിനാർ ജേതാക്കളെല്ലാം പിന്നെ.

കേട്ടുകൊള്ളുക ഭരദ്വാജരേ, വിധിയെപ്പോൾ
കാട്ടുന്നു വൈപരീത്യമേവനോടവന്നപ്പോൾ,
ധൂളിയും മഹാമേരു, ജന്മദാതാവോ, കാലൻ,
കാളസർപ്പമാസ്ത്രീരും കയറിൻകഷണവും.

ഇക്കണെക്കൊടുങ്ങിയ ഭൂമിപൻ സകുടുംബം
പില്ക്കാലം നിശാചരവംശത്തിൽ പിറക്കയായ്.
ഉണ്ടായിരുന്നു പത്തു തലയും വിംശൽബാഹു-
ദണ്ഡവുമവനിയിൽ ജാതനായപ്പോൾത്തന്നെ.
ഏവർക്കും ഭയംചേർക്കും വീരകേസരിയവൻ
'രാവണ'നെന്ന പേരാൽ വിദിതൻ മഹാബലൻ.
ഭൂമീന്ദ്രസഹോദരനരിമർദ്ദനൻ ശക്തി-
ധാമമാം 'കുംഭകർണ്ണ'നാമാവുമായിത്തീർന്നു.
തന്മന്ത്രിപ്രവരനാം ശ്രീധർമ്മരുചി, മറെറാ-
രമ്മയിലരക്കൻെറ കൊച്ചു സോദരനായി.
വിഷ്ണുഭക്തനും ചാരുവിജ്ഞാനനിധിയുമായ്
വിശ്വത്തിൽ പുകൾപ്പെട്ടോരായവൻ 'വിഭീഷണൻ'
ഭൂമീശതനയരും സേവകന്മാരും മഹാ-
ഭീമരാക്ഷസന്മാരായ്പ്പിറന്നു ധരണിയിൽ.
ദുഷ്ടാഗ്രേസരന്മാരാമായവരെല്ലാവരു-
മിഷ്ടാനുസാരം രൂപംധരിപ്പാൻ കഴിവുള്ളോർ;
വക്രത വാച്ചീടുവോ,രെത്രയും കരാളന്മാർ
നിഷ്ഠുപർ, പാപാത്മാക്കൾ, വിഗതവിവേകന്മാർ;

സർവ്വവും നശിപ്പിപ്പോർ;—എങ്ങനെ വർണ്ണിക്കാവൂ
ഗർവ്വേഴമവരുടെ ലോകകണ്ടകകർമ്മം?

തുലയററാരാജിക്കുമതിപാവനമായ
പുലസ്ത്യവംശത്തിങ്കൽ ജാതരാണെന്നാകിലും,
ഭൂദേവാഗ്രിമരുടെ തീവ്രമാംശാപംമൂലം
പാതകരൂപന്മാരായ്ത്തീർന്നിതങ്ങവരെല്ലാം.
ഭ്രാതാക്കളനന്തരമുഗ്രമായ് തപംചെയ്താ,—
രോതാവല്ലിന്നമട്ടിലെന്നാക്കുമതേവിധം.
അത്തപോനിഷ്ഠ കണ്ടു സന്തുഷ്ടൻ ചതുർമ്മുഖൻ
പ്രത്യക്ഷനായിട്ടേവമരുളിച്ചെയ്തീടിനാൻ:

''വത്സരേ, പരിതുഷ്ടനായിതാ വന്നേൻ, നിങ്ങ—
ളുത്സാഹപൂർവ്വം വേണ്ട വരങ്ങൾ വരിക്കുവിൻ.''

പാദപ്രണാമംചെയ്തു രാവണനപേക്ഷിച്ചാൻ:
''ഹേ ദയാനിധാനമേ, കേട്ടാലും ജഗൽപതേ!
വാനരമാനവന്മാരല്ലാതെ മററാരാനും
നൂനമിജ്ജനത്തിന്നു മരണം വരുത്തൊല്ലാ.''

''അസ്തുതേ മനോരഥം;''—വിശ്വസൃക്കരുളിനാ—
''നത്യുഗ്രതപശ്ചര്യയിങ്ങു നീയനുഷ്ഠിച്ചു.''

പിന്നെയദ്ദേവൻ കുംഭകർണ്ണനെസ്സമീപിക്കെ—
യന്നിശാചരനെക്കണ്ടത്ഭുതപ്പെട്ടാനപ്പോൾ.
'ദുഷ്ടനാമിവൻ നിത്യം ഭക്ഷണം കഴിക്കിലോ
വിഷ്ടപതലമാകെശ്ശൂന്യമായ് ഭവിച്ചുപോം.'
ഈവിധം വിചിന്തിച്ചു പുഷ്കരജാതൻ കാവ്യ—
ദേവിയെ പ്രേരിപ്പിച്ചു തന്മതി മോഹിപ്പിപ്പാൻ.
ആകയാൽ കുംഭകർണ്ണൻ തുഷ്ടനാം ദേവങ്കൽനി—
ന്നാറാറുമാസം സ്വൈരമുറങ്ങാൻ വരം വാങ്ങി.
പിന്നീടു വിഭീഷണൻതന്നുടെയരികത്തു
ചെന്നുനിന്നോതീ, ''പുത്ര, വാങ്ങുക വര''മെന്നായ്.
കല്മഷഹരമായ ഭഗവച്ചരണത്തിൽ
നിർമ്മലപ്രേമംമാത്രമായവൻ നേടിക്കൊണ്ടാൻ.

ഇങ്ങനെ വരമേകിദ്ധാതാവു മറയവേ
പൊങ്ങിനതോഷംപൂണ്ടു മൂവരും പുരം പൂകീ.

സുന്ദരീമണിയായിശ്ശോഭിച്ചു, മയാസുര—
നന്ദിനി മന്ദോദരിയെന്നൊരു സുകുമാരി.

വിക്രമി ദശകണ്ഠൻ രാക്ഷസപതിയാമെ–
ന്നാരംക്കാമ്പാലറികയാലസുരശില്പിശ്രേഷ്ഠൻ,
രാവണന്നേകീ തൻെറ പുത്രിയെസ്സസന്തോഷം
ലാവണ്യക്കരുന്നിനെക്കൈക്കൊണ്ടാൻ ദശാസ്യനും.
കന്യകാലാഭംമൂലം തുഷ്ടനാമവൻ പിന്നെ–
ത്തന്നനുജാതന്മാക്കുമുദ്വാഹം നടത്തിനാൻ.

വാരിധിമദ്ധ്യത്തിങ്കൽ ബ്രഹ്മനിർമ്മിതമായി–
പ്പേരെഴും ത്രികൂടാദ്രി, ദുർഗ്ഗമം വിളങ്ങുന്നു.
അമ്മഹാഗിരിതന്നിൽക്കാഞ്ചനമണിമയ–
രമ്യമാം പുരമൊന്നു നിർമ്മിച്ചിരുന്നു മയൻ.
പന്നഗനഗരിയാം ശ്രീ'ഭോഗവതി'യെയും
വിണ്ണവപുരിയാക'മമരാവതി'യേയും
ശില്പവൈചിത്ര്യംമൂലം താഴ്ത്തുമാറാരാജിക്കു–
മപ്പുരി 'ലങ്ക'യെന്നു ലോകവിശ്രുതയായി.
നാലുഭാഗവും തല്ലിയിരമ്പും ഗഭീരോർമ്മി–
മാലയാൽക്കിടങ്ങുപോലംബുധി വർത്തിക്കുന്നു.
ഹാടകദുർഗ്ഗം രത്നഭൂഷിതം ലങ്കയ്ക്കുള്ള
മോടിയും സുഷമയുമെങ്ങനെ വർണ്ണിച്ചീടും?

ഓരോരോ കല്പകാലത്തീശനിശ്ചയംപോലെ
പാരിങ്കൽ ക്ഷപാചരനാഥരായ് ഭവിക്കുവോർ
ശൂരവീരന്മാക്കെല്ലാം മൗലിഭൂഷണങ്ങളായ്–
പ്പേരെഴും പടയോടും ലങ്കയിലമരുന്നു.

ഇങ്ങനെ വാണിരുന്ന യുദ്ധവീരരാം ദൈത്യ–
പുംഗവന്മാരെയെല്ലാം ദേവന്മാരൊടുക്കിനാർ.

ലങ്കയിലന്നാളിന്ദ്രനീതരായ് വാണിരുന്നു
ശങ്കരസഖാവിൻെറ കിങ്കരരൊരുകോടി.
ഉദ്ധതൻ ദശകണ്ഠനിക്കഥയറികയാൽ
യുദ്ധത്തിന്നൊരുമ്പെട്ടു ചെന്നെതിർത്തുനേരം
സാമർത്ഥ്യംപെരുകിയ സേനാനായകരേയും
ഭീമമാം സൈന്യത്തേയും കാണുകയാൽ ഭയാന്ധരായ്
ജീവരക്ഷാർത്ഥമോടിയൊളിച്ചാർ പുരത്തിന്നു–
കാവലായ്നിന്നിരുന്ന യക്ഷന്മാരഖിലരും.
പിന്നീടു ദശാനനനൊക്കെയും നോക്കിക്കണ്ടു
വന്നൊരുസന്തോഷത്തോടേ പുരിയിൽ പ്രവേശിച്ചു.

വിശ്വസുന്ദരമായ ലങ്ക ദുർജ്ജയമെന്നു
വിശ്വസി,ച്ചതു രാജമന്ദിരമാക്കിത്തീർത്തു.
തന്നനുചരരാകും രജനീചരന്മാൎക്കു
മന്ദിരങ്ങളും നല്ലിപ്പാപ്പിച്ചാൻ യഥോചിതം.

ഏകദാ കുബേരനെത്തോല്പിച്ച മഹാരഥ–
മാകിയ പുഷ്പകത്തെജ്ജയമുദ്രയായ് നേടീ.
ശങ്കരഭഗവാൻെറ കൈലാസമഹാചലം
തങ്കരങ്ങളാൽ പൊക്കിയെടുത്താനൊരുനാളിൽ
ഈ വിധം ഭുജബലം നന്നായിപ്പരീക്ഷിച്ച
രാവണൻ സന്തുഷ്ടനായ് തൽപുരം പൂകീടിനാൻ.
സുഖവും സമ്പത്തിയും സൈന്യവും മിത്രങ്ങളും
സുതരും പ്രതാപവും ബുദ്ധിയും വിജയവും
ശോഭനം സൽകീർത്തിയും വർദ്ധിച്ചിതനുദിനം
ലാഭമുണ്ടാകുന്തോറും ലോഭമെന്നതുപോലെ.

രാവണസഹജനാം കുംഭകർണ്ണനോടൊപ്പം
ഭുവലയത്തിലാരുമില്ലന്നു പൊരുതുവാൻ.
വാരുണീപാനംചെയ്തു മത്തനായുറങ്ങീടു–
മാറുമാസമദ്ദൈത്യൻ, പിന്നെയൊന്നുണരുമ്പോൾ
പരക്കും ഭയാവേശം മൂലോകം മുഴവനും
വിറയ്ക്കും സംഭ്രാന്തിയിൽപ്പെട്ടുഴന്നിടുമാരും.
പാകത്തിൽ പ്രതിദിനമായവൻ ഭക്ഷിക്കുകിൽ
ലോകത്തിലെന്തെങ്കിലും ശേഷിക്കലുണ്ടാകില്ല.
ആ യുവപഞ്ചാസ്യന്നു തുല്യരായ് ദിതിജന്മാ–
രായിരക്കണക്കിനു ലങ്കയിൽ പാർത്തിരുന്നു.

രാവണസുതന്മാരിലഗ്രജൻ മേഘനാദൻ
പോർവില്ലുപിടിച്ചോരിൽ പ്രഥമഗണനീയൻ.
അവനോടൊരുത്തനും നേർക്കയില്ലടരിങ്ക–
ലമരാവതിയേയും പതിവായ്പീഡിപ്പിച്ചു.
ദുർമ്മുഖ,നകമ്പനൻ, ധൂമകേതുവും, വജ്ര–
ദന്തനു,മതികായൻതൊട്ടുള്ള നിശാചരർ
ഒററയ്ക്കു ജഗത്തെല്ലാം ജയിപ്പാൻ കഴിയുന്നോ–
രററമില്ലാതെയുണ്ടു വീരന്മാരിതേവിധം.
നിഷ്ഠുരർ മായാവികൾ കാമരൂപന്മാരവർ
നിദ്രയിൽപ്പോലും ധർമ്മസ്മരണമില്ലാ തെല്ലും.

ലങ്കേശനൊരുദിനം തന്നുടെ സഭാമദ്ധ്യ-
ത്തിങ്കലാസ്ഥിളങ്ങുന്ന കാഞ്ചനപീഠത്തിന്മേൽ
ചെന്നിരുന്നസീമമാം പരിവാരത്തെ;—ബ്ബന്ധു-
നന്ദനപൗത്രാദികളായിടും സമൂഹത്തെ;—
വീക്ഷിക്കെസ്സാഭിമാനം സക്രോധം സാഹങ്കാരം
രാക്ഷസപ്പരിഷയോടോതിനാനിതുമട്ടിൽ:

''കേരംക്കുവിൻ നിശാചരവീരന്മാരെല്ലാമെൻെറ
വാക്കുകളമരന്മാരസ്മദ്വൈരികളത്രേ.
ഊക്കെഴും സസൈന്യനാമരിയെക്കാണുന്നേരം
നേക്കെതിക്കാതെ പേടിച്ചോടുന്നിതവരെല്ലാം.
സ്വർല്ലോകപുരസ്ഥരെയൊക്കെയും നിഹനിപ്പാ-
നുള്ളൊരു മികവുററ കൗശലം ചൊല്ലിത്തരാം.
വിപ്രഭോജനയജ്ഞഹോമശ്രാദ്ധങ്ങളെല്ലാ-
മെപ്പൊഴും നിങ്ങരം ചെന്നു മുടക്കിക്കൊരംകേവേണ്ടു.
പട്ടിണിക്കെട്ടതിയാൽ ക്ഷീണഗാത്രരായ് ഗതി-
മുട്ടിയാസ്സുരസംഘമിങ്ങുവന്നണഞ്ഞിടും.
പിന്നെയങ്ങവരെ ഞാൻ കൊല്ലിലും പൊയ്ക്കൊള്ളുവാൻ
ചൊന്നാലും ഫലമൊന്നുതന്നെയെന്നറിയുവിൻ.''

ആശരനാഥൻ പിന്നെ മേഘനാദനോടോതീ
വാശിയുമുത്സാഹവും വദ്ധിച്ചുകൊള്ളുംമട്ടിൽ:

''ഏതൊരു ദേവൻ വാഴ്‌വൂ ശക്തനായ്പ്പോരാളിയാ-
യേവനോടെതിരിട്ടാലുയരുമഭിമാനം
അദ്ദേവപ്രഭുവാകുമിന്ദ്രനെജ്ജയിച്ചു നീ
സത്വരം ബന്ധിച്ചിങ്ങു കൊണ്ടുപോരിക പുത്ര!''

തനയൻ മേഘനാദൻ തൽക്ഷണമെഴുന്നേററു
ജനകനിയോഗത്തെശ്ശിരസാ വഹിക്കയായ്.
രാവണനിതുവിധമോരോരോ ദിതിജക്കും
ദേവരെത്തോല്പിക്കുവാൻ കല്പന നല്കിപ്പിന്നെ
ഉദ്ധതഭാവത്തോടേ ഭീമമാം ഗദയേന്തി
വദ്ധിതവീര്യനായിട്ടുടനേ പുറപ്പെട്ടു.

ലങ്കാധിനാഥൻതൻെറ ഭീകരഗമനത്താൽ
ശങ്കര! ശിവശിവ! ഭൂതലം കലുങ്ങിപ്പോയ്.
തൽഗളോദ്ഗളിതമാം ഗജ്ജനഘോഷം മൂലം
സ്വഗ്ഗസുന്ദരിമാർതൻ ഗഭ്വും കലങ്ങിപ്പോയ്.

ക്രുദ്ധനായ് സുരലോകം കീഴടക്കുവാൻവേണ്ടി–
യുദ്ധതൻ ദശകണ്ഠൻ വരുന്നുണ്ടെന്നു കേടംക്കെ,
പാരമുടംബ്ഭയത്തോടേ ദാനവാരികളെല്ലാം
മേരുപവ്വതത്തിൻെറ ഗുഹയിൽപ്പുക്കൊളിച്ചാർ.
ദിക്കുകടംക്കധീശർതൻ വാസമന്ദിരങ്ങളെ–
ച്ചിക്കെന്നു ദശാനനൻ ശൂന്യമാക്കിയശേഷം
മേല്ക്കുമേൽ സിംഹനാദമെന്നപോൽ ഗജ്ജിച്ചവൻ
വാക്കുകളോരോന്നോതി നിന്ദിച്ചു നിലിമ്പരെ.
സംഗരമദമത്തൻ നീളവേ തിരഞ്ഞിട്ടു–
മെങ്ങുമേ കണ്ടതില്ല നേക്കുവാനൊരുവനെ.
ചന്ദ്രസൂര്യരും വഹ്നിമാരുതവരുണരു–
മന്തകവിത്തേശരും ധമ്മരാജാവും പിന്നെ
കിന്നരസിദ്ധമത്ത്യദേവരും നാഗങ്ങളു–
മൊന്നുപോലഭിരുദ്ധമാഗ്ഗരായ്ക്കലാശിച്ചു.
തരസാ കീഴ്പ്പെട്ടുപോയ് ബ്രഹ്മസൃഷ്ടിയിൽപ്പെട്ട
നരരും നാരിമാരും രാവണനികടത്തിൽ.
ശങ്കയും ഭയവുംപൂണ്ടേവരും ദിനംതോറും
കിങ്കരതുല്യം ചെന്നു തന്നിയോഗത്തെക്കാത്തു.
തങ്കരബലമൊന്നാലുലകം കീഴടക്കീ
ലങ്കേശൻ, സ്വതന്ത്രനായ് വിട്ടതില്ലൊരാളെയും.
ഏകച്ഛത്രാധിനാഥനായ് വന്ന രക്ഷോനാഥൻ
സ്വാകാംക്ഷയ്ക്കൊത്തവണ്ണം ഭരിച്ചു ഗതശോകം.

ദേവകിന്നരയക്ഷഗന്ധവ്വമത്ത്യന്മാർതൻ
ലാവണ്യവതികളാം കന്യകാരത്നങ്ങളെ
ബാഹുവീര്യത്താലവൻ ഭാര്യമാരാക്കിത്തൻെറ
മോഹനനഗരത്തിൽ പാപ്പിച്ചു യഥാമതം.

താതശാസനമെല്ലാം മുന്നമേ ഫലിപ്പിച്ച
മാതിരിയിന്ദ്രജിത്താം പുത്രനാൽ കൃതമായി.

ആദ്യമേ നിയുക്തരായ്ത്തീന്ന രാക്ഷസവീര–
രാജ്ഞകളനുഷ്ഠിച്ച വൃത്താന്തം കഥിച്ചിടാം.
ദാരുണരൂപന്മാരും ദേവതാപദന്മാരും
പൂരിതപാപന്മാരുമായൊരദ്ദൈതേയന്മാർ,
മായയാൽബ്ബഹുവിധരൂപങ്ങടം കൈക്കൊണ്ടന്നാടം
മാമറപ്പൊരുളിനു മങ്ങലുണ്ടാകും മട്ടിൽ
ധമ്മസംവിധികടംക്കു നിർമ്മൂലനാശംചേക്കും
കമ്മങ്ങളനുഷ്ഠിച്ചു ലോകപീഡനംചെയ്താർ.

എങ്ങെങ്ങു വിപ്രന്മാരും ഗോക്കളും വസിക്കുന്നി-
തങ്ങങ്ങു കാണപ്പെട്ട പത്തനഗ്രാമങ്ങളും,
നിമ്മലപുരങ്ങളുമാകവേ ദയാഹീനം
ദുമ്മദാന്ധരാം ദൈത്യർ ചുട്ടെരിക്കുകയായി.
ഭാവുകകമ്മസ്തോമം നശിച്ചു സമസ്തവും
ദേവദേശികവിപ്രഭക്തിയുമില്ലാതായി.
ഈശ്വരസേവായജ്ഞമന്ത്രദാനങ്ങളെല്ലാം
നിശ്ശേഷം നശിച്ചിതു വിശ്വത്തിലതുകാലം.
യാതുധാനരെപ്പേടിച്ചക്കാലം, കിനാവിലും
വേദവും പുരാണവും കേരംക്കുവാനാളില്ലെന്നായ്.
പുണ്യകമ്മങ്ങളെങ്ങാനാചരിപ്പതായ് കേരംക്കിൽ
ചെന്നവ മുടക്കീടും സ്വയമേ ദശകണ്ഠൻ.
ഇമ്മട്ടിൽ ഭ്രഷ്ടാചാരമാസ്ഥീന്ന ലോകത്തിങ്കൽ
ധമ്മത്തിൻ കഥപോലുമെങ്ങുമേ കേരംക്കാതായി.
ശ്രീകരശ്രുതിപുരാണങ്ങളെപ്പററിച്ചൊല്ലും
ലോകരെപ്പീഡിപ്പിച്ചു നാട്ടിൽനിന്നാട്ടിപ്പോക്കും.
ഓതുവാനസാദ്ധ്യമദ്ദുഷ്ടർതൻ കുടിലത്വം
പാതകപ്പരപ്പിൻെറയതിരെങ്ങോക്കുന്നേരം?

ധൂത്തരും പരദ്രവ്യഹരരാം ചോരന്മാരും
പാത്തട്ടിൽ പരയോഷാരതരാം ഖലന്മാരും
വദ്ധിച്ചു, പിതാക്കളെയാരുമേ ഗണിയാതാ-
യസ്തമിച്ചുപോയ് സാധുപൂജനവിധികളും.
പ്രാണിവഗ്ഗങ്ങളെല്ലാമീവിധം നിശാചര-
പ്രായമായ് നിപതിച്ചെന്നറിയൂ ഗിരിജേ, നീ.
ധമ്മവിച്യുതി കണ്ടു ഭീതയാ,യസ്തംഗത-
ശമ്മയാം ഭൂമീദേവി ദുസ്സഹമഴലാന്നു.
പവ്വതനദസിന്ധു ഭാരങ്ങളൊന്നും മമ
ദുവ്വഹമാകില്ലൊരു ദുഷ്ടൻെറ ഭാരത്തോളം.
എന്നവരം ചിന്തിക്കിലും കാങ്കിലും ധമ്മച്യുതി-
യൊന്നുമേ മിണ്ടാന്മേലാ രാവണഭയംമൂലം.
നന്നായി നിരൂപിച്ചു ഗോരൂപം ധരിച്ചവരം
വിണ്ണോരും മുനികളും മേളിക്കും ദിക്കിലെത്തി
ഉൽക്കടശോകവാത്ത ചൊല്ലിനാളെന്നാകിലും
തക്കതാം തുണചെയ്‌വാനാക്കുമേ കഴിഞ്ഞീല.

മാനസം തളന്നതിഭീതയായ് ഭവിച്ചൊരു
ധേനുരൂപത്തെപ്പൂണ്ട ദീനയാം ധരയുമായ്

ദേവഗന്ധർവ്വയോഗിവൃന്ദങ്ങളൊരുമിച്ചു
പാവനതരമായ സത്യലോകത്തിൽപ്പുക്കാർ.
തന്നുടെ ദിവ്യജ്ഞാനശക്തിയാൽ സർവ്വം ഗ്രഹി–
ച്ചന്നേരം പിതാമഹനരുളിച്ചെയ്തീടിനാൻ:

''വത്സലേ, ധരേ, ഞാനിന്നപ്രഗത്ഭനാണിതിൽ
മത്സഹായത്തെയർത്ഥിച്ചീടുകിൽ ഫലമില്ല.
പാരിച്ച ഭക്തിപൂണ്ട ഹൃത്തുമായ്ധരിത്രി, നീ–
യാരുടെ ദാസിയായി വർത്തിപ്പൂ ചിരന്തനം,
സത്യമായ് നിരൂപിച്ചാൽ നിനക്കുമെനിക്കുമാ–
നിത്യനാം ഭഗവാൻെറ ദയയാണവലംബം.
ഏച്ചപലതനീക്കിദ്ധീരത കൈക്കൊണ്ടാലും
തച്ചരണാരവിന്ദം ഭക്തിയായ് ഭജിച്ചാലും.
തൻപാദാശ്രിതരുടെ സങ്കടമറിയുന്നോ–
നൻപാർന്നു വിപത്തുകളാകവേ നശിപ്പിക്കും.''

ഇങ്ങനെ ലോകേശൻെറ വാക്കു കേട്ടമരന്മാ–
'രെങ്ങുനാഥനെക്കാണു'മെന്നു ചിന്തിച്ചാരപ്പോൾ.
വൈകുണ്ഠനഗരിയിൽപ്പോകണമെന്നൊരുത്തൻ;
ശ്രീകാന്തൻ പാലാഴിയിലാണെന്നു മറ്റൊരുത്തൻ.
ആരിലേതൊരുമട്ടിൽബ്ഭക്തിപ്രീതികൾ കാണു–
മാ രീതിക്കഖിലേശനവനിൽ പ്രസാദിക്കും.
സാനന്ദം കേൾക്ക ശൈലരാജേന്ദ്രകുമാരികേ,
ഞാനുമസ്സമാജത്തിലംഗമായിരുന്നല്ലോ.
സന്ദർഭം വന്നനേരം ചൊല്ലിനേനൊരുകാര്യം:
''സർവ്വത്ര സമാനനായ് വ്യാപിപ്പോൻ മഹാവിഷ്ണു.
ഭക്തിയാൽ പ്രത്യക്ഷനായ്ഭവിക്കും ദയാനിധി
മുക്തിദായകൻ നാഥനെന്നു ഞാനറിയുന്നു.
ഹാ! ശരിക്കുരചെയ്‌വിൻ ഹരിയെക്കൂടാതുണ്ടോ
ദേശമോ, ഹഹ! ദിക്കോ, വിദിക്കോ സമയമോ?
സ്ഥാവരജംഗമാന്തർബ്ഭൂതനായ് വിരാഗിയായ്
കേവലസ്നേഹാലഗ്നിപോലവൻ പ്രകാശിപ്പൂ.''

സമ്മതമായിത്തീർന്നിതേവർക്കും മമ വാക്യ;–
മംബുജജാതൻ 'നന്നുനന്നെ'ന്നു പുകഴ്ത്തിനാൻ.
ആനന്ദപുളകിതഗാത്രനാം വിധി പിന്നെ
മാനസമുറപ്പിച്ചു ബാഷ്പപൂർണ്ണാക്ഷനായി,
ഉത്തമശ്രദ്ധാന്വിതം തൻകരം കൂപ്പി,പ്പുരു–
ഷോത്തമനായ ദേവദേവനെ സ്തുതിചെയ്താൻ:

''വെൽക നീ സുരനാഥ, വെൽക നീ ഭക്തപ്രിയ!
വെൽക സജ്ജനസൗഖ്യദായിയാം ഭഗവാനേ!
വെൽക ഗോദ്വിജഹിതകാരിയാമസുരാരേ,
വെൽക പാലലയാഴിമങ്കതൻ കമിതാവേ!
ഭൂദേവിയാൾക്കും ദേവസഞ്ചയത്തിനും രക്ഷാ–
ദാതാവേ, ഭവൽകഥയെത്രയും ചിത്രം ചിത്രം!
ആരൊരാളതിനുടെ ഗൂഢമാം പൊരുൾ കണ്ടു?
കാരുണ്യസമുദ്രമേ, കാത്തുകൊള്ളുക ദേവ!

വെൽക നീ നിത്യാത്മാവേ, സർവ്വാന്തഃസ്ഥിതാത്മാവേ!
വെൽക നീ പരാനന്ദരൂപനാം ചിദാത്മാവേ!
നിന്തിരുവടിയുടെ പൂതമാം സമാഖ്യാനം
സന്തതം ദൂരീകൃതമായകം, മുക്തിപ്രദം;
എങ്ങുമേ നിറഞ്ഞുള്ളതെങ്കിലുമത്ര പാർത്താൽ
ഞങ്ങൾതന്നിന്ദ്രിയങ്ങൾക്കത്യർത്ഥമഗോചരം.
മോഹവിഭ്രമം നീക്കിസ്സത്തരാം മഹർഷിമാർ
രാഗദ്വേഷാദിയിങ്കൽനിന്നഹോ നിവൃത്തരായ്,
അല്ലിലുമഹസ്സിലും ധ്യാനിപ്പൂ തവരൂപ–
മുല്ലസൽഗുണസ്തോമം കീർത്തിപ്പൂ സനാതനം.

വെൽക നീ സദാത്മാവേ, വെൽക നീ ചിദാത്മാവേ,
വെൽക നീ മഹാനന്ദമൂർത്തിയാം പരാത്മാവേ!
പാരിനെസ്സൃഷ്ടിക്കുവാൻ തനിയേ മൂന്നായ്നിന്ന
പാപനാശനനായ ഭഗവൻ, കനിഞ്ഞാലും!
ഭക്തിഭാവവും ദിവ്യസപര്യാവിധികളും
ശക്തിയില്ലറിയുവാൻ ഞങ്ങൾക്ക മഹാഗുരോ!
സംസാരാമയമാകെസ്സംഹരിപ്പൊരു ദേവ,
സംശുദ്ധമുനിജനമാനസമോദാലംബ!
ദേവവർഗ്ഗങ്ങളെല്ലാമിന്നിതാ ഭവദംഘ്രി–
സേവനമാചരിപ്പൂ കരണത്രിതയത്താൽ.

വാണിയും ശ്രുതികളും ശേഷനുമൃഷിമാരും
ചേണെഴും ഭവൽകീർത്തി വാഴ്ത്തുകില്ലൊരുനാളും.
ഭീമമാം ഭവാബ്ധിക്ക മന്ദരാചലമായി–
ശ്രീമനോജ്ഞനായ് സർവ്വമംഗളമയനായി,
ആർത്തവത്സലനായി വിളങ്ങുമവിടത്തെ–
ക്കാൽത്തളിരടിയങ്ങൾക്കാശ്രയം നമോസ്തുതേ.''

ഉമ്പരും പൃഥിവിയും ഭക്തിപൂർവ്വകമേവം
തമ്പുരാൻതന്നെ പ്രാർത്ഥിച്ചിങ്ങനെ നില്ക്കുന്നേരം
സന്ദേഹസന്താപങ്ങൾ നീങ്ങുമാറാകാശത്തിൽ
നിന്നൊരു ഗംഭീരമാം വൈഖരി കേൾക്കായ്‌വന്നു:
''ഹേ മുനിസിദ്ധന്മാരേ, വിണ്ണവപ്പെരുമാളേ,
ഭൂമിയിൽപ്പിറക്കും ഞാൻ മർത്ത്യനായ്,ബ്ഭയം വേണ്ടാ.
അത്യുദാരമാം സൂര്യവംശത്തിലാത്മാംശങ്ങ-
ളൊത്തുചേർന്നവതരിച്ചീടുവൻ ഭവാന്മാർക്കായ്.
മുന്നമങ്ങദിതിയും കാന്തനും തപംചെയ്താ-
രെന്നെ,യന്നവർക്കൊരു വരവും നല്കിക്കൊണ്ടേൻ.
ആകയാലയോദ്ധ്യയിൽ കൗസല്യാദശരഥ-
രായവർ വർത്തിക്കുന്നു പത്നിയും പതിയുമായ്.
പേരെഴും ജായാവരരായിടുമവരത്രേ
ശ്രീരഘുവംശത്തിൻെറ ശോഭനതിലകങ്ങൾ.
മാലകന്നവരുടെ പാവനനിലയത്തിൽ
നാലു സോദരന്മാരായ് ജനിക്കുമിനി[1] ഞങ്ങൾ.
പാരിങ്കൽപ്പിറന്നിട്ടും മായയുമെന്നോടൊത്തു
നാരദവചന[2]ത്തെസ്സത്യമാക്കീടുംതാനും.
ക്ഷോണിതൻ ഭാരം പോക്കിപ്പാലിക്കാമചിരേണ
വാനവസമുദായം നിർബ്ഭീകമായീടട്ടെ.''

അംബരവാണി കേട്ടു തോഷിച്ചാരഖിലരും
ബ്രഹ്മാവു സമാശ്വാസമരുളീ ധരണിക്കും.
വാനരരൂപം കൈക്കൊണ്ടൂഴിയിൽ പിറക്കാനും
ദീനരക്ഷകപാദസപര്യ ചെയ്തീടാനും
പീയൂഷാശനന്മാർക്കു കല്പന നല്കിപ്പിന്നെ-
ത്തോയജാസനൻ നിജലോകവും പൂകീടിനാൻ.

പൃഥ്വിയും സുരന്മാരുമാശ്വാസഭാവത്തോടേ
തത്തൽസ്ഥാനങ്ങളാർന്നു വസിച്ചു മുന്നേപ്പോലെ.

കാലതാമസംകൂടാതാദിതേയന്മാരെല്ലാം
കാമപൂരണത്തിന്നായ് ബ്രഹ്മാജ്ഞ നടത്തിനാർ.
പീനമാം ബലവായ്പും വീര്യവും തികയുന്ന
വാനരന്മാരായവരൂഴിയിലുടലാർന്നു.

1 ഞങ്ങൾ എന്നു പറയുന്നതു് മുമ്പു സൂചിപ്പിച്ച ആത്മാംശങ്ങളെക്കൂടി ഉൾപ്പെടുത്തിയാണു്.

2 നാരദശാപത്തെക്കുറിച്ചു മുമ്പു വിവരിച്ചിട്ടുണ്ടു്.

അദ്രിയും മരങ്ങളും നീട്ടററ നഖങ്ങളു-
മധീരജനങ്ങടംതന്നായുധനികരങ്ങടം.
ധന്യരും ധീരന്മാരുമാമവർ വിരചിത-
സൈന്യരായ് ഭഗവാൻെറ വരവും കാത്തു നിത്യം,
ഓരോരോ ഗിരിവനഭാഗങ്ങടം, തങ്ങടംക്കുള്ള
ചാരുവേശ്മങ്ങളാക്കിസ്സസുഖം നിവസിച്ചാർ.

## രാമാവതാരം

ശ്രീമത്താമയോദ്ധ്യയിൽപ്പാവനരഘുവംശ-
കോമളമണിയായും, വേദവിശ്രുതനായും,
നിമ്മായഗുണഗണശേവധിയായും മിന്നി
ധമ്മാത്മാ ദശരഥനെന്നൊരു മന്നോർമന്നൻ.
പാണിയിൽ ശാർങ്ഗചാപമേന്തിയ വൈകുണ്ഠനിൽ
ജ്ഞാനവാരിധിയാകുമദ്ദേഹം ദൃഢവ്രതൻ.
കൗസല്യാദികളായ തൽപ്രിയപത്നിമാരും
കൈടഭാന്തകപാദസേവിനീലലാമങ്ങടം;
പുണ്യകമ്മാനുഷ്ഠാനശീലമാർ, പതിപ്രേമ-
പുഞ്ജങ്ങളനുപമനമ്രതാനിലയങ്ങടം.

നന്ദനരില്ലായ്കയാൽ സന്തപ്തനായിത്തീന്ന
മന്നവനൊരുനാളിലാചാര്യസത്മം പൂകി
ഉന്നതഭക്തിയോടേ തൽപദം പ്രണമിച്ചു
തന്നുടെ സുഖദുഃഖവാർത്തകളെല്ലാം ചൊന്നാൻ.
ഒക്കെയും കേട്ടശേഷമാശ്വാസം വളത്തുവാൻ
തക്കവാറരുളിനാൻ ദേശികൻ ദയാപൂണ്ണൻ:

''ഉടംകരുന്നുറപ്പിക്ക രാജാവേ, മുപ്പാരിലു-
മുജ്ജ്വലാമലകീർത്തിപ്പൂനിലാവൊളിതൂകി,
ശ്രീലരാം ഭക്തന്മാരെക്കാക്കുവാൻ കരുത്തുററ
നാലു കോമളബാലരുണ്ടാകും നിനക്കിനി.''
ആചാര്യനനന്തരം 'ശൃംഗി'യാമൃഷീന്ദ്രനെ-
യാനയിച്ചപത്യാർത്തി തീർത്തുകൊള്ളുവാൻവേണ്ടി
മംഗളപ്രദമായ പുത്രകാമേഷ്ടികമ്മം
ഭംഗിയിൽ ചെയ്യിച്ചിതു കാലതാമസമെന്യേ.
മാമുനി ഭക്തിപൂവ്വമാഹുതിയപ്പിച്ചൊരു
ഹോമകുണ്ഡത്തിൽനിന്നു വഹ്നിതന്നധിദേവൻ
പാണിയിലൊരു പാത്രമേന്തിയാവിർഭവിച്ചും-
പ്രീണനവാണിയേവമരുളിച്ചെയ്താനപ്പോടം:

''ആചാര്യവസിഷ്ഠനാൽ ചിന്തിതം തവ കാമ–
മാകവേ സാധിച്ചീടുമില്ല സംശയമേതും.
നിർമ്മലം ഹവിസ്സിതു കൊണ്ടുപോയ് മഹീപതേ,
നിന്നുടെ രാജ്ഞിമാർക്കു നല്കണം യഥായോഗ്യം.''

ഇത്തരമുരചെയ്തു മറഞ്ഞു വഹ്നിദേവൻ
പൃഥ്വീന്ദ്രനത്യാനന്ദമഗ്നമാനസനായി.
ഉള്ളത്തിലൊതുങ്ങാത്ത സമ്മോദം കലർന്നോമൽ–
പ്പുള്ളിമാന്മിഴികളെസ്സസ്നേഹം വിളിച്ചുടൻ
ദിവ്യമാം ഹവിസ്സിൻെറയർദ്ധാംശം നല്കീടിനാൻ
ഭവ്യചാരിത്ര്യയായ കൗസല്യാദേവിക്കായി.
ശേഷിച്ച പങ്കു രണ്ടായ് പകുത്തിട്ടൊരു ഭാഗ–
മാശു, കൈകേയിയായ റാണിക്കും നല്കീടിനാൻ.
പിന്നെയും ശേഷിച്ചതു തുല്യമായ് വീണ്ടും വീതി–
ച്ചന്യൂനമിരുരാജ്ഞിമാരുടെ കൈയിലേകി.
ആ മഹാമനസ്വിനിമാരതു സന്തോഷേണ
കാമിനീതിലകമാം സുമിത്രയ്ക്കേകീടിനാർ.
ഗർഭിണിമാരായ്ത്തീർന്നു മൂവരുമിതുമൂല–
മുത്ഭവിച്ചിതു ചേതോഹർഷവും കുശലവും.
ഏതൊരു സുദിനത്തിൽദ്ദേവനാം വനമാലി–
യാദരാൽ കൗസല്യതൻ ഗർഭത്തിൽ വിളങ്ങിയോ,
അന്നുതൊട്ടനുക്ഷണം വിഷ്ടപങ്ങളിലെല്ലാ–
മൊന്നിനൊന്നേറിവന്നു സൗഖ്യവും വിഭൂതിയും.

തപിട്ടാളും മഹീശിമാർ സൗശീല്യകേദാരങ്ങൾ
കൊട്ടാരമലങ്കരിച്ചങ്ങനെ വാഴുംകാലം
ചിന്മയൻ പ്രത്യക്ഷനാകുന്നതിരുവാനുചിതമാം
സന്മുഹൂർത്തവും മന്ദമാസന്നമായീ തത്ര.
യോഗലഗ്നങ്ങൾ, വാരഗ്രഹങ്ങൾ, തിഥിയെല്ലാം
യോജിച്ച മുഹൂർത്തമെത്തുത്തമോത്തമമായി.
സുഖമൂലകമായ രാമജന്മോത്സവത്തിൽ
നിഖിലചരാചരസഞ്ചയം പ്രസന്നമായ്.
ശുദ്ധമാം മധുമാസം തന്നിലെസ്സുകുമാര–
ശുക്ലപക്ഷസ്ഥമായ നവമീ രമ്യതിഥി;
ശ്രീതിങ്ങു'മഭിജിത്താം' നക്ഷത്രം ഹരിപ്രിയം;
നാതിശീതോഷ്ണമായ മദ്ധ്യാഹ്നം മനോഹരം;
ലോകങ്ങളെല്ലാം പൂർണ്ണവിശ്രമം കൈക്കൊള്ളുന്നോ–
രാകമ്രശുഭോദയശുദ്ധസാത്വികവേള;

നിർമ്മലശൈത്യത്തോടേ ചുററിവീശുകയായി
നന്മണംതിരളുന്ന മന്ദമാരുതനപ്പോഠം.
ഉഠംക്കളംതെളിഞ്ഞിതു ദേവതാസമൂഹത്തി–
ന്നുത്സാഹമുണ്ടായ്‌വന്നു സജ്ജനങ്ങഠംക്കും മേന്മേൽ.

കോഠംമയിക്കൊള്ളുംവണ്ണം പുഷ്പിച്ചു വിപിനങ്ങഠം
കോമളഗിരികളോ, രത്നപൂർണ്ണങ്ങളായി.
മംഗളോൽകഷോദഞ്ചൽ പീയൂഷധാരയൊടേ
ഭംഗിയിൽ സരിത്തുകളൊഴുകീ തടവെന്യേ.
ദേവനാം വിധാതാവിസ്സുന്ദർഭമറിയിക്കെ–
ദ്ദേവവൃന്ദങ്ങളെല്ലാം പംക്തിയായ് ഗഗനത്തിൽ
നീരന്ധ്രം നിരക്കയായ്, വ്യോമയാനങ്ങളേറി–
സൈ്വരമായ് ഹരികീർത്തി പാടിനാർ ഗന്ധർവ്വന്മാർ.
ഭുവിലേക്കലർമാരി വർഷിച്ചു നിലിമ്പരും
ദേവദുന്ദുഭികഠംതൻ മംഗലധ്വനി പൊങ്ങി.
നാഗമാമുനിദേവസഞ്ചയം ബഹുവിധ..
മാഗമപ്പൊരുളിനെക്കീർത്തിച്ചു മടങ്ങവേ,
ഉർവ്വരാതലത്തിങ്കലുദയം ചെയ്തീടിനാൻ
സർവ്വലോകൈകപൂർണ്ണവിശ്രമസ്ഥാനം നാഥൻ.
കോസലമഹീശിക്കു മംഗളകാരിയായി–
ട്ടാസരാം മുനിമാക്കു മാനസഹാരിയായി
ദീനവത്സലനായിപ്പിറന്ന ഭഗവാൻത–
ന്നാനന്ദാത്ഭുതരൂപമമ്മയെദ്ധന്യയാക്കി.
ചേലെഴം നേത്രം, മേഘശ്യാമളവരഗാത്രം
നാലു പൊല്ക്കരങ്ങളിൽ ശംഖചക്രാദിചിഹ്നം;
വാരൊളിതിരളുന്ന പൊന്മണിഭൂഷാജാലം,
മാറണിവനമാല;—മഞ്ജുളം ഹരിരൂപം!

പാണികഠംകൂപ്പിദ്ദേവി ചൊല്ലിനാഠം: ''അനന്ത, നിൻ
പാദവമബല ഞാനെങ്ങനെ കീർത്തിക്കാവൂ?
മായയ്ക്കും ഗുണത്തിനും ജ്ഞാനമാനാദികഠംക്കു–
മാനന്ദാത്മകനായ നിന്തിരുവടി പാർത്താൽ,
സന്തത,മതീതനെന്നല്ലയോ പുകഴ്ത്തുന്നി–
തന്തരമെന്യേ പുണ്യനിഗമപുരാണങ്ങഠം.
ഭവ്യകാരുണ്യദിവ്യസാഗരമെന്നും ഗുണ–
ഭണ്ഡാരമെന്നുമങ്ങേ സ്തുതിപ്പൂ സുജനങ്ങഠം.
മായാനിർമ്മിതങ്ങളാം ബ്രഹ്മാണ്ഡനികായങ്ങഠം
താവകരോമങ്ങളെന്നോതുന്നു ശ്രുതികളും.

അങ്ങനെയുള്ള ഭവാനെന്നുടെ ജഠരത്തിൽ-
ത്തങ്ങിയോരുപഹാസ്യവാർത്തയെക്കേൾക്കുന്നേരം
പാരിച്ച വിസ്മയത്താൽ, വിശ്വാസമുണ്ടാകാതെ
ധീരബുദ്ധികളുടെ ചിത്തവുമിളകിപ്പോം ''

ഈവിധം ജനനിക്കു തത്ത്വാർത്ഥമുദിക്കവേ
ദേവനാം രാമചന്ദ്രൻ മഞ്ജുപുഞ്ചിരിതൂകി
നാനാകർമ്മങ്ങൾ ചെയ്‌വാനാണു തന്നവതാര-
മൂനമററുണ്ടായതെന്നരുളി, വിശേഷിച്ചും
പൂർവ്വജന്മാഖ്യാനങ്ങളൊക്കെയും ഗ്രഹിപ്പിച്ചു
പൂതമാം പുത്രപ്രേമം വളർത്തി ജനനിയിൽ.
സാദരം ദേവിയർത്ഥിച്ചീടിനാൾ വീണ്ടും: ''വിഭോ,
മേദുരാകൃതിയിതു കൈവെടിഞ്ഞാലും ഭവാൻ.
ഉൾപ്രിയംവളർത്തുന്ന ബാലലീലകൾ കാട്ടി-
യുജ്ജ്വലാനന്ദമെനിക്കേകണമനുപമം.''

അമ്മതൻ മൊഴി കേട്ടു ഭഗവാൻ ദേവദേവൻ
നന്മണിപ്പൈതലായിക്കേഴുവാൻ തുടങ്ങിനാൻ.
പുണ്യമീയവതാരചരിതം പാടീടുവോർ
വിണ്ണുണഞ്ഞീടും, ഭവകൂപത്തിൽ വീഴാ, പിന്നെ.
ഇന്ദ്രിയഗുണമായാതീതനാം പരാപര-
നന്തണസുരസാധു ഗോകുലഹിതത്തിന്നായ്
നൈജമാമിച്ഛാശക്തിയൊന്നിനാൽത്തന്നുവാനു
പൂജനീയാവതാരം കൈക്കൊൾകയത്രേ ചെയ്തു.

ഉൾപ്രിയംവളർത്തുന്ന ബാലരോദനം കേൾക്കെ-
ക്ഷിപ്രമണ്ടെത്തിച്ചേർന്നു രാജ്ഞിമാർ സാന്തഃകമ്പം.
നീടെഴും ഹർഷംപൂണ്ടു ദാസിമാരങ്ങുമിങ്ങു-
മോടിയിക്കുതുഹലവൃത്താന്തമറിയിച്ചാർ.
സൈ്വരമായ് ശുഭവാർത്ത കേൾക്കയാൽ സവിശേഷം
പൗരവൃന്ദവുമാനന്ദാബ്ധിയിൽപ്പതിക്കയായ്.

അർഭകൻ പിറന്നെന്ന വാർത്തയാൽദ്ദശരഥ-
നനുഭവിക്കയായ് ബ്രഹ്മാനന്ദമെന്നതേ വേണ്ടു.
പ്രേമവൈവശ്യംമൂലം സർവ്വാംഗം കുളിർത്തോരാ-
ബ്‌ഭൂമിപൻ മനസ്സിനെ സ്വാധീനമാക്കുംവരെ,
തന്നുള്ളിലത്യാകാംക്ഷയുല്ലസിച്ചെന്നാകിലു-
മൊന്നെഴുന്നേല്ക്കാൻപോലുമാകാതെയിരുന്നുപോയ്.

അവനീപതിയോത്താ, 'നാരുടെ തിരുനാമ–
ശ്രവണംതന്നെ നിത്യകല്യാണപ്രദായകം;
അമ്മഹാഗുരുവായ ഭഗവാൻ മൽഗേഹത്തി–
ലിമ്മട്ടിൽ പ്രത്യക്ഷനായ്ക്കീന്നിരിക്കുന്നുവല്ലോ.'

ആനന്ദഭരിതനായ് തൽക്ഷണം രാജശ്രേഷ്ഠ–
നാളയച്ചെങ്ങും വാദ്യഘോഷങ്ങരം മുഴക്കിച്ചാൻ.
പിന്നെത്തൻ ഗുരുപാദക്കാളയച്ചൊരുശേഷം
മന്നവൻ വിപ്രരോട്ടം രാജദ്വാരത്തിലെത്തി
തന്മണിപ്പൈതൽതന്നെ വരുത്തിക്കണ്ടോ,നതിൻ
രമ്യമാം ഗുണരൂപമാധുര്യമത്യാശ്ചര്യം.

ചെയ്യിച്ചു നാന്ദീമുഖശ്രാദ്ധവും ദശരഥൻ
പയ്യവേ ജാതകമ്മസംസ്കാരങ്ങളുമെല്ലാം.
കാഞ്ചനം, വസനങ്ങരം, ഗോക്കളും രത്നങ്ങളും
കാശ്യപീദേവന്മാക്കു ഭക്തിയായ് ദാനംചെയ്തു.
വാരണിദ്ധ്വജങ്ങളും പൊല്ലൊടിക്കുറകളും
തോരണങ്ങളും പൂണ്ടു തൽപുരമുദ്ഭാസിച്ചു.
ചാലവേ പൊഴിഞ്ഞിതു പൂമഴ വാനിലെങ്ങും
മാലോകരത്യാനന്ദചിത്തവൃത്തികളായി.

അംഗനാകദംബങ്ങളനന്തരം സ്വതഃസിദ്ധ–
ശൃംഗാരവിലാസമോടാമന്ദഗതികളായ്
ഭംഗിയിൽ കരങ്ങളിൽപ്പൊല്ക്കുടങ്ങളും ചാരു–
മംഗലദ്രവ്യപൂണ്ണസ്ഥാലികകളുമേന്തി,
കോമളസ്വരങ്ങളിലുതിരും ഗാനത്തോടേ
ഭൂമിപനിലയത്തിലെത്തിനാരാത്തോല്ലാസം.
കൊണ്ടുവന്നൊരു ഭവ്യദ്രവ്യങ്ങരം ശിശുവിനായ്–
ക്കൊണ്ടുഴിഞ്ഞവയെല്ലാം തറയിൽ തൂകിപ്പിന്നെ
ഭക്തിയായ്പ്പലവട്ടമർഭകപാദങ്ങളി–
ലക്ക്യശാംഗിമാർ ദണ്ഡനമസ്കാരവും ചെയ്താർ.

മാഗധർ സൂതന്മാരും വന്ദികരം ഗാതാക്കളു–
മാകവേ രഘുനാഥസൽഗുണം പാടിക്കൊണ്ടോർ.
ഉവ്വീശദത്തമായ വസ്തുക്കരം, ഗ്രഹീതാക്കരം
സവ്വരും ദാനംചെയ്തൊരൊന്നൊഴിയാതെ വീണ്ടും.
ചന്ദനം, കാശ്മീരകം, കസ്തൂരി തുടങ്ങിയ
ഗന്ധവസ്തുക്കരംകൊണ്ടു നിറഞ്ഞു തെരുവുകരം.

ആലയങ്ങളിലെല്ലാമുല്ലാസത്തഴപ്പിനാൽ
ചേലൊടേ കേരംക്കായ്‌വന്നു മംഗലവാദ്യനാദം.
കല്യാണനിധിയുടെ കമ്രാവതാരംമൂല-
മെല്ലാരും പ്രഹൃഷ്ടരായ്ത്തീൎന്നിതാ നഗരിയിൽ.

ക്ഷേമമായ്‌ കൈകേയിയും പെററിതു സുമിത്രയും
കോമളരൂപന്മാരാമോരോ നന്ദനന്മാരെ.
അന്നേരമുണ്ടായ്‌വന്ന തിരക്കും സന്തോഷവും
വൎണ്ണിപ്പാനനന്തനും വാണിയുമാളാകില്ല.
സ്വാമിയെക്കാണ്മാൻ വന്ന മുഗ്ദ്ധയാം വിഭാവരി
വ്യോമത്തിലരുണനെക്കാണ്കയാൽ സസങ്കോചം
നിന്നുപോയതുമൂലമുണ്ടായ സന്ധ്യയ്ക്കൊപ്പം
സുന്ദരോദാരമായിത്തൽപുരം വിരാജിച്ചു.
അഗരുധൂപം തീൎന്നിതന്ധകാരമായങ്ങു
നഗരേ പരന്നോരു ചെഞ്ചായം സന്ധ്യാരാഗം;
മന്ദിരസ്ഥിതങ്ങളാം രത്നങ്ങരം താരാരാശി;
മിന്നിടും പൂൎണ്ണകുംഭം കോമളശശിബിംബം.
ശ്രീയാളും ഗൃഹാന്തരവേദമഞ്ജുളധ്വാനം
സായന്തനത്തിൽക്കേരംക്കും സൗമ്യമാം ഖഗരവം.

കൗതുകമിതുകണ്ടു ഭഗവാൻ കൎമ്മസാക്ഷി-
യേതുമൊന്നറിയാതെ നിന്നുപോയൊരുമാസം
അന്നത്തെപ്പകലൊരു മാസമായ്‌ ദീൎഘിക്കിലു-
മന്തരം ഗ്രഹിക്കുവാനാക്കുമേ കഴിഞ്ഞീലാ.
ദേവനാമഹസ്കരൻ, തന്നുടെ രഥമേറി-
ദ്യോവിലുജ്ജ്വലിക്കുമ്പോരം നിശയെങ്ങനെയുണ്ടാം?
പിന്നെയുദ്‌ബുദ്ധനായിത്തീൎന്നൊരദ്ദിനമണി
ധന്യമാം ഹരിഗ്ഗുണം കീൎത്തിച്ചു മറഞ്ഞുതേ.
മംഗലോത്സവം കണ്ടു ദേവതാപസരെല്ലാം
തങ്ങരംതൻ ഭാഗധേയം വൎണ്ണിച്ചു മടങ്ങിനാർ.

കേട്ടാലും ഗിരിജേ, നീ ധീരമാനസയല്ലേ,
വാട്ടമററൊരു വാൎത്ത ചൊല്ലുവൻ രഹസ്യമായ്‌.
അക്കാലം ചെന്നിരുന്നു മാനവരൂപം ധരി-
ച്ചക്കാകഭുശുണ്ഡിയും ഞാനുമൊത്തയോദ്ധ്യയിൽ.
തുംഗമാമാനന്ദവും പ്രേമവും കുശലവും
തിങ്ങിയതെരുവിങ്കൽ സഞ്ചരിച്ചിതു ഞങ്ങരം.

രാമകാരുണ്യമാരിൽപ്പതിയുമവനല്ലാ—
തീ മഹാശ്ചര്യഭവാത്ഥ്യറിവാൻ കഴിവില്ല.
എന്തൊക്കെയാരന്നാളിലാഗ്രഹിച്ചവോ, സർവ്വ—
മന്തരമെന്യേ ഭൂപനേകിനാനവയെല്ലാം.
അമ്മട്ടിൽ ഗജരഥഗോവാജികദംബവും
നമ്മണിവസനാദിയൊക്കെയും ദാനംചെയ്തു.
സംതൃപ്തഹൃദയരാസ്സീന്നവരെല്ലാവരു—
മന്തരാന്തരാ ചൊന്നാരാശീർവ്വാദങ്ങളപ്പോഠം;
തുളസി ഭജിക്കുന്ന രാമനെ ധ്യാനിച്ചുടൻ
പുലരും ഭവത്സുതരേറെനാളെന്നിങ്ങനെ.

## ബാലചരിതം

സുഖമായ് ദിവസങ്ങളൊട്ടേറെക്കടന്നുപോയ്
പകലും രാവും വന്നുപോകുവതറിയാതെ.
പേരിടാനവസരം വന്നണഞ്ഞതുനേരം
സാരജ്ഞോത്തമനായ മുനിയെ വരുത്തിനാൻ.
ഭക്തിപൂണ്ടാചാര്യനെപ്പൂജിച്ചു ദശരഥ—
നാഠക്കളം തെളിഞ്ഞേവം ചൊല്ലിനാൻ വിനമ്രനായ്:

''ഭഗവൻ, പൈതങ്ങഠംക്കു നിന്തിരുവടി നന്നാ—
യകമേ നിശ്ചയിച്ച നാമങ്ങളരുളണം.''

കല്യനാം മുനി ചൊന്നാൻ: ''ഭദ്ര, നിൻ കിടാങ്ങഠംക്കു
തുല്യതയററ ചാരുനാമകോടികഠം കാണ്മൂ.
എന്മതിക്കനുസരിച്ചോതുവൻ ചിലതിപ്പോഠം
നിർമ്മലാത്മാവേ, കേട്ടുകൊഠംക നീ സസന്തോഷം.
ആനന്ദസമുദ്രമായ് മംഗലരാശിയായി—
ത്താനേ തൻകൃപാംശത്താൽ ത്രൈലോക്യസുഖദനായ്
തക്കമററുത്ഭാസിക്കും കോമളസ്വരൂപനാ—
മിക്കുമാരൻെറ നാമം 'രാമ'നെന്നായീടട്ടെ.
വിശ്വപഭാരവൃദ്ധികാരകനിവനത്രേ
വിശ്രുതചരിതനാം 'ഭരത'കുമാരകൻ.
കേവലം സ്മരണയാൽ ശത്രുനാശനനെന്ന
പാവനശ്രുതിപൊങ്ങുമീയിവൻ 'ശത്രുഘ്നൻ'താൻ.
ലക്ഷണനിധി, വിശ്വാധാര,നീ രാമപ്രിയൻ
'ലക്ഷ്മണൻ' '';—എന്നീവണ്ണം പേരുകളിട്ടശേഷം
പിന്നെയും വിചാരിച്ചു കല്പിച്ചാൻ മുനീശ്വരൻ:
''മന്നവ, തവ ചാരുനന്ദനചതുഷ്ടയം

സർവ്വവേദൈകതത്ത്വ,മാഷ്മാം മഹാധനം,
സർവ്വസ്വം നതന്മാക്ക്, ശർവ്വൻെറ ജീവശ്വാസം.
അതിമോഹനമായ ബാലലീലകളാലേ
നിതരാം സുഖിക്കുന്നിതായവരെല്ലാവരും.''

''ആദരാൽ സ്വസ്വാമിയെന്നറിഞ്ഞു രാമൻതൻെറ
പാദഭക്തനായ്ത്തീർന്നു ലക്ഷ്മണൻ ബാല്യംതൊട്ടേ.
തുമയിൽബ്ഭരതനും ശത്രുഘ്നൻതാനുമായി-
സ്വാമിസേവകഭാവപ്രീതിയുമുണ്ടായ്‌വന്നു.
ശ്യാമളശുഭ്രങ്ങളാം വർണ്ണങ്ങളിയന്നൊരു
കോമളകിശോരന്മാർ ജോഡിയായ് ശോഭിക്കവേ,
ദൃഗ്ദോഷനിവാരണകാംക്ഷയാൽ ജനനിമാർ
പുല്ലൊടിത്തുമ്പു നുള്ളിയെറിഞ്ഞാരത്തുകാലം.

നാൽവരും ഗുണരൂപശീലശ്രീനിലയങ്ങൾ,
നാഥനാം രാമഭദ്രനേററവും സുഖപ്രദൻ.
ഉന്മിഷന്മന്ദസ്മിതരശ്മിയാൽ ശ്രീരാമൻതൻ
നിർമ്മലകാരുണ്യമാം ചന്ദ്രമസ്സുത്ഭാസിച്ചു.
മാതാക്കൾ കുമാരനെച്ചിലപ്പോളങ്കത്തിലും
പ്രീതിയാൽ തൊട്ടിലിലും കിടത്തിത്താലോലിച്ചു.
കോമളമണിക്കുഞ്ഞേ, തങ്കമേ, പൊന്നേ,യെന്നാ-
യോമനപ്പേരു ചൊല്ലി ലാളിച്ചാരനുക്ഷണം.

സർവ്വവ്യാപകബ്രഹ്മം നിർഗ്ഗുണൻ നിരഞ്ജനൻ
സർവ്വദാ ഹർഷശോകരഹിത,നജൻ ദേവൻ,
ഭാസമാനമാം ഭക്തിപ്രേമങ്ങൾക്കധീനനായ്
കോസലേശ്വരിതൻെറ മടിയിൽശ്ശയിച്ചതേ.
നീലാരവിന്ദത്തിനും വർഷനീരദത്തിനും
മാലുദിപ്പിക്കുംമട്ടിൽ ശ്യാമളം തിരുവുടൽ.
അമ്മെയ്യിലൊഴുകുന്ന സൗഭഗം കാണുന്നേരം
മന്മഥലക്ഷങ്ങളും നിഷ്പ്രഭരായിത്തീരും.
സുന്ദരപാദങ്ങളിൽശ്ശോഭിച്ച നഖാവലി,
ചെന്താരിൻ ദലങ്ങളിൽ വെച്ച മുത്തുകൾപോലെ.
അങ്കുശധ്വജവജ്രരേഖകളണിയുന്ന
പൊൻകാലിൻ ചിലമ്പൊലി മോഹനം മുനിമാക്കും.
രമ്യമാം കടിയിങ്കൽ കിങ്കിണികളുമുദ്യ-
ന്നിർമ്മലോദരത്തിങ്കലുജ്ജ്വലത്രിരേഖയും,
പ്രാഭവമേറീടുന്ന നാഭിയും വർണ്ണിപ്പാനാ-
ശ്ശോഭ കണ്ടറിഞ്ഞവർക്കല്ലാതെ കഴിയുമോ?

അത്ഭുതമണിഭൂഷപൂണ്ട തൃക്കരങ്ങളും
പൊൽപ്പുലിനഖമാല ചാത്തിയ തിരുമാറും,
കംബുകണ്ഠവും പരിശോഭനചിബുകവും
മന്മഥമദഹാരിയാകുമാ വദനവും,
ഒന്നിനൊന്നിണങ്ങിയ ബന്ധുരദന്തങ്ങളും
സുന്ദരാരുണവർണ്ണമിയന്നോരധരവും,
ലോഭനീയമായുള്ള നാസയും, തിലകവും
ശോഭനകർണ്ണങ്ങളും ചേണമ്പും കപോലവും,
ആനന്ദമാക്കും നല്ലാനങ്ങിങ്ങു തുള്ളിത്തുവും
തേന്നുറും മനോജ്ഞമാമവ്യക്തമൊഴികളും,
ശ്രീലയാം ജനനിയാളെമ്പാടും മിനുക്കിയ
നീലകുഞ്ചിതസ്നിഗ്ദ്ധകേശവും ചേതോഹരം!

മഞ്ഞപ്പട്ടുടയാട ചാത്തിയ മെയ്യുമായി–
ക്കുഞ്ഞുകാൽമുട്ടുകളും കൈകളും കുത്തിക്കുത്തി,
സഞ്ചരിച്ചീടുന്നൊരു സഞ്ചാരം തുളസിതൻ
നെഞ്ചകത്തളവററൊരാനന്ദമുണ്ടാക്കുന്നു.

ശേഷനും ശ്രുതികൾക്കും തദ്രൂപം പ്രകൃഷ്ടവാൻ
ശേഷിയി,ല്ലറിയുന്ന സൃഷ്ടിയിൽക്കണ്ടോർമാത്രം.
സൗഖ്യസന്ദോഹരൂപൻ, മോഹവജ്ജിതൻ, മനോ
വാക്കുകൾക്കഗോചര,നിന്ദ്രിയാതീതൻ നാഥൻ
ആ രാജമിഥുനൈകപ്രേമത്തിന്നധീനനാ–
യാരാജിച്ചിതു ബാലക്രീഡയാലഹന്നിശം.
കോസലവാസികൾക്കു കല്യാണപ്രദായകൻ
ഭാസിച്ചു ജഗത്തിൻെറ മാതാവും പിതാവുമായ്.
ശ്രീരാമഭക്തന്മാക്കീലോകത്തിൽത്തന്നേ മുക്തി
ചേരുമെന്നറിഞ്ഞാലും മൽപ്രിയേ, ഗിരികന്യേ!
രാഘവവിമുഖന്മാരെത്രതാൻ യത്നിച്ചാലു–
മാഹന്ത! സംസാരോഗ്രഗ്രന്ഥികളഴികില്ല.
ഇച്ചരാചരങ്ങളെയത്രയും കീഴാക്കിയോ–
രച്ഛിന്നമായപോലും പേടിക്കും തിരുമുമ്പിൽ.
ചില്ലിതൻ വിലാസത്താലമ്മഹാമായതന്നെ–
സ്സ്വർല്ലോകപ്രഭു രാമൻ നത്തനംചെയ്യിക്കുന്നു.
തത്താദൃശവിഭവനാം ഹരിയെക്കൈവെടിഞ്ഞി–
ക്ഷുദ്രരാം നമ്മളാരെപ്പൂജനം ചെയ്യീടണം?
നിമ്മദരായി നിത്യം കമ്മവാങ്മനങ്ങളാ–
ലുണ്മയായ് പൂജിപ്പോരിൽത്തുകിടും കൃപ, ദേവൻ.

ഓമനത്തങ്കത്തിങ്കൽ തങ്കിടും വാത്സല്യത്താൽ
ശ്രീമതി കാണുന്നീല രജനീവാസരങ്ങൾ.
ഹൃദ്യമാം ശിശുലീലയോരോന്നും ഗാനംചെയ്തു-
മദ്ദേവി മനോഹരരാഗലാലസയോടേ.

ഒരുനാളമ്മ തന്റെ കുഞ്ഞിനെക്കുളിപ്പിച്ചു
വിരുതിൽ ചമയിച്ചു തൊട്ടിലിൽക്കിടത്തിനാൾ.
തൻപരദേവതയെപ്പൂജിപ്പാൻ മധുരാന്നം
സമ്പ്രതി സമർപ്പിച്ചു പാകശാലയിൽ പുക്കാൾ.
പിന്നെയമ്മഹാരാജ്ഞിയല്പനേരത്തിനുള്ളിൽ
ചെന്നിതു വീണ്ടും ചാരുകോവിലിൽ—തിരുമുമ്പിൽ—
തത്ര തൻ കുമാരകൻ ഭോജനംചെയ്തുകൊണ്ടു
വർത്തിപ്പതായിക്കണ്ടു സംഭ്രാന്തമനസ്സയായ്
തൊട്ടിലിൽച്ചെന്നുനോക്കുംവേളയിലത്യാശ്ചര്യം!
കുട്ടിയോ സുഖസ്വാപമഗ്നനായ് ശയിക്കുന്നു.
പിന്നെയും പരദൈവമന്ദിരേ ചെന്നുനോക്കി
നന്ദനൻ ഭക്ഷിച്ചുകൊണ്ടിരിപ്പു മുന്നേപ്പോലെ.
കാളുമുൾക്കമ്പംമൂലം കൗസല്യയന്ധാളിച്ചു
കാണിയും മതിധൈര്യമേശാതെ നിനസ്സുയായ്:

'അങ്ങുമിങ്ങുമായ് ബാലയുഗ്മത്തെക്കാണ്മതെന്തോ?
തിങ്ങുന്ന മതിഭ്രമമായിരിക്കുമോ? ചിത്രം!''
അമ്മതൻ പാരവശ്യം കാണ്കയാലഖിലേശൻ
നിർമ്മലസ്മിതംതൂകിക്കാട്ടിനാൻ നിജരൂപം.

അത്ഭുതമവിച്ഛിന്നം രോമകൂപങ്ങൾതോറും
ഭദ്രമായ് ബ്രഹ്മാണ്ഡങ്ങളെത്രതാൻ ചേർന്നിട്ടില്ല?
എണ്ണമില്ലാതവണ്ണമാദിത്യചന്ദ്രന്മാരും
ചണ്ഡികാസഹായനും പുണ്ഡരീകാസനനും
പർവ്വതനദസിന്ധുകാശ്യപീസഹസ്രങ്ങൾ
പംക്തിയായരണ്യങ്ങൾ കാലധർമ്മാദികളും
ആരുമേ കേൾക്കപോലും ചെയ്യാത്തവസ്തുക്കളു-
മാകുലം വളരുമാറാകവേ കണ്ടാളപ്പോൾ.
മേദുരമായരൂപമീവിധം സമീക്ഷിക്കെ-
ബ്ഭീതയായ് കരം കൂപ്പി നിന്നുപോയ് കൗസല്യയും.
കേവലം തുള്ളിക്കുന്നു മായ, ബന്ധനംചെയ്തു
ജീവജാലത്തെ;—ബ്ഭക്തിയഴിച്ചുവിട്ടീടുന്നു.
ഭീതിയാൽ പുളകിതമായിതു ഗാത്രം ദേവി-
ക്കാതുംഗവൈവശ്യത്താൽ മിണ്ടുവാൻ കഴിഞ്ഞീല.

വിദ്രുതം മിഴിപൂട്ടിശ്ശിരസ്സാ വന്ദിക്കുന്നോ—
രദ്ദേവിയാളെ—ത്തൻെറയൻപെഴും ജനനിയെ—
വിസ്മയാനപിതയായിക്കാണ്കയാൽത്തിരുവടി
സസ്മിതം കൈക്കൊാംകയായ്പ്പിന്നെയും ശിശുരൂപം.
എങ്കിലും കൗസല്യയ്ക്കു ഭീരുത മാറിയില്ല
തൻകുഞ്ഞായ് ജഗൽപതി ജനിച്ചെന്നോമ്മിച്ചപ്പോാം.
ആകയാൽ പരമാത്ഥമരുളിച്ചെയ്തശേഷ–
'മാരൊടും പറയൊല്ല മൽക്കഥ'യെന്നും ചൊന്നാൻ.

തൻതളിക്കരംക്കൂപ്പിയത്ഥിച്ചു സവിത്രിയാാം:
''നിന്തിരുമായയെന്നെ മോഹിപ്പിക്കരുതീശ!''

ഭക്തരാം ജനങ്ങളിലാനന്ദം പകരുന്ന
സൽകൃപാനിധി പിന്നെസ്സഹജന്മാരുമായി,
ലീലകളാടിയാടി, നാാംതോറും വളന്നഭി–
ലാലസിച്ചിതു നാനാലോകക്കും ശുഭദനായ്.
കണ്ണുവേധനത്തിന്നു കാലമായപ്പോാം ഗുരു–
വണ്ണോജാസനപുത്രനായതും നടത്തിനാൻ.
ആരണേശപരന്മാക്കു സംതൃപ്തിയുണ്ടാവോളം
ഭൂരിദക്ഷിണ നല്കിക്കമ്മവും സമാപിച്ചു.

ഗീരിനും ചേതസ്സിന്നുമാവിധം കമ്മത്തിനും
തീരെയപ്രാപ്യനായിശ്ശോഭിക്കും മഹാപ്രഭു
പ്രേമവാരിധിയായ പംക്തിസ്യന്ദനൻതൻെറ
തൂമണിമുററത്തതാ തൂമയിൽ ചരിക്കുന്നു.
ഉണ്ണുവാനച്ഛൻ ചെന്നു സസ്നേഹം വിളിക്കിലു–
മുണ്ണി തൻതോഴന്മാരെ വിട്ടു ചെല്ലുകയില്ല.
പിന്നെയങ്ങമ്മ ചെന്നു പോരികെന്നുരയ്ക്കുമ്പോാം
നന്ദനൻ ചാടിച്ചാടിപ്പിറകേ ചെല്ലുംതാനും.
'നേതി നേതി'യെന്നാരെക്കീത്തിപ്പൂ നിഗമങ്ങാം
ഭൂതേശൻപോലുമാർതൻ സീമയെക്കാണുന്നീലാ?
അശ്ശക്തിസ്സ്വരൂപനെ,യമ്മയങ്ങോടിച്ചെന്നു
നിശ്ശങ്കം പിടിച്ചതാ കൊണ്ടുപോകുന്നു ചിത്രം!
സവ്വാംഗം പൊടിയണിഞ്ഞെത്തുമക്കിശോരനെ–
യുവ്വീശൻ മൃദുസ്മിതംപൂണ്ടു തൻ മടിയേററും.

വാഴ്ത്തുന്ന ചാപല്യത്താൽ ബാലകനങ്ങുമിങ്ങും
നോക്കിക്കൊണ്ടിരുന്നിട്ടുമൂൺകഴിപ്പൊരുനേരം.
അന്തരാ തരംവന്നാൽ സാഹ്ലാദം കൂകിവിളി–
ച്ചന്നവും തൈരും ചേന്ന വായുമായോടിപ്പോകും.

ശേഷനും കവിമാത്തും ശംഭുവും വേദങ്ങളും
ഘോഷിപ്പൂ മനോജ്ഞമിശ്രീരാമമബാലോദന്തം.
ഇച്ചരിത്രത്തിലാർതൻ മാനസം രമിപ്പീലാ
നിശ്ചയമായിട്ടവൻ വഞ്ചിതൻ വിരിഞ്ചനാൽ.

ബാലകർ കൗമാരത്തിങ്കലാലൂന്നി, ഗുരുജനം
ചാലവേ നിർവ്വഹിച്ചു 'പൂണുനൂൽക്കല്യാണ'വും.
സത്തമൻ രാമഭദ്രനാചാര്യസത്മം പൂകി–
യിത്തിരിനാശംകൊണ്ടെല്ലാവിദ്യയും വശമാക്കി.
നാലുവേദങ്ങളാർതൻ വീപ്പുകരംമാത്രം, ജഗ–
ദാലംബഭൂതനാകുമത്തിരുവടി രാമൻ
കേവലമൊരു ബാലനെന്നോണം ശിക്ഷാർത്ഥിയാ–
യാവസിച്ചതു ചിത്രമെന്നതേ പറയാവൂ.

വിദ്യയും വിനയവും നീതിയും നൈപുണ്യവും
ഭദ്രമായ് സമ്മേളിച്ചു വിളങ്ങും കുമാരന്മാർ,
രാജയോഗ്യങ്ങളായ ലീലകളോരോന്നിലും
രാഗലാലസരായി വർത്തിച്ചാർ നിരന്തരം.
കൈകളിലമ്പും വില്ലും പൂണ്ടൊരക്കുമാരർതൻ
കൗതുകപ്രദരൂപം മയക്കീ ജഗത്താകെ.
രാജവീഥിയിൽ നിന്നു ലീലകളാടുന്നേരം
ഹാ! ജനാവലി നില്ക്കുമങ്ങോട്ടു നോക്കിത്തന്നെ.
കോസലസ്ഥിതക്കെല്ലാം;—മാബാലവൃദ്ധം;—കൃപാ
രാശിയാം രഘുവരൻ ജീവനെക്കാളും പ്രിയൻ.
സഹജന്മാരുമുററചങ്ങാതിമാരും ചേർന്നു
മൃഗയാവിനോദവും ശീലിച്ചുപോന്നു രാമൻ.
ബാണത്താൽ വധിക്കുന്ന പവിത്രമൃഗങ്ങളെ–
ക്കാണിക്കും പിതാവിനെപ്പതിവായ് പത്മേക്ഷണൻ.
ജീവിതംവെടിയുമപ്പാവനമൃഗതതി
ദേവലോകത്തിലെത്തിയാനന്ദം ഭുജിച്ചിടും.

പുരവാസികൾക്കെല്ലാം സന്തോഷമോരോനാളും
പെരുകാൻ വേണ്ടതെല്ലാം ചെയ്തിതക്കൃപാരാശി.
ഏകതാനതയോടേ നിഗമപുരാണങ്ങ–
ളാകവേ ചെവിക്കൊണ്ടു സാരാർത്ഥം ഗ്രഹിച്ചിടും.
അൻപെഴമനുജാതക്കാഹ്ലാദമരുളുവാൻ
പിൻപവയെല്ലാം ചൊല്ലിക്കേൾപ്പിക്കും യഥാക്രമം.
എന്നുമങ്ങുണർന്നേററാലാദ്യമായ് പിതാക്കളെ
വന്ദിക്കു,മന്വേഷിക്കും നഗരകാര്യം പിന്നെ.

ഇമ്മട്ടു ഗുണോത്തരനാകുമക്കമാരൻെറ
കമ്മവൈഭവം കണ്ടു തുഷ്ടനായ്ത്തീന്നാൻ ഭൂപൻ.

നിഷ്കളൻ, നാമരൂപരഹിത,നിച്ഛാശൂന്യൻ
നിർഗ്ഗുണ,നെങ്ങും തിങ്ങിപ്പരന്ന പരമാത്മാ,
തന്നുടെ ഭക്തന്മാക്കു കല്യാണമരുളുവാൻ
മന്നിതിൽബ്രഹ്മവിധകമ്മങ്ങരം ചെയ്തീടുന്നു.

## വിശ്വാമിത്രസംഗം

ബാലലീലകളെല്ലാം വർണ്ണിച്ചേനൊരുമട്ടിൽ,
ശൈലജേ, ചൊല്ലീടുവൻ ശേഷവും കേട്ടാലും നീ.
ജ്ഞാനിയാം വിശ്വാമിത്രമാമുനി തപംചെയ്തു,
കാനനപ്രദേശത്തു നല്ലൊരാശ്രമഭൂവിൽ.
യാഗാദി സൽകമ്മങ്ങരം മുറപോലനുഷ്ഠിക്ക—
മാഗാധിതനൂജനാം പുണ്യഷിപ്രവരനിൽ
പാരമാതങ്കം ചേർത്താരെത്രയും ദുഷ്ടന്മാരാം
മാരീചസുബാഹുക്കളാദിയാം രക്ഷസ്സുകരം.
യജ്ഞകമ്മങ്ങരം കണ്ടാൽ പാഞ്ഞുചെന്നസുരന്മാർ
സഞ്ചരചിത്തരായിസ്സവ്വവും നശിപ്പിക്കും.

മാമുനി നിരൂപിച്ചാനീവിധം: 'ഹരിയല്ലാ—
തീ മഹാദുഷ്ടന്മാരെക്കൊല്ലുവാനില്ലൊരാളും.
ക്ഷോണിതൻ ഭാരംതീപ്പാൻ മത്ത്യനായ്പിറന്നീശൻ
വാണരുളുന്നുവല്ലോ വാർതങ്കുമയോദ്ധ്യയിൽ.
ആദരാലങ്ങുചെന്നു തൃപ്പാദം പണിഞ്ഞിടാം
സോദരദ്വയത്തേയും കൂട്ടിക്കൊണ്ടിങ്ങുപോരാം.
ജ്ഞാനവൈരാഗ്യയുക്തനാകുമാ പ്രഭുവിനെ—
സ്സാനന്ദം കണ്ടുകണ്ടു കണ്കളും കുളിപ്പിക്കാം.'

പലമട്ടങ്ങുരിച്ചു പൊങ്ങിയ വിചാരത്താ—
ലുലയും മനസ്സോടേ താപസൻ വിശ്വാമിത്രൻ
സരയൂതടിനിയിൽ സ്നാനംചെയ്തനന്തരം
തരസാ നടകൊണ്ടു രാജമന്ദിരം നോക്കി.
പുണ്യവാനൃഷിശ്രേഷ്ഠനാഗതനായവാത്ത
മന്നവൻ കേട്ടനേരം വിപ്രരോടൊന്നിച്ചുടൻ
ചെന്നെതിരേററു ദണ്ഡനമസ്കാരവുംചെയ്തു
ധന്യമാം പീഠം നല്കി മാനിച്ചാൻ യഥോചിതം.
തൽപദം കഴുകിച്ചു പൂജിച്ചശേഷം ചൊന്നാ—
''നിപ്പൊഴുതെന്നെപ്പോലെ ധന്യനാരുലകത്തിൽ?''

ഭുജാനി, മുനീന്ദ്രനെത്തൃപ്തനാക്കിനാൻ പിന്നെ–
ബ്ഭോജനദാനത്താലും മംഗളോക്തികളാലും.
തൻതനൂജരെ ക്ഷിപ്രം വരുത്തിയാജ്ഞാപിച്ചാൻ
തന്തിരുവടിയുടെ പാദത്തിൽപ്പതിക്കുവാൻ.
രാമഭദ്രനെക്കണ്ടു തെല്ലിട വിശ്വാമിത്രൻ
ഹാ! മറന്നിതു തന്നെക്കൂടിയുമത്തുനേരം.
പാർവ്വണതാരാനാഥമണ്ഡലോൽഗളിതമാം
പാലൊളിപ്പരപ്പിനാൽപ്പൂഞ്ചകോരകംപോലെ
രാമചന്ദ്രാസ്യകാന്തിപൂരത്താൽ മതിമറ–
ന്നാമുനിയത്യാനന്ദമഗ്നമാനസനായി.

നൃവരൻ പുളകംപൂണ്ടോതിനാനിതുവിധ–
''മിവനിൽ ബ്ഭവദീയകാരുണ്യം നിരുപമം.
നിന്തിരുവടിയിങ്ങോട്ടെഴുന്നള്ളുവാൻ ഹേതു–
വെന്തതു കല്പിച്ചാലും, നിർവ്വഹിക്കുവൻ ശീഘ്രം.''

കൗശികനരുളിനാൻ: ''ഭൂപതേ, നിശാചര–
വംശജരതിമാത്രം സങ്കടം ചേർക്കുന്നു മേ.
ദീനരക്ഷണദീക്ഷാബദ്ധനാം ഭവാനോടു
ഞാനൊരർത്ഥനചെയ്‌വാനാഗതനായേനിപ്പോൾ.
വൈമുഖ്യമെന്യേ ദുഷ്ടരാക്ഷസനിഹനാർത്ഥം
സൗമിത്രീസമേതനാം രാമനെത്തന്നീടണം.
ഞാനിനിസ്സനാഥനായ്ത്തീരട്ടെ മഹീപതേ,
മാനസം തെളിഞ്ഞെനിക്കേകുക പുത്രന്മാരെ.
ഘനമാമജ്ഞാനവും മോഹവും വെടിഞ്ഞാലും
മനുജാധീശവംശമാണിക്യകിരീടമേ!
സത്യമായ് സുയശസ്സും ധർമ്മവും വർദ്ധിച്ചീടും
നിത്യകല്യാണമങ്ങേയ്ക്കുണ്ടാകും നിരുപമം.''

അപ്രിയമൊഴിയേവം കേൾക്കയാൽ ദശരഥ–
നപ്രസന്നനായ്ത്തീർന്നു തച്ചിത്തം തുടിക്കയായ്.
''ശിഷ്ടനാമൃഷിമൗലേ, മാമകവാർദ്ധക്യത്തിൽ
കിട്ടിയ നിധികളാണെന്റെയീകുമാരന്മാർ.
അവരെപ്പിരിയണമെന്നു കല്പിച്ചതിപ്പോ–
ളവിടുന്നണുമാത്രം ചിന്തിച്ചായിരിക്കില്ല.
വിത്തമോ ധേനുക്കളോ ഭൂമിയോ ഭണ്ഡാരമോ
വിജ്ഞനാമങ്ങേക്കു ഞാനേകിടാം സസന്തോഷം.
ദേഹദേഹികളെക്കാൾ മീതെയായ് ജഗത്തിതി–
ലാഹന്ത! മനുഷ്യന്നു മറ്റൊരു വസ്തുവില്ല.

ആയവപോലും നേത്രമിമച്ചുതുറക്കുംമു–
ന്നായതകാരുണ്യാബ്ധേ, നല്ലവാൻ മടിയില്ല.
മാമകപ്രാണനെക്കാരം മേലെയെൻ കുമാരന്മാർ,
രാമചന്ദ്രനെപ്പിന്നെയെങ്ങനെ തരുമീ ഞാൻ?
ഘോരഘോരരായുള്ള യാതുധാനന്മാരെങ്ങെ,–
ന്നാരോമൽക്കിടാങ്ങളെ,–ങ്ങന്തരം നിസ്സാരമോ?''

പ്രേമാർദ്രമനോഹരഗീരുകളേവം കേരക്കെ–
ദ്ധീമാനാം മുനിയുള്ളാൽ തോഷിക്കയത്രേചെയ്തു.
ധർമ്മസങ്കടം കണ്ടു വസിഷ്ഠമഹാമുനി
രമ്യോപദേശംകൊണ്ടു രാജസന്ദേഹം നീക്കി.

തൽക്ഷണം സുതന്മാരെയാനയിച്ചവനീശൻ
വക്ഷസ്സോടണച്ചുകൊണ്ടരുളീ കരുണമായ്:

''രാമലക്ഷ്മണന്മാരാമിവരെൻ പ്രാണങ്ങരംതാൻ
മാമുനേ, വത്സന്മാക്കു ജനകൻ മേലിൽബ്ഭവാൻ.''

ഇത്തരം കഥിച്ചുകൊണ്ടാശിസ്സുമേകിത്തന്റെ
പുത്രരെസ്സമർപ്പിച്ചാൻ യോഗീന്ദ്രകരങ്ങളിൽ.

അമ്മ വാണരുളുന്ന മന്ദിരംതന്നിൽച്ചെന്നു
സമ്മതി രഘുനാഥൻ കൈക്കൊണ്ടിതനുജ്ഞയും.

പൂരുഷപഞ്ചാസ്യന്മാർ സുസ്ഥിരഹൃദയന്മാർ
കാരുണ്യവാരാശികരം വിശ്വകാരണഭൂതർ
സോദരരിരുവരും താപസതാപം തീക്കാൻ
സാദരമദ്ദേഹത്തോടൊത്തു യാത്രയുമായി.
അരുണായതനേത്രം, ദീഘമാം കൈത്തണ്ടകരം,
വിരിമാറിടം, മഞ്ജുമഞ്ഞപ്പട്ടുടയാട,
നീലാബ്ജതമാലശ്രീമങ്ങുന്ന കളേബരം,
ചേലുററ കരങ്ങളിൽ ചാപസായകങ്ങളും,
ഇമ്മട്ടിൽ പ്രശോഭിക്കും ശ്രീരാമകുമാരനും
നിർമ്മലഗൗരവർണ്ണംചേന്ന ലക്ഷ്മണൻതാനും
സമ്മതി വിശ്വാമിത്രതാപസതിലകനു
തന്മനോരഥംപോലെ സിദ്ധിച്ച നിധികരംതാൻ.
'ബ്രാഹ്മണ്യദേവനത്രേ രാഘവനെന്നു നന്നായ്–
ക്കാണ്മുഞാ,നെനിക്കായിത്താതനെപ്പിരിഞ്ഞല്ലോ.'
എന്നുറച്ചകതാരിൽ ഗാഥിനന്ദനൻ മന്ദം–
മന്ദമായ്ഗമിക്കവേ മാർഗ്ഗമദ്ധ്യത്തിലപ്പോരം

കാട്ടിനാൻ നിശാചരി താടകതന്നെ,ശ്ശബ്ദം
കേട്ടവളലറിക്കൊണ്ടോടിയെത്തിനാരം ശീഘ്രം.
ഊനമററൊരു ബാണംകൊണ്ടു കൊന്നിതു രാമൻ
ദീനത കാണ്കയാലേ മുക്തിയുമരുളിനാൻ.
ശ്രീരാമതത്വമപ്പോളറിഞ്ഞ വിശ്വാമിത്രൻ
ചാരുവിദ്യാഗാരങ്ങരം സോദരരെന്നാകിലും,
ക്ഷുൽപിപാസകളേതുമുണ്ടാകാതിരിക്കുവാ–
നത്ഭുതമന്ത്രങ്ങളും നല്കിനാനവക്കായി.
അക്ഷണം കുമാരന്മാർക്കോജസ്സും ബലവായ്പു–
മക്ഷയദിവ്യതേജോവൃദ്ധിയുമുണ്ടായ്‌വന്നു.
ശസ്ത്രാസ്ത്രവിദ്യാസാരം ബാലകക്കുപദേശി–
ച്ചശ്രമംകൊണ്ടുപോയാനാശ്രമസ്ഥാനത്തിങ്കൽ.
ഭക്തവത്സലനെന്നു രാമനെക്കണ്ടറിഞ്ഞു
ഭക്ഷണത്തിനു കായ്യും കനിയും നല്കീ പിന്നെ.

പിറേറന്നാളുദയത്തിൽ ചൊല്ലിനാൻ ദേവൻ: ''ഗുരോ,
ചെററുമേ ഭയംകൂടാതാരംഭിക്കുക യജ്ഞം.''

താപസവൃന്ദം വേഗാൽത്തുടങ്ങീ മഖകമ്മം
ശ്രീപതി ചാപബാണപാണിയായ് കാത്തുനിന്നാൻ.
മാരീചാസുരനിതു കേരക്കയാൽ ക്രോധംപൂണ്ടു
നേരിട്ടാനനുചരവർഗ്ഗവുമായി ക്ഷണാൽ
രാഘവൻ മുനയില്ലാതുള്ളൊരു ബാണം മുനി–
ദ്രോഹിയാം മാരീചനിലാഞ്ഞുവിട്ടതുമൂലം
ഘോരമാം കാററിൽ ശുഷ്കപത്രംപോൽ നിപതിച്ചു
വാരാശിയെതിർക്കരെ നൂറുയോജന ദൂരെ.
ഉത്തരനിമിഷത്തിലഗ്നിസായകമേററു
മത്തനാം സുബാഹുവും മരിച്ചു നിലംപററി.
വീറാന്നു നേരിട്ടോരു രാക്ഷസപ്പടയെല്ലാം
വീരനാം സൗമിത്രിതൻ കോപാഗ്നിക്കിരയായി.
ഉമ്പരും മുനിമാരും ഭൂസുരഭയം തീർത്ത
തമ്പുരാൻതന്നെക്കൂപ്പി സ്തുതിച്ചാരതുനേരം.

ഒട്ടുനാളുടജത്തിലാവസിച്ചിതു രാമൻ
തുഷ്ടനായ്, ദ്വിജന്മാക്കു സാഹായ്യമരുളുവാൻ.
ജ്ഞാനപൂർണ്ണനാണീശനെങ്കിലും കഥകളാ–
ലാനന്ദമിയററിനാരന്തണപ്രവരന്മാർ.

''മിഥിലാനഗരത്തിലുണ്ടൊരു ചാപയജ്ഞ–
മധുനാ ഗമിച്ചീടാ''മെന്നഥ വിശ്വാമിത്രൻ

അരുളിച്ചെയ്കയാലേ സാനുജൻ രഘുനാഥ–
നമലൻ മുനിയൊത്തു വിദ്രുതം പുറപ്പെട്ടു.

സന്തുഷ്ടഹൃദയരായ് സഞ്ചരിക്കവേ പക്ഷി–
ജന്തുവർജ്ജിതമായൊരാശ്രമം കാണാറായി.
അങ്ങൊരു ശിലനില്പും നില്പിനാൽ കുതുകിയാം
മംഗലാത്മാവിനോടു മാമുനിയറിയിച്ചാൻ:

''താപസഗൗതമൻെറ പത്നിയാമഹല്യയാം
ശാപത്താലൊരു ശിലാരൂപമായ് വർത്തിക്കുന്നു.
താവകപാദധൂളി കാംക്ഷിച്ചു നിന്നീടുമി–
പ്പാവത്തിൽ കനിയുക പാവനാത്മാവേ, ഭവാൻ.''

ശോകനാശനങ്ങളാം പാദപങ്കജങ്ങളാ–
പ്പാഴ്കല്ലിൽ പതിപ്പിച്ചു ഭക്തവത്സലനപ്പോൾ.
ശാപമോചനം നേടി പ്രത്യക്ഷയായി തന്വി
രൂപമാർന്നൊരു തപശ്ചര്യയെന്നതുപോലെ.
നിഗമപ്പൊരുളായ ഭക്തനാഥനെക്കണ്ടു
മുകുളീകൃതങ്ങളായ്ത്തീർന്നിതു തൽപാണികൾ.
പ്രേമത്താലവളുടെ മാനസം വിവശമായ്
കോൾമയിർക്കൊണ്ടുപോയി സർവ്വാംഗമരക്ഷണാൽ.
ശ്ലാഘ്യനാം ഭഗവാൻെറ കണ്മുമ്പിൽക്കൃശാംഗിക്കു
വാക്കൊന്നും ലഭിച്ചീല വല്ലതും ചൊല്ലീടുവാൻ.
വാർത്തുമശ്രുക്കൾ ധാരധാരയായൊലിപ്പിച്ചു
ഭാഗ്യവാരിധിയവൾ വീഴ്കയായ് തൃപ്പാദത്തിൽ.
ഭക്തിയാലുണ്ടായ്വന്ന ഭാസുരപ്രസാദത്താൽ
ചിത്തമങ്ങുറപ്പിച്ചു കീർത്തിക്കയായി പിന്നെ:

''നമസ്തേ ജ്ഞാനഗമ്യ, നമസ്തേ രാവണാരേ,
നമസ്തേ പാദാശ്രിതസൗഖ്യദാതാവേ, വിഭോ!
നമസ്തേ പത്മനേത്ര, നമസ്തേ കൃപാരാശേ,
നമസ്തേ മായാബന്ധനാശന, ജഗദീശ!
ദീനയാമൊരു നാരിയെത്രയുമപവിത്ര
ഞാ;—നങ്ങോ, ജഗത്തിനെസ്സംശുദ്ധമാക്കും നാഥൻ.
കാൽത്തളിരാശ്രയിക്കും ദാസിയെ,ക്കനിവാർന്നു
കാത്തുകൊള്ളണേ നാഥ, കാത്തുകൊള്ളണേ താത!
വന്ദ്യനാം മുനിവരൻ നല്കിയ ശാപം, മഹാ–
പുണ്യത്താൽ മാത്രം കിട്ടും ദിവ്യാനുഗ്രഹമായി.

മാമക മിഴി രണ്ടും ധന്യമായ്ത്തീർന്നൂ ജഗ–
ദാമയം തുരത്തുന്ന ദിവ്യമാം രൂപം കാൺകെ.
എന്മനം നുകരുന്ന ദിവ്യമാം പരാനന്ദ–
മമ്മട്ടിലറിവതു പാർവ്വതീകാന്തൻ മാത്രം.
അല്പബുദ്ധിയാം ഞാനിന്നങ്ങയോടഖിലേശ,
ജല്പനംചെയ്യുന്നീല; വാഞ്ഛിതമൊന്നേ ചൊല്ലാം.
മന്മനോമധുകരം താവകപദപത്മ–
നിർമ്മലമകരന്ദമെന്നെന്നും നുകരണം.
പങ്കമറേറ്റു പാദത്തിങ്കൽനിന്നുത്ഭവിച്ച
ശങ്കരൻ ചൂടീടുന്ന പുണ്യയാം ഗംഗാദേവി;
എപ്പൊഴുമേതുപാദം പൂജിപ്പൂ വിരിഞ്ചനാ–
ത്തൃപ്പാദം തിരുവടിയെന്മെയ്യിലണച്ചല്ലോ.''

ഗൗതമപത്നിയേവമർത്ഥിച്ചു വീണ്ടും വീണ്ടും
ഗൗരകീർത്തിതൻ കാല്ക്കൽ പതിച്ചു തൊഴുകൈയായ്
തന്നഭിലാഷംപോലെ വരവും വാങ്ങിബ്ഭർത്തൃ–
സന്നിധാനത്തിലേക്കു സാനന്ദം മടങ്ങിനാൾ.
ഭഗവാനിത്രമാത്രം ദീനബന്ധുവാണോർത്താ–
ലകതാരലിഞ്ഞിടും കാരണം കൂടാതെയും.
കളക കാപട്യവും ചതിയുമെടോ ദുഷ്ട!
തുളസീദാസൻ ചൊൽവൂ, നാഥനെസ്സേവിക്ക നീ.

## സീതാസ്വയംവരം

ഭൂവരകുമാരരും വിശ്വാമിത്രനും ജഗൽ–
പാവനിയായ ഗംഗതന്നുടെ തീരം പുക്കാർ
യോഗീന്ദ്രനനന്തരമംബരസ്രവന്തിത–
ന്നാഗമകഥയെല്ലാം കേൾപ്പിച്ചു കുമാരരെ.
രഘുനായകൻ പിന്നെത്താപസന്മാരോടൊത്തു
സുഖമായ് സ്നാനദാനകർമ്മങ്ങളെല്ലാം ചെയ്തു
ഉൾത്തോഷം വഹിച്ചുകൊണ്ടശ്രമം ഗതിയാർന്നു
സത്വരം സമ്പ്രാപിച്ചാൻ മിഥിലാപുരപ്രാന്തം.

കാന്തിതൻ കളിത്തോപ്പാമപ്പുരം സമീക്ഷിക്കെ
നീന്തിനാരിരുവരുമാനന്ദമഹാബ്ധിയിൽ.
സന്തതമമൃതൊത്ത നൽക്കുളിർത്തെളിനീരാൽ
ഹന്ത! മിന്നുന്ന നാനാവാപികുപാദിയെല്ലാം
കണ്മയക്കീടുംവണ്ണം കാമനീയകം പൂണ്ട
നന്മണിപ്പടവുകളാർന്നതാ മിന്നുന്നു.

മലരിൻ മധുപൂരം നുകന്നു ചുററിപ്പാറി
മധുരം മൂരളുന്ന മത്താളികദംബവും
പരമാറ്റാദഭാരാൽ കളകൂജനം ചെയ്യും
പലവണ്ണങ്ങളാന്ന പറവക്കൂട്ടങ്ങളും
അരുണം സിതം നീലമാദിയാം നിറംപൂണ്ടു
വിരിയും മനോഹരപുഷ്കരപുഷ്പങ്ങളും
വിലസദപിഹംഗങ്ങളങ്ങിങ്ങു ചാഞ്ചാടുന്ന
ദലപല്ലവസുമപൂണ്ണമാം തോട്ടങ്ങളും
ഇളയിൽപ്പരന്നെങ്ങും സൗരഭം വീശി, യാക്കും
പുളകമരുളുന്ന പുത്തനാം മണിക്കാററും
ഘനസന്തോഷമേകമേതൊരു മനുജന്നും;
ജനകമഹീന്ദ്രന്റെ പത്തനം ലോകോത്തരം!

നഗരാന്തരത്തിങ്കലീക്ഷിക്കുന്നിടമെല്ലാ-
മകതാർ കവരുന്ന കാഴ്ചകളല്ലാതില്ല.
ആരാലുമവിച്ഛേദ്യമൂല്യങ്ങളായിക്കാണു-
മോരോരോ പദാത്ഥങ്ങൾ തിങ്ങുന്ന വിപണികൾ,
യത്നിച്ചു വിധി താനേ ഭംഗിചേത്തതുപോലെ
രത്നനിമ്മിതങ്ങളായ് ശോഭിക്കുമെടുപ്പുകൾ,
അളകാപുരരാജഗവ്വും നിലയ്ക്കുമാ-
റളവേ പുകൾച്ചാത്തു പൂണുന്ന വണിക്കുകൾ,
ഉരപൊങ്ങിയ ഗന്ധദ്രാവകം തളിക്കയാൽ
സുരഭീകൃതങ്ങളാം മോഹനത്തെരുവുകൾ,
അംഗജൻ ചിത്രാഭമായ്ത്തീത്തതുപോലെ മിന്നും
മംഗലപൂണ്ണങ്ങളാം മന്ദിരപ്രകാണ്ഡങ്ങൾ
ലാവണ്യം, പവിത്രത, ധമ്മജ്ഞാനാദിയെല്ലാ-
മാവോളമിണങ്ങിയ പൗരന്മാർ, പുരന്ധ്രികൾ,
ആകവേ വണ്ണിക്കുക ദുസ്സാധം; മിഥിലയാൽ
ഭോഗൈകശരണരാം ദേവരും സാസൂയരാം.
തൽപുരദൃശ്യം കണ്ടാൽ ശക്തരാമവരെല്ലാ-
മപ്പൊഴേ ചകിതരായ്ത്തീരുമെന്നതു നൂനം.
ഈരേഴുലോകങ്ങളിലുള്ള കാന്തികളൊന്നായ്-
ച്ചേരുകിലെമ്മട്ടെന്നപ്പട്ടണം തെളിയിക്കും.

കാഞ്ചനമണി വസ്തുമണ്ഡിതശില്പമായി-
ക്കാമ്യമായ് വിളങ്ങുന്ന നിമ്മലഹമ്മ്യത്തിന്റെ—
പൂമകളായ സീതയാരമിച്ചരുളുന്ന
കോമളസൗധത്തിന്റെ—വൈചിത്ര്യമനുപമം.

ദ്വാരഭാഗങ്ങളെല്ലാം നിതരാം രുചിരങ്ങൾ
ഹീരനിർമ്മിതങ്ങളായ് ശോഭിപ്പു കവാടങ്ങൾ
നടരും മാഗധന്മാർ ഗായകപ്രവീണരും
നഗരദ്വാരംതോറും സംഘമായ് നിലക്കൊൾവൂ.
വാജികളമരുന്ന ശാലകൾ വിശാലങ്ങൾ,
വാരണാലയങ്ങളും മികവുററവയത്രേ.
മന്ത്രികൾ സേനാനികൾ യോധന്മാരിവരുടെ
മന്ദിരങ്ങളോ രാജനിലയസമാനങ്ങൾ.
നഗരപ്രാന്തത്തിങ്കലാററുവക്കത്തായ്പ്പല
നരനായകർ വാഴ്വൂ വിശ്രമസ്ഥാനങ്ങളിൽ.

പൂന്തെന്നലുലാത്തുന്ന നിർമ്മലപ്രഭമൊരു
മാന്തോട്ടം നിരീക്ഷിച്ചു ചൊല്ലിനാൻ കുശികജൻ:
''സന്മതേ, രഘുരാമ, രമ്യമിപ്പൂന്തോപ്പിങ്കൽ
മന്മനം രമിക്കുന്നു, വസിക്കാമിവിടത്തിൽ.''

'അവിടുന്നരുളിയതെത്രയും നന്നെ'ന്നോതി
നിവസിക്കയായങ്ങു രാമനും സഹജനും.

കുതുകപ്രദമാമീ വൃത്താന്തമറിയവേ
മിഥിലാപതിയേററം സന്തുഷ്ടഹൃദയനായ്
പരിവാരങ്ങളൊത്തു തൽക്ഷണം പുറപ്പെട്ടു
പരമോദാരനായ മുനിയെ പ്രണമിച്ചു.
ഗാധിജനുള്ളംതെളിഞ്ഞാശിസ്സു നല്കിപ്പിന്നെ
ശ്രീധരാദേവരേയും വന്ദിച്ചാൻ വിനീതനായ്.
ഭാഗ്യലാഭത്താൽ പാരം തുഷ്ടനാം നൃപനോടു
യോഗ്യനാമൃഷി പിന്നെക്കുശലപ്രശ്നംചെയ്തു.

മാന്തൈകൾക്കിടയിലൂടുന്മേഷഭരിതരായ്–
പ്പൂന്തൊടി ചുററിക്കാണ്മാൻ പോയവർ, കുമാരന്മാർ,
രമ്യമാം കാഴ്ചയെല്ലാം സരസം സമീക്ഷിച്ചു
സമ്മോദവിവശരായ് മടങ്ങിവന്നാരപ്പോൾ.
ശ്യാമളഗൗരന്മാരും ലോചനസുഖദരു–
മാമവ,രാരാരുടെ മാനസമലിയിക്കാ?

രാമനങ്ങണഞ്ഞപ്പോളെല്ലാരുമെഴുന്നേററി–
താ മനോജ്ഞനെച്ചാരത്തിരുത്തീ വിശ്വാമിത്രൻ.
ചേണെഴും കുമാരരെക്കാൺകവേ സകലരു–
മാനന്ദബാഷ്പംപൂണ്ടു രോമാഞ്ചമണിഞ്ഞുപോയ്.

പുണ്യവാൻ വിദേഹനോ, പിന്നെയും വിദേഹ*നായ്
ധന്യനാം മുനീന്ദ്രനെത്തൊഴുതു സഗദ്ഗദം
ചൊല്ലിനാൻ: ''ഗുരോ, ഭവാനരുളിച്ചെയ്തീടണ-
മുല്ലസദ്രൂപന്മാരാം ബാലരാരിവരെന്നായ്.
പാവനമുനികുലതിലകന്മാരോ, സാക്ഷാൽ
ഭൂവരാന്വയമുക്താഫലതല്ലജങ്ങളോ?
അഥവാ 'നേതിനേതി'യെന്നേവം ശ്രുതികളാൽ
സ്തുതമാം പരബ്രഹ്മം രണ്ടായിപ്പിരിഞ്ഞതോ?
ഇന്ദ്രിയസൗഖ്യംവിട്ട മന്മനസ്സിവർമൂലം
ചന്ദ്രബിംബത്തെക്കണ്ടു മോദിക്കും ചകോരമായ്.
അതിനാൽ പരമാത്ഥമല്ലവും മറയ്ക്കാതെ
മതിമൻ, കഥിച്ചാലുമത്ഥിപ്പൂ കുതുകി ഞാൻ.
മേല്ക്കുമേൽ പ്രേമഭാവമേറുന്നു, പരബ്രഹ്മ-
സൗഖ്യവും നിസ്സാരമായ്ത്തള്ളുന്നു മമമനം.''

നിമ്മലസ്മിതംതൂകിച്ചൊല്ലിനാൻ വിശ്വാമിത്രൻ:
''ധമ്മാത്മാ ഭവാൻ ചൊന്നതെത്രയും ശരിതന്നെ.
താവകവാക്യമുണ്ടോ മിഥ്യയായ്ബ്ഭവിക്കുന്നു?
ജീവനുള്ളവക്കെല്ലാം ജീവനാണിവരോത്താൽ.''

മാമുനിയരുളിയ വാക്കിനാൽ മന്ദസ്മിതം
രാമചന്ദ്രാനനത്തിലങ്കുരിക്കുകയായി.
''രഘുവിൻ വംശത്തിന്നു ഹീരമായ് വിളങ്ങുന്ന
രണകോവിദനായ പംക്തിസ്യന്ദനൻതന്റെ
ജീവനാഡികളായ നന്ദനന്മാരാണിവർ,
ഭൂവരൻ മമ യാഗം കാക്കുവാൻ നിയോഗിച്ചു.
രാമലക്ഷ്മണനാമധാരികളിവരല്ലോ
കോമളരൂപശീലബലങ്ങളെല്ലാം ചേന്നോർ.
കക്കശദൈത്യന്മാരെക്കൊന്നൊടുക്കിനാരിവ-
രക്കഥയറിയുന്നു സവ്വലോകവുമിപ്പോഴും.''

''ഭഗവൻ, ഭവദീയപാദദശനപുണ്യ-
ഭവികപ്രഭാവം ഞാനെങ്ങനെ വാഴ്ത്തിക്കൊള്ളും?
മാനവമദനന്മാരാമിവരിരുവരു-
മാനന്ദത്തിനും പാരമാനന്ദമരുളുവോർ.
ഇദ്ധരാരത്നങ്ങൾക്കു തങ്ങളിൽക്കാണാകുന്ന
ശുദ്ധമാം ഭ്രാതൃസ്നേഹവൈഭവം രമണീയം.

---

*ദേഹത്തെ വിസ്മരിച്ചവൻ എന്നു സാരം.

ജന്മസംസിദ്ധമായൊരിസ്നേഹം ജയിപ്പൂതേ
ബ്രഹ്മവും നിരവദ്യജീവനും തമ്മിൽപ്പോലെ.''

രാമനെക്കണ്ടുകണ്ടു ജനകമഹീപതി
രോമഹർഷണത്തോടേ നിന്നു തെല്ലിട പിന്നെ
വികസന്മതിയായി ശ്ലാഘിച്ചു മുനീന്ദ്രനെ
നഗരസ്ഥാനത്തേക്കു നയിച്ചു നതശീർഷൻ.
സാർവ്വകാലികസുഖദായിയാം വസതിയിൽ
സാധുമുഖ്യനെപ്പിന്നെപ്പാർപ്പിച്ചു നൃപാലകൻ,
പൂജനസേവനങ്ങളത്രയുമനുഷ്ഠിച്ചു
പൂർണ്ണമാമനുജ്ഞയും കൈക്കൊണ്ടു മടങ്ങിനാൻ.

രാജവംശാലങ്കാരഭൂതരാം കുമാരന്മാർ
ഭോജനംകഴിഞ്ഞൊട്ടു വിശ്രമിക്കയായ് പിന്നെ.
വാസരം സമാപിക്കാ;—നാരമ്യസന്ധ്യാദേവി–
യാസന്നയാവാൻ;—വീണ്ടും ശേഷിച്ചിതൊരുയാമം.
ചേണെഴും ജനകക്ഷ്മാപാലപത്തനം ചുററി–
ക്കാണുവാൻ സൗമിത്രിക്കു കൗതുകം വാച്ചീടിലും,
അഗ്രജഭീതികൊണ്ടും മാമുനീന്ദ്രനിൽത്തങ്ക–
മക്ഷയാദരംകൊണ്ടും മിണ്ടിയില്ലെന്നേ വേണ്ടു.
ഭ്രാതാവിൻ മനോഗതമുടൻത്താരാൽ ഗ്രഹിക്കയാൽ
ജാതമാം മന്ദസ്മിതംപൂണ്ടുടൻ ഭക്തപ്രിയൻ,
നമ്രമൗലിയായ് ഗാധിനന്ദനപാദംകൂപ്പി–
യിമ്മട്ടിലറിയിച്ചാനല്പസങ്കോചത്തോടേ:

''അക്ഷയവിഭവമാമിപ്പുരം കാണ്മാൻ ഗുരോ,
ലക്ഷ്മണന്നകക്കാമ്പിലാഗ്രഹം പെരുകുന്നു.
എങ്കിലും തിരുവടിയെന്തു കല്പിക്കുമെന്ന
ശങ്കയാൽത്തെളിച്ചൊന്നും പറയുന്നില്ലതാനും.
ഭഗവാനാജ്ഞാപിച്ചാൽ ഭദ്രനെ ക്ഷണേന ഞാൻ
നഗരം കാട്ടിക്കൊണ്ടു വന്നെത്താം ദയാനിധേ!''

പ്രീതനായ്ച്ചൊന്നാൻ മുനി: ''വത്സ, നീയൊരുനാളും
നീതിനിഷ്ഠയെപ്പരിപാലിക്കാതിരിക്കുമോ?
ധർമ്മരക്ഷകനായി പ്രേമത്തിന്നധീനനായ്
നിർമ്മലഭക്തഭവ്യദാതാവായ് ജയിപ്പൂ നീ.
ക്ഷേമമായ് പുരം കണ്ടു പോരുവിൻ, പൗരന്മാരി–
ക്കോമളമുഖപത്മം കണ്ടു കൺകുളിർപ്പിപ്പാൻ.''

ശ്രീകരം ഗുരുപാദം വന്ദിച്ചു തിരിച്ചിതു
ലോകലോചനാനന്ദകന്ദങ്ങളനന്തരം.
വീരരാമവരുടെ രൂപസൗഭാഗ്യം കണ്ടു
പൗരബാലകരപ്പോളാകൃഷ്ടരായിത്തീർന്നു.

സ്ഫുടമായ് ശോഭിച്ചിതാ മഞ്ഞപ്പട്ടുടുപ്പുമുണ്ടും
കടിയിൽത്തൂണീരവും കൈകളിലമ്പും വില്ലും.
സുന്ദരഗാത്രന്മാർതൻ ഫാലമണ്ഡനമായ
ചന്ദനപ്പൊട്ടു കണ്ടാലെത്രയും രമണീയം.

ഹരിതൻ തോളോടൊത്ത തോളുകളും, ദീർഘങ്ങളായ്
പരിചിൽശ്ശോഭിക്കുന്ന പീവരബാഹുക്കളും,
ഗജമൗക്തികമാല്യയുക്തമാമണിമാറും
രുചിരാംബുജദലസന്നിഭനേത്രങ്ങളും,
അഴകിൽ താപത്രയനാശനമായീടുന്ന
മുഴുതിങ്കളോടൊത്ത മുഗ്ദ്ധമാം വദനവും,
കാഞ്ചനപ്പൂക്കളും ചൂടി ശോഭിക്കും കർണ്ണങ്ങളും
കാണുമവർക്കുള്ളംതുള്ളും ചില്ലിയും കടാക്ഷവും,
സുഷമാചിഹ്നമായ ചിത്രകശ്രീരേഖയും
സുമനോരമ്യമായ മൗലിയിലുഷ്ണീഷവും,
മാരിവാരിദമൊത്ത കുഞ്ചിതചികുരവു-
മോരോന്നായ് ചൊൽവതെന്തി,ന്നൊക്കെയും മനോഹരം!

ഉത്തമരാജന്യശ്രീഗോത്രജരിരുപേരും
പത്തനം കാണ്മാൻ വന്ന വാർത്ത കേട്ടതുനേരം
നിശ്ശങ്കം പുരസ്ഥിതരോടിവന്നണകയായ്
നിസ്സ്വന്മാർ നിധികുംഭം കവരാനെത്തുംപോലെ.
മംഗളരൂപന്മാരെക്കണ്ടവർക്കെല്ലാം തോന്നി
തങ്ങൾതൻ മിഴികൾക്കു സാഫല്യം ലഭിച്ചതായ്.
ഗേഹത്തിൻഗവാക്ഷങ്ങൾമാർഗ്ഗമായ് ശ്രീരാമന്റെ
മോഹനാകൃതി നോക്കിസ്സുന്ദരീലലാമങ്ങൾ,
രാഗതാരള്യമാർന്നു തങ്ങളിൽച്ചൊല്ലീടിനാർ
ഭാഗധേയോപലബ്ധദർശനോൽപുളകമാർ:

''മൽപ്രിയസഖി, നോക്കു, കോടി മന്മഥന്മാരും
നിഷ്പ്രഭരായിത്തീരുമിവരെക്കാണുന്നേരം.
ദേവമാനുഷനാഗരാക്ഷസന്മാരിലാർക്കു-
മീവണ്ണമുദാരമാം സൗഭഗം കേട്ടിട്ടില്ല.

ഗോവിന്ദൻ ചതുർബ്ബ്ഭുജ,നാത്മഭൂ, ചതുരാസ്യൻ;
ആ വമ്പൻ പിനാകിയോ, ഭീഷണപഞ്ചവക്ത്രൻ;
മററുള്ള ദേവന്മാരും രമ്യരാമിവക്കൊപ്പം
കുററമററുല്ലസിപ്പോരല്ലതു തീച്ചതന്നെ.
പ്രായത്തിലിളയവർ, സൗന്ദര്യനിലയങ്ങൾ,
ശ്രീമെത്തും നീലഗൗരവണ്ണങ്ങളിയന്നവർ;
പാരിന്നു സുഖമേകമിവർതന്നംഗംതോറും
മാരകോടികളുടെ മാണ്പതാ കാണാകുന്നു.
തോഴി, നീ പറയണമീദൃശരൂപം കണ്ടാ-
ലൂഴിയിലുടലാന്നു മേവുമാർ മയങ്ങില്ല?''

''ഞാനറിഞ്ഞതു ചൊല്ലാം;''—മൃദുവായപ്പോഴൊരു
മാനിനിയനുരാഗപൂവ്വകമുരിയാടി:
''ഇമ്മനോഹരബാലമാനസഹംസം രണ്ടും
ധമ്മാത്മാ ദശരഥരാജാവിൻ തനയന്മാർ.
മാമുനി ഗാധിജൻെറ യാഗത്തെസ്സംരക്ഷിപ്പാ-
നാമിഷാശനന്മാരെക്കൊന്നൊടുക്കിനാരിവർ.
മാരിവാരിദഗാത്രൻ സുന്ദരാംബുജനേത്രൻ
മാരീചാദികളുടെ ദപ്പത്തെയൊതുക്കിയോൻ
കൈത്താരിൽ കുലവില്ലുമമ്പുമായ് ഗമിക്കുന്നു
ശക്തനാം രാമഭദ്രൻ, കൗസല്യാസുതനവൻ.
ചാപബാണങ്ങളേന്തിക്കോമളവേഷംപൂണ്ടു
ചാരുഗൗരാംഗനായി ജ്യേഷ്ഠൻെറ പിമ്പേ പോകും
ബാലകനത്രേ തോഴീ, ലക്ഷ്മണൻ, തന്മാതാവു
ശീലശാലിനിയായ സുമിത്രാദേവിതന്നെ.
ഭ്രാതാക്കളിരുവരുമന്തണകാര്യം നേടി-
പ്രീതരായ്, മദ്ധ്യേമാർഗ്ഗം, ഗൗതമശാപംമൂലം
കല്ലായിക്കിടന്നൊരു തൽപത്നിക്കഴൽനീക്കി-
യുല്ലസച്ചാപയജ്ഞം കാണുവാൻ വന്നുചേന്നു.''

ഇക്കഥ കേട്ടനേരം തന്മയീഭാവമാന്നി-
ട്ടുൾക്കളം കുളിത്തിതു നാരിമാക്കെല്ലാവക്കും.

രാമസൗന്ദര്യം കണ്ടു മറെറാരു തോഴി ചൊന്നാൾ:
''കോമളനിവനത്രേ ജാനകിക്കനുരൂപൻ.
തൻ പ്രതിജ്ഞയേ വിട്ടുമുദ്വാഹകമ്മം പൊന്നു-
തമ്പുരാൻ നടത്തീടുമിവനെക്കണ്ടുപോയാൽ.''

അതു കേട്ടന്യ പെട്ടെന്നോതിനാൾ: ''ഇവരാരെ-
ന്നറിയാതിരുന്നീല തമ്പുരാനപ്പോൾത്തന്നെ.

മുനിയൊത്താദരിച്ചു സൽക്കരിക്കയുംചെയ്തു
തനതാം സത്യവ്രതമെന്നാലും വെടിഞ്ഞീലാ.
മന്നവൻ വിധിശക്തിക്കാഹന്ത! വശഗനായ്–
ത്തന്നവിവേകംതന്നെ ഭദ്രമായ് സൂക്ഷിക്കുന്നു.''

പ്രണയാർദ്രതയോടേ ചൊല്ലുയായ് മററൊരുത്തി:
''ഗുണവാനത്രേ വിധിയെന്നു ഞാൻ കേട്ടിരിപ്പൂ.
തക്കതാം ഫലമാക്കുമദ്ദേഹം നല്ലമെങ്കി–
ലിക്കുമാരനെക്കിട്ടും ജാനകിക്കറിയുവിൻ.
ഭാഗ്യത്താലിതുവിധം സംയോഗം ഭവിക്കുകിൽ
ശ്ലാഘ്യമായ് കൃതാർത്ഥത കൈക്കൊള്ളും സകലരും.
ഒരു കാരണംകൊണ്ടാണെന്നുള്ളിലത്യാകാംക്ഷ,
സരസീരുഹനേത്രേ, സഖി, നീ കേട്ടീടുക.
ഇപ്പരിണയകർമ്മം സാധിച്ചാലിനിമേലി–
ലെപ്പൊഴെങ്കിലും രാമനിവിടെ വരുമല്ലോ.
അല്ലായ്കിൽ സഖി, നമ്മൾക്കിനിയും കുമാരന്റെ
കല്യമാം തനുഭംഗി കാണുവാൻ വഴിയില്ല.
നമ്മൾതൻ പുരാകൃതസുകൃതമൊന്നാൽ മാത്ര–
മിമ്മട്ടിലൊരു ചാരുസംഗമം സിദ്ധിച്ചതും.''

സരസം മൊഴിഞ്ഞിതു പിന്നെയുമൊരു നാരി:
''സഖി, നീ പറഞ്ഞതു വാസ്തവം തനിസ്സത്യം.
അതിശോഭനമാമീയുദ്വാഹം സകലക്കും
ഹിതമായ് ഭവിച്ചിടുമില്ല സംശയമേതും.''

ശങ്കപൂണ്ടോതീടിനാളപര: ''സഖികളേ,
ശങ്കരഭഗവാന്റെ കാർമ്മുകം കടുതരം.
ശ്യാമളനിവനോർത്താലെത്രയും കിശോരകൻ
പൂമ്മൃദുഗാത്രൻ, തമ്മിലെങ്ങനെ ചേർച്ചയുണ്ടാം?
ഒക്കെയും വിപരീതം;'' തന്മൊഴി വിരമിക്കെ–
ച്ചിക്കെന്നു കഥിക്കയായ് തേന്മൊഴിയൊരു തമ്പി:

''കാര്യമങ്ങനെയല്ല, പലരും ചൊല്ലിക്കേൾപ്പൂ
കാഴ്ചയിൽക്കരടിവൻ ശക്തിയിൽ ഗിരിതന്നെ.
ഏതൊരാളുടെ പാദരേണുവിൻ സംഗംമൂലം
വീതശാപയായ്ത്തീർന്നു പാപിനി മുനിപത്നി,
ആ വൻപൻ ശിവചാപം ഭഞ്ജിക്കാതടങ്ങുമോ,
കേവലമീ വിശ്വാസം മാററിയാൽ മാറുന്നീല.
സീതയെ സൃഷ്ടിച്ചപ്പോൾത്തന്നെയച്ചതുർമ്മുഖൻ
ചേതസ്സിൽ കണ്ടിരിക്കാം കാന്തനായിവനേയും.''

അത്തരുണികളെല്ലാമിതുകേട്ടാനന്ദിച്ചു
'സത്യമായ്ബ്ഭവിക്കട്ടെ സഖി, നിൻമൊഴി'യെന്നാർ.

പ്രേമപൂർവ്വകം പിന്നെ മല്ലനേത്രമാരെല്ലാം
രാമലക്ഷ്മണന്മാരിൽ പുഷ്പവർഷവും ചെയ്തു.
എങ്ങെങ്ങക്കുമാരന്മാർ സോത്സാഹം സഞ്ചരിച്ചി–
തങ്ങട്ടു സമ്മോദത്തിൻ പാരമ്യം കളിയാടി.

കോമളരെത്തിച്ചേർന്നു പുരിതൻ പൂർവ്വദിക്കിൽ,
കോദണ്ഡയാഗത്തിന്നു കല്പിച്ച രംഗംതന്നിൽ.
അതിവിസ്തൃതമായുമാരമ്യമായും തീർത്ത
പുതുതാം മണിത്തറതന്നുടെ മദ്ധ്യത്തായി
കമ്രമായാസൂത്രണംചെയ്തഹോ! വിരചിച്ച
നിർമ്മലതരമായ വേദിക ശോഭിക്കുന്നു.
നാലുഭാഗത്തും രാജമൗലികൾക്കിരിക്കുവാൻ
ചേലെഴും പൊൻമഞ്ചങ്ങൾ പംക്തിയായ്ക്കാണാം തത്ര.
അവതൻ പിൻവശത്തു ചുററിലും വിളങ്ങുന്നു
സുവിശാലമാം മഞ്ചമണ്ഡപം ചേതോരമ്യം.
അല്പമൊന്നുയരത്തിൽ തീർത്ത മണ്ഡപമതു
തൽപുരസ്ഥിതരായ മാന്യന്മാർക്കിരിപ്പിടം.
തെല്ലകലത്തിൽ ശില്പലാവണ്യസമൃദ്ധമാ–
യുല്ലസിപ്പൊരു നല്ല ചിത്രമണ്ഡപം കാണ്മൂ.
മഹിളാജനങ്ങൾക്കു വംശമര്യാദപോലെ
സുഖമായ് ചെന്നിരിപ്പാനുള്ളിടമതുതന്നെ.

മൃദുമോഹനമോരോന്നോതിക്കൊണ്ടിവയെല്ലാം
മിഥിലാബാലകന്മാർ കാണിച്ചു കുമാരരെ;
രാമലക്ഷ്മണഗാത്രസ്പർശനസൗഖ്യംമൂലം
കോൾമയിർക്കൊണ്ടുകൊണ്ടു കൊണ്ടാടിക്കിശോരന്മാർ.
കന്ദർപ്പസമാനരാം രാജബാലകന്മാരെ–
ക്കണ്ണിമയ്ക്കാതെ വീണ്ടും കണ്ടുകണ്ടാനന്ദിച്ചു.
ശ്രീരാമൻ പ്രേമാധീനനെന്നറിഞ്ഞതുനേര–
മോരോന്നായ് കാട്ടീടിനാർ തങ്ങൾതൻ വസതികൾ.

മധുനാശനൻ പിന്നെക്കാഴ്ചതൻ വൈശിഷ്ട്യത്തെ
മധുരോദാരമായിക്കേൾപ്പിച്ചാൻ സഹജനെ.
ആരുടെ ദിവ്യാജ്ഞതൻ കെല്പിനാൽ മാത്രമുള്ളി–
ലാരചിക്കുന്നു സർവ്വലോകവും മഹാമായ,
കാരുണ്യസ്വരൂപനബ്ഭഗവാൻ ഭക്തപ്രിയൻ
കാർമ്മുകയാഗശാല കണ്ടു വിസ്മയംപൂണ്ടാൻ.

ഇങ്ങനെ കൗതുകങ്ങൾ പലതും കണ്ടശേഷ-
മങ്ങവർ നടകൊണ്ടാരാചാര്യപാർശ്വം നോക്കി.
താമസിച്ചുപോയ് തങ്ങളെന്നവരോർത്തനേരം
മാമുനീന്ദ്രനിലുള്ള ഭക്തിയാൽ ഭയപ്പെട്ടു.
മഹിതപ്രഭാവനാമേവനെശ്ശങ്കിക്കയാൽ
ബഹുധാ ഭയംപോലുമത്യന്തം ഭയംകൊൾവൂ;
അത്തിരുവടി നിജഭക്തിഭാവനയൊന്നാ-
ലുത്തമഗുരുപാദമഹിമ തെളിയിപ്പൂ.

ചേലിലോരോന്നു ചൊല്ലി ഭ്രാതാക്കളെന്നചര-
ബാലരെഡ്ധന്യവാദപൂർവ്വകം യാത്രയാക്കി
ഗുരുസന്നിധിപൂകിസ്സാഷ്ടാംഗം നമസ്കരി-
ച്ചുരുളപ്പാട്ടവാങ്ങിയാസനസ്ഥിതരായി.
ചരമാദ്രിയിലേക്കു ചാഞ്ഞിതു പകലോനും
തരസാ വന്ദിക്കയായ് സർവ്വരും ദിനാന്തത്തെ.
പ്രീതിയിൽപ്പുരാണേതിഹാസസച്ചരിതത്താൽ
പാതിരാവാകുവോളമുല്ലസിച്ചിരുന്നതേ.
പിന്നെയമ്മുനിമുഖ്യൻ നിദ്രസ്ഥനായ് ശയിക്കവേ
ധന്യരാം സഹജന്മാർ തൽപാദം തലോടിനാർ.
ആരുടെ പദപത്മം കാണുവാൻ വൈരാഗികൾ
ഘോരമാം തപശ്ചര്യ സക്ലേശമനുഷ്ഠിപ്പൂ;
സച്ചിദാത്മകനാകുമദ്ദേഹം, ഗുരുപാദം
നിശ്ചലപ്രേമപൂർവ്വം നിന്നതാ തലോടുന്നു.
പ്രാജ്ഞനാം മുനീന്ദ്രന്റെ പൗനഃപുന്യമായുള്ളോ-
രാജ്ഞയാൽ വിടവാങ്ങിശ്ശയിച്ചു ഭഗവാനും.

ലക്ഷ്മണനുറങ്ങാതെ ചെന്നുനിന്നാത്തപ്രേമം
പക്ഷ്മളാക്ഷന്റെ പാദയുഗ്മത്തെത്തലോടവേ
'കുഞ്ഞേ, പോയുറങ്ങുക നീ'യെന്നു ദയാനിധി
മഞ്ജുവാത്സല്യംപൂണ്ടു മന്ദമായ് മൊഴികയാൽ
അത്യഭിരാമമാകും തൃക്കഴലിണ, തന്റെ-
യുൾത്തട്ടിൽദ്ധരിച്ചുകൊണ്ടുറങ്ങി സൗമിത്രിയും.

കോമളകാല്യശ്രീയിൽ കൗതുകം കുറീടും പൂ-
ങ്കോഴിതൻ കൂവൽ കേട്ടു ലക്ഷ്മണനുണർന്നേററു
മാമുനിയുണരുംമുമ്പശ്രമം സർവ്വലോക-
സ്വാമിയാം ശ്രീരാമനും ജാഗരം കൈവരിച്ചു.
നിത്യകർമ്മങ്ങളെല്ലാം നിർവ്വഹിച്ചനന്തരം
ഭക്തിപൂണ്ടാചാര്യന്റെ പാദപത്മങ്ങൾ കൂപ്പി

കല്പനവാങ്ങിക്കൊണ്ടു പോകയായിരുവരും
പുഷ്പങ്ങളിറുക്കുവാൻ പൂങ്കുളിർവാടിക്കുള്ളിൽ.

നോക്കുന്ന ദിക്കിലെല്ലാമുജ്ജ്വലപ്രഭ വീശി–
പ്പൂക്കാലം കളിയാട്ടമാരാമം മനോഹരം.
പല വർണ്ണങ്ങളാർന്ന തണ്ടുകളിടചേർന്നു
വിലസീടുന്നു ലതാമണ്ഡപപ്രകാണ്ഡങ്ങൾ.
സ്വർല്ലോകദ്രുമങ്ങളും നാണിക്കുമ്മാറുനില്പൂ
പല്ലവഫലപുഷ്പപൂർണ്ണപാദപജാലം.
പികവും ചകോരവും കീരവും വേഴാമ്പലും
വികസൽഗളം ചാരുകൂജനം മുഴക്കുന്നു.
ചിത്രബർഹങ്ങൾ ചിന്നിച്ചക്ഷിമോഹനമായി
നൃത്തനംചെയ്തീടുന്നിതോമനമയിലുകൾ.
തൊടിതൻ നടുക്കൊരു നിർമ്മലസരോവരം
വടിവിൽ ശോഭിക്കുന്നു രത്നക്കൽപ്പടികളാൽ.
അതിലെപ്പളുങ്കൊളിവാരിയിൽ പലതരം
ശതപത്രങ്ങൾ പൊന്തിക്കാണുന്നു മനോജ്ഞമായ്.
ജലപക്ഷികളുടെ നിസ്വനം മുഴങ്ങുന്നു
വിലസച്ചഞ്ചരീകഝംകാരവിശേഷവും.

ചേണെഴമുദ്യാനവും പൊയ്കയും ദർശിക്കയാ–
ലാനന്ദമുണ്ടായ്‌വന്നു രാമനും സഹജനും.
ആനന്ദസ്വരൂപനുമാനന്ദം വളർത്തുകി–
ലാ നല്ലൊരുദ്യാനത്തിൻ മേന്മയെന്തായിരിക്കും?

ആരാമം ചുററിനോക്കിസ്സന്തുഷ്ടമനസ്കരായ്
വീരരാം കാവൽക്കാർതൻ സമ്മതിവാങ്ങിപ്പിന്നെ
കല്യാണകളേബരന്മാരവരഴകാർന്ന
പല്ലവകുസുമങ്ങൾ ശേഖരിക്കുകയായി.

സാദരം ഗിരിജയെപ്പൂജിപ്പാനണഞ്ഞിതു
മാതൃകല്പനയാലേ സീതയുമപ്പോൾത്തന്നെ.
കോകിലങ്ങളെപ്പോലെ പാടുന്ന മധുരമായ്
കോമളാംഗികളായ തോഴിമാരെല്ലാവരും.

പരമോജ്ജ്വലമായിപ്പൊയ്കതൻ തീരത്തിങ്കൽ
ഗിരിജാക്ഷേത്രം മനോമോഹനം വിലസുന്നു.
ജാനകി സഖിമാരോടൊത്തു പൊയ്കയിൽക്കുളി–
ച്ചാനന്ദനിലീനയായ്ക്കോവിലിൽ പ്രവേശിച്ചു.

ഭക്തിപൂണ്ടച്ച്ിച്ചുടൻ തന്മനോവാഞ്ഛപോലെ
ഭർത്തൃലാഭത്തിനായി പ്രാത്ഥിച്ചാളപണ്ണയെ.
അന്നേരം സഖിമാരിൽനിന്നകന്നൊരു തോഴി
സുന്ദരോദ്യാനം ചുററിനോക്കുകയായിരുന്നു.
യുവകോമളന്മാരാം രാഘവന്മാരെക്കണ്ടു
വിവരം ഗ്രഹിപ്പിക്കാനോടിയെത്തിനാളവൾ.
പീനമാം ജഘനവും പോർമുലച്ചെപ്പും തുള്ളി–
ച്ചാനന്ദബാഷ്പംചാത്തിക്കോൾമയിർക്കൊള്ളുംമട്ടിൽ
വെമ്പലാന്നണയുന്ന തോഴിതൻ ഭാവം കണ്ടു
കംബുകണ്ഠികളൊന്നായ്ക്കാരണം ചോദ്യംചെയ്താർ.

കമ്രഭാഷിണി ചൊന്നാൾ: ''എൻ പ്രിയസഖിമാരേ,
കണ്ടു ഞാൻ സുകുമാരരൂപരാമിരുവരെ.
ഒരുവനളിശ്യാമൻ; മററവൻ ഗൗരാംഗനും;
നരപാലകബാലയുഗ്മമായിരിക്കണം.
നിർമ്മലലാവണ്യത്തിൻ വൈജയന്തികളവർ
നമ്മൾതന്നുദ്യാനശ്രീ കാണുവാനെത്തിച്ചേന്നു.
ആ വരഗാത്രന്മാരെയെങ്ങനെ വണ്ണിക്കും ഞാൻ,
നാവിനു മിഴിയുണ്ടോ, മിഴികൾക്കുണ്ടോ നാവും?''

മധുരസ്ഫുടമാമീ വാക്കുകേട്ടളവിങ്കൽ
വിധുബിംബാസ്യമാക്കു സമ്മോദമുണ്ടായ്‌വന്നു.
സീതതന്നകക്കാമ്പിലുൽക്കണ്ഠവളന്നു
ചേതസ്സാലറിഞ്ഞൊരു തോഴി ചൊല്ലുകയായി:
''ഇന്നലെ മുനിയൊത്തുവന്നതായ് കേട്ടില്ലേ നാ;–
മന്നരേന്ദ്രാത്മജന്മാരായിരിക്കണം തോഴീ!
അവർതന്നനുപമരൂപവൈശിഷ്ട്യംമൂല–
മധുനാ വശീകൃതമിപ്പുരം മുഴവനും.
അങ്ങിങ്ങായ് ജനാവലിയേവർതൻ സൗന്ദര്യത്തെ–
ബ്ഭംഗിയിൽപ്പുകഴ്ത്തുന്നു, കാണണമവരെ നാം.''

ഹഷ്ത്താലിളകിപ്പോയ് സീതതൻ മനക്കാമ്പും
ദശ്നോത്സുകങ്ങളാമായതമിഴികളും.
തോഴിയെപ്പുരസ്കരിച്ചക്ഷണം പുറപ്പെട്ടാ–
ളുഴിയിൽ സുദുർല്ലഭസൗഭഗം നിരീക്ഷിപ്പാൻ.
നീക്കുവാനരുതാത്ത കൗതുകമതു പാത്താൽ
പ്രാക്തനസ്നേഹോദിതമെന്നതാരറിയുന്നു?

നാരദമുനിയുടെ വാക്കിനെ*സ്മരിക്കയാൽ
പാരമാത്ഥികപ്രേമശക്തിക്കു വശഗയായ്
പേടിയാന്നുക്ഷണം ചുഴവും നോക്കീടുന്ന
പേടമാനിനോടൊപ്പമാകുലയായാളവൾ.

കൈയണിവളകളും കാഞ്ചനത്തളകളും
കൗതുകമേററീടുന്ന കമ്രകിങ്കിണികളും
കണ്ണുപീയൂഷമായിക്കിലുങ്ങും നാദം കേട്ടു
പുണ്ഡരീകാക്ഷൻ ചൊന്നാൻ ലക്ഷ്മണൻതന്നോടേവം:
''മാരനാം ഭഗവാൻെറ വിശ്വജ്ജയിക്കുന്ന
ഭേരിതൻ കളകളമിന്നിതാ മുഴങ്ങുന്നു ''

ഇങ്ങനെ ചൊല്ലിത്തത്ര നോക്കവേ കാണായ്‌വന്നു
ശൃംഗാരപ്പൊരുളായ സീതതൻ മുഖപത്മം.
ചന്ദ്രമണ്ഡലം കാൺകെയുള്ളഴിഞ്ഞുപ്പൻപോലെ
സുന്ദരരാമനേത്രം നിശ്ചലം നിലകൊണ്ടു
ക്കുമ്പലും വിരിയലുമുണ്ടാകും 'നിമി'യുടെ
മാൺപുററ വിദഗ്ദ്ധത ദുബ്ബലതരമായി.
അദ്ഭുതശോഭാലോകജന്യമാമാനന്ദത്താ–
ലുല്ലലാക്ഷനു മിണ്ടാൻ നാവുപൊങ്ങിയുമില്ല.
തന്മനോധമ്മമെല്ലാമേകത്ര സമ്മേളിച്ചാ–
ലെമ്മട്ടാണവയുടെ സൽപരിണാമമെന്നായ്
മൂലോകമഹാശില്പി മത്ത്യരെക്കാണിക്കുവാ–
നാലോചി,ച്ചൊരു രൂപമിങ്ങനെ വിരചിച്ചോ?
അല്ലെങ്കിലനുത്തമലാവണ്യനിലയത്തി–
ലുല്ലസിക്കുന്ന ഭദ്രദീപമായ്‌വരാം തന്വി.
ഉപമാനങ്ങളെല്ലാം ചൊല്ലിപ്പോയ് കവീന്ദ്രന്മാർ
നൃപനന്ദിനിയാംകു സന്നിഭം മറെറാന്നില്ല.

ജാനകീസുഷമയെത്തന്നുള്ളാൽ പ്രശംസിച്ചും
ജാതമാം ഭാഗ്യോദയം ചിന്തിച്ചും രഘുവരൻ
നന്ദിച്ചു കുമാരനോടരുളിച്ചെയ്തീടിനാൻ
സന്ദഭോചിതങ്ങളാം സുന്ദരവചനങ്ങൾ:
''കാൺക സൗമിത്രേ, നീ കാർമ്മുകയജ്ഞത്തിന്നു
കാരണഭൂതയായ ജാനകിയിവളത്രേ.

* ഒരിക്കൽ സീത, ദശ്നത്തിനു ഗിരിജാക്ഷേത്രത്തിലേക്കു പോകുമ്പോൾ അതുവഴി വന്ന നാരദനെ കണ്ടു നമസ്കരിക്കുകയും രാമചന്ദ്രൻ ഭത്താവായി ഭവിക്കുമെന്നു് മുനി അനുഗ്രഹിക്കുകയുമുണ്ടായി.

അൻപുററ സഖീജനമാദരാൽക്കുമാരിയെ-
യംബികാപൂജനാത്ഥമാനയിച്ചിരിക്കുന്നു.
ശ്രീമതിയിവരം നൈജഭാസ്സിനാൽ വിളക്കുമി-
ക്കോമളാരാമത്തിൻെറ സൗന്ദര്യം നിരുപമം.
ഈയലൗകികകാന്തി കാണ്കവേ, സ്വതശ്ശുദ്ധ-
മായിടുമെന്മനസ്സുമാകൃഷ്ടമാകുന്നല്ലോ.
ഹേതുവെന്താവോ? തെല്ലും ഞാനറിയുന്നതില്ലെൻ
ഭ്രാതാവേ, സകലവും ദൈവംതാനറിയുന്നു.
അക്ഷയഭാഗ്യോദയസൂചകമെന്നപോലെൻ
ദക്ഷിണാംഗങ്ങരം നന്നായിളകുന്നുണ്ടുതാനും.
ധമ്മഭംഗാധ്വാവിങ്കൽ ചരിക്കാതിരിപ്പതു
നിമ്മലരഘുവംശജാതർതൻ പതിവത്രേ.
ഒന്നു തീച്ചയായോതാം ഞാനഹോ! കിനാവിലു-
മന്യസ്ത്രീദശ്നത്തിന്നാസക്തനായിട്ടില്ല.
അടരിൽപ്പിന്തിരിഞ്ഞു പായാത്ത പുരുഷരു-
മപരാംഗനമാരെയാഗ്രഹിക്കാത്തവരും
'ദേഹി'യെന്നോതുന്നോരെബ്ഭർത്സനംചെയ്യാത്തോരും
ലോകത്തിൽ സുദുർല്ലഭമെന്നല്ലോ പഴമൊഴി.''

ഇത്തരം സഹജനോടരുളിച്ചെയ്തു രാമൻ
നിസ്തുലസീതാമുഖസുഷമാവിശേഷത്തെ,
പുത്തനാം കുസുമത്തിൽ തങ്ങുന്ന മകരന്ദം
മത്തഷരംപദംപോലെയാസ്വദിച്ചിതു കണ്ണാൽ.

സീതയോ, ചകിതയായ് ചുററിലും നോക്കീടിനാരം
ചേതോമോഹനരായ സോദരന്മാരെക്കാണ്മാൻ.
ഏണശാബാക്ഷി നോക്കും ദിക്കിലൊക്കെയും നീളെ-
ച്ചേണുററ സരോരുഹപംക്തി ചിന്നിയപോലായ്.
ശ്രീമിന്നും ലതാഗൃഹം തന്നുള്ളിൽസ്സഖീജനം
കോമളരൂപന്മാരെക്കാട്ടുകയായീ പിന്നെ.
ജനകകുമാരിതൻ കണ്ണുക,ളായത്തമാം
കനകകുംഭമൊന്നാലെന്നപോൽ പ്രസന്നമായ്.
വിസ്മയച്ചുവിയതു കാണ്കയാൽ കുമാരിയാരം
വിസ്മരിച്ചുപോയ് നേത്രമടച്ചു മിഴിക്കുവാൻ.
സുന്ദരകാന്തിച്ചൂട കണ്ടുകണ്ടഹോ! ശര-
ദിന്ദുവാൽ ചകോരിപോൽ തന്നെയും മറന്നവരം,
നയനദ്വാരമാഗ്ഗം രാമചന്ദ്രനെയുള്ളിൽ
നയമായ് പ്രവേശിപ്പിച്ചാദരാൽ സുകുമാരി

ഞൊടിയിൽക്കണ്ണോളകളായിട്ടും കവാടങ്ങളും
ദൃഢമായ് ബന്ധിച്ചതു ഭംഗിയായെന്നേ വേണ്ടൂ.
പ്രണയാധീനയായി സീതയെന്നറികയാൽ
ക്ഷണമാസ്സഖിമാക്കു സങ്കോചമുണ്ടായ്വന്നു.

മിണ്ടിയില്ലേതുമാരുമപ്പൊഴുതണിലതാ–
മണ്ഡപത്തിൽനിന്നാവിർബ്ഭവിച്ചു കുമാരന്മാർ;
കൊണ്ടലിൻനിരവിട്ടു പൂർണ്ണമായ്ത്തെളിയുന്ന
രണ്ടു നിർമ്മലസോമബിംബങ്ങളെന്നപോലെ.
നീലശുഭ്രാബ്ജങ്ങളുംതൻ സൗഭഗം വഹിക്കുമാ
ശ്രീലമൂർത്തികളായ വീരർതൻ ശിരസ്സിങ്കൽ
മിന്നുന്ന മനോഹരമായൂരപിഞ്ഛം, ഭംഗി
ചിന്നുമ്മാറിടയ്ക്കിടെപ്പൂങ്കുലയണികളും,
സ്വേദബിന്ദുക്കളൊലുമോമനപ്പൊട്ടിനാലും
ചേതോമോഹനമായി ലസിപ്പൂ തിരുനെററി.
കുണ്ഡലമണിപൂണ്ട സുന്ദരകർണ്ണങ്ങളും
കുഞ്ചിതങ്ങളായ്ക്കാണും പുരികലതകളും
ചുരുളാന്നൊരു കേശപാശവും, പുതുതായി
വിരിയും തണ്ടാരോടു മല്ലിടും നേത്രങ്ങളും
സുന്ദരചിബുകവും നാസയും ഗണ്ഡങ്ങളും
മന്ദഹാസവും വിശാകർഷകമെന്നേ വേണ്ടൂ.
ആനന്ദരൂപന്മാരെക്കാണുകിലനവധി
മീനകേതനന്മാരും ലജ്ജയാൽ തലതാഴ്ത്തും.

രമ്യമാം വിരിമാററുജ്ജ്വലമണിമാല
കംബുതല്ലജമൊത്ത മഞ്ജുവാം ഗളനാളം
കുട്ടിയാനതൻ തുമ്പിക്കൈയെന്നകണക്കിനു
ചട്ടററു മിന്നീടുന്ന പീനമാം കരയുഗം
വാമമാം കരതാരിൽ പുഷ്പപല്ലവങ്ങ,ളാ–
ശ്യാമളരാജപുത്രനെത്രയോ സുകുമാരൻ!
കേസരിമധ്യനായുമാപീതവാസസ്സായും
ഭാസുരശിലോദാരകേദാരമായും മിന്നും
ഭാനുവംശാലങ്കാരഹീരത്തെക്കണ്ടനേരം
സാനന്ദം സഖിമാരോ, മറന്നിതെല്ലാംതന്നെ.
സീതതൻ മൃദുകരം തൻ കൈയാൽ ഗ്രഹിച്ചുകൊ–
ണ്ടോതിനാളനന്തരം ധൈര്യമാന്നൊരു തോഴി:
''ഗൗരിയെ ധ്യാനിപ്പതു പിന്നെയുമാകാമല്ലോ
സൈ്വരമായ് നോക്കാത്തതെന്തിപ്പൊഴീക്കുമാരരെ?''

രാജനന്ദിനി നാണംകൊണ്ടുകിലും മിഴിനീട്ടി
രാഘവപഞ്ചാസ്യരെക്കണ്ടിത്തു മുൻഭാഗത്തിൽ.
സുന്ദരസവ്വാംഗനാം രാമനെദ്ദശിക്കയും
വന്ദ്യനാം പിതാവിൻെറ സത്യത്തെ സ്മരിക്കയും
ചെയ്കയാൽ കൃശാംഗിയാം ജാനകിക്കകതാരിൽ
വൈയഗ്ര്യമനുക്ഷണം വദ്ധിച്ചുവരികയായ്.
ഈ മനഃക്ഷോഭം കണ്ടു സംഭ്രമം നടിച്ചു, 'നാം
താമസിച്ചുപോ'യെന്നു തോഴിമാരുരചെയ്തു.

'നാളെയുമിതേനേരത്തെത്തിടാമി'ങ്ങെന്നൊരു
നാളീകാനന ചൊല്ലിത്തന്നുള്ളാൽ ചിരിക്കയായ്.
ഗൂഢാത്ഥസ്സരിതമാമീ വാക്കാലപത്രപ
ഗാഢമായ്ജ്ജനിച്ചിതു ജാനകീഹൃദയത്തിൽ.
അംബുജാക്ഷിക്കു നേരം വൈകിയ കഥയോക്കെ-
യമ്മയെന്തുരക്കുമെന്നാംബ് ഭീതിയുണ്ടായ്‌വന്നു.
എങ്കിലും ധൃതിയാന്നു രാമചന്ദ്രൻെറ രൂപം
തൻ കരാംത്തടത്തിങ്കൽ ഭദ്രമായ് പ്രതിഷ്ഠിച്ചും,
തന്നഭീഷ്ടാപ്തിയെല്ലാമച്ഛനെസ്സംശ്രയിച്ചു
നിന്നിടുന്നതായോത്തും പിന്തിരിഞ്ഞിതു പോവാൻ.

മയ്ക്കണ്ണി, മൃഗത്തെയോ പക്ഷിവൃക്ഷങ്ങളേയോ
ചിക്കെന്നു നോക്കീടുന്ന നാട്യത്തിൽ പലവട്ടം,
ഓമനക്കളിർമുഖം പിന്നോക്കം തിരിച്ചുടൻ
രാമനെ നോക്കിനോക്കിസ്സമ്പ്രീതി വഹിക്കയായ്.
ശ്രീകണ്ഠധനുസ്സിൻെറ കാക്കശ്യം കൃശാംഗിയിൽ
ശോകപൂവ്വകസ്മൃതി ചേക്കാതെയിരുന്നീല.

രാമനും സുഖമയിയാകുമക്കുമാരിക
പോയ്മറഞ്ഞീടുന്നതിൻ മുന്നമേ ശുഭകരം
പ്രേമമാം മഷികൊണ്ടു തന്നുടെ ഹൃദയത്തിൽ
കോമളസീതാചിത്രം ലേഖനംചെയ്തീടിനാൻ.

പിന്നെയജ്ജനകജ, ശവ്വാണി വാണീടുന്ന
മന്ദിരംതന്നിൽച്ചെന്നു നിശ്ചലഭക്തിപൂവ്വം
ദേവിതൻ ചരണത്തിൽ സാഷ്ടാംഗപ്രണാമം ചെ-
യ്തീവിധമഭ്യത്ഥിച്ചാളഞ്ജലിബന്ധത്തോടേ:
''വിജയിച്ചാലും ദേവി, വിജയിച്ചാലും ദേവി,
ത്രിജഗന്മാതാവാകുമാനന്ദസ്വരൂപിണി!

നഗരാജാധിരാജകല്യാണകുമാരികേ,
ഭഗവന്മുഖചന്ദ്രസന്തുഷ്ടചകോരികേ!
ഹേരംബകുമാരന്മാർക്കമ്മയാം ഭഗവതി,
കാരുണ്യനിധാനമേ, വിജയിച്ചാലും നാഥേ!
ആദിമദ്ധ്യാന്തശൂന്യയാകുമെൻ കാർത്ത്യായനി,
വേദദുർജ്ഞേയദിവ്യപ്രാഭവസ്വരൂപിണി!
അത്ഭുതപുണ്യശക്തിസ്വാതന്ത്ര്യവിഹാരിണി,
ഉത്ഭവസ്ഥിതിലയകാരിണി, മഹാമായേ!
ശിതികണ്ഠാർദ്ധമെയ്യേ, മാതാവേ, മഹേശ്വരി,
പതിദേവതമാരിൽ പ്രാഥമ്യമങ്ങേക്കല്ലോ.
ആകയില്ലമ്മേ, തവ മഹാത്മ്യം പുകഴ്ത്തുവാ—
നായിരം വാണിമാർക്കുമത്രയും ശേഷന്മാർക്കും.
ഗിരിജേ, ഭവദീയ പാദസേവനമൊന്നാൽ
പുരുഷാർത്ഥങ്ങൾ നാലും സിദ്ധിക്കുമസംശയം.
വരദാനൈകലോലേ, മുപ്പുരദഹനന്റെ
പരമപ്രേമസാരസംഭാരനിലയമേ!
സുരതാപസമർത്ത്യജാതികളെല്ലാം ഭവ—
ച്ചരണാച്ചനംകൊണ്ടു സവ്ഥാ സുഖിക്കുന്നു.
ജീവരാശികളുടെയുള്ളിലായ്ക്കുടികൊൾവു
ദേവി, നീയനാരതമെന്നു ഞാനറിയുന്നു.
എന്മനോരഥമോതാതറിയാമവിടേക്കെൻ
ജന്മദേ, ജയിച്ചാലുമംബികേ, ജയിച്ചാലും.''

ഭക്തിയും വിനയവും കാൺകയാൽ പ്രസാദിച്ചു
ശക്തിരൂപിണി മന്ദഹാസാർദ്രവദനയായ്.

തരസാ വിഗ്രഹത്തിൽനിന്നൊരു പുതുമാല്യം
പെരുകും സൗരഭംപൂണ്ടാവിർബ്ഭൂതമായ്ത്തീർന്നു.
ദേവിതൻ പ്രസാദത്തെസ്സാദരം കൈക്കൊണ്ടവൾ
ഭാവുകപ്രദമതു മൗലിയിലണിയവേ
ആനന്ദം നിറയുന്ന ഹൃത്തുമായരുളിനാൾ
ദീനവത്സലയായ സവ്മംഗലയേവം:

''ഭദ്രയാം ജനകജേ, നിന്മനോരഥമെല്ലാം
സത്യത്തിൽസ്സഫലമാമില്ല സംശയമേതും.
സാരാർത്ഥവിശുദ്ധമായ് സവ്ദാ ജയിക്കുന്ന
നാരദവാക്യം തെല്ലും മിഥ്യയായ്ബ്ഭവിക്കില്ല.
ആരിൽനിന്നനുരാഗമപ്പണംചെയ്തുപോയി—
താമനോഹരൻതന്നേ വരനായ്വരും നൂനം.

കോമളശ്യാമളാംഗനാമവൻ ദയാസത്മ–
മോമനേ, തവരാഗമാധുരിയറിയുന്നു.''

ഈയനുഗ്രഹഗീരാൽ സീതയും സഖിമാരു–
മായത്തമഭീപ്സിതമെന്നറിഞ്ഞാനന്ദിച്ചു.
ദേവിയെ വീണ്ടും വീണ്ടും വന്ദിച്ചസ്സുമാംഗിമാർ
പാവനമവരോധം പൂകുവാൻ നടകൊണ്ടാർ.
പരദേവതയായ കാളിതന്നാശിസ്സോക്കേ–
ക്കരകാണാത്ത ഹർഷം ജാനകിക്കുണ്ടായ്‌വന്നു.
സുന്ദരീരത്നത്തിന്നു ദൈവസൂചകമായി
സ്പന്ദിച്ചിതടിക്കടി വാമഭാഗവുമപ്പോഠം.

കരിമീൻകണ്ണിതൻെറ സൗന്ദര്യമുള്ളാൽ വാഴ്ത്തി–
ഗ്ഗുരുവിൻചാരത്തേക്കു യാത്രയായ് കുമാരരും.
ലജ്ജബുദ്ധിയാം രാമനുദ്യാനവാർത്തയെല്ലാം
സുജനോത്തംസമായ മാമുനിയൊടു ചൊന്നാൻ.

കൗശികൻ പൂജ്ജാച്ചന നിർവ്വഹിച്ചതിൻശേഷ–
മാശീർവ്വാദോക്തിയേവമരുളിച്ചെയ്തീടിനാൻ:

''നിങ്ങഠംതന്നാശാലത പുഷ്പിച്ചു ഫലിക്കട്ടെ
ഭംഗിയായ്;''—കുമാരന്മാരിതു കേട്ടാഹ്ലാദിച്ചു.

പിന്നെയമ്മുനിവരനോരോരോ കഥകളാൽ
തന്നുടെ ശിഷ്യന്മാക്കു നല്കിനാൻ തത്വജ്ഞാനം.

കതിരോനസ്തമിക്കെസ്സന്ധ്യാവന്ദനത്തിന്നു
കരുതിബ്ബഹിർദ്വാരം പൂകിയനേരത്തിങ്കൽ
വെള്ളിരശ്മികഠം നീളെ പ്രസരിപ്പിച്ചു പള്ളി–
ച്ചന്ദ്രമസ്സുദിച്ചിതു പൂർവ്വദിങ്മുഖത്തിങ്കൽ.
ജാനകീമുഖസാമ്യം കാണ്കയാൽ ശ്രീരാമൻെറ
മാനസമാസ്വദിച്ചു സൗഖ്യമാം മകരന്ദം.
എങ്കിലും വിധുബിംബമെങ്ങനെ സീതാനന–
സങ്കാശമാകുമെന്നു ചിന്തിച്ചിതപ്പോഠംതന്നെ.

ജാനകീവക്ത്രത്തോടു തുല്യത പാവപ്പെട്ട
ദീനനാം നിശാനാഥനെങ്ങനെ സിദ്ധിച്ചീടും?
നിലയറ്റെല്ലാപ്പോഴുമിളകിമറിയുന്നോ–
രലയാഴിയിലത്രേ ശീതളാംശുവിൻ ജന്മം;
കൂടവേ പിറന്നതു തീവ്രമാം കാളകൂടം;—
മാടലാന്നഹസ്സിങ്കൽ ചന്ദ്രനില്ലല്ലോ ശോഭ;

പോരെങ്കിൽക്കളങ്കിത,നെന്നല്ല ദിനംതോറു–
മേറലും കുറയലുമാന്നിടും ജഡാത്മകൻ;
വിരഹാഗ്നിയിൽപ്പെട്ട മാനിനീജനങ്ങൾക്ക
പരമക്ലേശകാരിയായ്‌വരും ദയാശൂന്യൻ;
തക്കത്തിൽ സ്വർബ്ഭാനുവാൽ കബളീകൃതനാവോൻ,
ചക്രവാകാത്തിപ്രദൻ, പങ്കജവംശദ്വേഷി
ശർവ്വരീകമിതാവേ, ശാന്തമായ്‌ ചിന്തിക്കിൽ നീ
സർവ്വദുർഗ്ഗുണങ്ങൾക്കമാസ്ഥാനനിലയനം.
നിന്നെയസ്സീതാമുഖവക്ത്രത്തോടുപമിക്ക..
യെന്നതെന്തനുചിത,മെത്രയോ മഹാപാപം!

സോമനിന്ദനംകൊണ്ടു ജാനകീമുഖകാന്തി
രാമനിങ്ങനെ ഭംഗ്യാ വർണ്ണനം ചെയ്തശേഷം
നീളുന്ന രജനിയെന്നോക്കയാൽ ഭ്രാതാവുമായ്‌
ചീളെന്നു ഗുരുശ്രേഷ്ഠസന്നിധിയെത്തിച്ചേർന്നു.
തൽപദനമസ്കാരമാചരി,ച്ചവിളംബം
കല്പന വാങ്ങിക്കൊണ്ടു വിശ്രമിക്കുകയായി.
ശ്രീതിങ്ങും പ്രഭാതത്തിലുണന്ന രഘുവരൻ
സോദരൻതന്നോടേവമരുളീ മധുരമായ്‌:
''പങ്കജകോകങ്ങൾക്കും വിശ്വപത്തിനും വത്സ,
മംഗളം നല്കും രവിയുദിച്ചുപൊങ്ങീടുന്നു.''

കോമളൻ സൗമിത്രിയോ, കൈത്തളിർ കൂപ്പിക്ഷണാൽ
സ്വാമിതൻ പ്രഭാവത്തെസ്സുചിപ്പിച്ചുരിയാടി:

''കർമ്മസാക്ഷ്യുദയത്താൽ കൂമ്പുന്നു കുമുദങ്ങൾ;
നിർമ്മലകാന്തി മാഞ്ഞു മങ്ങുന്നു നക്ഷത്രങ്ങൾ.
നിന്തിരുവടിയുടെയാഗമം കേട്ടനേരം
ഹന്ത! ഭൂനാഥരെല്ലാം ദുർബ്ബലരായിത്തീന്നു.
വൈവർണ്യം കലരുന്ന പാർത്ഥിവതാരകങ്ങൾ
ശൈവചാപമാം തമസ്സെങ്ങനെ ഭഞ്ജിച്ചീടും?
രാവൊടുങ്ങുന്നനേരമബ്ജവും കോകങ്ങളും
കാർവണ്ടും കിളികളുമാകവേ സന്തോഷിക്കും.
എന്നപോൽ സ്വാമിൻ, ഭവാൻ ധനുസ്സുമുറിക്കുമ്പോൾ
ധന്യരായാറ്റാദിക്കും ഭക്തരാമെല്ലാവരും.
സൂര്യദേവോദയത്തിൽ തനിയേ നശിക്കുന്നു
കൂരിരുട്ടുഡുപങ്ങളൊക്കെയും വിളറുന്നു.
എങ്ങുമേ നവോന്മേഷം തിങ്ങുമാറുഷസ്സിൻെറ
മംഗളപ്രകാശത്താൽ പാരിടം വിളങ്ങുന്നു.

കേവലം നിജോദയവ്യാജത്താൽ തൽപ്രതാപം
ദേവനാം ദിനമണി കാട്ടുന്നു മഹീശരെ.
പ്രഭുവാമവിടത്തെത്ത്രോജ്ജ്വലമാഹാത്മ്യത്തിൻ
പ്രകടീകാരമത്രേ ചാപഭഞ്ജനശൈലി.''

ഭ്രാതൃവാഗ്വൈഭവത്താൽ സന്തുഷ്ടൻ രഘുപതി–
യാദരാൽ മന്ദഹാസസുന്ദരവദനനായ്,
നിത്യകർമ്മങ്ങളെല്ലാം നിർവ്വഹിച്ചൊരുശേഷ–
മുത്തമഗുരുപാദപത്മങ്ങൾ വണങ്ങിനാൻ.

മിഥിലാപതി പിന്നെഗ്ഗുരുവാം ശതാനന്ദ–
യതിയെച്ചൊല്ലിവിട്ടു ഗാധിജനികടത്തിൽ.
ഭൂമീന്ദ്രനമസ്കൃതി സാദരം ശതാനന്ദൻ
മാമുനിയോടു ചൊൽകെത്തൃപ്തനാം വിശ്വാമിത്രൻ
സോദരന്മാരെത്തത്ര വരുത്തിശ്ശതാനന്ദ–
പാദപങ്കജധൂളിയേല്ക്കുവാനാജ്ഞാപിച്ചു.
വന്ദിച്ചു രഘൂത്തമൻ സാനുജമാചാര്യനെ–
പ്പിന്നെത്തൻ ഗുരുവിന്റെ സന്നിധി പൂകിനിന്നാൻ.

അരുളീ ശതാനന്ദൻ: ''വത്സ, നീ വരികെന്നോ–
ടൊരുമി,ച്ചവനീശൻ ചൊല്ലിവിട്ടതാണെന്നെ.
പോരിക, വീക്ഷിക്കേണം ജാനകീസ്വയംവര;–
മാരിലാണാവോ ദൈവകാരുണ്യം പതിയുന്നു?''
ലക്ഷ്മണൻ പറകയാ, ''ണേവനിൽ സ്വാമിൻ, ഭവ–
ദക്ഷയാശിസ്സുചേരുമായവൻ പുകൾനേടും.''

സന്മാന്യവചസ്സിതു കേൾക്കയാലൃഷീന്ദ്രന്മാ–
രുന്മേഷമിയന്നുടനേകിനാരാശീർവ്വാദം.

ആഗമജ്ഞരാം യോഗിമുഖ്യരോടൊത്തുപിന്നെ
യാഗശാലയിലേക്കു യാത്രയായ് കുമാരന്മാർ.
രംഗഭൂമിയിലെത്തിച്ചേർന്നു രാഘവരെന്ന
മംഗലവാർത്ത കേൾക്കെ സ്ത്രീകളും പുമാന്മാരും
ബാലികാബാലന്മാരും വീഥിയിൽത്തിങ്ങിസ്സത്ര–
ശാലയെസ്സമീപിക്കാൻ സത്വരം കുതികൊണ്ടു.

അപ്പുരുഷാരം കണ്ടു സേവകന്മാരോടേവം
കല്പിച്ചു മഹീശ്വരൻ: ''നിങ്ങൾ ചെന്നവിളംബം
ആൾത്തിരക്കൊതുങ്ങുമാറാസനം നല്കിപ്പര–
മാസ്ഥയാ നിയന്ത്രിച്ചുകൊള്ളുവിൻ ജനതയെ.''

താഴ്മയായ് മധുരമായ് സേവകരോരോന്നോതി–
സ്സൗമ്യരായ് നല്ലാരെയും പൂരുഷവർഗ്ഗത്തേയും
ഉത്തമമദ്ധ്യമങ്ങരം നീചങ്ങളെന്നിശ്രേണി–
ക്കൊത്തപോലനുരൂപസ്ഥാനത്തിലിരുത്തിനാർ.
ആവിധം സുശാന്തമാം രംഗത്തിലെത്തിച്ചേന്നു
പാവനഗാത്രന്മാരാം രാജനന്ദനന്മാരും.
ഭൂരിസൽഗ്ഗുണരത്നസഞ്ചയം വിളയുന്ന
വാരിരാശികളവരെത്രയും ചതുരന്മാർ.
രാജസത്സമാജത്തിൻ മദ്ധ്യവർത്തികളായോ–
രാജന്മമനോജ്ഞരാം രാമലക്ഷ്മണരപ്പോരം
അംബരമണികളാം താരങ്ങരംക്കിടയിലാ–
യമ്പിളിയുഗ്മം വന്നാലെന്നപോൽ പ്രകാശിച്ചു.
ദേവനെദൃശിച്ചവക്കൊക്കെയുമോരോമട്ടിൽ–
ബ്ഭാവനയ്ക്കനുസരിച്ചുരംപ്രതീതിയുമുണ്ടായ്.
സദ്വീരരസമൊരു മെയ്പൂണ്ടാലെന്നപോലെ
നിസ്തുലരണധീരരൂപമായ്ക്കണ്ടു ചിലർ;
ദുഷ്ടമാനസരായ കാശ്യപീനാഥന്മാർതൻ
ദൃഷ്ടികരംക്കൊരു ഭീഷ്മമൂർത്തിയായ് വെളിപ്പെട്ടു;
കൈതവരാജാക്കളായ് വന്ന ദൈതേയക്കെല്ലാ–
മാതതായിയാം കാലനെന്നഹോ! തോന്നിപ്പോയി;
പൗരസഞ്ചയത്തിന്റെ കണ്ണുകരംക്കാണെങ്കിലോ
സ്വൈരമായ് സുധരുകം മാനുഷഭൂഷണങ്ങരം;
അംഗനാതിലകങ്ങളാനന്ദവിവശകരം
ശൃംഗാരസ്വരൂപമായ് ദേവനെസ്സമീക്ഷിച്ചു;
ജ്ഞാനികരംക്കനവധി കങ്കളും കൈകാലുക–
ളാനനങ്ങളും ചേന്ന സദ്വിരാഡ്രൂപനായി;
രാജാവാം ജനകന്റെ ബന്ധുക്കരംക്കതിപ്രീതി–
ഭാജന,മെന്നല്ലൊരു ബന്ധുവുമായിത്തോന്നി;
സാദരം മഹീശനും രാജ്ഞിയും ശ്രീരാമനെ
മോദവൈവശ്യംപൂണ്ടു കണ്ടിതു ശിശുവെപ്പോൽ;
ശുദ്ധമാം 'ശാന്തം'പോലെ നിസർഗ്ഗപ്രകാശമാം
തത്ത്വസർവ്വസ്വമെന്നു കരുതീ യോഗീന്ദ്രന്മാർ;
ആതങ്കമില്ലാതാക്കും മംഗളദേവന്മാരായ്
ശ്രീതാവുംകുമാരരെക്കണ്ടിതു ഭക്തന്മാരും.

വൈദഗ്ദ്ധ്യമില്ലല്ലോ ഹാ! രാമസന്ദർശനത്താൽ
മൈഥിലിക്കുളവായ ഭാവതാരള്യം ചൊൽവാൻ.

ഹൃദയം നകരുന്നുണ്ടായതിൻ മകരന്ദം
പദമൊന്നില്ല കഷ്ടം! പാടുവാനെന്തുചെയ്യാം?
എങ്ങനെ കാവ്യകൃത്തിൻ തൂലികത്തുഞ്ചംകൊണ്ടു
ഭംഗിയിലതിനുള്ള സാരള്യം കുറിച്ചിടും?

ഇങ്ങനെ കോസലേശനന്ദനരൂപം കണ്ടാർ
തങ്ങൾതൻമനഃസ്ഥിതിക്കൊത്തപോലവരെല്ലാം.
ആകമ്രശ്യാമഗൗരവർണ്ണരാം കുമാരന്മാർ
ലോകലോചനചോരരായിതപ്പരിഷത്തിൽ.

ആരമ്യശരച്ചന്ദ്രനിന്ദകവദനവും
സാരസനവദലസന്നിഭനേത്രങ്ങളും
മാരൻെറ മനോദർപ്പം പായിക്കും കടാക്ഷവും
സാരസ്യാമൃതംതുള്ളിവഴിയും കപോലവും
ലോലകുണ്ഡലങ്ങളുമോമനച്ചിബുകവും
ശ്രീലമാമധരവും മോഹനവാഗ്ധാരയും
പൂനിലാവൊളിമങ്ങും പുഞ്ചിരിപ്പുതുമയു-
മാനീലകുടിലമാം ചില്ലിവല്ലരികളും
മംഗലത്തിരുനാസ, നെററിയിൽത്തിലകവും
ഭൃംഗപംക്തിയോടൊത്ത ബന്ധുരചികുരവും
കോമളശിരസ്സിങ്കലങ്ങിങ്ങാഞ്ഞിരുകിയ
കോരകങ്ങളും മഞ്ഞപ്പട്ടണിത്തലപ്പാവും
ചാരുരേഖകളാർന്നു ശംഖസുന്ദരമായ് മു-
പ്പാരിനും വരംനല്കും കണ്ഠവും സ്കന്ധങ്ങളും
തുളസീദാമങ്ങളും മുത്തുമാല്യവും ചേർന്നു
വിലസീടുന്ന മാറും ദോർദ്ദണ്ഡയുഗളവും
കുട്ടിക്കേസരിയുടെ യാനവ്യ,മരക്കെട്ടിൽ
കെട്ടിഞാത്തിയ ചാരുതൂണീരവിശേഷവും
നീളമേറുന്ന കൈയിൽ സായക,മിടത്തേതാം
തോളത്തു ശരാസനം, പീതമാമുപവീതം;—
ഹാ! ശരിക്കിന്നു വാഴ്ത്താനാവുമോ? രാമാകാര-
മാശിഖാനഖമത്ര സുന്ദരം, സുകുമാരം!

അക്കുമാരരെക്കണ്ടു കണ്ണിമച്ചീടുവാനു-
മൊക്കാതെ സമസ്തരുമാറാടിയാനന്ദത്തിൽ.
ജനകനൃപാലനോ സുപ്രസന്നാത്മാവായി
മുനിനാഥൻെറ കാല്ക്കൽ സാഷ്ടാംഗം നമിച്ചുടൻ,
തൻകഥയദ്ദേഹത്തെക്കേൾപ്പിച്ചു മനോജ്ഞമാം
രംഗഭൂവിഭാഗത്തെക്കാട്ടിനാൻ പരിശാന്തൻ.

ഏതേതുഭാഗത്തെത്തുമക്കുമാരന്മാരങ്ങ–
ങ്ങാത്തുംഗഹഷോല്ലോലലോകദൃഷ്ടികളെത്തും.
ഓരോരോ മനുജരും ഭാവനാബലംപോലെ
ധീരോദാത്തനാം രാമഭദ്രനെദ്ദർശിക്കുന്നു.
ഈയവസ്ഥാന്തരത്തിൻ കാരണ,മലവററ
മായതൻ മറിവെന്നു കണ്ടതില്ലൊരുവനും.

രചനാവിശേഷത്തെക്കൗശികൻ പ്രശംസിക്കെ–
സ്സുജനാഗ്രണി ഭൂപൻ ചരിതാത്ഥനായ്ത്തീന്നു.

കോമളം സുവിശാലം നിസ്തുലോജ്ജ്വലമൊരു
പൂമഞ്ചം സഭാമദ്ധ്യവത്തിയായ് ജയിക്കുന്നു.
ആയതിൽഗ്ഗുരുവൊത്തു രാമലക്ഷ്മണന്മാരെ–
ശ്ശ്രേയസ്സാമനാം മന്നൻ കൊണ്ടുചെന്നിരുത്തിനാൻ.
ഹ്ലങ്കാളം നൃപതതി രാമനെക്കണ്ടു മങ്ങീ,
തിങ്കൾതന്നുദയത്താൽ താരകനിരപോലെ.
വീരനിസ്സുകുമാരൻ മുറിക്കും ചാപമെന്നു
പാരിച്ച വിശ്വാസവുമുണ്ടായി നരേന്ദ്രരിൽ.
അഥവാ ശിവചാപം ഭഞ്ജിക്കാതിരിക്കിലും
മിഥിലാകന്യ ചാത്തും മാലയിഗ്ഗളത്തിങ്കൽ.
ഇത്തരം ചിന്തിക്കയാൽ ഭഗ്നമാനസരായി–
ശ്ശക്തിയും പ്രതാപവും കീത്തിയും കാമിക്കാതെ
തങ്ങൾതൻ വസതികളാലക്ഷ്യമാക്കി ക്ഷ്മാപ–
പുംഗവന്മാരിൽച്ചിലരപ്പൊഴേ നടകൊണ്ടു.
അതുകണ്ടഹംകൃതി തള്ളിടും മൂഢന്മാരാം
ക്ഷിതിനാഥരിൽച്ചിലരോതിനാർ നിന്ദാപൂവ്വം:
''കോദണ്ഡം കുലച്ചിട്ടു ദുസ്സാധം പരിണയ;–
മേതൊരാൾക്കുതുകൂടാതംബുജാക്ഷിയെക്കിട്ടും?
നീതിയില്ലാതെ കാലൻതന്നെയും വരികിലും
സീതയ്ക്കുവേണ്ടി ഞങ്ങളവനെത്തോല്പിച്ചീടും.''

ഈയുപാലംഭം കേട്ടു ഭക്തരാം ഭൂപാലന്മാർ,
ധീയുററ ധമ്മാത്മാക്ക,ളൊന്നു പുഞ്ചിരിക്കൊണ്ടു.
''ക്ഷോണീന്ദ്രഗവ്വം താഴ്ത്തി ശ്രീരാമദേവൻ സീതാ–
പാണിപീഡനകമ്മം നിവ്വിഘ്നം നിറവേററും.
തുംഗവിക്രമി രാജാ കോസലേശ്വരൻതന്റെ
സംഗരശ്ശൂരനായ നന്ദനനല്ലേ, രാമൻ?
പോരിലാക്കദ്ദേഹത്തെത്തോല്പിച്ചുകൊള്ളാനാവും?
പോരുമീ നിന്ദാഘോഷം, ജീവനെത്തുലയ്ക്കായ്‌വിൻ.

ഉള്ളത്തിൽ 'പലഹാര'മെന്നെത്ര ചിന്തിച്ചാലു–
മെള്ളോളം വിശപ്പടക്കീടുവാൻ കഴിയുമോ?
ഓതുന്ന സത്യാവസ്ഥ, കേട്ടുകൊള്ളുവിൻ നിങ്ങൾ
സീതയിജ്ജഗത്തിന്റെ മാതാവെന്നറിയണം.
ശ്രീരാമദേവനത്രേ ലോകത്തിൻ പിതാവിന്നി–
ത്തോരാത്ത കാന്തിപ്പൂന്തേൻ കണ്കളാൽ നുകരുവിൻ.
ജ്യോതിഷ്മന്ദങ്ങളിവരാനന്ദപ്രദായക–
രാത്തുംഗഗുണസ്തോമകോമളനിലയങ്ങൾ.
രാമലക്ഷ്മണനാമധാരികളിവർ വാഴ്വൂ
ശ്രീമഹാദേവൻതന്റെ നിശ്ചലഹൃദയത്തിൽ.
അന്തികേ പീയൂഷാബ്ധി കാണ്കവേ കഷ്ടം! നിങ്ങ–
ളെന്തിനായ് കാനൽജ്ജലം തിരക്കി മരിക്കുന്നു?
നിങ്ങൾതന്നിഷ്ടംപോലെ ചെയ്തുകൊൾകയേ വേണ്ടൂ;
ഞങ്ങൾക്കിസ്സുദർശനം ജന്മസാഫല്യം നല്കി.''

ഇസ്സമാഖ്യാനത്തിന്നു ശേഷമഗ്ഗുണവാന്മാർ
നിസ്സീമപ്രേമംപൂണ്ടു രാമനെസ്സമീക്ഷിച്ചു.
സ്വർല്ലോകസ്ഥിതരപ്പോഴാകാശദേശത്തിങ്ക–
ലുല്ലസദ്വിമാനങ്ങളേറിവന്നണിചേർന്നു.
മാനിച്ചു മലർക്കുലതൂകിയും വിബുധന്മാ–
രാനന്ദഗാനംചെയ്തുമൗത്സുക്യം പുലർത്തിനാർ.
സന്മുഹൂർത്തത്തിലാജ്ഞ നല്കിനാൻ മഹീപതി
തന്മകൾതന്നെച്ചിക്കെന്നാനയിപ്പതിനപ്പോൾ.
ചാതുര്യംതികയുന്ന തോഴിമാരനന്തരം
സീതയെക്കൂട്ടിക്കൊണ്ടു രംഗഭൂമിയിലെത്തി.

ഹാ! വിശ്വഗുണാദർശഭൂതയാം ജഗന്മാതൃ–
ദേവിതൻ സൗകുമാര്യം വാഴ്ത്തുവാൻ വാക്കില്ലല്ലോ!
ഉപചാരോക്തിയെന്തി, ന്നോക്കിലിക്കവികൾത–
ന്നുപമാനങ്ങളെല്ലാമെത്രയോ നിസ്സാരങ്ങൾ!
സ്വീകൃതാലങ്കാരങ്ങളെന്നാലുമവയൊരു
പ്രാകൃതനാരീരൂപം വർണ്ണിപ്പാൻമാത്രംകൊള്ളാം.
ശ്രേഷ്ഠമായ് സീതാരൂപമുപമിച്ചേതൊരുത്തൻ
ദ്രഷ്ടവിയെന്നുള്ളൊരു കീർത്തിമാലിന്യം നേടും?
മററൊരു മങ്കയോടു തുല്യത്വം കൃശാംഗിക്കു
കുററമേററോതിക്കൂടേ, യുക്തമായെന്നാണെങ്കിൽ
ഇങ്ങനെയൊരു രൂപമാധുര്യം വിജയിക്കു–
മംഗനാകുലോത്തംസമെങ്ങാനുമുണ്ടോ വേറെ?

ഭാരതിക്കൊരുനേരം നാവടങ്ങുകയില്ല,
ഗൗരിക്കോ, ശരീരാദ്ധഭാഗമേ കാണ്മാനുള്ളു.
ശ്രീരതി, ദശ്ധാംഗനാം കാന്തനെ സ്മരിച്ചെന്നും
ഘോരസന്താപവഹ്നിജ്വാലയേററുരുകുവോരം.
ക്ഷീരസാഗരകന്യാരത്നമോ, മദിരയ്ക്കും
മാരകവീര്യംചേരും കാകോളത്തിന്നം പെങ്ങരം.

കലശാംബുധി കാന്തിരാശിയും,മാദിക്കുമ്മം
വിലസല്ലാവണ്യവും, വാസുകി സുഷമയും
മന്ദരഗിരി ചാരുശൃംഗാരസവുമായ്
സുന്ദരൻ കാമൻതന്നെ തൻകരയുഗളത്താൽ
മഥനംചെയ്കെ,ദ്ദിവ്യസൗന്ദര്യസുഖോദയ—
നിധിയാം ലക്ഷ്മീദേവിയുണ്ടാമെന്നിരിക്കട്ടെ,
എന്നാലും കുമാരിയാം സീതയോടദ്ദേവിയെ
നന്നായിട്ടുപമിക്കാൻ നാണിക്കും കവിജനം.

സുഗളസ്വനഗാനം പാടിടും സഖിമാര—
ജ്ജഗദംബികതൻെറ പിന്നിലായ് നില്ക്കൊണ്ടു.
നവയൗവനമാന്ന മേനിയിൽ സാരിചുററി—
സ്സവിലാസാംഗംതോറും ഭൂഷണനിരചാത്തി
രംഗഭൂമിയിലേക്കു കാൽവെച്ചു സുദുർല്ലഭ—
മംഗളരൂപം കണ്ടു മോഹിച്ചിതഖിലരും.
ദേവന്മാർ പെരുമ്പറകൊട്ടിയും കല്പദ്രുമ—
പ്പൂവുകരം തെരുതെരെ വഷിച്ചുമാമ്മോദിച്ചു.
മാധുര്യംതുളുമ്പുമാറപ്സരസ്സ്രീരത്നങ്ങരം
ഗീതകൗതുകകല്ലോലകഞ്ജികളായിത്തീന്നു.

ജാനകി ജയമാല്യം പാണിയിൽ തൂക്കിക്കൊണ്ടു
മാനവേശ്വരന്മാരെച്ചുററിലും നോക്കിക്കണ്ടോരം.
ഹൃദയം ചകിതമായ്; —എന്തതു കാംക്ഷിക്കുന്നു?
മദനോപമനായ രാമചന്ദ്രനെത്തന്നെ.
കൗശികനികടത്തിൽ സോദരന്മാരെക്കണ്ടു
കൗതുകാവേശംപൂണ്ടു നോക്കിനാരം നിധിയെപ്പോൽ.
മേദുരസത്സമാജം കാണ്കവേ, ഗുരുജന-
ഭീതിയും സങ്കോചവും മൈഥിലിക്കുണ്ടാകയാൽ
അംബുജാക്ഷൻെറ രൂപമുള്ളത്തിൽ പ്രതിഷ്ഠിച്ചു
തന്മുഖം പിന്തിരിച്ചു നോക്കിനാരം സഖിമാരെ.

ജാനകീരാമന്മാരെക്കണ്ടുകണ്ടിരുന്നോക്കു
കാണിയും കഴിഞ്ഞീല കണ്കളെപ്പൂട്ടീടുവാൻ.

പൃഥ്വീന്ദ്രപ്രതിജ്ഞയെച്ചിന്തിച്ചു, മനസ്സിനാ—
ലത്ഥനാകുസുമങ്ങളച്ചിച്ചാർ വിരിഞ്ചിയിൽ.

'മംഗളാത്മാവേ, വിധേ, പാത്ഥിവ ജാഡ്യം നീക്കി
ഞങ്ങൾതൻ മനോഭാവം സത്വരം നല്ലേണമേ.

മന്നവൻ നിർവ്വിശങ്കം ശപഥം കൈവെടിഞ്ഞു
കന്യയെ ശ്രീരാമങ്കലപ്പിപ്പാൻ കനിയണേ.

ഭംഗിയായെന്നു ലോകമതിനെ പ്രശംസിക്കും
ഭംഗമെന്നിയേ സർവ്വം കല്യാണപ്രദമാകും.

വെടിയില്ലെന്തായാലും വിൽപ്പരീക്ഷയെന്നാകി—
ലൊടുവിൽ പശ്ചാത്താപവഹ്നിയിലുള്ളം നീറും.'

ഈ മനോരഥവാരിധാരയിലെല്ലാവരു—
മാമഗ്നരായിച്ചൊന്നാരിങ്ങനെ വീണ്ടുംവീണ്ടും:

''ഓമലാൾക്കെല്ലാംകൊണ്ടും കാന്തനായിരിപ്പാനി..
ശ്യാമളപ്പൂമെയ്യാന്ന രാമനാണനുരൂപൻ.''

വന്ദികൾക്കാജ്ഞനല്കീ ഭൂപാലനനന്തരം
തന്നുടെ സത്യം വിളിച്ചോതുവാൻ സദസ്സിങ്കൽ.

തുഷ്ടരാമവർ ചെന്നു ചൊല്ലിനാരേവമുച്ചൈർ—
ഘുഷ്ടമായ്, സുസ്പഷ്ടമായ് ശ്രേഷ്ഠമാം വചനങ്ങൾ:

''പൃഥിവീനാഥന്മാരേ, ഞങ്ങളിക്കൈയുയത്തി
മിഥിലാമഹീന്ദ്രൻെറ നിശ്ചയം നിവേദിപ്പൂ.

നിങ്ങൾതൻ ഭുജബലചന്ദ്രനെ ഗ്രസിക്കുവാ—
നംഗജദ്വിട്ടിൻ ചാപം രാഹുവെന്നറിഞ്ഞാലും.

കനവും കാഠിന്യവുമേറുമിക്കുലവില്ലോ—
ടനുബന്ധിച്ചനില്പൂ കല്യാണമഹോത്സവം.

മണ്ടിനാർ മഹാഭുജരെന്നാലും ധനുസ്സിതു
കണ്ടമാത്രയിൽപ്പണ്ടു രാവണബാണന്മാരും.

അത്രമേൽ കഠിനമാം ശാങ്കരകോദണ്ഡത്തെ—
ക്ഷത്രനാഥരിലേവൻ ഭഞ്ജനംചെയ്തീടുന്നു;

ചേലോടപ്പരാക്രമശാലിയാം പുരുഷനെ
മൂലോകജയശ്രീയും സീതയും വരിച്ചീടും.''

ഈ നിവേദനം കേൾക്കെസ്സോൽകണ്ഠം രണവീര—
മാനികളായിഗ്ഗർവ്വംതിങ്ങിയ രാജാക്കന്മാർ
ആടയാലിടബന്ധി,ച്ചാശയാലെഴുന്നേററു
ചോടുവെച്ചിതുമുന്നോട്ടിഷ്ടദൈവതഭക്ത്യാ.

ചെന്നടുത്തോരോരോമട്ടിലെത്രതാൻ യത്നിച്ചിട്ടു–
മൊന്നനക്കുവാൻപോലുമാകാതെ നാണംകെട്ടു.
തെല്ലൊരു ചിന്താശക്തിയുള്ള മന്നവരാരും
വില്ലിനെസ്സമീപിപ്പാൻകൂടിയും ഭാവിച്ചീല.
വാശിപൂണ്ടേറെനേരം യത്നിച്ച മൂഢന്മാരോ
ലേശവും ഫലമെന്യേ താന്തരായ്പ്പിൻവാങ്ങിനാർ.
ഭൂപതിവീരന്മാർതൻ ദോർബ്ബലം കടിച്ചാവാം
ചാപമോ ബലിഷ്ഠമായ്ഭവിച്ചു വീണ്ടുംവീണ്ടും.
അയുതം നൃപാലന്മാരൊന്നായി ശ്രമിച്ചിട്ടു–
മണുവും ചലിച്ചീല ശർവ്വൻെറ ശരാസനം;
വിടനാം യുവാവിൻെറ ചാടുവാക്കുകൾ കേട്ട
മടവാർമാണിക്യമാം സാധ്വിതൻ മനംപോലെ.

ആക്ഷിപ്തരായിത്തീർന്നാരുർഴിപാലന്മാരെല്ലാ–
മാസ്തികൃരഹിതരാം സന്യാസിമാരെപ്പോലെ.
അവർതൻ പുകൾപ്പൂൺപും, വീര്യവും, വിജയവും
പവിയോടെതിക്കുന്ന കാർമ്മുകം നശിപ്പിച്ചു.
ആഹതകാമന്മാരും കാന്തിഹീനരുമായി–
സ്സാഹസം മതിയാക്കിച്ചെന്നിരിപ്പായി വീണ്ടും.

ഭൂപദൗർബ്ബല്യംകണ്ടു സന്തപ്തൻ മിഥിലേന്ദ്രൻ
കോപമാർന്നെന്നപോലെ ചൊല്ലിനാനച്ചെസ്സരം:

"ചാപയജ്ഞോത്സവത്തിൽ ഭാഗഭാക്കുകളാവാൻ
ഭൂപന്മാർ പലദിക്കിൽനിന്നുമിങ്ങെത്തിച്ചേർന്നു.
അത്രയ,ല്ലതിവീരരാകിയ ദേവന്മാരും
ദൈത്യരും മർത്ത്യാകൃതിപൂണ്ടു വന്നിരിക്കുന്നു.
എങ്കിലും ത്രൈയംബകം ഖണ്ഡിച്ചു സുശീലയാം
പെൺകിടാവിനെക്കീർത്തിലക്ഷ്മിയോടൊത്തു വേൾക്കാൻ
പുഷ്ടമാം കരബലമുള്ളൊരു പുരുഷനെ–
സ്സൃഷ്ടിച്ചിട്ടില്ല കഷ്ടം! വിശ്വസൃ,ക്കെന്നായ്‌വന്നോ?

വീരത്വപരീക്ഷയ്ക്കിസ്സമ്മാനം, വല്ലവർക്കും
പോരെന്നു തോന്നുന്നുണ്ടോ, ചൊല്ലുവിൻ നൃപന്മാരേ!
അഥവാ, ധരാനാഥവീരരിലാരെങ്കിലും
വിധുശേഖരചാപചർച്ചയിൽ ചേരാതുണ്ടോ?
പൊക്കാനോ മുറിക്കാനോ, വേണ്ടൊരു തിലമാത്രം
നീക്കുവാൻപോലുമാരുമാളായീലിതേവരെ.

ദുഷ്യമിന്നോതുന്നെന്നു കല്പിച്ചു കോപിക്കേണ്ടാ,
കാശ്യപീതലം വീരപഞ്ചാസ്യരഹിതമായ്!
ആശയെദ്ദൂരത്താക്കിഗ്ഗമിച്ചുകൊൾവിൻ നിങ്ങ-
ളീശനെൻ കുമാരിക്കു ഗാർഹസ്ഥ്യം വിധിച്ചില്ല.
സത്യമിങ്ങുപേക്ഷിച്ചാൽത്തുലയും പുണ്യം; സീത
നിത്യകന്യകയായിജ്ജീവിതം നയിക്കട്ടെ.
ഇല്ലെനിക്കല്ലാതൊന്നും ചെയ്യുവാ,നെന്നാൽ ക്ഷോണീ
വല്ലഭന്മാരേ, ചൊല്ലാനുണ്ടൊരു പരമാർത്ഥം.
പൃഥ്വിയാളഹോ കഷ്ടം! വീരമാതൃത്വത്തിങ്ക-
ലിത്രമേൽ ശൂന്യയെന്നു ഞാനറിഞ്ഞിരുന്നെങ്കിൽ
ശ്രീകണ്ഠധനുര്യജ്ഞം വെറുതേ നിശ്ചയിച്ചു
ലോകത്തിൻ പരിഹാസപാത്രമായ്ത്തീരാഞ്ഞേനെ.''

അരുളിങ്ങനെ കേൾക്കെജ്ജാനകീമുഖം നോക്കി
നരരും നല്ലാർകളും മുഴുകീ സന്താപത്തിൽ.
തരസാ സൗമിത്രിക്കു രോഷത്താൽ കൺചുകന്നു,
പുരികം വക്രമായീ, ചുണ്ടുകൾ കൂട്ടിത്തല്ലി.
മിഥിലാരാജവാക്യം കാതിനെക്കൂരമ്പുപോൽ
മഥനംചെയ്യാഞ്ഞല്ല കേട്ടിരുന്നതു ഭദ്രൻ;
സത്വരം പിടഞ്ഞേററു പാരുഷ്യകഷായമാ-
യുത്തരം ചൊന്നാലേട്ടൻ കോപിക്കുമെന്നോർത്തത്രേ.
വ്യഗ്രത വർദ്ധിക്കയാൽ നിശ്ശങ്കമുത്ഥാനംചെ-
യ്തഗ്രജപാദം കുപ്പിച്ചോല്ലിനാൻ ഗഭീരമായ്:
''നിർമ്മലരഘുവംശരത്നമിങ്ങിരിക്കുമ്പോ-
ഴിമ്മന്നൻ പുലമ്പിയമാതിരിയപശബ്ദം
കേവലമാ വംശത്തിൽ ജാതനാമൊരു പുമാൻ
മേവിടും സഭയിങ്കൽച്ചൊല്ലരുതാരും മേലിൽ.
ഭാനുഗോത്രാബ്ജഭാനുവാകുമെൻ ഭഗവാനേ,
ഞാനിതാ പരമാർത്ഥമങ്ങയോടുണർത്തിപ്പൂ.
നിന്തിരുവടിയുടെ കല്പനയുണ്ടെന്നാകി-
ലന്തരമില്ല, ഞാനിബ്രഹ്മാണ്ഡകടാഹത്തെ
പന്തുപോലനായാസമുയർത്താ,മതുമല്ല,
വെന്തിടാക്കുടംപോലെ തച്ചുടയ്ക്കയും ചെയ്യാം.
പൊട്ടിക്കാം മഹാമേരുപർവ്വതം മാടോടുപോ-
ലൊട്ടുമിന്നവിവേകം ചൊല്ലുകയല്ലെൻ നാഥ!
തൊട്ടുപോയെന്നാലപ്പോഴൊടിയും ജീർണ്ണമാമി-
പ്പൊട്ടവില്ലെങ്ങോ ദേവ, നിന്തിരുവടിയെങ്ങോ?

ഒന്നറിഞ്ഞനുവാദമേകിയാൽ മാത്രം പോരും
പിന്നത്തെക്കളിയെന്തെന്നടിയൻ കാട്ടിക്കൊള്ളാം.
താമരവളയംപോൽ കാർമ്മുകം കൈയിൽ തൂക്കി–
ക്കോമളമൂർത്തേ, പായാം നൂറുയോജന ദൂരം.
സ്ഫുടമായ് ഭവച്ഛക്തിയൊന്നിനാ,ലൊരു പൊട്ട–
ക്കുടതൻ കാലുപോലെ വില്ലു ഞാനൊടിച്ചിടാം.
അല്ലായ്കിൽ പ്രഭോ, മേലിലിക്കയ്യാൽ വഹിക്കുക–
യില്ല ഞാനമ്പുംവില്ലും നിന്തിരുപ്പാദത്താണെ.''

രുഷ്ടനാം കുമാരന്റെ വാക്കിനാൽ കുലുങ്ങീ, ഭൂ–
വഷ്ടദിഗ്വാരണങ്ങളൊന്നിച്ചു ഞെട്ടിപ്പോയി.
രംഗവാസികളായ വീരരും ധരാനാഥ–
പുംഗവന്മാരും ഭീതിവേപിതഗാത്രന്മാരായ്.
മൈഥിലിക്കളവററ സന്തോഷമുണ്ടായ്‌വന്നു;
താതനോ, തല താനേ താണിതു ലജ്ജാവായ്പാൽ.
രാമനും മുനിമാർക്കും ഗുരുവാം വിശ്വാമിത്ര–
മാമുനീന്ദ്രനും ലോമഹർഷവുമുണ്ടായ്‌വന്നു.
സസ്നേഹം രഘൂത്തമനാംഗ്യത്താൽ തടഞ്ഞുടൻ
വത്സനെപ്പിടിച്ചു തന്നരികിലിരുത്തിനാൻ.

കൗശികൻ ശുഭവേള കണ്ടറിഞ്ഞതുനേരം
ശംസിച്ചു സ്വവാത്സല്യമഞ്ജുളോക്തികളേവം:

''വത്സ, നീയെഴുന്നേൽക്കു, ചന്ദ്രശേഖരനുടെ–
യിഷ്വാസം കുലയേററിബ്ഭൂമീന്ദ്രതാപം പോക്കു.''

ഈവിധം ഗുരുവിന്റെ കല്പന കേൾക്കെബ്ഭക്ത്യാ
ചേവടി വന്ദിച്ചുകൊണ്ടുത്ഥാനംചെയ്തു രാമൻ.
ശോകമോ സന്തോഷമോക്കൂടാതെയുദ്ഭാസിച്ചി–
തേകമാം ഭാവംമാത്രം തന്മനസ്സാമ്രാജ്യത്തിൽ.
ചേണെഴും രംഗം നോക്കിപ്പോകുമപ്പോക്കോ, കണ്ടാൽ
നാണിക്കാതിരിക്കില്ല കേസരിപോതം പോലും.
ആലസദ്രംഗോദയഗിരിയിൽ ശ്രീരാമനാം
ബാലഭാസ്കരദേവൻ വന്നുദിച്ചൊരുനേരം
ക്രമമായ് സുജനാബ്ജസഞ്ചയം വിടർന്നു, തൽ–
ക്കണ്ണൊളാം കാർവണ്ടുകളിളകിക്കളിയാടി.
ക്ഷ്മേശർതന്നാശാരാത്രിയവസാനിച്ചു മററും
പേശലോക്തികളായ താരകങ്ങളും മങ്ങി.

ധൃഷ്ടഭൂപാലജാലകൈരവനിര കൂമ്പി,
ദുഷ്ടരാജാക്കളായ മൂങ്ങകളെങ്ങോ പാഞ്ഞു.
വിണ്ണോരും മഹാമുനിമാരുമാം കോകങ്ങൾതൻ
കണ്ണുകളത്യാനന്ദപീയൂഷം നുകന്നുതേ.
പുഷ്കരാക്ഷനിലുള്ള ഭക്തിയാലവരെല്ലാം
പുഷ്പങ്ങൾ വാരിക്കോരി വർഷിച്ചാരിടയ്ക്കിടെ.

ദേശികപാദം കൂപ്പി ശ്രീരാമൻ മുനീന്ദ്രർത–
ന്നാശിസ്സുമനുജ്ഞയും കൈവരിച്ചവിളംബം,
മത്തസിന്ധുരംപോലെ ചാപവേദിയിലേക്കു
സത്വരം കുതിക്കവേ കോൾമയിർക്കൊണ്ടു ലോകം.
പൂർവ്വപൂരുഷന്മാരെയാത്മനാ സമ്പൂജിച്ചും
പൂരിതപുണ്യന്മാരെസ്സാദരം നിരൂപിച്ചും
പൗരരും പൗരിമാരും ചൊല്ലുയാ, ''ഞങ്ങൾപുണ്യ -
ഗൗരവാൽ, ഗൗരീപുത്രരത്നമേ, വിഘ്നേശ്വര,
ശ്യാമളാംഗനാം രാമൻ കൃത്തിവാസസ്സിൻ ചാപം
താമരനാളംപോലെ രണ്ടായി മുറിക്കട്ടെ.''

ജാനകീമാതാവപ്പോൾ സസ്നേഹം രഘുകുല–
മാണിക്യംതന്നെ നോക്കിത്തന്നുടെ സഖിമാരെ,
അന്തികേ വിളിച്ചുകൊണ്ടരുളിച്ചെയ്തീടിനാൾ
പൊന്തുന്ന വാത്സല്യത്താലുദ്വിഗ്നമനസ്കയായ്:

''എൻ പ്രിയസഖിമാരേ, സർവ്വരുമിതു കാണ്മാ–
നെമ്പാടുമൗത്സുക്യത്താൽ നോക്കിക്കൊണ്ടിരിക്കുന്നു.
നന്മതിന്മകളൊന്നും ചിന്തിയാതെല്ലാവരും
നമ്മൾതൻ ഹിതം മാത്രം ചൊല്ലുവോരാണുതാനും.
സുന്ദരനൊരു ബാലൻ;—ഉദ്യമമുഗ്ര;—മെന്നു
മന്നനെ ഗ്രഹിപ്പിക്കാനില്ലൊരാളെന്നായല്ലോ!
രാവണബാണന്മാർക്കുപോലുമിക്കോദണ്ഡത്തെ–
ക്കേവലം തൊടാൻകൂടിദ്ധീരത കൈവന്നീല.
ദർപ്പമാർന്നിങ്ങണഞ്ഞ മന്നന്മാരഖിലരും
നിഷ്പ്രഭരായില്ലേ ഹാ! നൈരാശ്യത്തഴപ്പിനാൽ.
ഉന്നത,മാവില്ലൊരു കുട്ടിതൻ കൈയിൽ;—കഷ്ടം!
മന്ദരാചലം താങ്ങാനൊരു കൊച്ചരയന്നം!
മിഥിലാനാഥദാക്ഷ്യം നഷ്ടമായ് സഖിമാരേ,
വിധിതൻ ഗതിയാർക്കു നിർണ്ണയിക്കുവാനൊക്കും?''

അല്ലലാർന്നുഴലുന്ന രാജ്ഞിതന്മൊഴി കേട്ടു
വല്ലകീനിനദത്തിൽ ചൊല്ലിനാളൊരു തോഴി:

''പാവനതേജസ്വികളായീടുന്നോരെദ്ദേവി,
കേവലം ലഘുക്കളെന്നെണ്ണുവാൻ പാടില്ലേതും.
എങ്ങഹോ! ലഘുകായൻ കുംഭജന്മാവാം മുനി;—
യെങ്ങുവാൻ തിരതല്ലിയിരമ്പും പാരാവാരം?
എങ്കിലെ,ന്തബ്ധിയൊന്നായാചമിച്ചില്ലേ? വെണ്മ
തങ്കിടും പുകഴാച്ചാത്ത ജഗത്തിൽപ്പരത്തീലേ?
സൂരമണ്ഡലം കാഴ്ചയ്ക്കെത്രയോ ചെറു,തെന്നാൽ
ക്രൂരിരുൾപ്പടയെല്ലാമതിനെപ്പേടിച്ചോടും.
അത്യന്തം ലഘുവല്ലേ മന്ത്രം? —എന്നാലതിൻ
നിത്യശക്തിക്കു കീഴായ് വർത്തിപ്പൂ ത്രിമൂർത്തികൾ.
അങ്കുശമതിക്ഷുദ്ര,മെങ്കിലും മദമാന്ന
വൻകരിവീരൻ താണു കമ്പിടുമതിന്മുമ്പിൽ.
ശരവും വില്ലുമെല്ലാം പൂക്കളാണെന്നാകിലും
സ്മരനോ, മൂലോകത്തെച്ചോൽപ്പടി നടത്തുന്നു.
എന്തിനു ശങ്കിക്കുന്നതംബികേ, രാമൻ, ധീര—
നന്തരമില്ല ചാപം ഭഞ്ജിക്കതന്നേ ചെയ്യും.''

തോഴിതന്മൊഴിമൂലം ധൈര്യമാന്നിടർ നീക്കി—
യൂഴിപാലകപത്നി സമ്പ്രീതയായിത്തീന്നു.

രമണീമാണിക്യമാം ജനകാത്മജയപ്പോൾ
കമനീയാംഗനായ രാഘവൻതന്നെ നോക്കി,
ശങ്കയാൽ തുടിക്കുന്ന നെഞ്ചുമായ് ദേവന്മാരെ—
സ്സങ്കടമകററുവാൻ സാദരം പ്രണമിച്ചാൾ.
ഒടുവിൽ പ്രാത്ഥിക്കയാണക്കുമാരിക: ''തിരു—
മുടിയിൽ ഗംഗയാളെച്ചൂടുമെൻ മഹാദേവ,
ഗിരിജേ, മഹാദേവി, നിത്യകല്യാണി, യുഷ്മൽ—
ക്കരുണാമധുവെന്നിൽത്തൂകുവാനത്ഥിക്കുന്നേൻ.
ഹിതമായ് ശരാസനഗൗരവം നീക്കി,യെന്നാൽ
കൃതമാം സപര്യയ്ക്കു സാഫല്യമരുളണേ!
നന്ദിച്ചു വരം നല്കും വിഘ്നരാജാവേ, മററു—
ള്ളിന്നോളം ഭവൽപാദസേവനം ചെയ്തീലേ ഞാൻ?
ഭൂയോപി ഞാൻ ചെയ്യുന്നൊരത്ഥനം ചെവിക്കൊണ്ടു
മായമററീവില്ലിൻെറ ഭാരത്തെക്കുറയ്ക്കണേ!''

ഇങ്ങനെ സമ്പ്രാത്ഥിച്ചു രാമനെ നോക്കിദ്ധൈര്യം
തിങ്ങി, യുൾക്കനിവുണ്ടാം വാനോക്കെന്നവളോത്താൾ.
ശ്രീലസന്നയനങ്ങളാർദ്രമായ് പ്രേമാശ്രുവാൽ
ലോലമാം തനുവിങ്കൽപ്പുളകാവലി ചാത്തി.

മാനവേശ്വരനുടെ സത്യത്തെ സ്മരിക്കയാൽ
മാനസക്ഷോഭംപൂണ്ടു പിന്നെയും നിനസ്സുയായ്:

'ഇത്തിരി ഗുണദോഷചിന്തനംകൂടാതെതാ—
നിത്തരമൊരു സത്യം ചെയ്തുപോയല്ലോ താത!
നൃവരാപ്രിയശങ്കയൊന്നിനാൽ സചിവന്മാ—
രവിടേക്കുപദേശം നല്കുവാൻ മുതിർന്നീല.
പണ്ഡിതപ്രമണ്ഡിതമായൊരസ്സമാജത്തിൽ
പന്തിയല്ലാത്ത കാര്യം സാധുവായ്ബ്ഭവിച്ചല്ലോ!
വില്ലിതു വജ്രംപോലെ കക്ശം, കുമാരനോ
നല്ലൊരു പുഷ്പംപോലെ ലോലമാം തനുവാന്നോൻ.
എമ്മട്ടിലുറപ്പാളുമെന്മനം ജഗദീശ,
നെന്മേനിവാകപ്പൂവോ, വജ്രത്തെത്തുളയ്ക്കുവാൻ?
ഇക്കണക്കന്തസ്സാരശൂന്യമായല്ലോ ലോകം.
മുക്കണ്ണധനുസ്സേ, നീ മാത്രമിന്നവലംബം.
മൂർഖത ലോകത്തിങ്കലപ്പിച്ചീമനോഹര—
മൂർത്തിയെസ്സമീക്ഷിച്ചു നീക്കണേ കാക്ശ്യം നീ.''

സന്താപമനുക്ഷണം വദ്ധിച്ചുവരികയാൽ
ഹന്ത! തന്നിമേഷങ്ങൾ നീളുന്നു യുഗംപോലെ.
മഥിതസ്വാന്ത, പിന്നെ ശ്രീരഘൂദ്വഹനേയും
പൃഥിവീതലത്തെയും നോക്കുന്നു മാറിമാറി.
ലാലസിച്ചിതു ഭംഗ്യാ സുന്ദരീമണിയുടെ
നീലനിമ്മലലോലലോചനയുഗമപ്പോൾ;
ചേണെഴും വിധുബിംബംതന്നിലായ്ക്കളിയാടും
മീനകേതനമീനയുഗ്മമെന്നതുപോലെ.
സ്മാരാഭാപരീതമാം തന്മുഖകമലത്തിൽ
ഗീരാകും വരിവണ്ടു ബദ്ധമായെന്നേ വേണ്ടു.
ഒട്ടൊന്നു പിടഞ്ഞിലുമതിനെപ്പുറത്തേക്കു
വിട്ടയച്ചതുമില്ല മന്ദാക്ഷനിശീഥിനി.
കണ്കോണിലൊരുതുള്ളിക്കണ്ണുനീർ വന്നുമുററി
വൻകൃപണാഗ്രിമന്റെ നിക്ഷേപകുംഭംപോലെ.
സ്വയശസ്വിനി പിന്നെത്തന്മനോവിഷാദത്തെ—
സ്സ്വയമേ വിമർശിച്ചു തെല്ലൊന്നു നാണംപൂണ്ടും,
ചിത്തതാരുറപ്പിച്ചു വിശ്വാസമാലംബിച്ചും
സ്വസ്ഥിതി പുരസ്കരിച്ചീവിധം നിരൂപിച്ചാൾ:
'കമ്മവാങ്മാനസങ്ങൾ മൂന്നാലും സത്യത്തെ ഞാൻ
ധമ്മദൈവതമായിപ്പൂജിക്കുന്നവളെങ്കിൽ

രാമചന്ദ്രന്റെ ചാരുചരണപ്പൊൽത്താർകളിൽ
മാമകചിത്തം ശരിക്കപ്പിച്ചുകഴിഞ്ഞെങ്കിൽ
ആരിലും കുടികൊള്ളുമാത്മവത്സലനെന്നെ–
ശ്രീരാമദാസിയാക്കിച്ചെയ്യിടും നിരാക്ഷേപം.
എവിടെ നിഷ്കന്മഷപ്രേമമാത്മാക്കൾക്കുണ്ടാ–
മവിടെസ്സംഭവിക്കും സമ്യക്കാം ഘടനയും.'

ദേവിയാളിതേമട്ടിൽ സ്വാമിയെ നോക്കിക്കൊണ്ടു
പാവനപ്രേമോദാരശപഥം ചെയ്യതെല്ലാം
അമ്മട്ടിൽ ഗ്രഹിച്ചുകൊണ്ടനന്യൂനകാരുണ്യാബ്ധി–
യംബുജാക്ഷിയെത്തത്ര നോക്കിനാൻ കടക്കണ്ണാൽ.

പിന്നെയദ്ധനുസ്സിങ്കലപ്പിച്ചു, പക്ഷിശ്രേഷ്ഠൻ
പന്നഗകിശോരത്തിലെന്നപോലൊരു നോട്ടം.
ത്ര്യംബകചാപത്തിന്മേൽ ഭാസ്സരാനന്ദയഹീരം
തന്മിഴി നടത്തിയ കാഴ്ചകണ്ടൊരുനേരം,
രോമഹർഷണംപൂണ്ട ലക്ഷ്മണൻ പൃഥിവിയിൽ
ഭീമമായ് ചവിട്ടിക്കൊണ്ടുച്ചത്തിലുരയ്ക്കയായ്:
''ഉറക്കരുത്താന്നീടുവിൻ, താങ്ങുവിൻ ധരണിയെ
ദിഗ്ഗജകൂർമ്മശേഷവാരാഹവീരന്മാരേ!
വാഞ്ഛരിപ്പൂ ഹരചാപം ഭഞ്ജിപ്പാൻ തിരുവടി,
ഞാൻ ചൊൽവതാദരിച്ചു നില്ക്കുവിൻ ശ്രദ്ധാപൂർവ്വം.''

ധൈര്യമാന്നിഷ്പാസത്തെ ശ്രീപതി സമീപിക്കെ–
പ്പൗരരാൽ ദേവന്മാരും പൂർവ്വരും സ്മൃതരായി.
സഭികജനങ്ങൾതൻ സന്ദേഹഭ്രമങ്ങളും
സഹസാ, മൂഢക്ഷ്മാപമാനസമദവാഞ്ഛും
ഭാഗ്യവരാമൻതന്റെ ഗർവ്വവും, നിലിമ്പക്കും
യോഗ്യരാമൃഷിമാക്കുമുണ്ടായ ഭയാന്ധ്യവും,
സീതതന്നഴൽപ്പാടും ജനകവിഷാദവും
മൈഥിലരാജ്ഞിയാംതൻ സങ്കടക്കൊടുംതീയും.
ഒക്കെയുമേകോപിച്ചു ശംഭുവിൻ കോദണ്ഡമാം
കപ്പലിൽക്കടന്നെത്തിയെന്നതേ ചൊല്ലാനുള്ളു.
രാമദോബ്ബലമായ വാരിധിയുല്ലംഘിപ്പാൻ
കാമിച്ചിതവയൊരു കണ്ണധാരനമെന്യേ.

ലാലസച്ചിത്രത്തിങ്കൽ ദൃശ്യമാംവിധമപ്പോൾ
ചാലവേ കാണപ്പെട്ടു ദേവനപ്പുരുഷാരം.
കരുണാനിധി പിന്നെജ്ജാനകീമുഖപത്മം
തരസാ നിരീക്ഷിച്ചു നില്ക്കയായല്പംനേരം.

അക്കൃശോദരി ശോകവ്യാകുലഹൃദന്തയായ്
പോക്കുന്ന നിമിഷങ്ങടം നീട്ടററ യുഗമാക്കി.
തുള്ളിവെള്ളവും കിട്ടാതത്യുഗ്രപിപാസതൻ
തള്ളലാലെരിപൊരിക്കൊണ്ടിടുമൊരു നരൻ
ഈയ്യൂഴിവെടിഞ്ഞഹോ! പൊയ്ക്കഴിഞ്ഞെന്നാൽപ്പിന്നെ-
പ്പീയൂഷസരോവരംകൊണ്ടൊരു ഫലമുണ്ടോ?
കഷ്കസസ്യക്ഷേത്രം കാഞ്ഞുണങ്ങിയശേഷം
വഷ്സമ്പാതംകൊണ്ടു വല്ല കാര്യവുമുണ്ടോ?
പററിയ ശുഭവേള തെററിച്ചോരനന്തരം
മുററിയ പശ്ചാത്താപംകൊാംകിലും ഫലമെന്തേ?

ഇമ്മട്ടിലോരോന്നെല്ലാം ചിന്തിച്ചു രഘൂത്തമ-
നമ്മിഥിലേശപ്രിയനന്ദിനിതന്നെ നോക്കി
തൽപ്രേമവൈവശ്യത്തെക്കണ്ടറിഞ്ഞതുമൂലം
സുപ്രസന്നാത്മാവായിപ്പുളകംകൊണ്ടീടിനാൻ.

ചേതസാ ഗുരുപാദം വന്ദിച്ചു ലഘുശ്രമം
ഭൂതേശമഹാചാപം പൊന്തിച്ചാൻ കുമാരകൻ
വില്ലതു കൈത്താരിങ്കലുയന്നമുഹൂത്തത്തിൽ
കല്യമാം വിദ്യുല്ലേഖയെന്നപോൽ കളിയാടി.
പിടിച്ചു വളച്ചപ്പോളംബരവക്ഷസ്സിങ്കൽ
സ്ഫുടിക്കും ശക്രചാപമെന്നമാതിരി മിന്നി.
ഏവരും നോക്കിനില്ക്കെക്കാർമ്മുകം പൊക്കിദ്ദേവൻ
ഞാൺവലിച്ചനായാസം ബന്ധിച്ചു മാത്രാദ്ധത്തിൽ;—
ആക്കുമേ കാണ്മാനിടകിട്ടിയില്ലത്രവേഗം;—
ഊക്കൊടേ മുറിച്ചിതു രണ്ടായിശ്ശിവചാപം.
ഉാക്കമ്പം വളത്തുമാറക്ഷണം പുറപ്പെട്ടോ-
രുൽക്കടധ്വനികൊണ്ടു ഭൂതലം ഞെട്ടിപ്പോയി.

ഭീതിദായകമാമശ്ശബ്ദത്താൽ വഴിതെററി-
യാദിത്യതുരംഗങ്ങളമ്പരന്നെങ്ങോ പാഞ്ഞു!
ഭീഷിതദിഗ്ഗജങ്ങളലറീ, കുലുങ്ങീ ഭൂ;
ശേഷകച്ഛപവാരാഹങ്ങളും നടുങ്ങിപ്പോയ്.
ദേവരാക്ഷസയോഗിവൃന്ദമോ, ചെവിപൊത്തി-
പ്പീവരചിന്താധീനമാനസരായിത്തീന്നു.
തുളസീ പാടാം കോപ്പിൻ, വിൽമുറിഞ്ഞതുനേര-
മളവേ ജയജയശബ്ദവുമുണ്ടായ്‌വന്നു.

ശൈവകാർമ്മുകമായ നൗകയിൽ, കാലേ, മോഹ–
വൈവശ്യമൂറപ്പിച്ച ദുഷ്ടരാം മനുജന്മാർ,
ശ്രീരാമഭുജാബലസാഗരപ്പരപ്പിലെ–
ഗ്ഘോരമാം തരംഗങ്ങൾക്കിടയിൽപ്പെട്ടു മുങ്ങി,
ചാപഖണ്ഡങ്ങൾ രണ്ടും രാഘവൻ ധരിത്രിയിൽ–
ക്ഷേപിക്കെജ്ജനതതി നിതരാമാനന്ദിച്ചു.
കൗശികമുനിയായ നിർമ്മലാർണ്ണവത്തിലെ–
സ്സംശുദ്ധപ്രേമവാരിയിളകിമറിഞ്ഞുടൻ
രാമസുന്ദരചന്ദ്രസാലോക്യലഹരിയാൽ
കോൾമയിർത്തിരയാർന്നു കൂത്തടിക്കുകയായി.
അംബരഭേരീനാദം മുഴങ്ങീ, സുരലോക–
കംബുകണ്ഠികളുടെ പാട്ടുമാട്ടവുമുണ്ടായ്.
ബ്രഹ്മാദിദേവന്മാരും സിദ്ധരും മുനിമാരു–
മംബുജാക്ഷനെക്കീർത്തിച്ചാശിസ്സുമരുളിനാർ.
കുസുമോജ്ജ്വലചിത്രമാലകൾ തൂകീടിനാർ
രസവദ്രാഗഗാനം കിന്നരസംഘങ്ങളും.
ധന്യവാദങ്ങളാലേ മാറ്റൊലിക്കൊണ്ടു ലോകം,
മന്നിലശ്ശുഭഘോഷം സർവ്വത്ര വിദിതമായ്.
'ശ്രീകണ്ഠചാപം രാമൻ ഭഞ്ജിച്ചാ'നെന്നു തമ്മിൽ
സ്ത്രീകളും പുമാന്മാരും ചൊല്ലിയാനന്ദംനേടി.
പാരാതെ വന്ദികളും സൂതമാഗധന്മാരും
ശ്രീരാമയശസ്സിനെക്കീർത്തിച്ചാരതുനേരം.
ആനകളശ്വങ്ങളും വസ്ത്രരത്നാദിയെല്ലാ–
മാനന്ദപൂർവ്വം ദാനംചെയ്യുയായ് സുജനങ്ങൾ.
കൈമണി, ശംഖം, ഭേരി, മദ്ദളംതുടങ്ങിയ
രമ്യവാദിത്രങ്ങൾതൻ ഘോഷവും കേൾക്കായ്‌വന്നു.
മഞ്ജുയൗവനമാർന്ന സുന്ദരീമണികൾതൻ
മംഗലഗാനാലാപമാക്കുമുന്മേഷംനല്കീ.

ആതപാർത്തിതശാലീക്ഷേത്രം,മാ മഴയാൽപ്പോൽ
മേദിനീശ്വരി തോഴിമാരൊത്തു സന്തോഷിച്ചു.
ഉന്നതതാപമെല്ലാമൊന്നായിശ്ശമിക്കയാൽ
ധന്യനാം വിദേഹേശനാശ്വാസമുണ്ടായ്‌വന്നു;
ഭീമമാം കയത്തിങ്കൽപ്പെട്ടഹോ! നീന്തിനീന്തി–
ക്കൈമെയ്യു തളർന്നവൻ കരയിൽ ചെന്നാൽപ്പോലെ.
ഭൂസഹസ്രാക്ഷരെല്ലാമസ്തപൗരുഷരായി
വാസരദീപങ്ങൾക്കു തുല്യമായ് നിറംകെട്ടു.

പൃത്തനാം മഴത്തുള്ളി നകരും ചാതകിക്കേ
സത്യമായ് സീതാഹഷം വണ്ണിപ്പാൻ കഴിഞ്ഞിട്ടു.
സാന്ദ്രമോദാത്മാവായ ലക്ഷ്മണൻ, ശ്രീരാമനാൽ
ചാന്ദ്രമണ്ഡലം കണ്ടുനില്ക്കുന്ന ചകോരമായ്.

സാനന്ദം ശതാനന്ദമാമുനി കല്പിക്കയാൽ
ജാനകി രാമോപാന്തമാന്നിതു മന്ദംമന്ദം.
ബദ്ധസമ്മോദം പാടും തോഴിമാരൊടുചേന്നു
മുഗ്ദ്ധയാം ജനകജ, ബാലികാമരാളിപോൽ,
പാദവിന്യാസംചെയ്കെ, സ്സൗഭഗം മൂത്തിമത്തായ്-
പ്രാദുർഭവിച്ചു മന്ദം സഞ്ചരിപ്പതാണ്ടോന്നി.
ദീപ്രമാം തേജസ്സാന്നു തോഴിമാക്കിടയ്ക്കവരം
തീപ്പൊരികരംക്കുമദ്ധ്യേ വിളങ്ങും വിളക്കായി.
വിശ്വസംവിജയശ്രീപോലെയക്കരതാരിൽ
വിസ്തരിച്ചിരുന്നിതു മംഗലജയമാല്യം.
സങ്കോചമുണ്ടായ്‌വന്ന ലോലമാം തന്നവിങ്ക-
ലെങ്കിലെ,ന്താനന്ദത്താലുത്ഫുല്ലം മനസ്സുമം.
ഉള്ളിലെഗ്ഗൂഢപ്രേമം സുവ്യക്തമാക്കീടാതെ
പുള്ളിമാന്മിഴി സീത, രാമസന്നിധിപൂകി
തന്മുഖച്ഛവി കണ്ടു നിന്നുപോയ് ചലിക്കാതെ
തന്മയത്വേന നിമ്മിച്ചുള്ളൊരു ചിത്രംപോലെ.
''ശോഭനജയമാല്യം കണ്ഠത്തിലണിയിക്കൂ'';—
വൈഭവംതികയുന്ന തോഴിയാളോമ്മിപ്പിച്ചു.
ഓമലാളയത്തിനാളിരുകൈത്താരാൽ മാല്യം
പ്രേമവൈവശ്യംമൂലം ചാത്തുവാൻ കഴിഞ്ഞീലാ.
കണ്ടിടാം ചന്ദ്രാഭയാൽ ചൂളിടും, തണ്ടുനീണ്ട
രണ്ടു താമരപ്പൂക്കളെന്നപോൽ തൽപാണികരം.

വാരിജാക്ഷികരം വീണ്ടും പാടവേ, സുകുമാരി
ശ്രീരാമഗളത്തിങ്കലപ്പിച്ചാരം ജയദാമം.
അതുകണ്ടമരന്മാർ വാരിവഷിച്ചു പൂക്കരം
ക്ഷിതിടുത്തുകരം മഞ്ജീ സൂരനാൽ കുമുദംപോൽ.
മിഥിലാപുരിയിലുമംബരത്തിലുമൊപ്പം
മധുരോദാരഗീതസുസ്വരം തള്ളിപ്പൊങ്ങി.
ദുജ്ജനമാശാഭംഗംകൊണ്ടു നിഷ്പ്രഭമായി;
സജ്ജനം മഹാനന്ദവാരിരാശിയിൽമുങ്ങി.
ദേവകിന്നരമത്ത്യനാഗതാപസരെല്ലാം
സേവിച്ചു 'ജയജയ'ഘോഷത്താൽ ഭഗവാനെ.

സച്ച്ധൂടികരം പാടിത്താണ്ഡവം നടത്തിനാ—
രുർവ്വിയിൽത്തെരുതെരെത്തുകിനാർ കസുമങ്ങരം.
ഭൂസുരവേദമന്ത്രദ്ധ്വനിയും വൈതാളിക—
ഭാസുരസ്തുതികളും മാറെറാലിക്കൊണ്ടു വാനിൽ.
''ഇന്നിതാ വിൽമുറിച്ചു സീതയെദ്ദശരഥ—
നന്ദനൻ വരിച്ചു''വെന്നുള്ളൊരു വൃത്താന്തത്താൽ
ഭൂനാകരസാതലലോകഭേദങ്ങളെല്ലാ—
മാനന്ദാമൃതപൂരമാസ്വദിക്കുകയായി.
പത്തനസ്ഥിതരെല്ലാം ഭദ്രദീപങ്ങരം കത്തി—
ച്ചുത്യത്ഥമാരാധിച്ചു ഭക്തിപൂണ്ടതുനേരം.
അത്രമാത്രവുംപോരാ, സമ്പത്തിൻ നിലമറ—
ന്നത്ഥികരംക്കിഷ്ടംപോലെ ദാനവും ചെയ്യീടിനാർ.

ലാവണ്യശൃംഗാരങ്ങളൊത്തിണങ്ങിയപോലെ
പാവനസീതാരാമസംയോഗം വിജയിച്ചു.
''സ്വാമിതൻ പാദങ്ങളെത്തൊട്ടുവന്ദിക്കു വേഗ—
മോമലേ!'';— ചൊല്ലീടിനാരിങ്ങനെ തന്വംഗികരം.
എങ്കിലും ഭയംകൊണ്ടു ചൂളിയ സീതാദേവി
ശങ്കയാൽ പാദസ്പശം ചെയ്യുവാനാളായീല.
ഗൗതമദാരങ്ങരംതൻ ചരിതം കേട്ടറിഞ്ഞ
മൈഥിലിക്കാശങ്കയ്ക്കു വകയുണ്ടല്ലോ പാരം.
വധുവിൻ വിശേഷാത്തരരാഗമാധുരിയോത്തു
വരനോ, കരരംക്കാമ്പാലൊന്നു പുഞ്ചിരിക്കൊണ്ടു.

ജാനകീരൂപം കണ്ടു മോഹവൈവശ്യംപൂണ്ടു
ഹീനബുദ്ധികളായ മൂർഖഭൂപാലരപ്പോരം
ക്രുദ്ധരായെഴുന്നേററു ശസ്ത്രങ്ങളെടുത്തുകൊ—
ണ്ടുദ്ധതവാക്‌ശല്യങ്ങരം വർഷിച്ചുതുടങ്ങിനാർ:

''മന്നവബാലന്മാരെപ്പിടിച്ചു കെട്ടീടുവിൻ
കന്യയെ ക്ഷണാൽക്കൊണ്ടുപോകണം നമുക്കിപ്പോരം.
വില്ലൊടിച്ചെന്നാകിലും കാമിതം ഫലിച്ചിട്ടി;—
ല്ലല്ല, നാം ജീവിക്കെയാർ വേരംക്കുമിക്കുമാരിയെ?
മിഥിലാമഹീനാഥൻ ബാലരെസ്സഹായിച്ചാ—
ലധുനാ തോല്പിച്ചുടൻ ബന്ധിക്കയത്രേ വേണ്ടു.''

ദുർജ്ജനവാണി കേട്ടു ചൊല്ലിനാർ സുജനങ്ങരം:
''ലജ്ജയും ലജ്ജിച്ചുപോയിസ്സഭാതലത്തിങ്കൽ!

നിങ്ങടംതൻ പ്രതാപോഗ്രവീര്യശൗര്യങ്ങളെല്ലാം
ശങ്കരചാപത്തോടുകൂടെപ്പോൾത്തുലഞ്ഞല്ലോ!
ആവിധം കലാശിച്ച കൈക്കരുത്തെല്ലാമിപ്പോ-
ളീ വികത്ഥനംകൊണ്ടു വന്നുചേരുമോ വീണ്ടും?
ഇപ്പരാക്രമശൈലി വിസ്മൃതമായോ, ധാതാ-
വപ്പാടേ മഷി തേച്ചില്ലേ, നിങ്ങടംതൻ വക്ത്രങ്ങളിൽ?
ഈ മദസ്പർദ്ധാമർഷമൊക്കെയുമുപേക്ഷിച്ചു
രാമഭദ്രനെക്കണ്ടു കണ്ണുകടം കുളിപ്പിപ്പിൻ!
ഈ യുവലക്ഷ്മണന്റെ വർദ്ധിതക്രോധാഗ്നിയി-
ലീയലിൻനിരയായിത്തീരാതെ കരുതുവിൻ.
പക്ഷീന്ദ്രഭാഗം കാകൻ കവരാൻ കൊതിക്കുംപോൽ,
ഹസ്തിവൈരിതന്നംശം പാഴ്മുയലാശിക്കുംപോൽ,
കാരണശൂന്യക്രോധി സൗഖ്യമാഗ്രഹിക്കുംപോൽ,
മാരനാശനദ്വേഷി മംഗളം വാഞ്ഛിക്കുംപോൽ,
ലോഭിയാം ദുരാഗ്രഹി കീർത്തിയെക്കാമിക്കുംപോൽ,
ശോഭനനൈർമ്മല്യത്തെ സ്ത്രീജിതൻ കൊതിക്കുംപോൽ,
ഹരിയിൽ ഭക്തിയേററാൻ മുക്തിയെപ്രതീക്ഷിക്കുംപോൽ
കരുതാം മന്നന്മാരേ, നിങ്ങടംതന്നഭിലാഷം.''

ഇക്കോലാഹലങ്ങളാൽ ഭീതയാം വധുവിനെ-
ച്ചിക്കെന്നു മൃഗാക്ഷികളമ്മതൻ ചാരത്താക്കി.
ദേവിതൻ ശുഭപ്രേമമോത്തോർത്തു മുദിതനായ്-
ദ്ദേശികനികടത്തെ പ്രാപിച്ചാൻ രഘൂദ്വഹൻ.
ദൈവകല്പിതമെന്തെന്നാക്കറിഞ്ഞിടാമെന്നു
വൈവശ്യം കലർന്നിതു സീതയും ജനനിയും.

ദുസ്സഹപരുഷോക്തി കേടംക്കയാൽ ഭാവം മാറി-
യസ്സുമിത്രാത്മജാതനങ്ങിങ്ങു നോക്കീ, പക്ഷേ,
രാമഭദ്രനെശ്ശങ്കിച്ചക്ഷരം മിണ്ടീടാതെ-
യാമട്ടു നില്ക്കും നില്പോ, ഗംഭീരമനോഹരം.
ക്രോധതാമ്രാക്ഷനായി ഭ്രൂകുടി ഞെരിയുമ്മാ-
റേധിതോത്സാഹം നിന്ന ബാലലക്ഷ്മണവീരൻ
മത്തേഭയൂഥം കണ്ട പഞ്ചാസ്യപോതംപോലെ-
യത്യുഗ്രദൃഷ്ടിക്ഷേപം ചെയ്തിതബ്ഭൂപാലരിൽ.

ഭിന്നഭാവങ്ങടം കണ്ടു ദുഃഖിച്ചു പുരസ്ത്രീമാർ
മന്നരെപ്പലമട്ടിൽ ഭർത്സിച്ചുതുടങ്ങിനാർ.

അത്തവ്വിൽ, ഭൃഗുവംശവാരിജാരുണനായി–
പ്പൃഥ്വിയിൽ പേരെടുത്ത വീരനാം പാരശവധൻ
ഭഗ്ഗ്കാർമ്മുകഭംഗം കേട്ടറിഞ്ഞെത്തീ, രാജ–
വഗ്ഗമാമടവിക്കു ദാവപാവകനായോൻ.
രാജസഞ്ചയമാകെച്ചൂളിപ്പോയ് ക്ഷണാദ്ധത്തിൽ
രാജാളി*തന്നെക്കണ്ടോരുർക്കുരുവികളായി.
ചേലെഴം പരിശുഭ്രതനുവിൽ ഭസിതവും
ഫാലത്തിൽ ത്രിപുണ്ഡവും പൂണ്ടൊരു രൂപം കാണ്മിൻ!
കോപത്താലരുണിമവീശിയ മുഖചന്ദ്രൻ,
കോടിയപുരികങ്ങ,ളാരക്തനേത്രദ്വന്ദ്വം;
വൃഷഭസ്കന്ധം, ചാരുവിരിമാറിടം, നീണ്ടു
വിലസും ബാഹുദണ്ഡം, സുന്ദരയജ്ഞസൂത്രം,
രുദ്രാക്ഷമാല്യം, മാൻതോൽ;—അരയിൽ ബന്ധിച്ചുള്ള
ഭദ്രമാമാവനാഴി കൈകളിലമ്പും വില്ലും,
തോളത്തു കുഠാര;—മിമ്മട്ടിലാ മുനിമുഖ്യ–
നാളുന്ന കോപത്തോടേ നോക്കിനാൻ നൃപന്മാരെ.
താപസോചിതശാന്തം വേഷ,മെന്നാലും കമ്മം
താപത്തെജ്ജ്വലിപ്പിക്കുമ്മട്ടു കക്കശമത്രേ.
ഉജ്ജ്വലവീരം മൂത്തി കൈക്കൊണ്ടുവരുംപോലെ–
യജ്ജനമദ്ധ്യമാന്നു നില്ക്കുന്നു പരാക്രമി.

രുദ്രശിഷ്യാഗ്രിമൻെറ രൂക്ഷമാംഭാവം കണ്ടു
വിത്രസിച്ചവനീശരാഞ്ഞെഴന്നേററു ഭക്ത്യാ
തങ്ങളാരെന്നും താതനാമങ്ങളെന്താണെന്നും
ശങ്കപൂണ്ടറിയിച്ചു സാഷ്ടാംഗം പ്രണമിച്ചാർ.
ജാമദഗ്ന്യനാൽ സൗമ്യദശിതരായോർപോലും
ഭീമദൃമ്മൃതിയുടെ വായിലായ്പ്പോയെന്നോത്തു.
രാജഷി ജനകനുമമ്പരന്നടുത്തെത്തി–
പ്പൂജാഹ്ൻ മുനീന്ദ്രൻെറ പാദധൂളികളേററു.
തൻപ്രിയാത്മജയേയുമാനയിച്ചിളാപതി
കുമ്പിടുവിച്ചുകൊണ്ടാൻ യോഗിതൻ പാദങ്ങളിൽ.
ജാനകിക്കാശിസ്സപ്പോളരുളീ ഭൃഗുരാമൻ;
സാനന്ദം പ്രതിനയിച്ചീടിനാർ സഖിമാരും.
പിന്നെയാ വിശ്വാമിത്രമാമുനി ദശരഥ–
നന്ദനന്മാരോടൊത്തു ചെന്നു വന്ദിച്ചശേഷം

* ഒരുവക വലിയ പക്ഷി (പ്രാപ്പിടിയൻ). Falcon എന്നു ചിലർ.

ചൊല്ലിനാൻ: ''മുനേ, പംക്തിസ്യന്ദനപുത്രന്മാരാ–
യുല്ലസിക്കുന്ന രാമലക്ഷ്മണന്മാരാണിവർ.''

കൗതുകം കലരുന്ന ഭാർഗ്ഗവൻ പരിലസൽ–
ഭ്രാതൃയുഗ്മത്തെക്കണ്ടു മംഗളമാശംസിച്ചു.
കാമനുംതളരുന്ന സൗന്ദര്യംതിരളുന്ന
രാമനെയല്പംനേരം സൂക്ഷിച്ചുനോക്കീ പിന്നെ
ഒന്നുമൊട്ടറിയാത്തമട്ടി'ലീയാരംത്തിരക്കെ–
ന്തെ'ന്നൊരു ചോദ്യമിട്ടാൻ ജനകക്ഷ്മാപനോടായ്.
ഉരംത്തടംകലക്കുന്ന കോപത്താലുടലാകെ–
യുച്ചലിക്കുകയാണു മാമുനിക്കതുനേരം.
രാജന്യപ്രവരർതന്നാഗമഹേതുവെല്ലാം
രാജർഷി സവിസ്തരം താഴ്മയിലറിയിച്ചു.
രേണുകാത്മജനപ്പോരം ചുററിലും കണ്ണോടിക്കെ–
ക്ഷോണിയിൽക്കിടക്കുന്ന ചാപഖണ്ഡങ്ങരം കണ്ടു.
ഉൽക്കടക്രോധാന്ധനായുച്ചത്തിലലറിനാൻ:
''ഇക്കുലവില്ലൊടിച്ചതാരുവാൻ മൂഢാത്മാവേ!
എങ്ങുനില്ക്കുന്നിതവനെന്നു നീ കാട്ടീടാഞ്ഞാ–
ലെങ്ങോളം തവരാജ്യമങ്ങോളം മുടിക്കും ഞാൻ.''
ഭീതിയാലരചന്നു മിണ്ടുവാൻ കഴിഞ്ഞീല
ചേതസാ സന്തോഷിച്ചു ദുഷ്ടബുദ്ധികളപ്പോരം.
വാനോരും മുനീന്ദ്രരും പൗരരും ഭയപ്പെട്ടു
മാനസഗ്ലാനിപൂണ്ടു മൗനമാന്നിരുന്നുപോയ്.
ദൈവമിസ്സന്ദർഭത്തിൽ ഭദ്രഭഞ്ജകനായെ–
ന്നുവ്രേശ്വരി ചിന്തിച്ചുത്തപ്തമനസ്കയായ്.
കാർത്തവീര്യാരിവീര്യം കേട്ടിരുന്നതുമൂലം
മാത്രയോ കല്പമെന്നു നിനച്ചു ജനകജ.

ലോകർതൻ ഭീയും സീതാസാദവും കണ്ടറിഞ്ഞു
ശോകസമ്മോദാതീതനായൊരാ രഘുനാഥൻ
അരുളിച്ചെയ്താൻ മന്ദം: ''നിന്തിരുവടിയുടെ
ചരണാർച്ചകന്മാരിലേകനായിരിക്കണം,
മൽപ്രഭോ, ശിവചാപം മുറിച്ചു;—തിരിക്കട്ടെ,
കല്പനയെന്താണിപ്പോളരുളിച്ചെയ്യുകൂടേ?''

ഭ്രൂവളഞ്ഞാക്രോശിച്ചാൻ ഭാർഗ്ഗവൻ: ''കൊള്ളാംകൊള്ളം,
സേവക;—നെന്നാൽപ്പിന്നെസ്സേവനമല്ലേ ധർമ്മം?
ശാത്രവകർമ്മംചെയ്‌വോൻ സേവകനെന്നാണെങ്കിൽ
ധൂർത്തനാമവനോടു യുദ്ധംതാൻ കരണീയം.

തീർത്തുചൊല്ലുവൻ, ചാപം മുറിച്ചോനാരാകിലും
കാർത്തവീര്യനെപ്പോലെ വൈരിയാണെനിക്കവൻ.
കേൾക്ക നീ രാമ, പാപിയവനെക്ഷണാർദ്ധത്തിൽ
നീക്കിനിർത്തുക നന്നായ്ക്കാണട്ടെ ഞാനൊന്നിപ്പോൾ.
അല്ലായ്കിൽ സമാഗതരായ പാർത്ഥിവന്മാരെ–
ക്കൊല്ലാതെ വിടുന്നവനല്ല ഭാർഗ്ഗവരാമൻ.''

ഉൽക്കണ്ഠാതരളിതനേത്രനാം സൗമിത്രിക്കീ–
യുജ്ജ്വലാഖ്യാനം കേട്ടു പുഞ്ചിരിവന്നുപോയി.
മല്ലിടാനൊരുങ്ങുന്ന മാമുനിശ്രേഷ്ഠനോടു
ചൊല്ലിനാൻ നിന്ദാഗർഭവാണികളേവം വത്സൻ:

''ഹേ വിഭോ, ശൈശവത്തിലെത്രയോ ലീലാചാപ–
മീവിധം നേരമ്പോക്കായ് ഞാനൊടിച്ചിരിക്കുന്നു.
അന്നൊരുനാളിൽപ്പോലുമങ്ങുന്നു കോപിച്ചീലാ
പിന്നെന്താണിതിനോടു താൽപര്യമിത്രത്തോളം?''

കണ്മിഴിച്ചരുളിനാൻ മാമുനി: ''ബാല, നീയും
ദുർമ്മതിവശനായീ, നാവടക്കുക വേഗം.
ലോകവിശ്രുതമായ രുദ്രചാപത്തെയാണോ
ലോലമാം കളിവില്ലോടുപമിപ്പതു മൂഢ!''

ഉല്ലസൽസ്മിതമാർന്നു ചൊല്ലിനാൻ ഭദ്രൻ: ''മുനേ,
വില്ലുകളെല്ലാമൊപ്പമെന്നേ ഞാൻ ധരിച്ചുള്ളു.
കേൾക്കുക, ജീർണ്ണിച്ചോരു പൊട്ടവില്ലൊടിച്ചെന്നാ–
ലാക്കെന്തു ചേതം, ലാഭ?—മെന്നു ഞാനറിഞ്ഞീലാ.
ഒട്ടൊന്നു പുതിയതെന്നോർത്തുപോയാര്യൻ, പക്ഷേ,
തൊട്ടമാത്രയിലതു രണ്ടായിത്തകർന്നതേ.
ഏട്ടനെന്തപരാധമുണ്ടിതിൽ?—പരമാർത്ഥം
കൂട്ടാക്കാതകാരണമെന്തിനു കോപിക്കുന്നു?''

ഉഗ്രമായ് മഴുവിങ്കലൊന്നു നോക്കിയശേഷ–
മുൽക്രോശിക്കുകയായീ രാജന്യകുലാന്തകൻ:
''ശീലമെന്തെനിക്കെന്നു മൂഢ, നീ കേട്ടിട്ടില്ല
ബാലകനാകകൊണ്ടു നിന്നെ ഞാൻ കൊല്ലുന്നില്ല.
കേവലമൊരു മുനിയെന്നു നീ ഗണിക്കുന്നോ
ഭൂവരസൂനോ, നിത്യബ്രഹ്മചാരിയാമെന്നെ?
ദുർമ്മതേ, മഹാമഷൻ ബാഹുജവംശമാകെ
നിർമ്മൂലനാശംചെയ്യോൻ ഞാനതാരറിയാത്തു?

സ്വീയമാം ഭുജാടോപാൽ ക്ഷിതി നഃ ക്ഷത്രമാക്കി-
ശ്ശ്രീയെഴും ദ്വിജന്മാക്കു നല്കി ഞാൻ പലേവട്ടം.

നീയിതു കാണുന്നീലേ, കൃതവീര്യാത്മജന്റെ-
യായിരം കരങ്ങളും ഖണ്ഡിച്ച കഠാരകം?

പുച്ഛമായെന്തും ചൊല്ലി വെറുതേ സാധുക്കളാ-
മച്ഛനമ്മമാൎക്കാപത്തുണ്ടാക്കിവെച്ചിടൊല്ലാ.

ഉൽഭടം മഴുവിതു രാജന്യവധൂജന-
ഗർഗാർഭകരക്തക്ഷാളനകാഷായിതം.''

പരുഷോക്തികൾ കേട്ടു പിന്നെയും ചിരിച്ചുകൊ
ണ്ടുരചെയ്യുകയാണു ലക്ഷ്മണൻ മൃദുസ്വരം:

''ഹേ മുനീശ്വര, താങ്കളത്യന്തം ഞെളിയുന്നു
'പോർമദം തിരളുന്ന വീരൻ ഞാ'നെന്നമട്ടിൽ.

ഊതിയാൽപ്പറന്നുപോം പൎവ്വതംപോലുമെന്ന
മാതിരി മഴുവെന്നെക്കാട്ടുന്നു പലേവട്ടം.

അംഗുലി ചൂണ്ടിപ്പോയാൽ വാടുന്ന 'തൊട്ടാവാടി'-
യല്ല ഞാനെന്നറിഞ്ഞാൽക്കൊള്ളാമെൻ വിഭോ, ഭവാൻ.

മഴുവും വില്ലുമമ്പും കണ്ടൊരു യോദ്ധാവെന്നു
പഴതേ ചിന്തിക്കയാലൗദ്ധത്യം പുലമ്പിപ്പോയ്.

ചേണെഴും ഭൃഗുവംശസംഭവനെന്നും, മാറിൽ-
പ്പൂണുനൂൽ കാണുകകൊണ്ടു കാശ്യപീസുരനെന്നും

നേരായി ഗ്രഹിക്കയാലെന്തൊക്കെക്കഥിക്കിലും
പാരുഷ്യമടക്കി ഞാൻ സക്ഷമം സഹിച്ചീടാം.

വിണ്ണവർ, ഭൂദേവന്മാർ, ഗോക്കൾ,ഈശ്വരഭക്ത-
രെന്നിവരോടു വീര്യം കാട്ടുകില്ലസ്മൽഗോത്രം.

അവരെക്കൊല്ലുന്നതു പാപമാ,ണെന്നല്ലവ-
ൎക്കപകാരികളാക ദുര്യശസ്സരവുംതാൻ.

ആകയാൽബ്ഭവാനെന്നെക്കൊല്ലുവാൻ മുതിൎന്നാലും
ശോകമില്ലങ്ങേപ്പാദമലരിൽ പതിക്കും ഞാൻ.

കോടി വജ്രങ്ങൾക്കുള്ള ശക്തിയുണ്ടല്ലോ പാൎത്താ-
ലീടെഴും ഭവദ്വക്ത്രവൈഖരിക്കെന്നിരിക്കെ,

പോർവില്ലുമമ്പും മാത്രമല്ലൊരു കോടാലിയു-
മീവിധം ചുമക്കുന്നതെന്തിനെന്നറിഞ്ഞീലാ.

വല്ലതുമനുചിതവാക്കുകളങ്ങേക്കണ്ടു
ചൊല്ലിയിട്ടുണ്ടാവാം ഞാൻ, മാപ്പുതന്നാലും ഭവാൻ.''

പരശുരാമൻ:

''ഹേ മുനേ, വിശ്വാമിത്ര, സാഹസംകലരുന്ന
താമസപ്രകൃതിയാണിബ്ബാലൻ, കുചേഷ്ടിതൻ.
ചേലെഴും സ്വകുലത്തിൻ നാശകാരകനിവൻ
കാലസന്നിധി കാലു വെയ്ക്കുവാനൊരുങ്ങുന്നു.
ഭാസ്കരാന്വയചാരുരാകേശകളങ്കമാ–
ണീക്കുമാരകനൊരു താന്തോന്നി, ചിന്താശൂന്യൻ.
ഏകമാത്രയാലിവനന്തകന്നിരയായി–
പ്പോകുമെന്നിതാ സത്യംചെയ്തു ഞാൻ പറയുന്നു.
ഞാനതിൽദ്ദോഷിയാകില്ലിവനെക്കാത്തുകൊാംവാൻ
മാനസേ താൽപര്യമുണ്ടെങ്കിലെത്രയും വേഗം
മൽകരബലവായ്പും കോപവും പ്രതാപവും
വ്യക്തമായ് ഗ്രഹിപ്പിച്ചു തടയൂ സമാരംഭം.''

ലക്ഷ്മണൻ:

''ക്ഷത്രിയച്ഛിത്തേ, ഭവാൻ ജീവിക്കെബ്ഭവൽകീർത്തി–
യിത്രമേൽശ്ശുരിയായി മററാരു വർണ്ണിച്ചീടും?
തന്നുടെ നാവുകൊണ്ടു തൻപരാക്രമചക്രം
പിന്നെയുംപിന്നെയും ഹാ! പിന്നെയും കീർത്തിച്ചില്ലേ?
ഇല്ല,ലംഭാവമെങ്കിൽ ചൊല്ലിടാം കുറെക്കൂടി
വല്ലമട്ടിലും കോപം സഹിച്ചു കഷ്ടിക്കേണ്ടാ.
അങ്ങൊരു ധീരൻ, വീര,നക്രോധ,നെന്നാണെങ്കി–
ലിങ്ങനെ ദുർവ്വാക്കോതിയാജ്ജികും മേന്മയെന്താം?
ജന്യത്തിൽപ്പല വീരകർമ്മവും ചെയ്യാം ശൂരൻ;
തന്നത്താനവ പാടിനടക്കാറില്ല പക്ഷേ.
പോരിലെങ്ങാനുമൊരു വൈരിയെക്കണ്ടാൽ പോരും
ഭീരുക്കാം ജല്പിച്ചീടും വീരവാദങ്ങളേവം.
അന്തകൻതന്നെക്കൂട്ടിക്കൊണ്ടാവാമെഴുന്നള്ളി
നിന്തിരുവടി,യത്ര പേടിപ്പിച്ചിടുന്നു മാം.''

ലക്ഷ്മണനിന്ദാഗർഭനീരസോക്തികാം കോക്കെ–
യക്ഷമൻ, കുഠാരത്തിൽക്കൈവെച്ചു കഥിക്കയായ്:
''ഒട്ടവിൽപ്പഴിയാരുമാരോപിക്കരുതെന്നിൽ
കട്ടദുർവ്വാദിയാമിക്കശ്മലൻ വധാർഹൻതാൻ.
ബാലനെക്കൊല്ലേണ്ടെന്നു ചിന്തിച്ചുനിന്നേൻ, പക്ഷേ
കാലനെക്കാണാതിവൻ പോമെന്നു തോന്നുന്നില്ല.''

വിശ്വാമിത്രൻ:

''ഹേ മഹാത്മാവേ, ഭവാൻ കോപകാലുഷ്യം നീക്കി–
യീ മനശ്ചാപല്യത്തെസ്സസ്നേഹം പൊറുക്കണം.

ഉണ്ണികളുടെ ദോഷ,മല്ലെന്നാൽ ഗുണ,മൊന്നു–
മെണ്ണുമാറില്ല തെല്ലും കാര്യമായ് സുജനങ്ങൾ.''

പരശുരാമൻ:

''വെണ്മഴുവിതാ കൈയിൽ; ക്രോധി ഞാൻ; ഗുരുദ്രോഹി
കണ്മിഴിവെട്ടത്തതാ നില്ക്കയും ചെയ്തീടുന്നു;
എങ്കിലും മഹാമുനേ, താങ്കളെക്കുറിച്ചുള്ളിൽ
തങ്കിടുമാദരത്താൽ കൊല്ലാതെ വിട്ടയയ്ക്കാം.
സാന്ത്വനം ചൊൽവാൻ ഭവാൻ സന്നദ്ധനായില്ലെങ്കിൽ
ഞാൻ, തുലോമവിവേകിയാകുമിക്കുമാരനെ
ഘോരമാം പരശുവാൽ കണ്ഡിച്ചെൻ ഗുരുവിൻെറ
പേരിലുള്ളൊരു കടം വീട്ടുമായിരുന്നേനേ.''

ഉൾത്താരിൽസ്മിതംപൂണ്ടു ചിന്തിച്ചു വിശ്വാമിത്രൻ:
'മത്തനാം മുനിക്കെല്ലാം പച്ച*യായ്ത്തോന്നുന്നല്ലോ.
ഊക്കനാം ശിവചാപം, വജ്രകർക്കശ,മേതോ
പാഴ്ക്കരിമ്പെന്നപോലെ രാമനിന്നൊടിച്ചിട്ടും
അജ്ഞാനതാമിസ്രത്താലായതു കണ്ടുകൊൾവാ–
നപ്രഗത്ഭമായ്ത്തീർന്നു യോഗിതൻ മനോനേത്രം.'

ലക്ഷ്മണൻ:

''ശ്രീകരം തവ ശീലമേതൊരാളറിയില്ല?
ലോകത്തിൽ പ്രസിദ്ധമാണക്കഥ പണ്ടേതന്നെ.
അമ്മതൻ കടമാദ്യം വീട്ടുവാൻ കനിവാർന്നു;
ജന്മദൻതങ്കലുള്ളതതിനോടൊപ്പം തീർന്നു.
ശേഷിച്ചതാചാര്യങ്കൽത്തങ്ങിടും കടം മാത്രം;
ലേശവും മനസ്സുഖമില്ലതു വീട്ടായ്കയാൽ.
അക്കടമിപ്പോളെൻെറ തലയിൽത്താങ്ങിക്കൊൾവാൻ
തക്കതാണെന്നായ് ഭവാൻ ചിന്തിപ്പതുണ്ടാ,മെന്നാൽ
എത്രയോ കാലം പിന്നെക്കഴിഞ്ഞു, കണക്കററു
വദ്ധിച്ചു മുതലോടു ചേരേണ്ട പലിശയും.
ആനയിച്ചാലും ശീഘ്രമുത്തമമുണ്ണനെപ്രഭോ,
ഞാനിതാ മടിശ്ശീലയഴിച്ചു നല്കാം ദ്രവ്യം.''

ഹൃത്തടം പിളക്കുമീ വാക്കിനാൽബ്ഭൃഗുരാമൻ
പ്രത്യഗ്രകോപം കൈയിലെടുത്തു പരശ്വധം.

---

* ശ്രാവണമാസത്തിൽ ഒരുവന്നു കണ്ണിനു നല്ല കാഴ്ചയില്ലാതെവന്നാൽ, കാണപ്പെടുന്നതെല്ലാം പച്ചനിറത്തിലാണെന്നു തോന്നും, എന്നൊരു പഴഞ്ചൊല്ല് ഉത്തരഭാരതത്തിലുണ്ട്. മഞ്ഞപ്പിത്തം പിടിപെട്ടവനു് എല്ലാം മഞ്ഞനിറമാണെന്നൊരു ചൊല്ല് മലയാളികളുടെയിടയിലും നടപ്പുണ്ടല്ലോ.

സംഭ്രമശങ്കാജാതവേപഥുഗാത്രമാ,മ–
സ്സംസത്തിൽനിന്നു പൊങ്ങീ ദാരുണഹാഹാരാവം!

ലക്ഷ്മണൻ:

''പിന്നെയും മഴുവെന്നെക്കാട്ടുന്നോ,തിരുവടി
മന്നോർവാനവനാകകൊണ്ടു ഞാൻ ക്ഷമിക്കുന്നു.
വീരാഹ്സംഗ്രാമത്തിൽ ഭോ! മുനേ, ഭവാനൊരു
പേരാളും പടയാളിയാകയില്ലൊരുനാളും.
സുരരും വിപ്രന്മാരും വൻപരാ,ണവരുടെ
വിരുതോ, തങ്ങാംകുള്ള നിലയങ്ങളിൽ മാത്രം.''

''ആയായ്!—എന്തനുചിതവാക്കുക;''ളെന്നാ,യപ്പോാം
ഭീയാളും പുരുഷാരമുള്ളഴിഞ്ഞാക്രോശിച്ചു.

വജ്രകക്ശമാമീ വാക്കു കേട്ടതുനേരം
സംജ്ഞയാൽ സൗമിത്രിയെത്തടഞ്ഞു രഘുനാഥൻ.
ലക്ഷ്മണവാഗ്വാദമാ,മാഹുതിദ്രവ്യംമൂല–
മ,ക്ഷത്രവൈരിക്രോധവഹ്നിവാച്ചതു കാണ്കെ,
അതിനെത്തണുപ്പിപ്പാൻ നീഹാരനീരംപോലെ
ഹിതമായ് സ്നേഹോക്തികാം തൂകിനാൻ ജഗന്നാഥൻ:

''ഈവിധം കോപിക്കാതെ ബാലനിൽക്കനിഞ്ഞാലും
സേവകപ്രിയനായ നിന്തിരുവടി നാഥ!
ഇനിയും മുലകുടിമാറാത്ത കിശോരനി–
ലനലോജ്ജ്വലരോഷം നിക്ഷേപിക്കരുതാര്യൻ.
ശ്രീമത്താമവിടുത്തെ പ്രാഭവമണുമാത്ര–
മീ മന്ദൻ വല്ലമട്ടുമുംഗ്രഹിച്ചിരുന്നെങ്കിൽ
അങ്ങയോടൊപ്പമാണു താനെന്നു ചൊൽവാൻ തക്ക
പൊങ്ങച്ചം കരാംക്കാമ്പിലങ്കുരിക്കുമോ? ദേവ!
ഉണ്ണികളെന്തെങ്കിലും വിസ്ലൂത്തം കാണിക്കിലും
കണ്ണിനാനന്ദമായിക്കാണുന്നു ഗുരുജനം.
തൃപ്പദദാസൻ പൈതലിവനെന്നോമ്മിച്ചിപ്പോാം
മൽപ്രഭോ, വഷിച്ചാലും കാരുണ്യം കുമാരനിൽ.
മാനിതൻ, സമദശി,യാത്മനാധീരൻ ഭവാൻ
ജ്ഞാനികളുടെ നടുനായകക്കല്ലാണല്ലോ.''

വീരോഗ്രപരശ്വധയോഗിതൻ മഹാകോപം
ശ്രീരാമവചസ്സിനാലൊട്ടൊന്നു ശമിക്കവേ
പിന്നെയുമെന്തോ ചൊല്ലിസ്സൗമിത്രി നിന്ദാഹാസ–
നന്ദിതവദനനായ്നില്ക്കയാൽ ഭൃഗുരാമൻ,

മുടിതൊട്ടടിയോളം കോപത്താൽ വിറച്ചു, സു–
സ്സുടമായരുളിനാനുച്ചത്തിലേവം: ''രാമ!
നിന്നനുജാതൻ മഹാപാപിയാ,ണിവനുള്ള
സുന്ദരഗാത്രം ശുഭ്രം; മനമോ മഹാകൃഷ്ണം!
കാളകൂടമാണിവൻ പാനംചെയ്‌വതു, മുല–
പ്പാലല്ല, ജാത്യാ നീചൻ, ധിക്കാരി കുമാരകൻ.
അഗ്രജന്മാവാം നിന്നെ മാനിക്കുന്നില്ല, ദുഷ്ട–
നുഗ്രമൃത്യുവോടൊക്കുമെന്നെയും കാണുന്നില്ല!''

മന്ദഹാസാസ്യനായിസ്സൗമിത്രി കഥിക്കയാ,–
''ണൊന്നറിഞ്ഞാലും കോപം പാപകാരണമത്രേ.
ചിത്തമപ്പിശാചിന്നു കീഴാക്കി വർത്തിക്കുന്നോർ
നിത്യവുമനുചിതകർമ്മങ്ങൾ ചെയ്തീടുന്നു.
മംഗളപ്രപഞ്ചത്തിൻ നീതിക്കു വിരുദ്ധമായ്
തങ്ങളാലാവുംപോലെ സാഹസം തുടരുന്നു.
പുണ്യഷേ, ഭവൽപാദദാസൻ ഞാ,നവിടത്തെ–
ച്ചണ്ഡമാം രോഷം നീക്കിക്കാരുണ്യം ചൊരിയണം.
ഇന്നിനിത്തിരുമേനിയെത്രതാൻ കോപിച്ചാലും
നന്നാകാൻ ഞെരുക്കമിക്‌ഖണ്ഡിതചാപദണ്ഡം.
വന്നപാടയ്യോ! ഭവാൻ വല്ലതും ചൊല്ലിച്ചൊല്ലി
നിന്നു കാൽ കഴയ്ക്കാതെ വിശ്രമിച്ചാലും നാഥ!
അല്ല,തിപ്രിയമുണ്ടു വില്ലിനോടെന്നാണെങ്കിൽ
ചൊല്ലുവൻ മുനിശ്രേഷ്ഠ, നല്ലൊരു കൗശലം ഞാൻ.
ഉല്ലസൽപ്രതിഭയാൽ കീർത്തിതരായിട്ടുള്ള
വല്ല ശില്പികളേയും വരുത്തി മുറിക്കൂട്ടാം.''

തന്നുള്ളിൽ ഭയമേറിശ്ശ്വാസിച്ചാൻ മിഥിലേശൻ:
''നന്നല്ലീയവിവേകം, നാവടക്കുക വത്സ!''

ചിക്കെന്നു വിറകൊണ്ടു പൗരരും മന്ത്രിക്കയാ,–
''ണിക്കൊച്ചുകുട്ടിക്കിത്ര ദുശ്ശീലമുണ്ടായല്ലോ!''

ലക്ഷ്മണകുമാരന്റെ നിർബ്ബന്ധയോക്തികൾ കേൾക്കെ–
യക്ഷത്രവംശദ്വേഷി രോഷത്താൽ തളർന്നുപോയ്.

പരശുരാമൻ:

''നിന്ദ്യവാക്കുരയ്ക്കുന്ന മൂർഖനാണിവൻ, പക്ഷേ
നിന്നനുജാതനാകകൊണ്ടു ഞാൻ രക്ഷിക്കുന്നു.
മലിനം മനസ്സെന്നാൽ സുന്ദരം തനു; വിഷ–
മലവേ നിറച്ചുള്ള പൊൻകുടംപോലാണിവൻ.''

പുഞ്ചിരിക്കൊണ്ടോൻ വത്സൻ പിന്നെയുമപ്പോഠം, കണ്ണാൽ
തഞ്ചത്തിൽ സഹജനെത്തടഞ്ഞു രഘുവരൻ.
ഒട്ടൊന്നു ചുളുങ്ങിത്തൻ കട്ടവാഗവാദം നിത്തി-
പ്പെട്ടെന്നു വിശ്വാമിത്രസന്നിധി പൂകീ ബാലൻ.

ഇരുകൈത്താരും കൂപ്പി നമ്രശീഷ്നാം രാമ-
നരുളീ, കളലോലശീതളവചനങ്ങഠം:
''ജന്മനാ തത്ത്വജ്ഞാനിയല്ലയോ നാഥ, ഭവാ-
നിമ്മട്ടിൽ ബാലകോക്തിയെന്തിനായ് ശ്രദ്ധിക്കുന്നു?
വാച്ചചാപല്യം പാത്തുനോക്കിയാലൊരുകുട്ട-
മീച്ചകഠക്കൊപ്പമത്രേ ബാലന്മാരധികവും.
ഒരു കാര്യവുംകൂടാതനിശമലട്ടിക്കൊ-
ണ്ടരികിൽക്കൂട;മെന്നാലാരതിൽ കോപം കൊള്ളും?
അങ്ങയോടപരാധം ചെയ്യതീ ഞാനാണല്ലോ
മംഗളാത്മാവേ, തവ ദാസനാമെന്നിൽബ്ഭവാൻ
കാരുണ്യവഷംതൂകിക്കാത്തുകൊഠംകയോ, കോപ-
കാലുഷ്യം വഹിക്കയോ ചെയ്യാലും യഥാമതം.
നല്ലവാൻ ദയയില്ലെന്നാകിലിക്ഷണമെന്നെ-
ക്കൊൽകയോ ബന്ധിക്കയോ ചെയ്യിടാമിഷ്ടംപോലെ.
ഏതുകൊണ്ടവിടത്തെക്കോപാഗ്നി ശമിക്കുമെ-
ന്നോതിയാൽപ്പോരും, ശീഘ്രമായതു ചെയ്യാമല്ലോ.''

പരശുരാമൻ:

''എങ്ങനെ ശമിക്കുന്നിതെൻ കോപം രഘുവര,
തിങ്ങിന ദപ്പത്തോടേ സാവജ്ഞം തവാനുജൻ
നോക്കിക്കൊണ്ടിരിക്കയാണിപ്പൊഴുമെന്നെത്തന്നെ
നീക്കമെററന്നാകിലും, മാമകപരശ്വധം
തൽഗളനാളം രണ്ടായ് മുറിച്ചില്ലാനിലയ്ക്കു
കക്ശരോഷംപൂണ്ട ഞാനിവിടെന്തേ ചെയ്തു?
ക്ഷത്രമാനിനിമാരിലിക്കുഠാരോഗ്രവൃത്ത-
മെത്രതാൻ ഗഭ്ച്ഛിത്തി വരുത്തിക്കഴിഞ്ഞീലാ?
തത്താദൃക്പരശ്വധമെൻ കൈയിലിരുന്നിട്ടും
പൃഥ്വിയിൽ ജീവിക്കുന്നു രിപുവാം രാജപുത്രൻ!
കോപമിന്നെരിയുന്നു, കൈകളോ പൊങ്ങുന്നീലാ
ഭൂപഘാതിയാമിതു വന്ധ്യമായ്ഭവിച്ചല്ലോ!
വാമമാസ്സീന്ന് വിധിയിന്നെനിക്കതിനാലോ
മാമകസ്വഭാവത്തിൻ ഗതിക്കും മാററം വന്നു?

ആരിലാർദ്രത മുമ്പെൻമാനസം വഹിച്ചിട്ടു–
ണ്ടോരുകിൽദ്രയമൂലമിന്നു ഞാനസഹ്യാത്തൻ.''

കാൽത്തളിർ കൂപ്പിക്കൊണ്ടു സൗമിത്രി ചൊന്നാൻ: ''കൊടും–
കാററുപോലത്രേ നാഥ, താവകകൃപപോലും.
കരുണാവാതപ്രഹാരത്തിനാൽ ഭവൽഗാത്ര–
തരുവിന്നുതിക്കുന്നു ഭാഷണപ്രസൂനങ്ങൾ.
ദയയാൽത്തന്നേ ദേഹമെരിയുമെന്നെങ്കിൽ, കോപ–
മുയരുന്നേരമങ്ങേക്കാത്തിടാനില്ലേ ദൈവം?''

പരശുരാമൻ:

''ഹേ മന്ന, തടയുക ബാലനെ ക്ഷണാദ്ധത്തി–
ലീ മൂഢൻ യമപുരി പൂകുവാനിച്ഛിക്കുന്നു.
ശങ്കിയാതിവനെ നീയെന്തുകൊണ്ടിനിയുമെൻ
കങ്കടവെട്ടത്തുനിന്നകററി നിത്തുന്നീലാ?
കാണുമ്പോഴിവനൊരു കരടെന്നോണം ബാലൻ,
വാണിയാൽ ഖലകുലമൗലിയാം ജളശീലൻ.''

ഉണ്ണിലക്ഷ്മണനപ്പോൾ സസ്മിതമുരചെയ്താൻ:
''കണ്ണടച്ചാലും മുനേ, കാണുകില്ലൊന്നും പിന്നെ.''

ഗർവ്വാളും വചസ്സിനാൽ ജൃംഭിതക്രോധൻ മുനി
സർവ്വാംഗം വിറച്ചുകൊണ്ടുല്പലാക്ഷനൊടോതി:

''ഭീയററെൻ ഗുരുവിൻെറ വില്ലൊടിച്ചതും പോരാ,
നീയെന്നെപ്പഠിപ്പിപ്പാൻകൂടിയും മുതിരുന്നോ?
താവകോപദേശത്താലത്രേ നിന്നവരജ–
നീവിധം ദുർവ്വാക്കുകളുച്ചരിക്കുന്നതെല്ലാം.
നീയൊരു ഞായസ്ഥനായ്കൈകളും കൂപ്പിക്കൂപ്പി
മായമററവനെപ്പോൽ നില്ക്കയും ചെയ്തീടുന്നു!
പോർമന്നിലെന്നെത്തൃപ്തനാക്കുവാൻ വയ്യെന്നാലോ
രാമനെന്നുള്ളനാമമിക്ഷണമുപേക്ഷിക്കു.
നിന്ദ്യൻ നീ ശിവദ്രോഹി; കൈതവം കൈവിട്ടുടൻ
വന്നെതിക്കുക പോരി,ലല്ലെന്നാലവിളംബം
സാനുജം നിഗ്രഹിക്കും നിന്നെയെന്നറിയുക
ഞാനിതാ കഥിക്കുന്നു തക്കമില്ലിതിലേതും.''

വെണ്മഴവൊന്നുയത്തിത്തുള്ളിച്ചു ഭൃഗുദ്വഹൻ;
നന്മന്ദഹാസംപൂണ്ടു നമ്രമൗലിയായ് രാമൻ.

രാമൻ:

''അഹിതം കഥിച്ചതു ലക്ഷ്മണൻ; തവ കോപ–
ദഹനജ്വാലാമാലയ്ക്കിന്ധനം ഞാ,നെന്നായി!

ഉലകിൽ സൗശീല്യത്തെശ്ശുരണീകരിപ്പതും
ചിലവേളയിലാപൽകാരണമായിത്തീരാം.
സ്വർബ്ഭാനു വിഴുങ്ങില്ല വക്രനാം മൃഗാങ്കനെ–
യദ്ഭുതാദരംപൂണ്ടു കൂപ്പുന്നൂ ജനങ്ങളും.
അത്ഥിപ്പൂ ഭവാനോടു സസ്നേഹം മഹാമതേ,
വദ്ധിതാമഷപീഡാമുക്തിയാന്നിടുകാര്യൻ.
വെണ്മഴുവങ്ങേക്കൈയിൽ;—മച്ഛിരസ്സിതാ മുമ്പിൽ;
എമ്മട്ടു രോഷം നീങ്ങുമായതു ചെയ്യാമല്ലോ.
മാമുനേ, തവദാസൻ മാത്രമാണിവൻ ദീനൻ,
സ്വാമിയോടൊരു ശിഷ്യനെങ്ങനെ രണമാടും?
വേഷമീവിധം കണ്ടു ബാലകൻ വിപ്രോത്തമ,
ദോഷബുദ്ധിയോടല്ല;—വല്ലതും ചൊല്ലീട്ടുണ്ടാം.
വില്ലമ്പുമഴുവിവ കാങ്കയാലവിടുന്നു
നല്ലൊരു യോദ്ധാവാണെന്നോൎത്തു നേത്തതാം വത്സൻ.
കൊണ്ടാടും തവനാമം കേട്ടിട്ടുണ്ടിവനെന്നാൽ
കണ്ടപ്പോൾ തിരിച്ചറിഞ്ഞീടുവാൻ കഴിഞ്ഞീലാ.
ശങ്കിയാതങ്ങയോടു വാഗ്വാദം തുടന്നതോ
തൻകുലപ്രകൃതിക്കു ചേന്ന ധീരതമാത്രം.
താപസവേഷംപൂണ്ടു വന്നിരുന്നെങ്കിൽ, ഭദ്രൻ
താവകപാദധൂളി തലയിൽ ചൂടിയേനേ.
ആളറിയാഞ്ഞ കുററമാകവേ പൊറുത്താലു–
മാരണരുടെ ചിത്തമാർദ്രമായിരിക്കേണ്ടേ?

തുലനംചെയ്യുയെന്നോ നമ്മളെത്തമ്മിൽ, ചിത്രം!
തലയോടൊപ്പമാണു കാലെന്നു ചൊല്ലാനാമോ?
എൻ കൊച്ചുനാമം 'രാമ'നെന്നങ്ങോ, പരശുവാൽ
മംഗളകരമായിശ്ശോഭിക്കും ഗുരു'രാമൻ'.
വില്ലിലുള്ളൊരു 'ഗുണം' മാത്രമാണെനിക്കുള്ളു;–
തുല്യസന്നവഗുണ*യുക്തനാണല്ലോ ഭവാൻ.
എന്തുകൊണ്ടോത്താലും ഞാൻ താഴെയാ,ണൻപാന്നിനി–
യന്തണപ്രഭോ, കുററം മറന്നു രക്ഷിച്ചാലും!''

'ആരണൻ', 'മുനി',യേവം രാഘവൻ വീണ്ടുംവീണ്ടു–
മോരോരോ സംബോധനംചെയ്‌വതായ്ക്കേട്ടീടവേ,
ഉരുക്രോധം സഹിക്കാതെ ഭാൎഗ്ഗവൻ ചിരിച്ചുകൊ–
ണ്ടിക്കണക്കുരചെയ്യാനെത്രയും ഗഭീരമായ്:

* തോഷം, തിതിക്ഷ, തപസ്വിത, ദാതൃത്വം, ദയാലുത്വം, തൃഷ്ണാരാഹിത്യം, ജിതേന്ദ്രിയത്വം, കൗമല്യം, ധാൎമ്മികത എന്നിവയാണു നവഗുണങ്ങൾ. (ഗുണ ശബ്ദത്തിനു ഞാൺ എന്നും അത്ഥമുണ്ടല്ലോ.)

''സോദരൻ തന്നെപ്പോലെ ധിക്കാരിയത്രേ നീയും
'മേദിനീസുരൻ പാവ'മെന്നെന്നെഗ്ഗണിപ്പൂ നീ.
ഏതൊരുമട്ടിലുള്ള മേദിനീസുരൻ ഞാനെ–
ന്നാത്തുംഗദപ്പം തുള്ളും നിന്നെ ഞാനറിയിക്കാം.
കോദണ്ഡം സ്രുവ;മമ്പാണാഹുതി;യുച്ചണ്ഡമാം
കോപമാണെരിയുന്ന യാഗപാവകകുണ്ഡം;
നാലംഗപ്പടയാണു സമി,ത്തിദ്ധരാഭാഗ–
പാലകരത്രേ യജ്ഞഗോക്കളെന്നറിയുക.
ആഹതം പരശ്ശുവാലപ്പശ്ശുക്കളെട്ടും; പാക്കി–
ലാഹവയാഗം പാരിലെത്ര ഞാൻ നടത്തീലാ?
മൽപ്രഭാവങ്ങളൊന്നും മാനസേ ധരിക്കാതെ
വിപ്രനെന്നുന്നിയുന്നി വല്ലതും ജല്പിക്കുന്നോ?
ദൃഷ്ട, നീ വിൽമുറിക്കെജ്ജൃംഭിതഗവ്നായീ
വിഷ്ടപവിജയി ഞാനെന്നൊരു നാട്യത്തോടേ.''

രാമൻ:

''എന്നപരാധം തുച്ഛം, താവകക്രോധമുഗ്രം;
തന്നെത്താൻ നിരുപിച്ചു മാമുനേ, സംസാരിക്കൂ.
ഹന്ത! ജീർണ്ണമാം ചാപം തൊട്ടപ്പോഴൊടിഞ്ഞുപോയ്;
എന്തിനായഭിമാനംകൊള്ളണം ഞാനതിങ്കൽ?
ഭൃഗുവംശജനാകുമങ്ങയെ ദ്വിജനെന്നായ്
ബഹുമാനിച്ചതങ്ങേക്കാത്മനിന്ദനമെങ്കിൽ,
ഒന്നു ഞാൻ ചോദിക്കുന്നു, യോദ്ധാവെന്നോർത്തു പേടി–
ച്ചിന്നഹോ! ഭൂലോകത്തിലാരെ ഞാൻ കൈക്കൂപ്പണം?
ദേവനോ, ദൈതേയനോ, യോധനോ, രാജാവോ, വേ–
ണ്ടേവനായാലും ശരിയപ്പുമാൻ ഭുജവായ്പാൽ
തുല്യനോ, മികച്ചോനോതന്നെയായിരിക്കട്ടെ,
മല്ലിനായണഞ്ഞെന്നാൽധീരമായെതിർക്കും ഞാൻ.
ക്ഷത്രിയാന്വയജാതൻ സംഗരഭീരുവായാ–
ലത്യന്തംനികൃഷ്ടനാം; വംശത്തിൻ കളങ്കമാം.
നേരു ഞാൻ ചൊൽവൂ, ഗോത്രമിഥ്യാകീർത്തനമല്ല,
പോരിലന്തകനേയും പേടിപ്പോരല്ല ഞങ്ങൾ.
എന്നാലന്തണനാകുമങ്ങയെക്കുറിച്ചുള്ളി–
ലുന്നതാദരംമൂലം ഭീതിയെക്കൈക്കൊള്ളുവോൻ.
ആരെയും പേടിക്കാത്ത സുസ്ഥിരമതിയാകു–
മാരണപ്രഭാവത്തിൻ പ്രകൃതിയമ്മട്ടത്രേ.''

ഇങ്ങനെ കാകുൽസ്ഥൻെറ ഗൂഢാർത്ഥഗഭീരമാം
മംഗലോക്തികളുള്ളിൽച്ചെന്നു തട്ടിയനേരം

മുനിതൻ മനോനേത്രം മൂടിയ മോഹം നീങ്ങി–
ഗ്ഘനമാമാത്മജ്ഞാനസാധനം പ്രകാശിച്ചു.

''ഇന്ദിരാനാഥൻ ഭവാനെങ്കിലിച്ചാപം, രാമ!
സന്ദേഹം നീങ്ങുമാറു ഞാണേററിക്കാണിക്കണം.''

എന്നോതിക്കൊടുത്തിതു രാമപാണിയിൽദ്ധനു–
സ്സന്നേരമതു താനേ ഞാണേറിക്കാണപ്പെട്ടു.
വിസ്മയഭരിതനായ്ച്ചമഞ്ഞു പാരശവധൻ
വിഷ്ണുവാം ശ്രീരാമൻെറ വൈഭവം കണ്ടറിഞ്ഞു.
മാനസം തെളിവാർന്നു; മേനിയിൽ സംരാജിച്ചി–
താനന്ദാങ്കുരങ്ങൾപോലുടനേ രോമാഞ്ചവും.
ഉൾക്കളം കവിയുമാറൊഴുകീ ശുദ്ധപ്രേമം
തൽകരയുഗ്മം കൂപ്പിക്കീർത്തിച്ചാനനന്തരം:

''ശ്രീരഘുവംശമായ വാരിജാരണ്യത്തിനു
സൂരനായ് വിളങ്ങുന്ന ദൈവമേ, ജയിച്ചാലും!
ഘോരരാക്ഷസഗോത്രമത്രയും വെണ്ണീറാക്കാൻ
പാരിതിൽ ശോഭിക്കുന്ന പാവക, ജയിച്ചാലും!
അന്തണപ്രവരക്കും ഗോക്കൾക്കും സുരന്മാക്കും
സന്തതം തുഷ്ടിനല്കും ഗോവിന്ദ, ജയിച്ചാലും!
മോഹവിഭ്രമക്രോധദപ്പങ്ങൾ നീക്കീടുന്ന
മോഹനമൂർത്തേ, ദേവ, സതതം ജയിച്ചാലും.

കരുണാവിനയാദി സൽഗുണവാരാന്നിധേ,
സരളോജ്ജ്വലശബ്ദരചനാവിധാതാവേ,
താവകാംഗങ്ങളെല്ലാമത്യത്ഥം രമണീയം
സേവകന്മാക്കു നിത്യകല്യാണപ്രദായകം.
നിന്തിരുവുടലിൻെറ ശോഭകാണുന്നനേരം
വെന്തുരുകീടുമല്ലോ കാമകോടികൾപോലും.
ശൈവമാനസപ്പൊയ്കതന്നിലെപ്പൊന്മരാള
ഭാവൽകപ്രശംസക്കു നാവൊന്നു മതിയാമോ?
ജ്ഞാനശൂന്യതകൊണ്ടു ഞാൻ ചൊന്നതൊക്കെസ്സവ്വ–
മാനിതരായ നിങ്ങളാർദ്രമായ് പൊറുക്കണം.
ഹേ രഘുദേവ, ഗോത്രവിജയപതാകയാം
ശ്രീരാമ, ജയിച്ചാലും, വിജയീഭവിച്ചാലും!''

രേണുകാത്മജനേവം കീർത്തിച്ചു തപസ്സിനായ്
കാനനാന്തരം നോക്കിസ്സത്വരം നടകൊണ്ടാൻ.

ക്ഷീണരാം രാജാക്കന്മാരമ്പരന്നിക്കാഴ്ചയാൽ
പ്രാണനെബ്ഭയപ്പെട്ടു പാഞ്ഞൊളിക്കയുംചെയ്തു.

ദുന്ദുഭിധ്വനിയെങ്ങും മുഴക്കിത്രിദശന്മാർ
മന്ദാരമലരണിമാലകൾ തൂകീടിനാർ.
ശോകമോഹാദിയെല്ലാം കൈവിട്ടു പുരജന–
മാകവേ കുതൂഹലചിത്തവൃത്തികളായി.

ജാനകീമംഗലം

മദ്ദളാദികളുടെ മന്ദ്രമാംനാദം പൊങ്ങീ,
ഹൃദ്രസാലൊരുക്കിനാർ മംഗലദ്രവ്യങ്ങളും.
കോകിലനാദംപോലെ സുഖമായ് പാടീടിനാ–
രാകമ്രതാരുണ്യശ്രീയണിയും മൃഗാക്ഷികൾ.
ആജന്മദരിദ്രന്നു പൊൻകുടം ലഭിച്ചപോൽ
രാജാവാം ജനകനുമത്യർത്ഥമാഹ്ലാദിച്ചു.
സുന്ദരിസീത ഭീവിട്ടാനന്ദം ഭുജിക്കയായ്
ചന്ദ്രമസ്സുദിച്ചതു വീക്ഷിച്ച ചകോരിപോൽ.

ജനകൻ വിശ്വാമിത്രപാദപങ്കജം കൂപ്പി
വിനയപ്രശാന്തനായീവിധമറിയിച്ചാൻ:

''മത്സ്വാമിൻ, ഭവൽകൃപകൊണ്ടിതാ രാമഭദ്ര–
നുത്സാഹപൂർവ്വം ശൈവകാർമ്മുകം ഭഞ്ജിച്ചല്ലോ.
ഇസ്സഹജാതയുഗ്മമിയ്യുള്ളോന്നരുളി ഹാ!
നിസ്സീമകൃതാർത്ഥത തങ്ങൾതൻ ഗുരുത്വത്താൽ.
എന്തിനി വേണ്ടതെന്നു കാരുണ്യനിലയമാം
നിന്തിരുവടിതന്നേ നിശ്ചയിച്ചരുളണം.''

വിശ്വാമിത്രൻ:

''ഹേ രാജശിഖാമണേ, കേട്ടാലും സ്വയംവരം
മാരാരിചാപത്തിന്മേൽ സ്ഥാപിച്ചിരുന്നു താങ്കൾ.
അച്ചാപം മുറിക്കവേ നിശ്ചയം ഫലിച്ചെന്നു
നിർജ്ജരമർത്ത്യാദികളൊക്കെയുമറിയുന്നു.
എന്നാലും കുലാചാരമര്യാദയ്ക്കനുസരി–
ച്ചിന്നിനി ശ്രുതിധർമ്മനിർവ്വഹണാർത്ഥം ഭവാൻ
ആരണശ്രേഷ്ഠരോടുമനന്വയവൃദ്ധരോടും
സൈ്വരമാചാര്യനോടും ചോദിച്ചു ചെയ്യൂ, കർമ്മം.
ധന്യനാമയോധ്യാധിനാഥനെയറിയിപ്പാ–
നിന്നൊരു ദൂതൻതന്നെച്ചൊല്ലിവിട്ടാലും വേഗം.''

കല്പന നന്നെന്നോതിത്തുഷ്ടനാം മിഥിലേശൻ
ക്ഷിപ്രമങ്ങയച്ചിതു ദൂതരെസ്സുസന്ദേശം.
ആളയയ്ക്കയായ് പൗരമുഖ്യരുമെത്തിച്ചേരാ—
നാദരപൂർവ്വം വന്നു വന്ദിച്ചാരവരെല്ലാം.

കമ്പോളസ്ഥലങ്ങളും വീട്ടുകൾ വഴികളും
വൻപെഴും ദേവാലയപംക്തിയു,മതുപോലെ
നഗരപ്രാന്തങ്ങളും മണ്ഡനംചെയ്യീടുവാൻ
നരനായകനാജ്ഞ നല്കിനാനാത്തോന്മേഷം.
കല്പനചെവിക്കൊണ്ടു സന്തോഷസമന്വിത—
മപ്പുരവാസിവൃന്ദം പോയിതു ഗേഹങ്ങളിൽ.

കിങ്കരന്മാരെപ്പിന്നെ വരുത്തിയാജ്ഞാപിച്ചാൻ
ഭംഗിയേറീടുന്നൊരു മണ്ഡപം പണിയിക്കാൻ.
മൗനപൂർവ്വകമാജ്ഞ ശിരസാവഹിച്ചുകൊ—
ണ്ടാനന്ദതരളിതചിത്തരാം ഭൃത്യന്മാരും
മണ്ഡപരചനയിൽ കൗശല്യം വഹിക്കുന്ന
പണ്ഡിതശില്പീന്ദ്രരെച്ചിക്കെന്നു വരുത്തിനാർ.
കർമ്മദക്ഷരായുള്ള തച്ചന്മാരവർ വിശ്വ—
ബ്രഹ്മത്തെപ്പണിഞ്ഞുടൻ പണിയുമാരംഭിച്ചു.

കദളീരൂപത്തിലായ് പൊന്നുംതൂണുകൾ തീർത്തു
ഛദനം, ഫലമിവ നിർമ്മിച്ചു പച്ചക്കല്ലാൽ.
കാണികൾക്കത്യാശ്ചര്യം നല്കുമാറതിഭംഗ്യാ
മാണിക്യമണികളാൽ കുമ്പുകൾ വിരചിച്ചു.
അമ്മനോഹരമായ രചനാഭംഗി കണ്ടു
ബ്രഹ്മദേവനുമേററം വിസ്മയമുണ്ടായ്‌വന്നു.
ചേണെഴും മരതകക്കൽകളാൽത്തന്നേ മൂളം—
തൂണുകൾ നിർമ്മിച്ചവ വേണുക്കളെന്നേ തോന്നു.
പത്രങ്ങളിണങ്ങിയ താംബൂലലതികകൾ
പത്തരമാററുചേരും തങ്കത്താൽ പണിചെയ്തു.
അവതൻ മദ്ധ്യേമദ്ധ്യേ മുത്തുമാലകൾ, ചിത്തം
കവരുമ്മാറു കോർത്തു സൗഭഗം വർദ്ധിപ്പിച്ചു.
മാണിക്യമരതകവൈരവൈഡൂര്യങ്ങളെ—
ച്ചേണെഴുംവിധം കൊത്തിയമൃഷ്ടിച്ചേർത്തു ഭംഗ്യാ
ശ്രീമത്തായ് വികസിച്ചുനില്ക്കുമ്മാതിരിയുള്ള
താമരപ്പൂക്കളേയും നിർമ്മിച്ചു മനോഹരം.
പവനപ്രസംഗത്താൽ ശബ്ദിക്കുംവിധമുള്ള
പല പക്ഷികളേയും വണ്ടുകളേയും തീർത്തു.

ഭാവുകദ്രവ്യങ്ങളെച്ചമന്നനിന്നീടുന്ന
ദേവതാപ്രതിമകരം തൂണിന്മേൽക്കൊത്തിവെച്ചു.
മഞ്ജുവായ് തളങ്ങളിൽ നാൽക്കോണാകൃതി തീർത്തു
കുഞ്ജരമുക്താരത്നഭൂഷിതമാക്കിച്ചെയ്തു.

നീലരത്നങ്ങരംകൊണ്ടു ശോഭനചൂതപത്രം
ചേലെഴും കനകത്താൽ പൂമൊട്ടിൻനിരകളും
അശ്മഗർഭങ്ങളാലേ ഗുച്ഛങ്ങ,ളവകളിൽ
വിസ്മയാവഹം പട്ടുനൂൽകളും നിബന്ധിച്ചു.
കാമൻെറ കണികളെന്നാരുമേ ശങ്കിക്കുന്ന
രാമണീയകമേറും തോരണങ്ങളും തൂക്കി.
നിർമ്മിച്ചു ബഹുവിധമംഗലകലശങ്ങരം
നന്മണിദീപങ്ങളുമാദരാൽ ജ്വലിപ്പിച്ചു.
ഹാടകധ്വജങ്ങളിൽ ചെമ്പട്ടുപതാകകരം
മോടിയേറുന്ന വെഞ്ചാമരങ്ങളിവ തൂക്കി.
ഭൂരിശില്പോല്ലസത്താം മണ്ഡപപ്രകാണ്ഡത്തിൻ
ചാരുത ഗീരുക്കരംക്കു ഗോചരമല്ലതന്നെ.
സീതയ്ക്കായൊരുക്കിയ മണ്ഡപം വധൂയോഗ്യ-
മേതുമട്ടെന്നു ചൊല്ലുമേതൊരു കാവ്യകാരൻ!
ഉല്ലസദ്രൂപശാലിയായിടും മണാളൻെറ
പള്ളിമണ്ഡപം കണ്ടു പുകഴ്ത്തീ ലോകം മൂന്നും.
മന്നനാം ജനകൻെറ മഞ്ജുളഹർമ്മ്യംപോലെ
സുന്ദരതരമായിശ്ശോഭിച്ചിതോരോ വീടും.
അപ്പുരമപ്പോരംക്കണ്ടാലീരേഴ ജഗത്തുക-
ളല്പസാരങ്ങളെന്നു തോന്നിപ്പോമഖിലക്കും.
വിണ്ണവനാഥനേയും നിതരാം മോഹിപ്പിക്കു-
മന്നൊരു മോശപ്പെട്ട വീട്ടിലെ ശ്രീതപംപോലും.
ഇന്ദിരാഭഗവതി കൈതവനാരീരൂപ-
മാന്നുകൊണ്ടാരമിക്കും വൈദേഹനഗരിയെ
സൈ്വരമായ്കീർത്തിക്കുവാൻ സന്നദ്ധരായീടുന്ന
ശാരദാശേഷന്മാരും ലജ്ജയാൽ തലതാഴ്ത്തും.

ചൊൽപ്പൊങ്ങുമയോദ്ധ്യയിലെത്തിയ ദൂതശ്രേഷ്ഠ-
രപ്പുരസൗന്ദര്യത്താലാകൃഷ്ടമനസ്കരായ്
ആനന്ദപ്രദവാർത്ത ചെന്നു ചൊല്ലിയനേര-
മാനയിക്കുവാനാജ്ഞ നല്കിനാൻ ദശരഥൻ.
ഭക്തിയായ് പ്രണമിച്ചു സന്ദേശം നല്കീ ദൂത-
രുത്ഥാനംചെയ്തുകൊണ്ടു വായിച്ചു നൃപാലകൻ.

ഒഴുകീ മോദബാഷ്പം, കോൾമയിർക്കൊണ്ടു ഗാത്രം;
മുഴുകീ നവോന്മേഷനിർമ്മലലഹരിയിൽ.
രാമലക്ഷ്മണന്മാരെബ്ഭൂമീശൻ കരളിലും
കോമളസന്ദേശത്തെക്കൈയിലുമേന്തിനിന്നു.
വിഹിതാവിഹിതോക്തിയൊന്നുമേ തോന്നീടാതെ
നിഖിലം വിസ്മരിച്ചു നില്ലുയായ് നിമേഷാർദ്ധം.
ഒടുവിൽധൈര്യംപൂണ്ടു ധന്യനാം ധരാനാഥൻ
സ്ഫുടമായ് വായിച്ചിതു സന്ദേശപത്രം വീണ്ടും.
ഭവ്യദവാർത്താലാഭഭാഗധേയത്താലൊരു
നവ്യമാമാനന്ദത്തിലാറാടി, സഭികരും.

ലീലകളാടിനില്ക്കേശ്ശത്രുഘ്നസമേതനാം
ബാലകൻ ഭരതനിസ്സംവാദം ശ്രവിക്കയാൽ
ആയതോത്സാഹംചെന്നു സസ്നേഹം ചോദിക്കയാ-.
''ണീയെഴുത്തെങ്ങുനിന്നു വന്നതാണച്ഛ, ചൊല്ലൂ.
മൽപ്രാണപ്രിയരായ രണ്ടു സോദരന്മാരു—
മിപ്പൊഴുതേതുനാട്ടിൽ സുഖമായമരുന്നു?''

സ്നേഹനിർഭരമാകുമീ വാക്കു കേൾക്കെബ്ഭൂപൻ
മോഹനലേഖം വീണ്ടും വായിച്ചുകേൾപ്പിക്കയായ്.
സാനുജൻ ഭരതനിസ്സന്ദേശശ്രവണത്താൽ
മേനിയിലെങ്ങും രോമഹർഷവുമുണ്ടായ്‌വന്നു.
സരളപ്രേമാർദ്രമാം ഭരതപ്രീതികാൺകെ—
സ്സഭികക്കുളവായ സന്തോഷമനുപമം.

സന്ദേശവാഹന്മാർക്കു വിശ്രമപീഠംനല്കി—
സ്സമ്മോദമധുരമായ്ബ്ഭൂമിപനരുളിനാൻ:
''ഭ്രാതാക്കന്മാരേ, ചൊൽവിൻ സൗഖ്യമോ, ബാലന്മാർക്കു
ശ്രീതാവും കുമാരരെക്കണ്കളാൽ കണ്ടോ നിങ്ങൾ?
ശ്യാമളാംഗനാണൊരാൾ; മററവൻ ഗൗരാംഗനും;
കോമളഹസ്തങ്ങളിൽക്കണ്ടിടാമമ്പുംവില്ലും.
എത്രയും കിശോരന്മാരാണിരുപേരും വിശ്വാ—
മിത്രനാം മുനീന്ദ്രനുമുണ്ടവരോടുകൂടി.
കണ്ടിട്ടു തിരിച്ചറിഞ്ഞെങ്കിലോ പറയുവിൻ
രണ്ടുപേരെയുംപററിത്തോന്നുന്നതെല്ലാമിപ്പോൾ.''

പ്രേമത്താൽ വിവശനായ്പ്പിന്നെയും മഹീപാല-
രീമട്ടു തുടന്നി, ''തെൻ പൊന്നോമൽ കിശോരരെ

അമ്മുനി കൂട്ടിക്കൊണ്ടുപോയനാൾമുതല്ക്കു ഞാൻ
നിർമ്മലസ്തുതിപ്പൂന്തേനാസ്വദിച്ചമരുന്നു.
ആ മഹാധന്യനായ ജനകക്ഷ്മാപാലകൻ
മാമകാത്മജന്മാരെയെങ്ങനെ കണ്ടറിഞ്ഞു?''

നന്ദനസ്നേഹാർദ്രനാം മന്നന്റെ വചസ്സിനാൽ
മന്ദഹാസാസ്യരായിച്ചൊല്ലിനാരവരപ്പോൾ:

''കേൾക്കുക മഹീനാഥനായകമുക്താമണേ,
ശ്ലാഘ്യനാം ഭവാനെപ്പോൽ ധന്യനാരുലകത്തിൽ?
ഭൂമയിൽ ജഗത്തിന്റെ പുഷ്കലരത്നങ്ങളാം
രാമലക്ഷ്മണരങ്ങേക്കാത്മജരായാരല്ലോ!
ഭൂസ്വർഗ്ഗപാതാളങ്ങളത്രയും ശോഭിപ്പിക്കും
ഭാസ്സോടും യുവഹരിവിക്രമത്തോടും മിന്നും
ഭാവൽകതനൂജരെദ്ദൃശിക്കും നിമിഷത്തി–
ലേവക്കും ധരിച്ചിടാ,മെന്തിനു ചോദിക്കണം?
ഏവർതൻ പ്രതാപത്താൽ ശീതളൻ കതിരവൻ?
ഏവർതൻ പുകളാലേ നിഷ്പ്രഭൻ നക്ഷത്രേശൻ?
ആയവർതമ്മെക്കണ്ടിട്ടെമ്മട്ടിലറിയുമാ–
റായിതെന്നവിടുന്നു കല്പിച്ചു ചോദിക്കുന്നു!
ആ വിയന്മണിയായ ദേവനെക്കാണാൻവേണ്ടി–
ക്കൈവിളക്കെടുക്കേണ്ട കാര്യമാക്കുള്ളൂ, നാഥ?

ജാനകീസ്വയംവരകാംക്ഷയാലെത്തിച്ചേർന്ന
ഭൂനാഥർക്കഹോ! വില്ലു പൊക്കുവാൻ കഴിഞ്ഞീലാ.
വീരരും സബലരുമാകിലെ,ന്തെല്ലാവരും
മാരനാശനചാപം കാണ്കവേ പിന്മാറിനാർ.
അക്കണക്കതിവീരമ്മന്യരാം മന്നന്മാർതൻ
കൈക്കരുത്തെല്ലാം മങ്ങീ ശാങ്കരകോദണ്ഡത്താൽ.
പീവരമേരുശൈലം കൈകളാലുയർത്തിയ
ദേവരും ദൈതേയരും പിന്തിരിഞ്ഞങ്ങോ പോയീ.
ഖേലനകൗതുകത്താൽ കൈലാസമഹാചലം
പോലുമേ പന്താടിയ വീരനും തോററുമണ്ടി.
ഭൂപതേ, രഘുവംശരത്നമാം തവപുത്രൻ
ചാപത്തെക്കുലച്ചതു മാത്രമ,ല്പനായാസം,
തൻകരവീര്യംകൊണ്ടു രണ്ടു തുണ്ടുകളാക്കീ
വൻകരിയൂഥനാഥൻ പങ്കജനാളം പോലെ.
വില്ലൊടിച്ചതു കേൾക്കെ ക്രുദ്ധനായ് ഭൃഗുരാമ–
നല്ലലദ്ദപ്പും തത്ര വന്നെത്തിസ്സഭയിങ്കൽ

ബഹുധാ പേടിപ്പിച്ചിതെങ്കിലും ക്ലേസീടാത്ത
രഘുനായകശക്തി ശരിയായ് ഗ്രഹിക്കയാൽ
തന്നുടെ ചാപം നല്കിയാനമ്രശിരസ്കനായ്
വന്യഭൂമിയിലേക്കു മടങ്ങീ തപംചെയ്‌വാൻ.
നിസ്തുലബലശാലി രാമനെന്നാകിൽ ചൊല്ലാം
നിത്യതേജസ്വിയാണു ലക്ഷ്മണൻ ധീരോദാത്തൻ.
ബാലനെക്കാണുന്നേരം കമ്പിപ്പൂ നരേന്ദ്രന്മാർ
ബാലസിംഹത്തെക്കണ്ട വാരണങ്ങളെപ്പോലെ.
ഹേ രസാപതേ, തവ സുതരെക്കണ്ട കണ്ണിൽ
വേറൊന്നും പതിയുകയില്ലതു പരമാർത്ഥം.''

നന്ദനബലവീര്യപ്രേമങ്ങൾ വർണ്ണിക്കുന്ന
സന്ദേശഹരന്മാരിൽ പ്രീതനായ് ദശരഥൻ
സാദരം പ്രശംസിച്ചു സമ്മാനദാനംചെയ്തു,
നീതിയല്ലെന്നു ചൊല്ലിക്കാതു പൊത്തിനാരവർ.
ദൂതർതൻ ധർമ്മശ്രദ്ധ കണ്ടറിഞ്ഞതുനേര-
മാദരമുണ്ടായ്‌വന്നു നൃപനും സഭികർക്കും.

വിശ്രുതം ദശരഥൻ ദേശികാഭ്യർണ്ണം പൂകി-
ബ്ഭദ്രസന്ദേശം നല്കിസ്സന്തുഷ്ടമനസ്കനായ്
ദൗത്യവാഹകന്മാരെയാനയിച്ചവിടത്തിൽ
വൃത്താന്തം സവിസ്തരം കേൾപ്പിച്ചു മുനീന്ദ്രനെ.

ഉൾത്തടം കുളിർത്തുകൊണ്ടരുളിച്ചെയ്താൻ മുനി:
''സത്തമന്മാർക്കു ലോകം സൗഖ്യഭൂയിഷ്ഠം തന്നെ.
അംബുധിയാശിക്കാതെ സർവ്വതോമുഖങ്ങളാം
നിമ്നഗാനിരയതിൽച്ചെന്നുചേരുന്നപോലെ
ശർമ്മവും വിഭൂതിയും തനിയേതന്നെ ചെന്നു
ധർമ്മിഷ്ഠാഗ്രണികളെയാശ്രയിക്കുകയല്ലോ.
സേവിപ്പൂ ഭവാൻ വിപ്രദേശികദേവന്മാരെ-
ദ്ദേവിയാം കൗസല്യയുമാവിധമനുഷ്ഠിപ്പൂ.
ശ്രീതിങ്ങുമങ്ങേപ്പോലെ പുണ്യപൂരുഷനൊരാൾ
ജാതനായ്ത്തീർന്നിട്ടില്ല, ജാതനാകയുമില്ല.
ഉത്തമോത്തമനായ രാമനെക്കണക്കൊരു
പുത്രനെസ്സുകൃതൈകഫലമായ് സിദ്ധിച്ചു തേ.
വീരന്മാർ, വിനീതന്മാർ, ധർമ്മരുചികൾ, ഗുണ-
വാരിരാശികൾ,ളങ്ങേപ്പുത്രന്മാർ നാലുപേരും.
നിത്യകല്യാണമുണ്ടാമങ്ങയ്ക്കെൻ മഹീപതേ,
സത്വരമൊരുക്കുക സർവ്വവും സാഡംബരം.''

ഗുരുവിന്മൊഴികേട്ടു വന്ദനംചെയ്തശേഷം
ധരണീധവൻ ദൂതക്കാവാസസത്മം നല്കി,
തന്മണിഹർമ്മ്യം പൂകിശ്ശുദ്ധാന്തവിഭൂഷകരം-
തമ്മെയുമാനയിച്ചു സന്ദേശമറിയിച്ചാൻ.
മേഘനിർഘോഷം കേട്ട നീലകണ്ഠങ്ങൾക്കൊപ്പം
മേദുരസന്തോഷത്താലിളകീ രമ്യാംഗിമാർ.
വൃദ്ധകളാശീർവ്വാദമരുളീ, മാതാക്കളു-
മത്യന്താനന്ദവാരിപൂരത്തിൽക്കളിയാടി.
മംഗളവാർത്താലേഖം കൈമാറിപ്പരസ്പരം
തങ്ങൾതൻ മാറിൽ ചേർത്താർ ശീതോപചാരംപോലെ.
രാമലക്ഷ്മണയശോരാശിയെഗ്ഘോഷിക്കുന്ന
ഭൂമീന്ദ്രനലംഭാവം വന്നതില്ലെന്നേ വേണ്ടൂ.
'മാമുനിപ്രസാദംതാൻ സർവ്വവു': —മേവം ചൊല്ലി
പ്രേമവാരിധിയായ മന്നവനെഴുന്നള്ളി.

സഹസാ വിപ്രന്മാരെയാനയിച്ചതിമോദാൽ
ബഹുധാ ദാനംചെയ്താർ രാജ്ഞിമാരെല്ലാവരും.
സന്തുഷ്ടമതികളായ് ധന്യവാദങ്ങളേകി-
യന്തണപ്രവരന്മാർ സ്വസ്വഗേഹങ്ങളാന്നാർ.
സന്നതാംഗികൾ പിന്നെയർത്ഥികൾക്കാവോളവു
മന്നവസ്ത്രാദി ദ്രവ്യസഞ്ചയം നല്കീടിനാർ.
ചൊല്ലിനാരവരെല്ലാം: ''ചക്രവർത്തിതൻ പുത്ര-
രുല്ലസിക്കട്ടേ ദീർഘജീവിതഭാഗ്യത്തോടേ!''
ചിത്രവസ്ത്രാംഗരായിപ്പോമവരെല്ലാവരും
ഭദ്രവാദ്യാരവത്താൽബ്ഭൂതലം മുഴക്കിനാർ.
ഘനസമ്മോദവാർത്താലാഭത്താൽ ഗൃഹംതോറു-
മനുമോദനഗാനാലാപവുമാരംഭിച്ചു.
ശ്രീരാമസീതോദ്വാഹമംഗലോത്സവംമൂല-
മീരേഴുജഗത്തുകളാനന്ദഭരിതമായ്.
വൃത്താന്തം കേട്ടറിഞ്ഞ പൗരന്മാർ, വഴികളും
രഥ്യയും ഗേഹങ്ങളും ചന്തമായ് ചമയിച്ചു.
മംഗലമയമായ രാമപത്തനം സദാ
മഞ്ജുളം, പരിശുദ്ധമെന്നിരിക്കിലുമന്നാൾ
ഹർഷലാളിതരായ ലോകർതന്നലങ്കാര-
വർഷത്താൽ നടേതിലുമുല്ലസിക്കുകയായി.

പൊന്നണിദ്ധ്വജങ്ങളുമാടുന്ന കൊടികളും
കണ്ണിനാനന്ദംനല്കും ചാരുചാമരങ്ങളും

വിവിധോജ്ജ്വലവസ്ത്രപംക്തിയുമിടചേൎന്നു
സവിശേഷാഭം മിന്നി രഥ്യകളെല്ലാംതന്നെ.
മുത്തുമാലകൾകൊണ്ടു തീൎത്ത തോരണങ്ങളും
പ്രത്യഗ്രപ്രഭങ്ങളാം കാഞ്ചനക്കുടങ്ങളും
മഞ്ഞളും, കറുകയും, നെ,ല്ലരി, പൂവും, തൈരും
മന്നവനഗരത്തിലെങ്ങുമേ കാണായ്‌വന്നു.
നിതരാം മനോജ്ഞമായ് സ്വസ്വമന്ദിരങ്ങളെ–
പ്പുതുതായലങ്കരിച്ചീടിനാരെല്ലാവരും.
നാലു മംഗലദ്രവ്യംചേൎന്ന പാഥസ്സാൽ തളി–
ച്ചാലസച്ചതുഷ്കോണം നിൎമ്മിച്ചു വഴികളിൽ.

ഏണശാബങ്ങൾപോലും കാണുകിൽക്കണെക്കറ്റു
നാണിക്കുംവിധമുള്ള നന്മിഴിപൂണ്ടീടുവോർ,
മിന്നലിൻ നിറകതിർ മങ്ങിപ്പോം തനുവാൎന്നോർ
കന്ദൎപ്പകാന്താഗൎവ്വമത്രയും താഴ്ത്തീടുവോർ,
ഷോഡശശൃംഗാരങ്ങളൊത്തെഴും വേഷംപൂണ്ടു
മോടിയിൽസ്സംഘംചേൎന്ന ശീതാംശുവദനകൾ
കളകണ്ഠത്തിനേററമൂൾത്രപ ജനിപ്പിക്കും
തെളിനാദത്തിലോരോ പാട്ടുകൾ പാടിക്കൊണ്ടാർ.
ലോകമോഹനമായ മണ്ഡപം വിരാജിക്കു–
മാകമ്രം നൃപഗൃഹമെങ്ങനെ വൎണ്ണിക്കേണ്ടു?
പലമാതിരി ഭവ്യദ്രവ്യസഞ്ചയങ്ങളും
പടഹാദികളുടെ നാദവും ചേതോഹരം.
വന്ദികളുടെ കീൎത്തിഗീതവും ധരാദേവ–
വൃന്ദത്തിൻ ശ്രുതിപാഠധ്വനിയും കേൾക്കാം തത്ര.
ജാനകീരഘുരാമനാമങ്ങളാവൎത്തിച്ചു
മാനിനീകദംബങ്ങൾ പാടുന്നു മധുരമായ്.
അരിയരാജഗേഹം തിങ്ങിയമ്മഹാനന്ദം
പരിതഃസ്ഥലങ്ങളിലൊക്കെയും പരക്കുന്നു.
ദേവദേവാത്മജന്മരമ്യമാം കൊട്ടാരത്തെ–
ബ്ഭാവനചെയ്യാൻതക്ക കവിയാരുലകിങ്കൽ?

സന്മണിദശരഥൻ കൈകേയീതനൂജനോ–
ടിമ്മട്ടിലാജ്ഞാപിച്ചാ;—"നിക്ഷണം കുമാര, നീ
ആനന്ദപ്രദമായ കല്യാണയാത്രയ്ക്കായി–
ട്ടാന, തേ,രശ്വാദികളത്രയും തയ്യാറാക്കൂ."

താതകല്പന കേൾക്കെബ്ഭദ്രനാം ഭരതനും
സോദരശത്രുഘ്നനും രോമാഞ്ചമുണ്ടായ്‌വന്നു.

സേനാനിപ്രധാനരെസ്സത്വരം വിളിപ്പിച്ചു
മാനവേശ്വരൻതൻെറ ശാസനമറിയിച്ചാർ.

താൽപര്യം വളൎന്നുടൻ ചിത്രവൎണ്ണാശ്വങ്ങളെ—
ക്കോപ്പുകളണിയിച്ചു നിൎത്തിനാരതിശോഭം.

സ്ഫുടമായുന്മേഷത്താലിളകും തുരംഗങ്ങൾ
ചടുലഗതികളുമായിരുന്നിതു മുററും.

ഉത്തപ്തായസത്തിന്മേലെന്നപോലിടയ്ക്കിടെ—
പ്പൃഥ്വിയിൽ പാദസ്പൎശം ചെയ്യുമക്കുതിരകൾ,

വായുവേഗത്തെപ്പോലും തോല്പിച്ചു മുന്നോട്ടേക്കു
പായുവാൻ—പറക്കുവാൻ—ആഗ്രഹിപ്പവയത്രേ.

ഘോടകാരൂഢരായ രാജനന്ദനരെല്ലാ—
മീടെഴും ഭരതനോടൊപ്പമായ് വയസ്സുള്ളോർ.

രൂപവാന്മാരാമവർ സൎവ്വാംഗവിഭൂഷിതർ,
ചാപവും തൂണീരവുമമ്പുമേന്തിയ വീരർ.

കായകാൎശ്യവും വീൎയ്യശൗൎയ്യാദിഗുണങ്ങളും
ശ്രീയുമൊത്തുൽഭാസിക്കുമാ യുവധീരാത്മാക്കൾ

കൈക്കരുത്തിനാലാൎക്കുമുൾബ്ഭയമേകീടുവോർ
ഖഡ്ഗവിദ്യയിലേററം വൈദഗ്ദ്ധ്യം വഹിക്കുവോർ.

ഈരണ്ടു കാലാളൊത്തു സത്വരം പുറപ്പെട്ടു
സ്വൈരമായ് പുരത്തിന്നുവെളിയിൽ ചെന്നുചേൎന്നു.

പലമട്ടശ്വങ്ങളെച്ചാടിച്ചും ചരിപ്പിച്ചും
കലിതോത്സാഹം വാദ്യഘോഷങ്ങൾ കേട്ടും നിന്നാർ.

സാരഥിപ്രവരന്മാർ സുന്ദരരഥങ്ങളി—
ലാരുമേ മയങ്ങുന്ന രത്നഭൂഷണങ്ങളും

മംഗലദ്ധ്വജങ്ങളും വൈജയന്തികളും നൽ—
ക്കിങ്ങിണിക്കൂട്ടങ്ങളും ചാമരങ്ങളും ചാൎത്തി

മാൎത്താണ്ഡരഥത്തിൻെറ കാന്തിക്കു മന്ദീഭാവം
ചേൎത്തുകൊണ്ടണിയിട്ടു വന്നുനില്ക്കുകയായി.

സ്യന്ദനചക്രങ്ങളിൽപ്പൂട്ടിയ ലോകോത്തര—
സുന്ദരശ്യാമകൎണ്ണ*തുരഗപ്രകാണ്ഡങ്ങൾ

രമ്യമാമലങ്കാരജാലത്താൽ, സുഷമയാൽ
സമ്മോഹം ജനിപ്പിക്കും മാമുനിപ്രവരൎക്കും.

കരയിൽ ചരിക്കുമ്പോലായവ നീരത്തിലും
കടുവേഗേന പോകും പോകു നാം കണ്ടീടുകിൽ

---

* കൃഷ്ണകൎണ്ണങ്ങളായ കുതിരകൾ ഉത്തമങ്ങളും സുദുർല്ലഭങ്ങളുമാണെന്നു പ്രസിദ്ധം.

അങ്ങല്പമാത്രംപോലുമക്കുളമ്പുകളൊന്നും
മുങ്ങുന്നീലംഭസ്സിങ്കലെന്നുതാൻ നിനച്ചുപോം.

തേർത്തട്ടിൽ ശരാദികളൊക്കെയും സജ്ജീകരി-
ച്ചാസ്ഥയാ സൂതവ്രജം വാർത്ത ചെന്നറിയിച്ചു.
അവർതന്നധീശരാമാഹവനിപുണന്മാർ
വിവൃതോന്മേഷം ചെന്നു തേർത്തട്ടിൽ കരേറിനാർ.
രാജിക്കും ബഹുശതം രഥചാരികളെല്ലാം
രാജസത്മത്തിൻ പുറംവാതിലിലണിചേർന്നു.

തങ്ങൾതൻ ഹിതംപോലെ പൗരർക്കു കാണായ്‌വന്നു
മംഗലംസൂചിപ്പിക്കുമുത്തമശകുനങ്ങൾ.

എമ്പാടും നിരന്നിതു വീഥിയിൽപ്പലേതര-
മമ്പാരിയണിഞ്ഞുള്ള വാരണവീരന്മാരും.
വർണ്ണിപ്പാനരുതാത്ത കാന്തിയാർന്നവ, ഭാസ്വൽ-
സ്വർണ്ണഘണ്ടകൾപൂണ്ടു മന്ദമായ്ചരിക്കുന്നു.
ആ വിശിഷ്ടങ്ങളായ മത്തദന്തികളപ്പോൾ
ശ്രാവണമേഘമാലയെന്നപോലൊളിതൂകി.
അന്തമില്ലാതെ വന്നുനിരന്നു ശകടങ്ങൾ
ദന്തശില്പോല്ലസത്താം പല്ലക്കിൻനിരകളും.
സുഖമായ് ശ്രോത്രിയന്മാരവയിൽ സ്ഥിതിചെയ്തു
നിഗമച്ഛന്ദോമാല തനുവാർന്നതുപോലെ.
വിശ്രുതി ഗാനംചെയ്യും മാഗധസൂതരെല്ലാം
സ്വസ്വയോഗ്യതപോലെ വാഹനങ്ങളിലേറി
ഒട്ടകം കഴുതകൾ കാളകളിവയെല്ലാം
കെട്ടുകൾ പേറിക്കൊണ്ടു യാത്രയുമാരംഭിച്ചു.
ഭാരങ്ങൾ വഹിച്ചുകൊണ്ടൊട്ടേറെച്ചുമട്ടുകാ-
രാരൂഢകുതൂഹലം പിന്നാലെ നടകൊണ്ടു.
സാധനസാമഗ്രികളൊക്കെയുമൊരുക്കി നിർ-
ബ്ബാധമായ് പുറപ്പെട്ടു സേവകപ്രവരരും.
രാമലക്ഷ്മണന്മാരെക്കാണുന്നതെപ്പോഴെന്നു
രോമഹർഷണത്തോടേ ചിന്തിച്ചു സമസ്തരും.

ആനകളലറുന്ന ശബ്ദവും ഘണ്ടാജന്യ-
ധ്വാനവുമിടചേർന്നു മാറെറാലിക്കൊണ്ടു വാനിൽ.
തേരുകളുരുളുമ്പോഴുയരും ഭയങ്കര-
താരഘോഷത്തോടശ്വഹേഷകളൊരുമിച്ചു

ഇടിനാദത്തെപ്പോലും നിസ്സാരമാക്കിത്തള്ളും
കടുവാദ്യാരവത്താൽ പൂരിതം മണ്ണും വിണ്ണും.

ഗോപുരദ്വാരത്തിങ്കലാരാത്തിരക്കധികമായ്—
സ്സോപാനപരമ്പര നിശ്ശേഷം തകൎന്നുപോയ്.
മംഗലദീപാവലിയേന്തി മാളികയിങ്കൽ
തിങ്ങിനിന്നിതൊക്കെയുമീക്ഷിച്ചു സുമാംഗിമാർ,
ഗാനപീയൂഷം തൂകിയാക്കുമാരകളിരേകി—
യാനന്ദപരവശഗാത്രിമാരായിത്തീൎന്നു.

തൽക്ഷണം സൂര്യാശ്വങ്ങരം താണുപോംവിധമുള്ള
ലക്ഷണയുക്തങ്ങളാം വാജികൾതമ്മെപ്പൂട്ടി,
സ്യന്ദനയുഗ്മം രാജസന്നിധാനത്തിൽക്കൊണ്ടു—
ചെന്നു നിൎത്തിനാൻ സൂതമുഖ്യനാം സുമന്ത്രരും.
അവതൻ കാന്തിച്ചുട സുവ്യക്തം വചിക്കുവാൻ
കവിമാതാവുപോലും ശക്തയായ്വരികില്ല.
ആ രഥങ്ങളിലൊന്നു രാജകീയങ്ങളായ
ഭൂരിവസ്തുക്കരംകൊണ്ടു പൂരിതമായിക്കണ്ടു.
അന്യമോ, തേജസ്സോമമാത്തകൗതുകംവാഴും
ധന്യമാം നിലയനമെന്നതേ പറയേണ്ടു.
അമ്മണിരഥത്തിങ്കലാചാര്യവസിഷ്ഠനെ—
സ്സമ്മോദാൽ കരയേററിക്കഴിഞ്ഞശേഷം ഭൂപൻ
ഈശ്വരീമഹാദേവദേശികവിഘ്നരാജ—
ഭാസ്വരസ്മരണയോടേറിനാൻ രഥത്തിന്മേൽ.
ശ്രീസുരാചാര്യൻതന്റെ ചാരത്തു ശക്രൻപോലെ
ഭാസിച്ചു വസിഷ്ഠന്റെ സന്നിധി ദശരഥൻ.
വേദോക്തവിധികളുമന്വയമര്യാദയു—
മാദരിച്ചോരോപുണ്യകൎമ്മവും നിറവേററി.
തൃപ്തനായൊരുക്കങ്ങരം വീക്ഷിച്ചു നരവരൻ
തൽപുത്രസ്മരണയാൽ തരളീകൃതചിത്തൻ.
ഗുരുദേവാജ്ഞയാലേ മുഴക്കീ ശംഖനാദം
തരസാ പുരുഷാരം സഞ്ചാരമാരംഭിച്ചു.
ഘോഷയാത്രോത്സവം കണ്ടാദിതേയന്മാരെല്ലാം
തോഷിച്ചു ശുഭപ്രദപുഷ്പവൃഷ്ടിയുംചെയ്തു.
വാരണഗൎജ്ജനങ്ങളശ്വഹേഷാരവങ്ങരം
ഘോരമായംബരത്തിൽ ധ്വനിക്കും വാദ്യഘോഷം
കിങ്ങിണീഘണ്ടാരാവം ദേവമാനുഷനാഗ—
സംഗീതഘോഷം, സൎവ്വംചേൎന്നൊരു കളകളം!

കൈകളിൽക്കൊടിക്കൂറയുയത്തിപ്പറപ്പിച്ചു
കൗതുകമുണ്ടാക്കിനാരന്നേരം ഭടജനം.
ആരെയും ചിരിപ്പിക്കും കോമാളിപ്പരിഷക-
ളോരോരോ വിനോദങ്ങൾ കാട്ടുന്നു പാട്ടുംപാടി.
സാദികളതുനേരമശ്വവൃന്ദത്തെ, മൃദം-
ഗാദിതൻതാളമൊപ്പിച്ചല്പവും പിഴയ്ക്കാതെ
ചോടുവെപ്പിച്ചു തുള്ളിച്ചാടിക്കുന്നതുകണ്ടു
പാടവം തികയുന്ന നടരും വിസ്മയിച്ചു.

ഘോഷയാത്രാവിശേഷം വർണ്ണിപ്പാനൊരുത്തനും
ശേഷിയില്ല,ല്പസാരൻ ഞാനെന്തുചെയ്യും പിന്നെ?
അമ്മഹായാത്രാമുഖേ കാണപ്പെട്ടിതു നീളെ
നന്മയെസ്സൂചിപ്പിക്കുമോരോരോ ശകുനങ്ങൾ.
വാമഭാഗത്തായ് സർവമംഗളസൂചിപോലെ
ശ്രീമത്താം നീലകണ്ഠമിരയെക്കൈക്കൊള്ളുന്നു.
ചാരുവാംമൈതാനത്തിൻ ദക്ഷിണഭാഗത്തൊരു
കീരിയും ബലിഭുക്കും സ്വൈരമായ് സ്ഥിതിചെയ്വൂ.
കുസുമസൗരഭ്യത്തെ പ്രസരിപ്പിച്ചുകൊണ്ടു
കുളിരേകുന്നു ശുദ്ധമന്ദമാരുതനെങ്ങും.
ഒക്കത്തു ശിശുവിനെപ്പേറുന്ന സുമംഗലി
നല്ക്കുടം കൈയിൽത്തൂക്കി നേർക്കതാ വന്നീടുന്നു.
ഒട്ടകലത്തായ് വന്നു നോക്കുന്നു, കുറുനരി
കുട്ടിയെക്കുടിപ്പിച്ചുകൊണ്ടുനില്ക്കുന്നു ഗോവും.
മംഗലപ്രദർശനമെന്നപോലേണങ്ങളും
ഭംഗിയിലെത്തിച്ചേർന്നു നോക്കുന്നു മന്ദംമന്ദം.
മുകളിൽപ്പറന്നെത്തി ബ്രാഹ്മണിപ്പരുന്തൊന്നു
സുഖവും സൗഭാഗ്യവുമാശംസിക്കുകയായി.
ദക്ഷിണേതരഭാഗത്തുയർന്നു ശോഭിക്കുന്ന
വൃക്ഷശാഖയിലൊരു കൃഷ്ണപക്ഷിയെക്കാണ്മൂ.
മത്സ്യവും ദധിയുമായൊരുവൻ വന്നെത്തുന്നു
പുസ്തകധരന്മാരാം വിപ്രന്മാരിരുവരും.

ഇഷ്ടാർത്ഥപ്രദങ്ങളാം ശോഭനശകുനങ്ങ-
ളിക്കണക്കഖിലവുമുജ്ജ്വലംകൂടിച്ചേർന്നു.
സഗുണബ്രഹ്മമാർതൻ പുത്രനായ്പിറന്നിതാ-
സ്സുകൃതിക്കുണ്ടാകുമോ ദുർഗ്ഗശകുനങ്ങൾ?
വരനാം ശ്രീരാമനും വധുവാം വൈദേഹിയും
നിരുപിക്കുകിലെത്ര യോഗ്യതാനിലയങ്ങൾ.

അവർതൻ ശ്വശ്രുരരുമാവിധം നിരുപമ–
ഭവികോദാരചിത്തരായതേ മഹാഭാഗ്യം!

പ്രാഭവമേറുന്നൊരീയുദ്വാഹവൃത്തം കേട്ടു
ശോഭനനിമിത്തങ്ങളൊന്നിച്ചു നൃത്തംവെച്ചു.
ചൊല്ലിനാരവ, ''നമ്മെസ്സത്യമുള്ളവയാക്കി–
യുല്ലസിപ്പിച്ചതിപ്പോഴാണല്ലോ ചതുരാസ്യൻ.''

ഇങ്ങനെ സമ്മോദങ്ങൾ നിറഞ്ഞും ഹയഗജ-
തുംഗനിർഗ്ഘോഷത്തോടുമായാത്ര തുടൎന്നതേ.
മാൎത്താണ്ഡാന്വയകേതുവാകമട്ടശരഥൻ
ചീൎത്തസന്തോഷത്തോടേ വന്നെത്തും കഥ കേൾക്കെ
വിശ്രുതൻ വിദേഹേശൻ നദിയിൽപ്പാലങ്ങളും
വിശ്രമസത്മങ്ങളുമുണ്ടാക്കി മദ്ധ്യേമദ്ധ്യേ.
ആളുകൾക്കിഷ്ടംപോലെ ഭോജനശയനങ്ങൾ
ചേലെഴും വസനങ്ങളെന്നിവയെല്ലാംകൊണ്ടും
കമനീയങ്ങളാകും വിശ്രമസദനങ്ങ-
ളമരാവതിക്കൊപ്പമൈശ്വര്യകേദാരങ്ങൾ.
യാത്രികരന്നദിനം നൂതനശൎമ്മാപ്തിതൻ
പൂൎത്തിയാൽ സ്വസ്വഗേഹവാൎത്തയും മറന്നുപോയ്.

ഉച്ചത്തിൽക്കേൾക്കായ്‌വന്ന വാദ്യഘോഷങ്ങളാലേ
സ്വച്ഛന്ദം ഘോഷയാത്ര പത്തനപ്രാന്തത്തിങ്കൽ
എത്തിയെന്നറികയാൽ സത്വരമെതിരേല്പാൻ
ഹസ്ത്യശ്വപരീതമാം സംഘമൊന്നുദ്യുക്തമായ്.
പേയങ്ങൾ നിറച്ചുള്ള കാഞ്ചനകുംഭങ്ങളെ–
പ്പേറുന്ന പരശ്ശതം പിച്ചളപ്പാത്രങ്ങളും
അമൃതസ്വാദുക്കളാം ഭോജ്യവസ്തുക്കൾകൊണ്ടു
സമലങ്കൃതങ്ങളാം ഭാജനസ്തോമങ്ങളും
സന്മണിനികരങ്ങ,ളാഭരണങ്ങ,ളുദ്യ–
ന്നിൎമ്മലവസനങ്ങ,ളശ്വവാരണങ്ങളും
ഏണപോതാക്ഷികൾ നൽ സുഗന്ധദ്രവ്യങ്ങളും
ചേണെഴമെതിരേല്പു,സംഘമങ്ങെത്തിച്ചുതേ.
അവലും തൈരും പിന്നെ മധുരദ്രവ്യങ്ങളു–
മളവില്ലാതെ ഭേസീ ഭാരവാഹകന്മാരും.
ചിക്കെന്നാ വരസംഘമീക്ഷിച്ചനേരംതന്നെ
സൽക്കാരസംഘക്കാൎക്കു രോമാഞ്ചമുണ്ടായ്‌വന്നു.
തങ്ങളെ സ്വീകരിപ്പാൻ വന്നവർതമ്മെക്കണ്ടു
മംഗളഭേരികൊട്ടിഘോഷിച്ചാരിതരരും.

മാനിച്ചു പരസ്പരം കൂടിച്ചേരുകയായ്, ര-
ണ്ടാനന്ദസമുദ്രങ്ങളൊന്നിച്ചുകൂടുമ്പോലെ.
ആമന്ദ്രഭേരീനാദം മുഴക്കീ വിബുധന്മാർ;
പൂമഴതൂകിക്കൊണ്ടു പാടിനാരമരിമാർ.

സാദരമുപഹാരസഞ്ചയം ദശരഥ-
മേദിനീപതിയുടെ മുമ്പിലായ് സമർപ്പിച്ചു.
സപ്രേമം പദാർത്ഥങ്ങൾ കൈക്കൊണ്ടു നരവര-
നപ്പൊഴേ യാചകർക്കു നല്കിനാനവയെല്ലാം.

ശാസ്ത്രോക്തവിധിക്കൊത്ത സപര്യാകർമ്മത്തോടും
സ്തോത്രഗീതങ്ങളോടുംകൂടിയജ്ജനൗഘത്തെ
ഘനമാം മോദത്തോടേ വിശ്രമവേശ്മംതോറും
ജനകക്ഷമാനാഥപൗരന്മാരാനയിച്ചു.
പാദങ്ങൾക്കണുമാത്രം വേദന പററീടായ്വാൻ
പാതയിലെങ്ങും നീളെ വിരിച്ചു പട്ടാംബരം
രാമണീയകംകൊണ്ടു നിസ്തുല,മതു കണ്ടാൽ
രാജരാജൻെറ സമ്പദ്ദർപ്പവും ശമിച്ചുപോം.
സർവ്വഥാ സജ്ജീകൃതവിശ്രമനിലയങ്ങൾ
സർവ്വർക്കും സുഖപ്രദ,മുന്മേഷസന്ദായകം.

സ്ഥാനീയമണഞ്ഞിതു 'യാത്ര'യെന്നറികയാൽ
ജാനകി വെളിവാക്കീ തന്നുടെ മഹിമകൾ.
ചേതസാ സമ്പ്രാർത്ഥിച്ചു സർവ്വസിദ്ധികളേയു-
മാതിഥ്യംപുലർത്തുവാനുടനേ നിയോഗിച്ചാൾ.
സീതതൻ നിദേശത്താലൈന്ദ്രപത്തനഭോഗ-
ഭൃതികളുദ്വഹിച്ചു സിദ്ധികളെല്ലാംകൂടി
അന്നിമിഷത്തിൽത്തന്നെ യാത്രയായ്, ദശരഥ-
മന്നനും മാലോകരും മേവുന്നോരിടങ്ങളിൽ.
തങ്ങൾതൻ വസതികളോരോന്നുമോരോ കൊച്ചു
മംഗലസ്വർഗ്ഗങ്ങളെന്നോർക്കയായതിഥികൾ.
ഈയനുഭൂതിക്കുള്ള സൂക്ഷ്മകാരണമെന്തെ-
ന്നായവരറിയാതെ കീർത്തിച്ചു ജനകനെ.
മിഥിലാകുമാരിതൻ മഹിമ കണ്ടു രാമൻ
ഹൃദയപ്രേമമോർത്തു സന്തോഷിക്കയുംചെയ്തു.

ജന്മദാഗമവാർത്ത രാമലക്ഷ്മണന്മാരിൽ
സമ്മോദമനുക്ഷണം വർദ്ധിതമാക്കിത്തീർത്തു.

താതദർശനലോഭമെത്രതാനുണ്ടാകില്ല-
മോതിയില്ലാചാര്യനോട്ടംത്രപമൂലം പക്ഷേ,
നമ്രമൗലികളായിനില്ക്കുമസ്സഹജരി-
ലമ്മുനി ഗാഢപ്രീതിയപ്പിച്ചു വിശേഷമായ്
മിഴിയിൽ പ്രേമാമൃതം ചാർത്തി വക്ഷസ്സിൽ ചേർത്തു
തഴുകിത്തലോടിനാൻ പുളകാഞ്ചിതഗാത്രൻ.
ആതപം പൊറുക്കാതെ ദാഹിച്ചുവലയുവോൻ
പൂതമാം സരസ്സിനെ പ്രാപിക്കാനെന്നപോലെ
മൂവരുമൊരുമിച്ചു കോസലാധീശൻ വാഴു-
മാവരസൗധം നോക്കിത്തിരിച്ചു ധൃതോത്സാഹം.

തൻകുമാരരോടൊത്തു കൗശികനെഴുന്നള്ളും
മംഗളദർശനത്താലിളകും കരളോടേ
ശർമ്മസിന്ധുവിൽക്കൂടിയൊഴുകിച്ചെല്ലുമ്പോലെ-
യമ്മഹാരാജോത്തമനടുത്തു മുന്നോട്ടേക്കായ്.
താപസപാദധൂളി മൗലിയിൽച്ചാർത്തിപ്പിന്നെ-
ബ്ഭൂപതിയനുഷ്ഠിച്ചു സാഷ്ടാംഗപ്രണാമവും.
മന്നനെ മാറിൽച്ചേർത്തു ധന്യവാദവും നല്കി-
യൊന്നൊന്നായ് കുശലങ്ങൾ ചോദിച്ചു മുനിവരൻ.
വാത്സല്യമൂറുംബ്ഭക്തിയോടേ വിദ്രുതം പിതാവിൻെറ
കാല്ക്കൽ വീഴുകയായി രാമലക്ഷ്മണന്മാരും.
പുത്രരെപ്പുണന്നു തന്നാതങ്കം നീക്കീ ഭൂപൻ
മൃത്യുവിന്നിരയായോൻ ജീവിക്കുംകണക്കിനെ.
ബ്രഹ്മഷിവസിഷ്ഠനെക്കൂപ്പിനാർ കുമാരന്മാ-
രമ്മഹാത്മാവും മാറിൽച്ചേർത്തിതു ശിഷ്യന്മാരെ.
അന്തണപ്രവരരു,മാനമ്രശിരസ്കരാം
ബന്ധുരരൂപന്മാർക്കു മംഗളമാശംസിച്ചു.
ഭരതൻ സഹാനുജം ജ്യേഷ്ഠനെ പ്രണമിച്ചു;
ഭരിതസ്നേഹം രാമനാശ്ലേഷിക്കുകയായി.
ശത്രുഘ്നഭരതരെക്കാണ്കയാൽ സൗമിത്രിയു-
മത്യർത്ഥമാനന്ദിച്ചു മേളിച്ചിതവരുമായ്.

പൗരരും ബന്ധുക്കളും മിത്രങ്ങളമാത്യരും
സൈ്വരമായ് പരിജനവൃന്ദവും ഭിക്ഷക്കാരും
കാരുണ്യസമുദ്രമാം നാഥനാൽ—ശ്രീരാമനാൽ—
ഓരോരോവിധമന്നു മാനിതരായിത്തീർന്നു.
ദേവദർശനംകൊണ്ടു സർവ്വരും മാർഗ്ഗക്ലേശം
കേവലം വിസ്മരിച്ചു ശീതളഹൃദയരായ്.

തങ്ങാംതൻ മനഃപ്രീതിയങ്ങവർ തെളിയിച്ച–
തെങ്ങനെയെല്ലാമെന്നനുഹിച്ചുകൊാംകേ വേണ്ടു.
അരചൻതൻെറ ചാരത്താത്മജരുല്ലസിച്ചു
പുരുഷാത്ഥങ്ങാം നാലും മൂത്തിയാന്നതുപോലെ.
സുതരോടൊത്തുചേന്ന കോസലേശനെക്കണ്ടു
സുതരാം പ്രസന്നരായ്സ്ഥീന്നിതു പൗരന്മാരും.
പൂമഴ ചൊരിഞ്ഞുകൊണ്ടാദിതേയന്മാരപ്പോാം
വ്യോമത്തെബ്ഭേരീനാദപൂരിതമാക്കിച്ചെയ്തു.
പൂണ്ണമാം ഹഷ്ത്തോടേ ഗാനങ്ങാം പാടിപ്പാടി–
ത്താണ്ഡവം ചെയ്തുകൊണ്ടാരപ്പുരസ്സുകളെല്ലാം.
ക്ഷ്മാശനെ സ്വീകരിപ്പാൻ സാഘോഷമണഞ്ഞോര–
ശ്രീശതാനന്ദവിപ്രമാഗധസൂതാദികാം
സന്മതിദശരഥൻതന്നെയുമതിഥികാം
തമ്മെയും സമ്മാനിച്ചു യാത്രയായതുനേരം.
ഉദ്വാഹലഗ്നത്തിന്നു മുൻകൂട്ടി യാത്രാസംഘം
വിദ്രുതം വിദേഹേശനഗരം പ്രാപിച്ചതിൽ
പരമാനന്ദംപൂണ്ട പൗരന്മാർ പകലിര–
വൊരുപോൽ നീളാൻവേണ്ടി പ്രാത്ഥിച്ചു വിരിഞ്ചനെ.

കരളും കണ്ണും കക്കും നിമ്മലസുഷമതൻ
പരമാവധിയത്രേ രാമനും വൈദേഹിയും.
അനഘോദാരപുണ്യശ്രേണിക്കു ദശരഥ–
ജനകന്മാരു,മെന്നു കീത്തിച്ചു ജനാവലി.
പണ്ഡിതൻ ജനകൻെറ പുണ്യമൂത്തിതാൻ സീത;
പംക്തിസ്യന്ദനപുണ്യസവ്വസ്വം രഘൂത്തമൻ.
ശങ്കരാച്ചനയിങ്കൽ തുല്യരാണിരുപേരും
മംഗളമിതുപോലെ മററുള്ളോക്കുദിക്കുമോ?
വിഷ്ടപവലയത്തിലിവരോടൊപ്പം പരി–
തുഷ്ടരായാരുമില്ല; മേലിലുമുണ്ടാകില്ല.
അഥവാ മഹാപുണ്യശാലികളത്രേ നമ്മാം
മിഥിലാനഗരത്തിൽ ജാതരായതുമൂലം.
ജാനകീരാമകാന്തി കാണുന്ന നമ്മെപ്പോലെ
മാനവലോകത്തുണ്ടോ പേരാളും സുകൃതികാം?
അത്രയ,ല്ലഭിരാമം രാഘവപരിണയ–
മക്ഷിയാൽ നുകരുവാൻ ഭാഗ്യമാക്കുണ്ടാം വേറെ?

ചൊല്ലിനാർ കളകണ്ഠകണ്ഠികാം തമ്മിൽ: ''തോഴീ,
ദുർല്ലഭാനുഗ്രഹംതാനീയൊരു പരിണയം.

സ്വയമേ വിരിഞ്ചനിബദ്ധ്ഭ്രാതൃയുഗ്മത്തെയസ്സ്വ-
ന്നയനാതിഥികളാക്കീത്തതേ മഹാഭാഗ്യം!
മുഗ്ദ്ധയാം കുമാരിയെജ്ജനകൻ വീണ്ടുംവീണ്ടു-
മിദ്ധവാത്സല്യം വിളിച്ചന്തികേ വരുത്തീടും.
കാമകോടികളുടെ സൗന്ദര്യം തികയുന്ന
രാമലക്ഷ്മണന്മാരുമാഗതരാകുമപ്പോരം.
ആമോദഭാരത്തോടേ നിർവ്വഹിച്ചീടേണ്ടതാ-
മാതിഥ്യമര്യാദകളത്രയുമനുഷ്ഠിക്കും.
ഇക്കണക്കഭിയുക്തജാമാതൃയോഗം ചേന്ന
ചൊൽക്കൊള്ളും സുകൃതിയിൽ പ്രിയ,മാക്കുണ്ടാകില്ല.
രാമലക്ഷ്മണന്മാരെക്കാണവേ സുഖിക്കാത്തോ-
രീമഹാനഗരത്തിലാരുണ്ടെൻ പ്രിയസഖി!
മന്നനോടൊരുമിച്ചു വേറെയും തോഴീ, രണ്ടു
പൊന്നോമൽക്കുമാരകർ വന്നതായ്ക്കേട്ടു ഞങ്ങരം.
ശ്യാമളനേകൻ, ഗൗരൻ മററവ,നിരുവരും
രാമലക്ഷ്മണരെന്നേ തോന്നുകയുള്ളൂ കണ്ടാൽ.
അഴകിൻ കളിപ്പന്തലംഗങ്ങളോരോന്നും കേ-
ളവരെക്കണ്ടോരെല്ലാമിങ്ങനെ പുകഴ്ത്തുന്നു.''

മഞ്ജുഭാഷിണിയാളൊരു തോഴി ചൊല്ലിനാരം മധുരമാ-
''യക്കുമാരരെക്കണ്ടേനിന്നു ഞാനെടോ തോഴീ!
പുഷ്കരോത്ഭവനായ ഭഗവാ,നവരെത്തൻ
തൃക്കരതാരാൽത്തന്നെ തീത്തതായിരിക്കണം!
ശ്രീകരൻ ഭരതനോ രാമഭദ്രനുതുല്യൻ
ലോകക്കു തിരിച്ചറിഞ്ഞീടുവാൻ പണിയത്രേ.
പ്രത്യംഗസൗന്ദര്യത്താൽ നിസ്തുലരായി മിന്നും
ശത്രുഘ്നസുമിത്രാത്മപുത്രരും സമാനന്മാർ.
പാവനമവരുടെ രൂപസൗന്ദര്യം ഏത്താൽ
ഭാവനചെയ്യാം വാക്കാൽ വർണ്ണിപ്പാനരുതല്ലോ.
നാകഭൂപാതാളങ്ങളാകവേ തിരഞ്ഞാലു-
മേകമാമുപമാനം കണ്ടുകിട്ടുകയില്ല.
(വൻകവിസമ്രാട്ടിനും ശക്തിയില്ലുപമാനം
സങ്കല്പിക്കുവാനെന്നു തുളസീദാസൻ ചൊൽവൂ.
വിക്രമവിദ്യാശീലലാവണ്യാദികളോത്താ-
ലക്കുമാരന്മാക്കൊപ്പമക്കുമാരരേ കാണൂ.)

ഉത്തരീയാഗ്രം കൈയാലുയത്തിപ്പിടിച്ചുകൊ-
ണ്ടിത്തരം ലോകേശനോടത്ഥിച്ചു പുരന്ധ്രീമാർ:

''ഇന്നാലു കുമാരർതന്നുദ്വാഹമഹോത്സവ–
മൊന്നായിമ്മിഥിലയിൽവെച്ചഹോ! നടത്താനും
തിങ്ങുന്ന ഹർഷത്തോടേ ഞങ്ങൾക്കു മനോഹര–
മംഗളം പാടുവാനും സംഗതിയായീടട്ടെ.''

തോരാതെ ഭക്ത്യശ്രുക്കൾ വർഷിച്ചും വരാംഗിമാർ
താരൊളിമെയ്യിലെങ്ങും രോമാഞ്ചമാർന്നും ചൊന്നാർ:

''കേൾക്കുവിൻ സഖിമാരേ, സർവ്വവും സാധിപ്പിക്കും
വാഴ്ത്തുമുൾക്കനിവോടേ ശങ്കരൻ തിരുവടി.
ധരണീനാഥന്മാരാം കോസലമിഥിലേന്ദ്ര–
രുരുപുണ്യത്തിനുള്ള പാരാവാരങ്ങളല്ലോ.''

ഈദൃശം മനോഗതം തങ്ങളിൽ ഗ്രഹിപ്പിച്ചു
മോദപൂരിതസ്വാന്തമാരായി നതാംഗികൾ.

ജാനകീസ്വയംവരം കാണ്മവാനെത്തിച്ചേർന്ന
നാനാദേശങ്ങൾവാഴും മാന്യരാം ഭൂപാലന്മാർ
രാജബാലകന്മാരെക്കണ്ടുകണ്ടാഹ്ലാദിച്ചും
രാമചന്ദ്രൻെറ കീർത്തി വർണ്ണിച്ചും മടങ്ങിനാർ.

ഇമ്മട്ടിലതിഥികളാതിഥേയരും പിന്നെ–
യമ്മഹാനഗരത്തിൽ പാർക്കുന്ന പൗരന്മാരും
ആസന്നമായീടുന്ന കല്യാണകാലം നോക്കി–
യാനന്ദം നുകരവേ പൊയ്പോയി ചിലദിനം.

ഹേമന്തമഹാലക്ഷ്മി നർത്തനംനടത്തുന്ന
കോമളാഘന*മാസമടുത്തു വന്നു തത്ര.
ഗ്രഹവും നക്ഷത്രവും തിഥിയും യോഗം പിന്നെ–
സ്സുഖശീതളമായ വാരവും സമ്മേളിച്ചു.
നാന്മുഖൻ നിരൂപിച്ചു ലഗ്നനിർണ്ണയംചെയ്തു
നാരദർഷിതൻപക്കൽക്കൊടുത്തു വിട്ടീടിനാൻ.
ജനകക്ഷ്മാപൻ തൻെറ പണ്ഡിതോത്തംസമായ
ഗണകപ്രവീരനും കണ്ടതാ ലഗ്നംതന്നെ.
പ്രീതിപൂണ്ടീ വസ്തുത കേട്ടവർ ചൊന്നാ:''രസ്സൽ
ജ്യൗതിഷി സാക്ഷാൽ ബ്രഹ്മദേവനാണില്ലാ വാദം.''
സമ്യക്കായ് സുമംഗളശകുനം നിരീക്ഷിച്ചു
കമ്മിബ്രാഹ്മണരേവമരുളിച്ചെയ്താരപ്പോൾ:

* അഘനം–വൃശ്ചികം—ധനു.

''പൂതമായ് സാക്ഷാൽഭദ്രമൂലമായ് ജയിക്കുന്ന
ഗോധൂളിത്തിരുവേള* കണ്ടാലും മഹാമതേ!''

''എന്തിനു വൈകിക്കുന്നു?''—ജനകൻ ചോദിക്കയാ—
യന്തികസ്ഥിതനായ ദേശികൻതന്നോടപ്പോൾ.

ആചാര്യശതാനന്ദനാളയച്ചിതു വേഗം
സാചിവ്യം വഹിക്കുവോരുടനേ വന്നെത്തുവാൻ.
മംഗലദ്രവ്യമെല്ലാമൊരുക്കിസ്സചിവന്മാർ
ശംഖഭേരീമൃദംഗഘോഷത്തോടൊത്തണഞ്ഞാർ.
ഭാവുകഗാനം പാടീ സുന്ദരീകദംബങ്ങൾ
പാവനവേദമന്ത്രം വിപ്രന്മാരുച്ചരിച്ചു.
ഈദൃശമേളത്തോടേ സത്വരം പുറപ്പെട്ടാർ
സാദരം മണവാളസംഘത്തെക്ഷണിക്കുവാൻ.
കോസലേശ്വരവാസമന്ദിരം സമീക്ഷിക്കെ
വാസവപ്രൗഢിപോലും ക്ഷുദ്രമെന്നെണ്ണിപ്പോയി.
യാത്രയ്ക്കു മുഹൂർത്തമായെന്നേവമറിയിച്ചാർ
പേർത്തുമസ്ഥലത്താകെ മുഴങ്ങീ ഭേരീനാദം.
ദേശികാനുജ്ഞയോടേ പംക്തിസ്യന്ദനനൃപ—
നാശു തൻ കുലാചാരം നിർവ്വഹിച്ചൊരുശേഷം
ഗാധിനന്ദനനായ താപസോത്തമനോടും
സാധുസഞ്ചയത്തോടുമൊത്തുടൻ പുറപ്പെട്ടു.

അമ്മഹീപതിയുടെ ഭാഗ്യവൈഭവം കാൺകെ
ബ്രഹ്മാദിദേവന്മാർക്കും വിസ്മയമുണ്ടായ്‌വന്നു.
പോയല്ലോ വൃഥാ ജന്മം തങ്ങൾക്കെന്നറിഞ്ഞവ—
രായിരം മുഖങ്ങളാൽ കീർത്തിച്ചിതദ്ദേഹത്തെ.
സുന്ദരവേളനോക്കിദ്ദേവകളാരംഭിച്ചു
ദുന്ദുഭി ഘോഷിക്കലും പൂവാരിച്ചൊരിയലും
അംബരം ശോഭിപ്പിക്കും വ്യോമയാനങ്ങളേറി
ത്ര്യംബകബ്രഹ്മാദിയാം വാനവപ്രവരരും
നിർമ്മലപ്രേമോദിതരോമഹർഷത്തോടപ്പോ—
ളംബുജാക്ഷോദ്വാഹശ്രീ കാണുവാനണിചേർന്നു.
മിഥിലാപുരത്തിലെ പ്രാഭവം കാണുന്തോറും
മൃതശോഭമായ്ത്തോന്നി വിണ്ണോർക്കു സുരസ്ഥലം.

* ഗോധൂളിത്തിരുവേള—മേച്ചിൽ കഴിഞ്ഞു തൊഴുത്തിലേക്കു മടങ്ങുന്ന പശുക്കളുടെ കുളമ്പടിനിമിത്തമുണ്ടാകുന്ന പൊടി ആകാശത്തിലുയരുന്ന പരിശുദ്ധമായ സന്ധ്യാസമയം.

വൈശിഷ്ട്യം വളരുന്ന ശില്പസംസ്കാരംമൂലം
വൈചിത്ര്യംവഹിക്കുന്ന മണ്ഡപപ്രകാണ്ഡവും
കുററമററലൗകികനിർമ്മാണമനോജ്ഞമാം
മററലങ്കാരങ്ങളും കണ്ടു വിസ്മയമാന്നാർ.
പൗരസ്ത്രീപുമാന്മാർതൻ സൗന്ദര്യം, സുശീലത,
പാരമാർത്ഥികബുദ്ധിചാതുര്യം, ധർമ്മശ്രദ്ധ
എന്നിവയെല്ലാമോർത്തു ദേവസ്ത്രീപുരുഷന്മാർ
മന്ദിച്ചു രാകാചന്ദ്രരശ്മിയാൽത്താരങ്ങാംപോൽ.
ഭംഗിതൻ ഭവ്യോദാരരംഗമന്നഗരത്തി—
ലെങ്ങുമേ നിജകരകൗശലം കാണാഞ്ഞപ്പോഠം
കുതുകംവളർത്തുന്ന കൃത്രിമദ്യുതിയോർത്തു
ചതുരാനനമൂർത്തിയദ്ഭുതസ്തിമിതനായ്.

സർവ്വജ്ഞനരുളിനാൻ: ''വിണ്ണവന്മാരേ, നിങ്ങ—
ളീവിധമത്യാശ്ചര്യമഗ്നരായ്ത്തീർന്നീടേണ്ടാ.
മാനസമുറപ്പിച്ചു ചിന്തിപ്പിൻ സമീക്ഷിപ്പിൻ
ജാനകീരഘുരാമപാണിപീഡനകർമ്മം.
ഏവർതൻ തിരുനാമോച്ചാരണമാത്രത്തിങ്കൽ
പീവരാനിഷ്ടബാധ നിശ്ശേഷമൊഴിയുന്നു;
ഏവർക്കു വശഗമായ്ക്കാണുന്നു ധർമ്മംതൊട്ടു
പാവനപുരുഷാർത്ഥമത്രയും ജഗത്തിങ്കൽ;
ഈശ്വരേശ്വരിമാരാമവരെക്കാമാരി ഞാൻ
തീർച്ചയായ് സീതാരാമരെന്നിതാ കഥിക്കുന്നു.''

എന്നേവമമർത്ത്യരോടുപദേശിച്ചശേഷം
മുന്നോട്ടു നടത്തിനാൻ കൂററനെശ്ശിതികണ്ഠൻ.
ഉമ്പരോ, ദശരഥസഞ്ചാരസംഘോഷത്താൽ
വൻപുറെറാരാനന്ദവും രോമഹർഷവുമാന്നാർ.
മന്നനെപ്പുരസ്കരിച്ചാദരാൽ ഗമിക്കുന്ന
മന്നോർവാനവരേയും സാധുക്കളേയും കണ്ടാൽ
മാനവേശ്വരസേവാവൃത്തിയിൽ പ്രിയമേറി
മാനുഷാകൃതിപൂണ്ട സുഖമെന്നൽപ്രേക്ഷിക്കാം.

ഭൂതത്തിൻ സമീപത്തു ശോഭിച്ചിതജയ്യമാം
സൗഭഗംതികയുന്ന നന്ദനചതുഷ്ടയം;
സാലോക്യാദികളായ മോക്ഷഭേദങ്ങാം നാലും
ചാലവേ ശരീരമാർന്നുല്ലസിപ്പതുപോലെ.
ചേലെഴും മരതകകാഞ്ചനവർണ്ണക്ഷ്മാപ—
ബാലകജോഡി നോക്കിസ്സുരന്മാരാനന്ദിച്ചു.

രാമനെക്കാണുന്തോറുമുരംപ്രിയം വികസിച്ചു
പൂമഴ തൂകിത്തൂകിക്കീർത്തിച്ചു പിതാവിനെ.
സർവാംഗമനോജ്ഞമാം ശ്രീരാമരൂപം നോക്കി-
ശ്ശർവാണീസമേതനാം കൈലാസവാസൻ ദേവൻ
ആനന്ദബാഷ്പംവാർത്തും, ഭൂതിലേപിതഗാത്ര-
മാകവേ കുളിർകോരിയണിഞ്ഞും നിന്നീടിനാൻ.

മായൂരകണ്ഠശ്യാമരാമഗാത്രത്തിൽച്ചേർന്ന
ശ്രീയേറുംവസനങ്ങൾ മിന്നലിൻനിറം താർത്തി.
ഉദ്വാഹച്ചമയങ്ങളൊക്കെയും വിവിധങ്ങൾ
ഭദ്രസമ്പൂരിതങ്ങളെന്നതേ പറയേണ്ടൂ.
ശാരദപൂർണ്ണചന്ദ്രസുന്ദരാനനം, നവ്യ-
നീരജദ്യുതിതോല്ക്കും കണ്ണുക,ളെന്നുവേണ്ടാ,
കൗസല്യാതനയന്റെ ലാവണ്യമലൗകിക-
ഭാസുരം, മനോമാത്രവേദ്യമെന്നോതിക്കൊള്ളാം.
അന്തികേ സുകുമാരലക്ഷ്മണൻ, പുളപ്പേറും
തൻ തുരഗത്തെത്തുള്ളിച്ചാടിച്ചു വിളങ്ങിനാൻ.
രാജനന്ദനന്മാരാം മററുള്ള കുമാരരും
വാജികൾതമ്മെ സ്വൈരം മുന്നോട്ടു നയിക്കയായ്.
വന്ദികളതുനേരം വംശവിശ്രുതി പാടി-
യനന്യൂനകുതൂഹലം വളർത്തി കേൾവിക്കാരിൽ.

ഏതൊരു രമ്യാശ്വത്തിൻമുകളിൽ പ്രശോഭിച്ചി-
താതുംഗമാഹാത്മ്യത്തിൻ കേന്ദ്രമാം രഘുരാമൻ
അക്ഷയ്യബലാന്വിതമാമതിൻ വേഗം കണ്ടു
പക്ഷിസമ്രാട്ടുപോലും സവ്രീളമനസ്സനായ്.
കണ്മയക്കീടുന്നൊരക്കല്യാണഹയത്തിനെ-
ക്കന്ദർപ്പൻ സ്വയമേവ നിർമ്മിച്ചതാവാം പക്ഷേ.
അഥവാ, ദേവൻ കാമൻ രാമഭദ്രനുവേണ്ടി
മിഥിലാനഗരത്തിലശ്വമായ്പ്പിറന്നതാം.
താരുണ്യം, ഗതിവേഗം, രൂപമെന്നിവയാലേ
പാരിനെ മോഹിപ്പിപ്പാൻ പര്യാപ്തമാണാ വാഹം.
മാണിക്യമുക്താരത്നമണ്ഡനരുചിരമാം
ജീനി, നിസ്തുലകാന്തി വിതറീ ചുഴലവും.
വാരുററ കടിഞ്ഞാണും കിങ്കിണീവ്രാതങ്ങളും
വാനവമുനിമർത്ത്യനേത്രഹാരികളായി.
സ്വാമിതൻ ഹിതം നന്നായറിഞ്ഞു ചരിക്കുമാ-
ശ്ശ്രീമത്താംതുരംഗമം, താരകാമണിചാർത്തും

ഉദ്ദീപ്തവിദ്യുല്ലീലാശോഭമാം നീലാബ്ഭ്രം ക–
ണ്ടുത്സവനൃത്തമാടും കേകിതൻ ചന്തംനേടി.
മേന്മയേറിന രാമവാജിരത്നത്തെ വാഴ്ത്താൻ
നാന്മുഖപ്രണയിനിക്കുടിയുമാളാകില്ല.
സസ്പൃഹം പതിനഞ്ചു കണ്കളാൽ ശ്രീരാമന്റെ–
യദ്ഭുതരൂപം കണ്ടു വാഴ്ത്തി, തൻഭാഗ്യം ശർവ്വൻ.
ഹരിയും പൊൽപ്പൂമാതും രാമചന്ദ്രനെ നോക്കി–
ക്കരളിൽ പ്രേമംതിങ്ങിസ്സമ്മോഹവശഗരായ്.
എട്ടു കണ്ണുകളല്ലാതില്ലല്ലോ തനി, ക്കതു
കഷ്ടമായല്ലോയെന്നോർത്തു കുണ്ഠിതപ്പെട്ടാൻ വിധി.
ദേവനാം വിധിയെക്കാരം നാലുകണ്ണേറും നമു–
ക്കീവിധം കാർത്തികേയൻ ചിന്തിച്ചു ഗർവ്വം പൂണ്ടു.
ജ്ഞാനിയാം വിണ്ണോർകോന, ഗൗതമശാപമപ്പോ–
ളാനന്ദം വളർത്തുന്ന ദിവ്യാനുഗ്രഹമായി.
ശക്രനോടൊപ്പം ഭാഗ്യമാർക്കുമില്ലിപ്പോഴെന്നു
മുക്തകണ്ഠമായ് വാഴ്ത്തീ സർവ്വദേവതകളും.
ഇങ്ങനെ ദേവന്മാരും കോസലമിഥിലേശ–
മംഗലസംഘങ്ങളും സുതരാമാസ്വാദിച്ചു.
ആകാശദേശത്തിങ്കൽ ദുന്ദുഭിദ്ധ്വാനം പൊങ്ങി,
പാകാരിപ്രമുഖന്മാർ പുഷ്പവൃഷ്ടിയും തൂകി.
ചൊല്ലിനാരവരെല്ലാം: ''ശ്രീരഘുവംശരത്ന–
തല്ലജം ജയിക്കട്ടെ! മേല്ക്കുമേൽ ജയിക്കട്ടെ!''

തവിട്ടെഴും ഘോഷയാത്ര പത്തനം സമ്പ്രാപിച്ചു,
കൊട്ടാരവളപ്പിലും വാദിത്രനാദം പൊങ്ങി.

''ഭംഗിയിലെതിരേല്പാൻ വസ്തുക്കളൊരുക്കുവിൻ;'' –
മംഗളാംഗിമാർക്കാജ്ഞനല്കിനാരം മഹാരാജ്ഞി.
നിർമ്മലാരാധനയ്ക്കായ് കത്തിച്ച തിരികളും
രമ്യമായ് ജ്വലിപ്പിച്ച കർപ്പൂരനിരകളും
മംഗലദ്രവ്യങ്ങളുമാവഹിച്ചാത്തോന്മേഷ–
മംഗനാതിലകങ്ങളൊക്കെയും പുറപ്പെട്ടു.
സോമബിംബത്തോടൊത്ത സുന്ദരവദനവു–
മോമനമൃഗശാബലോലലോചനങ്ങളും
സമ്മേളിച്ചരുളിന സാധ്വിമാരവരോർത്താൽ
മന്മഥപ്രിയയുടെ മാനവും കെടുത്തുന്നോർ.
വർണ്ണവൈജാത്യംചേർന്ന വസ്ത്രസഞ്ചയത്താലും
സ്വർണ്ണരത്നാദിനാനാഭൂഷണജാലത്താലും

മണ്ഡിതഗാത്രിമാരാമായവരത്തുനേരം
കണ്ണുമോഹനമായിഗ്ഗാനപീയൂഷം തൂകി.

വളയും പൊൽച്ചിലമ്പും കിങ്ങിണീസ്തോമങ്ങളു–
മിളകിക്കിലുങ്ങുന്ന കോമളനാദത്തോടേ

ഓമനപ്പൃഥുശ്രോണിമാരുടെ ഗതി കണ്ടാൽ
കാമവാരണംപോലും ലജ്ജയാൽ തല താഴ്ത്തും.

വാനിലും മഹാരാജമന്ദിരത്തിലുമൊപ്പ–
മാനകകാഹളാദി വാദിത്രഘോഷംപൊങ്ങി.

രുചിരാംഗികളായ ദേവിമാർ;—അതേ, സാക്ഷാൽ
ശചിയും ശ്രീവാണിയും പൂമാതും മൃഡാനിയും

മാനുഷീവേഷം പൂണ്ടമ്മിഥിലാവിലാസിനി–
മാരോടു സമ്മേളിച്ചു ഗാനങ്ങൾ പാടിപ്പാടി.

അവരെക്കണ്ടറിഞ്ഞീലാരു,മത്യാനന്ദത്താൽ
വിവശീഭൂതമല്ലേ മർത്ത്യമാനസമപ്പോൾ?

ആരെയാക്കറിയുവാൻ കഴിയും? മഹോത്സാഹ–
പൂരമോടെതിരേല്പാൻ പോകുമബ്ബഹളത്തിൽ!

അവ്യക്തമധുരമായ് സംഗീതം മുഴങ്ങുന്നു
സർവ്വവാദിത്രങ്ങളുമുച്ചത്തിൽ ധ്വനിക്കവേ.

ദേവതാഗണം പുഷ്പമാരിയും ചൊരിയുന്നു;
ശ്രീവിലാസങ്ങൾമാത്രം സർവ്വത്ര കാണാകുന്നു.

ആനന്ദത്തനിമുരടാകുമാ ശ്രീരാമനെ
മീനൊളിനയനമാരീക്ഷിച്ചനേരംതന്നെ

പ്രേമാശ്രുഭരിതമാം തണ്ടലർമിഴിയോടും
രോമാഞ്ചം മിനുക്കിയ മെയ്യോടും വിരാജിച്ചു.

സ്ഫീതശോഭമാം രാമമംഗലവേഷം കണ്ടു
സീതതൻ മാതാവിന്നു കൈവന്ന സന്തോഷത്തെ

കൂറൊടായിരം വാണീശേഷന്മാർ നിനയ്ക്കിലും
നൂറു കല്പങ്ങൾകൊണ്ടും വർണ്ണിച്ചുകേൾപ്പിക്കില്ല.

പിന്നീടു മനസ്വിനി ഭദ്രവേളയെപ്പാർത്തു
കണ്ണുനീർ നിയന്ത്രിച്ചു തെളിഞ്ഞ മുഖത്തോടേ,

വേദവും വംശാചാരക്രമവും ശാസിക്കുംപോ–
ലാദരാലനുഷ്ഠിച്ചാൾ ഭംഗിയിൽ സ്വകർമ്മങ്ങൾ.

ഗാനവും പഞ്ചവാദ്യധ്വനിയും കൂടിച്ചേർന്നു;
ചേണനവും നിലത്തുങ്ങും വിരിച്ചു കംബളങ്ങൾ.

ശ്രീകരം തിരിയുഴിഞ്ഞർഘ്യവും നല്കീ, പിന്നെ–
പ്പൂകിനാൻ മണ്ഡപത്തിൽ ശ്രീരാമകുമാരകൻ.

ചൊല്ലൊല്ലാം ദശരഥൻ വിളങ്ങീ സഭയിങ്കൽ
ദിക്പാലവീരന്മാക്കും ലജ്ജയുണ്ടാകുമ്മട്ടിൽ.
തക്കത്തിൽ സുമവൃഷ്ടിചെയ്യുന്നു സുരാവലി;
ഭക്തിയായ് ശാന്തിമന്ത്രം ചൊല്ലുന്നു ഭൂദേവന്മാർ.
വാദ്യമബ്ദ്ധഹളത്തിൽ വല്ലതും ചൊല്ലീടുകിൽ
കേൾക്കുവാൻ കഴിയില്ല; വക്താവുപോലും കേൾക്കാ.

മണ്ഡപം പൂകിക്കൊണ്ടു രാഘവന്നർഘ്യം നല്കി–
സ്വർണ്ണരമ്യാസനത്തിൽ സുഖമായിരുത്തിനാർ.
പിന്നെയോ, നീരാജിതനായൊരമ്മണാളന്റെ
മുന്നേതിലിരട്ടിച്ച ശോഭയാൽ മിഴി മഞ്ചി.
ശസ്തഗീതങ്ങൾ പാടിശ്ശുദ്ധാന്തരമണിമാർ
വസ്ത്രഭൂഷണരത്നസഞ്ചയം വാരിത്തൂകി.
അന്തണരൂപം കൈക്കൊണ്ടംബുജാസനമുഖ്യ–
രന്തികേവന്നു രാമസൗന്ദര്യം നുകർന്നുടൻ
ഉള്ളഴിഞ്ഞാറ്റാദിച്ച തങ്ങൾതൻ സുജീവിത–
വല്ലിയിൽ സുമങ്ങളും കായ്കളും നിറഞ്ഞെന്നായ്.

തറയിൽ വിതറിയ വസ്ത്രരത്നാദിദ്രവ്യം
മുറപോൽ ചെന്നെടുത്തു സന്തോഷപുരസ്സരം,
ക്ഷുരകനീരാജകഗായകനർത്തകന്മാ–
രൊരുപോൽ തലചായ്ച്ച മംഗളം നേർന്നു ഭക്ത്യാ.
ലൗകികവൈദികങ്ങൾ കർമ്മങ്ങളെല്ലാംതന്നെ
പാകത്തിലനുഷ്ഠിച്ചു, മന്നവരിരുവരും.
തുഷ്ടരാമവരോടു തുല്യത്വം കഥിക്കുവാൻ
കഷ്ടപ്പെട്ടീടും കവി ലജ്ജിതനായേതീരൂ.
വിഷ്ടപങ്ങളിലെല്ലാം തിരഞ്ഞുതിരഞ്ഞയാൾ
വിശ്രുതിയാ,യവക്കൊപ്പമവരെന്നോതിപ്പോകും.
വിണ്ണവരാത്തപ്രേമം പൂതുകി സ്തുതിക്കയായ്
ധന്യമാനസരായ മന്നവശ്രേഷ്ഠന്മാരെ:

''സ്രഷ്ടാവിജ്ജഗത്തിനെ സൃഷ്ടിച്ചശേഷം നമ്മ–
ളൊട്ടേറെ വിവാഹങ്ങൾ കണ്ടില്ലേ കേട്ടതില്ലേ?
എങ്കിലുമിതുപോലെ യോജിക്കും മിഥുനവും
മംഗലശീലരായ തൽപിതാക്കളും ചെമ്മേ
ഒത്തുചേർന്നതിരററ സന്തോഷം വിജയിക്കും
ഭദ്രമാമുപയമം കണ്ടിട്ടില്ലിതേവരെ.''

സത്യസുന്ദരമാമിഗ്ഗീർവാണവാക്യം കേട്ടു
നിസ്തുലജായാവരസംഘങ്ങളാനന്ദിച്ചു.

വീഥിയിൽസ്സവിശേഷം കംബളം വിരിച്ചുട-
നാദരാലതിഥികൾക്കർഘ്യദാനവും ചെയ്തു
മിഥിലാപുരനാഥനവരെക്കൂട്ടിക്കൊണ്ടു
മതിമോഹനമായ മണ്ഡപം പൂകീടിനാൻ.
ചിത്രമണ്ഡപത്തിന്റെ ശില്പചാതുര്യം കണ്ടാൽ
ചിത്തതാരസ്വാധീനമായ്‌വരും മുനിമാർക്കും.

തൻപ്രിയാതിഥികളെസ്സൗവർണ്ണപീഠംതോറു-
മൻപാർന്നു പിടിച്ചിരുത്തീടിനാൻ മിഥിലേശൻ.
ഗുരുവാം വസിഷ്ഠനെത്തൻ കുലദൈവംപോലെ
കരുതിസ്സമർച്ചിച്ചു വാങ്ങിനാനാശീർവ്വാദം.
ഭൂജ്ഞാനി വിശ്വാമിത്രമുനിയെ പ്രീതിപൂർവ്വം
പൂജനംചെയ്ത രീതി വർണ്ണിപ്പാനരുതല്ലോ.
സ്വച്ഛന്ദം വാമദേവമുഖ്യതാപസരേയു-
മർച്ചിച്ചു പീഠംനല്കിക്കൈക്കൊണ്ടാനനുഗ്രഹം.
അന്യഭാവനയേതും കലരാതീശനെപ്പോൽ
ധന്യനാം ദശരഥഭൂപനെസ്സമ്പൂജിച്ചും,
തന്നുടെ ഭാഗ്യപ്രൗഢി വർണ്ണിച്ചും തൊഴുകൈയായ്
നിന്നുകൊണ്ടതിഥിയെ ശ്ലാഘിച്ചു നരോത്തമൻ.
അവ്വണ്ണമതിഥികളൊക്കെയും വിദേഹനാൽ
സർവ്വഥാ സമർച്ചിതരായിതസ്സദസ്സിങ്കൽ.
ആനന്ദാസ്പദമാകുമാമഹമേതുരീത്യാ
ഞാനൊരു വക്ത്രംകൊണ്ടു വർണ്ണിച്ചുകേൾപ്പിക്കും ഹാ!
ദാനമാനങ്ങളാലുമന്യൂനനമസ്കാര-
വാണികളാലും പിന്നെജ്ഞാനിയാമിളാപതി
ഉർവ്വക്കളും കുളിരുമ്മാറതിഥിപ്രകരത്തെ-
സ്സൽക്കരിക്കുകയായീ സൗഹാർദ്ദപുരസ്സരം.
ആസ്ഥയാ രഘുവീരപ്രാഭവമറിയുന്ന
മൂർത്തികൾ മൂന്നുപേരും ദിക്പാലസൂര്യന്മാരും
മായാബ്രാഹ്മണരായ്‌യി വന്നുനിന്നോരോ കാഴ്ച
മാനസാഹ്ലാദംപൂണ്ടു കണ്ടതുനേരം, മന്നൻ
പ്രത്യഭിജ്ഞാനമാർന്നീലെങ്കിലും, ദേവതാഹ-
മത്യന്തഭക്ത്യാ പൂജിച്ചാസനമരുളിനാൻ.
ആക്കറിഞ്ഞീടാമാരെ പ്രത്യേകിച്ചതേവിധ-
മാത്മവിസ്മൃതിയാർന്നു വർത്തിക്കയല്ലേ ലോകം?
ആനന്ദസ്വരൂപനാം വരനെസ്സമീക്ഷിച്ചു
മാനസപ്രീതിയോടേ മേവുന്നു സകലരും.

തത്ത്വവേദിയാം രാമൻ വിണ്ണോരെത്തിരിച്ചറി–
ഞ്ഞുത്തമപൂജചെയ്തു തന്മനഃപീഠംനല്കി.
മൂലോകപ്പെരുമാളാം ശ്രീരാമഭദ്രൻതന്റെ
ശീലമാധുര്യം കണ്ടു മോദിച്ച വിബുധന്മാർ,
വെണ്മതിയുടെ കാന്തിപൂരത്തെച്ചകോരംപോ–
ലംബുജവദനശ്രീ കണ്കളാൽ പാനംചെയ്താർ.

സുമുഹൂർത്തത്തെപ്പാർത്തു കല്പനയരുളിനാൻ
സുകൃതിവരേണ്യനാമാചാര്യൻ മഹാശയൻ,
ധന്യനാം ശതാനന്ദദേശികപാദരോടു
കന്യകാമണിതന്നെസ്സത്വരം വരുത്തുവാൻ.
ബ്രഹ്മർഷിവാക്യം കേട്ടു തുഷ്ടനായ് ശതാനന്ദ–
നമ്മിഥിലേശിയോടു ചൊല്ലുകയായീ പിന്നെ.
ബന്ധുരോദന്തം കേൾക്കെ പ്രാജ്ഞയാം മഹാരാജ്ഞി
തൻതോഴിമാരോടൊത്തു സന്തോഷി,ച്ചവിളംബം,
ലലനാരത്നങ്ങളാം വിപ്രപത്നികളേയും
കുലവൃദ്ധകളേയുമാനയിച്ചനന്തരം
മംഗലഗാനപൂർവ്വം ജാതിമര്യാദപോലെ
ഭംഗിയായ് സുകർമ്മങ്ങളൊക്കെയുമനുഷ്ഠിച്ചാൾ.

വാനവാനവയവാമലോചനാലലാമങ്ങൾ
മാനവാംഗനമാരായ്ച്ചേന്നിതസ്സമാജത്തിൽ;
നൂതനോജ്ജ്വലമായ യൗവനം കളിയാടി–
ച്ചേതസ്സുമയക്കുന്ന മോഹനഗാത്രിമാരായ്.
അവരെക്കണ്ടനേരം മററുള്ള മൃഗാക്ഷിക–
ളമൃതപ്പുഴയിങ്കലാഴ്ന്ന സൗഖ്യംപൂണ്ടു.
ദേവിമാരവരെന്നു വേർതിരിച്ചറിയാഞ്ഞും
ജീവനെക്കാളുമേറെ പ്രേമവുമുളവായി.
വാണിയും ഗിരിജയും രമയും വന്നാൽപ്പോലെ
റാണിയാൾ വീണ്ടുംവീണ്ടുമവരെസ്സമ്മാനിച്ചു.
സീതയെച്ചമയിച്ചു കൂട്ടിക്കൊണ്ടവരെല്ലാം
ശ്രീതിങ്ങും മണ്ഡപത്തിലെത്തുവാൻ നടകൊണ്ടാർ.
മഞ്ജുളശൃംഗാരങ്ങളത്രയും കൂടിച്ചേന്ന
കുഞ്ജരയാനമാരാം തോഴിമാരാത്താദരം
മംഗലദ്രവ്യങ്ങളും പേറിക്കൊണ്ടതാ, ഭദ്ര–
രംഗത്തിൽ സമാനയിച്ചീടുന്നു കുമാരിയെ.
രമ്യഭാഷിണിമാർതൻ കോമളഗാനം കേട്ടു
നിർമ്മലധ്യാനം നിർത്തി ശ്രദ്ധിച്ചു മഹർഷികൾ.

കുതുകപ്രദമാമശ്ശബ്ദമാധുര്യംമൂലം
കുയിലും കന്ദർപ്പനും ലജ്ജയാൽത്തലതാഴ്ത്തി.
കങ്കണമഞ്ജീരാദി ഭൂഷകരം, നികാണത്താൽ
സംഗീതധ്വനിയുടെ താളത്തെശ്ശരിവെച്ചു.

നന്ദിതച്ഛവികരംതൻ നടുവിൽസ്സുഷമപോൽ
സുന്ദരീജനമദ്ധ്യേ ജാനകി സംശോഭിച്ചു.
മംഗലപ്രഭവീശും മൈഥിലീസുഭഗത–
യെങ്ങനെ വാഴ്ത്തിക്കൊള്ളും വാഞ്ഛയെന്തുണ്ടാകിലും.
മന്മതിയൊരു കൊച്ചു കുക്കട—മനാദ്യന്ത–
നിമ്മലോദാരമായ വാനിടം തത്സൗന്ദര്യം!
സർവ്വഥാ പരിപൂതയാകുമാ ശ്രീദേവിയെ–
സ്സർവ്വരും നോക്കിനോക്കിച്ചേതസാ വന്ദിക്കയായ്.
പൂരിതകാമനായീ രാഘവൻ, തത്താതനോ
വീരരാം സുതരൊത്തു സമ്മോദനൃത്തംചെയ്തു.
അലരിൻനിരതൂകിയച്ചിച്ചിതസ്വപ്നന്മാ–
രഭിശംസിക്കയായീ യോഗിമാരാശീർവ്വാദം.
ഗീതവും വാദിത്രവുമുണ്ടാക്കി കളകളം;
മേദുരാനന്ദവാരിരാശിയിൽ മുങ്ങീ ലോകം.

ഈവിധം സീതാദേവി മണ്ഡപം പ്രാപിക്കവേ
പാവനവേദമന്ത്രം ചൊല്ലിനാരൃഷീന്ദ്രന്മാർ.
സാദരം ശതാനന്ദശ്രീവസിഷ്ഠാചാര്യന്മാർ
വേദമര്യാദയ്ക്കൊത്തു കർമ്മങ്ങളാരംഭിച്ചു.
ശ്രീവിനായകനേയും ഗൗരീദേശികരേയും
ഭൂവിണ്ണോരതുനേരമച്ചിച്ചു യഥാവിധി.
ദൃശ്യമൂർത്തികളായിദ്ദേവതാഗണമപ്പോ–
ളശ്ശുഭാർച്ചന കൈക്കൊണ്ടേകിനാരാശീർവ്വാദം.
മധുപക്കാദിദ്രവ്യം വേണമെന്നൃഷീന്ദ്രന്മാർ
മതിയിൽ സങ്കല്പിക്കുംമാത്രയിൽ ക്രമംപോലെ
പൊൽക്കുടം പൊൽക്കിണ്ണങ്ങളിവയിലവ നിറ–
ച്ചൊക്കെയെങ്ങർപ്പിക്കുന്നു കിങ്കരപ്രധാനന്മാർ.
കല്യനാം ദിനനാഥൻതൻ കുലക്രമമെല്ലാം
ചൊല്ലിനാ,നതുപോലെ സർവ്വവും നിറവേററി.
ദേവപൂജകളേവം തീർന്നവാറിരുത്തിനാർ
ദേവിയാം വൈദേഹിയെക്കാഞ്ചനപീഠത്തിന്മേൽ.
ഹാ! മിഥസ്സംവീക്ഷണോദ്ദീപിതസീതാരാമ–
പ്രേമത്തിൻ മധുരതയേതൊരാരാം വെളിവാക്കും?

ബുദ്ധിക്കും മനസ്സിനും വാക്കിനുമതീതമായ്
വത്തിക്കുമഭൗമമാം സാത്വികപ്രണയത്തെ
സുവ്യക്തമാക്കിച്ചൊൽവാൻ മുതിരും കവിയുണ്ടോ?
ഭവ്യമാം കൃതാൎത്ഥതാസീമയിലെത്തീടുന്നു?

ഹോമവേളയിലഗ്നി സുന്ദരാകൃതിപൂണ്ടു
കാമദാഹുതിദ്രവ്യം കൈക്കൊണ്ടാൻ യഥോചിതം.
ഓത്തുകരം നാലുമപ്പോളന്തണശ്രേഷ്ഠം വരി-
ച്ചാസ്ഥയാ വൈവാഹികമന്ത്രോപദേശംചെയ്തു.
ശ്രീകരൻ ജനകൻെറ ധൎമ്മപത്നിയാം—അതേ,
ലോകവിശ്രുതയായ സീതതൻ ജനയിത്രി—
ദേശികൻ കല്പിക്കയാലമ്മുഹൂൎത്തത്തിൽ തത്ര
പേശലാംഗിമാരൊത്തു വന്നുചേരുകയായി.
കീൎത്തിയും സൗഭാഗ്യവും സുഖവും സുകൃതവും
ചേൎത്തഹോ! ചതുരാസ്യനവരെസ്സൃഷ്ടിച്ചതാം.
ചേല്ക്കണ്ണി* വിദേഹേശപാൎശ്വത്തിൽ വിളങ്ങിനാൾ
പാൎക്കിൽഗ്ഗിരിരാജസന്നിധി മേനയ്ക്കൊപ്പം.
കീൎത്തിമാൻ ജനകനും രാജ്ഞിയും സുരഭില-
തീൎത്ഥവാരികൾകൊണ്ടു നിറഞ്ഞ കുടങ്ങളും
നന്മണിത്തട്ടങ്ങളും സംവഹിച്ചൂഢപ്രേമ-
മംബുജാക്ഷൻെറമുമ്പിൽ സാദരം സമൎപ്പിച്ചു.
വേദമംഗലമന്ത്രം ചൊല്ലിനാരൃഷീന്ദ്രന്മാ-
രാദിതേയന്മാരപ്പോൾ പുഷ്പവൃഷ്ടിയുംചെയ്തു.
വരനെക്കണ്ടനേരം വാത്സല്യക്കയംതന്നിൽ
കരകാണാതെ മുങ്ങീ ഭൂപനും മഹിഷിയും.
നിഷ്കളങ്കിതമായിസ്സൎവ്വഥാ സംശോഭിക്കും
തൃക്കഴൽത്താരു രണ്ടും ഭംഗിയായ്ക്കഴുകിനാർ.
പാവനപ്രേമഭാവം, രാജദമ്പതിമാർതൻ
പൂവൊളിമേനിയാകെപ്പുളകം വിളയിച്ചു.
സ്ഥാനീയപ്രദേശത്തും വാനിലും ധന്യവാദ-
ധ്വാനവും വാദിത്രാദിഘോഷവും കേൾക്കായ്വന്നു.
ചാലവേ തള്ളിത്തിങ്ങിപ്പോകുമക്കോലാഹലം
നാലുദിക്കിലുമൊപ്പം ചെന്നലച്ചിരിക്കണം!

യാതൊരു പദപത്മം മന്മഥമഥനൻെറ
ചേതസ്സാം നളിനിയിൽ സൎവ്വദാ രാജിക്കുന്നു;

* സുനയനാദേവി (ജനകൻെറ പട്ടമഹിഷി)

യാതൊന്നിൻ സ്മരണയാലന്തിമയുഗദോഷ–
പ്രാതമൊക്കെയും നീങ്ങി മാനസം തെളിയുന്നു;
യാതൊരു പാദാബ്ജത്തിന്നല്പസംഗമംമൂലം
ഗൗതമമുനിപത്നി മുക്തശാപയായ്ത്തീർന്നു;
നൈമ്മല്യവിലാസത്തിൻ പരമാവധിയായി–
ബ്രഹ്മാദി ദേവന്മാരുമനിശം കീർത്തിച്ചീടും
യാതൊരു പാദാബ്ജത്തിൻ പൂമ്പൊടി, മുടിയിങ്കൽ–
ബ്ഭൂതനായകൻപോലും സാദരമണിയുന്നു;
സത്തരാം മുനിമാരും യോഗീന്ദ്രപ്രവരരു–
മുത്തമപ്രേമോദാരമാനസഭൃംഗങ്ങളാൽ
യാതൊരു പൊൽച്ചേവടിപ്പൂവുതേനാസ്വദിച്ചു
ചേതോവാഞ്ഛിതമെല്ലാം ഭദ്രമായ് സാധിക്കുന്നു;
അപ്പാദസരോരുഹം;—രംഗവാസികളുടെ
കെല്പേറും ജയജയനിർഘോഷം മുഴങ്ങവേ;—
മേല്ക്കുമേലത്യാനന്ദം പൂണ്ടഹോ! കഴകിച്ചാൻ
ഭാഗ്യവാരിധിയായ മന്നവൻ വിദേഹേശൻ.

കന്യകാവരന്മാർതൻ കൈത്തലംതമ്മിൽച്ചേർത്തു
വന്ദ്യരാമാചാര്യന്മാരുച്ചരിച്ചിതു മന്ത്രം.
പാണിപീഡനകർമ്മം കാണ്കയാൽ ബ്രഹ്മാദിയാം
വാനോരും മുനീന്ദ്രരും മർത്ത്യരും ഹർഷംനേടി.
ഭൂവരൻ ജനകനും പത്നിയും സമ്പ്രീതരാ–
യാ വധൂവരന്മാരെക്കണ്ടു രോമാഞ്ചം പൂണ്ടു.
ലൗകികാചാരങ്ങളും വൈദികവിധികളു–
മാകവേ വഴിപോലെ നിർവ്വഹിച്ചതിൽപ്പിന്നെ
മന്നവവംശമുക്താഫലമാം മിഥിലേശൻ
കന്യകാദാനംചെയ്താൻ കല്യമാം മുഹൂർത്തത്തിൽ.
പേരുററ നഗേശ്വരൻ ഗൗരിയെബ്ഭർഗ്ഗന്നുപോൽ,
വാരിധി, പൂമങ്കയെക്കൈടഭദ്വേഷിക്കുപോൽ,
ജ്ഞാനിയാം മിഥിലേന്ദ്രൻ സീതയെസ്സ്വവാത്സല്യ–
മാനന്ദസ്വരൂപനാം രാമചന്ദ്രന്നു നല്കി.
ശോഭനപരിണയനൂതനോജ്ജ്വലകീർത്തി–
പ്രാഭവം തള്ളിപ്പൊങ്ങി നിറഞ്ഞൂ ജഗത്തിങ്കൽ.
ഹോമവും ശരിയായി ഗ്രന്ഥിബന്ധവുംചെയ്തു
സാമോദം പ്രദക്ഷിണകർമ്മവുമാരംഭിച്ചു.
മംഗലവാദ്യനാദം, മാഗധസ്തോത്രാരവം,
പൊങ്ങുന്ന ജയജയനിർഗ്ഘോഷം, ഗീതാരവം,

എന്നിവ സമ്മേളിച്ച മാറെറാലിക്കൊണ്ടീടവേ
മന്ദാരമലരണി തൂകിനാരമരന്മാർ.

സേവിച്ച സുഖാമൃതം ജാനകീരാമന്മാർത-
ന്നാവലംവെയ്യ നോക്കിക്കണ്ട കണ്ണുകളെല്ലാം.

സുന്ദരമിഥുനത്തിൻ വൈശിഷ്ട്യം കുറിക്കുക
മന്ദബുദ്ധിയാമെന്നാൽ സാധ്യമായ്‌വരികില്ല.

വല്ലതുമുപമാനം കല്പിച്ചാലപകർഷ-
മല്ലാതാ വധൂവരക്കെന്തൊരു മേന്മയുണ്ടാം?

ആമന്ദം ചരിക്കുന്ന ദമ്പതിമാർ തൻരൂപം
തൂമണിസ്തംഭംതോറും ബിംബിപ്പതീക്ഷിച്ചെന്നാൽ

ബഹുരൂപങ്ങളാന്നു മംഗലോദ്വാഹം കാണും
ഭഗവാൻ കന്ദർപ്പനും കാന്തയുമെന്നേ തോന്നൂ.

ഉണ്ടവക്കതിമാത്രം ദർശനരതി,യെന്നാൽ
രണ്ടാംക്രമനല്പമായ് ജനിച്ച സങ്കോചവും.

അതിനാൽ കൂടെക്കൂടെയങ്ങിങ്ങു വെളിപ്പെട്ട-
മതുപോൽ തെററിത്തെററി മാറിപ്പോയ് മറഞ്ഞിടും.

കാണികളെല്ലാമപ്പോളാനന്ദവിവശരായ്
ക്ഷോണീപാലനോടൊപ്പമാത്മവിസ്മൃതിയാന്നു.

ഉല്ലസൽപ്രദക്ഷിണവിധിയും കമ്മങ്ങളും
കല്യരാംമുനീന്ദ്രന്മാരാസ്ഥയാ നിറവേററി.

ശ്രീരാമചന്ദ്രൻ പിന്നെസ്സീതതൻ തൂനെററിയി-
ലാരമ്യോജ്ജ്വലമായ സിന്ദൂരമണിയിക്കെ,

നല്ലിളം ചുകപ്പാന്ന പൂമ്പൊടിയണിയുന്ന
ഫുല്ലമാംനീലാബ്ജത്തെ വെല്ലുമപ്പൂവൽക്കരം,

പീയൂഷസ്പൃഹമൂലം സോമബിംബത്തിലേക്കു
പായുമാ രാഹുഗ്രഹമെന്നപോൽ കാണപ്പെട്ടു.

പിന്നെയങ്ങേകാസനംതന്നിലായിരുന്നുതേ
ധന്യരാം ജയാകാന്തരാചാര്യനിദേശത്താൽ.

അക്കാഴ്ച ദശരഥമന്നവൻ കണ്ടനേര-
ത്തുറംക്കാമ്പിലുണ്ടായ്‌വന്ന സന്തോഷം നിരുപമം.

തന്നുടെ സുകൃതമാം പാരിജാതത്തിൽ സ്ഫുടി-
ച്ചന്യൂനം വിളങ്ങുന്ന പൂക്കളാം മിഥുനത്തെ

പിന്നെയും നിരീക്ഷിച്ച രോമാഞ്ചമണികയായ്
ധന്യതാനിലയമാം കോസലക്ഷമാനാഥൻ.

ഉത്സാഹഭരിതമായ്ചമഞ്ഞു ജഗത്തെല്ലാ-
മുദ്വാഹോത്സവകഥയെങ്ങുമേ കേറംക്കായ്‌വന്നു.

 

ഈ വിവാഹാഖ്യാനമാം ഗംഭീരാണ്ണവ,മെൻെറ
നാവാകും പിപീലിക താണ്ടുവാനാശിക്കയോ?

ശ്രീവസിഷ്ഠാചാര്യൻെറ കല്പന വാങ്ങിപ്പിന്നെ–
ബ്ഭൂവരൻ വേണ്ടതെല്ലാം സംഭരിച്ചോരുശേഷം
മുന്നമേ നിശ്ചയിച്ചമാതിരിയുദ്വാഹാത്ഥം
കന്യകാത്രിതയത്തെസ്സത്വരമാനയിച്ചാൻ.

ശീലരൂപാദിയെല്ലാം ചേന്ന 'മാണ്ഡവി'തന്നെ;—
ശ്രീലനാം കുശധ്വജൻതന്നുടെ തനയയെ;—
ഭരിതസ്നേഹം ഭൂപ,നാദ്യമായ് ഭരതൻെറ
കരസാരസത്തിങ്കലപ്പിച്ചാൻ യഥോചിതം.
ചേതോമോഹിനിയായ കന്യകാരത്നത്തിനെ;—
സ്സീതതന്നവരജയാക 'ഊമ്മിള'തന്നെ
ഭദ്രനാം സൗമിത്രിക്കു നല്കിനാൻ വിധിപോലെ
വിദ്വൽപൂജിതനായ പാത്ഥിവൻ മിഥിലേശൻ.
ചാരുലോചനയായിസ്സുമുഖീമണിയായി
വാരുററ ഗുണഗണഭൂഷിതമനസ്സയായ്
പേർപെറും 'ശ്രുതകീത്തി'യെന്ന കന്യകയാളെ–
ബ്ഭൂപതിശ്രേഷ്ഠൻ നല്കീ ശത്രുഘ്നകുമാരനും.
ദമ്പതിചതുഷ്ടയനേത്രങ്ങളിടകയാൽ
വെമ്പലും മന്ദാക്ഷവും ഹഷവുമുണ്ടായ്‌വന്നു.
കാണികളക്കാഴ്ചയെസ്സസ്നേഹം പുകഴ്ത്തിനാർ
വാനവരാഹ്ലാദത്താൽ പുഷ്പവഷവും ചെയ്തു.
ജീവിതഗർഭസ്ഥമാം നാലവസ്ഥാന്തരങ്ങ–
ളാവിർഭൂക്കളോടൊത്തു വിളങ്ങും പ്രകാരത്തിൽ
മംഗളരൂപന്മാരാം കാന്തരോടിടചേന്നു
മണ്ഡപപ്രകാണ്ഡത്തിൽ ശോഭിച്ചു ദയിതമാർ.
ആ വധുക്കളോടൊത്ത നന്ദനന്മാരെക്കണ്ടു
ഭൂവരകുലചൂഡാമാണിക്യം ദശരഥൻ
സൽക്രിയാചതുഷ്ടയയുക്തമായ് വിരാജിക്കും
ചൊല്ക്കൊണ്ട പുമത്ഥങ്ങളെന്നുതാൻ സങ്കല്പിച്ചു.

രാമചന്ദ്രോദ്വാഹംപോൽ മംഗളമയമായി–
ത്തുമയിൽ, പരിണയമൊക്കെയും നിറവേററി.
കന്യകാശുല്കത്തിൻെറ കാര്യമെന്തുരയ്ക്കേണ്ടു
മണ്ഡപം ചാമീകരരത്നപൂരിതമായി.
ചിത്രവസ്ത്രങ്ങരം നാനാരത്നകംബളജാല–
മുത്തമപട്ടാംബരസഞ്ചയ,മതുപോലെ.

ദന്തികളശവൃന്ദം, കനകസ്യന്ദനങ്ങ–
ളന്തമില്ലാത്തമട്ടിൽ ദാസികരം ദാസന്മാരും,
ശൃംഗവും പൊല്ക്കുളമ്പും പൊന്നുകെട്ടിയ ബഹു–
മംഗളഗോവൃന്ദങ്ങരം സുരഭീസമാനങ്ങരം
എന്നിവകൂടാതേറെ ദ്രവ്യസഞ്ചയ,മെല്ലാം
മന്നവൻ ദാനംചെയ്യതെങ്ങനെ വർണ്ണിക്കാവൂ?
നേരിട്ടുകണ്ടാൽമാത്രം ബോദ്ധ്യമാ,മക്കാഴ്ചയാൽ
പേരെഴും ദിക്പാലരുമാമോദവിവശരായ്.
അവനീപാലന്മാരിലഗ്രിമൻ ദശരഥ–
നവരെക്കണ്ടറിഞ്ഞു മാനിച്ചു യഥോചിതം.
പൃഥ്വീന്ദ്രനനന്തരം, ചോദിച്ചതോരോന്നായി–
ട്ടർത്ഥികരംക്കിഷ്ടംപോലെ ദാനംചെയ്തോരുശേഷം
ബാക്കിയുള്ളവ മാത്രമതിഥിമന്ദിരത്തി–
ലാക്കുവാൻ നിയോഗിച്ചു സമ്മോദപുരസ്സരം.
മാനദാനങ്ങരംകൊണ്ടും സൽകൃതിവാക്യംകൊണ്ടു–
മാനന്ദമതിഥികരംക്കളവറ്റേകിപ്പിന്നെ
താപസവൃന്ദത്തെയും സാദരം സമർച്ചിച്ചു
ഭൂപതി മിഥിലേശൻ കൂപ്പുകൈയായിച്ചൊന്നാൻ:
''ദ്രവ്യദാനത്താലല്ല, സത്തരും ദേവന്മാരു–
മവ്യാജമധുരമാം ഭക്തിയാൽ പ്രസാദിപ്പൂ.
ഒരുകൈവെള്ളംകൊണ്ടു സാഗരത്തിനു മോദ–
മരുളാനാരെങ്കിലുമുദ്യമിക്കുകയുണ്ടോ?''

പിന്നെത്തൻ കനിഷ്ഠനോടൊത്തു ചെന്നിളാനാഥ–
നനൃനാദരപ്രേമലീനമാം മനസ്സോടേ
ആര്യനാം ദശരഥഭൂപനെസ്സമീപിച്ചു
കാര്യസാഫല്യംകൊണ്ടു കൈവന്ന സന്തോഷത്താൽ
സന്നതമൗലിയായിച്ചൊല്ലിനാ: ''നൃപീപതേ,
ധന്യനായ്ത്തീർന്നേനിന്നു താവകബന്ധുതചത്താൽ.
തക്കമറ്റീരാജ്യവും സമ്പത്തും ഭവൽസ്വത്താ–
ണക്രീതദാസന്മാരിലഗ്രണിയീയുള്ളോനും.
ഇക്കുമാരികളങ്ങേപ്പരിചാരികമാരെ–
ന്നാംക്കരുന്നിങ്കലോർത്തു സദയം രക്ഷിച്ചാലും.
ഭൂപതേ, ഭവാനെ ഞാനിങ്ങോട്ടു വരുത്തിപ്പോ–
യീയപരാധമങ്ങു സസ്നേഹം പൊറുക്കണം.''

മിഥിലാരാജേന്ദ്രൻെറ വാക്കുകേട്ടദ്ദേഹത്തെ
മധുരോക്തികളാലേ മാനിച്ചു ദശരഥൻ.

മംഗലസ്നേഹംമൂലമന്യോന്യമവൎക്കുള്ളിൽ
തിങ്ങിയ മഹാദരമത്ഭുതാവഹമത്രേ.

കോസലപതി പിന്നെപ്പരിവാരത്തോടൊത്തു
വാസസത്മത്തിലേക്കു സാനന്ദം ഗമിക്കവേ
നിഗമധ്വനിയൊത്തു ദുന്ദുഭിദ്ധ്വാനം പൊങ്ങീ
നഗരാകാശങ്ങളിൽ പുഷ്പവൃഷ്ടിയുമുണ്ടായ്.

യതിവര്യാജ്ഞമാനിച്ചാദരാൽ സഖീവൃന്ദ-
മതുലാമോദംപൂണ്ടു ദമ്പതിമാരെസ്സൈ്വരം
കതിർമണ്ഡപത്തിങ്കലാനയിക്കുകയായി
ശ്രുതിമോഹനമായ ഗീതവും പാടിപ്പാടി.
ജാനകി വീണ്ടുംവീണ്ടും കാന്തനെ നോക്കിക്കാണ്കെ-
യാനനം കുനികിലും മാനസം വികസിച്ചു.
പ്രേമസന്തൃപ്താത്മമാം ദേവിതൻ നയനങ്ങ-
ളോമനമത്സ്യത്തിൻെറ ശോഭയ്ക്കു മാന്ദ്യംനല്കി.

ജന്മനാ, രമണീയനാകുമാ ശ്യാമാംഗനോ
മന്മഥകോടികൾക്കും മന്ദത ചേൎത്തീടുന്നു.
മാമുനികുലചിത്തമത്താളി കൂത്താടുന്ന
കോമളയാവകാർദ്രസുന്ദര പാദാബ്ജവും
മിന്നലും വിഭാതാക്കരശ്മിയും തോറേറാടുമാ-
റുന്നമ്രശോഭാപൂതപീതമാം വസനവും
പൊന്നരഞ്ഞാണും ലോലകിങ്ങിണിസ്തോമങ്ങളും
മിന്നുമാഭരണങ്ങളാൎന്ന ദോൎദ്ദണ്ഡങ്ങളും
പീതവൎണ്ണാഭമായ പൂണൂലും മനോഹര-
ശ്രീതിങ്ങി പ്രശോഭിക്കുമൂൎമ്മികാവിശേഷവും
വജ്രവും മുത്തും വക്കിൽപ്പതിച്ചാ വിരിമാറിൽ
യജ്ഞോപവീതംപോലെ ചാൎത്തിയ മഞ്ഞപ്പട്ടും
കുണ്ഡലാഞ്ചിതകൎണ്ണയുഗ്മവും വികസിച്ച
പുണ്ഡരീകത്തിൻകാന്തി താഴ്ത്തുന്ന മിഴികളും
മോഹനഭ്രൂവല്ലിയും നാസയും സുഷമയ്ക്കു
ഗേഹമായ് ജയിക്കുന്ന മാലേയതിലകവും
ലാലസന്മുക്താഫലമണ്ഡിതോദാരമായി
മൗലിയിൽ ശോഭിക്കുന്ന മംഗലകിരീടവും
മിളിതോത്സാഹം കണ്ടാലാനന്ദാബ്ധിയിലേതു
മിഴിയും ചേതസ്സുമന്നാമഗ്നമാകാതുള്ളു?
കോമളശ്യാമാംഗനെക്കണ്ടുകണ്ടുൾത്താരിങ്കൽ
കാമവും മന്ദാക്ഷവും കൈക്കൊണ്ടു നതാംഗികൾ;—

സ്വര്‍ഗ്ഗസുന്ദരിമാരും പൗരമാനിനിമാരും
പുല്ലൊടിത്തുമ്പുനുള്ളിക്കുമ്പിട്ടാരത്തുനേരം.

പൊന്‍കോപ്പും മണികളും ചേലയും വര്‍ഷിക്കവേ
മംഗളാച്ചനത്തിന്നായ് ദീപങ്ങളുഴിയവേ,
കല്യാണസംഗീതത്തിന്‍ കല്ലോലമലച്ചുവേ
ചൊല്ലെഴും വൈതാളികകീര്‍ത്തനം മുഴങ്ങവേ,
അംബരം പൂമാരിയാല്‍ പൂരിതമായീടവേ
സമ്മോദഭാരംപേറും മഹിളാമാണിക്യങ്ങള്‍
പായസം ഭുജിപ്പിപ്പാന്‍ ദമ്പതിമാരെ ക്ഷണം
ഗായികമാരോടൊത്തു കൂട്ടിക്കൊണ്ടങ്ങുപോയി.
ശര്‍വാണി കാകുല്‍സ്ഥന്നും ശാരദ വൈദേഹിക്കും
ഭവ്യമാം ഭുക്തിക്രമമുപദേശിച്ചാരപ്പോള്‍.
മുഗ്ദ്ധമായ് സ്മിതംതൂകി നമ്മോക്തി പൊഴിച്ചുടന്‍
ശുദ്ധാന്തവധൂജനം നിതരാമാനന്ദിച്ചു.
ജനിതന്‍ ഫലമുണ്ടായ് തങ്ങള്‍ക്കെന്നോറ്റുയാല്‍
വനിതാമണികള്‍ക്ക ചാരിതാര്‍ത്ഥ്യവുമേറി.

അംഗുലീയകരത്നനിരയില്‍ ദയിതന്റെ
മംഗലോജ്ജ്വലരൂപം ഭംഗിയായ് നിഴലിക്കെ
തെല്ലുമേ ചലിപ്പിച്ചീലക്കരം സീതാദേവി
വല്ലഭന്‍ പൊമ്പ്പാകില്ലേ?
ഞാനെന്തു വര്‍ണ്ണിച്ചീടുമാനന്ദകോലാഹലം
ഗാനംചെയ്യണമെങ്കിലത്തോഴിമാര്‍ക്കേ പററൂ.

പിന്നെയാ വധുക്കളുമവര്‍തന്‍ കാന്തന്മാരും
മന്ദിരം സമീപിച്ചുനിന്നൊരുനേരത്തിങ്കല്‍
കേള്‍ക്കായിതാശീര്‍വ്വാദം മന്നിലും നഭസ്സിലും:
''ദീര്‍ഘജീവിതഭാഗ്യം നേടട്ടെ മിഥുനങ്ങള്‍.''
വിണ്ണോരും മുനിമാരും സിദ്ധരും യോഗീന്ദ്രരു–
മണ്ണോജാക്ഷനെക്കണ്ടു സന്തുഷ്ടമനസ്സരായ്
പൂതുകിക്കൃതാര്‍ത്ഥരായ് ദുന്ദുഭി കൊട്ടിഗ്ഘോഷി
ച്ചാദരപ്രേമാന്വിതമാത്മലോകങ്ങളാന്നാര്‍.

വാരാളും വധുക്കളോടൊത്തു നിസ്തുലമോദാല്‍
ശ്രീരാമാദികള്‍ മന്ദം താതസന്നിധി പൂകി.
ശര്‍മ്മവും കല്യാണവും കാന്തിയും കരകവി–
ഞ്ഞമ്മണിമന്ദിരത്തിലൊഴുകീ സവിശേഷം..

മന്ദിരാഗതന്മാരെ ശ്രീമാനാം മിഥിലേശ-
നന്നതാദരത്തോടേ നയിച്ചു ഭോജനാത്ഥം.
ചിത്രകംബളാസ്തീണ്ണവഴിമദ്ധ്യത്തിലൂടേ
പുത്രരുമായിപ്പംക്തിസ്യന്ദനൻ നടകൊണ്ടു.
പ്രീതരാമതിഥികരംക്കൊക്കെയും യഥായോഗ്യ-
മാദരാൽ പാദ്യം നല്കിയാസനസ്ഥിതരാക്കി.
താൻതന്നെ ദശരഥപാദങ്ങരം കഴുകിനാൻ
ശാന്തനാം ജനകക്ഷ്മാപാലകൻ ചരിതാത്ഥൻ.
പിന്നെയസ്സുകൃതിയാം രാജഷി, മഹാദേവ-
വന്ദിതരാമചന്ദ്രചരണയുഗളവും
തത്തുല്യവാത്സല്യത്താൽ ഭരതാദികളായ
ചിത്തമോഹനന്മാർതൻ കാൽകളും കഴുകിച്ചു.
ഭ്രാജൽകാഞ്ചനകീലസംസ്ഥിതങ്ങളാം രത്ന-
ഭാജനസ്തോമം നീളെ നിരത്തിപ്പാചകന്മാർ
പാലൊളിവിതറുന്നോരന്നവുമുപദംശ-
ജാലവും മണംവീശുമാജ്യവും വിളമ്പിനാർ.

വിധിപോൽ പഞ്ചഗ്രാസം* നിവ്വഹിച്ചെല്ലാവരും
മധുരസ്ഫുടഗീതം കേട്ടുകൊണ്ടൂൺകഴിച്ചു.
നിപുണാഭ്യാസംതങ്ങും സൂദരാൽ കൃതമായോ-
രുപദംശങ്ങളെണ്ണാനാവതല്ലൊരുവനും.
പലമാതിരിദ്രവ്യസംഘാതമിണങ്ങിയ
പലഹാരങ്ങളെല്ലാം പീയൂഷസമാനങ്ങരം.
സാധ്യമോ വചിക്കവാനോരോരോ രസംതിങ്ങും
ഖാദ്യാദിചതുഷ്ടമബ്‌ഭോജനച്ചടങ്ങെല്ലാം?
ചാരുകണ്ഠികളപ്പോരം ഭോജനം കഴിപ്പോർതൻ
പേരുകളുച്ചരിച്ചു ഗാനംചെയ്യുകയായി.
ചഞ്ചലാപാംഗക്ഷേപഭാവങ്ങരം കാട്ടിക്കാട്ടി-
ത്തഞ്ചംപോൽ ചിരിപ്പിക്കും പാട്ടുകരം പാടീ ചിലർ.
ഹാസസംഗീതഘോഷം കേരംക്കയാൽ സ്മിതംതൂകി-
ക്കോസലക്ഷമേശനും കൂട്ടരും സന്തോഷിച്ചു.
മുദിതമനസ്സരായ്‌ ഭക്ഷണം കഴിഞ്ഞുടൻ
വിധിപോലെല്ലാവരുമാചമിച്ചൊരുശേഷം
മിഥിലാവാസവന്റെ പൂജയും കൈക്കൊണ്ടു ത-
ന്നധിവാസാലയത്തെ പ്രാപിച്ചു ദശരഥൻ.

ചീത്ത്മംഗളംമൂലമമ്മഹാനഗരത്തിൽ
മാത്രപോലോടിപ്പോയീ വാസരക്ഷണദകരം.

* അഞ്ചു പ്രാണവായുക്കളെ ഉദ്ദേശിച്ചു ചെയ്യുന്ന പഞ്ചകബളീകമ്മം.

നിർമ്മലപ്രഭാതത്തിൽ വൈതാളികോദ്ഗീതം കേ–
ട്ടുമ്മന്നൻ ദശരഥനത്ഥാനംചെയ്യനേരം
കാന്താംഗിമാരോടൊത്ത നന്ദനന്മാരെക്കണ്ടു
നീന്തിനാൻ നിസ്സീമമാമാനന്ദമഹാബ്ധിയിൽ.
പിന്നെയാപ്രാതഃപൂജ നിർവ്വഹിച്ചവനീന്ദ്രൻ
തന്നുടെ ഗുരുവായ യോഗിയെസ്സമീപിച്ചു
വന്ദനംചെയ്തശേഷം പാണികരം കൂപ്പിസ്സുധാ–
സ്യന്ദിയാം വാണിയേവം സാദരം നിവേദിച്ചാൻ:
''മൽഗുരുസ്വാമിൻ, ഭവൽകാരുണ്യമൊന്നാൽ മാത്ര–
മിക്കണെക്കെല്ലാമിപ്പോഠം ഭദ്രമായ്ക്കലാശിച്ചു.
ഇനിയിച്ചമയിച്ച ഗോക്കളെബ്ഭൂദേവർക്കായ്
കനിവോടരുളണമെന്നു ഞാനഭ്യർത്ഥിപ്പൂ.''

അനഘൻ വിധിപുത്രൻ ശിഷ്യനെ പ്രശംസിച്ചു
മുനിമാർക്കാളയച്ചാൻ പിന്നെയസ്സിദ്ധോത്തമൻ.

നാരദൻ, വാമദേവൻ, ജാബാലി, വിശ്വാമിത്രൻ,
സുരേന്ദ്രനിഷേവിതൻ വാല്മീകിതൊട്ടോരെല്ലാം
ആഗതരായനേരം സാഷ്ടാംഗം നമസ്കരി–
ച്ചാദരാലഭ്യർച്ചിച്ചു മന്നവൻ പീഠം നല്കി
കാമഗോവിനെപ്പോലെ വിളങ്ങും നാലുലക്ഷ–
മോമനപ്പശുക്കളെദ്ദാനവുംചെയ്തീടിനാൻ.
ഭൂവരൻ മുനീന്ദ്രരെക്കൈക്കൂപ്പിക്കഥിച്ചു: ''മ–
ജ്ജീവിതമിപ്പോഴത്രേ ധന്യമായ്ബ്ഭവിച്ചുള്ളൂ.''
അവർതൻ വരാശിസ്സു വരിച്ചു സമ്മോദിച്ചു
രവിവംശാലങ്കാരഭൂതനാം രാജേശ്വരൻ
യാചകവൃന്ദത്തേയും വരുത്തി സ്വർണ്ണരത്ന–
വാജിവാരണാദികളൊക്കെയും സമ്മാനിച്ചാൻ.
മോദത്താൽ മതിമറന്നക്കൂട്ടരുദ്ഘോഷിച്ചാ–
'രാദിത്യാന്വയനാഥനെന്നെന്നും ജയിക്കണം.'

ആയിരം ജിഹ്വയുള്ള പന്നഗരാജാവിന്നും
ഞായമായ്കഥിക്കുവാൻ കഴിവില്ലാത്തവണ്ണം
തുംഗമാം നിത്യാനന്ദം വിജയംചെയ്യും രാമ–
മംഗലോത്സവമേവം ഭംഗിയിൽ സമാപിച്ചു.

കൗശികമുനിയുടെ ചേവടികൂപ്പിക്കൊണ്ടു
പേശലമതിയായ കോസലേശ്വരൻ ചൊന്നാൻ:

''നിന്തിരുവടിയുടെ കാരുണ്യപ്പൊലിമയാ–
ലന്തരായങ്ങറംകൂടാതൊക്കെയും നിറവേറി.''
പിന്നെയജ്ജനകൻെറ ശീലവും സൽക്കർമ്മവു–
മന്യൂനവിഭൂതിയും വാഴ്ത്തുകയായീ ഭൂപൻ.

നിത്യവുമുണന്നേററു യാത്രചോദിക്കും രാജാ,–
വുത്തമൻ ജനകനോ സസ്നേഹം തടഞ്ഞിടും.
നാറംക്കുനാളതിഥികറംക്കൊറ്റാദമരുളുവാൻ
യോഗ്യമായ് ബഹുവിധസൽക്കാരംനടത്തിടും.
നൂതനോത്സാഹം നല്ലമുത്സവങ്ങളുമേതു
ചേതസ്സും മയക്കുന്ന കാഴ്ചയുമുണ്ടാമെന്നും.
സൽഗ്ഗുണാരാമമായിജ്ജയിക്കും ദശരഥൻ
നിർഗ്ഗമിപ്പതുമാത്രമിഷ്ടമല്ലാക്കുംതന്നെ.
ക്ഷേമമായ് ദിവസങ്ങറം പൊയ്പ്പോയിതതിഥികറം
പ്രേമപാശത്താൽപ്പാരം ബദ്ധരെന്നതുപോലായ്.
ഒടുവിൽശ്ശതാനന്ദകൗശികരിരുവരു–
മൊരുമിച്ചുവ്വീന്ദ്രനോടീവിധമരുളിനാർ:

''കോസലേശനിൽ സ്നേഹമെത്രതാനുണ്ടാകിലും
ഹേ രസാപതേ, പോകാൻ സമ്മതിക്കണമിപ്പോറം.''

അമ്മൊഴിയാദരിച്ചു രാജഷികുലോത്തമൻ
തന്മന്ത്രിപ്രവരരെസ്സത്വരം വിളിപ്പിച്ചാൻ.
'ജയ ജീവേ'തി സ്തോത്രമുച്ചരിച്ചമാത്യന്മാർ
ജനകമഹീന്ദ്രൻെറ കാൽത്തളിർ കുപ്പിനിന്നാർ.
''ഭാഗ്യവാനയോദ്ധ്യാധിനാഥനങ്ങെഴുന്നള്ളാ–
നാഗ്രഹിക്കുന്ന വാത്ത പൗരരെയറിയിപ്പിൻ.''

എന്നേവം നരേന്ദ്രൻെറ കല്പന കേട്ടനേരം
വന്ദനംചെയ്തുനില്ക്കും മന്ത്രിസത്തമന്മാരും,
അനഘാത്മാക്കളായ വിപ്രരും സഭ്യന്മാരും
തനിയേ ജനകനും സ്നേഹത്താലിടരാന്നു.
ഗമനോദന്തം കേറംക്കെയൊബാലവൃദ്ധം ലോക–
രമിതാതങ്കത്തോടേ തങ്ങളിൽ ചോദ്യംചെയ്താർ.
സംഗതി സത്യമെന്നു ബോധിച്ചനേരം, സായം–
സന്ധ്യയിൽക്കമലങ്ങളെന്നപോൽ വാടിപ്പോയി.

ആ വരസംഘത്തിൻെറ വിശ്രമസ്ഥാനങ്ങളി–
ലായിരക്കണക്കിനു സമ്മാനവിശേഷവും

അരിയും പഴങ്ങളും മധുരദ്രവ്യങ്ങളു–
മളവേ കുന്നുപോലെ വന്നുകൂട്ടുകയായി.
നീളവേ നിരയായിബ്ഭാരങ്ങൾ വഹിക്കുന്ന
കാളകൾതമ്മോടൊപ്പമാളുകളേയും പിന്നെ
എണ്ണമില്ലാത്തവണ്ണം പാചകവൃന്ദത്തേയും
മന്നോർമന്നവനായ മൈഥിലൻ സമ്മാനിച്ചു.
ഒരുനൂറായിരങ്ങളുത്തമതുരംഗങ്ങ–
ളിരുപത്തയ്യായിരം കനകസ്യന്ദനങ്ങൾ
ദിക്കരിവീരന്മാരും കാണുകിൽക്കമ്പിട്ടുപോ–
മക്കണെക്കാറും നാലുമായിരം മത്തേഭങ്ങൾ
ഭമ്മരത്താംശുകങ്ങൾതിങ്ങുന്ന ശകടങ്ങൾ
ശമ്മദാത്രികളാകും ധേനുക്കളെരുമകൾ
പിന്നെയും ബഹുവിധവസ്തുക്കളെല്ലാമപ്പോ–
ളന്യൂനഹഷംപൂണ്ടു നല്കിനാൻ മിഥിലേശൻ.
സ്ത്രീധനദാനക്രിയയെങ്ങനെ വാഴ്ത്തും ഞാ,നെൻ
മേധയ്ക്കു വിഷയമല്ലെന്നതേ ചൊല്ലാനാവൂ.
എങ്കിലു,മതുകണ്ടാലിന്ദ്രാദിദിഗീശർതൻ
മംഗളസമ്പൽപ്രൗഢി തുച്ഛമെന്നോതിപ്പോകും.
ഈവിധം സംഭരിച്ച വസ്തുക്കളെല്ലാം പിന്നെ–
ബ്ഭൂവരൻ കോസലത്തിലെത്തിപ്പാനയച്ചതേ.

പ്രസ്ഥാനവൃത്താന്തത്താൽ ക്ലാന്തിയിൽ മുഴുകിനാർ
ശുദ്ധാന്തമമന്നിടും റാണിമാരെല്ലാവരും;
വാഞ്ഛപോൽ കളിയാടിനില്ക്കവേ പയസ്സെല്ലാം
വാന്നുപോം തടാകത്തിൽപ്പെട്ട മത്സ്യങ്ങൾക്കൊപ്പം.
സീതയെ മാറിൽച്ചേർത്തു ചൊല്ലിനാരവരാശീ–
ർവ്വാദരൂപമായുപദേശവാണികളേവം:

''ഓമലേ, പതിപ്രീതിപാത്രമായ്ച്ചിരകാലം
ഭൂമിയിൽ സുമംഗലീമൗലി, നീ ജയിച്ചാലും!
ശ്വശ്രുവും ശ്വശുരനും ഗുരുവും പൂജാഹരാ–
ണശ്രാന്തമവരെ നീ സേവനംചെയ്തീടണം.
കാന്തന്റെ മനോഹിതം കണ്ടറി,ഞ്ഞതുപോലെ
ശാന്തമായ് തദാജ്ഞകൾ നിവ്വഹിക്കുക നിത്യം.
ഞങ്ങൾതന്നനുഗ്രഹമിത്രമാത്രമാണെന്നും
മംഗളമയിയായിശ്ശോഭിക്കു കുമാരികേ!''

ചൊല്ലെഴും നാരീധമ്മമോരോന്നായതുനേര–
മുള്ളഴിഞ്ഞുപദേശിച്ചീടിനാർ സഖിമാരും.

മററുള്ള കുമാരികമാരെയുമാശ്ലേഷിച്ചു
പെററമ്മതൊട്ടോരെല്ലാം നല്കിനാരുപദേശം.
പിന്നെയും തഴുകിക്കൊണ്ടോതിനാരവരേവം:
''പെണ്ണിനെച്ചതുരാസ്യൻ സൃഷ്ടിച്ചതെന്തിന്നയ്യോ!''

അന്നേരം രവിഗോത്രകേതുവാം രഘുരാമൻ
സുന്ദരഗാത്രന്മാരാം സോദരന്മാരുമായി,
യാത്രചോദിച്ചുകൊൾവാൻ ചെന്നുചേർന്നിതു മന്ദം
പാർത്ഥിവൻ ജനകൻെറ മോഹനനിലയത്തിൽ.
കോമളന്മാരെക്കാണ്മാനൊട്ടേറെപ്പുരുഷരും
കാമിനീവൃന്ദങ്ങളും വെമ്പിപ്പാഞ്ഞണകയായ്.

ഒരുവൻ ചൊല്ലുയാ''ണിപ്പുണ്യശീലന്മാരിന്നു
തിരിയെപ്പോയീടുവാൻ നിശ്ചയിച്ചിരിക്കുന്നു.
സാദരം, യാത്രയ്ക്കുള്ള സംഭാരം മുഴുവനും
മേദിനീപതിയസ്മദ്ദൈവതം ശരിയാക്കി.
അതിനാലതിഥികളാകുമിക്കുമാരർത–
ന്നതിശോഭനരൂപപീയൂഷം നുകരുവിൻ!
ആർ ചെയ്ത പുണ്യംമൂലം കണ്ണുകൾക്കിവരിപ്പോൾ
വാർചിന്തും കണികളായ്ത്തീർന്നതെന്നറിഞ്ഞീലാ.
ആസന്നമരണനു പീയൂഷം ലഭിച്ചപോ–
ലാജന്മദരിദ്രനു മന്ദാരം കിടച്ചപോൽ
നാരകക്ലേശാർത്തനു കൈവല്യം ലഭിച്ചപോ–
ലീ രമ്യപ്രിയാനഘദർശനം സിദ്ധിച്ചു മേ.
പീതമാം പ്രഭവീശും ശ്രീരാമരമ്യാകാരം
മാനസനാഗത്തിന്നു മാണിക്യമാക്കിക്കൊൾവിൻ!''

സുന്ദരരൂപന്മാരെക്കാൺകയാൽ ദ്രുതം രാജ–
മന്ദിരസ്ഥകളെല്ലാം സോൽകണ്ഠമെഴുന്നേററു.
നിർമ്മലനീരാജനംതൊട്ട സൽക്രിയയെല്ലാ–
മമ്മറാണിമാരപ്പോൾ സാനന്ദം നിറവേററി.

രാഘവകാന്തിപ്പൂന്തേനാവോളം നുകർന്നഹോ!
രാഗലോലകളായ രാജന്യരമണിമാർ
തൃക്കഴൽത്താരു ചുംബിച്ചീടിനാർ പലവട്ട–
മക്കൃശാംഗിമാരപ്പോൾ മന്ദാക്ഷം മറന്നുപോയ്.
അവർതൻ നിഷ്കളങ്കപ്രേമത്തെപ്പുകഴ്ത്തുവാൻ
കവികൾക്കുണ്ടാകില്ല കല്പനാബലമേതും.

ഉത്തമഗന്ധതൈലം പുരട്ടി, ക്ഷമാനാഥ–
പുത്രരെക്കുളിപ്പിച്ചു ഭോജനം നല്കീടിനാർ.

സമയംപാർത്തു പിന്നെച്ചൊല്ലുകയായീ രാമൻ
വിമലസ്നേഹലജ്ജാഭരിതോക്തികളേവം:

''മന്നവേശ്വരനിന്നു നാട്ടിലേക്കെഴുന്നള്ളാൻ
സന്നദ്ധനായിത്തത്ര വാണരുളുകയത്രേ.
ഇങ്ങുവന്നനുവാദം വാങ്ങുവാൻ നിയോഗിച്ചു
ഞങ്ങളെത്താതപാദ,രൻപെഴും മാതാക്കളേ!
സ്വൈരമായനുമതി തന്നാലു,മനാരത–
മൗരസപുത്രസ്നേഹം ഞങ്ങളിൽ ചൊരിഞ്ഞാലും!''

രാമഗീരേവം കേട്ട രാജ്ഞിമാരെല്ലാവരും
പ്രേമവൈവശ്യംകൊണ്ടു മൗനമുദ്രയെപ്പൂണ്ടു.
നന്ദിനിമാരെപ്പിന്നെ മാറിൽചേ,ർത്തരികിലായ്
നിന്നിടും കാന്തന്മാർതൻ കൈകളിൽ സമർപ്പിച്ചാർ.
സീതയെ ശ്രീരാമൻെറ പാണിയിലർപ്പിക്കവേ
സാദരം മഹാറാണി കൂപ്പുകൈയുമായ് ചൊന്നാൾ:

''മകനേ, വിജ്ഞാനി നീ ലോകത്തിൻ ഗതിയെല്ലാ–
മകമേ ബോദ്ധ്യമുള്ളോനെന്നു ഞാനറിയുന്നു.
ജ്ഞാതികൾക്കെല്ലാവക്കും നാട്ടാക്കുമൊരേവിധം
പ്രീതിഭാജനമായ പെങ്കിടാവിവളോർത്താൽ.
ആവിധം രാജാവിന്നു,മമ്മയാമിയ്യുള്ളോൾക്കും
ജീവനാണെന്നും വത്സൻ ചിത്തത്തിൽക്കരുതണേ!
(തുളസീദാസൻ ചൊൽവൂ, രാഗവും സൗശീല്യവും
തെളിവായ്ക്കണ്ടു ദേവൻ കിങ്കരിയാക്കിക്കൊള്ളും.)
സമ്പൂർണ്ണകാമൻ, ദിവ്യജ്ഞാനി, നീ വികാരജ്ഞൻ,
സന്തതം ഭക്തപ്രിയൻ, ദോഷഘ്നൻ, ദയാകരൻ.''

ഇമ്മട്ടിലുരച്ചുകൊണ്ടാത്തവാത്സല്യം വീണ്ടും
ചുംബനംചെയ്കയായീ രാഘവപദാബ്ജങ്ങൾ.
ആ മൃദുസ്നിഗ്ദ്ധസ്വാന്തമാരുടെ വാഗ്വൈഭവം
പ്രേമപങ്കത്തിൽപ്പെട്ട താഴ്ന്നപോലായിത്തീർന്നു.

നിർമ്മലസ്നേഹാമൃതംവഴിയും മൊഴി കേൾക്കെ–
യമ്മഹാറാണിമാരെത്തൊഴുതു വിനീതനായ്
യാത്രയ്ക്കായനുവാദമരുളാനപേക്ഷിച്ചു
ധാത്രിയിൽ പ്രണമിച്ചാൻ ധന്യനാം രഘുനാഥൻ.

അമ്മമാരനുവാദം നല്കവേ തമ്പിമാരൊ—
ത്തംബുജനേത്രൻ വന്ദിച്ചുടനേ പുറപ്പെട്ടു.
മധുരോജ്ജ്വലമായ മാനവേശ്വരരൂപം
ഹൃദയക്ഷേത്രത്തിങ്കൽ സ്ഥാപിച്ചു മഹീശിമാർ.
എങ്കിലും തള്ളിപ്പൊങ്ങിപ്പതയും വാത്സല്യത്താൽ
മംഗളകണ്ഠികൾക്കു ഗദ്ഗദമുണ്ടായ്‌വന്നു.
ചിത്തമൊട്ടുറപ്പിച്ചു തങ്ങൾതൻ പുത്രിമാരെ—
പ്രത്യേകം വിളിച്ചുടൻ മാറിൽച്ചേർത്തണയ്ക്കലും,
വിട്ടയയ്ക്കലും, വീണ്ടും ചെന്നഹോ! തഴുകലു—
മൊട്ടല്ല പരസ്പരപ്രേമചാപലജാലം.
കന്യമാരിടരാളും തോഴിമാരുടെനേരേ
പിന്നെയുമോടിച്ചെല്ലും, ചുംബിക്കും, കരഞ്ഞിടും;
സങ്കടം സഹിയാതെ പാഞ്ഞുചെന്നിഭപ്രേമം
തൻ കിടാവിനെ നക്കിക്കേഴുന്ന ഗോവിന്നൊപ്പം.

നരരും നാരിമാരും ദുഃഖിച്ചു, നഗരിയിൽ
കരുണാവിരഹങ്ങളാരമിപ്പതായ്ത്തോന്നി.

കാഞ്ചനക്കൂട്ടിലിട്ടു വൈദേഹി വളർത്തിയ
തേഞ്ചോരും മൊഴിതൂകും ശാരികാശുകവൃന്ദം
'എങ്ങുപോയാരോമലാളെങ്ങുപോ'—യെന്നീവിധം
മങ്ങലാർന്നിടയ്ക്കിടെച്ചോദ്യംചെയ്യുകയായി.
ജാതസന്താപങ്ങളാമവതൻ ദീനാക്രന്ദ—
മേതൊരാളുടെ ചിത്തമിളക്കിമറിച്ചീലാ?
അല്ലലീവണ്ണം തിര്യഗ്ജാതിക്കുമുദിക്കുകിൽ
ചൊല്ലുവാനുണ്ടോ, മർത്ത്യന്നെത്രകണ്ടുണ്ടാകേണ്ടാ?
സത്വരം ഗാഢപ്രേമബാഷ്പനേത്രനായ് ഭ്രാതാ—
വൊത്തു വന്നണഞ്ഞിതു പാർത്ഥിവൻ മിഥിലേന്ദ്രൻ.
അകളങ്കാത്മാവാകുമമ്മഹാവിരാഗിക്കും
മകളെക്കണ്ടനേരം ധീരതയെങ്ങോ പോയി.
ക്ഷോണിപൻ കുമാരിയെഗ്ഗാഢമായ് തഴുകവേ
ജ്ഞാനഗാംഭീര്യം പാടേ വിട്ടൊഴിഞ്ഞതുപോലായ്.
വിജ്ഞരാമമാത്യന്മാരാശ്വാസമരുളിനാ—
രജ്ഞനനാഥനാത്മചാപലം നിയന്ത്രിച്ചു.
തൻകുമാരിയെ വീണ്ടുമാശ്ലേഷിച്ചവനീശൻ
കിങ്കരർക്കാജ്ഞനല്കീ പല്ലക്കു വരുത്തുവാൻ.
പരിവാരങ്ങളെല്ലാം പ്രേമത്തിന്നധീനരായ്
വിരഹക്ലാന്തിപൂണ്ടു ചുററിലും നിലക്കൊൾകെ

ഭവികമുഹൂത്തത്തിൽ സിദ്ധിദായകനായ
ഭഗവാൻ വിഘ്നേശനെദ്ധ്യാനിച്ചു മഹീപതി
പല്ലക്കിൽ കുമാരികരം നാലുപേരെയുമേററി–
ക്കല്യമാം നാരീധമ്മതത്തോപദേശംചെയ്യാൻ.
ജാനകിക്കാത്മപ്രിയംചേന്ന ദാസികളേയും
മാനവേശ്വരൻ മററു കിങ്കരരേയും നല്കി.

മന്ദിരശ്രീദേവിയാം വൈദേഹി ഗമിപ്പതു
സന്നിരീക്ഷിച്ചോരെല്ലാം സന്താപവിവശരായ്.
ചേണെഴും യാത്രാമുഖേ ഭാവിമുദ്രകളായി–
ക്കാണപ്പെട്ടവയെല്ലാമുത്തമശകുനങ്ങരം.
വിപ്രന്മാരമാത്യന്മാർ സേവകരിവരൊത്തു
സപ്രേമം ജനകനും യാനസന്നദ്ധനായി.

വാദിത്രധ്വനിപൊങ്ങീ വാനോള,മതിഥികരം
വാഹനങ്ങളിലേറി സ്ഥാനങ്ങളുറപ്പിച്ചു.
അന്തണന്മാരെക്കുമ്പിട്ടത്ഥദാനവും ചെയ്തു
പംക്തിസ്യന്ദനനാശീവ്വാദവും വാങ്ങിശ്ശീഘ്രം
ഹേരംബസ്തുതിയോടേ യാത്രയുമാരംഭിച്ചു
ഹാരിയാം ശകുനങ്ങളോരോന്നു കാണപ്പെട്ടു.
പടഹാദികളുടെ ശബ്ദനിഘോഷത്തോടേ
പടുവാം കോസലേന്ദ്രൻ സഞ്ചാരമാരംഭിക്കെ
കല്പകമലരുകരം തൂകിനാരമരന്മാ–
രപ്സരസ്സുകളപ്പോരം ഗാനങ്ങളാലാപിച്ചു.
ആദരാലനുയാത്രചെയ്യുന്ന മഹാജന–
വ്രാതത്തെത്തിരിച്ചയച്ചക്ഷണം ദശരഥൻ
യാചകക്ക്ശ്വാദികളൊക്കെയും നല്കി, പ്രേമ–
വീചിയിൽക്കുളിപ്പിച്ചു നിത്തിനാൻ പുരോഭാഗേ.
സ്തോത്രഗീതങ്ങരം പാടി ശ്രീരാമാകൃതിയുള്ളിൽ
ചേത്തുകൊണ്ടവരെല്ലാം നിഗ്ഗമിച്ചിതു പിന്നെ.

പ്രാത്ഥിച്ചു ദശരഥൻ 'പോകണേ തിരിച്ചെ'ന്നു
പാത്ഥിവൻ ജനകനോ കൈക്കൊണ്ടീലതു പക്ഷേ.
പിന്നെയും ചൊന്നാൻ ഭൂപൻ: ''പോയാലും വിഭോ, ഭവാ–
നിന്നഹോ! ബഹുദൂരം വന്നതായ്ക്കാണുന്നീലേ?''

ശാന്തമാമീ വാക്യത്താൽ നില്ക്കയായ് വിദേഹേശൻ
കാന്തമാം കൺപോളകളശ്രുപങ്കിലമായി.
തൊഴുകൈയായിച്ചൊന്നാനുള്ളഴിഞ്ഞുവ്വീനാഥ–
നൊഴുകും തനിപ്രേമധാരയെന്നതുപോലെ:

''ഇമ്മഹാദരം ഞാനിന്നെങ്ങനെ താങ്ങും? രാജ–
സമ്രാട്ടാം ഭവാനെന്നെദ്ധന്യജീവിതനാക്കി.''

സജ്ജനമണിയാകുമാതിഥേയനെയപ്പോ–
ളുജ്ജ്വലൽപ്രേമോക്തിയാൽ മാനിച്ചു ദശരഥൻ
തങ്ങളിൽ സമാശ്ലേഷംചെയ്യനേരത്തു തള്ളി–
പ്പൊങ്ങിയങ്ങൊഴുകിപ്പോയ് പ്രീതിയാം മധുപൂരം.
മാമുനിപ്രവരർതൻ പാദപത്മങ്ങൾ കൂപ്പി–
സ്സാമോദമനുഗ്രഹം കൈവരിച്ചുവ്വീശ്വരൻ
കോമളശീലാദികൾ ഭണ്ഡാരപ്പുരകളാം
ജാമാതൃജനങ്ങളെസ്സന്ദർശിച്ചരുളിനാൻ:

''സുന്ദരാകൃതേ, രാമ, താവകമാഹാത്മ്യത്തെ
മന്ദബുദ്ധിയാം ഞാനിന്നെങ്ങനെ കീർത്തിക്കേണ്ടു?
ബുധരാം യോഗീന്ദ്രർക്കും ശർവ്വനും സദാകാലം
ഹൃദയപ്പൂമ്പൊയ്കയിൽ തത്തിടും മരാളം നീ.
ക്രോധമോഹാഭിമാനകാമങ്ങളെല്ലാം നീക്കി–
സ്സാധനചെയ്‌വതാരെ പ്രാപിപ്പാൻ മഹർഷിമാർ?
വ്യാപകബ്രഹ്മമായി സ്ഥൂലമായ് നിത്യാത്മാവായ്
വാർപെറും ചിദാനന്ദനിർമ്മലസ്വരൂപനായ്
നിർഗ്ഗുണനെന്നാകിലും നിത്യവും സഗുണനായ്
തക്കാനുമാനങ്ങൾക്കുമപ്പുറം വർത്തിപ്പോനായ്
വാങ്മനഃഖഗങ്ങൾക്ക ചെന്നെത്താൻ കഴിയാത്ത
വാനായി വിളങ്ങുന്നതേതൊരാളനുദിനം?
വേദങ്ങളനാരതമാരുടെ മഹിമയെ
'നേതി'യെന്നൊരു ശബ്ദംകൊണ്ടഹോ! കുറിക്കുന്നു?
മുക്കാലങ്ങളിലൊപ്പമേകഭാവനയോടേ
സൽക്കാമ്പായ് ജയിപ്പതുമേതൊരു ദിവ്യാത്മാവാം?
ക്ഷേമത്തിൻ വിളനിലമാകുമാ പ്രഭുവിപ്പോൾ
മാമകനേത്രങ്ങൾക്ക മംഗളമരുളുന്നു!
കേവലാനന്ദമൂർത്തി കാരുണ്യം ചൊരിയുകിൽ
ജീവികൾക്കലഭ്യമായെന്തുള്ളൂ, ജഗത്തിതിൽ?
എന്നെ നീ ബന്ധുത്വത്താലുന്നതനാക്കി, പോരാ,
തന്നുടെ ഭക്തനെന്നു കാങ്കയാൽ തന്റേതാക്കി.
പതിനായിരം വാണീശേഷന്മാരൊരുപോലെ
പതിവായൊരുകോടി കല്പങ്ങൾ വർണ്ണിച്ചാലും
നിൻ ഗുണോദന്തങ്ങളും മൽഭാഗ്യവിലാസവും
നിർമ്മലാകൃതേ, തീർന്നുപോകയില്ലെന്നാകിലും,

ഞാനല്പം കഥിച്ചതോ, കിഞ്ചനപ്രേമത്താലു–
മാനന്ദമാളും നീയെന്നുള്ളൊരെൻ ധൈര്യംമൂലം.
നിൻചരണാരവിന്ദംതന്നിൽനിന്നൊരുനാളു–
മെൻചിത്തം ചലിക്കായ്‌വാൻ മാത്രമൊന്നർത്ഥിക്കുന്നേൻ.''

പ്രേമപോഷിണിയാമീ വാണിയാൽ, പരിപൂർണ്ണ–
കാമനാം രാമൻപോലുമത്യന്തമാഹ്ലാദിച്ചു.
തൻപിതാവിനെപ്പോലെ, കൗശികൻതന്നെപ്പോലെ,
സമ്പൂജ്യൻ വസിഷ്ഠനെപ്പോലെ,യാ ശ്വശുരനെ
കരുതിക്കൈക്കൂപ്പിനാൻ കാകുൽസ്ഥ,നനന്തരം
ഭരതാദികളോടും യാത്രചോദിച്ചാൻ മന്നൻ.
പിന്നെയും ജനകനെക്കുമ്പിട്ടു രഘൂത്തമൻ
തന്നുടെ സഹജാതരൊത്തു യാത്രയുമായി.

കൗശികാഭ്യർണ്ണം പൂകിത്തൽപാദരജസ്സണി–
ഞ്ഞാശിസ്സും പരിഗ്രഹിച്ചോതിനാൻ മിഥിലേശൻ:

''ഹേ മുനിശ്രേഷ്ഠ, ഭവദ്ദർശനമൊന്നേപോരും
കാമിതസിദ്ധിക്കെന്നു വിശ്വാസമുണ്ടല്ലോ മേ.
ചൊല്ലെഴും ദിക്‌പാലരും, സിദ്ധിപ്പാൻ;—തെളിച്ചവർ
ചൊല്ലുവാൻ മടിച്ചേക്കാം;—വാഞ്ഛിക്കും സുഖങ്ങളും
കീർത്തിയും സുലഭമായ്ത്തീർന്നു മേ സുകൃതൈക–
മൂർത്തിയാമവിടുത്തെദ്ദർശനമൊന്നാൽത്തന്നെ.''

ആനമിതാസ്യനായിപ്പിന്നെയും തൊഴുതുകൊ–
ണ്ടാശിസ്സും വരിച്ചുടൻ നൃവരൻ വിടവാങ്ങി.

പ്രസ്ഥാനം തുടന്നിതു ശബ്ദനിർഘോഷത്തോടേ
വൃദ്ധരും തരുണരും ബാലരുമാനന്ദിച്ചു.
രാമസൗഭഗം നോക്കി നിഷ്പന്ദതരാക്ഷരായ്
ഗ്രാമീണജനങ്ങളും ജന്മസാഫല്യംനേടി.
ആനന്ദം വഴിപോക്കർക്കേകിയും മധ്യേമധ്യേ
ചേണെഴും സത്രങ്ങളിൽ സുഖമായ് വിശ്രമിച്ചും
സഞ്ചരിച്ചുല്ലസത്താം പുണ്യവാസരമൊന്നിൽ
സമ്മോദാലയോദ്ധ്യതന്നന്തികം പൂകീടിനാർ.

മദ്ദളഭേരീശംഖവാദിത്രധ്വനികളും
മത്തേഭതുരംഗമനിർഘോഷവിശേഷവും
രമ്യമാം നാഗസ്വരനാദവുമിടയ്ക്കിടെ–
ക്കൈമണിക്കൂട്ടങ്ങടെതൻ മധുരാരാവങ്ങളും

അന്തരീക്ഷത്തിലെങ്ങും മാറെറാലികൊണ്ടീടവേ
സന്തുഷ്ടമനസ്സരായ് സ്ഥാനീയനിവാസികരം
തങ്ങരംതൻ ഗൃഹങ്ങളുമാപണങ്ങളുമതി–
ഭംഗിയിലലങ്കാരപൂരിതമാക്കിച്ചെയ്യാർ.

തെരുവിൽ ഗന്ധദ്രവംതൂകുന്നു, ചതുഷ്പഥ–
നിരയിൽ ചിത്രവേലചെയ്യുന്നു പലേവിധം.
തോരണപംക്തി നീളെത്തൂക്കുന്നു, പതാകക–
ളോരാന്നായ് ധ്വജങ്ങളിൽ ബന്ധിച്ചു പാറിക്കുന്നു.

സുമനോഹരമായിശ്ശോഭിക്കും തമാലവും
കമുകും കദളിയും തേന്മാവുമിലഞ്ഞിയും
ആലസൽകദംബവും ചുവടേ പിഴുതുട–
നാലവാലങ്ങരംതോറും പന്തിയായ് നാട്ടീടുന്നു.

മംഗലകലശങ്ങളോരോരോ ഗൃഹത്തിലും
ഭംഗിയിലണിയണിയായഹോ! നിരത്തുന്നു.
പോരല്ലോ പടുതമിങ്ങൊക്കെയും വർണ്ണിപ്പാനാ–
ശ്രീരാമപുരം കണ്ടു വിണ്ണോരും പകച്ചുപോയ്.

രാജസൗധാലങ്കാരവൈചിത്ര്യം നിരീക്ഷിക്കിൽ
തേജസ്സിൻമൂർത്തിയായ മാരനും മയങ്ങിപ്പോം.
ഭവ്യവും ലാവണ്യവും സിദ്ധിയും കുശലവു–
മവ്യയശ്രീയുമെല്ലാമാകൃതി കൈക്കൊണ്ടന്നാരം

ഉന്മേഷലഹരിയാൽ ചാഞ്ചാടിത്തിടുക്കത്തി–
ലമ്മണിപ്രാസാദത്തെ പ്രാപിച്ചതായിത്തോന്നും.
ഏതൊരാരംക്കുണ്ടാകില്ല കൗതുകം സവിശേഷം
പൂതമാം സീതാരാമദർശനലാഭത്തിങ്കൽ?

കന്ദർപ്പവിലാസിനിയാകുമാ രതിയുടെ
വൻദർപ്പമടക്കുവാൻ പോരുന്ന സുമാംഗിമാർ
താരൊളിക്കരങ്ങളിൽ ധൂപദീപാദിയേന്തി–
ച്ചാരുമോഹനമായ ഗാനവും പാടിപ്പാടി

മാതംഗയാനംചെയ്യാ,രീക്ഷകക്കനവധി
ഗീതദേവതമാരെന്നദ്ഭുതം തോന്നുംവണ്ണം.
ഭൂവരസത്മത്തിലെബ്ബഹളം വിസ്തരിപ്പാ–
നാവത,ല്ലെന്നാലെന്തു ചൊല്ലിയാൽ കഴിഞ്ഞല്ലോ.

നന്ദനവാത്സല്യത്താൽ തളരും കൗസല്യാദി
സുന്ദരീതിലകങ്ങളാത്മവിസ്മൃതിയാന്നാർ.
ശ്രീവിനായകഗൗരീനാഥരെപ്പൂജിച്ചുടൻ
ഭൂവിണ്ണോക്കതിരററു ദാനവും ചെയ്യാരവർ.

തോഷിച്ചു മഹീസുരർ, നിസ്വനാമൊരു കർമ്മ—
ദോഷിക്കു ചതുർവ്വിധസമ്പത്തു കൈവന്നോണം.
പീവരാനന്ദമൂലമമ്മമാർ മെയ്തളർന്നു
ചേവടിത്താരിളക്കാൻ കഴിവില്ലാതേനിന്നു.
രാമനെക്കാണ്മാനാശ വാത്സല്യയാലനന്തരം
രമയിലെതിരേല്പാനൊരുങ്ങി നിലകൊണ്ടു.
മഞ്ഞളും കറുകയും പൂക്കുല തൈരും നല്ല
മംഗലമൂലങ്ങളാം പാക്കുവെററിലകളും
നെല്ലരി, ശിതശുകം, മലരും, ഗോരോചന,—
യുല്ലസൽക്കതിരുകൾ മിന്നുന്ന തുളസിയും
പ്രീതിപൂണ്ടൊരുക്കിനാർ ബാലലക്ഷ്മണവീര—
മാതാവാം സുമിത്രയാ,ളാത്മജപ്രേമാഗാരം
മന്മഥപതഗത്തിൻ നീഡമെന്നതുപോലെ
മംഗലകാർത്തസ്വരകലശം സംശോഭിച്ചു.
ഘ്രാണതർപ്പണദ്രവ്യസഞ്ചയമെത്രമാത്രം
റാണിമാർ സംഭരിച്ചെന്നൂഹിച്ചുകൊൾകകേ വേണ്ടൂ.

പൊൻതാലനിരകളിൽ ഭദ്രവസ്തുക്കളെല്ലാം
ചന്തമായ് ചേർത്തുവെച്ചു പാണിയിലേന്തിപ്പിന്നെ
മാതാക്കളൊത്തോന്മേഷം സംഗീതഘോഷത്തോടേ
ചേതോമോഹനയാനമാരംഭിക്കുകയായി.

ശ്രാവണവാരിവാഹമാലപോൽ ധൂപങ്ങൾതൻ
ധൂമങ്ങളാകാശത്തിൽ ശ്യാമളപ്രഭചാർത്തി.
ദേവതാഗണമപ്പോളാദരപൂർവ്വം വാരി—
ത്തൂവിയ പാരിജാതഗൗരപ്പൂമലരുകൾ
ഉള്ളഴിഞ്ഞാടിയാടിക്കൂട്ടമായ് പറന്നെത്തും
വെള്ളിൽപ്പക്ഷികളുടെ കാന്തിയെ സ്മരിപ്പിച്ചു.
ശ്രീകരം സുവർണ്ണാഢ്യരത്നതോരണങ്ങളോ,
പാകാരിചാപത്തിന്റെ ശോഭയെത്തിരസ്കരിച്ചു.
മാളികമുകളേറിജ്ജാലവാതിലിലൂടേ
കാളുമൗൽക്കമ്പംപൂണ്ടു നോക്കുന്ന മൃഗാക്ഷികൾ
കാണപ്പെട്ടിതു നീളെക്കാന്തിവീശിയും മാഞ്ഞും
വാനത്തു ചാഞ്ചാടുന്ന ചഞ്ചലാവലിപോലെ.
ചാതകങ്ങളും കേകിവൃന്ദവും ഭേകങ്ങളു—
മാതുംഗസ്തനിതത്താലാനന്ദമാളുംപോലെ,
പാരമുൾത്തോഷം പൂണ്ടാരൽസിസഞ്ചയമാകെ—
ഗ്ഘോരമായ് മുഴങ്ങിയ ദുന്ദുഭിദ്ധ്വാനത്തിനാൽ.

സ്വയമേ ഗന്ധനീര,മുമ്പരും തൂകീ, തളിർ–
വയലിൻനിരപോലെ മത്ത്യരും മോദംപൂണ്ടു.

ഗുരുവിൻ നിയോഗത്താൽ കോസലേശ്വരനപ്പോ൦
പരിവാരങ്ങളൊത്തു പൂകിനാൻ പുരദ്വാരം.
ഇഷ്ടദേവതമാരെബ്ഭക്തിയായ് ധ്യാനിച്ചു, സ–
ന്തുഷ്ടനായെഴുന്നള്ളും മന്നനെസ്സമീക്ഷിക്കെ,
തൽകീത്തിപ്പൊലിമയെപ്പാടിനാർ വൈതാളിക–
മുഖ്യ,രന്തണരോത്തുംചൊല്ലിനാരുച്ചൈസ്സരം.
വാദിത്രദ്ധ്വനികളുമാശംസാരവങ്ങളും
മോദസാഗരവീചീഘോഷമെന്നുരച്ചീടാം.
ഭൃത്യത്തിൻ തിരുമുമ്പിൽത്തൊഴുതു നിന്നോരെല്ലാം
ശോഭനമൂത്തിയായ രാമനിൽക്കണ്ണോടിച്ചു.
പുളകോദ്ഗമമാന്നും രാഗതാരള്യംപൂണ്ടും
വളരെ ദ്രവ്യജാലം വാരിവഷിച്ചാരപ്പോ൦.
നഗരസ്ത്രീകളുവ്വീപാലനന്ദനന്മാരെ
നലമാസ്സിരിയുഴിഞ്ഞച്ചിച്ചോരനന്തരം
ശിബികായവനിക പൊന്തിച്ചു വധുക്കൾതൻ
സുഭഗാകൃതികണ്ടു കണ്ണിമയ്ക്കാതേ നിന്നാർ.

ഇങ്ങനെ രാജദ്വാരം പ്രാപിച്ചനേരത്തിങ്കൽ
മംഗളക്രിയയെല്ലാമമ്മമാരനുഷ്ഠിച്ചു.
ചേലയും പണ്ടങ്ങളും ചുററിലും വാരിവഷി–
ച്ചാലസന്മുഹൂത്തത്തെസ്സമ്മാനിച്ചതിൻശേഷം
ദമ്പതിചതുഷ്ടത്തെ പ്രത്യംഗം സമീക്ഷിച്ചു
സമ്പ്രീതിസമുദ്രത്തിൻ കല്ലോലങ്ങളിൽ പെട്ടാർ.
ആ മനസ്വിനിമാർതൻ ജീവിതോദ്ദേശ്യം സീതാ–
രാമദശ്നംകൊണ്ടു സാധിതപ്രായമായി.
അംഗനോത്തംസമായ സീതതൻ മുഖം നോക്കി–
ത്തങ്ങൾതൻ സുകൃതത്തെക്കീത്തിച്ചു സഖിമാരും.
ഇക്കന്യാവരന്മാക്കൗപമ്യം കുറിക്കുവാൻ
തക്കതാ,യവർണ്ണ്യങ്ങളൊന്നുമേ കിട്ടായ്കയാൽ
ആഹതകാമയായ വാഗ്ദേവി നാണംപൂണ്ടി–
മ്മോഹനകാന്തിച്ചുടെ കണ്ടുനിന്നതേയുള്ളു.

അമ്മമാരാചാരങ്ങളത്രയും മുഴമിച്ചു
കംബളം വിരിച്ചിട്ട മഞ്ജുവാം മാഗ്ഗത്തൂടേ
പുത്രരെസ്സഭാര്യരായ് കൂട്ടിക്കൊണ്ടനന്തരം
നിസ്തുലപ്രാസാദത്തിന്നുള്ളിലേക്കെഴുന്നള്ളി.

കാമനിർമ്മിതങ്ങളെന്നാരുമോർമ്മിക്കും നാലു
കോമളപീഠങ്ങളിൽ സംവേശിപ്പിച്ചശേഷം
കാലുകരം കഴുകിച്ചു ദീപനൈവേദ്യങ്ങളാൽ
ചാലവേ സമ്പൂജിച്ചിതന്വയാചാരംപോലെ.
ആലസ്യമകററുവാൻ വീശുകയായീ പിന്നെ-
ത്താലവൃന്തങ്ങൾകൊണ്ടും ചാമരനിരകൊണ്ടും.
ഭക്തയോഗിക്കു മോക്ഷപ്രാപ്തിയെന്നതുപോലെ,
നിത്യരോഗിക്കു ദിവ്യപീയൂഷലാഭംപോലെ,
ജന്മനിസ്വനു ചിന്താരത്നസല്ലാഭംപോലെ,
കണ്മണി പൊയ്പ്പോയോനു ദർശനാഗമംപോലെ,
മൂകനു വാഗ്വൈഭവം പോലവേ, പോരാളിയാ-
മേകനു വിജയശ്രീലാഭമെന്നതുപോലെ
സുകൃതാകരങ്ങളാം രാജ്ഞിമാർക്കെല്ലാംതന്നെ
സുഖദായകമായിച്ചമഞ്ഞു സമാഗമം.
അദ്ധരാപൗരന്മാർതൻ സൗഖ്യത്തിൽശ്ശതകോടി
വദ്ധിച്ച മഹാനന്ദമമ്മമാർക്കുണ്ടായ്‌വന്നു.
പിന്നെയും സാധ്വീവൃന്ദം കർമ്മങ്ങളനുഷ്ഠിക്കെ-
ക്കന്യകാകാന്തന്മാർക്കു ലജ്ജയാൽത്തലതാഴ്‌ന്നു.
സമ്മോദവിനോദങ്ങളോരോന്നും കണ്ടനേര-
മംബുജാക്ഷനാം രാമൻ പുഞ്ചിരിപൂണ്ടു നിന്നു.
ഉത്തമവാഞ്ഛാലാഭസന്തോഷപ്രകർഷത്താൽ
ഭക്തിയായ് പിതൃദേവപൂജനം ചെയ്തശേഷം
ചൊല്ലെഴും മിഥുനങ്ങൾക്കുള്ളഴിഞ്ഞെല്ലാനാളും
കല്യാണമരുളുവാനമ്മമാരഭ്യർത്ഥിച്ചാർ.
അന്യൂനാദരമാശിസ്സേകിനാരതുനേരം
ധന്യരാമമരന്മാരാച്ചുന്നവപുസ്സുകൾ.

ഘോഷയാത്രോത്സവത്തിൽ ചേർന്നവർക്കെല്ലാം പിന്നെ
ഭൃസഹസ്രാക്ഷൻ നല്കീ വാഞ്ഛപോൽ സമ്മാനങ്ങൾ.
രാമനെദ്ധ്യാനിച്ചുകൊണ്ടാനന്ദഭരിതരാ-.
യാ മഹാലോകരെല്ലാമാത്മമന്ദിരമാർന്നാർ.

നരരും നാരിമാരും നവ്യവസ്ത്രങ്ങൾ ചാർത്തി;
നലമായ് ഗൃഹംതോറും സംഗീതനാദം പൊങ്ങി.

തൻപുരോഹിതനോടുമന്തണരോടുംകൂടി-
യുമ്പർകോൻസമനായ കോസലനരവരൻ
മന്ദിരം സമ്പ്രാപിച്ചു ദേശികനിർദ്ദേശത്താൽ
മംഗലക്രിയാവലി വേണ്ടമട്ടനുഷ്ഠിച്ചു.

ഒട്ടേറെ ദ്വിജന്മാരെക്കാണ്കയാൽ രാജ്ഞിമാരും
ദിഷ്ടവൈഭവമോർത്തു വന്ദിപ്പാനെഴുന്നേററു.
തുഷ്ടനാം ധരാനാഥൻ വിപ്രരെപ്പൂജിച്ചുടൻ
മൃഷ്ടാന്നദാനംചെയ്തു യാത്രയാക്കിനാൻ പിന്നെ.
ഗാധിസംഭവനേയുമഭ്യർച്ചിച്ചനന്തരം
ഭൂധവനുരചെയ്താനീവിധം വിനീതനായ്:

മാമുനീന്ദ്രോത്തംസമേ, ധന്യനായെന്നെപ്പോലെ
മാനുഷലോകത്തിങ്കലേതൊരാളമരുന്നു?''

''സാദരശ്ലാഘാവചസ്സിങ്ങനെ ചൊല്ലിപ്പുണ്യ-
പാദധൂളികളേററാൻ രാജ്ഞിമാരുമായ് മന്നൻ.
രാജമന്ദിരത്തിലെപ്പൂതമാം പൂമച്ചൊന്നിൽ
ഭൂജാനി മഹർഷിയെക്കൊണ്ടുചെന്നാക്കിപ്പിന്നെ
തന്നുടെ ഗോത്രാചാര്യപാദരെ പ്രണമിച്ചു
കന്യകാകാന്തന്മാരെത്തൻപദേ സമർപ്പിച്ചാൻ.
ആയുരാരോഗ്യാദികളാശംസിച്ചൃഷീശ്വര-
നാലയം പൂകീടിനാൻ ശ്രീരാമസ്തുതിയോടേ.

ബ്രാഹ്മണീവൃന്ദത്തിനുമന്വയവൃദ്ധകൾക്കും
കാമ്യവസ്തുക്കളെല്ലാമപ്പൊഴേ കരഗതം.
പൂജ്യരാം ബുധന്മാക്കുമിഷ്ടസേവകന്മാക്കും
രാജ്യനായകനന്നു വേണ്ടതൊക്കെയും നല്കി.

ഉല്പലനയനൻെറ മംഗലോത്സവം കണ്ടു
കല്പകപ്പൂക്കൾ തൂകിസ്സംഗീതമേളത്തോടേ
ആനന്ദകളകളം വാഴ്ത്തുമാറമർത്ത്യന്മാ-
രാലയങ്ങളിലേക്കു സത്വരം മടങ്ങിനാർ.

സുതരും പത്നിമാരും വാഴുന്ന ശുദ്ധാന്തത്തിൽ
സുതരാമാനന്ദംപൂണ്ടെത്തിയ ദശരഥൻ,
വാത്സല്യത്തഴപ്പൊടദ്ദമ്പതിമാരെശ്ശുദ്ധ-
വാദ്ധിയിലാറാടിച്ചാനെന്നതേ പറയേണ്ടൂ.
ലാളനാപ്രകാരങ്ങളമ്മഹീശ്വരിമാരി-
ലാളുന്ന രാഗാഗ്നിക്കു തൈലനിർഝരിയായി.

മിഥിലാരാജധാനിതന്നിലെക്കോലാഹല-
വിധവും വിഖ്യാതമാമുദ്വാഹവിശേഷവും
ഓരോന്നായ് വിവരിച്ചു കേൾപ്പിച്ചാനനന്തര-
മാ രസാപതിതൻെറ മന്ദിരേന്ദിരമാരെ.

ധീമാനാം ജനകൻെറ ശീലവും പരിശുദ്ധ—
പ്രേമവും ഗുണങ്ങളും നീതിയും നൈപുണ്യവും
സമ്പത്തും സവിസ്തരമരുളിച്ചെയ്തു ഭൂപൻ
തൻപ്രാണപ്രിയമാകും മാനസം കുളിപ്പിച്ചു.
നന്ദനന്മാരോടൊത്തു മജ്ജനംചെയ്തു പിന്നെ
മന്ദിരേ തിരിച്ചെത്തി ജ്ഞാതികൾക്കെല്ലാംതന്നെ
പ്രീതിവർദ്ധിക്കുമ്മാറു ഭോജനം നല്കീടിനാൻ
പാതിരാക്കോഴി കൂകാറാകുമന്നേരത്തോളം.

സുന്ദരീകളകണ്ഠനിർഗ്ഗളത്സംഗീതയാ—
മന്നത്തെസ്സുമനോജ്ഞരാത്രിയെക്കീർത്തിക്കുവാൻ
പ്രാഗത്ഭ്യമുദിക്കുമോ, പാമരന്നിവനോർത്താൽ
ഭൂഗോളം ചുമക്കുമോ കേവലമൊരു നാഗം?

ഈവിധമാഹ്ലാദത്താൽ സമയം പോക്കീടവേ
ജീവിതേശ്വരിമാരോടോതിനാൻ വസുധേന്ദ്രൻ:—

''ഇന്നാലുവധുക്കളുമോമനക്കിടാങ്ങളാ—
ണന്യസത്മത്തിലാദ്യം വന്നിരിക്കയുമല്ലി?
കണ്ണിനെക്കൺപോളകളെന്നപോലാത്തശ്രദ്ധം
കന്യകാരത്നങ്ങളെക്കാത്തുകൊള്ളണം നിങ്ങൾ.
യാത്രയാൽ തളൎന്നുപോയ് കുട്ടികൾ,ഉത്തമല്ല,
നേത്രങ്ങളവശമായ് നിദ്രയാൽ; ശയിപ്പിപ്പിൻ.''

കാരുണ്യപുരസ്സരമിങ്ങനെ ചൊല്ലിബ്ഭൂപൻ
ശ്രീരാമസ്തുതിയോടേ വിശ്രമാലയം പൂകി.

അത്ഭുതദ്യുതിയുടെ രംഗമാം മണിമച്ചിൽ
കർബ്ബുരരത്നസ്തോമശോഭമാം പര്യങ്കത്തിൽ,
പൈമ്പാലിൻ പതപോലെ സുന്ദരശ്വേതാഭമായ്
സമ്പ്രീതിയാക്കുംചേക്കും മൃദുവാം കിടക്കയും
ചേലെഴുമുപധാനതല്പജങ്ങളുമെല്ലാം
നീലാളിമനോഹരവേണിമാരൊരുക്കിനാർ.
മണിദീപങ്ങളാലു,മാമോദംപരത്തും പൂ—
വണിമാലകളാലും മച്ചകം സംശോഭിച്ചു.
രാഗാന്ധമതികളാം റാണിമാരാത്തസ്നേഹം
രാമഭദ്രനെത്തത്ര സാദരം ശയിപ്പിച്ചു.
മംഗളാത്മാക്കളായ സോദരന്മാരും ചെന്നു
തങ്ങൾതൻ ശയ്യോപരി വിശ്രമിക്കുകയായി.

അംബുദനീലസ്നിഗ്ദ്ധഗാത്രനാം ശ്രീരാമന്റെ
സമ്മുഗ്ദ്ധരൂപം കണ്ടു മാതാക്കളരുളിനാർ:

''കാടകംതന്നിൽപ്പുക്കു ദാരുണസ്വരൂപയാം
താടകതന്നെക്കൊന്നതെങ്ങനെ മകനേ, നീ?
ആരാലുമജയ്യരായ് വർത്തിച്ച ഗഭീരരാം
മാരീചസുബാഹുക്കളെന്ന രണ്ടസുരരെ
ഒട്ടേറെ നിശാചരരാത്തുവന്നെതിർത്തിട്ടും
കുട്ടികളായ നിങ്ങളെങ്ങനെ നിഹനിച്ചു?
ഒക്കെയും മഹർഷീന്ദ്രകാരുണ്യവിശേഷമെ-
ന്നാംകളുന്നിങ്കലോർത്തുകൊള്ളണം ഗതഗർവ്വം.
ഭയദായകങ്ങളാമാപത്സന്ധികാം നീക്കി-
ബ്ഭഗവാൻ കരുണാബ്ധി സന്തതം നിന്നെക്കാത്തു.
അധ്വരരക്ഷാകർമ്മം ചെയ്കയാൽ പ്രസാദിച്ച
സിദ്ധനാംഗുരുവിനാൽ ശിക്ഷിതരായീ നിങ്ങാം.
നിൻപാദരജസ്സ്പർശഹേതുവാലഹല്യതൻ
വൻ പാപബന്ധം നീങ്ങി മുക്തയായ്ഭവിച്ചല്ലോ.
അക്കഥയറിയാതെ ജീവിതം നയിപ്പോരും
തൽകീർത്തി പരക്കാത്ത ലോകവുമുണ്ടോ, വത്സ!
കർക്കശക്കർമ്മപീഠ,മല്ലെന്നാൽ പവികൂട-
മെക്കണക്കത്രത്തോളം രൂക്ഷമാം ശിവചാപം,
ആയിരം നരേന്ദ്രന്മാർ നോക്കിക്കൊണ്ടിരിക്കവേ
നീയൊരു പുഷ്പംപോലെ ചെന്നെടുത്തൊടിച്ചല്ലോ!
തുഷ്ടയാം വൈദേഹിയെന്നുള്ളൊരു കൈതവേന
വിഷ്ടപവിജയശ്രീതൻ കരം പിടിച്ചല്ലോ!
അനഘോദ്വാഹകർമ്മമത്രയും പൂരീകരി-
ച്ചനുജാതരുമായിങ്ങാഗമിച്ചല്ലോ ഭാഗ്യം!
ഈദൃശകർമ്മം വത്സ, മാനുഷർക്കേളുതാമോ
ഗാധിജഗുരുപാദകാരുണ്യം ജയിക്കട്ടെ!
നിന്മുഖശശിബിംബം കാണ്കയാൽ ഞങ്ങാംക്കിന്നു
ജന്മസാഫല്യമുണ്ടായ്‌വന്നല്ലോ കുമാരക!
ഓമനേ, നിന്നെക്കാണാതുള്ള നാളുകളൊന്നും
പൂമകൻ ഗണിക്കില്ല ഞങ്ങാംതന്നായുസ്സിങ്കൽ.''

നല്ലൊരു മകരന്ദധാരപോൽ മാതാക്കാംതൻ
ചൊല്ലുകേട്ടംബുജാക്ഷനവരെക്കീർത്തിച്ചുടൻ
രുദ്രദേശികവിപ്രധ്യാനമഗ്നനായ് സൈ്വര-
നിദ്രതൻ പരിശാന്തവക്ഷസ്സിലമർന്നു തേ.

ശ്രീതിങ്ങും കമാരകവദനം വിരാജിച്ചു
പാതിയും കൂമ്പിപ്പോയ സാന്ധ്യസാരസംപോലെ.

സല്ലാപവിധങ്ങളാൽ സമയംപോക്കീ, രാവി–
ലുല്ലാസപ്പളപ്പാന്നു മേവുന്ന പുരന്ധ്രിമാർ.
വിശ്വമോഹനമാമപ്പത്തനച്ഛവി കണ്ടു
വിസ്മയിച്ചരുളിനാർ റാണിമാരതുനേരം:
''നിർമ്മലോജ്ജ്വലയാകുമീ നിശീഥിനിയിങ്കൽ
നമ്മുടെ നഗരശ്രീ നോക്കുവിൻ സഖിമാരേ!''

പന്നഗം മാണിക്യത്തെ മൗലിയിൽപ്പോലേ മാറിൽ
കന്യകമാരെച്ചേർത്തു മാതാക്കളുറങ്ങിനാർ.

കുക്കുടഗളനാളകാഹളനാദം കേൾക്കെ–
ത്തൃക്കണ്ണു തുറന്നിതു കോമളൻ രഘുനാഥൻ.
മാഗധാദികളുടെ കീർത്തനം കേൾക്കാ,യപ്പോ–
ളാഗമിക്കുകയായീ പൗരരും വന്ദിക്കുവാൻ.
നരപാലാർഭകന്മാർ നാൽവരുമെഴുന്നേററു
സരയൂനദിയിൽപ്പോയ് സ്നാനംചെയ്തനന്തരം
താതനും വിപ്രന്മാരുമാരമിപ്പതാം സഭാ–
വേദിയെ പ്രാപിക്കവേ സർവ്വരുമാനന്ദിച്ചു.

അപ്പോഴങ്ങണഞ്ഞിതു കൗശികൻതന്നോടൊത്തു
വിപ്രസത്തമനായ ദേശികൻ വിധിപുത്രൻ.
അഗ്ഗുരുവര്യന്മാരെസ്സാദരം പൂജിച്ചുട–
നഗ്ര്യപീഠങ്ങൾ നല്കിയിരുത്തീ ദശരഥൻ.
അന്തികേ നിന്നീടുന്ന രാമനെക്കണ്ടനേര–
മന്തരംഗത്തിൽ പ്രേമം വാച്ചിതാ മുനിമാർക്കും.
ധർമ്മത്തെപ്പുരസ്കരിച്ചൈതിഹാസികകഥാ–
മർമ്മങ്ങളൊന്നൊന്നായി ബ്രഹ്മസംഭവനപ്പോൾ
അരുളിച്ചെയ്തതെല്ലാമാദരശ്രദ്ധാന്വിതം
ധരണീമഹേന്ദ്രനുംകൂട്ടരും കേട്ടിരുന്നാർ.

ആസ്ഥയാ ഗുരുപാദരരുളീ വിശ്വാമിത്ര–
പ്രാക്തനോദന്തങ്ങളുമത്യുഗ്രതപസ്യയും.
ഓതിനാൻ വാമദേവൻ: ''ഇക്കഥയെല്ലാം സത്യം
ഗാധിജപുണ്യകീർത്തിയെങ്ങുതാൻ ചെന്നെത്തീലാ?''
രോമഹർഷണമുണ്ടായ് ശ്രോതാക്കൾക്കൊരുപോലെ
രാമലക്ഷ്മണന്മാർക്കോ സമ്മോദലഹരിയും.

ഇങ്ങനെ നിത്യോത്സവംകൊണ്ടു നാളുകരം നീങ്ങീ
മംഗളഗംഗാംഭസ്സിലപ്പുരം താനേ മുങ്ങി.

കല്യമാംമുഹൂർത്തത്തിൽ ക്ഷോണീന്ദ്രകുമാരർതൻ
'കങ്കണം മാററലെ'ന്ന കർമ്മവും നിറവേററി.
നൃത്തവും സംഗീതവും വാദിത്രബഹളവും
ചിത്തമോഹനമാമ്മാറപ്പൊഴുമുണ്ടായ്‌വന്നു.
ഇമ്മഹോത്സവം കണ്ട ദേവന്മാരയോദ്ധ്യയിൽ
ജന്മമുണ്ടാകുവാനായ് പ്രാർത്ഥിച്ചു വിരിഞ്ചനെ.

ഉടജം പ്രാപിക്കുവാനൊരുങ്ങും, ഗാധിപുത്രൻ;
തടയും രാമചന്ദ്രാഭ്യർത്ഥന വീണ്ടുംവീണ്ടും.
നാരംക്കുനാളുയരുന്ന രാജസൽഗുണഭാവം
നീക്കമെന്നിയേ കണ്ടു വാഴ്ത്തിനാൻ മുനിമുഖ്യൻ.
ഒടുവിൽപ്പർണ്ണാശ്രമം പൂകുവാൻ മുനിരാജ-
മുടിമാണിക്യമാകുമദ്ദേഹം മുതിരവേ,
ആതങ്കവിവശനായ് തനയന്മാരോടൊത്തു
മേദിനീപതി വന്ദിച്ചീവിധമറിയിച്ചാൻ:

''ജ്ഞാനിയാമങ്ങേക്കുള്ള സമ്പത്താണിതൊക്കെയും
ഞാനുമെൻപത്നിമാരും പുത്രരുമടിമകരം;
സന്തതം ബാലന്മാരിൽ കാരുണ്യമുദിക്കണം
നിന്തിരുപ്പാദങ്ങരംതൻ ദർശനം സിദ്ധിക്കണം.''
ഗദ്ഗദം നിരോധിച്ചു ഗീരുമായ് ദശരഥ-
നഗ്ഗുരുവിൻെറ കാല്ക്കൽ സാഷ്ടാംഗം നിപതിച്ചാൻ.
മാമുനിയാശീസ്സേകി യാത്രയായതുനേരം
രാമനും സഹജനും പിന്നാലെ നടകൊണ്ടു.
പോയാലും തിരിച്ചെന്നു കൗശികൻ കല്പിക്കയാൽ
ശ്രീയാളും കുമാരന്മാർ വന്ദിച്ചു മടങ്ങിനാർ.
രാമസൗഭാഗ്യം, രാജഭക്തിയെന്നിവയെല്ലാം
മാമുനി മധ്യേമാർഗ്ഗമോർമ്മിച്ചു പലവട്ടം.

ധന്യനാം വസിഷ്ഠനും വാമദേവനും ചേർന്നു
പിന്നെയും വിശ്വാമിത്രവൈഭവം വർണ്ണിക്കയാൽ
പ്രീതനാമവനീന്ദ്രൻതന്നുടെ സുകൃതത്തെ-
ച്ചേതസാ വിചാരിച്ചു പൂർണ്ണകാമനുമായി.
സൽകഥാശ്രവണത്താൽ തുഷ്ടരാം സദസ്യരെ-
ചൊല്ലെഴ്ാള്ളും രസാപതി യാത്രയാക്കിയശേഷം
ശാന്തരാം കുമാരരോടൊന്നിച്ചു മോദംപൂണ്ടു
കാന്തമാമന്തർഗ്ഗേഹം തന്നിലേക്കെഴുന്നള്ളി.

ശ്രീരാമയശസ്സിനാൽ ശുഭ്രമായ് ദിഗന്തങ്ങൾ;
വാരാളുമയോദ്ധ്യയിലാനന്ദം കൂടികൊണ്ടു.

മൂലോകപ്രഭുവിൻെറ ശോഭനപരിണയം
ചേലൊടേ വൎണ്ണിക്കുവാൻ ശേഷനുമാളാകില്ല.
എങ്കിലും സീതാരാമകീൎത്തനം കലികാല–
സങ്കടഹരമെന്നും, മംഗലകരമെന്നും,
ഭക്തരാം കവികൾതൻ ജീവിതമെല്ലാനാളും
ശുദ്ധമാക്കുവാൻതക്ക ദിവ്യമാം മരുന്നെന്നും,
ജ്ഞാനസാധനമെന്നു,മാത്മശാന്തിദമെന്നും
ഞാനറിഞ്ഞതുമൂലമല്പമായ് ഗാനംചെയ്തേൻ.
വളരെശ്ശുദ്ധിമത്തായ്ത്തീരണം നിജവാക്യം
തുളസീദാസനുള്ള വാഞ്ഛിതം മററൊന്നല്ല.
തുല്യതയില്ലാത്തോരു ഗംഭീരമഹാൎണ്ണവ–
മല്ലയോ രാമാഖ്യാനം! —കവിയാം പിപീലികേ!

രാമഭദ്രോപവീതധാരണം, സീതോദ്വാഹ–
കോമളോത്സവമെന്നതൊക്കെയും കീൎത്തിക്കുവോർ
അന്തരായങ്ങളേതുമേശാതെ ജഗത്തിതിൽ
സന്തതം സുഖിച്ചീടുമില്ല സംശയലേശം.
ഇപ്പരിണയഗീതി സാദരം പാടുന്നോരു–
മുത്തമശ്രദ്ധാപൂൎവ്വം കേൾക്കുന്ന ജനങ്ങളും
ആമയമുണ്ടാകാതെ നിത്യവുമാനന്ദിക്കും;
രാമസദ്യശസ്സൊരു കല്യാണപ്പുഴയല്ലോ!

ബാലകാണ്ഡം തീൎന്നു

വാമാങ്കഭാഗത്തു കാത്യായനിയെയും
വാർമുടിക്കെട്ടിൽ സുരാപഗതന്നെയും
മുററും കഴുത്തിൽ ഗരളത്തെയും തിരു–
നെററിയിലോമനത്തിങ്കൾക്കലയെയും
മാറിൽ ഫണീശ്വരൻതന്നെയും കൂറോടു
പേറുന്ന തമ്പുരാൻ, നീറണിമേനിയോൻ,
ദേവദേവൻ, സവ്വനായകൻ, സവ്വഗൻ,
കേവലൻ, ശവ്വൻ, ശിവൻ, ശശിസന്നിഭൻ,
ക്ലേശങ്ങളെല്ലാമകററും ദയാകരൻ,
ശ്രീശങ്കരൻ സദാ കാത്തുകൊള്ളട്ടെ മാം.

നാടുകിട്ടീടുമെന്നോക്കയാൽ കാന്തിയും
കാടുപൂകേണ്ടതായ്ക്കണ്ടു വിക്ലാന്തിയും
കൂടാതെ വത്തിച്ച രാമചന്ദ്രാനനം
നീടുററ മംഗളം നല്കട്ടെ സവ്ദാ.

നീലാബ്ജകോമളശ്യാമളമായ് സദാ
ലാലസിച്ചീടുന്നതാർതൻ കളേബരം?
ഏതൊരാൾതന്നുടെ വാമപാശ്വത്തിലായ്
സീതയാം പൂമങ്ക വാഴുന്നു നിത്യവും?
സായകകോദണ്ഡപാണിയാമാ രഘു–
നായകസ്വാമിയെത്താണു കൂപ്പുന്നു ഞാൻ.

മദ്ഗുരുപാദപയോജരജസ്സിനാ–
ലുൾക്കുരുന്നാകും മുകുരം തുടച്ചിതാ,
നാലു പുമത്ഥവും നല്കുന്ന രാമൻെറ
ചേലെഴും കീത്തി ഞാൻ പാടുന്നു പിന്നെയും.

സീമാവിഹീനൻ ഭഗവാനയോദ്ധ്യയിൽ
സീതാസമേതനായെത്തിയനാൾമുതൽ
ശ്രീയുമാനന്ദവും രമ്യോത്സവങ്ങളും
ഭൂയോപി വദ്ധിച്ചു വദ്ധിച്ചുവന്നുതേ.
ഈരേഴുലോകങ്ങളാകും ഗിരികളിൽ
ഭൂരിപുണ്യങ്ങളാം നീരദമാലകൾ
ആരെയുമാശ്ചര്യമഗ്നരാക്കീടുമാ–
റാനന്ദവഷം ചൊരിഞ്ഞൂ നിരന്തരം.

ആ വാരിധാരയങ്ങൃദ്ധിസിദ്ധ്യാദിക-
ളാകും നദികളാസ്ലീന്നൊഴകിദ്രുതം
ചെന്നു പതിച്ചിതയോദ്ധ്യാനഗരിയാ-
മണ്ണവത്തിൻെറ വിരിഞ്ഞ മാറത്തുതാൻ.
സ്ത്രീപുരുഷവ്രാതമാകെയസ്സിന്ധുവിൽ
ശോഭിച്ചിതുജ്ജ്വലരത്നാവലികളായ്.
'പൂമകൻതൻ കരകൗശലമിത്രയ്ക്കു
കേമമോ?'—കാണികളേവമോക്കുംവിധം
ഭ്രതിതൻ നിമ്മലാവാസനിലയമായ്
പ്രീതിയേകിപ്പുരം ശോഭിച്ചു പത്തനം.
കോമളമപ്പുരംതന്നിൽ സമസ്തരും
രാമരമ്യാനനം നോക്കിസ്സുഖിക്കയായ്.
കാമിതവല്ലരികാസ്ലയാൽത്തോഷിച്ചു
രാമമാതാക്കളുമാളീജനങ്ങളും.
പുത്രൻെറ രൂപഗുണാദികരം കാണ്കയാൽ
പൃഥ്വീമഹേന്ദ്രനും സന്തുഷ്ടചിത്തനായ്.
ഭൂവരൻ ജീവിച്ചിരിക്കവേ രാമനെ
യൗവരാജ്യത്തിന്നു നാഥനാക്കീടണം;
ഇത്തരമാഗ്രഹം വാസ്ലയാൽ നാട്ടുകാർ
കൃത്തിവാസസ്സിനെ പ്രാത്ഥിച്ചു നിത്യവും.

ഏകദാ മന്നവൻ സഭ്യരോടൊന്നിച്ചു
പാകാരിഗോഷ്ഠിപോൽ മിന്നും സഭാതലേ
രാമസൽകീത്തിശ്രവണോദിതാനന്ദ-
രോമഹഷാംഗനായ് വാണരുളീ സുഖം.
ഭൂവശ്രീതൻ മഹാകാരുണ്യമത്ഥിച്ചു
സേവിച്ചു മററുള്ള രാജാക്കളാകവേ.
ദിക്പാലവീരരും കോസലനാഥനി-
ലുരംപ്രീതിയപ്പിച്ചു പാരം സുഖിക്കയായ്.
ഉണ്ടായിരുന്നില്ല തത്തുല്യനാമൊരാ-
ളണ്ടർകോൻനാട്ടിലും മററെങ്ങുമോക്കുകിൽ.
ഭദ്രവാരാശിയാം ശ്രീരാമചന്ദ്രനെ-
പ്പുത്രനായ് സിദ്ധിച്ച രാജഷിതന്നുടെ
മാഹാത്മ്യമെന്തെന്നു വണ്ണിച്ചിടേണ്ട, ഞാ-
നൂഹിച്ചുകൊള്ളുന്നതുത്തമപക്ഷമാം.

നല്ലൊരു കണ്ണാടി കൈയിലേന്തിധരാ-
വല്ലഭൻ, തന്മുഖം നോക്കിപ്പുതുക്കവേ
ഒട്ടൊന്നു ചാഞ്ഞ കിരീടം നിവക്കവേ
പെട്ടെന്നു കണ്ടൊരക്കാഴ്ചയെന്തോതിടാം?

കോമളകണ്ണുമൂലത്തിന്നടുത്തൊരു
രോമം നരച്ചുനില്ക്കുന്നു ശരിക്കതാ;
''ഭൂപതേ, രാമന്നു യൗവരാജ്യാധിപ–
ശ്രീപദമേകിക്കൃതാത്ഥനായ്ത്തീരുവാൻ
എന്താണമാന്തിപ്പതെ''ന്നുള്ള വാദ്ധക്യ–
സന്ദേശമോതുന്ന ദൂതനെപ്പോലവേ.
ചിന്താവിവശിതചിത്തൻ മഹീധവ–
നെന്താണു ചെയ്യേണ്ടതെന്നറിഞ്ഞീടുവാൻ
മംഗളവാസരം പാത്തുകണ്ടേകദാ
തൻ കുലാചാര്യനെ പ്രാപിച്ചു ചൊല്ലിനാൻ:

''മാമുനേ, ചേരേണ്ട യോഗ്യതയത്രയും
രാമകുമാരനിൽച്ചേന്നതായ്ക്കാണ്മു ഞാൻ.
സേവകന്മാരുമമാത്യരും മാത്രമ–
ല്ലാവിധം പത്തനവാസികളേവരും
ശത്രുമിത്രങ്ങളുമൊന്നുപോൽ ഭദ്രനെ–
ച്ചിത്താഭിരാമനായ്ക്കാണുന്നു സവ്വദാ.
തണ്ടലർക്കണ്ണനെൻ ജീവനാണാവിധ–
മുണ്ടവക്കൊക്കെയും കൂറെൻ കുമാരനിൽ.
താവകാനുഗ്രഹം മൂത്തിമത്തായിങ്ങു
മേവുന്നതായ്വരാം രാമനെന്നോപ്പു ഞാൻ.
വിപ്രാദികൾക്കും കുമാരനോടുൾപ്രിയ–
മല്പമല്ലെങ്ങുമു തോന്നുന്നപോലെതാൻ.
താവുന്ന ഭക്ത്യാ ശിരസ്സിൽഗ്ഗുരുവിന്റെ
ചേവടിപ്പൂമ്പൊടി ചൂടുന്നതേതൊരാൾ.
നിവ്വ്യാജശീലനാമപ്പുമാന്നൂഴിയിൽ
സവ്വസംസിദ്ധിയും സ്വാധീനമല്ലയോ?
ഈയൊരു തത്ത്വം ഗ്രഹിക്കയാൽ പാരിതിൽ
ശ്രേയഃപയോധിയാരെന്നെക്കണക്കഹോ!
താവകപാദപരാഗസപര്യയാൽ
പാവിതമായ്ത്തീന്നു മജ്ജന്മമീവിധം.
ഇപ്പോഴൊരാശയെൻ ചിത്തത്തിലുണ്ടതു
മൽപ്രഭോ, സാദ്ധ്യമാക്കീടാൻ കനിയണം.''

പുണ്യവാൻ മാമുനി തുഷ്ടനായ് നോക്കവേ
'തന്നാലുമാജ്ഞ'യെന്നത്ഥിച്ചു പാത്ഥിവൻ.

ചൊന്നാൻ വസിഷ്ഠൻ: ''നൃപാലകോത്തംസമേ,
നന്നായ്ജ്ജയിക്കുന്നു നിൻനാമമുവ്വിയിൽ.

അത്രയല്ലങ്ങേ പ്രഭാവം, മനോരഥ-
മത്രയും സാദ്ധ്യമാക്കീടാൻ സമർത്ഥമാം.
മന്നവമൗലേ, ഭവദിച്ഛതന്നുടെ
പിന്നിൽച്ചരിക്കുന്നു സിദ്ധികളൊക്കെയും.''

പ്രീതനായ്ക്കീന്നു മുനീന്ദ്രനെന്നോക്കയാൽ
ഭൂധവനുള്ളം തെളിഞ്ഞു ചൊല്ലീടിനാൻ:

''സ്വാമിൻ, കുമാരനെ യൗവരാജ്യാധിപ-
സ്ഥാനത്തു കാണ്മവാനാണെൻ മനോഗതം.
കാരുണ്യശാലിയാമങ്ങു കല്പിക്കുകിൽ
കാലേ തുടങ്ങാമൊരുക്കങ്ങളൊക്കെയും.
ഇജ്ജനം ജീവിച്ചിരിക്കെയീയുത്സവം
സജ്ജനമൗലേ, നടത്തുന്നുവെങ്കിലോ,
നാനാജനങ്ങളും സന്തുഷ്ടരായ് വരു-
മാനന്ദവാദ്ധിയിലാറാടുമെന്മനം.
ശാശ്വതപുണ്യനാമങ്ങേക്കരുണയാ-
ലീശ്വരാനുഗ്രഹമുണ്ടാമിതിങ്കലും.
ശ്രീകരമാമിതു സാധിച്ച പിന്നെ ഞാൻ
ചാകിലും വാഴ്കിലുമല്ലലില്ലേതുമേ.''

അന്നരേന്ദ്രാർത്ഥന കേട്ടു മനം തെളി-
ഞ്ഞന്നേരമോതിനാനാചാര്യപുംഗവൻ:
''ധന്യനാമാരെഗ്ഗണിക്കാതെ വാഴ്കയാൽ
പിന്നീടു ദുഃഖിച്ചു കേഴുന്നു മാനുഷർ;
ആരെബ്ഭജിക്കാതെ തീരുന്നതില്ലഹോ!
ഘോരാതിഘോരമാമാത്മപിപാസയും;
ഉത്തമപൂരുഷനാകുമശ്ശൗരി നിൻ-
പുത്രനായല്ലീ പിറന്നിരിക്കുന്നതും?
നിർവ്യാജഭക്തിതൻ പിന്നിൽച്ചരിക്കുന്നു
നിർവൃതിദായകൻ രാമചന്ദ്രൻ സദാ.
കാലവിളംബം വരുത്തേണ്ട, വേണ്ടതു
ചാലേ സമസ്തവും സജ്ജീകരിക്കുക.
രാമാഭിഷേകം നടക്കുന്ന വാസര-
മാമോദദായകം, മംഗളാലങ്കൃതം.''

അന്യൂനഹർഷമാർന്നുർവ്വരാപാലകൻ
മന്ദിരം പ്രാപിച്ച മന്ദേതരം തദാ
മന്ത്രീന്ദ്രനാകും സുമന്ത്രാഭിധാനനെ-
സ്സന്തോഷപൂർവ്വം വരുത്തിക്കഥിക്കയായ്:

''ഈ രാജ്യമാകെബ്ഭരിക്കാനിളമയായ്
ശ്രീരാമചന്ദ്രാഭിഷേകം നടത്തുവാൻ
ഉൾപ്പൂതെളിഞ്ഞിന്നു ദേശികസത്തമൻ
കല്പിച്ചിതെന്നോടു മന്ത്രികുലോത്തമ!
മന്ത്രിസഭയ്ക്കിതു സമ്മതമെങ്കിലോ
മംഗളോദ്ധർഷം നടക്കട്ടെ സത്വരം.''

തേഞ്ചോരുമീ വാക്കു മാന്യനാം മന്ത്രിതൻ
വാഞ്ഛിതശാഖിക്കു വർഷകീലാലമായ്.
തൻകരം കൂപ്പിക്കഥിച്ചാൻ സുമന്ത്ര, ''നെൻ
തമ്പുരാനായുസ്സു നീളട്ടെ മേല്ക്കുമേൽ!
ആവുന്നവേഗം നടക്കട്ടെ മൽ പ്രഭോ,
ഭാവൽകനിശ്ചയം വിശ്വകല്യാണദം.''

അവ്യാജരമ്യമാമീ വാക്കു കേൾക്കയാൽ
നവ്യമാമാനന്ദമുണ്ടായി മന്നനും;
വല്ലാതെ ജീർണ്ണിച്ചുനില്ക്കുന്ന ദാരുവി–
ലുല്ലസച്ഛാഖയൊന്നൽഭുതമാംവിധം.

ഭൂജാനി ചൊല്ലിനാൻ: ''നിർവ്വഹിച്ചാലുമി–
ന്നാചാര്യപാദർതൻ വന്ദ്യമാം ശാസനം.''

സന്തുഷ്ടചിത്തനായഭ്യർണ്ണമാന്നൊരു
മന്ത്രീന്ദ്രനെക്കണ്ടു കല്പിച്ചു മാമുനി:

''അമ്ഭോജനേത്രാഭിഷേകത്തിനായ് ചാരു–
പുണ്യതീർത്ഥാമൃതം സംഭരിച്ചീടണം.
ദിവ്യൗഷധികളും മൂലഫലങ്ങളും
നവ്യപുഷ്പങ്ങളും താംബൂലപത്രവും
ചാമരം, മാൻതോൽ, വിചിത്രവസ്ത്രങ്ങളും
കോമളമായുള്ള രത്നസംഘാതവും
എന്നുവേണ്ടാ, സർവ്വമംഗലദ്രവ്യവും
നന്നായൊരുക്കണം താമസമെന്നിയേ;
നിർമ്മലാത്മാവായ രാമകുമാരകൻ
പൊന്മുടി ചൂടുന്ന കർമ്മത്തിനൊത്തപോൽ.

ചാരുപ്രഭങ്ങളാം മണ്ഡപസ്തോമങ്ങ–
ളാരചിക്കേണം പുരത്തിൽപ്പലേവിധം.
ആമ്രദ്രുമങ്ങളും രംഭാകദംബവും
കാമ്യങ്ങളായുള്ള പൂഗവൃക്ഷങ്ങളും

ചോടേ പുഴക്കിയെടുത്തു രഥ്യാളിയിൽ
പാടവമോടേ നിരത്തി നാട്ടീടണം.
നാല്ലോണരൂപങ്ങളുണ്ടാക്കി വീഥിയി–
ലാക്കും കുതൂഹലംചേക്കമാറാക്കണം.
നാട്ടണം പൊന്നുംകൊടിമരം നീളവേ
കാററിൽക്കളിക്കണം നല്ലൊാടിക്കൂറകൾ.
അന്തരീക്ഷത്തിന്നലങ്കാരമാകണം
ചന്തമേറീടുന്ന തോരണപംക്തിയും
സംഭരിക്കേണം വിശിഷ്ടങ്ങളാം ശാത–
കുംഭകുംഭങ്ങളുമൊട്ടനേകായിരം.
ദന്തീന്ദ്രരേയും തുരംഗവ്രജത്തെയും
പന്തിയായ് കോപ്പണിയിച്ചു നിർത്തീടണം.
സ്യന്ദനസ്തോമം മുറസ്സിങ്ങൊരുക്കണം
സന്ദർശകോത്സവം ചാമീകരപ്രഭം.
ഹേരംബദേശികദേവതാപൂജയു–
മാരണസേവയുമാചരിച്ചീടണം.''

മാമുനികല്പന നിർവ്വഹിപ്പാനുട–
നാമോദപൂർവ്വം ഗമിച്ചിതെല്ലാവരും.
കോസലനായകൻ ദേവവൃന്ദത്തെയും
ഭൂസുരന്മാരെയും പൂജിച്ചു വേണ്ടപോൽ.
രാമാഭിഷേകമഹോത്സവവാർത്ത,യ–
ക്ഷാമഹർഷംപൂണ്ടു കേട്ട മാലോകരും
സംഗീതവാദിത്രകോലാഹലങ്ങളാൽ
സമ്യഗാനന്ദദയാക്കീ നഗരിയെ.

സുന്ദരാകാരരാം ജാനകീരാമരിൽ
സന്നിവേശംചെയ്തു സന്നിമിത്തങ്ങളോ,
മങ്ങാത്ത സമ്മോദസന്ദേശമെന്നപോൽ
മംഗളാംഗസ്പന്ദമുണ്ടാക്കി മേല്ക്കുമേൽ.
പ്രേമാർദ്രചിത്തരായ് കോൾമയിർക്കൊണ്ടുടൻ
രാമനും സീതയുമന്യോന്യമോതിനാർ:

''ശോഭനാത്മാവാം ഭരതൻെറയാഗമ–
ലാഭം കുറിക്കുകയത്രേ ശകുനങ്ങൾ.
വത്സൻ പിരിഞ്ഞിട്ടു നാളെത്രയായഹോ!
തത്സംഗമോത്തോത്തു വാഴുകയല്ലീ നാം?
സ്പഷ്ടമായിന്നിവ കാട്ടുന്നതോക്കുകി–
ലിഷ്ടജനത്തിൻെറ സമ്മേളനോത്സവം.

ഉററവരാരുണ്ട വത്സനെപ്പോലവേ
മററൊന്നുമല്ലാ, നിമിത്തവിജ്ഞാപനം.''

മേദ്ദരസ്നേഹസ്വരൂപനാം രാമനു
സോദരൻമാത്രമായ് ചിന്താവലംബനം;
വെണ്മണൽക്കുന്നിൽ കുഴിച്ചിട്ട മുട്ടയിൽ-
ത്തന്മനം ബന്ധിച്ച കച്ഛപംപോലവേ.

സന്തോഷവാർത്ത കേട്ടുള്ളഴിഞ്ഞാടിനാ-
രന്തഃപുരസ്ത്രീകളാനന്ദതാണ്ഡവം;
വാർമതിബിംബം പരിസ്ഫുരിച്ചീടവേ
വാരിധിക്കുള്ളിൽത്തരംഗങ്ങളെന്നപോൽ.
മംഗളോദന്തം നിവേദനംചെയ്തവ-
ക്കിംഗിതംപോലഹോ വസ്ത്രഭൂഷാദികൾ
നല്കിക്കൃതാത്ഥമാരാക്കീന്ന രാജ്ഞിമാർ
ചെയ്കയായ് പിന്നീടൊരുക്കങ്ങളാദരാൽ.
സുന്ദരരത്നങ്ങൾകൊണ്ട നാല്ക്കോണമൊ-
ന്നന്യൂനശോഭം രചിച്ചു സുമിത്രയാം.
ആനന്ദമഗ്നയാം കൗസല്യ, വിപ്രരെ
മാനിച്ചു ദാനങ്ങൾചെയ്തോരനന്തരം
കാമിതസിദ്ധിയെ പ്രാത്ഥിച്ചനുഷ്ഠിച്ചാൾ
ഗ്രാമദേവീദേവപന്നഗാഭ്യച്ചനം.
എല്ലാവിധത്തിലും ശ്രീരാമഭദ്രനു
കല്യാണമേകുവാൻ നേച്ചയും നേന്നതേ.
കോകിലം വാസന്തവേളയിലെന്നപോൽ
കോമളഗാത്രിമാർ പാടീ മനോഹരം.
വാഴ്ത്തുന്ന മോദാലഭിഷേകവസ്തുത
കേൾക്കയാൽ പൗരരും നാരീകുലങ്ങളും
ദൈവാനുകൂല്യം വിചാരിച്ചു സത്വരം
സവ്വസംഭാരവും സജ്ജീകരിക്കയായ്.

രാമനോടിക്കഥ ചെന്നു ചൊല്ലീടുവാൻ
മാമുനിശ്രേഷ്ഠനോടത്ഥിച്ചു മന്നവൻ.

ധന്യരിൽധന്യനാം ദേശികസത്തമൻ
വന്നണഞ്ഞീടുന്ന വാർത്ത കേട്ടാദരാൽ
സാരജ്ഞമൗലിയാം രാമചന്ദ്രൻ ബഹിർ-
ദ്വാരപ്രദേശത്തു ചെന്നു വന്ദിച്ചുടൻ
അഘ്യദാനംചെയ്തു നാനാപ്രകാരണേ
സൽക്കരിച്ചാസനം നല്കിയിരുത്തിനാൻ.

കാന്താസമേതനായാചാര്യദേവൻെറ
കാൽത്താരു കൂപ്പിക്കഥിച്ചാനനന്തരം:

''സ്വാമിതൻ പാദസംഗത്തിനാലൈശ്വര്യ–
ധാമമായ്ത്തീരുന്നു സേവകമന്ദിരം.
എങ്കിലും നാഥ, ഭവന്നിയോഗത്തിനാൽ
കിങ്കരനങ്ങോട്ടു വന്നെത്തുകില്ലയോ?
തൽപ്രഭുത്വത്തെ സ്വയമേ പരിത്യജി–
ച്ചാംപ്രേമമോടേ ഭവാനിങ്ങണകയാൽ
ക്ഷുദ്രതാരംഗമിദ്ദാസനിലയനം
ഭദ്രസമ്പൂർണ്ണമായ്ത്തീർന്നൂ മഹാമതേ!
കല്പിക്കയേവേണ്ടു കാര്യമെന്തെന്നിവൻ
തൽപാദസേവനദീക്ഷാകുതൂഹലൻ.''

ഇമ്മധുരോക്തിയാൽ പ്രേമാർദ്രചിത്തനായ്
ബ്രഹ്മർഷി, രാമനെക്കൊണ്ടാടിനാൻ തദാ.

''തർക്കമില്ലോർത്താൽ കുമാര, വിശിഷ്ടമാ–
മർക്കവംശോജ്ജ്വലഭൂഷണംതന്നെ നീ.
കല്യാണശീലനെൻ വത്സൻ വിനീതനായ്–
ച്ചൊല്ലിയ വാക്യം കുലീനത്വസൂചകം.
നാളെക്കുമാരനാം നിന്നെയിളമയായ്
വാഴിപ്പതിന്നാശപേറുന്നു മന്നവൻ.
സർവ്വസംഭാരവും പൂർത്തിയാ,യിന്നു നീ
സംയമം* കൈക്കൊൾക, മംഗളം വന്നിടാൻ.''

ഏവം കഥിച്ചുടൻ മാമുനിനായകൻ
ഭൂവരമന്ദിരം നോക്കിഗ്ഗമിക്കവേ
ശ്രീരാമചന്ദ്രൻെറ മാനസം വിസ്മയ–
വാരാശിയിൽപ്പെട്ടു നട്ടംതിരികയായ്.

''മന്നവപുത്രരായ് ഞാനും സഹജരു–
മൊന്നിച്ചുതന്നെ പിറന്നു ധരിത്രിയിൽ.
ഒന്നിച്ചു ശൈശവക്രീഡയനുഷ്ഠിച്ചി–
തൊന്നിച്ചുഭക്ഷിച്ചിതൊന്നിച്ചുറങ്ങി ഹാ!
കർണ്ണസംവേധ,മുപനയ,മുദ്വാഹ–
മെന്നുള്ളതൊക്കെയുമൊന്നായ്ക്കഴിഞ്ഞുതേ.
എന്നിരിക്കെപ്പിതാവീയുഴി വാഴവാ–
നെന്നെത്തനിച്ചു നിയോഗിപ്പതത്ഭുതം!

* വ്രതം

മക്കളിൽ ജ്യേഷ്ഠന്നു രാജ്യം കൊടുക്കുന്നൊ-
രിക്കുലാചാരം വെടിപ്പല്ല നിർണ്ണയം.''

(കേവലപ്രേമസ്വരൂപനാം രാഘവ-
ദേവന്റെ ചിത്തത്തിലുണ്ടായ സങ്കടം
ഭക്തിമാന്മാരേ, ഭവന്മാനസങ്ങളെ-
ശ്ശുദ്ധീകരിക്കുമെന്നോർപ്പൂ തുളസി ഞാൻ.)

അന്നേരമാനന്ദമഗ്നനാം ലക്ഷ്മണൻ
വന്നു, സഹജനെക്കണ്ടു വന്ദിക്കുവാൻ.
ഇഷ്ടവാക്യങ്ങളാൽ തന്നനുജാതനെ-
ത്തുഷ്ടനാക്കീടിനാൻ ജാനകീവല്ലഭൻ.

വാദിത്രഘോഷം മുഴങ്ങി നഗരിയി-
ലാതുംഗഹർഷം വിജയിച്ചു നീളവേ.
വ്യാകുലരായിതേ പൗര,രിക്കാഴ്ചയിൽ
ഭാഗഭാക്കാകാൻ ഭരതനില്ലായ്കയാൽ.
എങ്കിലും സത്വരമാ രാജബാലക-
നങ്ങണഞ്ഞീടുവാനർത്ഥിച്ചു ദേവനെ.
ഭംഗി തിരളുന്ന രാജമാർഗ്ഗത്തിലു-
മങ്ങാടിയിങ്കലും വീടുകറുക്കുള്ളിലും
കാളുമൽകണ്ഠയോടാനന്ദമത്തരാ-
യാളുകളന്യോന്യമോതുന്നതെന്തുവാൻ?

''തൻപദദാസർക്കു കല്യാണമേകുന്ന
തമ്പുരാൻ കാരുണ്യവാരാശി നാന്മുഖൻ
നമ്മുറുതൻ കാമിതം പൂരീകരിക്കുന്ന
സന്മുഹൂർത്തം നാളെയെപ്പൊഴിങ്ങെത്തിടും?
ശ്രീമതി സീതയോടൊത്തഭിരാമമാം
ചാമീകരാസനം തന്നിൽക്കരേറി ഹാ!
രാമനിരിക്കുന്നൊരക്കാഴ്ച കാണുവാൻ
കാമംകൊതിക്കുന്നു നേത്രങ്ങളിപ്പൊഴേ.
വല്ലമട്ടെങ്കിലുമിദ്ദിനം പോയെങ്കി-
ലുല്ലസദവസരം സമ്പ്രാപ്തമായ്‌വരും.''

മാനവരീവിധം വാഞ്ഛിക്കവേ, മൂർഖ-
വാനവന്മാരോ, മറിച്ചുമർത്ഥിക്കയായ്.
വൃന്ദാരകർക്കന്നയോദ്ധ്യ, ചോരന്നു വെൺ-
ചന്ദ്രികാരമ്യമാം രാത്രിയെന്നോണമായ്.

ശാരദാദേവിയെക്കുപ്പിസ്തുതിച്ചവ–
രാത്രുഢഭക്ത്യാ പതിച്ചു പാദങ്ങളിൽ.
''കാത്തുകൊള്ളേണമേ കാരുണ്യദാത്രി, നിൻ
കാൽത്തളിരാലംബമാക്കുന്ന ഞങ്ങളെ.
പാരം കനിഞ്ഞു നീയംബികേ, ഞങ്ങൾക്കു
നേരിടാൻപോകും മഹാപത്തു നീക്കണം.
ശ്രീരാമചന്ദ്രാഭിഷേകം മുടക്കണം;
പോരാ, വനത്തിന്നയയ്ക്കുയും ചെയ്യണം.
വാഗ്ദേവതേ, പദദാസരാം വാനവ–
ക്കാഗ്രഹമിത്രതാൻ, സാധ്യമാക്കേണമേ!''

അത്ഥനയീവിധം കേട്ടു പരിതപി–
ച്ചുത്തരം തോന്നാതെ ചിന്തിച്ചു ഭാരതി:
'അയ്യോ! കടുപ്പമിക്കാംപ്പത്തു, താമര–
പ്പൊയ്കയ്ക്കു നീഹാരരാത്രി ഞാനാകയോ?'

വാണിതൻ സന്ദേഹഭാവം നിരീക്ഷിച്ചു
ദീനരായ്പ്പിന്നെയുമത്ഥിച്ചു ദേവകൾ:

''ഭാഷയാമമ്മേ, വിചാരിച്ചുകാണുകിൽ
ദോഷം തരിമ്പുമിക്കാര്യത്തിലില്ല തേ.
മിഥ്യാവിലാസമാമത്തലും മോദവും
സത്യസ്വരൂപനാം രാമനുണ്ടാകുമോ?
രാമചന്ദ്രാത്മപ്രഭാവം സമസ്തവും
സാമത്ഥ്യപൂവ്വം ഗ്രഹിച്ചിരിക്കുന്നു നീ.
കമ്മത്തിനെന്നും വിധേയരായ് ജീവികൾ
ശമ്മവും ശോകവും പങ്കിട്ടെടുക്കണം.
പന്തിയായ്ഗീവ്വാണകാര്യത്തിനുഴിയിൽ
നിന്തിരുമേനിയെഴുന്നള്ളിടേണമേ.''

പിന്നെയും പിന്നെയും താണുകുപ്പീടുന്ന
വിണ്ണോരിലാർദ്രതയാന്ന വാഗീശ്വരി
യാത്രചോദിച്ചുകൊണ്ടോരോ നിനവൊടേ
ധാത്രീശമന്ദിരം നോക്കിഗ്ഗമിക്കയായ്.

'കഷ്ടം, മിഗ്ഗീവ്വാണബുദ്ധിയിന്നിത്രയ്ക്കു
ദുഷ്ടമായ്ത്തീന്നതേ സന്താപകാരണം!
അത്യുന്നതസ്ഥാനവത്തികളെങ്കില്യ–
മെത്രയ്ക്കധോഗതി തേടുന്നു മാനസം?

ഇല്ലൊരു ചേതമിവക്കെന്നിരിക്കിലും
തെല്ലും പരശ്രീ സഹിക്കുന്നതില്ലഹോ!
എന്നാ,ലെനിക്കൊരു ലാഭമുണ്ടിന്നിതു
ചെന്നു മുടക്കിയാ,ലാസന്നഭാവിയിൽ
ശ്രീമൽ കവീന്ദ്രർതൻ കല്പനാശൈലിയി
രാമായണംകഥ വെട്ടിത്തിളങ്ങിടും.'

ഇങ്ങനെ ചിന്തിച്ചകം കുളിത്താദരാ
ലങ്ങയോദ്ധ്യാപുരം പൂകി വാഗംബിക;
മങ്ങലേകിസ്സദാ പീഡനംചെയ്യുന്ന
മംഗളധ്വംസിയാം ദുർഗ്രഹംപോലവേ.

പാടവമേറുന്ന കൈകേയിയാറംക്കൊരു
ചേടി ദുബ്ബുദ്ധിയായുണ്ടായിരുന്നുതേ.
'മന്ഥര'യെന്നൊരദ്ദാസിതൻ മാനസം
നിന്ദ്യതയ്ക്കാസ്ഥാനമാക്കീ സരസ്വതി.

## കുബ്ജയുടെ കൗടില്യം

കുബ്ജയാം മന്ഥര സൂക്ഷിച്ചു നോക്കിനാ–
ളദ്ഭുതാലങ്കാരശോഭമാം പത്തനം.
മദ്ദളഭേരീമൃദംഗകോലാഹല–
മദ്ദിക്കിലൊക്കെ മുഴങ്ങുന്നിതുച്ചമായ്.
ഉൽകണ്ഠിതാക്ഷരായാളുകളങ്ങിങ്ങു
തിക്കിത്തിരക്കുന്നു നാനാവഴികളിൽ.

'ചൊന്നാലുമിന്നെന്തൊരുത്സവമിസ്ഥല–
ത്തെ'ന്നാറം, ജനങ്ങളോടാകാംക്ഷയോടവറം.

'രാമകുമാരനു രാജ്യം കൊടുക്കുന്ന
കോമളവാസരം നാളെ'യെന്നാരവർ.

നില്ലാത്തമഷ്മോടീ വാത്ത കേറംക്കയാൽ
വല്ലാതെരിഞ്ഞിതച്ചേടിക്കു ഹൃത്തടം.
കൗടില്യമേറുന്ന തന്മനോനീഡജം
കൂടതന്ത്രങ്ങളെത്തേടിപ്പറക്കയായ്.

''ഈ രാത്രി നന്നായുപകരിച്ചീടണം
ശ്രീരാമചന്ദ്രാഭിഷേകം മുടക്കുവാൻ.''

തൻപുരോഭാഗത്തൊരേടത്തു മാമര–
ക്കൊമ്പത്തു തൂങ്ങുന്ന തേൻകൂടെടുക്കുവാൻ

മാര്ഗ്ഗമാരായുന്ന ദുഷ്ടകിരാതിപോൽ
ശീഘ്രമെന്തൊക്കെയോ ചിന്തിച്ചു മന്ഥര,
കേകയപുത്രിയാം രാജ്ഞിതൻ ചാരത്തു
ശോകഭാവത്തൊടേ ചെന്നു നിന്നീടിനാൾ.

''ഗ്ലാനിയെന്തേ നിനക്കിന്നെൻെറ മന്ഥരേ?''—
റാണി ചോദിക്കയായ് മന്ദസ്മിതാഞ്ചിതം.
ഉത്തരം ചൊല്ലാതെ ദീർഘമായ് വീര്ത്തുകൊ—
ണ്ടത്തന്വി കണ്ണുനീരോലോലവാര്ത്തുതേ.
പിന്നെയും പുഞ്ചിരിതൂകിക്കൃശോദരി
ചൊന്നാൾ: ''എടീ, മഹാഗര്വ്വിഷ്ഠയാണു നീ.
ഉള്ളിലെനിക്കൊന്നു തോന്നുന്നു; ലക്ഷ്മണൻ
വല്ലതും പാഠം പഠിപ്പിച്ചിരിക്കണം.''

അപ്പൊഴുമൊന്നും കഥിക്കാതെ കാളാഹി—
കല്പ,മട്ടുഭ്രംഗ വീര്പ്പിട്ടുനിന്നുതേ.

കണ്ടിവാർകേശി തുടന്നാൾ ചകിതയായ്:
''മിണ്ടാതെ നില്ക്കുന്നതെന്തു നീ? മന്ഥരേ!
രാമകുമാരനോ, രാജാധിരാജനോ,
കോമളാകാരനാം ലക്ഷ്മണബാലനോ,
ചൊല്ലു ഭരതനോ, ബാലശത്രുഘ്നനോ
വല്ലായ്മ വല്ലതും വന്നു പിണഞ്ഞിതോ?''

അമ്മഹാറാണിതൻ ചോദ്യമദ്ദാസിക്കു
മര്മ്മംപിളക്കുന്ന ക്രൂരമ്പുതന്നെയായ്.

''ആരെന്തു പാഠം പഠിപ്പിച്ചിടുന്നു? ഞാ—
നാർതൻ ബലം കണ്ടു ഗര്വ്വിഷ്ഠയാകണം?
ഊഴിപാലോത്തമൻ, നാട്ടിന്നിളമയായ്
വാഴിച്ചുകൊൾവാനൊരുങ്ങുകകാരണം
രാമകുമാരകന്നല്ലാതെ മററാക്കു
ഭൂമണ്ഡലത്തിൽക്കുശലമിന്നംബികേ!
ദൈവം കനിവാന്നു, കൗസല്യയിൽപ്പരം;
കൈവന്നു ദര്പ്പവുമക്കാരണത്തിനാൽ.
നാട്ടിൻെറ സൗഭഗം കാണേണ്ടയോ, മിഴി
പൂട്ടിയിരിക്കാതിറങ്ങി നോക്കീടുക.
ചീളെന്നിതൊക്കെയും കണ്ടുകണ്ടെന്മന—
മോളങ്ങളിൽപ്പെട്ട തോണിയെന്നോണമായ്.

ദൂരസ്ഥനാണ്ടിന്നു ദേവി, നിൻപുത്രനും
കാര്യങ്ങളേതും വിചാരവുമില്ല തേ.
'മൽപ്രേമഭിക്ഷുവാം മാനവനാഥനെൻ
ചൊല്പടിക്കാരനാ'ണെന്നു നിൻനാട്യവും.
ക്ഷൗമോപധാനാഭിരാമമാം ശയ്യയിൽ*–
ക്കൈമെയ് മറന്നു കിടന്നുറങ്ങീടുക!
ആരറിയുന്നു ഹാ! മന്നൻെറ തന്ത്രവും
നേരററ കർമ്മവുമയ്യോ! കടപ്പമേ!''

പഥ്യവാക്കോതിയ മന്ഥരതന്നുടെ
ചിത്തമാലിന്യം യഥാവൽഗ്രഹിക്കയാൽ
രോഷതാമ്രാക്ഷിയായ് കൈകേയി ചൊല്ലിനാൾ:
''ദൂഷണം നിർത്തുക, മിണ്ടരുതിന്നിയും.
ദുർഗ്ഗേ, ദുഷ്ടേ, ഗൃഹച്ഛിദ്രകാരിണി,
നിർബ്ഭയം വല്ലതുമിന്നി നീ ചൊല്ലിയാൽ
ചോടേ പിഴുതിടും നാവെന്നറിഞ്ഞുകൊൾ
മൂഢേ, പുലമ്പാതെ നില്ക്കയേവേണ്ടു നീ.
അംഗവൈകല്യമുള്ളോരു ജനങ്ങളിൽ–
ത്തിങ്ങുന്നു ദുർഗ്ഗുണം, കേട്ടിരിക്കുന്നു ഞാൻ;
പിന്നെ വിശേഷിച്ചു നീയൊരു നാരിയു–
മെന്നല്ല കേവലം ദാസീകുലസ്ഥയും!''

കാന്താംഗി കൈകേയി മന്ദസ്മിതാസ്യയായ്
ശാന്തസ്വരത്തിൽത്തുടന്നാളിതേവിധം:

''ചേടീ, നിനക്കു ഞാനല്പം സദാചാര–
പാഠമിന്നേകിനേൻ മൽപ്രിയാലാപിനി!
ഖിന്നയായ്ക്കുമ്പിട്ടു നില്ക്കേണ്ട, ചൊൽവു ഞാൻ
നിന്നോടെനിക്കില്ല കോപം കിനാവിലും.
നാളീകകോമളനേത്രാഭിഷേചനം
നാളെ നടക്കുമെന്നല്ലയോ ചൊല്ലി നീ?
മന്ഥരേ, നിന്മൊഴി സത്യമായ്ത്തീരുകിൽ
മംഗലസമ്പൂർണ്ണമാണസ്സുവാസരം!
അഗ്രജൻ നാടു ഭരിക്കും, കനിഷ്ഠര–
വ്യഗ്രമായ്ത്തൽപാദസേവനം ചെയ്തിടും;
ആര്യരാൽ സർവ്വഥാ സംസേവനീയമാം
സൂര്യവംശത്തിൻെറ ധർമ്മമിമ്മട്ടുതാൻ.

* പട്ടുതലയണകൾകൊണ്ടു് അലങ്കരിക്കപ്പെട്ട കിടക്കയിൽ.

സന്തോഷവാർത്താനിവേദികയായ നീ–
യെന്താഗ്രഹിക്കുന്നു? ചൊല്ലു, നല്ലാമുടൻ.

ഓമനിക്കുന്നുണ്ടു കൗസല്യയെപ്പോലെ
കോമളശീലനാം രാമനെ ഞങ്ങളും.
എന്നിലുമംസ്നേഹം വിശേഷിച്ചുമുണ്ടവ–
ന്നെന്നതും നന്നായ് പരീക്ഷിച്ചറിഞ്ഞു ഞാൻ.
മന്നിലെനിക്കിനിജ്ജന്മമുണ്ടാകുവാൻ
ധന്യൻ വിധാതാവനുഗ്രഹിച്ചീടുകിൽ
എന്മകനായിപ്പിറക്കട്ടെ രാഘവൻ
ധർമ്മദാരങ്ങളായ് ജാനകീദേവിയും.
മാമകപ്രാണനെക്കാളും പ്രിയതരൻ
രാമനെനിക്കെന്നു നിശ്ചയമുണ്ടു മേ.
ഉണ്ണിക്കു രാജ്യം കൊടുക്കുന്നതോർത്തു നീ
കണ്ണുനീർവാർക്കേണ്ടകാര്യമെന്താണെടീ?
സത്യമുരയ്ക്കു, ഭരതനാമത്തിൽ ഞാ–
നിത്തവ്വിലോതുന്നു, തെല്ലും മറയ്ക്കൊലാ.
ആനന്ദനർത്തനം ചെയ്യേണ്ടനേരത്തു
ദീനയായ് ബാഷ്പം പൊഴിക്കുന്നതെന്തു നീ?''

മന്ഥര:

''ഞാനിങ്ങൊരിക്കൽപ്പറഞ്ഞതുകൊണ്ടുതാൻ
വേണുന്നതത്രയും കിട്ടിക്കഴിഞ്ഞു മേ.
തെററാണുണർത്തിച്ചതെന്നാകിലിന്നി ഞാൻ
മറെറാരു നാവുകൊണ്ടല്ലം കഥിക്കുവൻ.
ചൊല്ലാമഭാഗ്യയാമെൻ തലമണ്ടയെ–
ത്തല്ലിത്തകർക്കണം നൂറുനൂറായ് ക്ഷണാൽ.
അല്ലെങ്കിലിജ്ജനം നല്ലതു ചൊന്നതു–
മല്ലലിന്നാകുമോ ദേവിക്കിതേവിധം?
ഏഷണിക്കാരിലേ കുററുള്ളു, കഷ്ടം,മി–
ണ്ടേ്ഭാഷിയാം ഞാനോ, ഗൃഹച്ഛിദ്രകാരിണി.
പോകട്ടെ, മേലിൽ പ്രിയംതന്നെ ചൊല്ലുയോ,
മൂകയായ് വാഴ്കയോ ചെയ്യാമഹന്നിശം.
വല്ലാത്ത രൂപമൊന്നേകിയിങ്ങോട്ടേക്കു
തള്ളിവിട്ടാൻ വിധി ദാസിയാമെന്നെയും.
കൊയ്യും വിതച്ചതേ, കിട്ടും കൊടുത്തതേ;
പൊയ്യല്ല ലോകോക്തിയിങ്ങനെതന്നെയാം.
ആരുമൊഴിവാഴ്കിലുമെന്തെനിക്കെന്നെയി–
ങ്ങാരെങ്കിലും റാണിയാക്കി വാഴിക്കുമോ?

ദേവിക്കു വന്നിടും ദോഷങ്ങരം കാണുവാ–
നാവതില്ലാഞ്ഞുള്ളെരിയുകകാരണം
കമ്പംപിടിച്ചു ഞാനെന്തോ കഥിച്ചുപോയ്
വൻപിച്ച കുററം പൊറുത്താലുമംബികേ!''

കാപട്യമാന്നുകൊണ്ടിഷ്ടവാക്കീവിധം
പാപിഷ്ഠയാകിയ മന്ഥര ചൊല്ലവേ
ഉമ്പർതൻ മായാപ്രയോഗംനിമിത്തമായ്
തൻപ്രജ്ഞ തെററിയ കേകയനന്ദിനി,
അന്യായമാചരിക്കുന്നൊരദ്ദാസിയെ–
ത്തന്നാത്മമിത്രമെന്നെണ്ണിനാളന്നഹോ!
കാട്ടാളമങ്കതൻ കാമ്യസംഗീതകം
കേട്ടു മയങ്ങുന്ന കേഴമാൻപേടപോൽ
ചാടുവാക്യം കേട്ടു രാജ്ഞി ചോദിക്കയായ്
ചേടിയോടോരോന്നു പിന്നെയുംപിന്നെയും.
ബ്രഹ്മസങ്കല്പിതംകൊണ്ടുസ്സുശീലതൻ
ധമ്മബോധദ്രുമം വേരററുവീണുപോയ്!
തന്ത്രം ഫലിക്കുമെന്നോക്കയാൽ കുബ്ജയാം
മന്ഥര മോദിച്ചുചൊല്ലിനാരം പിന്നെയും:

''ദേവി ചോദിപ്പതിന്നുത്തരമോതുവാൻ
ഭാവിച്ചുകൊരംകെബ്ഭയാന്ധയാകുന്നു ഞാൻ.
എന്നെഗ്ഗൃഹച്ഛിദ്രകാരിണിയാം ദുഷ്ട–
യെന്നല്ലയോ ചൊല്ലിയെൻതമ്പുരാട്ടിയും?''

പാടവം പൂണ്ടേവമോരോന്നയോദ്ധ്യതൻ
പാഴേഴരശ്ശുനി വീണ്ടും കഥിക്കയായ്:

''ദേവി കഥിക്കുന്നു, രാമനും സീതയും
ജീവനെക്കാരം പ്രിയംകൂട്ടവോരെന്നതായ്;
എന്നപോലങ്ങയെ സ്നേഹിപ്പു രാമനു–
മെന്നോ പറഞ്ഞത,ക്കാലം കഴിഞ്ഞുപോയ്!
വേലാതിഗപ്രീതിയുണ്ടായിരിക്കിലും
കാലാന്തരംകൊണ്ടു മിത്രവും ശത്രുവാം;
നീരജബന്ധുവാണാദിത്യനെങ്കിലും
നീരമില്ലെന്നാലുണക്കിക്കരിച്ചിടും.
അമ്മേ, സപത്നിയാം കൗസല്യ, ദേവിതൻ
നിർമ്മൂലനാശം കൊതിക്കയാണെപ്പൊഴും.
നേരിട്ടടക്കുന്നൊരാപൽകൃശാനുവെ
വാരണംചെയ്യുക കൗശലവാരിയാൽ.

ലാവണ്യദപ്പമാമാവരണത്തിനാൽ
ദേവി കാണുന്നീ,ലഭാഗ്യരന്ധ്രങ്ങളെ.
അത്രയ,ല്ലുവ്വരാനാഥനാത്മപ്രിയൻ
ചിത്താനുവത്തിയാണെന്നേ വിചാരവും.
ഭൂവരൻ ഭംഗിവാക്കോതും ശഠാശയൻ;
ദേവിയോ, പാവം! പതിപ്രേമനിർഝരി.
ഓതുവൻ കോംക്കുക, ദേവികൗസല്യയാഠം
ചാതുര്യഗാംഭീര്യചാതുരത്നാകരം.
തക്കം നിരീക്ഷിച്ചു രാമമാതാവു ത–
ന്നുഠംക്കാമമൊക്കെയും സാധിച്ചു നിണ്ണയം.
തള്ളിവിട്ടില്ലയോ മാതാമഹഗൃഹം–
തന്നിൽബ്ഭരതനെബ്ഭൂപ,നോത്തീടുക.
സേവിച്ചിടുന്നു തൻ ദാസിമാരെപ്പോലെ
കേവലം മററുള്ള രാജ്ഞിമാരെങ്കിലും
ഭർത്തൃപ്രിയത്താൽ ഭവതി ഗവ്വിഷ്ഠയായ്
വത്തിച്ചിടുന്നെന്നു കൗസല്യതന്മതം.
അമ്മേ, ഭവതിതാൻ സ്വാമിത്വമെന്നത–
ദ്ദുഃമ്മന്ത്രശീലയാം രാജ്ഞിക്കറിഞ്ഞിടാം.
ഉംപ്രേമമേറെയുണ്ടങ്ങയിൽബ്ഭൂപനെ–
ന്നെപ്പേരുമോതുന്നു; നേരായിരുന്നിടാം.
എന്നാലതോത്തോത്തമഷം മുഴക്കയാൽ
ദുന്നയം കൈക്കൊണ്ടു രാമമാതാവഹോ!
ഇച്ഛപോൽ കാന്തനെക്കീഴാക്കി വിദ്രുതം
നിശ്ചയിപ്പിച്ചിതേ രാമാഭിഷേകവും.
ഓത്താൽ കുമാരൻെറ രാജ്യാഭിഷേചനം
ഗോത്രമര്യാദയ്ക്കു ചേന്നതാം നിണ്ണയം.
എല്ലാക്കുമിന്നിതു സന്തോഷദായകം
ചൊല്ലാം വിശേഷിച്ചെനിക്കും മനോരമം.
നേരാണിതൊക്കെയെന്നാലും വരുംഫല–
മാരാഞ്ഞനേരം നടുങ്ങി മന്മാനസം.
അല്ലെങ്കി,ലീശൻ വിധിക്കുന്നതൊക്കെയും
വല്ലപാടും നാം സഹിക്കാതെ പററുമോ?''

പാപിഷ്ഠയോരോന്നിവണ്ണമോതിപ്പലേ
സാപത്ന്യമത്സരം വിസ്തരിച്ചക്ഷണം
രാമൻെറ തായയോടീഷ്യ കൈകേയിക്കു
സീമാതിരേകമായുണ്ടാക്കിവെച്ചു ഹാ!

റാണിതൻ സത്വം മറിഞ്ഞു വിധിബലാൽ
ആണയിട്ടോതിനാളെല്ലാം കഥിക്കുവാൻ.

പെട്ടെന്നു ചൊല്ലുയായ് മന്ഥര പിന്നെയും:
''കഷ്ട,മെന്തിങ്ങനെ ചോദിപ്പതംബികേ!
ഇമ്മിക്കുമില്ലാ വിചാരമിന്നോളവും
നന്മയും തിന്മയും കാണ്മൂ പശുക്കളും!
നാടാകെയോരോന്നൊരുക്കം തുടങ്ങീട്ടു
നാളൊന്നുരണ്ടല്ല, പക്ഷമൊന്നായിതേ.
റാണിയാണെങ്കിലെന്തിക്കാര്യമിന്നു ഹാ!
ഞാനുണർത്തിക്കയാലല്ലേ ഗ്രഹിച്ചതും?
ഇന്നോളമാരുടെ കാരുണ്യമൊന്നിനാൽ
തിന്നുന്നു ചോറു ഞാൻ, ചുററുന്നു മുണ്ടു ഞാൻ,
അദ്ദേവിതന്നോടു ചൊല്ലാം സമസ്തവും
സത്യം കഥിപ്പതിൽ ദോഷമില്ലേതുമേ.
ചൊല്ലുയാണിങ്ങു ഞാൻ കള്ളമെന്നാകിലോ
നല്ലട്ടെ ദൈവമതിന്നൊത്ത ശിക്ഷയും.
നാളെപ്പുലർച്ചയിൽ ശ്രീരാമചന്ദ്രൻെറ
നാടുവാഴ്ചയ്ക്കില്ല വിഘ്നമെന്നാവുകിൽ
പേശുന്നതെന്തിനിനിന്നേറെ,ച്ചതുർമ്മുഖൻ
നാശബീജാവലി പാകിക്കഴിഞ്ഞുതേ.
കേൾക്കുക തീർച്ചയായ് ചൊല്ലുന്നു പിന്നെ നീ
പാല്ക്കുററിയിൽപ്പെട്ട മക്ഷികതന്നെയാം.
പുത്രനോടൊന്നിച്ചു ദാസിയായ് പിന്നീടു
വർത്തിക്കയല്ലാതുപായങ്ങളില്ല തേ.
മുന്നം വിനതയെഗ്ഗൂഢമായ് വഞ്ചിച്ചു
ഖിന്നയാക്കീ കദ്രു,*വെന്നപോൽ പററിടും.
ഹാ! മന്ദഭാഗ്യൻ ഭരതൻ തടവിലാം;
സൗമിത്രി രാമൻെറയുററചങ്ങാതിയാം.''

* ഭാരതപ്രസിദ്ധമായ ഒരു കഥയാണിതു്. നാഗമാതാവായ കദ്രുവും പക്ഷിമാതാവായ വിനതയും കശ്യപപ്രജാപതിയുടെ പത്നിമാരായിരുന്നു. ഒരിക്കൽ, സൂര്യാശ്വത്തിൻെറ വാൽ കറുത്തതാണെന്നു കദ്രുവും വെളുത്തതാണെന്നു വിനതയും തമ്മിൽ ഒരു തക്കമുണ്ടായി. ഈ വാദത്തിൽ തോല്ക്കുന്നവരം മററവളുടെ ദാസിയാകണമെന്നായിരുന്നു വ്യവസ്ഥ. പന്തയക്കുതിരയുടെ വാലിൽ പോയി തൂങ്ങിക്കിടക്കുവാൻ കദ്രു സ്വസന്താനങ്ങളായ സപ്പങ്ങളോടു രഹസ്യമായി ആജ്ഞാപിച്ചു. അവർ അങ്ങനെ ചെയ്തതിൻെറ ഫലമായി വിനത തോല്ക്കുകയും കദ്രുവിന്റെ ദാസിയായിത്തീരുകയും ചെയ്തു. പിന്നീടു വിനതാപുത്രനായ ഗരുഡൻ ദേവലോകത്തുനിന്നു് അമൃതം കൈക്കലാക്കി അമ്മയുടെ ദാസ്യം ഒഴിച്ചു.

കാതിൽത്തറച്ചോരിക്രൂരവാക്കാൽബ്ഭയോ-
പേതയായ് മിണ്ടാതെനിന്നുപോയ് രാജ്ഞിയാം;
മേനി വിയർത്തു വിറക്കൊണ്ടു, കാറ്റേററു
നാനാപ്രകാരം നടുങ്ങുന്ന വാഴപോൽ.

സന്തോഷമുള്ളിലൊതുക്കി, വീറാന്നുടൻ
ദന്താഗ്രമറ്റം സഹിക്കുന്ന ജിഹ്വയാൽ
കാര്യങ്ങളോരോന്നു ചൊല്ലിയൊടുക്കത്തു
ധൈര്യം വരിപ്പാനുമത്ഥിച്ചു മന്ഥര.
പാരം പഴപ്പിച്ചു, മേലാലൊരിക്കലും
നൂരാതവണ്ണം വളജ്ജം പലകപോൽ
ദുർബ്ബോധനംചെയ്തു കേകയപുത്രിതൻ
സൽഭാവമെല്ലാം നശിപ്പിച്ചു ദാസിയാം.
തെറെറന്തിതിൽപ്പരം? രാജ്ഞി വിധിബലാൽ
കൊററിയെക്കോമളഹംസിയെന്നോർത്തുപോയ്!

കൈകേയി:

''എൻ വലംകണ്ണു തുടിക്കുന്നു നിത്യവും
നിൻ വചസ്സൊക്കെയും സത്യമെൻ മന്ഥരേ!
പന്തിയാകുന്നീല നിദ്രയും രാത്രിയി-
ലെന്തൊക്കെയോ പേക്കിനാവു കാണുന്നു ഞാൻ.
വിഭ്രമംമൂലമതൊന്നുമേ നിന്നോടു
വിസ്തരിച്ചില്ല ഞാ,നെന്തു ചെയ്യട്ടെ ഹാ!
അൻപുററ മിത്രമേ, പാവമാണിജ്ജനം
തുമ്പില്ല ശത്രുവാർ മിത്രമാരെന്നുമേ.
ഇന്നേവരയ്ക്കു ഞാനേതൊരാൾക്കെങ്കിലും
ഖിന്നത്വമേകിയില്ലൊന്നുകൊണ്ടും സഖി!
എന്നിരിക്കെദ്ദൈവമേതു പാപത്തിൻെറ
ദണ്ഡമായാതങ്കമേകുന്നിതീവിധം?
ഇല്ലെനിക്കാഗ്രഹം തെല്ലും സപത്നിതൻ
ചൊല്ലുകേട്ടാടുന്ന ദാസിയായ് വാഴുവാൻ.
മേലിലെൻ താതൻെറ മന്ദിരം പ്രാപിച്ചു
കാലംകഴിക്കുവാനത്രേ നിനച്ചു ഞാൻ.
മാററാരെയാശ്രയിച്ചിങ്ങു മേവുന്നതി-
ലേററം സുഖകരം ജീവിതത്യാഗവും.''

മാനവും കോപവുംപൂണ്ട കൈകേയിതൻ
ദീനോക്തി കേൾക്കയാൽ ദാസി സന്തുഷ്ടയായ്

നേരററമട്ടിൽ തുടന്നാളനുക്രമം
നാരീസഹജമാം കൗശലം സർവ്വവും.

മന്ഥര:

''അംബികേ, ചൊൽവതെന്തിങ്ങനെ? ദേവിക്കു
നന്മയും സൗഖ്യവും നാംതോറുമേറണം.
അമ്മയ്ക്കു ദോഷം നിനച്ചോർക്കുതന്നെയി-
ക്കല്മഷത്തിൻഫലം ചെന്നു പററീടണം.
ഉള്ളതോതാ,മിതു കേട്ടതിൽപ്പിന്നെ ഞാ-
നുണ്ടില്ലുറങ്ങിയില്ലെൻ പരദേവതേ!
ചോദിച്ചു പിന്നെ ഞാൻ ദൈവജ്ഞരോ,ടവ-
രോതുന്നു 'രാജാഭരതനെ'ന്നേവരും.
വേണമെന്നാലുണ്ടുപായമൊന്നോതുവൻ
ക്ഷോണീന്ദ്രനങ്ങേക്കധീനനുമല്ലയോ?''

കൈകേയി:

''ചേടി, നീ ചൊല്ലിയാൽക്കൂപത്തിലേക്കുടൻ
ചാടിമരിപ്പാനുമില്ല മേ സംശയം.
സ്വന്തം മകനെയും മന്നവൻതന്നെയും
സന്ത്യജിപ്പാനുമെനിക്കില്ല സംശയം.
എന്മനസ്താപമറിഞ്ഞു ചൊല്ലുന്നു നീ
നന്മയ്ക്കു, ഞാനതു ചെയ്യായ്കിലെങ്ങനെ?''

പാപിഷ്ഠ മന്ഥര, തന്മനശ്ശാണയിൽ
കാപട്യമാം കത്തി തേച്ചുമിനുക്കവേ,
അഭ്യാഗമിച്ചുള്ളൊരാപത്തു കാണാതെ
സുഭ്രൂവാം കൈകേയി നില്ക്കുന്നു നിർബ്ഭയം;
കൊല്ലാനൊരുങ്ങവേ, യജ്ഞഗോവാഹന്ത
നല്ലിളംപുല്ലു കടിച്ചുനില്ക്കുംവിധം.
മന്ഥരാവാക്യം മനോഹരം കേൾക്കവാ-
നന്തമോ, ദുർവ്വാരസന്താപപൂരിതം;
സർവ്വസന്ദാഹകവീര്യം കലന്നൊരു
ദുർവ്വിഷം വീഴ്ത്തിയ പൂമധുപോലവേ.

മന്ഥര:

''മുന്നം വരദ്വയം നല്കീ മഹീശനെ-
ന്നെന്നോടു ചൊന്നതായോർക്കുന്നതില്ലയോ?
ഭൂവരനോടതു വാങ്ങാതെ, 'മേലിൽ ഞാൻ
കൈവരിച്ചീടുവ'നെന്നല്ലി ചൊന്നതും?
ഇന്നാ വരം രണ്ടുമർത്ഥിച്ചുകൊള്ളുകി-
ലൊന്നായഭീപ്സിതം സാദ്ധ്യമാം നിർണ്ണയം.

'ഉണ്ണിഭരതന്നു രാജ്യം കൊടുക്കണം;
ദണ്ഡകക്കാട്ടിലയയ്ക്കണം രാമനെ.'
എന്നിപ്രകാരം വരിച്ചാലു,മപ്പൊഴേ
മന്ദീകൃതാനന്ദയാകും സപത്നി, കേൾ.
ഭൂമീന്ദ്രനെക്കൊണ്ടു ദേവിയൊന്നാമതായ്
രാമനാമത്തിൽ പ്രതിജ്ഞചെയ്യിക്കണം.
അല്ലാതഭീഷ്ടങ്ങളെന്തെന്നൊരിക്കലും
ചൊല്ലുവാനോക്കേണ്ട, പന്തിയല്ലാവിധം.
പോകട്ടെയീ രാത്രിയെന്നോർത്തുപോകിലോ
ശോകത്തിനല്ലാതെ മാർഗ്ഗമില്ലിന്നിമേൽ.
മദ്വചസ്സാരം മറക്കാതെ മാനസേ
ഭദ്രമായ് സൂക്ഷിച്ചുകൊള്ളണം സർവ്വദാ.''

തൻനിന്ദ്യതന്ത്രമിമ്മട്ടിൽ ഫലിപ്പിച്ചു
പിന്നെയും ചൊല്ലിനാളപ്പാപശീലയാൾ:

''കോപാലയത്തിൽ പ്രവേശിച്ചു ദുസ്സഹ-
താപം നടിച്ചു കിടന്നാലുമിപ്പൊഴേ;
ഇഷ്ടം നിവർത്തിച്ചുകൊള്ളണ,മെങ്കിലും
പെട്ടെന്നു വിശ്വസിച്ചീടരുതേതുമേ.''

ചേടിയെ സ്വപ്രാണതുല്യം നിനച്ചു, തൽ-
പാടവത്തെത്തുലോം കീർത്തിച്ചു രാജ്ഞിയാൾ:

''മന്ഥരേ, നിന്നോടുതുല്യമെനിക്കൊരു
ബന്ധുവാരീ ലോകമാകെത്തിരകിലും?
മുങ്ങിമരിപ്പാൻ തുടങ്ങുന്ന മർത്ത്യന്നു
പൊങ്ങുതടിപോൽ സമാശ്രയമായി നീ.
എന്മനോവാഞ്ഛിതം നാളെപ്ഫലിക്കുകിൽ
കണ്മണിപോലെ ഞാൻ നിന്നെക്കരുതിടും.''

ഏതാദൃശോക്തിയാൽ ദാസിയെപ്പിന്നെയും
പ്രീതയാക്കി, ക്രോധമന്ദിരം പൂകിനാൾ.

റാണിതൻ ദുർബ്ബുദ്ധിയാകും തറയി,ല-
ക്ഷീണവിപത്തെന്ന വിത്തുവിതച്ചതിൽ,
മന്ഥരാവർഷത്തു തന്നുടെ ദൗഷ്ട്യമാ-
മംഭസ്സുവിച്ഛിന്നധാരം പതിക്കയാൽ
ഉണ്ടലേകീടുവാനങ്കുരമാർന്നതു
'രണ്ടു വരങ്ങ'ളാം പത്രങ്ങൾ പൂണ്ടുതേ.

ഹന്ത! ദുർവ്വാശിയാൽ കൈകേയി, മച്ചകം
പന്തികേടാക്കിശ്ശയിച്ചു കോപത്തൊടേ.
അപ്പോഴമാറ്റമാദപൂരിതം പത്തന;—
മിപ്പാപകർമ്മമാർ കാണുന്നു കുത്സിതം?

നാരീജനങ്ങളും പൂരുഷസംഘവും
പാരമാനന്ദിച്ചൊരുക്കങ്ങൾ ചെയ്കയായ്.
മന്നവമന്ദിരംതന്നിൽ പ്രമാണികൾ
വന്നുചേർന്നീടുന്നു, പോകുന്നു, സസ്പൃഹം.
രാമൻെറ ബാല്യസുഹൃത്തുക്കളും തദാ
രോമഹർഷംപൂണ്ടു ചെന്നു കൈക്കൂപ്പിനാർ.
ശ്രീമാൻ രഘൂത്തമൻ സസ്നേഹവാണിയാൽ
ക്ഷേമമന്വേഷിച്ചു മാനിച്ചു കൂട്ടരെ.
യാത്രാനുവാദവും വാങ്ങികൃതാർത്ഥതാ—
പാത്രങ്ങളായ്പ്പിന്നെ മന്ദം മടങ്ങവേ
ചൊന്നാർ പരസ്പരം: ''രാമനെപ്പോലൊരു
ധന്യനാരുഴിയിൽ പ്രേമസമ്പൂർത്തിയാൽ?
കർമ്മബന്ധംകൊണ്ടുവീണ്ടും ജഗത്തിതിൽ
ജന്മങ്ങളെത്രതാനുണ്ടായ്‌വരികിലും,
ആനന്ദമൂർത്തേ, കൊതിക്കുന്നു ഞങ്ങളി—
ജ്ജാനകീനാഥൻെറ ദാസരായ്ത്തീരുവാൻ.''

കൂറാർന്നിവണ്ണം ജനങ്ങളർത്ഥിക്കവേ
നീറുകയാണു കൈകേയിതൻ മാനസം.
നാശമാക്കേകില്ല ദുസ്സംഗമൂഴിയിൽ?
നീചോപദേശം മുടിക്കുന്നു ബുദ്ധിയെ!

## കൈകേയിയുടെ ദുർന്നയം

പാകാരിതുല്യൻ മഹീപാലനന്തിക്കു
പൂകിനാൻ കേകയപുത്രീനികേതനം;
ചിത്തകാഠിന്യം വസിക്കുന്നിടത്തേക്കു
നിസ്തുലപ്രേമം തനുവാർന്നപോംവിധം.
ക്രോധാലയത്തിലാണാത്മേശിയെന്നറി—
ഞ്ഞാധിയാൽ സ്തംഭിച്ചുനിന്നുപോയീ നൃപൻ.
ആരുടെ കൈക്കരുത്തൊന്നാൽ സുരേശ്വര—
നാരമിച്ചീടുന്നു നിർബ്ഭീകനായ് സദാ;
ആർതൻ ഗഭീരമാമാനനം കണ്ടുകൊ—
ണ്ടാതങ്കമെന്യേ സുഖിപ്പൂ നരേന്ദ്രരും;

വീരപഞ്ചാസ്യനാമദ്ദേഹമിന്നൊരു
നാരി കോപിച്ചെന്നു കേട്ടു വിറച്ചുപോയ്!
കാണുവിൻ മർത്ത്യരേ, ലോകജേതാവായ
കാമദേവസ്വാമി തന്റെ പരാക്രമം!
കുത്തശ്ശൂലങ്ങളും വജ്രവും വാളുകളും
മാർത്തട്ടിലേല്ക്കിലും കൂസാത്ത വീരരും
മാരന്റെ താരമ്പു ചെന്നു തറച്ചഹോ!
മാരണക്കുണ്ടിലകപ്പെട്ടുന്നില്ലയോ?

ഭീതിയും ശങ്കയുംപൂണ്ടു കൈകേയിതൻ
ക്രോധാലയത്തിൽക്കടന്നു മഹീധവൻ.
ലാവണ്യസിന്ധുവാം പ്രാണപ്രിയയുടെ
ഭാവഭേദം കണ്ടു സന്തപിച്ചാൻ തുലോം.
കെട്ടിയ കുന്തലഴിച്ചും വിഭൂഷകൾ
പൊട്ടിച്ചെറിഞ്ഞും കിടപ്പൂ തറയിലായ്;
ഒട്ടൊന്നു ജീർണ്ണിച്ചു പാരം മുഷിഞ്ഞുള്ള
കട്ടിമുണ്ടത്രേ ധരിച്ചിരിക്കുന്നതും.
ദുർബ്ബോധനംകൊണ്ടു സംഭവിച്ചുള്ളതാം
തൽഭാവഭേദവും വേഷവുമൊന്നുപോൽ
വന്നണഞ്ഞീടാൻ തുടങ്ങുന്ന വൈധവ്യ-
മെന്നുള്ള ദുർഭിഷ്ടമുദ്രയാസ്ഥേതാന്നിടും.
ഭൂപനടുത്തുചെന്നോതീ മൃദുസ്വരം:
''കോപത്തിനെന്താണു കാരണമോമലേ!
മൽപ്രാണനായികേ, ചൊല്ലു;''—രാഗാർദ്രനായ്
തൽപാടലാംഗം തലോടി രാജേശ്വരൻ.

പാണികൾ തട്ടിക്കുടഞ്ഞുകൊണ്ടക്ഷണം
റാണിയാം പന്നഗി വർദ്ധിതക്രോധയായ്,
ലക്ഷിതേച്ഛായുഗജിഹ്വകൾ നീട്ടിയും
ലബ്ധവരദ്വയദന്തങ്ങളോങ്ങിയും
ദുർമ്മദംകൈക്കൊണ്ടു ദംശിക്കുവാനുള്ള
മർമ്മമേതെന്നഹോ! നോക്കുന്നിതുഗ്രമായ്.

ദുർദൈവചേഷ്ടിതം കാമചാപല്യമെ-
ന്നുദ്വശസ്യന്ദനൻ ചിന്തിച്ചു കഷ്ടമേ!

''ഓമനേ, ശാരദചന്ദ്രരമ്യാനനേ,
താമരസാക്ഷിമാർചൂടും കിരീടമേ,
കോകിലഭാഷിണി, മത്തേഭഗാമിനി,
കോപിപ്പതെന്തു നീ? ചൊല്ലുചൊല്ലെൻ പ്രിയേ!

ആരൊരാളപ്രിയം ചേർത്തു ഭവതിയി–
ലാരെഗ്രഹിപ്പാൻ വരണമിന്നന്തകൻ?
നിസ്സ്വനെബ്ഭൂപാലനാക്കിവെക്കേണമോ,
നിസ്സ്വനാക്കേണമോ ഭൂപാലനെ ക്ഷണാൽ?
ചൊല്ലുക നിൻവൈരി ദേവനാണെങ്കിലും
കൊല്ലുവാനാളാണു ഞാനെന്നറിയണം.
അത്രയ്ക്കു തീർച്ചയുണ്ടെന്നാകിലെൻപ്രിയേ,
മർത്ത്യപ്പുഴക്കരംതൻ കാര്യമോതേണമോ?
സുന്ദരി, നിന്നാസ്യകാന്തിപീയൂഷമാ–
ണെന്നും സമാസ്വദിക്കുന്നതെന്മാനസം.
വിത്തവും രാജ്യവും മാമകപ്രാണനും
പുത്രരു;മെന്നല്ല സർവ്വസ്വവും ശുഭേ,
നിന്നുടെ കൈയിലാണാകയാൽ ചൊല്ലുക
ഖിന്നതയെന്തെന്നു കേട്ടുകൊള്ളട്ടെ ഞാൻ.
ശങ്കിപ്പതെന്തിനു? വിശ്വസിക്കു സഖി,
നിൻകാമമത്രയും സാദ്ധ്യമാക്കീടുവൻ.
ഏറെപ്പറയണോ, രാമനെക്കൊണ്ടു ഞാൻ
ന്യാറാണയിട്ടിതാ ചൊല്ലുന്നു മൽപ്രിയേ!
എന്തു നിൻ വാഞ്ഛിതമെന്നുള്ള വാസ്തവം
സന്തോഷപൂർവ്വം കഥിച്ചാലുമാശു നീ.
നേത്രാഭിരാമമാം പൊൻമെയ്യിലോമനേ,
ചാർത്തുക വാരഞ്ചുമാഭരണങ്ങളും.
നേരവും കാലവും നോക്കിയെൻ നായികേ,
ദൂരെ ത്യജിക്കകിക്കുത്സിതവേഷവും.''

സ്വാമിതൻ ഭാഷിതം കേട്ടും, വിഭ്രുതമാം
രാമപ്രതിജ്ഞ*യെച്ചിന്തിച്ചുമഞ്ജസാ
മന്ദസ്മിതംപൂണ്ടെഴുന്നേററു കേകയ–
നന്ദിനി ചാർത്തിനാളാഭരണാദികരം;
വേഗേന മാനിനെക്കെലാക്കീടുവാൻ
വേടത്തി ജാലം വിരിക്കുന്നമാതിരി.

ഭാമിനി കാമിനിയായെന്നു കാണ്കയാൽ
പ്രേമോക്തിയീവിധം തൂകീ ദശരഥൻ:
''പ്രാണപ്രിയേ, തവ കാമം കരഗതം,
കാണുക സന്തുഷ്ടി വാഴ്ക്കുന്നു പത്തനേ.

* രാമനാമത്തിൽ ചെയ്ത പ്രതിജ്ഞ.

രാമന്ത രാജ്യം കൊടുക്കുന്നു നാളെ ഞാൻ
രാജീവലോചനേ, നീയുമൊരുങ്ങണം.''

തൻഭർത്തൃഭാഷണം കാതിൽത്തറസ്സയാൽ
ജൃംഭിച്ചു കൈകേയി തന്റെ കരാംത്തടം;
തൊട്ടുപോയെന്നാൽപ്പഴപ്പാന്നകാരണം
പൊട്ടിത്തെറിക്കുന്ന തുംബീഫലോ*പമം.

ചഞ്ചലചിത്തയാം രാജ്ഞി കൈക്കൊണ്ടൊരീ–
വഞ്ചനയേതുമറിഞ്ഞീല മന്നവൻ.
അല്ലെങ്കിലെമ്മട്ടറിയാൻകഴിയു,മാർ
ചൊല്ലിക്കൊടുത്തതിക്രൂരസാഹ്മാം നയം,
കല്മഷാകാരയാമദ്ദാസി, കൗടില്യ–
മമ്മം ഗ്രഹിച്ചോരു പേപ്പിശാചല്ലയോ?
നീതിതന്ത്രജ്ഞനാണുവ്വീന്ദ്രനെങ്കിലോ,
നാരീചരിത്രാബ്ധിയാഴമേറുന്നതാം.

മന്ദഹാസംപൂണ്ടു രാഗം നടിച്ചുടൻ
മന്ദം കടാക്ഷിച്ചു കൈകേയി ചൊല്ലിനാൾ:
''പിന്നെയും പിന്നെയും പ്രാണേശ്വര, ഭവാ–
നെന്നോടു ചൊല്ലുന്നു കാമം വരിക്കുവാൻ;
എന്നാൽ മദീപ്സിതമെന്തെന്നറിഞ്ഞതു
തന്നീടുവാനില്ലൊരുക്കമെന്നോപ്പു ഞാൻ.
പണ്ടൊരിക്കൽബ്ഭവാൻ കല്പിക്കയുണ്ടായി
രണ്ടു വരം മമ നല്കിടാമെന്നതായ്.
ഇന്നതു ചോദിക്കിലായത്തമാകുമോ
സന്ദേഹമില്ലാതെയില്ല മന്മാനസേ.''

പുഞ്ചിരിതൂകിക്കഥിച്ചാൻ നൃപോത്തമൻ:
''നിഞ്ചിത്തവാഞ്ഛിതം നന്നായ് ഗ്രഹിച്ചു ഞാൻ
അന്യൂനകോപപ്രകാരം നടിക്കുന്ന–
തെന്നോമനസ്സേറെമിഷ്ടമാണെപ്പൊഴും.
മാനിനീരത്നമേ, കേൾക്കു, വരദ്വയം
ഞാനന്നു നല്കാനൊരുങ്ങിയെന്നാകിലും
'അംഗീകരിക്കുവൻ മേലി'ലെന്നോതി നീ
സംഗ്രഹിച്ചീടുകയല്ലയോ ചെയ്തതും?
ലോലാക്ഷി, പിന്നെ നീ ചോദിച്ചുമില്ലെന്റെ
ശീലാനുസാരം മറക്കയും ചെയ്തു ഞാൻ

* തുംബീഫലം–ചുരയ്ക്ക

ആകയാൽ സത്യവിരോധി ഞാനെന്നു നീ
രാകാബ്ജവക്ത്രേ, പഴിക്കാനൊരുങ്ങൊലാ.
ഇണ്ടലില്ലിപ്പോഴെനിക്കണുമാത്രവും
രണ്ടല്ല, തന്നിടാം നാലുവരം ശുഭേ!
ചൊല്ലു പാലിക്കുവാൻവേണ്ടി സ്വജീവിതം
പുല്ലായ്ഗ്ഗണിക്കുവോർ മദ്വംശ്യരോർക്ക നീ.
എത്രതാൻ പാപങ്ങളൊത്തുചേർന്നീടിലും
സത്യഭംഗത്തോടു തുല്യമാകില്ല കേൾ;
കുന്നിക്കുരുക്കളൊട്ടേറെ നൂറായിര-
മൊന്നിച്ചുകൂടിയാൽ കുന്നിനോടൊക്കുമോ?
പുണ്യപുഷ്പങ്ങളെച്ചാർത്തുന്ന സൽക്കർമ്മ-
വിണ്ണോർ മരത്തിന്റെ വേരു നേരൊന്നുതാൻ.
വേദപുരാണങ്ങളൊക്കെയും മാത്രമ-
ല്ലോതുന്നു താപസശ്രേഷ്ഠരുമീവിധം.
പോരെങ്കിലോമലേ, മൽപ്രാണവായുവാം
ശ്രീരാമനെക്കൊണ്ടു സത്യവുംചെയ്തു ഞാൻ.''

ദുഷ്ടയാം കൈകേയി പുഞ്ചിരിക്കൊൾകയായ്
ദുഷ്ടപക്ഷി പത്രം വിടർത്തുന്നമാതിരി.

രാജാഭിലാഷമാം പൂങ്കാവിൽ വാഴുന്ന
രാഗശർമ്മങ്ങളാമോമൽക്കിളികളെ
കൈകേയിയായ കിരാതിതന്നുക്തിയാം
ഭീകരരാജാളി കൊത്താനൊരുങ്ങിനാൻ.

''മൽപ്രാണനായക, ചൊല്ലാം മനോരഥ-
മിപ്പോഴരുളണം രണ്ടു വരങ്ങളും.
പൂജ്യാശയന്മാരിലൊന്നാമനെൻ പ്രിയൻ
രാജ്യാവകാശം ഭരതന്നു നല്കണം.
ഇത്തൊഴുകൈയുമായ് നേരുന്ന മററതും
പൃഥ്വീശ്വര, ഭവാൻ സാദ്ധ്യമാക്കീടുമോ?
ഭൂപാലയോഗ്യമാം സൗഖ്യംവെടിഞ്ഞിനി-
ത്താപസവേഷം ധരിച്ചുകൊണ്ടാദരാൽ
ഈരേഴുവത്സരം കാട്ടിൽ വസിക്കണം
ശ്രീരാമ,നിത്രയേ വേണ്ടൂ, മഹീപതേ!''

വ്യാകുലപ്പെട്ടാൻ നിലാവേററു മങ്ങുന്ന
കോകമെന്നോണമീ വാക്കിനാൽ ഭൂമിപൻ.
ഊക്കെഴും മന്നവൻ രാജാളിയെക്കണ്ടൊ-
രുൾക്കുരീലെന്നപോൽ പേടിച്ചു നിർഭരം.

ഉള്ളം പുകഞ്ഞു വിവർണ്ണനായീ നൃപൻ
കൊള്ളിയാൻ തട്ടിയ താലദ്രു പോലവേ.
ഫാലദേശത്തു തൻ കൈപ്പടമൂന്നിയും
കാലുഷ്യമാളുന്ന നേത്രങ്ങൾ ചിമ്മിയും
മാനുഷരൂപം ധരിച്ച മാൽപോലെയ-
മ്മാനവശ്രേഷ്ഠനിരുന്നു കേണീടിനാൻ:
''പുഷ്പിച്ചു പൂമണംവീശിയൊരാശയാം
കല്പദ്രുമത്തെ ഫലിക്കാൻതുടങ്ങവേ
ഇദ്ദുഷ്ടയാകും കരിണിതൻ നിഷ്ഠുര-
മർദ്ദനത്താലതു നിർമ്മൂലമാകയോ?
ഇന്നു കൈകേയി നശിപ്പിച്ചു നാടിനെ
നന്നായടിസ്ഥാനമിട്ടു വിപത്തിനും.
ഏതുനേരത്തെന്തു വന്നിടാൻ പാടില്ല,
മേദിനീജാതൎക്കു ദുർദ്ദൈവശക്തിയാൽ!
സ്വായത്തപഃഫലം സമ്പ്രാപ്തമാകവേ
മായയാലായതു നഷ്ടമാകുംവിധം
മംഗളകർമ്മത്തിനുദ്യുക്തനാമെനി-
ക്കംഗനാപ്രത്യയമാപത്തിനായിതേ.''

ചിന്തിച്ചിതേവിധം സന്താപമഗ്നനാ-
യന്തികേ മേവുന്ന കാന്തനെക്കാൺകയാൽ
സാകാരരോഷമെന്നോണം കരാളയായ്
കൈകേയി നിന്ദാസ്മിതം പൂണ്ടു ചൊല്ലിനാൾ:
''തൽപുത്രനല്ലായിരിക്കാം ഭരത;നീ-
വിപ്രതിപത്തിക്കു ബന്ധമെന്തെൻ വിഭോ!
വാങ്ങിയിരിക്കാമടിമയായെന്നെ,യെൻ
വ്യാഹാരമങ്ങേക്കു ശല്യമായ്ത്തീർന്നിടാം.
ഏകിടാം വേണ്ടതെന്നെന്നോടു കല്പിച്ചു
മൂകത കൈക്കൊൾവതെന്താണിതേവിധം?
ഉണ്ടോ വരം തരാൻ കാരുണ്യ,മില്ലയോ
രണ്ടിലൊന്നിപ്പോളുറപ്പിച്ചരുളണം.
നിത്യപ്രശസ്തമാണക്വംശം വിഭോ,
സത്യപ്രതിജ്ഞനാണങ്ങു,മോർമ്മിക്കണം.
വാഗ്ദാനലംഘിയായ് സത്യമുപേക്ഷിച്ചു
വാച്യമകീർത്തിയെക്കൈക്കൊൾകയോ ഭവാൻ?
മുക്തകണ്ഠം ഭവാൻ വാഴ്ത്തിയല്ലോ പര-
മോത്തമം സത്യമെന്നർത്ഥമാകുംവിധം.

അല്പം മലപ്പൊടിയായിരിക്കാമിവ–
ളത്ഥിച്ചുകൊരംവതെന്നോത്തുപോയീ ഭവാൻ.
ശീലവാനാകും ശിബിയും ദധീചിയും
മൂലോകപാലനായ് വാണ മാവേലിയും
വാച്ച വിഭൂതിയും ദേഹവും കൈവിട്ടു
വാഗ്ദാനരക്ഷണം ചെയ്തീലയോ പുരാ?''

കൊള്ളിവാക്കീവിധം കൈകേയി ചൊല്ലിനാരം
വെള്ളത്തിലുപ്പു കലക്കുംകണക്കിനേ.
ധർമ്മിഷ്ഠനാം നൃപൻ ചിത്തമുറപ്പിച്ചു
കൺമിഴിരണ്ടും തുറന്നു നോക്കീടിനാൻ.
പിന്നെശ്ശിരസ്സൊന്നു ചായ്ച്ചു വീഴ്പ്പിട്ടുകൊ–
'ണ്ടെന്നെയോ വാളാൽ പിളർന്നേ'ന്നു ചൊല്ലിനാൻ.

കേകയപുത്രിതൻ ക്രോധമാം വാളതാ
ഭീകരം, കോശത്തിൽനിന്നുമൂരുന്നു ഹാ!
ദുഷ്ടതൻ ദുർബ്ബുദ്ധി മുഷ്ടിയെന്നോതിടാം
നൈഷ്ഠര്യമാണതിൻ വായ്ത്തല നിശ്ചയം.
തേച്ചുതേച്ചയ്യോ! കരാളമായ് വായ്ത്തല
മൂർച്ചവരുത്തിയ കല്ലാണു മന്ഥര.

എൻപ്രാണനാശം വരുത്തുമിച്ചണ്ഡിയാ–
ളെന്നോർത്തു നിന്നുപോയ് ദീനൻ മഹീവരൻ.
ഗംഭീരചിത്തനായ് സപ്രശ്രയസ്വര–
മംഭോജനേത്രയോടോതി രാജേശ്വരൻ:
''മൽപ്രിയേ, രാഗവുമാശയും കൈവിട്ടു
ജല്പനം ചെയ്യുന്നതെന്തു നീ? കാതരേ!
യുക്തരൂപം കർമ്മമെങ്കിലെന്തിങ്ങനെ
ശക്തയായ്ത്തീർന്നു നീ ദുർവ്വാക്കുരയ്ക്കുവാൻ?
കൃത്തിവാസസ്സിനെസ്സാക്ഷിയാക്കിക്കൊണ്ടു
സത്യമിന്നോതുവൻ സന്ദേഹമെന്നിയേ.
ശ്രീമാൻ ഭരതനും ശ്രീരാമചന്ദ്രനും
മാമകാക്ഷിദ്വന്ദ്വമെന്നു ധരിക്കണം.
നാളെപ്പുലരിയിൽക്കേകയനാട്ടിലേ–
ക്കാളയയ്ക്കാമതിന്നില്ലൊരു സംശയം.
സന്ദേശസാരം ഗ്രഹിച്ചു സന്തുഷ്ടരായ്
നന്ദനന്മാരവരിങ്ങുവന്നെത്തിടും.
പിന്നെശ്ശുഭദിനം നോക്കിബ്ഭരതനെ
മന്നവനാക്കുവനാഘോഷപൂർവ്വകം.

രാമനില്ലാഗ്രഹം രാജ്യം ഭരിക്കുവാ–
നോമനിച്ചീടും സഹജനെപ്പിന്നെയും.
കേരംക്കു, വയഃക്രമം വംശമര്യാദയും
നോക്കേണ്ടപോലെതാൻ നോക്കുകകാരണം
രാമാഭിഷേകത്തിനുദ്യോഗമാന്നു ഞാൻ
കാമിനീരത്നമേ, ചിന്തിച്ചുകൊരംക നീ.
അല്ലാതെ, കൗസല്യയെന്നോടു വല്ലതും
ചൊല്ലിയിട്ടുണ്ടെന്നു തെററിദ്ധരിക്കൊലാ.
ആണയിട്ടോതുവൻ രാമനെക്കൊണ്ടു ഞാ–
നേണീവിലോചനേ, ശങ്കയെന്തിന്നിതിൽ?
എന്നാൽ ഭവതിയോടാലോചിയാഝയാ–
ലിന്നു വിച്ഛിന്നമാസ്കീന്നു മനോരഥം.
പാരുഷ്യമത്രയും സന്ത്യജിച്ചിന്നിനി–
ച്ചാരുവസ്ത്രാദികളൊക്കെയും ചാർത്തുക.
നാലഞ്ചുനാളുകരംക്കുള്ളിൽബ്ഭരതനെ–
ബ്ഭൂലക്ഷ്മി പൂണുന്ന കൗതുകം കണ്ടിടാം.
എന്നാലുമൊന്നുണ്ടു സന്താപകാരണ–
മെൻ നായികേ, നീ വരിച്ച രണ്ടാംവരം.
കാട്ടിൽഗ്ഗമിക്കണം രാമനെന്നുള്ളതു
കേട്ടു മച്ചിത്തം ദഹിക്കുന്നു ശോഭനേ!
സന്താപകാരിയാമാ വരം, വേണ്ടത്രേ
ചിന്തിച്ചുകൊണ്ടല്ല നേന്നതെന്നോമലാരം.
പാരുഷ്യമേവം നടിക്കയോ നീ വൃഥാ,
നേരേ മനോരഥം ചൊല്ലയോ, ചൊല്ലുക.
സീമാവിഹീനമാം കോപമൊതുക്കി നീ
രാമാപരാധമെന്തെന്നോടു ചൊല്ലുമോ?
മാലിന്യമേശാത്ത രാമൻ മനോഹരേ,
ശീലവാൻ സാധുവെന്നോതുന്നു സവ്വരും.
നീയും കുമാരനിൽക്കുററാന്നു തൽഗ്ഗുണം
ഭൂയോപി കീത്തിക്കയായിരുന്നൂ സദാ.
പിന്നെയെന്തിപ്പോഴിവണ്ണം കഥിക്കുവാ–
നെന്നുള്ളിലേറുന്നു സന്ദേഹമെൻപ്രിയേ!
ഏതൊരാരംതന്നുടെ ശീലമാധുര്യമുരം–
പ്രീതിയേകുന്നു രിപുക്കരംക്കു,മപ്പുമാൻ
തന്നമ്മതന്നുടെ വിദ്വേഷപാത്രമായ്
വന്നിതല്ലോ കഷ്ടം!മെന്തുചെയ്യട്ടെ ഞാൻ!

ക്രോധവും ഹാസവും കൈവിട്ടു യുക്തമായ്
ചോദിക്ക മറെറന്തു വേണമെന്നാകിലും.

എങ്കിൽ ബ്ഭരതൻെറ രാജ്യാഭിഷേചന-
മെൻ കണ്ണുരണ്ടും കുളിപ്പിക്കുമോമനേ!

പാഥസ്സുകൂടാതെ ജീവിച്ചിരിക്കുവാൻ
സാധിച്ചിടാം പ്രിയേ, മീനിന്നരക്ഷണം.

തന്മണി കൈവിട്ടു ദീനനായ് മേവുവാൻ.
ജിഹ്മഗ*മാഗ്രഹിച്ചീടുമെന്നുംവരാം.

എന്നാൽക്കളങ്കമറേറാതുന്നു ഞാനിതാ
നിന്നോടു വാസ്തവം നീത്താർദളേക്ഷണേ!

രാമനെക്കൂടാതെ കാൽക്ഷണംപോലുമേ
ഭൂമീനിവാസത്തിനാളാകയില്ല ഞാൻ.

നിബ്ബോധയല്ല നീ ചിന്തിച്ചുനോക്കുക
നിബ്ബന്ധമിപ്പോഴപേക്ഷിച്ചു വല്ലഭേ!

രണ്ടില്ല പക്ഷം, കുമാരരമ്യാനനം
കണ്ടുകൊണ്ടല്ലയോ ജീവിച്ചിരിപ്പു ഞാൻ?''

റാണിതൻ കോപമാം വഹ്നി വദ്ധിച്ചിത-
ക്ഷോണീവരോക്തിയാമാജ്യം പതിക്കയാൽ.

''ചിന്തിച്ചുകൊള്ളുക നൂറുനൂറായിരം
തന്ത്രങ്ങ,ളെന്നാൽ വെടിപ്പല്ലതൊന്നുമേ.

തന്നീടണം വര,മല്ലെങ്കിലില്ലെന്നു
ചൊന്നാലകീത്തിക്കു പാത്രമാകും വിഭോ!

കേഠംക്കേണ്ട, തെല്ലുമിസ്സൂത്രങ്ങളിങ്ങനെ
വാക്കുകൊണ്ടമ്മാനമാടുന്നതെന്തിനായ്?

ശീലവാനായ്‌വരാം രാമചന്ദ്രൻ; ഭവാൻ
ശീലവാന്മാരണിരത്നവുമായ്‌വരാം;

നല്ലവളായിടാം രാമമാതാവു,മി-
ങ്ങെല്ലാരെയും ഞാനറിഞ്ഞു യഥോചിതം.

ഇങ്ങെനിക്കാസ്തൂരാൻ കൗസല്യ നീട്ടിയ-
തങ്ങോട്ടുതന്നേ മടക്കിക്കൊടുപ്പു ഞാൻ.

താപസവേഷം ധരിച്ചു സന്തുഷ്ടനായ്-
ബ്ഭൂപതേ, നാളെ പ്രഭാതമാകുമ്പൊഴേ

രാമൻ വനത്തിന്നു പോകയില്ലെങ്കിലോ
ഞാൻ മരിച്ചീടുവ,നില്ലൊരു സംശയം.

---

* സപ്പം

കീർത്തിമാലിനൃവൃമങ്ങേക്കു നേരിടു–
മോർത്തുനോക്കീടുക, തീർത്തു ചൊല്ലുന്നു ഞാൻ.''

ഇത്തരമോരോന്നുരച്ചു കൈകേയിയാം
സത്വരമാഞ്ഞെഴന്നേററതു കാണുകിൽ,
പാതകപവ്വതംതന്നിൽനിന്നുത്ഭവി–
ച്ചാതുംഗരോഷമാം പാഥസ്സുചേന്നഹോ!
നേരും വരങ്ങളാം തീരങ്ങളോടു,മൂ൦–
ക്രൂരതയാകുന്ന വാരിവേഗത്തൊടും
ദുർഭാഷണങ്ങളാം ചക്രങ്ങളോടുമൊ–
ത്തബ്ഭൂപശാഖിയെത്താഴെവീഴ്ത്തീട്ടുതം
ആപദംഭോനിധി നോക്കിക്കുതിക്കുന്ന
കോപതരംഗിണിയെന്നോർത്തുപോയിടാം.
ഇച്ചൊന്ന ശപഥം സത്യമാക്കുംവിധ–
മച്ഛിന്നവൈക്ലബ്യമാർന്നു നരേശ്വരൻ.
ഉത്തമാംഗോപരി മാരണദേവത
നൎത്തനംചെയ്യുന്നിതെന്നു നണ്ണീടിനാൻ.

കാന്തതൻ പാദംപിടിച്ചിരുത്തി സ്വയം
സാന്ത്വനം വീണ്ടും തുടന്നാൻ വിനീതനായ്:
''ആദിത്യഗോത്രമാം പാരിജാതദ്രുമം
ഛേദിക്കുവാൻ നീ കുഠാരമായീടൊലാ.
വേണമെന്നാകിലെൻ ശീഷ്മരക്ഷണാൽ
കാണിക്കയൊക്കുവൻ നിൻ കാല്ക്കലെൻ പ്രിയേ!
രാമവിയോഗംനിമിത്തം മരിക്കുവാ–
നീ മന്ദഭാഗ്യന്നു സംഗതിയാക്കൊലാ.
ചേതസ്സുഖം വേണമിന്നിമേലെങ്കിൽ നീ–
യേതുമട്ടെങ്കിലും രക്ഷിക്ക രാമനെ.
അല്ലെന്നിരിക്കുകിൽ ജീവിതാന്ത്യത്തോള–
മല്ലലിൽപ്പെട്ടു നീ നട്ടംതിരിഞ്ഞുപോം.''

വീറാന്നു പിന്നെയും കൈകേയി നില്ക്കയാൽ
മാറാത്ത രോഗമാണെന്നറിഞ്ഞൂഴിപൻ,
വാദ്ധക്യക്ലിഷ്ടമാം ഫാലദേശത്തിലും
മൂദ്ധാവിലും സ്വയം താഡിച്ചു കൈകളാൽ
ഭൂമിയിൽ വീണു കിടന്നുരുണ്ടീടിനാൻ
രാമരാമേത്യാദിദീനസ്വരത്തൊടേ.
കല്പകദാരുവെക്കാട്ടാനയെന്നപോ–
ലല്പേതരാർത്തി മഥിച്ചു മഹീശനെ.

കണ്ണും വരണ്ടഹോ! മിണ്ടാനശക്തനായ്
കുണ്ഠതചമാൎന്നു പിടയ്ക്കുന്നു ഭൂവരൻ;
പാഥസ്സിൽനിന്നു പിടിച്ചു സന്തപ്തമാം
പാറപ്പുറത്തിട്ട മത്സ്യംകണക്കിനെ.

പുണ്ണിൽക്കൊടും വിഷം കുത്തിവെയ്ക്കുംവിധം
പിന്നെയും കൈകേയി കൊള്ളിവാക്കോതിനാൾ:
''കൊള്ളാം! വരം തരാൻ സന്നദ്ധനല്ലാതെ
ചൊല്ലുചൊല്ലെന്നു കഥിച്ചതെന്തേ ഭവാൻ?
ഉള്ളം തെളിഞ്ഞു ചിരിക്കാനു,മക്ഷണ-
മല്ലലാൽക്കേഴാനുമാൎക്കു സാധിച്ചിടും?
അൎത്ഥികൾ മന്ദാരമാണുപോൽ മൽപ്രിയൻ;
വൎത്തിപ്പതോ വെറും ലോഭിയെപ്പോലെയും!
നാടു ഭരിക്കുവാൻ കാംക്ഷയു,ണ്ടല്പവു-
മാടലേശീടാൻ മനസ്സുമില്ലത്ഭുതം!
ദൂരത്തു തള്ളുക സത്യ,മല്ലെങ്കിലോ
ധീരത കൈക്കൊൾക രണ്ടിലൊന്നേ വരം.
വിണ്ണവരാലും സമാദൃതനാം ഭവാൻ
പെണ്ണുങ്ങളെപ്പോലിരുന്നു കരകയോ?
ചൊല്ലാൎന്ന രാജ്യവും കാന്തയും പുത്രരു-
മുല്ലസൽഗേഹവും ദേഹവും ഭൂതിയും
ചൊല്ലുന്നതെന്തിനിന്നേറെ,സ്സമസ്തവും
പുല്ലുപോലെണ്ണുന്നു സത്യാനുവൎത്തികൾ.''

ഉള്ളിൽത്തറയ്ക്കുന്നൊരീ വാക്കിനുത്തരം
ചൊല്ലിനാനാപത്തിലാപ്പെട്ട മന്നവൻ:
''പങ്കേരുഹാക്ഷി, നീ ശാഠ്യം പിടിപ്പതും
നിൻകുററമല്ലെന്നു കാണുന്നതുണ്ടു ഞാൻ.
തൻകാമപൂൎത്തിക്കൊരായുധമാക്കിനാ-
ളെൻകാലദോഷപ്പിശാചി നിന്നെ പ്രിയേ!
നാഥേ, ഭരതനില്ലാഗ്രഹം കാശ്യപീ-
നാഥനായ് വാഴുവാൻ പാൎക്കിനാവിങ്കലും.
മൽഭാഗ്യദോഷംനിമിത്തം ഭവതിയിൽ
ദുൎബ്ബുദ്ധിചേഷ്ടിതം വായ്ക്കുന്നു വല്ലഭേ!
ദൈവകോപത്തിനും പാത്രീഭവിച്ചു ഞാൻ
കൈവന്നു മുജ്ജന്മകല്മഷത്തിൻ ഫലം.
ഭൂലോകലക്ഷ്മിതൻ ചിത്രകമെന്നപോൽ
മേലിലയോദ്ധ്യ വിളങ്ങാ,മനുത്തമം;

ശ്രീമൽഗുണസ്തോമകേദാരമാകുമെൻ
രാമനന്നുർവ്വരാനാഥനായുംവരാം;
പാവനപ്രേമം ജയിക്കുമാറഗ്രജ–
സേവകന്മാരായ് ഭവിക്കാം സഹജരും;
ലോകങ്ങളൊക്കെയും ശ്രീരാമഭദ്രനെ
ലോഭമേ തീണ്ടാതെ വാഴ്ത്തിയെന്നും വരാം;
എന്നാൽ ശമിക്കില്ല, നാം മരിച്ചീടിലു–
മെന്നനുതാപവും നിൻ കീർത്തിദോഷവും.
ഇഷ്ടമെന്താണതു ചെയ്തുകൊണ്ടാലു,മി–
ന്നൊട്ടേറെ വല്ലതും ചൊന്നാൽ ഫലം വരാ.
നിന്മുഖം കാണ്മവാൻ മേലിലില്ലിച്ഛ,യെൻ
കണ്മുമ്പിൽനിന്നു മറഞ്ഞു വാണാൽസ്സുഖം.
ഒന്നപേക്ഷിക്കുന്നു കൈകൂപ്പി,യിന്നി നീ–
യെന്നോടു മിണ്ടൊല്ല, ഞാൻ മരിപ്പോളവും.
ഇക്കാര്യമോർത്തു നീ നൂന,മൊടുക്കത്തു
ദുഷ്കാലചോദിതേ, പശ്ചാത്തപിച്ചിടും.
പയ്യിനെക്കൊന്നു നീ ശാർദ്ദൂലമൊന്നിൻെറ
പയ്യകററീടുവാൻ കഷ്ടം! മഹാശഠേ!
ഈ വിപൽകർമ്മമനുഷ്ഠിപ്പതെന്തു നീ?''—
ഭൂവരൻ പിന്നെയും വീണു ധരിത്രിയിൽ.

പാരിച്ച കോപേന രാജ്ഞി നിശ്ശബ്ദയായ്
നീറി, ശ്മശാനാഗ്നിപോലെ നിന്നു തദാ.
പത്രങ്ങരററ പൊയ്പ്പോയ വിഷ്ടിരംപോലെയ–
പ്പുത്രവാത്സല്യപരിക്ലാന്തമാനസൻ
ധീ മങ്ങിയുററത്താപമേറിക്കരുണമായ്
രാമരാമേതി കരഞ്ഞാനനുപദം.

ഉള്ളിലോർത്താൻ നൃപൻ: 'നാളെജ്ജഗത്തിതിൽ
വെള്ളവീശീടാതിരിക്കട്ടെ ദൈവമേ!
ആരെങ്കിലും ചെന്നു രാമനോടിക്കാര്യ–
സാരം കഥിക്കുവാൻ സംഗതിയാകൊലാ.
അന്വയനാഥനായ് ഞങ്ങളെപ്പോററുന്ന
വന്ദനീയാത്മൻ, സഹസ്രഭാനോ, ഭവാൻ
പൂകൊല്ല, പൂകൊല്ല, പൂർവ്വാദ്രി; പൂകുകിൽ
ശോകാന്തദർശനംകൊണ്ടേ തളർന്നുപോം.'

വന്ദ്യനാം രാജാ ദശസ്യന്ദനൻതൻെറ
നന്ദനസ്നേഹവും റാണിതൻ ക്രൗര്യവും

ലോകേശസംസൃഷ്ടിപാടവപാരമ്യ-
പാകത കാട്ടുന്ന കണ്ണാടിതന്നെയായ്.

മന്നവനിങ്ങനെ ദുഃഖിച്ചിരിക്കവേ
പൊന്നൊളിപൂശിയണഞ്ഞു പുലരിയും.
ശംഖവീണാമുഖ്യമഞ്ജുവാദ്യങ്ങൾതൻ
സങ്കീർണ്ണനാദം മുഴങ്ങി ചേതോഹരം.
മാഗധസ്തോത്രവും ഗായകന്മാരുടെ
രാഗമാലാലാപകോലാഹലങ്ങളും
കേട്ടു സമ്മോദിച്ചു പൗര,രെന്നാകിലും
രാട്ടിന്റെ മർമ്മം പിളർന്നിതതൊക്കെയും.
പട്ടടപൂകാനൊരുങ്ങും വിതന്തുവാം
നഷ്ടഭാഗ്യയ്ക്കു തന്നാഭരണങ്ങൾപോൽ,
മംഗളാനുഷ്ഠാനമോരോന്നു,മാർത്തനാം
മന്നവശ്രേഷ്ഠനു ശല്യമായ്ത്തീർന്നതേ

ശ്രീരാമദർശനലാലസ വാസ്സയാ-
ലാ രാവിലാരുമുറങ്ങീല പത്തനേ.

ഭൂവരമന്ദിരദ്വാരത്തിലഞ്ജസാ
സേവകന്മാരും സചിവപ്രധാനരും
വന്നുചേർന്നാദിത്യദേവോദയം പാർത്തു
സന്ദിഗ്ദ്ധചിത്തരായ് ചൊന്നാരിതേവിധം:
''ചൊല്ലാർന്ന കോസലക്ഷ്മാപാലസത്തമൻ
പള്ളിക്കുറുപ്പുണർന്നീടാത്തതെന്തഹോ!
എന്തേ വിശേഷമിന്നെന്നും മഹീധവ-
നന്ത്യയാമത്തിലുണർന്നെഴുന്നേററിടും.
ചെന്നറിഞ്ഞാലും സുമന്ത്രരേ, കാരണം
വന്നറിയിക്കുക കല്പന സത്വരം.''

തെറെറന്നു മന്ത്രീശനുള്ളിൽക്കടന്നു, തൻ
ചുററുമമംഗളം കണ്ടു നടുങ്ങിനാൻ.
തന്നെ ഗ്രസിക്കുവാനേതോ പിശാചിക
വന്നടുത്താൽപ്പോലെ പാഞ്ഞു മന്ത്രീശ്വരൻ.
ആടലുമാപത്തുമൊത്തുചേർന്നസ്ഥല-
ത്താരമിച്ചീടുന്നിതെന്നാരുമോർത്തുപോം.

കാരണമെന്തെന്നു ചോദിച്ചിതെങ്കിലു-
മാരും പറഞ്ഞില്ല മന്ത്രിയോടുത്തരം.
ആകുലചിത്തനായ്ത്തീർന്ന സുമന്ത്രരോ
കേകയപുത്രിതൻ മന്ദിരം പൂകിനാൻ.

മന്നോരിൽമന്നനെബ്ഭക്ത്യാ തൊഴുതുടൻ
ധന്യവാദംചെയ്തു നിന്നാനനന്തരം.
സന്താപമഗ്നനായ്, ചോടേ പറിച്ചിട്ട
ചെന്താമരത്താരുപോലെ വാടിത്തദാ
വീണുകിടക്കുന്ന തമ്പുരാനെക്കണ്ടു
ദീനനായ് മൂകനായ്നിന്നു തത്സേവകൻ.

അപ്പോളഭദ്രങ്ങളൊന്നിച്ചുചേർന്നൊര-
ഭ്രംഗകൈകേയി ചൊല്ലിനാളീവിധം:
''ഉർവ്വരാകാന്തനുറങ്ങീല രാത്രിയിൽ
സർവ്വേശനല്ലാതറിഞ്ഞീല കാരണം.
രാമനെത്തന്നെ വിളിച്ചു രാപോക്കി,യെ-
ന്താമയമാണെന്നു ചൊല്ലുന്നതില്ലഹോ!
ചെന്നുടൻ രാമനെക്കൂട്ടിയിങ്ങെത്തുക
പിന്നീടു കാരണം ചോദിച്ചറിഞ്ഞിടാം.''

മന്നനും താൽപര്യമുണ്ടെന്നു കാൺകയാൽ
മന്ദേതരം മന്ത്രി യാത്രയായീ തദാ.

എന്തോ കുതന്ത്രം തുടങ്ങുന്നു റാണിയാ-
ളെന്നുള്ള സംശയം പൊന്തീ സുമന്ത്രരിൽ.
ഫുല്ലാബ്ജനേത്രനെക്കണ്ടു തത്താതന്നു
ചൊല്ലേണ്ട കാര്യമെന്തെന്നൊരുൽക്കണ്ഠയാൽ
വെമ്പുന്ന മന്ത്രിതൻ പാദം ധരിത്രിയി-
ലമ്പോ! തൊടുന്നീല, സംഭ്രാന്തിവേപിതം.
മന്ദിരദ്വാരത്തു കൂടിനില്ക്കുന്നവ-
രന്യൂനകൗതുകം ചോദ്യംതുടങ്ങിനാർ.
ചിത്തമുറപ്പിച്ചു മന്ത്രി,യക്കൂട്ടരെ-
പ്രത്യുക്തിയാൽ ചെററടക്കിനിർത്തിക്ഷണാൽ
ശ്രീമദ്ദിവാകരവംശാവതംസമാം
രാമൻ വസിക്കുന്ന മന്ദിരം പൂകിനാൻ.

ആ വൃദ്ധമന്ത്രിയെത്തൻ താതനെപ്പോലെ-
യാദരിച്ചീടിനാൻ ജാനകീനായകൻ.
ഉണ്ടായകാര്യമുണർത്തിച്ചനന്തരം
രണ്ടാളുമൊത്തു പുറപ്പെട്ടു സത്വരം.
മന്ത്രിയോടൊന്നിച്ചു മൈഥിലീവല്ലഭൻ
സന്തോഷഹീനനായ്പ്പോകുംദശാന്തരേ
വല്ലായ്മയെന്തെന്നു ശങ്കിച്ചു കാണിക-
ളെല്ലാം പരിക്ലാന്തചിത്തരായീ തുലോം.

ശ്രീരഘുനാഥനാം രാമൻ സുമന്ത്രരൊ-
ത്താരമ്യശുദ്ധാന്തമുറപ്പുക നോക്കവേ
ക്രുദ്ധയാം സിംഹിയെക്കണ്ടു വിറയ്ക്കുന്ന
വൃദ്ധദന്താവളംപോലെ വിവശനായ്
ക്ഷോണിയിൽ പാരം മുഷിഞ്ഞവേഷത്തൊടേ
വീണുകിടക്കുന്ന താതനെക്കാൺകയാൽ
ചുണ്ടുവരണ്ടും, ശരീരംപുകഞ്ഞു, മുൽ-
ക്കണ്ണുയാലുള്ളം തുടിച്ചും പൊടുന്നനെ
ഖിന്നയായ്നിന്നിതു തന്മണി പൊയ്പോയ
പന്നഗശ്രേഷ്ഠനെപ്പോലെ രഘൂത്തമൻ.
തന്നിളയമ്മയെക്കണ്ടോൻ നിമിഷങ്ങ-
ളെണ്ണിക്കഴിയുന്ന മൃത്യുവെപ്പോലെയും.

ചൊല്ലെഴും കാരുണ്യവർഷംചൊരിയുന്ന
കല്യാണവാരിദമല്ലയോ രാഘവൻ?
ആതങ്കമെന്നുള്ളതിന്നാണു നിർമ്മലൻ
സീതാമണാളൻ ഗ്രഹിച്ചതൊന്നാമതായ്.
എങ്കിലും ധൈര്യമാർന്നമ്മയോടീവിധം
പങ്കജലോചനൻ ചോദിച്ചു സാദരം:
''സന്തപിച്ചീടുന്നതെന്തിനമ്മേ, പിതാ-
വെന്താണു കാരണമെന്നുചൊല്ലീടണം.
കൂടുന്നവേഗത്തിലെന്തുചെയ്തെങ്കിലു-
മാടലകററുവാനുദ്യമിച്ചീടുവൻ.''

''നിന്നോടു വാസ്തവമോതുവാനല്പവും
സന്ദേഹമില്ല മേ കേൾക്കു കുമാരക!
വൃദ്ധനാം താതനു നിന്നെക്കുറിച്ചുള്ള
വർദ്ധിതപ്രേമമേ സന്താപകാരണം.
മന്നവമൗലിയെനിക്കു വരദ്വയം
തന്നിടാമെന്നു കനിഞ്ഞരുളീ പുരാ
ആ വരം രണ്ടുമിന്നർത്ഥിച്ചുകൊൾകയാൽ
ഭൂവരനിങ്ങനെ കേഴുന്നു കേൾക്ക നീ.
നിന്നെക്കുറിച്ചൊരു നിസ്സാരസംഗതി
തന്നുള്ളിൽനിന്നും വിടുന്നീല ഭൂമിപൻ.
നന്ദനസ്നേഹ,മനുല്ലംഘ്യവാഗ്ദാന-
മെന്നിവതൻ നടുക്കാപ്പെട്ടുപോയ് നൃപൻ.
ആമെങ്കിലച്ഛന്റെ ശാസനം കൈവരി-
ച്ചീ മഹാദുഃഖം ശമിപ്പിക്ക വിശ്രുതം.

ക്രൂരതപോലും നടുങ്ങുമാറീവിധം
ഘോരദുർവ്വാഗസ്രൂജാലം തെരുന്നനെ
ജിഹ്വയാം വില്ലിൽത്തൊടുത്തു വർഷിച്ചിതാ–
വിഹ്വലഗാത്രനാം ഭൂപൻെറ നേക്കവരം.
അക്കാഴ്ചകാണുകിൽ ക്രൗര്യമുടലെടു–
ത്തുരംക്കരുത്തേറുന്ന വീരനാമാരെയോ,
കോദണ്ഡവിദ്യയിൽ ശിക്ഷണംചെയ്യുന്ന
രീതിയാവാമിതെന്നോർത്തുപോം നിർണ്ണയം.
കേവലം നാരിതൻ രൂപംധരിച്ചുകൊ–
ണ്ടാവിർഭ്ഭവിച്ചതാം കാർക്കശ്യമെന്നപോൽ
പാരം ഞെളിഞ്ഞിരുന്നോതിനാളാതങ്ക–
കാരണം സർവ്വവും കൈകേയി നിസ്രൂപം.

ഭാനുകുലത്തിന്നു മംഗളഭാനുമാൻ,
ആനന്ദഭണ്ഡാര,മാര്യൻ രഘുവരൻ
ഉരംത്താരിലീഷൽസ്മിതം പൂണ്ടു ചൊല്ലിനാ–
നത്യന്തരമ്യമായ്, ദോഷരഹിതമായ്,
വാഗ്ദേവി ചാർത്തുന്ന ഭൂഷാശതങ്ങളെ–
ന്നോർത്തുപോമ്മാറു മനോഹരവാണികരം:
''കേട്ടാലുമമ്മേ, പിതാക്കരംതൻ കല്പന
കേട്ടു നടക്കുന്ന നന്ദനൻ നന്ദനൻ.
താതമാതാക്കളെദ്ധന്യരാക്കീടുവാൻ
ജാതനാം പുത്രൻ സുദുർല്ലഭം പാരിതിൽ.

ശോഭന കാന്താരഭൂമിയിൽദ്ദിവ്യരാം
താപസന്മാരോടുചേർന്നു വാഴാം സുഖം.
അച്ഛൻെറ കല്പന മാത്രമ,ല്ലമ്മത–
ന്നിച്ഛയും യോജിച്ച ഭാഗ്യവാനായി ഞാൻ.
എല്ലാവിധത്തിലുമാരണ്യജീവിതം
കല്യാണസമ്പൂർണ്ണമായിരിക്കും ദൃഢം.
എൻപ്രാണതുല്യനാം ഭദ്രൻ ഭരതനാൽ
സമ്പ്രീതയായ്‌വരും കോസലലക്ഷ്മിയും.
ഖിന്നതചേർക്കാതെ നാനാപ്രകാരമി–
ന്നെന്നിലനുഗ്രഹം വർഷിച്ചിതീശ്വരൻ.
ആനന്ദപൂർണ്ണമാമിദൃശാസന്ധിയിൽ
ഞാനരണ്യത്തിനു പോകാതിരിക്കിലോ,
തർക്കമില്ലേതും മഹാമൂഢവർഗ്ഗത്തി–
ലഗ്രഗനെന്നേ ഗണിക്കേണ്ടതുള്ളു മാം.

ദേവവൃക്ഷത്തെ സ്വയമേ പരിത്യജി–
ച്ചാവണക്കാഗ്രഹിച്ചീടുന്ന മൂഢനും,
ശ്രീകരമാം സുധ ദൂരത്തെറിഞ്ഞഹോ
കാകോളമാശിച്ചു പോകും മടയനും
കാണാം ജഗത്തി,ലക്കൂട്ടരുമീവിധം
ചേണാന്ന സന്ദർഭമമ്മേ, കളയുമോ?
എന്നാൽ പിതാവിന്റെ സങ്കടം കാണുന്ന–
തൊന്നാണു മന്മനം നീററുന്നതംബികേ!
നിസ്സാരകാര്യം വിചാരിച്ചു മൽപിതാ
ദുസ്സ്പൃഹാർത്തിക്കു വശംവദനാകയോ?
സൽഗ്ഗുണവാരാശി കോസലാധീശ്വര–
നാംക്കരുത്തുള്ളോരിലൊന്നാമനല്ലയോ?
എന്തോ പിഴച്ചു ഞാനച്ഛനോ,ടല്ലെങ്കി–
ലന്തികേ വന്നിട്ടു മിണ്ടാതിരിക്കുമോ?
ചൊന്നാലുമെന്നോടു സത്യം സമസ്തവു–
മിന്നപേക്ഷിപ്പൂ ശപഥപുരസ്സരം.''

അത്യന്തശുദ്ധമാം രാമവചസ്സിലും
കൃത്രിമത്വം വൃഥാ കല്പിച്ചു റാണിയാരം.
കണ്ണുനീർപോലെ തെളിഞ്ഞ വെള്ളത്തിലും
കണ്ണട്ടു ന്യൂണവളഞ്ഞേ ചരിച്ചിട്ടു.
രാഘവസമ്മതി ചിന്തിച്ചു തുഷ്ടയായ്
സ്നേഹപ്രകർഷം നടിച്ചുകൊണ്ടോതിനാരം:
''നിന്നാണെ വാസ്തവം; കേരംക്കുക, പോരെങ്കി–
ലെന്നോമനക്കുഞ്ഞിനാണെ, ചൊല്ലുന്നു ഞാൻ.
മാനവനാഥനിമ്മട്ടിൽത്തപിക്കുവാൻ
ഞാനറിയുന്നീല മററൊരുകാരണം.
മാതാപിതാക്കരംക്കുമൻപുററ തൻസഹ–
ജാതക്കുമനപഹമാനന്ദകാരിയായ്
ഉല്ലസിക്കുന്ന സുനിർമ്മലനാം നിന്നി–
ലില്ലപരാധപ്രസംഗമെള്ളോളവും.
നീയിന്നു ചൊൽവതു സത്യം; പിതാക്കളോ–
ടായതസ്നേഹവുമുണ്ടു നിന്മാനസേ.
വാർദ്ധക്യകാലത്തു നിർവ്വിചാരം വൃഥാ
വാച്ച ദുഷ്കീർത്തി വരുത്താതിരിക്കുവാൻ
എന്മകനച്ഛനോടോതുക; മന്നോർക്കു
കല്മഷരാഹിത്യകാംക്ഷയത്രേ വരം.

നിസ്സീമപുണ്യംനിമിത്തം നരാധിപൻ
ത്വത്സമനായൊരു പുത്രനാൽ ഭാഗ്യവാൻ.
ആകയാൽ ഭദ്രനാം നീയപേക്ഷിക്കുകി–
ലാദരിച്ചീടാതിരിക്കില്ല നിശ്ചയം.''

ദുർമ്മുഖം കാട്ടമദ്ധ്യൌത്തതൻ നാവിൽനി–
ന്നിമ്മംഗളോക്തി ഗളിച്ചതാശ്ചര്യമോ?
ശ്രീ'ഗയ' തൊട്ടുള്ള പുണ്യതീർത്ഥങ്ങളാ–
മാഗധദേശത്തു ജാതങ്ങളല്ലയോ?

അമ്മതൻ വാക്കുകളാദരിച്ചാനുട–
നംബുജലോചനനാത്മാർത്ഥമായ്‌ തദാ.
ഗംഗ ശുദ്ധീകരിച്ചീടുന്നു തന്നോടു
സംഗമിക്കുന്ന ജലപ്രവാഹങ്ങളെ.

വൻമൂർച്ഛ കൈവിട്ട രാമസ്മരണയാൽ
തൻമുഖം തെല്ലൊന്നുയർത്തീ ജനേശ്വരൻ.
'വന്നിതാനില്ലുന്നു നന്ദന'നെന്നുടൻ
വന്ദനംചെയ്തു സുമന്ത്രരോതീടവേ,
ഉൾക്കരുത്താർന്നുകൊണ്ടുവ്വീന്ദ്രപുംഗവൻ
ചിക്കെന്നു കണ്ണു തുറന്നു നോക്കീടിനാൻ.
വൈകാതമാത്യൻ മഹീനാഥനെത്തന്റെ
കൈകളാൽത്താങ്ങിയിരുത്തിയ വേളയിൽ
ദീർഘനമസ്കൃതിചെയ്തുകൊണ്ടാദരാൽ
കാല്ക്കൽക്കിടക്കുന്ന പുത്രനെക്കാൺകയാൽ
പൊയ്പ്പോയ രത്നം പുനഃപ്രാപ്തമാകയാ–
ലുൾപ്രീതിവാച്ചുന്ന പന്നഗംപോലവേ
പ്രേമാന്ധചിത്തനായ്‌ മാറോടുചേർത്തിത–
ക്കോമളാകാരനാമുണ്ണിയെ ക്ഷോണിപൻ.
ശ്രീരാമചന്ദ്രാസ്യപത്മം നിരീക്ഷിച്ചു
തോരാതെ കണ്ണീരൊഴുക്കി, നിരക്ഷരം
പിന്നെയുംപിന്നെയും ഗാഢം പുണരുന്ന
മന്നനെക്കണ്ടാൽക്കരഞ്ഞുപോമേവരും.
ശുദ്ധമായർത്ഥിച്ചു രാജേശ, 'നെന്മകൻ
കാടു പൂകായ്‌വാൻ കനിഞ്ഞാലുമീശ്വര!'
പിന്നെസ്മരിക്കയായ്‌ ശ്രീനീലകണ്ഠനെ–
ത്തന്നുള്ളിലേറുന്ന സങ്കടം പോക്കുവാൻ:

'പ്രാർത്ഥിക്കയാണു ഞാൻ, ചന്ദ്രക്കലാധര–
മൂർത്തേ, സദാശിവസ്വാമിൻ, നമസ്തുതേ.

ക്ഷിപ്രപ്രസാദിയാസ്സൻ പാദഭക്തക്കു
കല്പകപാദപമായ് ജയിക്കുന്നു നീ.
ഞാനൊരു ദീനനും നിൻപാദദാസനു–
മാണെന്നറിഞ്ഞു വിപത്തു നീക്കേണമേ!
നിത്യം ചരാചരഗ്രാമങ്ങളെത്തവ
ശക്തിയൊന്നല്ലോ ഭരിക്കുന്നു ശങ്കര!
നിമ്മലസ്നേഹവും ശീലവും വിസ്മരി–
ച്ചെന്മകനീയൊരു കാര്യത്തിലെങ്കിലും
മാമകശാസനം ലംഘിച്ചഭംഗുര–
ക്ഷേമവാരാശിയിലാറാടി, മന്ദിരേ
എന്നും രമിക്കുവാൻ ബുദ്ധിതോന്നിക്കണ–
മെന്നാണപേക്ഷിപ്പതങ്ങയോടെൻ വിഭോ!
വന്നുഭവിക്കട്ടെ ദുഷ്കീത്തി മേല്ക്കുമേൽ
സുന്ദരകീത്തി നശിക്കട്ടെ സവ്വവും.
നാകസൗഖ്യത്തിലുമുൽകൃഷ്ടമായിതാ
നാരകസന്താപമാഗ്രഹിക്കുന്നു ഞാൻ.
രാമപ്രവാസമൊഴിച്ചു ജഗത്തിലെ–
ബ്ഭീമസന്താപങ്ങളൊക്കെസ്സഹിക്കുവൻ.'

ഇശ്ശല്യചിന്തയാം ചണ്ഡമരുത്തിങ്ക–
ലശ്വത്ഥപത്രമായ്ത്തീന്നു തന്മാനസം.
പ്രേമവിവശനായ്ത്തീന്ന തൻ താതനെ–
സ്സീമാതിഗാദരം നോക്കിനോക്കിത്തദാ
പിന്നെയും കൈകേയി വല്ലതും ചൊല്ലീടു–
മെന്നേവമൂഹിച്ചുദാരനാം രാഘവൻ
ആശയസംശുദ്ധിവായ്ക്കുമാറോതിനാൻ
ദേശകാലോചിതമായ വചസ്സുകം:

''എൻപിതാവേ, ഞാനയുക്തമായ് വല്ലതു–
മൻപാന്നൊരങ്ങയോടോതുന്നുവെങ്കിലോ,
ബാലകനെന്നോത്തനൗചിത്യഗൗരവ–
മാലോചിയാതെ പൊറുത്തുകൊള്ളേണമേ!
ഇത്രയും നിസ്സാരകാര്യത്തിനായ്ബ്ഭവാ–
നത്യുഗ്രദുഃഖം സഹിക്കുന്നതത്ഭുതം!
ആരും പറഞ്ഞറിഞ്ഞില്ല ഞാനിക്കഥ
നേരത്തെ,യെന്നു ധരിച്ചാലുമെൻ പിതാ.
സന്താപമീവിധം കാങ്കയാലമ്മയോ–
ടെന്താണു കാരണമെന്നു ചോദിച്ചു ഞാൻ.

മാതാവു സർവ്വവും കേൾപ്പിച്ചു; മാലിനോ
ശീതളധാരയായ്ത്തീൻ തദ്ദക്തികൾ.
മംഗലവേളയിൽ സ്നേഹവിവശനാ–
യിങ്ങനെ കേഴാതെ കല്പനനല്കണം.''

ഇമ്മട്ടു നേൻകൊണ്ടാത്തരോമാഞ്ചനായ്
സമ്മതി രാമൻ തുടൻനാനിതേവിധം:
''തൻചരിത്രത്താൽ മഹാനന്ദമച്ഛനിൽ
സഞ്ചയിച്ചീടുന്ന നന്ദനൻ പുണ്യവാൻ.
ജന്മദാതാക്കളെപ്പൂജിച്ചുകൊള്ളുകിൽ
ചെമ്മേ പുമർത്ഥങ്ങളെല്ലാം കരഗതം.
താവൽകശാസനമംഗീകരിക്കുകിൽ
ജീവിതസാഫല്യമുണ്ടാമഭംഗുരം.
പോകുവാൻ കല്പന തന്നരുളീടണം
വൈകാതെതന്നെ ഞാൻ പ്രത്യാഗമിക്കുവൻ.
സമ്മോദപൂർവ്വമരണ്യനിവാസത്തി–
നമ്മതന്നാജ്ഞയും വാങ്ങിവരട്ടെ ഞാൻ.
പില്പാടു വീണ്ടുമിങ്ങെത്തിസ്സരഭസം
തൃപ്പാദപല്ലവം കുപ്പിപ്പുറപ്പെടാം.''

ഉൽക്കടശോകാഭിമർദ്ദിതചിത്തനാ–
യുത്തരമോതാതെ രാജാ ദശരഥൻ
മേവിനാൻ; താതനെക്കുപ്പി കുമാരകൻ
പോവുകയായീ ജനനിയെക്കാണുവാൻ.

പെട്ടെന്നു മേനിയിൽത്തേളിൻവിഷംപോലെ
പട്ടണമെങ്ങും പരന്നിതീ വാർത്തയും.
ദാരുണദാവാഗ്നി ബാധിച്ച കാട്ടിലെ–
ബഭ്രുരുഹവല്ലീകദംബംകണക്കഹോ
അംഗങ്ങളെല്ലാം തളൻവിറക്കൊണ്ടി–
തംഗനമാരും പുമാന്മാരുമാകവേ.
ഓഷ്ഠാധരങ്ങളുണങ്ങിയും സങ്കട–
മോർത്തോർത്തു കണ്ണുനീർ വാർത്തും സഗദ്ഗദം
നില്ക്കും ജനങ്ങളെക്കണ്ടാൽക്കളകളം
ദിക്കാകെ മാറൊലിക്കൊള്ളിച്ചയോദ്ധ്യയിൽ.
വന്നുനിരന്നോരനക്രോശസൈന്യ*ങ്ങ–
ളെന്നുള്ള സന്ദേഹമാർക്കുമുണ്ടായ്‌വരും.

* കരുണരസത്തിൻെറ പടയാളികൾ

ശോകം സഹിക്കാതെ പിന്നെയെല്ലാവരും
കേകയപുത്രിയെബ് ഭർത്സിച്ചു ചൊല്ലിനാർ:
''ഇദ്ധന്യകർമ്മം മുടക്കിമുടിക്കുവാൻ
മദ്ധ്യത്തിലെന്തിന്നു ചാടിവീണു വിധി?
തന്മന്ദിരത്തിനു തീവെച്ചതെന്തിനാ-
ണിമ്മഹാദുഷ്ടയാം കൈകേയി ദൈവമേ!
തൻകരംകൊണ്ടു തൻ കണ്ണുപൊട്ടിച്ചിവരം
ശങ്കിയാതീക്ഷണശക്തി വാഞ്ഛിക്കയോ?
ക്ഷേമദമാം സുധ താഴെക്കളഞ്ഞഹോ
ക്ഷേചളം ഭുജിപ്പാൻ കൊതിക്കുന്നു ദുർഭഗ.
ഈ രഘുവംശമാം വംശാടവി*ക്കു ഹാ!
ദാരുണവഹ്നിയാൾസ്ത്രീന്നിതിക്കശ്മല.
ആഹന്ത! കൊമ്പത്തു കേറിയിരുന്നിവരം
ശാഖി മുറിക്കുകയല്ലയോ ചെയ്യന്തും?
മാനസാനന്ദം ഭുജിക്കേണ്ടനേരത്തു
മാപാപി ശോകം വലിച്ചുവെച്ചു വൃഥാ.
തൻപ്രാണനെക്കാളിവരംക്കു രഘൂത്തമ-
നൻപാന്ന നന്ദനനായിരുന്നു സദാ.
പിന്നെന്തുകാരണമാവോ? കുടിലയാ-
യന്യായകർമ്മമിന്നാചരിക്കുന്നതും!
നാരീസ്വഭാവമഗാധം, സുദുർഗ്രഹം;
പോരാ, ജനങ്ങളാലെന്നും ദുരാസദം;
ഇങ്ങനെ ചൊല്ലും മനീഷിമാരാം കവി-
പുംഗവന്മാരുടെ വാക്കു സത്യാത്മകം.
ദർപ്പണാന്തസ്ഥമാം സ്വപ്രതിച്ഛായയെ-
ത്തപ്പിപ്പിടിപ്പാൻ കഴിഞ്ഞെന്നുവന്നിടാം;
അംഗനമാരുടെ ശീലം ഗ്രഹിക്കുവാൻ
നിങ്ങളൊരുങ്ങേണ്ടതില്ലെൻ സഹജരേ!
ഈയഗ്നി ചാമ്പലാസ്സ്ത്രീക്കാത്തതെന്തിനെ?
ഈയുഷ്പനീരാഴി മുക്കാത്തതെന്തിനെ?
ഈയുഗ്രകാലം വിഴുങ്ങാത്തതെന്തിനെ?
സ്ത്രീയെന്തിനെന്തിന്നു ശക്തയാകില്ലഹോ!
എന്തു കേഴിപ്പിപ്പാനൊരുങ്ങി ഹതവിധി,
എന്തു കേഴിപ്പിച്ചിതഭാഗ്യരാം നമ്മളെ!
കാട്ടുവാൻ നീട്ടിയതേതൊന്നു? നമ്മളെ-
ക്കാട്ടിയതേതൊന്നു? കശ്മലൻ നാന്മുഖൻ!''

* മുളങ്കാട്ട്

ഇമ്മട്ട മാനുഷരോരോന്നുരയ്ക്കവേ
തന്മതം ചൊല്ലിനാനേകൻ ദൃഢസ്വരം:
''ധർമ്മമല്ലീവിധം രാജാവു ചെയ്യതി–
ദുർമ്മതിക്കെന്തിനു നല്ലീ വരദ്വയം?
നാരിക്കധീനനായ് ജ്ഞാനപ്രഭാവവും
ചാരുഗുണങ്ങളും കൈവെടിഞ്ഞിങ്ങനെ
ആലോചിയാതെ വരം കൊടുത്തുഗ്രമാം
കാലദോഷത്തിന്നു പാത്രമായീ നൃപൻ.''

മററൊരാളോതിനാൻ: ''എന്തു, ധർമ്മവ്രതം
തെററിച്ചിടായ്കയേ ചെയ്യുള്ളു മന്നവൻ.
ആകയാൽ ജ്ഞാനിയാം ഭൂപാലനിൽദ്ദോഷ–
മാരോപണം ചെയ്‌വതന്യായമായ്‌വരും.''

ധർമ്മരക്ഷയ്ക്കായ് ശിബിയും ദധീചിയു–
മുണ്മതൻമൂർത്തിയാം ശ്രീഹരിശ്ചന്ദ്രനും
എങ്ങനെ വർത്തിച്ചുവെന്നു പരസ്പരം
ഭംഗ്യാ പ്രപഞ്ചനം ചെയ്തുനിന്നാരവർ.

ഏകൻ കഥിക്കയായ്: ''ഭാഗഭാക്കാണിതിൽ
കേകയപുത്രിയോടൊത്തു തൽപുത്രനും.''

നിന്നിമേഷാക്ഷനാ,യീ വാക്കു കേട്ടുകൊ–
ണ്ടൊന്നുമേ മിണ്ടാതെ നില്ക്കയായ് മററൊരാൾ.

പൊന്തുമക്ഷാന്തിയാൽ കാതുപൊത്തി ദൃതം
ദന്തസമ്മർദ്ദിതജിഹ്വനായ് വേറൊരാൾ
ഭർത്സിച്ചു: ''കഷ്ടം,മിച്ചൊന്നതു തീർച്ചയായ്
ദുസ്സഹദൂഷണഭാഷണംതന്നെയാം.
ഈവിധം കൈതവം ചൊല്ലിത്തുടങ്ങിയാൽ
താവകപുണ്യം നശിക്കും സമസ്തവും.
സമ്പൂതഹൃത്താം കുമാരൻ ഭരതനു
തൻപ്രാണനിശ്വാസമത്രേ രഘൂത്തമൻ.
അപ്രീതിയഗ്രജന്നേകാനവരജൻ
സ്വപ്നത്തിലെങ്കിലും ചിന്തിക്കുമെങ്കിലോ,
തീപ്പൊരിചിന്തും ശശാങ്കൻ; സുധാരസം
തീക്ഷ്ണവിഷത്തിൻ വികാരം വഹിച്ചിടും.''

പൂമധു കാട്ടിഗ്ഗരളം വിളമ്പിയ
പൂമകനെത്തുലോം നിന്ദിച്ചു പിന്നൊരാൾ.

ഉല്ലാസമത്രയും കൈവിട്ട മാലോക-
രെല്ലാമിതേവിധം ദുഃഖിച്ചു തീവ്രമായ്.

അല്പേതരസ്നേഹമാൻറ കൈകേയിത-
ന്നാപ്രീതിയാർജ്ജിച്ചു മേവുന്ന ധന്യമാർ,
വിപ്രവരാംഗനാമൗലിമാണിക്യങ്ങ-
ളപ്പൊഴുതിക്കഥ കേട്ടു ശോകത്തോടേ,
ചെന്നു കൈകേയിയെക്കണ്ടു ചൊല്ലീടിനാർ
നന്നല്ല ശാഠ്യംപിടിപ്പതെന്നീവിധം.
പ്രാജ്ഞമാരോതിയ വാക്കുകളൊക്കെയും
രാജ്ഞിതൻ കാതിൽത്തറച്ചു ക്രൂരമ്പുപോൽ:
''ചൊല്ലുമാറുണ്ടു നീ, 'വത്സൻ ഭരതനോ-
ടില്ലെനിക്കുമ്പ്രിയം രാമനെപ്പോലവേ.'
ലോകർക്കുമിക്കഥ നന്നായറിഞ്ഞിടാം
ഹാ! കഷ്ടം, മിപ്പോഴതൊക്കെ മറന്നുവോ?
ആനന്ദമൂർത്തിയാം രാമൻ പിഴച്ചതെ-
ന്താരണ്യജീവിതശിക്ഷ കല്പിക്കുവാൻ?
സ്പർദ്ധയില്ലേതും സപത്നിമാരോടു, നിൻ
ശുദ്ധവിശ്വാസവും സ്നേഹവും വിശ്രുതം;
പിന്നെയിക്കക്ലേശവജ്രായുധം പൗര-
വൃന്ദകണ്ഠങ്ങളിൽപ്പൂട്ടുവാൻതക്കപോൽ
കൗസല്യ നിന്നോടനുഷ്ഠിച്ച നിന്ദ്യമാം
കൗശലമെന്തെന്നറിഞ്ഞീലൊരാളുമേ.
രാമനെക്കൂടാതെ ജാനകി വാഴുമോ?
കോമളൻ സൗമിത്രി മന്ദിരേ മേവുമോ?
കോസലരാജ്യം ഭരതൻ ഭരിക്കുമോ?
ഭേസുമോ ജീവിതഭാരം മഹീശ്വരൻ?
ഇക്കാര്യമെല്ലാം വിചിന്തനംചെയ്തു നീ
ചിക്കെന്നു കോപമുപേക്ഷിക്കണം ശുഭേ!
ഹന്ത! ദുഷ്പേരിനും ദുഃഖത്തിനും വൃഥാ
രന്ധ്രം ചമയ്ക്കൊല്ല, സുന്ദരീഹീരമേ!
നിന്മകനെത്തന്നെ വാഴിച്ചുകൊൾക നീ-
യംബുജലോചനൻ കാടുപൂകേണമോ?
കാശ്യപീലക്ഷ്മിതൻ കൈപിടിച്ചീടുവാൻ
കാംക്ഷിച്ചിടുന്നില്ല രാമനെള്ളോളവും.
ധർമ്മപ്രസക്തിയും ഭോഗവിരക്തിയു-
മിമ്മട്ടു മേളിക്കയില്ല മററാരിലും.

ആകയാലീ രാജവേശ്മം വെടി,ഞ്ഞവ–
നാചാര്യസത്മനി പോയ് വസിക്കട്ടെ മേൽ.
ഇങ്ങനെ രണ്ടാംവരം വരിച്ചീടുകിൽ
ഭംഗമെ,ന്താത്മേശനോടപേക്ഷിക്ക നീ
ഞങ്ങളിച്ചൊൽവതനാദരിച്ചീടുകിൽ
മംഗളമുണ്ടാകയില്ല യാതൊന്നിലും.
എന്തിതു ഭദ്രേ, വിനോദപ്രകടന–
മെങ്കിലക്കാര്യം മറയ്ക്കാതെ ചൊല്ലണം.
ശ്രീരാമഭദ്രനെപ്പോലൊരു പുത്രനെ--
ഗ്ഘോരമാം കാട്ടിലയയ്ക്കുക യോഗ്യമോ?
അന്യായകമ്മമിമ്മാതിരി കാട്ടുകിൽ
നിന്നെക്കുറിച്ചു ജനങ്ങളെന്തോതിടും?
പേരിൻ കളങ്കവും ശോകവും പോക്കുവാൻ
പോരുന്ന കൗശലം കണ്ടെഴുന്നേല്ക്കുക.
സംശയമെന്നിയേ സംശുദ്ധമാത്താണ്ഡ–
വംശത്തെ രക്ഷിച്ചുകൊള്ളേണ്ടതില്ലയോ?
ആര്യനാം രാമനെക്കാട്ടിലയയ്ക്കാതെ
കാര്യം നടത്താൻ ശ്രമിക്കയേവേണ്ടു നീ.
ആദിത്യനില്ലാത്ത വാസരവേളയും
ചേതനയില്ലാത്ത നിശ്ശൂന്യഗാത്രവും
വാർമതിയില്ലാത്ത നീടുററരാത്രിയും
രാമനില്ലാത്തോരയോദ്ധ്യയും തുല്യമാം.
ദേവി, നീ വാസ്തവം നന്നായ് ഗ്രഹിക്കണം
ജീവിതാനന്ദം വൃഥാ നശിപ്പിക്കൊലാ.''

ആരണനാരിമാരേവം മധുരമാ–
യോരോന്നു രാജ്ഞിയോടോതിയെന്നാകിലും
ചേടിയാം കുബ്ജതൻ ദുർബ്ബോധനങ്ങളാൽ
മൂഢയ്ക്കു സമ്മതമായീലതൊന്നുമേ.
പ്രത്യുക്തി നല്കാതെ റാണി,യേണങ്ങളെ–
ക്രുദ്ധയാം വ്യാഘ്രിപോൽ നോക്കി, സഖികളെ.

''ബുദ്ധിയില്ലാത്തൊരു നിർബ്ഭാഗ്യയാണിവരം;''—
ഇത്ഥമുരച്ചു മടങ്ങി നതാംഗിമാർ.

''ഗർവ്വിഷ്ഠയായിച്ചമഞ്ഞ കൈകേയിയെ–
ദൈവം നശിപ്പിച്ചു സന്ദേഹമില്ലതിൽ.
ചെയ്യാനൊരുങ്ങില്ല ലോകത്തിലിക്കടും–
കയ്യാരു,മെന്നുള്ളതോർത്താൽ ഭയങ്കരം!''

ഇത്യാദി ദീനോക്തി വഷിച്ച നാട്ടുകാ–
രത്യാഹിതത്തെശ്ശപിച്ചാർ നിരന്തരം.

''കണ്മണിയാകിയ രാമനെക്കൂടാതെ–
യിമ്മന്നിലെന്തിനു ജീവിച്ചിരിപ്പു നാം?''

എന്നേവമുള്ളഴിഞ്ഞാക്രോശനംചെയ്തു
നിന്നീരവാപിയിൽപ്പെട്ട മത്സ്യാദിപോൽ
ദുഃഖിച്ചു സവ്വരും നില്ക്കംദശാന്തരേ
തൃക്കോമളാസ്യം തെളിഞ്ഞു രഘുവരൻ
സോന്മേഷ,മമ്മയാം കൗസല്യ മേവുന്ന
കാമ്യസത്മത്തെസ്സമീപിച്ചു സത്വരം.

രാജത്വശൃംഖലകൊണ്ടു ബന്ധിച്ചൊരു
രാമഹൃദയമാം ബാലമതംഗജം
ആരണ്യസഞ്ചാരവാത്തയാം മുക്തിയാ–
ലാറാടിയാനന്ദഗംഗാതടിനിയിൽ.

## കൗസല്യാനിദേശം

അമ്മതൻസന്നിധി വീണു നമസ്കരി–
ച്ചംബുജനേത്രൻ തൊഴുതുനിന്നീടിനാൻ.
ആശിസ്സു നല്കിക്കുമാരനെത്തൽക്ഷണം
കോസലാധീശ്വരി ഗാഢം തഴുകിനാൾ.
മുററുമാനന്ദേന വസ്ത്രഭൂഷാദികൾ
ചുററിലും വഷിച്ചു രോമഹഷത്തോടേ
പിന്നെയുംപിന്നെയും പുത്രാനനം മുക–
ന്നന്യൂനവാത്സല്യബാഷ്പമൊഴുക്കിനാൾ.
തന്നങ്കമേററിയിരുത്തിത്തലോടവേ
തന്വിക്കു തന്മുലരണ്ടും ചുരന്നുതേ.
മാനിനീമൗലിക്കു തൻ പുത്രലാളനം
മാനസേ നല്കിയൊരാനന്ദനിർവൃതി,
ഖിന്നനായ് കുമ്പിളുമേന്തി നടപ്പോനു
കിന്നരേശത്വം കിടച്ചാലുദിക്കുമോ?

പെട്ടെന്നു മാതൃഗളത്തിൽനിന്നിങ്ങനെ
പൊട്ടിപ്പുറപ്പെട്ടു വാത്സല്യനിർഝരി:

''ഓമനേ, നിവ്വിഘ്നമിന്നു ചെയ്യിച്ചു ഞാൻ
ഹോമാദികമ്മങ്ങളെല്ലാം യഥോചിതം.
ശീലവും പുണ്യവും ഭവ്യവും യോജിക്കു–
മാലഗ്നമെപ്പൊഴാണെന്നു കേൾക്കട്ടെ ഞാൻ.

ജന്മസാഫല്യം വരുത്തുവാൻ വേണ്ടി,യ-
സ്സന്മുഹൂർത്തത്തെ പ്രതീക്ഷിച്ചു സവ്വരും;
ചാതകപക്ഷികളൊക്കെശ്ശരത്തിലെ–
സ്വാതിനക്ഷത്രം വരാൻ കൊതിക്കുംവിധം.
ചെല്ലുക, പോയിക്കുളിച്ചു വന്നീടുക
വല്ലതുമല്പം ഭുജിക്കുക നന്ദന!
പിന്നെപ്പിതാവിൻെറ ചാരത്തു ചെല്ലുക
നിന്നമാന്തിക്കുവാൻ നേരമില്ലോക്കണം.''

ആതുംഗരാജ്യവിഭൂതിയാം വേരാന്ന
മാതൃവാത്സല്യമനോജ്ഞകല്പദ്രുമം
സൗഖ്യമരന്ദം തുളുമ്പിനിന്നീടുമീ–
വാക്കുകളാകുന്ന പൂക്കളതിക്കിലും
ദൂരത്തുനില്ക്കയേ ചെയ്തുള്ളു നിശ്ചലം
ശ്രീരാമചിത്തമാം ചാരുമധുവ്രതം.

ധമ്മധുരീണനാം പുത്രൻ വിനീതനാ–
യമ്മയോടിങ്ങനെ ചൊന്നാനനന്തരം:
''കാനനരാജ്യമെനിക്കു നല്കീ പിതാ
ഞാനതു വാഴുവാൻപോകയാണംബികേ!
സന്തോഷപൂർവ്വമനുഗ്രഹിച്ചാലുമി–
ന്നന്തരായംവിനാ മംഗളം ചേരുവാൻ.
സ്നേഹാതിരേകംനിമിത്തം വിവശയായ്
മോഹവും ഭീതിയുംപൂണ്ടു കേണീടൊലാ.
താവകാനുഗ്രഹംകൊണ്ടെനിക്കാരണ്യ–
ജീവിതമാനന്ദപൂർണ്ണമാം നിർണ്ണയം.
ഉത്സാഹമോടു ഞാൻ കാട്ടിൽ ചതുർദ്ദശ–
വത്സരം ജീവിച്ചു സന്താപമെന്നിയേ
താതനിദേശവുംപാലിച്ചു, വീണ്ടുമെൻ
മാതൃപാദാംബുജം വന്നു കൈക്കുപ്പുവൻ.
സന്തൃപ്തിയാന്നു വസിച്ചാലു,മാതങ്ക–
സിന്ധുവിൽ ചിത്തത്തെയാഴ്ത്താതിരിക്കണേ.''

അത്യന്തരമ്യമാമീ വാക്കു തായതൻ
ഹൃത്തടം ഭേദിച്ചു നാരാചമെന്നപോൽ.
പാരം നടുങ്ങിനാൾ ഭീതി കൈക്കൊണ്ടവൾ
മാരിനീരേററു വിറയ്ക്കും ജവാസ*പോൽ.

---

* പൂച്ചട്ടിയിൽവച്ചു വളത്തുന്നതും മുള്ളുള്ളതുമായ ഒരുതരം ചെടി. ഇതു് ഏകദേശം നമ്മുടെ 'തൊട്ടാവാടി'യെപ്പോലെയാണു്.

ഹര്യക്ഷഗജ്ജനം കേട്ട മാൻപേടതൻ
വൈയഗ്ര്യമത്രേ വളൎന്നു സുമുഖിയിൽ.
അബ്ജോജനേത്രനെ നോക്കിസ്സഗദ്ഗദം
കണ്ണീർചൊരിഞ്ഞുകൊണ്ടോതിനാളീവിധം:
''ക്ഷോണിപാലേന്ദ്രനു നീയേ ബഹിശ്ചര–
പ്രാണനെന്നുള്ളതു സമ്മതം നന്ദന!
നിഞ്ചരിത്രങ്ങളെച്ചിന്തിച്ചു നിത്യവും
നെഞ്ചംകുളിപ്പിക്കയല്ലീ ജനേശ്വരൻ?
ഉല്ലസദ്രാജ്യാഭിഷേചനത്തിന്നൊരു
നല്ല മുഹൂൎത്തവും നിശ്ചയിച്ചു നൃപൻ.
ഇപ്പൊഴതയ്യോ വനാന്തവാസത്തിനു
കല്പിക്കുവാനായ് പിഴച്ചതെന്തെന്മകൻ?
ഉഷ്ണാംശുവംശമെരിച്ചു നീറാക്കുവാ–
നുച്ചണ്ഡവഹ്നിയായ്ത്തീൎന്നതാ, രോതുക.''

ആര്യയാം രാജ്ഞിയെക്കേൾപ്പിച്ചു സാദരം
കാര്യങ്ങളൊക്കെയും മന്ത്രീശനന്ദനൻ.

ശോകദമാകുമീ വാൎത്തകേട്ടപ്പൊഴേ
മൂകയായ് സ്തംഭിച്ചുനിന്നാൾ മഹീശ്വരി.
പോകൊല്ലയെന്നു ചെറുപ്പാനുമഞ്ജസാ
പോകാനനുവദിപ്പാനുമശക്തയായ്
ഹന്ത! കുഴയുമസ്സാധ്വീതന്നുൾത്തടം
വെന്തുനീറീ ഭൃശം രണ്ടുവിധത്തിലും
ചന്ദ്രമസ്സെന്നു കുറിക്കേണ്ട ദിക്കിലാ–
ണിന്നഹോ! രാഹുവെന്നാരോ കുറിച്ചതും!
ദുൎവ്വിധിയാകുന്ന കാളനാഗത്തിനു
സൎവ്വദേശങ്ങളും സഞ്ചരണക്ഷമം.

ധൎമ്മവും സ്നേഹവും തുല്യബലത്തൊട–
ദ്ധന്യതൻ ബുദ്ധിയെച്ചെന്നു രോധിക്കയായ്.
നച്ചെലി*യെക്കവിൾക്കൊണ്ട സൎപ്പത്തിനും
ഹൃച്ചല്യമുണ്ടാകുമാറില്ലിതേവിധം.
'കാനനയാത്രയ്ക്കു സമ്മതി നല്കാതെ
ഞാനിങ്ങു രാമനെപ്പാൎപ്പിച്ചുകൊള്ളുകിൽ
ധൎമ്മാനുകൂല്യവും ബാന്ധവപ്രീതിയു–
മുന്മൂലനംചെയ്കയെന്നായിവന്നിടും.

---

* ഒരുമാതിരി വലിയ എലി

പൊയ്ക്കൊൾക കാട്ടിലെന്നോതിയാൽപ്പിന്നെ ഞാൻ
ദുഃഖിച്ചു കാലംകഴിക്കെന്നതേവരൂ.'

ഇത്തരം ചിന്തിച്ചു കത്ത്വവ്യമൂഢയാ-
യത്തനവി പാരമുഴന്നോരനന്തരം
സ്ത്രീധമ്മമോത്തും കുമാരരിലേതുമേ
ഭേദബുദ്ധിക്കില്ല കാര്യമെന്നെണ്ണിയും
ധീരത കൈക്കൊണ്ടു ചൊല്ലിത്തുടങ്ങിനാൾ
സാരള്യമാധവിയൊഴുകന്ന വാക്കുകൾ:
''പുത്രന്റെ കൃത്യം ശരിക്കനുഷ്ഠിച്ചു നീ
പിത്രാജ്ഞ പാലിപ്പതുത്തമധമ്മമാം.
പൊന്മുടി ചൂടിച്ചുകൊള്ളാനൊരുങ്ങിയി-
ട്ടെന്മകനാരണ്യവാഴ്ച തന്നു പിതാ.
ചൊല്ലാമയുക്തമാണിക്കാര്യമെങ്കിലു-
മല്ലലെനിക്കില്ല തെല്ലുമെൻ വത്സല!
എന്നാൽ പ്രചണ്ഡാത്തിതന്നിലാപ്പെട്ടുപോ-
മിന്നു ഭരതനും മന്നനും ലോകരും.
പോവുക കാട്ടിലെന്നുള്ളതെൻ നന്ദനൻ
കേവലം താതാജ്ഞമാത്രമാണോക്കണം.
ഭീകരദുജ്ജന്തുപൂണ്ണമാം കാനനം
പൂകൊല്ല നീയെന്നു കല്പിക്കയാണു ഞാൻ.
നിമ്മലശീലനാമെന്നുണ്ണി തീച്ചയാ-
യമ്മ ചൊല്ലുന്നതും മാനിക്കവേണ്ടയോ?
സന്ദേഹമെന്നിയേ പോകുവാൻ കല്പന-
യൊന്നുപോൽ താതനും തായയും നല്കുകിൽ
തക്മെററുള്ളിലയോദ്ധ്യാശതങ്ങളോ-
ടൊക്കുമരണ്യമെന്നോമ്മിച്ചുകൊള്ളണം.
കാനനദേവനാണച്ഛൻ കുമാരനു
കാനനദേവിയാണൻപുററ തായയും.
അപ്പോലെ പക്ഷിമൃഗാദികളത്രയും
തൽപാദദാസരാണെന്നും ധരിക്കണം.
ധന്യരാമാദിത്യഗോത്രഭൂപാലക്കു
വന്യവാസോചിതകാലം സുവാദ്ധ്കം.
എന്നാൽ സമാരബ്ധതാരുണ്യനാണു നീ-
യെന്നുള്ളതോക്കയാലസ്വാസ്ഥ്യമെന്മനം.
അന്വയശ്രീതൻ വിശേഷകമെന്നപോ-
ലന്യൂനശോഭം വിളങ്ങും കുമാരക,

നിന്നാലരണ്യമനുഗ്രഹിക്കപ്പെട്ട—
മെന്നാ,ലഭാഗ്യവത്താകുമിപ്പത്തനം.
എന്നെയുംകൂടി നീ കൊണ്ടുപോകേണമെ—
ന്നിന്നു ഞാൻ ചൊന്നാൽത്തുടിക്കും തവ മനം.
കണ്മണിയാണു നീ സർവ്വർക്കുമൊന്നുപോ—
ലമ്മതൻ ജീവനുജീവനുമല്ലയോ?
അങ്ങനെയുള്ള നീ 'പോകുന്നു ഞാൻ തനി—
ച്ചമ്മേ, വനത്തിനെ'ന്നെന്നോടു ചൊല്ലിയാൽ
ആലംബമില്ലാതെ സന്താപകല്ലോല—
മാലയിൽപ്പെട്ടു വലഞ്ഞുകൊള്ളാമിവരം.

കൃത്രിമസ്നേഹോക്തി വർഷിച്ചുകൊണ്ടു നി—
ന്നുദ്യമം രോധിപ്പതിന്നില്ല വാഞ്ഛ മേ.
മാതൃബന്ധത്തെസ്സമാദരിച്ചെന്നെ നീ
ചേതസ്സിലോർമ്മിച്ചുകൊണ്ടാൽ കൃതാർത്ഥ ഞാൻ.
കൺപോള കണ്ണിനെപ്പോലെ പിതൃക്കളു—
മുമ്പരും കാക്കട്ടെ നിത്യമെൻ വത്സനെ.
മത്സ്യങ്ങളിജ്ജനം; പാർത്താൽ ചതുർദ്ദശ—
വത്സരമത്രേ ജലാശയം നിർണ്ണയം.
കാനനവാസം കഴിഞ്ഞു വരുന്നതു
കാണ്മവാൻ ഞങ്ങൾക്കു സംഗതിയാക്കണം.
പ്രേമൈകപാത്രമേ, താപം സഹിച്ചു ഞാ—
നീമഹാത്യാഗമനുഷ്ഠിച്ചുകൊള്ളുവൻ.
ലോകത്തെയും തഥാ രാജഗേഹത്തെയും
ശോകത്തിലാഴ്ത്തമയോദ്ധ്യാപുരത്തെയും
നിന്നാഥമാക്കീട്ടു, ശാന്തം ദുരിത!—മെൻ
നന്ദനൻ സൗഖ്യമായ്പ്പോവുക കാനനേ.
പാടേ തുലഞ്ഞുകഴിഞ്ഞു സമസ്തരും
നേടിയ പുണ്യഫലങ്ങളിന്നീശ്വര!
അപ്രതിരോധ്യമാം കാലപ്പിഴവിന്റെ
കൈപ്പിടിക്കുള്ളിലകപ്പെട്ടുപോയി നാം!''

നാനാപ്രകാരം സമാക്രന്ദനംചെയ്തു
താനൊരു നിർഭാഗ്യമൂർത്തിയെന്നോർത്തവരം
നീറുന്ന നെഞ്ചോടേ താഴെപ്പതിച്ചുടൻ
നീലാബ്ജനേത്രന്റെ കാൽപിടിച്ചീടിനാരം.
പൊട്ടിപ്പരന്ന വിലാപകലാപങ്ങ—
ളൊട്ടൊന്നു വർണ്ണിക്കപോലും സുദുഷ്കരം!

അമ്മയെത്താങ്ങിയെടുത്തു മാറോടുചേ–
ത്ത്മ്മകനാശ്വസിപ്പിച്ചാൻ മൃദൂക്തിയാൽ.

അപ്പൊഴുതാതങ്കവാത്ത്കേട്ടാധിയാ–
ളുംപ്പൂവുവാടിയ ജാനകീദേവിയാം
വന്നു കൗസല്യതൻ കാല്ക്കൽ പതിച്ചുകൊ–
ണ്ടൊന്നുമുരയ്ക്കാതെ കുമ്പിട്ടിരിക്കയായ്.
ആശിസ്സു നല്കിനാളമ്മ, പിന്നെത്തുലോം
ക്ലേശിച്ചു പുത്രിതൻ പൂമേനി കാണുകയാൽ
മുഗ്ദ്ധമാം വക്ത്രവും താഴ്ത്തി,പ്പതിപ്രേമ–
ശുദ്ധയാം മൈഥിലി ചിന്തിച്ചിതീവിധം:

'മൽപ്രാണനാഥൻ വനത്തിന്നു പോകുവാ–
നിപ്പോഴൊരുങ്ങുന്നു സന്ദേഹമില്ല മേ.
ഏതൊരു പുണ്യപ്രഭാവത്തിനാലെനി–
ക്കാദരാൽ പിന്നാലെ പോകാൻ കഴിഞ്ഞിടും?
ഒന്നുകിൽ ദേഹവും ദേഹിയുമൊന്നുചേ–
ന്നെൻനാഥപാദസപര്യചെയ്യീടണം;
അല്ലായ്കിലെൻ ദേഹിമാത്രമായെങ്കിലും
വല്ലഭമോഗ്ഗമനുവ്രജിച്ചീടണം.
എന്താണു ദൈവം വരുത്തുവാൻപോകുന്ന–
തെന്നാക്കു കാണാൻകഴിയുമീ വേളയിൽ!'

സുന്ദരപാദനഖങ്ങളാൽ ക്ഷോണിയിൽ
മന്ദമനോജ്ഞം വരച്ചുനിന്നാളവാം.
സൽക്കവിഗാനംകണക്കേ മധുരമായ്
ചിക്കെന്നു കേൾക്കായി നൂപുരനിസ്വനം.
'സുന്ദരീരത്നമാം സീതതൻ കാൽകളിൽ
നിന്നു വലിച്ചെറിഞ്ഞീടൊല്ല ഞങ്ങളെ.'
ഉന്നിദ്രരാഗം തുളുമ്പുമാറീവിധ–
മൊന്നിച്ചപേക്ഷിക്കയല്ലീ ചിലമ്പുകാം?
കണ്ണീരൊഴുക്കും കുമാരിയെക്കാണുകയാൽ
ഖണ്ഡം സഹിക്കാതെ കൗസല്യ ചൊല്ലിനാം:
''കുഞ്ഞേ, കുരുന്നുമെയ്യാളാണു ജാനകി;
തയ്യലാം ഞങ്ങൾക്കു പൊൻപൈതലല്ലയോ?
ഇശ്ശുഭാചാരയാം കന്യതൻ ജന്മദൻ
വിശ്രുതാത്മാവാം വിദേഹരാജേശ്വരൻ
വാനവബാന്ധവന്മാരിലഗ്രേസരൻ
ഭാനുവംശോത്തംസമത്രേ ശ്വശുരനും.

വല്ലഭ,നാദിത്യഗോത്രകുമുദത്വതി–
ക്കുല്ലാസകാരിയാം ചന്ദ്രൻ മനോഹരൻ.
ഉത്തമശീലവും രൂപവും മേളിച്ച
പുത്രവധുവിനാൽ ധന്യയാസ്സ്മീന്നു ഞാൻ.
കണ്മണിയാക്കി ഞാൻ കാക്കുന്നു മുഗ്ദ്ധയെ;
കമ്രാംഗിയത്രേ മദീയജീവാസ്പദം.
കല്പകവല്ലിയെപ്പോലെ ലാളിച്ചു ഞാ–
നാപ്രേമനീരം പകൎന്നേൻ ദിനേദിനേ.
പുഷ്പിച്ചു കായ്ക്കാൻതുടങ്ങുന്നവേളയി–
ലുൽപാടന*ത്തിന്നൊരുങ്ങുന്നു ദുൎവ്വിധി!
എന്തായിരിക്കാം കലാശമെന്നുള്ളതു
ചിന്തിച്ചുകാണ്മവാൻ കെല്പില്ല തെല്ലുമേ.
ചേലിണങ്ങുന്നതാം തൊട്ടിലിലോ, മുദാ
ലാളിച്ചിടുന്ന ജനത്തിൻ മടിയിലോ,
പട്ടുവിരിപ്പാൎന്ന പീഠത്തിലോ, പനീർ–
മൊട്ടുപോൽ മാൎദ്ദവമുള്ള തല്പത്തിലോ
അല്ലാതിതേവരെക്കാലൂന്നിയിട്ടില്ല
വല്ലാത്ത പാഴ്ത്തറ തന്നിലിപ്പെൺകൊടി.
സഞ്ജീവനീമൂലമെന്നപോൽ ഭദ്രമായ്
കുഞ്ജരയാനയെക്കാത്തുസൂക്ഷിപ്പു ഞാൻ.
മുഗ്ദ്ധയോടോതുമാറില്ല വിളക്കിലെ–
ക്കൈത്തിരി തെല്ലൊന്നു നീട്ടുവാൻപോലുമേ.
കന്യാലലാമമജ്ജാനകി നിന്നുടെ
പിന്നാലെ പോരാൻ കൊതിക്കുന്നു നന്ദന!
വിപ്രലംഭവ്യഥാഭീരുവാം കാന്തയ്ക്കു
കല്പനയെന്തു നീ നല്കുന്നു? ചൊല്ലുക.
വെണ്ണിലാവേററു രസിച്ച ചകോരിക്കു
ചണ്ഡാംശുബിംബം നിരീക്ഷിക്ക ശക്യമോ?
രൂക്ഷതയേറുന്ന ദുഷ്ടമൃഗങ്ങളും
രാക്ഷസന്മാരും ചരിക്കുന്നു കാനനേ.
കുഞ്ഞേ, വിഷദ്രുമവാടിയിലെങ്ങനെ
മഞ്ജുസഞ്ജീവനീമൂലം വളൎന്നിടും?
ഭോഗവിലാസം ഗ്രഹിക്കാത്ത കാനന–
ഭാഗവാസത്തിന്നു മാത്രമായീശ്വരൻ
നിൎമ്മിച്ചിരിപ്പുണ്ടു കോലത്തിമാരെയു–
മമ്മട്ടു കാട്ടാളനാരിമാർതമ്മെയും.

* വേരോടേ പറിക്കുക

കല്ലുതുളച്ചകം പൂകും പുഴക്കാറകൾ
തുല്യം കഠോരസ്വഭാവകളാമവർ
എത്ര വൻപിച്ചതാമാരണ്യദുഃഖവും
ക്ഷുദ്രമെന്നെണ്ണുന്നകൂട്ടരത്രേ ദൃഢം.
ശാന്തിയെത്തേടുന്ന താപസസ്ത്രീകളും
കാന്താരവാസത്തിനർഹമാരായ്‌വരാം.
ചിത്രത്തിലുള്ള കുരങ്ങിനെക്കാണ്കിലു-
മുറത്താർ നടുങ്ങിപ്പിടയ്ക്കുന്ന ജാനകി
ക്രൂരമൃഗാക്രാന്തകാന്താരഭൂമിയിൽ
സ്വൈരം വസിക്കുന്നതേതുവിധത്തിലോ?
ദേവസരസ്സിലെഃസ്സുന്ദരസാരസ-
പ്പൂവിൽക്കളിക്കുന്ന ബാലമരാളിയോ,
വാച്ചമോദത്തോടേ ചാഞ്ചാടിടേണ്ടതു
പാഴ്‌ചെളിനീർച്ചാലിലല്ലയോ! ശിവശിവ!
ഇക്കാര്യമത്രയും നന്നായ് നിരൂപിച്ചു
മൈക്കണ്ണി ചെയ്യേണ്ടതെന്തെന്നു ചൊല്ലു നീ.
നിന്നാജ്ഞ സസ്നേഹമംഗീകരിക്കുവാൻ
കന്യയ്ക്കു ബോധനം നല്കുവൻ പിന്നെ ഞാൻ.
ആലംബമായ്‌വരുമിജ്ജനത്തിന്നിവ-
ളാലയം കൈവിട്ടു പോകാതിരിക്കുകിൽ.''

വാത്സല്യപീയൂഷസിക്തമാമമ്മതൻ
വാക്കുകളിങ്ങനെ കേട്ടു രഘൂത്തമൻ
ജ്ഞാനമനോജ്ഞവചസ്സിനാലാനന്ദ-
ലീനയാക്കിത്തീർത്തു മാതാവിനെ ക്ഷണാൽ.
കാനനക്ലേശവിധങ്ങളനന്തരം
ജാനകിയെ ഗ്രഹിപ്പിക്കാനൊരുങ്ങവേ
അഭ്യന്തദേശത്തു മാതാവു നില്ക്കയാ-
ലല്പമായ് സങ്കോചമുണ്ടായിതെങ്കിലും
സന്ദർഭഗൗരവം ചിന്തിച്ചു കാന്തയോ-
ടിന്ദീവരാക്ഷൻ പറഞ്ഞുതുടങ്ങിനാൻ:
''സുഭ്രൂവാം രാജകുമാരികേ, കേൾക്ക നീ
വിഭ്രമംകൈവിട്ടു മാമകവാക്കുകൾ.
നമ്മൾക്കു മംഗളം മേന്മേലുദിക്കുവാൻ
നിന്മനസ്സിൽത്തുലോമാശയുണ്ടെങ്കിലോ,
എൻചൊല്ലു മാനിച്ചു സന്തുഷ്ടചിത്തയായ്
ചഞ്ചലലോചനേ, നീയിങ്ങു മേവുക.

ശ്വശ്രുവാം ദേവിയെക്കാമിനീരത്നമേ,
ശുശ്രൂഷണംചെയ്ക സർവ്വാത്ഥസാധകം.
ഭർത്തൃപിതാക്കളെപ്പൂജിച്ചുകൊാംവതി–
ലുത്തമമായുള്ള ധർമ്മമുണ്ടോ? ശുഭേ!
എൻകഥയോത്തമ്മ വാത്സല്യമഗ്നയായ്
സങ്കടപ്പെട്ടിടും വേളയിലൊക്കെയും
ശാന്തമായ് ചാരുപുരാണവൃത്തങ്ങളാൽ
സാന്ത്വനംചെയ്യുക കോകിലവാണി നീ.
ഭംഗിവാക്കല്ല ഞാൻ ചൊൽവതു സത്യമാ–
യിംഗിതം നിന്നെ ഗ്രഹിപ്പിക്കമാത്രമേ.
മാതൃസൗഖ്യത്തിനുമാത്രം ഭവതിയെ–
ച്ചേതോഹരേ, ഞാൻ പിരിഞ്ഞുപോകുന്നു കേൾ.
നന്മറകൾക്കും ഗുരുക്കൾക്കുമൊന്നുപോൽ
സമ്മതമാംവിധം ജീവിച്ചുകൊള്ളുകിൽ
ദുസ്സഹക്ലേശാനുഭൂതിയുണ്ടാകാതെ
നിസ്സംശയം ജന്മസാഫല്യമാർന്നിടാം.
ഗാലവാ[1]ഭിഖ്യനാം മാമുനിശ്രേഷ്ഠനും
ഭൂലോകവിക്രമി രാജാ നഹുഷ[2]നും

---

1 വിശ്വാമിത്രമഹർഷിയുടെ ശിഷ്യന്മാരിൽ ഒരാളായിരുന്നു ഗാലവൻ. അയാൾ വിദ്യാഭ്യാസം കഴിഞ്ഞപ്പോൾ, അന്നത്തെ ഗുരുകുലസമ്പ്രദായമനുസരിച്ച് എന്തു ദക്ഷിണയാണു വേണ്ടതെന്നു ഗുരുപാദരോടു ചോദിച്ചു. യാതൊന്നും ആവശ്യമില്ലെന്നു ഗുരു പ്രതിവചിച്ചു. എന്തെങ്കിലും വാങ്ങിയേ കഴിയൂ എന്നു ശിഷ്യൻ വീണ്ടും നിർബ്ബന്ധിച്ചു. അയാളുടെ ദുർന്നിവാരമായ നിർബ്ബന്ധത്താൽ അക്ഷമനായ വിശ്വാമിത്രൻ കൃഷ്ണകർണ്ണങ്ങളായ സഹസ്രം കുതിരകളെ ആവശ്യപ്പെട്ടു. ശിഷ്യൻ കുഴങ്ങി. പല ദിക്കിലും അന്വേഷിച്ചു ഭഗ്നോത്സാഹനായി അയാൾ വിഷമിക്കവേ സന്തതിയില്ലാത്ത മൂന്നു രാജാക്കന്മാരെ കണ്ടു. അവരിൽ ഓരോരുത്തനും മേല്പറഞ്ഞവിധത്തിലുള്ള ഇരുനൂറു കുതിരകൾവീതമുണ്ടായിരുന്നു. ഗാലവന്റെ അപേക്ഷാനുസാരം ആ രാജാക്കന്മാർ തങ്ങളുടെ കുതിരകളെ കൊടുക്കാമെന്നു സമ്മതിച്ചു. പക്ഷേ, ഈ ഉപകാരത്തിനു പകരം അവക്ക് ഓരോ പുത്രനെ കൊടുക്കാമെന്നു വ്യവസ്ഥചെയ്യേണ്ടിവന്നു. അതനുസരിച്ചു ഗാലവൻ യയാതിരാജാവിന്റെ പുത്രിയെ കൂട്ടിക്കൊണ്ടുവന്നു. കന്യാത്വം നശിപ്പിക്കാതെ പുത്രനെ പ്രസവിച്ചുകൊടുക്കത്തക്ക സിദ്ധിബലം അവൾക്കുണ്ടായിരുന്നു. ഇങ്ങനെ ഗാലവൻ സ്വപ്രതിജ്ഞ നിറവേററുകയും അറുനൂറു കുതിരകളെ വാങ്ങി ഗുരുദക്ഷിണ ചെയ്യുകയുമുണ്ടായി. ശേഷം നാനൂറു കുതിരകൾക്കു പകരം ഈ കന്യകയെ സ്വീകരിച്ചു വിശ്വാമിത്രനും രണ്ടു പുത്രന്മാരെ ഉല്പാദിപ്പിച്ചു.

2 നൂറു യാഗം ചെയ്ത് ഇന്ദ്രപദത്തെ പ്രാപിച്ച ചന്ദ്രവംശജനായ നഹുഷനു് ഇന്ദ്രപത്നിയായ ശചീദേവിയിൽ അഭിനിവേശം ജനിച്ചു. ദേവി വിസമ്മതിച്ചു. നഹുഷൻ വീണ്ടും വീണ്ടും നിർബ്ബന്ധിച്ചു. മുനിശ്രേഷ്ഠന്മാരെക്കൊണ്ടു തണ്ടേടുപ്പിച്ചു കൊണ്ടുവന്നാൽ അഭീഷ്ടം നിറവേററാമെന്നു ശചീദേവി സമ്മതിക്കുകയാൽ നഹുഷൻ അപ്രകാരം തണ്ടേടുപ്പിച്ചുകൊണ്ടു ചെല്ലുമ്പോൾ, ഹ്രസ്വഗാത്രനായ അഗസ്ത്യമഹർഷി ശരിയായി നടക്കാഞ്ഞതുനിമിത്തം നഹുഷൻ അഗസ്ത്യനെ ചവുട്ടി. തന്നി

നിബ്ബ്ന്ധബുദ്ധിക്കു കീഴ്പ്പെട്ടുപോകയാൽ
ദുർബ്ബ്ഭരാതങ്കം സഹിച്ചീലയോ പുരാ?
താതനിയോഗമനുഷ്ഠിച്ചനന്തരം
ജാതത്വരം ഞാൻ മടങ്ങിയെത്താം പ്രിയേ!
നാളീകലോചനേ, കേഠംക്ക ഞാൻ ചൊൽവതു
നാളുകളോരോന്നു ശീഘ്രം കഴിഞ്ഞുപോം.
പ്രേമാന്ധയായ്ത്തുലോം ശാഠ്യംപിടിക്കുകിൽ—
ബ്ഭീമവ്യഥാബ്ധിയിൽത്താഴും തവ മനം.
ദുസ്തരകാന്താരദേശം ഭയങ്കര—
മത്യന്തകക്ക്ശമെന്നറിഞ്ഞീടണം.
ശീതാതപങ്ങളും വർഷവും വാതവു—
മേതും സഹിക്കാത്തമട്ടിലുണ്ടായിടും;
സൂചൃഗ്രമെന്നപോൽ കൂർത്ത കുശകളും
ഈച്ച്വാഠംപോലെ മുറിക്കുന്ന കൽകളും
മുഠംച്ചെടിക്കൂട്ടവും തിങ്ങും വഴികളിൽ
നഗ്നമാം കാലടിയൂന്നി നടക്കണം;
നിൻകഴലോമനേ, മാർദ്ദവശ്രീകളാൽ
പങ്കജപ്പൂവിനെക്കാളെത്ര കോമളം!
ഗമ്യങ്ങളല്ലാത്ത ശൈലകൂടങ്ങളും
ഗഹ്വരശ്രേണിയും ഗണ്ഡശൈലങ്ങളും
ഗർത്തദേശങ്ങളും കല്യാനികരവും
നിർഝരപംക്തിയും നാനാനദങ്ങളും
കണ്ടാൽബ്ഭയപ്പെട്ടുപോകുമാരും ശുഭേ,
കണ്ടകാകീർണ്ണമാം കാന്താരഭൂമിയിൽ.
ഭല്ലൂകശാർദ്ദൂലകോകസിംഹങ്ങളും
വല്ലാത്ത മത്തമഹായൂഥപങ്ങളും
ഘോരമായ് ശബ്ദിപ്പതയ്യോ! ശ്രവിക്കുകിൽ—
ദ്ധീരരിൽധീരരും പാഞ്ഞൊളിക്കും ദ്രുതം.
കക്ക്ശമാം നിലത്തയ്യോ! ശയിക്കണം
വല്ക്കലത്തുണ്ടെൻ വരാംഗി ചുററീടണം;
കായ,കിഴങ്ങിവമാത്രം ഭുജിക്കണ—
മായവപോലും ലഭിക്കുമോ നിത്യവും?
കാലത്തിനൊപ്പിച്ചമാത്രമേ കൈവരൂ
മൂലഫലാദികളെന്നതോർത്തീടണം.

---

മിത്തം കോപാക്രാന്തനായ മഹർഷി, ഒരു പെരുമ്പാമ്പായിത്തീരട്ടെ എന്നു നഹുഷനെ ശപിച്ചു. പിന്നെ, പാണ്ഡവന്മാരുടെ വനവാസകാലത്തു് ധർമ്മപുത്രരുടെ മഹിമയാൽ നഹുഷന്നു ശാപമോക്ഷം സിദ്ധിച്ചു.

മായാവിദഗ്ദ്ധരായ് ചുറ്റുന്നു കാനനേ
മാനുഷഭോജികളായ രക്ഷസ്സുകൾ;
ഞെട്ടിക്കുമാരെയും തുംഗശിലോച്ചയം
പൊട്ടിപ്പുറപ്പെട്ടും നീർപ്രവാഹങ്ങളും.
മാനവേന്ദ്രാത്മജേ, സത്യം കഥിപ്പു ഞാൻ
കാനനസന്താപമാക്കു വർണ്ണിച്ചിടാം?
ഓർത്താൽബ് ഭയാവഹം ക്രൂരസർപ്പങ്ങളും
കുത്തു കൊക്കേന്തുന്ന നീഡോദ്ഭവങ്ങളും
നല്ലാരെയെന്നല്ല, കണ്മുമ്പിലെത്തീടു-
മെല്ലാരെയും കവർന്നീടുന്ന ദൈത്യരും
മേവും വനത്തെ സ്മരിക്കുന്ന മാത്രയിൽ-
ബ് ഭീവാസ്സുമുൾക്കരുത്തേറും ജനത്തിനും.
ഏണശാബാക്ഷിയാം നീയോ, കൊടുങ്കാടു
കാണാതെതന്നെ മഹാഭീരുവല്ലയോ?
ദുർഗ്ഗമകാനനം പൂകുവാനാളല്ല
ചക്രാംഗമന്ദമനോഹരയാന നീ.
നിന്നെശ് ശുഭവ്രതേ, കൊണ്ടുപോയീടുകിൽ
നിന്ദിക്കുമെന്നെജ്ജനങ്ങളെല്ലാവരും.
മാനസപ്പൊയ്കയിൽ ചാഞ്ചാടുമന്നമേ,
കാനനം വൻപിച്ചൊരുപ്പുവെള്ളക്കടൽ.
മാകന്ദവാടിയിൽ പ്രീണിച്ച കോകിലം
മാലുററ മുൾച്ചെടിക്കാട്ടിൽക്കളിക്കയോ!
മന്ദിരേ മേവുക നിർബ്ബാധമീവിധം
ചന്ദ്രാനനേ, വനം സന്താപഭാജനം.
ബന്ധുക്കളോ ഗുരുഭൃതരോ കാന്തനോ
ചിന്തിച്ചു ചൊല്ലിത്തരുന്ന കാര്യങ്ങളെ
അഭ്യാദരിക്കാത്ത നാരിക്കു പാരിതി-
ലഭ്യുന്നതിക്കില്ല മാർഗ്ഗം മനോഹരേ!
എന്നല്ല, തീതസന്ദർഭം നിനച്ചുകൊ-
ണ്ടെന്നാളുമല്ലലിൽത്താഴേണ്ടതായ് വരും.''

വല്ലകീനിസ്വനംപോലേ മനോജ്ഞമായ്
വല്ലഭൻ ചൊല്ലിയ വാർത്ത കേട്ടാർത്തിയാൽ
തൻപാടലാനനം ചാച്ചു, കണ്ണീരിനാൽ-
ക്കൺപോള രണ്ടും നനച്ചുനിന്നാളവൾ.
രാമൻെറ ശീതളഭാരതിയൊക്കെയു-
മോമലാൾക്കുൾത്താപമുണ്ടാക്കി മേല്ക്കുമേൽ.

ശാരദരാകാനിശാനാഥദീധിതി
പാരിച്ച ശോകമേ കോകിക്കു നല്കിട്ടു.
ഇണ്ടലനുക്ഷണം വാഴ്കയാലൊന്നുമേ
മിണ്ടാതെ ചിന്തിക്കയാണു ശാതോദരി:
'ഉന്നിദ്രരാഗം വഹിക്കുമെൻ വല്ലഭ–
നെന്നെപ്പിരിഞ്ഞിതാ പോകാനൊരുക്കമായ്!'

അശ്രുപ്രവാഹം പണിപ്പെട്ടു രോധിച്ചു
ശ്വശ്രൂപാദങ്ങളിൽത്താണുവീണാദരാൽ
തന്വംഗി തൻകരം കൂപ്പിക്കഥിക്കയായ്:
''എന്നവിവേകം പൊറുത്താലുമംബികേ!
മന്മനോനാഥൻ കനിഞ്ഞു ചൊല്ലീ, മമ
നന്മയെദ്ദീക്ഷിച്ചു കാര്യങ്ങളൊക്കെയും.
എങ്കിലും, ഭർത്തൃവിയോഗംകണക്കൊരു
സങ്കടമുണ്ടോ ജഗത്തിലെന്നോപ്പു ഞാൻ.

നാഥ! ദയാനിധേ, സൗന്ദര്യസത്തമേ,
നാനാസുഖങ്ങളും നല്കും മഹാമതേ!
ചേണുററ രാഘവവംശകുമുദതി–
ക്കേണാങ്കബിംബമേ, വിജ്ഞാനരംഗമേ,
തക്കമില്ലാര്യനാമങ്ങയെക്കൂടാത്ത
സ്വർഗ്ഗമിദ്ദാസിക്കു ഘോരമാം രൗരവം.
അമ്മയുമച്ഛനും സോദരന്മാർകളു–
മൻപുററ സോദരിമാരും സഖികളും
ഭർത്തൃപിതാക്കളുമാചാര്യപാദരും
മിത്രങ്ങളും പരിവാരങ്ങളും തഥാ
ശീലമാഹാത്മ്യം തികഞ്ഞു ശോഭിച്ചിടും
ശ്രീലരാം പുത്രരുമുണ്ടായിരിക്കിലും,
തന്നാത്മനാഥനെക്കൂടാത്ത ജീവിതം
ചണ്ഡാതപംപോലെ തന്വിക്കു ദുസ്സഹം!
പ്രാണനും ഭൂതിയും ഗേഹവും ഭൂമിയും
ചേർന്നൊന്ന രാജ്യവും ചാരുനഗരവും
കാന്തവിയുക്തയായ്ത്തീരുന്ന നാരിതൻ
സ്വാന്തം വരട്ടുവാനുള്ള സാമഗ്രികൾ;
ഭോഗങ്ങളൊക്കെയും രോഗതുല്യങ്ങളാം
ഭൂഷണസ്തോമമോ ഭാരമാത്രങ്ങളാം.
പാരിതിൽജ്ജീവിച്ചിരിക്കയെന്നുള്ളതേ
നാരകയാതനയ്ക്കൊപ്പം കരാളമാം.

കാണുന്നതില്ല ഞാനങ്ങൊരാളെന്നിയേ
കാണിയും സൗഖ്യമിങ്ങേകുവാൻ വല്ലതും.

ജീവനപേക്ഷിച്ച മാനുഷദേഹവും
കേവലം തണ്ണീരൊഴിഞ്ഞ തടിനിയും

തന്നുടെ നാഥനെ വേർപെട്ട നാരിയു-
മൊന്നുപോലാണെന്നു ചൊല്ലുന്നു സൂരികൾ.

ചാരുശരച്ചന്ദ്രരമ്യം തവാനനം
ചാരത്തമന്നു ഞാൻ കണ്ടുകണ്ടീവിധം

മേവുമ്പൊഴെൻ വിഭോ, സർവ്വവും മാമക
ജീവിതസൗഖ്യത്തിനായേ ഭവിച്ചിടൂ.

കാന്തനോടൊന്നിച്ചു വാണാൽ കരാളമാം
കാന്താരദേശവും പത്തനംപോലെയാം.

ശങ്കയില്ലേതുമേ പക്ഷിമൃഗാദിക-
ളെൻ കുടുംബാംഗങ്ങളായിമാറും ക്ഷണാൽ.

പർണ്ണനികേതനം വാനോർനഗരിയാം
വന്യമാം വല്കലം പൂമ്പട്ടുചേലയാം.

സത്യമായ്ക്കാന്താരദേവനും ദേവിയും
ഭർത്തൃമാതാവും പിതാവുമായും വരും.

ഉല്ലസൽപല്ലവതല്പം, മനോജൻെറ
ചൊല്പാർന്ന ശയ്യയെക്കാളും മനോജ്ഞമാം.

കായും കിഴങ്ങുമക്കാട്ടാററുവെള്ളവും
പീയൂഷതുല്യമാസ്സ്വീരും മഹാമതേ!

ഭൂധരപംക്തിയയോദ്ധ്യാപുരത്തിലെ-
സ്സൗധശതങ്ങൾക്കു സാമ്യംവഹിച്ചിടും.

കോകിക്കു വാസരംപോലെ സൗഖ്യാസ്പദ-
മാകുമെനിക്കു ഭവൽപാദദർശനം;

കാനനക്ലേശവിഷാദഭയങ്ങളെ
നാനാതരത്തിലും വർണ്ണിച്ചിതീവല്ലഭൻ;

അപ്പരിതാപങ്ങളൊക്കെയൊന്നിക്കിലും
വിപ്രയോഗാർത്തിതൻ നൂറിലൊന്നാകുമോ?

പാവനജ്ഞാനനികേതമേ, ദാസിയെ-
ക്കൈവെടിഞ്ഞീടാതെ കൊണ്ടുപോയീടണം.

എന്തിനതിപ്പതിന്നേറെഞാ,നാരുടെ
ചിന്താപ്രകാരമാണങ്ങേക്കു ദുർഗ്രഹം?

ചേണുററ രാഗസൗശീല്യവാരാന്നിധേ,
ദീനദയാനിധേ, ലാവണ്യപുഞ്ജമേ,

ഹന്ത! പതിന്നാലുവത്സരം പിന്നിട്ടു
നിന്തിരുമേനിയിങ്ങാഗമിപ്പോളവും,
വൈവശ്യമാന്നു ഞാനുള്ളരിഞ്ഞീവിധം
ജീവിച്ചിരിക്കുമെന്നോരുന്നുവോ ഭവാൻ?
എങ്കിലയോദ്ധ്യയിലെന്നെയും കൈവിട്ടു
സങ്കോചമെന്നിയേ പോയാലുമെൻപ്രിയൻ.

മുന്നിൽഗ്ഗമിക്കും ഭവാന്റെ കാല്പാടുക-
ളുന്നമ്രഹഷം സമീക്ഷിച്ചുകൊണ്ടു ഞാൻ.
ദുഗ്ഗമമാഗ്ഗങ്ങളെത്ര താണ്ടീടിലും
വിക്ലാന്തി ലേശവും തീണ്ടുകയില്ല മേ.
തൽപരിചര്യാപ്രകാരങ്ങൾകൊണ്ടു ഞാൻ
മൽപ്രഭോ, സഞ്ചാരഖേദവും പോക്കിടും.
ആതപക്ലിന്നനാമങ്ങയെപ്പാദപ-
ശീതളച്ഛായയിൽ സ്വൈരമിരുത്തി ഞാൻ,
പൊൻചേവടിയിണ മന്ദം തലോടിടു-
മെൻ ചീവരംകൊണ്ടു വീശ്രും കുളിക്കവേ.
ആമഞ്ജുളസ്വേദകോമളം താവക-
ശ്യാമകളേബരം നോക്കിസ്സുഖിച്ചിടും.
ക്ലാന്തി തേടീടുവാൻ സന്ദർഭമെങ്ങഹോ!
കാന്തനെക്കണ്ടുകണ്ടുകൾക്കുളിത്തീടവേ?
പല്ലവശഷ്പാദിചേത്തുവെച്ചങ്ങനെ
നല്ലൊരു പേലവശയ്യ നിമ്മിച്ച,തിൽ,
വിശ്രമിപ്പിക്കുമെൻ പ്രാണാധിനാഥനെ-
സ്സുശ്രൂഷമിക്കഴൽത്താരും തലോടിടും.
രാവിലുറങ്ങാതെ കണ്ണാലനുപദം
താവകരൂപമരന്ദം നുകന്നിടും.
പാക്കിൽബ്ഭവാനൊത്തു മേവുമിദ്ദാസിയെ
നോക്കുവാൻകൂടിയുമാരൊരുങ്ങും? വിഭോ!
ഹര്യക്ഷപത്നിയെച്ചെന്നെതിത്തീടുവാൻ
ധൈര്യം സൃഗാലശശങ്ങൾക്കുദിക്കുമോ?

ഞാനൊരു മുഗ്ദ്ധയാം പെൺപൈതലാണുപോൽ!
കാനനവാസാഹനാണുപോലെൻപ്രിയൻ!
അല്പൽപൂണ്ടാര്യൻ വനത്തിൽ തപിക്കയും,
ഉല്ലാസമാന്നു ഞാൻ ഭോഗം ഭുജിക്കയും!
ഇത്തീവ്രവാക്യം ശ്രവിച്ചിട്ടുമെന്നുടെ
ഹൃത്തടം പൊട്ടിത്തകന്നിടാഞ്ഞിൽ പ്രഭോ,

ഒന്നു ഞാൻ ചൊല്ലുന്നു വിപ്രയോഗാർത്തിയും
നിന്ദ്യമെൻപ്രാണൻ സഹിച്ചുവെന്നായ് വരാം!''

ഇങ്ങനെ ചൊല്ലിസ്സുമാംഗിയാം ജാനകി
പൊങ്ങുന്ന താപത്തിലാണ്ടുനിന്നീടിനാൾ.
ശക്തയായില്ല, വിയോഗസംബന്ധിയാം
ശബ്ദവുംകൂടിസ്സഹിപ്പാൻ കൃശോദരി.
പാവനഗാത്രിയെക്കൊണ്ടുപോകായ്കിലോ
ജീവൻ വെടിയുമെന്നോർത്താൻ രഘൂത്തമൻ.
ചൊന്നാൻ ദയാമയൻ രാമ, ''നിടർവെടി–
ഞ്ഞെന്നോടൊരുമിച്ചു പോരു വനത്തിൽ നീ.
ദീനയായ് നില്ക്കേണ്ട സന്ദർഭമല്ലിതു
കാനനയാത്രയ്ക്കൊരുങ്ങിയാലും ക്ഷണം.''

ഇഷ്ടവാക്കിങ്ങനെ ചൊല്ലി സ്വകാന്തയ്ക്കു
പെട്ടെന്നു സന്താപശാന്തി നല്കീടിനാൻ.
പിന്നെജ്ജനനിതൻ കാല്ക്കൽവീണാദരാൽ
നന്നായനുഗ്രഹം കൈവരിച്ചീടവേ
ഓതുകയായിതു കൗസല്യ: ''വൈകാതെ
നീ തിരിച്ചെത്തി പ്രജാദുഃഖമാററണം.
കല്ലുപോൽ കക്കശചിത്തയാമമ്മയെ–
ത്തെല്ലും മറക്കാതിരിക്കയുംചെയ്യണം.
കണ്ണുകൾക്കുത്സവം നല്കുമീ നിങ്ങളെ–
ക്കണ്ടുകൊൾവാനിനിയെൻ്ക്ഭാഗ്യമുണ്ടാകുമോ?
നിൻചന്ദ്രരമ്യാസ്യമെന്നിനിക്കാണുവാൻ
സഞ്ജാതമാകുന്ന നാളും മുഹൂർത്തവും?
ഉണ്ണീ, രഘുപതേ, വത്സ,—യെന്നിങ്ങനെ
നിന്നോമനപ്പേരു ചൊല്ലി വിളിച്ചുടൻ
പൊന്നംഗമെന്നുരസ്സിങ്കലണച്ചുകൊ–
ണ്ടെന്നിനിസ്സൗഖ്യം ഭുജിക്കുന്നു നന്ദന!''

ഒന്നുമേ ചൊല്ലുവാനാവാതനന്തരം
ഖിന്നയായ്, നന്ദനസ്നേഹവിവശയായ്,
മേവുന്ന തായയെസ്സാദരമീക്ഷിച്ചു
ദേവൻ സമാശ്വസിപ്പിച്ചാൻ പലവിധം.
അപ്പൊഴുതുള്ളിൽത്തുളുമ്പിനിന്നീടിനോ–
രാൾപ്രേമമെമ്മട്ടു വർണ്ണിച്ചിടേണ്ടു ഞാൻ?
ശ്വശ്രുവിൻപാദം പിടിച്ചുകൊണ്ടന്നേര–
മുച്ചരിച്ചീടിനാൾ വൈദേഹിയീവിധം:

''കേവലം ഭാഗ്യവിഹീന ഞാനംബ! നിൻ
ചേവടി സേവിച്ചിടേണ്ടൊരീവേളയിൽ
കാനനവാസമെനിക്കു കല്പിക്കയാൽ
കാമിതമൊക്കെത്തകർത്തുഃവോ ദുർവ്വിധി?
അംബികേ, ശോകമമത്തി വാണീടണ–
മെന്മേൽ ചൊരിഞ്ഞിട്ടും കുറ്റം കുറയില്ലാലാ.
മറ്റെന്തു? കർമ്മപ്രഹാരം കഠോരമേ
കുറ്റമിന്നെന്നിലില്ലെള്ളോളമെങ്കിലും.''

സീതാനിവേദനം കേട്ടനേരത്തഹോ!
മാതാവിനുണ്ടായ താപമെന്തോതിടാം?
നാരീമണിയെപ്പുണർന്നുപുണർന്നുടൻ
ധീരത കൈക്കൊണ്ടനുഗ്രഹിച്ചീടിനാൾ:
''ഗംഗായമുനാപ്രവാഹം നിലപ്പോളം
മംഗല്യദാർഢ്യം ഭവിക്ക തേ വത്സലേ!''
പിന്നെയുംപിന്നെയുമാശീർവ്വദിക്കുന്ന
ധന്യയാമമ്മതൻ പാദപത്മങ്ങളിൽ,
പേർത്തും നമസ്കാരമർപ്പിച്ചു ജാനകി
യാത്രാനുവാദം വരിച്ചു പിൻവാങ്ങിനാൾ..

## ലക്ഷ്മണന്റെ അനുഗമനം

ഇക്കഥയാരോ പറഞ്ഞറിഞ്ഞീടവേ
ദുഃഖവിലക്ഷണവക്ത്രനായ് ലക്ഷ്മണൻ
കമ്പവും കോരിത്തരിപ്പുമാർന്നഞ്ജസാ
വെമ്പി ബാഷ്പാവിലനേത്രനായ്ദ്ദീനനായ്
ഗദ്ഗദത്താലേ ചലിക്കാത്ത നാവുമാ–
യഗ്രജപാദത്തിലാപതിച്ചീടിനാൻ;
നീരിൽനിന്നാരോ കരംകൊണ്ടു കോരി,യ–
ത്തീരസ്ഥലത്തിട്ട മീനെന്നപോലവേ.
ഖിന്നനായോർത്താൻ കുമാരകൻ: 'ഹാ! വിധേ,.
വന്നുചേർന്നീടുന്നതെന്താവുമിന്നിമേൽ?
മൽപൂർവ്വപുണ്യവും ജീവിതാനന്ദവും
പൊയ്പ്പോയിതെന്നോ നിനയ്ക്കേണ്ടതീശ്വര!
എങ്ങനെ കല്പിക്കുമേട്ട,നിദ്ദീനനെ–
യിങ്ങുപേക്ഷിക്കുമോ, കൊണ്ടുപോയീടുമോ?'
ദേഹവും ഗേഹവും പുല്ലായ്ഗണിച്ചുടൻ
സ്നേഹാർദ്രനായ് കരംകൂപ്പും കുമാരനെ

കണ്ടു നയജ്ഞൻ, സുഖസ്നേഹസൗശീല്യ–
ഭണ്ഡാര,മുള്ളഴിഞ്ഞോതിനാനീവിധം:

''ദുഃഖിച്ചിടേണ്ട നീ, കുറിൻ വശഗനാ–
യൊക്കെയൊടുക്കത്തിലാനന്ദമായ്‌വരും.

തായയും താതനുമാചാര്യപാദരും
ഞായമായ്‌ സ്വാമിയും ചൊല്ലും ഹിതോക്തികരം

എന്നും ശിരസാവഹിപ്പവൻ ധന്യനാ–
മന്യഥാ ചെയ്‌വോൻ ജനിച്ചതേ നിഷ്ഫലം.

ഇക്കാര്യമുള്ളിൽദ്ധരിച്ചു നീ സോദരാ,
കൈക്കൊൾക നിന്നോടു ഞാൻ ചൊൽവതൊക്കെയും.

മാതാപിതാക്കൾതൻ പാദശുശ്രൂഷയാൽ
പ്രീതനായ്‌ ശാന്തനായ്‌ നീയിങ്ങു മേവണം.

ഇല്ല ഭരതനും ബാലശത്രുഘ്നനു–
മില്ലത്തിലിത്തവ്വിലെന്നുമോർത്തീടണം.

ഉർവ്വരാപാലനു വാർദ്ധക്യകാലമാ–
ണുള്ളിലുണ്ടാധിയെൻ വേർപാടുകാരണം.

നിന്നെയുംകൂടി ഞാൻ കൊണ്ടുപോയീടുകിൽ
നിന്നാഥമാകുമയോദ്ധ്യാമഹാപുരം.

മാനാർഹനാകും ഗുരുവും, പിതാക്കളും
നാനാപരിവാരവൃന്ദവും പൗരരും,

ആകെ,സ്സഹിക്കുവാനാകാത്തൊരുൽകട–
ശോകഭാരത്താൽ തളർന്നുപോകില്ലയോ?

ആകയാൽ പാർക്കുകിങ്ങാമോദമേവർക്കു–
മേകുമാറ,ല്ലെന്നിരിക്കിലോ പാപമാം.

താപം പ്രജാവലിക്കുണ്ടെന്നിരിക്കുകിൽ
പാപിയാം മന്നൻ നരകത്തിലാണ്ടുപോം.

ഇച്ചൊന്ന നീതിതൻ സാരം ഗ്രഹിച്ചു നീ
നിശ്ചയിച്ചീടണമിങ്ങു മേവീടുവാൻ.''

അഗ്രജവാക്കുകളീവിധം കേൾക്കയാൽ
വ്യഗ്രതവർദ്ധിച്ചു നിന്നാൻ കുമാരകൻ.

മഞ്ജുളശീതളവാണിയാൽ സൗമിത്രി
മഞ്ഞുവെള്ളം വീണ ചെന്താരുപോലെയായ്‌.

പ്രേമവാൻ തെല്ലിട മൂകനായ്‌,പ്പിന്നീടു
രാമപാദം പിടിച്ചേവമോതീടിനാൻ:

''സ്വാമിൻ, ഭവൽപാദദാസനീയുള്ളവൻ
പ്രേമസ്വരൂപനാമങ്ങെൻ മഹാപ്രഭു.

നിന്തിരുമേനിയിന്നെന്നെത്ത്യജിക്കുകി–
ലെന്തുചെയ്യുീടുമിബ്ഭാഗ്യഹീനൻ, വിഭോ!
യുക്തമത്രേ ഭവാൻ ചൊന്നതെന്നാകിലും
ശക്തനല്ലായതു കൈക്കൊള്ളുവാനിവൻ.
ധീരരും ധർമ്മധുരീണരുമാകിയ
പൂരുഷശ്രേഷ്ഠരേ ശാസ്ത്രാധികാരികരം.
നിസ്സാരനായുള്ള ബാലനീയുള്ളവൻ
തൽസ്നേഹമൊന്നാൽ പുലത്തപ്പെടുന്നവൻ.
മേരുവോ മന്ദരശൈലമോ പൊക്കുവാൻ
പോരുന്നതാമോ മരാളം? മഹാമതേ!
സ്വാമിൻ, തുറന്നു ഞാൻ ചൊല്ലുന്നു വാസ്തവം
മാമകഭാഷണം വിശ്വസിച്ചീടണം.
എൻ ഗുരുദേവനുമച്ഛനുമമ്മയു–
മെല്ലാം ഭവാനൊഴിഞ്ഞാരുമല്ലോർക്കുകിൽ.
വേദങ്ങരം ചൊൽവൂ, ജഗൽപ്രേമബന്ധങ്ങ–
ളേതും നിജപ്രീതിവിശ്വാസലീനമാം
ദീനദയാലോ, മദീയമെല്ലാം ജന–
മാനസസഞ്ചാരിയങ്ങൊരാരം മാത്രമാം.
കീർത്തിയും ഭൂതിയും മുക്തിയും വേണ്ടോർക്കു
മാത്രമേ നല്ലേണ്ടു ധർമ്മാനുശാസനം.
ചേതസ്സു മുക്തിയും കർമ്മവുംകൊണ്ടു നിൻ–
പാദങ്ങളർച്ചിക്കുമെന്നെത്ത്യജിക്കയോ?''

ഈ വിനീതോക്തികരം കേരംക്കെദ്ദയാലുവാം
ദേവൻ മനോഭാവമെല്ലാമറിഞ്ഞുടൻ
മാറോടു ചേർത്തുതൻ തമ്പിയെ, സ്നേഹത്തി–
ലാറാടി നിന്നുകൊണ്ടാശ്വസിപ്പിക്കയായ്:
''ആത്തനായീടാതെ മാതാവിനെക്കണ്ടു
യാത്രാനുവാദം വരിച്ചു വൈകാതെ നീ
കാമിതം കൈവന്ന ചാരിതാർത്ഥ്യത്തൊടേ
കാനനം പൂകുവാൻ സന്നദ്ധനായ് വരൂ.''

കേട്ടു സന്തുഷ്ടനായ് സൗമിത്രി, മുന്തിയ
നേട്ടമെന്നോർക്കവേ ദൈന്യമില്ലാതെയായ്.
അന്ധനു കാഴ്ച ലഭിച്ചപോലാനന്ദ–
സിന്ധുവിൽ ചാഞ്ചാട്ടമുരംക്കാമ്പുമായവൻ,
ദേവി സുമിത്രതൻ മുമ്പിലെത്തീടിനാൻ
ചേവടിത്താരിങ്കൽ വീണു വണങ്ങിനാൻ.

സ്നേഹാർദ്രമാം മനസ്സപ്പൊഴം ജാനകീ–
രാഘവന്മാരിൽപ്പതിഞ്ഞിരുന്നു ദൃഢം.

സംഭൃതവാത്സല്യമമ്മ, തൻ പുത്രൻെറ
വെമ്പലിൻ കാരണമാരാഞ്ഞുകൊാംകവേ,
വിസ്തരിച്ചോതിനാനമ്മയോ,ടുണ്ടായ
വൃത്താന്തമെല്ലാം സഖേദം കുമാരകൻ.
ദേവി വിറച്ചുപോയ് ക്രൂരമീവാർത്തയാൽ
ദാവാഗ്നിചൂഴവേ മാൻപേടപോലവേ.
ചിന്താവിവശനായ് നിന്നുപോയ് ലക്ഷ്മണൻ:
'ഹന്ത! വല്ലാത്തോരനർത്ഥമാസ്സ്തീന്നിതോ?
അമ്മയിന്നാത്മജസ്നേഹവിവശയാ–
യെന്മനോവാഞ്ഛിതം തട്ടിത്തകക്കുമോ?
സമ്മതം നല്കുമോ, നല്കാതിരിക്കുമോ
സംഭവിച്ചീടുന്നതെന്താവുമീശ്വരാ!'

വ്യാകുലചിത്തനായ് ശങ്കിച്ചുശങ്കിച്ചു
പോകാനനുവാദമർത്ഥിച്ചു സാദരം.
ജാനകീരാഘവരൂപസൗന്ദര്യവും
മാനനീയോജ്ജ്വലശീലഭാവാദിയും
ഓർത്തും, നൃപപ്രേമഭാരം നിനച്ചുമ–
ങ്ങാർത്തയാം രാജ്ഞി തലേസ്സു തല്ലി സ്വയം
ചൊന്നാരം സഗദ്ഗദം: ''പാപിനി കൈകേയി
നിന്ദ്യമായുള്ളതനുഷ്ഠിച്ചു നിർദ്ദയം.''

കാലം പിഴച്ചതാണെന്നറിഞ്ഞുള്ളിലേ
മാലടക്കിക്കൊണ്ടു നല്ലവാക്കോതിനാരം:
''നിന്നമ്മ സീതയാണിന്നിമേൽ,ക്കുറെഴം
ധന്യനാം ശ്രീരാമനച്ഛനെന്നോക്കണം.
ആര്യൻ വസിപ്പേടമാണയോദ്ധ്യാപുരം
സൂര്യൻ ജ്വലിക്കുന്ന ദിക്കിലേ വാസരം.
ചെന്താർദളാക്ഷനും സീതയും പോവുകി–
ലെന്തുള്ള കാര്യം നിനക്കിങ്ങയോദ്ധ്യയിൽ?
താതനും തായയുമാചാര്യപാദനും
ഭ്രാതാവുമെന്നല്ല ദേവനും സ്വാമിയും,
പ്രാണസമാനരെന്നോർമ്മിച്ചു സേവിക്ക
വേണമെന്നോതുന്നു ശാസ്ത്രങ്ങളൊക്കെയും.
പ്രാണാധികപ്രിയൻ രാമനീ നമ്മരംതൻ
പ്രാണനിൽപ്രാണനും നിസ്സ്വാർത്ഥമിത്രവും.

നമ്മൾക്കു പൂജ്യരുമുറേറാരുമാകവേ
സമ്മാന്യരല്ലയോ രാമബന്ധത്തിനാൽ?
എന്നോർത്തു പൊയ്ക്കൊൾക കാനനവാസത്തി–
നെന്മകൻ നേടുക ജന്മസാഫല്യവും.

പ്രേമമകൃത്രിമമുദ്വഹിച്ചാണു നീ
രാമപാദങ്ങളെ പ്രാപിപ്പതെങ്കിലോ,
ആണയിട്ടോതുവൻ, ഭാഗ്യവാൻതന്നെ നീ
ഞാനും മഹാഭാഗ്യപാത്രമെൻ നന്ദന!
മററാരുമല്ലഹോ! ശ്രീരാമഭക്തനെ–
പ്പെററമാതാവാണു മാതാവു പാരിതിൽ;
ബന്ധുരയൗവനം വ്യർത്ഥമാക്കീടിന
വന്ധ്യയാ,ണല്ലാത്ത മങ്കയെന്നോതിടാം.
രാമവിമുഖനായ്ത്തീൎന്നു പോയീടുകി–
ലാമകൻ പാരമനർത്ഥമുണ്ടാക്കുവോൻ.
തൽഭാഗ്യമല്ലാതെ വേറെന്തു കാരണ–
മിപ്പോൾ വനത്തിന്നു പോകുവാൻ രാഘവൻ?
എണ്ണുക ജാനകീരാഘവാരാധനം
പുണ്യങ്ങളത്രയും ചേരുന്നതിൻ ഫലം.
രാഗരോഷദ്വേഷമോഹദംഭാദിയാ–
ലാകുലമാക്കൊല്ല ചിത്തം കിനാവിലും.
പോക്കുക സൎവ്വവികാരം; പ്രവൃത്തിയാൽ,
വാക്കാൽ, മനസ്സാലുപാസിക്ക സന്തതം.

പ്രീതിനല്കീടുവാൻ സ്വന്തം പിതാക്കളായ്
സീതയും രാമനുമുണ്ടടുത്തെപ്പൊഴും;
ആകയാലെല്ലാവിധത്തിലും കാനന–
മാനന്ദരംഗമായ്ത്തീരും നിനക്കെടോ!
കാട്ടി,ലെന്താകിലും ക്ലേശമേശീടരു–
തേട്ടന്ന,തേമട്ടിലൊക്കെ നീ ചെയ്യണം.
ദൂരത്തിലായി ഹാ! താതനും തായയും
പാരം പ്രിയപ്പെട്ട തൻപരിവാരവും
ശ്രീമദയോദ്ധ്യയും സൗഖ്യവുമെന്നുള്ളൊ–
രാ മനഃക്ലേശം മറന്നുപോകുംവിധം,
കാന്താരഭൂമിയിൽക്കാത്തുകൊണ്ടീടുക
കാന്താംഗി സീതയെ,ത്തൽ പ്രാണനാഥനെ.
ഉൾത്താരിലെല്ലാമുറപ്പിച്ചുകൊള്ളണ–
മിത്രയേ നിന്നോടു ചൊല്ലുവാനുള്ളു മേ.''

ദേവി സുമിത്ര തൻ പുത്രനോടീവിധം
ഭാവഗംഭീരമായ് കല്പിച്ചു പിന്നെയും,
ഭദ്രങ്ങരം നല്കിനാരം: ''എന്മകനേറുക
നിത്യവും നവ്യവുമായ ഭക്ത്യാദരം.''

തായതൻ കാല്ക്കൽ പതിച്ചു പിന്നീടവൻ
പോയിതു സത്വരം ശങ്കാകുലാശയൻ;
വേടൻെറ ജാലത്തിൽനിന്നു ഭാഗ്യത്തിനാൽ
ചാടിക്കുതിക്കുന്ന സാരംഗമെന്നപോൽ.
രാമപാർശ്വത്തിലണഞ്ഞു സന്തുഷ്ടനായ്
സൗമിത്രി വന്ദിച്ചുനിന്നോരനന്തരം
സീതാരഘുവരന്മാരൊത്തു യാത്രയായ്
മേദിനീപാലൻെറ മന്ദിരം പൂകുവാൻ.
പത്തനവാസികളക്കാഴ്ച കണ്ടുക–
ണ്ടുത്തപ്തചിത്തരായന്യോന്യമോതിനാർ:
''നല്പതാമൊന്നിന്നു വട്ടമിട്ടിട്ടതു
വല്ലാതെയാക്കിക്കളഞ്ഞിതല്ലോ വിധി!''

മേനി മെലിഞ്ഞും, മനസ്സു ചുട്ടും, മുഖം
മ്ലാനമായും നിന്നു ദുഃഖിച്ചു സർവ്വരും;
ഛിന്നമാസ്സീരുന്ന തേൻകൂടു കാണവേ
ഖിന്നതയാളുന്ന മക്ഷികാപംക്തിപോൽ.
ധ്വസ്തപക്ഷങ്ങളാം പത്രികരംക്കൊപ്പമായ്
ഹസ്തംതിരുമ്മിത്തലയറഞ്ഞീടിനാർ.
രാജസദസ്സിൽത്തടിച്ചുകൂടീ, ജന–
രാജി, തൽസങ്കടം വർണ്ണിക്ക ദുഷ്കരം.
''വന്നുചേരുന്നു കുമാരൻ രഘൂത്തമ''–
നെന്നേവമിഷ്ടവാക്കോതി മന്ത്രീശ്വരൻ,
പള്ളിമഞ്ചത്തിൽ ശയിക്കും നൃപേന്ദ്രനെ
മെല്ലെപ്പിടിച്ചെഴുന്നേല്പിച്ചിരുത്തിനാൻ.
പുത്രരെസ്സീതാസമേതരായ്ക്കാൺകവേ
മെത്തുന്ന താപത്തിലാണ്ടു നരവരൻ.
പ്രേമവിവശനായ് മാറോടുചേർത്തിത–
ക്കോമളഗാത്രരെപ്പിന്നെയും പിന്നെയും.
ഉണ്ടായിതുദ്വാഹമുഗ്രമായത്തലാൽ
മിണ്ടുവാൻപോലുമശക്തനായീ നൃപൻ.
അപ്പോളെഴുന്നേററു ഭക്ത്യാ നമിച്ചുകൊ–
ണ്ടർത്ഥിച്ചു യാത്രാനുവാദം കുമാരകൻ:

''തന്നരുളേണമനുജ്ഞയുമാശിസ്സു–
മിന്നിജ്ജനത്തിനെൻതാത, നേരുന്നു ഞാൻ;
സന്തോഷമാൎന്നു വസിക്കേണ്ട വേളയി–
ലെന്തേ വിഷണ്ണനായ്ക്കീന്നിടുന്നു ഭവാൻ?
ഇഷ്ടജനപ്രേമമിപ്പോഴയുക്തമാം
നഷ്ടമാം സൽകീൎത്തി; വന്നുപോം നിന്ദയും.''

പ്രേമാൎദ്രനായിതു കേട്ടെഴന്നേററുടൻ
രാമനെക്കൈക്കൊണ്ടുപിടിച്ചിരുത്തീടിനാൻ.
ചൊല്ലിത്തുടങ്ങിനാൻ പിന്നെ നരവര–
നല്ലൽപൂണ്ടീവിധം: ''കേൾക്കു കുമാരക!
രാമൻ ചരാചരനാഥനെന്നല്ലയോ
മാമുനീന്ദ്രന്മാരുരയ്ക്കുന്നു സൎവ്വദാ.
മൎത്ത്യർതൻ മംഗളാമംഗളകൎമ്മങ്ങ–
ളത്രയും സൂക്ഷ്മമായ്ക്കണ്ടറിഞ്ഞീശ്വരൻ
ആയവയ്ക്കൊക്കെ ഫലങ്ങളേകും ശരി–
ക്കാരുള്ള കൎമ്മഫലം ഭുജിക്കാത്തവർ?
ധൎമ്മശാസ്ത്രങ്ങൾതൻ നീതിയേതാദൃശ;–
മമ്മട്ടു സൎവ്വരും ചൊല്ലുയും ചെയ്വൂതേ.
എന്നാലൊരാളിൻെറ ദുൎന്നയത്തിൻഫല–
മന്യൻ ഭുജിക്കേണമെന്നുവന്നീടുകിൽ,
ഏറെ വിചിത്രമദൈവികമാംഗതി,–
യാരറിഞ്ഞീടുമതിൻപൊരുളൂഴിയിൽ?''

കാനനയാനം മുടക്കുവാൻ നോക്കിനാൻ
നാനാഭിപ്രായങ്ങൾകൊണ്ടും നരാധിപൻ.
തന്മകൻ, ധാൎമ്മികൻ, ധീരൻ, രഘുവരൻ
തങ്ങുകില്ലങ്ങെന്നറിഞ്ഞോരനന്തരം;
മാറോടുചേൎത്തു കുമാരിയാം സീതയെ–
ക്കുറാൎന്നു ബോധനംനല്കീ പലേവിധം.
ദുൎഗ്ഗമാരണ്യത്തിലുണ്ടായിവന്നിടും
ദുസ്സഹദുഃഖങ്ങൾ വിസ്തരിച്ചീടിനാൻ;
ഭൎത്തൃപിതാക്കളോ,ടല്ലെങ്കിലച്ഛനോ–
ടൊത്തു ജീവിച്ചാലുദിക്കും സുഖങ്ങളും.
കോമളഗാത്രിതൻ മാനസമപ്പൊഴും
രാമപാദപ്രേമമഗ്നമെന്നാകയാൽ
മന്ദിരം സൗഖ്യദം കാനനം ദുൎഗ്ഗമ–
മെന്നുള്ള ഭാവനയാൎന്നതില്ലേതുമേ.

വന്യവിപത്തുകൾ വിസ്തരിച്ചാ രാജ-
കന്യയെക്കേഠംപ്പിച്ചു കൂട്ടത്തിലൊട്ടുപേർ.
മന്ത്രീന്ദ്രപത്നിയുമാചാര്യപത്നിയും
ചെന്താർദളാക്ഷിയിൽ ക്കൂറാന്നു ചൊല്ലിനാർ:
''കാനനവാസം നിനക്കു വിധിച്ചീല
മാനവാധീശ്വരനെന്നറിഞ്ഞീടണം;
എന്നു കല്പിപ്പൂ ശ്വശുരനും ശ്വശ്രുവും
സ്വന്തമാചാര്യനമായതു ചെയ്ക നീ.''

ശീതളം, സൗമ്യം, മധുരം, ഹിതപ്രദ-
മീദൃശം സ്ത്രീശ്ശോപദേശം ശ്രവിക്കിലും
നന്നെന്നു തോന്നീല സീതയ്ക്കു, ശാരദ-
ചന്ദ്രകരാവലി ചക്രവാകിക്കുപോൽ.
ശങ്കാകുലയായൊരക്ഷരം മിണ്ടാതെ
പെണ്കൊടി ജാനകി നില്ക്കുന്നവേളയിൽ
ഈയുപദേശങ്ങൾ കേട്ടെഴന്നേല്ക്കയാ-
യീറപൂണ്ടക്ഷണം കേകയനന്ദിനി.
മാമുനിവേഷത്തിനൊത്ത വസ്ത്രങ്ങളും
മാല, കമണ്ഡലുവെന്നിതെല്ലാമുടൻ
അങ്ങു വരുത്തിവെച്ചേററം മൃദുസ്വര-
ഭംഗിയിലിങ്ങനെ ചൊല്ലിത്തുടങ്ങിനാൾ:
''പ്രാണനുതുല്യം പ്രിയങ്കരനല്ലയോ
മാനവേന്ദ്രന്നു നീ രാമകുമാരക!
നിന്നുടെ ശീലവും സ്നേഹവും മന്നവൻ
തന്നുള്ളിൽനിന്നുമൊഴിഞ്ഞുപോയീടുമോ?
പുണ്യവും കീർത്തിയും സ്വർഗ്ഗവും നഷ്ടമായ്
വന്നാലുമോതില്ല നീ കാടുപൂകുവാൻ.
ഇക്കാര്യമത്രയും നന്നായ് വിചാരിച്ചു
യുക്തമായുള്ളതു നീതന്നെ ചെയ്യണം.''

മാതൃവാക്യം കേട്ടു തുഷ്ടനായ് രാഘവൻ;
താതനോ ക്രൂരമ്പുകൊള്ളുന്ന പോലെയും.
''ശപ്താതിശപ്തമെൻ പ്രാണൻ ശരീരത്തെ-
യിപ്പൊഴും വേർപെട്ടുപോകാതെ നില്ക്കയോ?''
എന്നഴുതുംകൊണ്ടു മൂർച്ഛിച്ചു മന്നവൻ;
നിന്നവരൊക്കെയും സന്തപ്തചിത്തരായ്.
കർത്തവ്യമെന്തെന്നു തോന്നീലൊരുത്തനു;-
മത്തൽപ്പിലങ്ങനെ നോക്കിപ്പരുങ്ങവേ,

മാമുനിവേഷം ധരിച്ചോരുങ്ങിക്ഷണം
മാതാപിതാക്കളെ വന്ദിച്ചു രാഘവൻ,
യാത്രയായ് സീതയും ഭ്രാതാവുമൊത്തുടൻ
ധാത്രീസുരാചാര്യപാദങ്ങൾ കൂപ്പിയും,
വന്നുനില്ക്കുന്നോരെയൊക്കെയും മാലിനാ–
ലിന്ദ്രിയബോധംകെടുത്തുമാറാക്കിയും.

## വനയാത്ര

ഭൂവരഗേഹത്തിൽനിന്നും നടന്നവർ
ശ്രീവസിഷ്ഠാലയദ്വാരത്തിൽ നില്ക്കയായ്.
ഉത്തപ്തമാകും വിയോഗദാവാഗ്നിയിൽ–
ക്കത്തും ജനങ്ങളെക്കണ്ടോൻ രഘൂത്തമൻ.
കൂറാന്ന വാക്കുകളോതിയവർക്കേഴും
നീറുന്നൊരുൾക്കളം ശീതളമാക്കിനാൻ.
പിന്നെ ദ്വിജരെ വിളിച്ചു വർഷാശന–
മന്യൂനമായവർക്കൊക്കെയും നല്കുവാൻ
മാനവവീരൻ ഗുരുവിനോടർത്ഥിച്ചു
ദാനമാനങ്ങളാൽ സമ്പ്രീതരാക്കിനാൻ.
തൃപ്തിപ്പെടുത്തിനാൻ യാചകന്മാരെയും
സൽപ്രേമവായ്പിനാൽ ബന്ധുവർഗ്ഗത്തെയും.
കിങ്കരവൃന്ദത്തെയെല്ലാം വിളിച്ചുടൻ
തൻഗുരുവിങ്കൽ സമർപ്പിച്ചു സാദരം,
കൈതൊഴുതർത്ഥിച്ചു, 'കാക്കുമാറാകണം
താതനും തായയുമങ്ങാണിവർക്കുമേൽ.'
പിന്നെയക്കൂട്ടരോടിങ്ങനെ ചൊല്ലിനാൻ
തന്നിരുപാണിയും കൂപ്പിക്കുമാരകൻ:
''ആർതൻ പരിചര്യയൊന്നിനാലെൻ പിതാ–
വാനന്ദമാളുമക്കിങ്കരൻ മൽപ്രിയൻ.''
വന്നങ്ങുനില്ക്കും ജനങ്ങളോടൊക്കെയും
ചൊന്നാനനന്തരം, ''പൗരപ്രവീണരേ,
മദ്വിയോഗംകൊണ്ടു കൂറെഴമമ്മമാ–
രുത്തപ്തരാകാത്ത മാർഗ്ഗമാരായുവിൻ.''

ഏവം ജനങ്ങളെസ്സാന്ത്വനംചെയ്തുടൻ
ദേവൻ ഗുരുപദം വന്ദിച്ചു തുഷ്ടനായ്
ഹേരംബഗൗരീഗിരീശ്വരന്മാരെയുമാ–
ത്താരാൽ സ്മരിച്ചു വരംവാങ്ങി യാത്രയായ്.

ദുഃഖത്തിലേവരുമാണ്ടുപോയക്ഷണം,
ദുശ്ശ്രവമായിദ്ധ്വനിച്ചിതാത്തസ്വരം.
ലങ്കയിലുണ്ടായ് നിമിത്തപ്പിഴ തുലോം,
സങ്കടവാശ്ശാലിരുണ്ടിതയോദ്ധ്യയും.
ശോകഹർഷങ്ങൾതൻ മദ്ധ്യത്തിലാപ്പെട്ടു
നാകലോകസ്ഥിതരാകെക്കുഴഞ്ഞുപോയ്.
മന്ദം സ്വബോധംവരിച്ച ദശരഥൻ
മന്ത്രി സുമന്ത്രരോടോതിനാനാർത്തനായ്:
''കാനനയാത്രപുറപ്പെട്ടു രാമ,നെൻ
പ്രാണനോ പോകുന്നതില്ലെൻെറ തോഴരേ!
ഇങ്ങെൻെറ മേനിയിലേതുസുഖത്തിനു
തങ്ങിനില്ക്കുന്നെന്നറിഞ്ഞുകൂടാ സഖേ!
പ്രാണൻ ശരീരത്തിൽനിന്നു വേർപെട്ടിടാൻ
ക്ഷോണിയിലെന്തുണ്ടിതിൽപരം സങ്കടം?''
ധീരത കൈക്കൊണ്ടു ചൊല്ലിനാൻ പിന്നെ''യെൻ
തേരൊരുക്കിക്കൊണ്ടു ചെല്ലുക തോഴരേ!
പുത്രരിരുവരും സുന്ദരി സീതയും
മിത്രമേ, കേവലം മുദ്വംഗരല്ലയോ?
ഏററുക തേരിലാ മൂവരേയും വനം
കാട്ടിയിങ്ങെത്തുക നാലുനാൾക്കുള്ളിൽ നീ.
ധീരരസ്സോദര,രെന്നല്ല പാർക്കുകിൽ
ശ്രീരാമഭദ്രൻ ദൃഢവ്രതൻ, സത്യവാൻ.
പോരില്ല രണ്ടാളുമെങ്കിൽ നീ നേരുക
വാരിജനേത്രയെക്കൂട്ടിയയയ്ക്കുവാൻ.
ജാനകിയാവനം കണ്ടു പേടിച്ചതി-
ദീനയായ്ത്തീരുന്നവേളനോക്കിബ്ഭവാൻ
ഭദ്രയോടോതുകെൻ നിർദ്ദേശ,'മോമലേ,
ഭർത്തൃപിതാക്കൾതൻ വാചികം കേൾക്ക നീ:
ആരണ്യദേശം ബഹുക്ലേശമിശ്രമാം
പോരികയോദ്ധ്യയ്ക്കുതന്നേ മടങ്ങി നീ
താമസിച്ചീടാം ശ്വശുരാലയത്തിലോ
താതഗേഹത്തിലോ നിന്നിച്ഛപോലവേ.'

ഇമ്മട്ടനുനയവാക്യങ്ങളോതി നീ-
യംബുജനേത്രയെക്കൊണ്ടുപോന്നീടണം.
ജാനകിയിങ്ങോട്ടു വന്നെത്തുമെങ്കിലെൻ
പ്രാണങ്ങൾ തങ്ങിടും മെയ്യിലെന്നോർപ്പു ഞാൻ;

ഇല്ലെങ്കിലെൻമൃതി നിശ്ചയംതന്നെയാ–
മിന്നെന്തു ചെയ്‌വു ഹാ! ദൈവവും ശത്രുവായ്,
ചെന്നു വരുത്തുക മൂവരേയും ഭവാ''—
നെന്നോതി മൂർച്ഛിച്ചുവീണു നൃപാലകൻ.

കല്പനമാനിച്ചു വന്ദിച്ചു മന്ത്രിയും
ക്ഷിപ്രം പുറപ്പെട്ടു സജ്ജമാം തേരുമായ്.
സീതാസമേതരായ് ഭ്രാതാക്കൾ നില്ക്കുമ–
പ്പാതയിൽ പത്തനപ്രാന്തത്തിലെത്തിനാൻ.
ഭൂവരശാസനം കേൾപ്പിച്ചുകൊള്ളവേ
മൂവരും തേരിൽക്കരേറിദ്ധൃതാദരം,
മാനാർഹമാകുമയോദ്ധ്യാനഗരിയെ
മാനസംകൊണ്ടു നമിച്ചു തിരിക്കയായ്.
രാമപ്രയാണംനിമിത്തമനാഥമായ്
ശ്രീമങ്ങുമപ്പുരം കണ്ടു സംഭ്രാന്തിയാൽ
പിന്തുടന്നീടും ജനങ്ങളെക്കാരുണ്യ–
സിന്ധുവാം ദേവൻ സമാശ്വസിപ്പിക്കവേ
പിന്തിരിഞ്ഞെങ്കിലും സ്നേഹവശഗരായ്–
പ്പിന്നെയും തേരിൻവഴിക്കു മണ്ടീടിനാർ.
ഭീകരമായിച്ചമഞ്ഞിതെല്ലാക്കുമ–
സ്സാകേതമപ്പോഠക്കൊട്ടുംകാളരാത്രിപോൽ.
ക്രൂരജന്തുക്കളെപ്പോലെ പുരാംഗനാ–
പൂരുഷർ പേടിച്ചു നോക്കീ പരസ്പരം.
പ്രേതപ്പറമ്പുപോൽത്തോന്നീ നികേതനം
ഭൂതങ്ങളായിച്ചമഞ്ഞൂ പരിജനം;
പുത്രരും ചങ്ങാതിമാരുമിണങ്ങരും
മിത്രജദൂതരോടൊപ്പം കരാളരായ്;
ചൊല്ലെഴുമുദ്യാനപാദപപംക്തിയും
വല്ലീകുലങ്ങളും വാടീ പൊടുന്നനെ;
നല്ല പുഴകളും വാപീനികരവു–
മില്ല കാണാനെന്നമട്ടിലായ്ത്തീന്നുതേ.

ആനയുമശ്വവും ക്രീഡാഹരിണവും
ധേനുവും വേഴാമ്പൽതാനും മയൂരവും
കോകിലം കോകവും തത്തയും മൈനയും
മോഹനസാരസം ഹംസം ചകോരവും
മാലാന്നു നിന്നിതാവിപ്രയോഗത്തിനാ–
ലാലേഖ്യജീവികൾക്കൊപ്പമായ് നിശ്ചലം.

ഘോരകാന്താരത്തോടൊക്കും പുരം തദാ,
പൗരജനങ്ങളോ പക്ഷിമൃഗാദികൾ;
അക്കാട്ടു കത്തിച്ചു ദിക്കു നീററാൻ വിധി
തക്ക കിരാതിനിയാക്കി കൈകേയിയെ.
ദേവവിയോഗാഗ്നി തെല്ലും സഹിക്കുവാ–
നാവാതെ പിന്നാലെ പാഞ്ഞു സമസ്തരും.
ചേതസാ ചിന്തിച്ചു രാജകുമാരരും
സീതയുമില്ലാതെ സൗഖ്യമെന്തെന്നവർ.
എങ്ങു വസിക്കുന്നു രാജീവലോചന–
നങ്ങുവേണ്ടും സുഖമൊക്കെയുണ്ടായ്‌വരും.
രാമനില്ലാത്തോരയോദ്ധ്യാനഗരിയിൽ
നാമെന്തുചെയ്യുമെന്നോർത്തുകൊണ്ടാർത്തരായ്
സ്വർഗ്ഗസുദുർല്ലഭസൗഖ്യങ്ങൾ തിങ്ങിടും
സ്വസ്വഗേഹങ്ങളുപേക്ഷിച്ചു മണ്ടിനാർ.
ഒക്കുമോ ചൊല്ലിയീഴിലാക്കുവാൻ ശ്രീരാമ–
ഭക്തരെബ്ബേ്ഭാഗങ്ങളെത്ര യത്നിക്കിലും?
ബാലരും വൃദ്ധരുമെല്ലാം ഗൃഹം വിട്ടു
നീലാളിവർണ്ണനെപ്പിന്തുടർന്നീടിനാർ.

അന്നാളിലന്തിയിൽ ശ്രീതമസാതടം
തൻ നിവാസസ്ഥാനമാക്കീ രഘുവരൻ.
പ്രേമാർദ്രചിത്തരായ്പ്പൗരരെക്കാണവേ
രാമഹൃത്തത്യന്തശോകത്തിലാണ്ടുപോയ്.
കാരുണ്യവാരാശിയല്ലയോ രാഘവൻ
കാണുന്നു സത്വരമന്യർതൻ സങ്കടം.
തപ്തചിത്തങ്ങൾക്കൊരാശ്വാസമേകുവാൻ
സപ്രേമവാക്കുകളോതീ പലേവിധം;
ധർമ്മോപദേശവും നല്കിയെന്നാകിലും
നിർമ്മലസ്നേഹാർദ്രർ വിട്ടുപോയില്ലഹോ!
എന്താണുപായമിശ്ശീലനിധികളെ–
പ്പിന്തിരിപ്പിക്കുവാനെന്നോർത്തു രാഘവൻ.
ശോകവും ക്ഷീണവും വാശ്ശയാലപ്പൊഴേ–
ക്കാകെക്കുഴഞ്ഞുറങ്ങിയെല്ലാവരും.
സിദ്ധമാം മായയാൽ സുപ്തജനങ്ങൾതൻ
ബുദ്ധിക്കു മോഹം വരുത്തി നിലിമ്പരും
പാതിരാവാകവേ ജാനകീനായകൻ
നീതിതന്ത്രജ്ഞൻ സുമന്ത്രനോടോതിനാൻ:

''കാര്യസാധ്യത്തിനു മററില്ല മാർഗ്ഗമെ–
ന്നാര്യസുമന്ത്രരേ, പോകണമിക്ഷണം.
ചക്രചിഹ്നങ്ങളാൽ മാർഗ്ഗം ഗണിക്കുവാ–
നൊക്കാത്തമട്ടു രഥംതെളിച്ചീടണം.''

പിൻപങ്ങൊരുക്കിയ തേരിലേറീടിനാർ
ശംഭുപാദങ്ങളെദ്ധ്യാനിച്ചു മൂവരും.
അങ്ങിങ്ങു ചുററിവളച്ചുംതിരിച്ചുമാ
മംഗളസ്യന്ദനമോടിച്ചു സത്വരം;
ചിന്തിച്ചുതക്കപോൽ തേരുപായിക്കയാൽ
ചിഹ്നങ്ങളൊന്നും പതിഞ്ഞീല പാതയിൽ.
കാലത്തുണന്ന ജനങ്ങളങ്ങാരെയും
കാണാഞ്ഞു പൊയ്പോയി രാമനെന്നാത്തരായ്,
രാമനെത്തന്നേ വിളിച്ചുകൊണ്ടക്ഷമം
ധീ മങ്ങിയോടിനാർ നാലുദിക്കിങ്കലും.
ആഴിയിൽത്താഴവാൻപോകുന്ന കപ്പലെ–
ന്നാധി വദ്ധിച്ചിട്ടം വത്തകക്കൊപ്പമായ്.
അന്യോന്യമോതിത്തുടങ്ങി, ഹാ! നമ്മളുടെ
ദൈന്യം നിരീക്ഷിച്ചു പൊയ്പോയി രാഘവൻ.
നിന്ദിച്ചു തങ്ങളെത്തന്നെയെല്ലാവരും:
''തണ്ണീരുവിട്ടാൽ മരിക്കുന്നു മീനുകൾ;
ഇന്ദീവരാക്ഷനെക്കൂടാത്ത നമ്മളോ
പിന്നെയും ജീവിച്ചിരിക്കുന്നു കഷ്ടമേ.
തമ്മുടെ ജീവനാം ശ്രീരാമനെ സ്വയം
നമ്മിൽനിന്നേററമകററിയോരീശ്വരൻ
ചിത്തമഴിഞ്ഞിങ്ങിരന്നു നിന്നീടിലും
മൃത്യുവേകീടാത്തതെന്തുകൊണ്ടായിടാം?''

ഇങ്ങനെ നാനാവിലാപകോലാഹലം
പൊങ്ങിച്ചു പിന്നെ മടങ്ങിനാരേവരും.
ആ വിയോഗോൽക്കടവൈഷമ്യമോതുവാ–
നാവതില്ലെന്നേ പറഞ്ഞുകൂട്ടു ദൃഢം.
ഈരേഴുവഷം കഴിഞ്ഞു വന്നെത്തിടും
ശ്രീരാമനെന്നോത്തു ജീവൻ പുലത്തിനാർ.
അക്കനെപ്പിന്നെയും കാണ്മാൻ കമലവും
ചക്രവാകങ്ങളും കാത്തുമേവും വിധം,
രാമദേവാഗമം പ്രാത്ഥിച്ചു നോമ്പുനോ–
ററാമത്ത്യരൊക്കെയും കാലം നയിക്കയായ്.

## ശൃംഗവേരപുരം

അംഗനായുക്തരാം ഭ്രാതാക്കരം മന്ത്രിയും
ശൃംഗവേരാഖ്യമാം പത്തനം പൂകിനാർ.

പുണ്യസുരാപഗ കാണ്കെ പ്രസന്നനായ്
ദണ്ഡനമസ്കൃതിചെയ്തു രഘൂത്തമൻ.

വീരസൗമിത്രിയും സീതയും മന്ത്രിയും
വീണു വണങ്ങീ; കൃതാൎത്ഥരായേവരും.

സവ്വസുഖങ്ങളും സവ്വഭവ്യങ്ങളും
നിവ്യാജമേകുന്നു ദിവ്യമന്ദാകിനി;

സവ്വദുഃഖങ്ങളും ദൂരീകരിക്കുന്നു
നിർവൃതിദാത്രിയാമപ്പുണ്യവാഹിനി.

ഗംഗാതരംഗങ്ങരം നോക്കിസ്സകൗതുക-
മങ്ങവസ്സുള്ളൊരാ മാഹാത്മ്യമൊക്കെയും

വിസ്തരിച്ചീടും ബഹുകഥാഭാഗങ്ങ-
ളുത്തമപൂരുഷൻ കേരംപ്പിച്ചു കൂട്ടരെ.

മുങ്ങിക്കുളിക്കയാൽ സഞ്ചാരജാതമാ-
മംഗക്ലമം നീങ്ങി നാൽവക്കുമപ്പൊഴേ.

ചിത്തം കുളിക്കമാറാദരപൂവ്വക-
മത്തീൎത്ഥവാരിയുമാചമിച്ചീടിനാർ.

ഏതൊരു ദേവസ്മരണയാൽ സംസാര-
ഖേദവും സാദവുമാകെ നീങ്ങുന്നുവോ,

അബ്ഭഗവാനും തളച്ചയുണ്ടായെന്ന
കല്പന ലോകവ്യവഹാരയോഗ്യമാം.

ഭാനുവംശോജ്ജ്വലകേതുവാംതമ്പുരാൻ
മാനുഷഭാവം വരിച്ചിതെന്നാകിലും

സച്ചിദാനന്ദസ്വരൂപ,നകല്മഷൻ
സംസാരസാഗരസേതുവെന്നോക്കണം.

വന്നെത്തി രാഘവനെന്നുള്ള വാൎത്തയാ-
ലുന്നിദ്രഹഷ്നായ് ശൃംഗവേരാധിപൻ,

അങ്ങുവരുത്തിയ ബന്ധുവഗ്ഗത്തൊടും
തൻകുടുംബത്തോടുമൊന്നിച്ചു സാദരം,

കായും കിഴങ്ങും പഴങ്ങളും വേണ്ടപോ-
ലായുവമന്നന്നു കാഴ്ചവെച്ചീടുവാൻ

ഭാജനം തോറും നിറച്ചു മന്ദേതരം
ഭാരോദ്വഹരുമായ് വന്നുചേൎന്നീടിനാൻ.

കാല്ക്കൽപ്പതിച്ചു വണങ്ങിപ്രിയത്തൊടേ
കാഴ്ചകളർപ്പിച്ചു നോക്കിനിന്നാനവൻ.
ക്ലുറെഴം രാമൻ ഗുഹനെപ്പിടിച്ചുതൻ
ചാരത്തിരുത്തിക്കുശലങ്ങരം ക്ലുറിനാൻ.
''ദേവ, നിൻ പാദസരോജസന്ദർശനം
സേവകന്നേകുന്നു സർവ്വസൗഖ്യങ്ങളും.
ധന്യനായ്ത്തീൎന്നു ഞാ,നെന്നല്ല മൎത്ത്യരി–
ലെണ്ണപ്പെട്ടുന്നോനുമായീ മഹാമതേ!
എൻപുര, മെൻധന,മെൻ ഗേഹമൊക്കെയും
തമ്പുരാന്നുള്ളതാണെന്നറിഞ്ഞീടണം;
ഞാനുമെന്നാരംക്കാരുമെല്ലാം ദയാനിധേ,
നൂനം ഭവൽപാദദാസരാണെപ്പൊഴും.
എൻനിവാസത്തിലെഴുന്നള്ളണം കനി–
ഞ്ഞെന്നെബ്ഭവദീയകിങ്കരനാക്കണം.
എങ്കിൽ പ്രശംസിക്കുമെന്നെസ്സമസ്തരു''–
മെന്നുകേട്ടാനന്ദമൂൎത്തിയരുളിനാൻ:

''ചാതുര്യമേറുന്ന മിത്രമേ, താങ്കളി–
ന്നോതിയതത്രയും സത്യ;മെന്നാകിലും,
മററൊരുമട്ടിലാണച്ഛൻെറ ശാസനം;
കുററം വരുത്താതെയാചരിച്ചീടണം.
താപസവേഷവും നിഷ്ഠയും ഭോജ്യവും
താനേ വരിച്ചു പതിന്നാലുവത്സരം
കാടകംതന്നിൽക്കഴിക്കേണമാകയാൽ
പാടില്ല പത്തനം പുക്കിരുന്നീടുവാൻ.''
ഇങ്ങനെ രാമോക്തി കേരംക്കുകമൂലമ–
ശ്ശൃംഗവേരാധിപൻ സന്താപമഗ്നനായ്
മംഗളരൂപരെക്കണ്ടു രാഗാർദ്രരാ–
യംഗനാപൂരുഷരന്യോന്യമോതിനാർ:
''ഇങ്ങനെയുള്ളൊരു ബാലരെക്കാട്ടിലേ–
ക്കെങ്ങനെ വിട്ടിതു തായയും താതനും?''
ചൊന്നാനൊരാളുടൻ: ''രാജാവു ചെയ്തതു
നന്നായി, നമ്മരംതൻ കൺകുളിൎത്തില്ലയോ?''

രാമാദികരംക്കു വസിക്കുവാൻ യോഗ്യമാം
കോമളശിംശപാവൃക്ഷമൂലസ്ഥലം
ചിന്തിച്ചുറപ്പിച്ചു കൈവൎത്തനായകൻ
ചെന്താമരാക്ഷനെക്കൊണ്ടുപോയ്ക്കാട്ടിനാൻ.

എല്ലാവിധത്തിലും നല്ലതാണസ്ഥല-
മെന്നനുവാദവും നല്കീ രഘൂത്തമൻ.
വന്ദിച്ചു പിന്നെ മടങ്ങീ ജനാവലി,
സന്ധ്യയെക്കുപ്പുവാൻ ദേവനും യാത്രയായ്.

പല്ലവച്ചാർത്തും കുശകളും കൊണ്ടങ്ങു
നല്ലൊരു തല്പം ചമച്ചു ഗുഹൻ തദാ.
ഹൃദ്യമാം നിർമ്മലമൂലഫലങ്ങളും
കുത്തിലപ്പാത്രത്തിലെല്ലാം നിറയ്ക്കയായ്.
സീതയും മന്ത്രിയും ഭ്രാതാവുമൊന്നിച്ചു
സാദരം ഭോജ്യം ഭുജിച്ചു രഘുവരൻ
ശയ്യയെ പ്രാപിച്ചു നിദ്രയ്ക്കൊരുങ്ങവേ
പയ്യെപ്പദങ്ങൾ തലോടി സൗമിത്രിയും.
ഏട്ടനുറങ്ങിക്കഴിഞ്ഞെന്നറിഞ്ഞെഴു-
ന്നേററു നിദ്രയ്ക്കു നിയോഗിച്ചു മന്ത്രിയെ
തെല്ലകലത്തങ്ങു കാവൽനിന്നീടിനാൻ
വില്ലിൽത്തൊട്ടുത്തുള്ളൊരമ്പുമായ് ലക്ഷ്മണൻ.
ഭക്തോത്തമൻ ഗുഹൻതാനും സുവിശ്വസ്ത-
രക്ഷിവർഗ്ഗത്തെ നിറുത്തിച്ചുഴലവും,
തൂണിയും തോളത്തു തൂക്കിശ്ശരാസന-
ബാണങ്ങളേന്തിയടുത്തിരുന്നീടിനാൻ.
പുൽത്തറമീതേ കിടന്നുറങ്ങീടുന്ന
പുഷ്കരനേത്രനാം സ്വാമിയെക്കാൺകയാൽ
അന്നിഷാദേശ്വരൻ പ്രേമപരവശൻ
ഖിന്നനായ്ക്കോരിത്തരിപ്പാർന്നിരുന്നുപോയ്.
തള്ളിത്തുളമ്പുന്ന കണ്ണീരുമായവൻ
ചൊല്ലിത്തുടങ്ങീ കുമാരനോടീവിധം:
''ഭൂവരമന്ദിരം ജാത്യാ മനോഹരം,
ദേവേന്ദ്രസത്മവുമക്കണക്കായിടാ.
കാമൻ കരംകൊണ്ടു തീർത്തപോൽ സുന്ദരം
ശ്രുമണിശ്രേണി പതിച്ചു മച്ചിന്നകം.
ശുദ്ധം, വിചിത്രം, സുഭോഗ്യപദാർത്ഥാഭി-
യുക്തം, സുമഗന്ധവസ്തുസുരഭിലം,
പല്യങ്കശോഭിതം, രത്നദീപോജ്ജ്വല-
മെല്ലാവിധത്തിലുമാനന്ദദായകം.
ആലസിപ്പൂ തത്ര ശയ്യോപശയ്യകൾ
പാലിൻനുരയ്ക്കൊത്ത പട്ടാംബരങ്ങളും.

പേരെഴമാ മണിമച്ചിലുറങ്ങിയോർ
ശ്രീരതിമന്മഥന്മാരെയും വെന്നവർ,
ക്ഷീണിച്ചുറങ്ങുന്ന വസ്ത്രനിശ്ശൂന്യമായ്-
ക്കാണപ്പെട്ടമീ വെറുംനിലത്തിന്നിതാ!

ദുഃഖനിമഗ്നനായ്ത്തീൻപോകുന്നു ഞാൻ
ദുസ്സരമിക്കാഴ്ച കണ്ടുനിന്നീടുവാൻ.

അമ്മയുമച്ഛനുമാലയാംഗങ്ങളു-
മമ്മട്ടു പൗരരും മിത്രജനങ്ങളും
കല്യാണശീലരാം ദാസരും ദാസിക-
ളെല്ലാമുയിരിന്നു തുല്യമായെപ്പൊഴും

ആരെസ്സമീക്ഷിച്ചുപോന്നു സസ്നേഹമാ-
ശ്രീരാമചന്ദ്രനുറങ്ങുന്നു മണ്ണിതിൽ.
ആരുടെ വന്ദ്യപിതാവാണു സാത്വികൻ
പാരിൽ പ്രസിദ്ധൻ ജനകരാജേശ്വരൻ;

ആർതൻ ശ്വശുരനാണിന്ദ്രസഖാവെന്ന
പേർതങ്ങി മേവും ദശരഥമന്നവൻ;

ആരുടെ ജീവിതനായകൻ ശ്രീരാമ-
നാ രുചിരാംഗിയുറങ്ങുന്നു മണ്ണിതിൽ!

ദൈവം പ്രതികൂലമാകയില്ലാർക്കു? ഹാ!
ദേവനും ദേവിയും കാനനയോഗ്യരോ?

വിക്രമശാലിയാണോർത്താൽ വിധിയെന്നു
വിദ്വജ്ജനങ്ങളുരപ്പതു വാസ്തവം.
ആനന്ദമാൻ രമിക്കേണ്ടകാലത്തു
മാനവവീരനും സീതയ്ക്കുമീവിധം

ദുഃഖം വരുത്തുവാൻ മൂഢയാം കൈകേയി-
യിക്കൊട്ടം കർമ്മമനുഷ്ഠിച്ചു നിർണ്ണയം.

ദുഷ്ടയാമാ രാജ്ഞി സൂര്യവംശദ്രുമം
വെട്ടിമുറിക്കുന്ന കോടാലിതന്നെയായ്.
ദുഃഖത്തിലാഴ്ത്തീ ജനങ്ങളെപ്പാപിനി''-
യിക്കണക്കോതി നിഷാദൻ വിഷണ്ണനായ്.

ജ്ഞാനവൈരാഗ്യസൽഭക്തിരസോദാത്ത-
വാണി സൗമിത്രിയും ചൊന്നാൻ മധുരമായ്:

''കേൾക്കുക സഹോദര! സൗഖ്യവും ദുഃഖവു-
മാർക്കുമേകുന്നീല മററാരുമെങ്ങുമേ.
താനനുഷ്ഠിക്കുന്ന കർമ്മങ്ങൾതൻ ഫലം
താനേ ഭുജിക്കയാണോരോമനുഷ്യനും.

യോഗവിയോഗങ്ങരം, സത്തുമസത്തുമാം
ഭോഗങ്ങളെന്നല്ല ശത്രുമിത്രാദിയും
മാനവബുദ്ധിയെത്തൻവശത്താക്കുവാൻ
മായ വിരിക്കുന്ന ജാലങ്ങരംമാത്രമാം.

ജന്മം, മരണം, വിപത്തി, സമ്പത്തിയും,
കർമ്മവും, കാലവും, ഭൂമിയും, ഗേഹവും,
സ്വത്തും, നഗരവും, സ്വന്തംജനങ്ങളും,
സ്വർഗ്ഗം, നരകമെന്നോതുന്നതൊക്കെയും
ഉള്ളം മയക്കുന്ന മോഹങ്ങരംമാത്രമാ-
ണുള്ളതല്ലൊന്നും ധരിക്കുകെൻ തോഴരേ!

യാചകൻ സ്വപ്നത്തിലുർവ്വീന്ദ്രനായിടാം
ശ്രീശചീനാഥൻ ദരിദ്രനായുംവരാം;
എന്നാലുണർന്നിടുംനേരമൊരുത്തനും
വന്നുചേരുന്നീല മേന്മയും താഴ്മയും.
അപ്പോലെമാത്രമേ കാണേണ്ടതുള്ള നാ-
മിപ്രപഞ്ചത്തിലുദിക്കുന്നതൊക്കെയും.
എന്നോർത്തു വാഴ്ക നീ കോപമേലാതെയു-
മന്യരാമാരിലും കുററമേററാതെയും.
വീണുറങ്ങീടുന്ന മോഹമാം രാത്രിയിൽ;-
ക്കാണുന്നു നാനാ കിനാവുകളേവരും.
ലോകരജനിയിൽ തത്ത്വവേത്താക്കളാം
യോഗികരംമാത്രമുണർന്നിരിപ്പൂ സഖേ!
സർവ്വവിഷയവിലാസനിവൃത്തിയെ-
ക്കൈവരിച്ചീടാതുണർച്ചയുണ്ടായ്‌വരാ.
പാരം വിവേകമുദിക്കുന്നനേരത്തു
പാഞ്ഞൊളിച്ചീടുന്നു മോഹവും ഭ്രാന്തിയും
ആ മഹത്തായിടും സന്ദർഭമെത്തവേ
രാമപാദങ്ങളിൽബ്‌ഭക്തിയുണ്ടായ്‌വരും
മുഖ്യമായുള്ളൊരു തത്ത്വമിതൊന്നുതാൻ;—
മുക്കരണങ്ങളുമർപ്പിക്ക രാമനിൽ.
സത്യസ്വരൂപൻ, പരബ്രഹ്മ,മവ്യയൻ,
സർവ്വദിക്കിങ്കലും വ്യാപിച്ചിരിപ്പവൻ,
ദൃശ്യനല്ലാത്തോ,നനാദിയനുപമൻ,
വിശ്വവികാരങ്ങളൊന്നുമേശാത്തവൻ,
ഭേദവിവർജ്ജിതൻ, വേദങ്ങളും 'നേതി
നേതി'യെന്നല്ലാതെ വർണ്ണിച്ചിടാത്തവൻ

രാമൻ ദയാമയൻ, ഭക്തരെ,ബ്ഭൂമിയെ–
ബ്ഭൂമീസുരരെ,പ്പശുക്കളെ,ദ്ദേവരെ
കാത്തരുളീടുവാൻ മാനുഷരൂപമായ്
പാർത്തലംതന്നിൽപ്പിറന്നിതെൻ തോഴരേ!
അസ്തമിച്ചീടുന്നു സംസാരമോഹങ്ങ–
ളത്തിരുനാമം ശ്രവിക്കുന്നമാത്രയിൽ.
മാനസമോഹമുപേക്ഷിക്ക, കൈക്കൊൾക
ജാനകീരാമപദാനുരാഗം സഖേ!''

ഈവിധം രാമഗുണങ്ങൾ കീർത്തിക്കെയ–
ങ്ങാവിർബ്ഭവിക്കയായ്ക്കാല്യം, മനോഹരം.
മന്ദമുണർന്നു ജഗത്രയാനന്ദദൻ
തൻദിനചര്യയനുഷ്ഠിച്ചു ശുദ്ധനായ്.
പിന്നെ വടദ്രുമക്ഷീരം പുരട്ടിനാൻ;
കണ്ണീരുമായിസ്സുമന്ത്രർ നോക്കുംവിധം
താനുമനുജനുമൊന്നിച്ചു രാഘവൻ
താപസയോഗ്യം ജടപൂണ്ടു സത്വരം.
ചേതസ്സെരിഞ്ഞു മുഖംകരിഞ്ഞാർത്തനായ്–
ക്കൈതൊഴുതോതിനാൻ മന്ത്രീന്ദ്രനീവിധം:
''മൽപ്രഭോ, കേൾക്കുമാറാകണമെന്നോടു
കല്പിച്ചതെന്തെന്നു കോസലാധീശ്വരൻ:
'ചെല്ലു സുമന്ത്രരേ, തേരൊരുക്കിക്കൊണ്ടു
കല്യാണഗാത്രനോടൊന്നിച്ചു, പോവുക.
കാനനദേശങ്ങൾ കാണിച്ചു, ഗംഗയിൽ
സ്നാനവുംചെയ്യിച്ചു മൂവരേയും ഭവാൻ
കൊണ്ടുപോന്നീടുക; വൈമുഖ്യശങ്കക–
ളുണ്ടാകിലെല്ലാം പറഞ്ഞു മാററീടുക.'
ഭൂപനിദേശമിവണ്ണമാണെങ്കിലും
ഹാ! ബലിയപ്പിച്ചിടുന്നിതങ്ങേയ്ക്കു ഞാൻ
നിന്തിരുമേനിയിന്നെന്നോടു കല്പിപ്പ–
തെന്തതു ചെയ്യാനൊരുക്കമൊണ്ണിജ്ജനം.''

എന്നുണർത്തിച്ചൊരു ബാലനെപ്പോലവേ
ക്രന്ദനംചെയ്തു പതിച്ചാൻ പദങ്ങളിൽ.
''ശ്രീമദയോദ്ധ്യയനാഥമാക്കായ്‌വതി–
ന്നീ മന്ത്രി നേരുന്നു വത്സ, കനിയണേ!''

ഭക്തനാം മന്ത്രിയെസ്സാദരം രാഘവൻ
കൈയ്യുപിടിടിച്ചെഴുന്നേല്പിച്ചു ചൊല്ലിനാൻ:

''എൻപ്രിയമിത്രമേ, സദ്ധർമ്മമാർഗ്ഗങ്ങ–
ളെല്ലാം വഴിപോലറിഞ്ഞിരിപ്പൂ ഭവാൻ.
മുന്നം ശിബിയും ദധീചിയും പേർപെററ
മന്നോരിൽമന്നനാം ശ്രീഹരിശ്ചന്ദ്രനും
ലേശം മടിക്കാതെ ധർമ്മം പുലർത്തുവാൻ
ക്ലേശം സഹിച്ചതില്ലെന്തെന്തു പാരിതിൽ?
ആ രന്തിദേവനും മാബലിമന്നനു–
മാതങ്കമേറെസ്സഹിച്ചു ധർമ്മത്തിനായ്
ചൊല്ലുന്നു വേദപുരാണശാസ്ത്രാദിക–
'ളില്ലന്യധർമ്മങ്ങൾ സത്യത്തിനൊപ്പമായ്.'
അങ്ങനെയുള്ളൊരാക്കാമ്യധർമ്മത്തെ ഞാ–
നിങ്ങനായാസമായ് നേടീ സുഹൃന്മണേ!
ഞാനതു കൈവിട്ടുകൊൾവാനൊരുങ്ങിയാൽ
നൂനം, ജഗത്ത്രയദുഷ്കീർത്തിയാർന്നിടും.
എത്തുന്ന ദുഷ്കീർത്തി മാനികൾക്കൊക്കെയും
മൃത്യുലക്ഷങ്ങളെക്കാളും വ്യഥാകരം
എന്തിന്നു താങ്കളോടേറെയോതുന്നു ഞാൻ
ചിന്തിക്കിലിപ്രതിവാദവും പാപമാം
അൻപാർന്ന താതൻെറ കാൽപിടിച്ചോതണ–
മെൻ പ്രണാമങ്ങൾ പരസ്സഹസ്രം ഭവാൻ;
എന്നെക്കുറിച്ചു നിനച്ചു ദുഃഖിക്കരു–
തൊന്നുകൊണ്ടും പിതാവെന്നും കഥിക്കണം.
അച്ഛനെപ്പോലെയെൻ നന്മ ദീക്ഷിക്കുന്ന
സച്ചരിതന്മാരിലഗ്രഗണ്യൻ ഭവാൻ;
ആകയാലെന്നച്ഛനത്യന്തദുഃഖിത–
നാകാതെ കാക്കേണ്ടതങ്ങേക്കടമയാം.''
ഇമ്മട്ടു രാമനും മന്ത്രി സുമന്ത്രനും
തമ്മിലുണ്ടായൊരസ്സംവാദമത്രയും
കേൾക്കവേ കൈവർത്തനാഥനും കൂട്ടരും
ചീർക്കും വിഷാദത്തിലാണ്ടുനിന്നീടിനാർ.
ഉൾക്കോപമാർന്നുടൻ സൗമിത്രി, മന്ത്രിയോ–
ടുച്ചരിച്ചാൻ ചിലതേററം പരുഷമായ്.
ഓതരുതിമ്മട്ടനുചിതവാക്കെന്നു
സോദരൻതന്നെ വിലക്കീ രഘൂത്തമൻ.
ചെന്നറിയിക്കില്ല മന്നനെസ്സൗമിത്രി
ചൊന്ന പരിഭവവാക്കുകളൊന്നുമേ.

എന്നൊരു സത്യപ്രതിജ്ഞ ചെയ്യിച്ചിതാ
വന്ദ്യൻ സുമന്ത്രനെക്കൊണ്ടു ശങ്കാകുലൻ.
പിന്നീടു മന്ത്രിയുണർത്തിച്ചു, പാർത്ഥിപൻ
തന്നോടു കല്പിച്ചയച്ച സന്ദേശവും:
''ആരണ്യദുഃഖം സഹിക്കില്ല മൈഥിലി
പോരണമിങ്ങോട്ടതിന്നുവേണ്ടിസ്സഖേ,
സാരോപദേശങ്ങൾ നല്കിക്കുമാരനാം
ശ്രീരാമചന്ദ്രനെസ്സമ്മതിപ്പിക്കണം.
അല്ലായ്കിലോ ജലംവിട്ട മീൻപോലെ ഞാ–
നില്ലാതെയായ്‌വരുമാലംബഹീനനായ്.
ഈ വിപൽക്കാലം സമാപ്തമാകുംവരെ–
ജ്ജീവിതക്ലേശങ്ങൾ തീണ്ടാതെ വേണ്ടപോൽ
ഇങ്ങോ വിദേഹേശമന്ദിരംതന്നിലോ
മംഗളഗാത്രിക്കു വാഴാം യഥാമതം.''

ഭൂപരദൈന്യവും പ്രേമവുമർത്ഥനാ–
ഭാവവുമെങ്ങനെ വർണ്ണിച്ചിടുന്നു ഞാൻ?

താതസന്ദേശം ശ്രവിച്ചു ദയാനിധി
സീതയോടോതിനാനേവം ബഹുവിധം:
''ഭദ്രേ, തിരിച്ചു നീ പോവുമെന്നാവുകിൽ
ഭർത്തൃപിതാക്കളുമാചാര്യദേവനും
മിത്രപരിജനവൃന്ദങ്ങളൊക്കെയും
ചിത്തവിക്ഷോഭം ശമിച്ചു ജീവിച്ചിടും.''
വല്ലഭവാക്യത്തിനുത്തരം ചൊല്ലിനാൾ
മല്ലാക്ഷി:''നാഥ, മഹാരാഗവാരിധേ,
ദേവേശ, കാരുണ്യമൂർത്തേ, വിവേകിത
താവും ജനങ്ങളിലദ്വിതീയൻ ഭവാൻ.
നില്ക്കുമോ വസ്തുവെക്കൈവിട്ടതിൻ നിഴ–
ലർക്കനെക്കൈവിട്ടു രശ്മി പോയീടുമോ?
സുന്ദരചന്ദ്രനെത്തള്ളിക്കളഞ്ഞഹോ
ചന്ദ്രികയെങ്ങു ഗമിക്കും മഹാമതേ!''

സപ്രേമമീവിധം നാഥനെക്കേൾപ്പിച്ചു
പില്പാടു മന്ത്രിയോടോതിത്തുടങ്ങിനാൾ:
''അങ്ങെനിക്കച്ഛനുമമ്മായിയച്ഛനു–
മെങ്ങനെയമ്മട്ടു നന്മ ചെയ്തീടുവോൻ;
വല്ലതുമങ്ങേക്കഹിതമായ്‌ച്ചൊൽവതു
നല്ലതല്ലെന്നുമറിഞ്ഞിരിക്കുന്നു ഞാൻ.

ദുഃഖവശഗയായ് നില്ക്കുന്നു മുമ്പിൽ ഞാ–
നൊക്കെപ്പൊറുത്താലുമപ്രിയം തോന്നൊലാ.
ഭർത്തൃപാദങ്ങൾ വെടിഞ്ഞാലെനിക്കഹോ!
മിത്രങ്ങളൊക്കെയും മിഥ്യയായ്ത്തീൎന്നുപോം.
എൻ പിതൃപാദർതന്നുച്ചപ്രതാപവും
സമ്പത്സമൃദ്ധിയും കണ്ടിരിക്കുന്ന ഞാൻ;
പാൎത്ഥിവരത്നക്കിരീടങ്ങളൊക്കെയ–
പ്പാദപീഠത്തിൽപ്പതിപ്പതും കണ്ടു ഞാൻ
ആവിധം സൗഖ്യനിധാനമാണെങ്കിലും
ജീവിതനാഥനെക്കൂടാതിരിക്കുകിൽ
എൻ ജനകൻെറ മഹാമണിഹൎമ്മ്യവും
സഞ്ജാതമാക്കില്ല സന്തോഷമേതുമേ.
വീരൻ ശ്വശ്രുരനോ രാജരാജേശ്വര–
നീരേഴപാരിലും പ്രാഭവം കാട്ടിയോൻ,
കോസലനായകനദ്ധ്സിംഹാസനം
വാസവൻകൂടിയും നല്ലിമാനിച്ചവൻ;
ഏതാദൃശനാം ശ്വശ്രുരനുമെന്നല്ല
ചേതോഹരമാമയോദ്ധ്യാനിവാസവും
ഉൾപ്രിയം നല്കുന്ന നൽപ്പരിവാരവും
മൽപ്രാണധാത്രിക്കു തുല്യയാം ശ്വശ്രുവും
ഒക്കെയുണ്ടാകിലുമെന്നാത്മനാഥൻെറ
തൃക്കഴൽപ്പൂമ്പൊടി ചേരാതിരിക്കുകിൽ
ചൊല്ലാം കിനാവിലുമുണ്ടാകയില്ല മേ
തെല്ലൊരു സൗഖ്യമെന്നോൎത്തുപോകുന്നു ഞാൻ.
ദുൎഗ്ഗമമാൎഗ്ഗം, വനാന്തരം, പൎവ്വതം,
ഉഗ്രതയേറുന്ന ദന്തി, കണ്ഠീരവം,
നീലതടാകങ്ങൾ, നീണ്ടുപോമാറുകൾ,
കോലകിരാതാദി വന്യമൎത്ത്യവ്രജം,
ഏണവിഹംഗങ്ങ,ളെല്ലാം സുഖപ്രദം
പ്രാണാധിനായകൻ കൂടെയുണ്ടാവുകിൽ.
ആകയാൽ താങ്കളെനിക്കുവേണ്ടിപ്പര–
മാദരപൂൎവ്വം വണങ്ങിസ്സുമന്ത്രരേ,
എന്നെക്കുറിച്ചേതുമുൽക്കണ്ഠ വേണ്ടെന്നു
വന്ദ്യരാം ഭൎത്തൃപിതാക്കളോടോതണം.
കാനനഭൂമിയിൽ സൗഖ്യം ഭുജിക്കുന്നു
ജാനകിയെന്നുമുണൎത്തിക്ക മിത്രമേ!

വാണരുളുന്നുണ്ടരികിലെപ്പോഴുമെൻ
പ്രാണാധിനാഥനും വത്സ സൗമിത്രിയും;
ബാണധനുർദ്ധരന്മാരാണിരുവരും
മാനസധൈര്യവുമുണ്ടവക്കേററവും.
ഇല്ലെനിക്കല്പവും മാർഗ്ഗപരിശ്രമ;–
മില്ല സന്ദേഹവും സന്താപലേശവും.''

ഇമ്മൃദുവാണിയാൽ മന്ത്രി ദുഃഖാർത്തനായ്,
തന്മണി പൊയ്പ്പോയ പന്നഗംപോലവേ.
കണ്ണു കാണാതെയും കാതു കേൾക്കാതെയും
ഖിന്നനായ് മിണ്ടാതെ നിന്നാൻ പരവശൻ.
സാന്ത്വനംചെയ്തു പലേവിധം രാഘവൻ,
ശാന്തിയുണ്ടായില്ല മന്ത്രിക്കു ലേശവും.
ആവതും യത്നിച്ചുനോക്കി മന്ത്രീശ്വരൻ;
ദേവൻ യഥായോഗ്യമുത്തരം നല്കിനാൻ.
രാമൻെറ ശാസനം ലംഘിക്ക ദുഷ്കരം;
വാമവിധിയുടെ പോക്കെത്ര കക്കശം!
പാട്ടിലാക്കാവുന്നതല്ലതെന്നഞ്ജസാ
പാർത്തറിഞ്ഞോരു സുമന്ത്രനനന്തരം
രാജകുമാരകന്മാരെയും മുഗ്ദ്ധയാം
രാജീവസുന്ദരലോചനതന്നെയും
ഭക്ത്യാ നമിച്ചു മടങ്ങിനാൻ തങ്ങൾതൻ
വിത്തമൊടുങ്ങിയ വൈശ്യരെപ്പോലവേ.
ആ മണിസ്യന്ദനം പിന്നെത്തിരിക്കവേ
രാമൻെറനേരെ തിരിഞ്ഞു കുതിരകൾ,
കണ്ണെടുത്തീടാതെ നോക്കിക്കനെസ്സുയാൽ
ഖിന്നരായങ്ങനെ നിന്നു ഗുഹാദികൾ.
രാമവിയോഗത്തിലിമ്മൃഗജാതിയു–
മീമട്ടു വൈവശ്യമാളുന്നുവെങ്കിലോ,
പൗരജനങ്ങളും മാതാപിതാക്കളും
പാരിതിലെങ്ങനെ ജീവിച്ചിടുന്നു ഹാ!
പിന്നെപ്പണിപ്പെട്ടയച്ചു മന്ത്രീന്ദ്രനെ–
പ്പുണ്ഡരീകേക്ഷണൻ പൂകി ഗംഗാതടം.

### കൈവർത്തൻെറ ഭക്തി

**കൊണ്ടുവന്നീടുക തോണിയെന്നായങ്ങു**
**കണ്ട കൈവർത്തനോടോതീ രഘുവരൻ.**

എങ്കിലും കല്പന കൂട്ടാക്കിടാതവൻ
തൻകരം കൂപ്പിക്കഥിച്ചാൻ വിനീതനായ്:
''താവകമമ്മമറിഞ്ഞിരിക്കുന്നു ഞാ–
നേവരും ചൊല്ലുന്നതെന്തെന്നു കേരംക്കണോ?
മാനുഷനിമ്മാണദക്ഷമാമൗഷധ–
മാണുപോലങ്ങേത്തിരുവടിപ്പൂമ്പൊടി.
പാറയൊന്നപ്പൊടിയേല്ക്കവേ സൗന്ദര്യ–
മേറുന്ന നാരീലലാമമായ്ത്തീൎന്നുപോൽ.
കട്ടിയില്ലല്ലോ മരത്തിന്നു കല്ലുപോൽ
പെട്ടെന്നു തോണിയും താപസിയായ്വരാം.
ഹാ! വഴിമദ്ധ്യേ കവച്ചയിൽപ്പെട്ടവ–
നാവുമിയ്യുള്ളവൻ തോണി പൊയ്പ്പോവുകിൽ.
പോററുന്നു ഞാനെൻ കുടുംബമിതൊന്നിനാൽ
മററില്ല ജീവനമാൎഗ്ഗം മഹാമതേ!
പൂകണമക്കരെയെന്നാലെനിക്കങ്ങു
കാൽകഴുകിപ്പാനനുജ്ഞ നല്കീടണം.
തൃപ്പാദസാരസം രണ്ടും കഴുകി ഞാൻ
പിന്നോട്ട നിങ്ങളെത്തോണിയേററാം വിഭോ!
വാഞ്ഛിപ്പതില്ലിവൻ കൂലിയെന്തെങ്കിലും
ഞാൻ ചൊൽവതൊക്കെയും സത്യമെന്നോക്കണം.
ദേവ, നിൻപേരിൽ ഞാനാണയിട്ടോതിടാ–
മാവിധം രാജാ ദശരഥൻപേരിലും,
സോദരൻ സൗമിത്രി കൊന്നാലുമമ്പിനാൽ
പാദം കഴുകാതെ തോണിയേററില്ല ഞാൻ.''

ഈവിധം സ്നേഹാർദ്രമെങ്കിലും ഗ്രാമ്യമായ്–
ക്കൈവെത്തനോതിയ വാക്യം ശ്രവിക്കവേ,
ജാനകീലക്ഷ്മണവക്ത്രങ്ങളീക്ഷിച്ചു
ദീനദയാനിധി പുഞ്ചിരിക്കൊരംകയായ്.
സന്തോഷപൂവ്വം കഥിച്ചു ദയാമയൻ:
''നിൻ തോണി പോകാതെ കാത്തുകൊണ്ടീടുക.
നീരം പകന്നെന്റെ പാദം കഴുകുക
നേരം കവിഞ്ഞു കടത്തുകങ്ങേപ്പുറം.''

ആരുടെ നാമമൊരിക്കലോത്താൽ, മറു–
തീരമേ കാണാത്ത സംസാരസാഗരം;
താണ്ടുന്നു മാനവ,നാരുടെ മൂവടി
വേണ്ടിവന്നിട്ടില്ല മൂപ്പാരളക്കുവാൻ;

മംഗലാത്മാവാകുമദ്ദേഹമത്ഥിപ്പൂ
ഗംഗ കടത്തുവാൻ കൈവത്തനോടഹോ!
പാവനപാദനഖങ്ങളം കണ്ടീടവേ
ദേവി മന്ദാകിനിക്കുള്ളം കുളിക്കയായ്;
അത്തിരുവായ്മൊഴി കേരംക്കയാലക്ഷ്ണ–
മസ്തംഗമിക്കയും ചെയ്തു മതിഭ്രമം.
ശ്രീരാമവാക്കിനാൽ പാത്രമൊന്നിൽ ദ്രുതം
നീരം നിറച്ചുകൊണ്ടാനന്ദമഗ്നനായ്
ഭക്തിപരവശചിത്തനാ മുക്കുവൻ
തൃക്കാലു രണ്ടും കഴുകിത്തുടങ്ങിനാൻ.
ഇല്ലിവനൊത്തൊരു പുണ്യവാൻ മററെന്നു
ചൊല്ലിസ്സുരവ്രജം തൂകി പൂമാരിയും.
സേവിച്ചു പിന്നെയപ്പാദതീത്ഥാമൃതം
ധീവരൻതാനും പരിജനവൃന്ദവും.
ഭക്തനാം ദാശൻെറ സൽകമ്മശക്തിയാൽ
മുക്തരായ്ത്തീർന്നു പിതൃക്കളെല്ലാവരും.
പിന്നെ പ്രസന്നതാപൂവ്വം ദശരഥ–
നന്ദനന്മാരെയും ജാനകിതന്നെയും
തൻ കുലനാഥൻ ഗുഹനെയുമൊന്നിച്ചു
ഗംഗതന്നക്കര പൂകിച്ചു മുക്കുവൻ.
തോണിയിൽനിന്നങ്ങിറങ്ങിയ നാവികൻ
വീണുവണങ്ങിയൊതുങ്ങിനിന്നീടിനാൻ.
ഇല്ല തൻ കൈവശം കൂലി നല്ലാനെന്നു
തെല്ലൊന്നു ലജ്ജിച്ചുനിന്നു രഘുവരൻ.
ആ മനോഭാവമറിഞ്ഞ ജനകജ
തൂമണിമോതിരമൂരി നല്കീടിനാരം.
അംഗുലീയം വാങ്ങി നീട്ടീ ദയാനിധി–
യിങ്ങിതു കൈക്കൊരംക നീയെന്ന വാക്കൊടേ.
കേട്ടതുനേരം വിഷണ്ണനായ് ചിക്കെന്നു
കാൽത്തളിരിൽപ്പിടിച്ചോതിനാൻ ധീവരൻ:
"എന്തു ഞാൻ നേടിയില്ലിന്നെൻ മഹാപ്രഭോ,
നിന്തിരുമേനിതൻ കാരുണ്യമൊന്നിനാൽ.
പാപവും ദുഃഖവും ദാരിദ്ര്യവഹ്നിയും
പാടേ ശമിച്ചെന്നു കണ്ടറിയുന്നു ഞാൻ
ഏറെനാളായതിന്നുദ്യമിക്കുന്നു ഞാ–
നേകീ വിധിയിന്നു പുണ്യഫലോദയം.

താവകാനുഗ്രഹമല്ലാതെ മറ്റൊന്നു-
മാവശ്യമില്ല മേ ദീനദയാനിധേ!
ഇങ്ങു തിരിച്ചെഴുന്നള്ളുന്നവേളയി-
ലങ്ങു നല്കുന്നതു ചൂടാം ശിരസ്സിൽ ഞാൻ.''

ക്ഷത്രകുമാരരും സീതയും മേല്ക്കുമേ-
ലെത്ര യത്നിക്കിലും കൂലി വാങ്ങീലവൻ.
സംശുദ്ധഭക്തിയാം സദ്വരം നല്കിയ-
ദ്ദാശനെ ശ്രീപതി യാത്രയാക്കീടിനാൻ.

ഭാഗീരഥിയിൽക്കുളിച്ചനുഷ്ഠിക്കയായ്
ഭാനുകുലോത്തമൻ പാർത്ഥിവപൂജയും.
ഗംഗയെക്കൈക്കൂപ്പിയർത്ഥിച്ചു സീത;—'യെ-
ന്നിംഗിതം സാധിച്ചുതന്നാലുമംബികേ!
ഭർത്താവിനോടുമെൻ ദേവരൻതന്നൊടും
പ്രത്യാഗമിച്ചു സുഖേന പൂജിച്ചിടാം.'
ഭക്തിരസാർദ്രമാമീ നേർച്ച കേൾക്കവേ
ഭദ്രമാം ശബ്ദമൊന്നുണ്ടായി ഗംഗയിൽ:

''ശ്രീരാമവല്ലഭേ, വൈദേഹി, കേൾക്ക നീ;
ആരറിയില്ല നിൻപ്രാഭവം പാരിതിൽ?
കണ്ണിൽപ്പെടുന്നു നീയേതൊരുമർത്ത്യനു
പുണ്യവാനാമവൻ ലോകാധിനാഥനാം.
നിൻ പാദസേവനമാചരിച്ചീടുവാൻ
വെമ്പിക്കരംകൂപ്പി നില്ക്കുന്നു സിദ്ധികൾ.
തത്താദൃശയായ ദേവി നീയെന്നൊടി-
ന്നർത്ഥനചെയ്കയാൽ മാനിതയായി ഞാൻ.
എങ്കിലും ചൊന്നതു സർവ്വം ഫലിക്കുവാൻ
മംഗളാനുഗ്രഹം ഞാനരുളുന്നിതാ.
നിൻ നാഥനോടുമിദ്ദേവരൻതന്നൊടു-
മൊന്നിച്ചു കാനനവാസം കഴിഞ്ഞു നീ
ക്ഷേമമാന്നെത്തുക വീണ്ടുമയോദ്ധ്യയിൽ
കാമിതമൊക്കെയും കൈവരിച്ചീടുക.
മങ്ങലില്ലാതെകണ്ടീലോകമണ്ഡല-
മെങ്ങും പരക്കട്ടെ നിൻ കീർത്തിചന്ദ്രിക!''
മംഗലമൂലമാം വാക്യം ശ്രവിച്ചുമ-
ഗ്ഗംഗാനുകൂല്യം നിനച്ചും കഴിയവേ
അംഗനാരത്നമാം സീതതൻ മാനസ-
രംഗം പ്രസന്നമായ്ത്തീർന്നു പൂർവ്വാധികം.

പിന്നെ മടങ്ങിപ്പുരത്തിലെത്തീടുവാ–
നന്നിഷാദേശനോടോതീ രഘൂത്തമൻ.
വാക്കിതു കേൾക്കവേ വാടീ ഗുഹാനനം,
വാഴ്ത്തും വ്യഥയാലെരിഞ്ഞൂ കരൾത്തടം.
ദീനസ്വരത്തിലുരച്ചാൻ തൊഴുതവൻ:
''മാനവരത്നമേ, കേൾക്കുമാറാകണം.
ആനന്ദമൂർത്തിയാം നിന്തിരുമേനിക്കു
കാനനമാർഗ്ഗങ്ങൾ കാട്ടുവാനും വിഭോ,
പാവനമിപ്പദം നാലുനാൾക്കൂടിയും
സേവിച്ചിടാനുമനുജ്ഞ നല്കേണമേ.
ചെന്നെത്തിടും വനഭൂമിയിലങ്ങു ഞാൻ
സുന്ദരപർണ്ണകുടീരം ചമച്ചിടാം.
ദേവ, നിൻപേരിൽ പ്രതിജ്ഞചെയ്യുന്നു ഞാൻ
താവകശാസനമെന്നും നടത്തിടാം.''

സമ്മതം നല്കിനാനന്നിഷാദേശ്വര–
നിർമ്മലസ്നേഹം നിരീക്ഷിച്ച രാഘവൻ.
പ്രീതനായ് ധീവരൻ കാര്യം പറഞ്ഞുടൻ
ജ്ഞാതിവർഗ്ഗത്തെപ്പിരിച്ചയച്ചീടിനാൻ.
തന്നിഷ്ടമിത്രവും സീതയും ഭ്രാതാവു–
മൊന്നിച്ചു പിന്നെപ്പുറപ്പെട്ടു ദേവനും.

## പ്രയാഗ

ആ രാവിലംഗനാരത്നവും രാമനും
ദാരുമൂലത്തിൽക്കിടന്നുറങ്ങീടിനാർ;
ഭദ്രൻ കുമാരനും കൈവർത്തനാഥനു–
മൊത്തൊരുക്കീ സുഖാവാസത്തിനൊക്കെയും.
കാലത്തുണർന്നു വിഭാതകർമ്മംകഴി–
ച്ചാലോകനാഥൻ പ്രയാഗ പൂകീടിനാൻ.

അത്തീർത്ഥരാജപ്രഭാവം മഹത്തരം;
ശ്രദ്ധയത്രേ പതി; മന്ത്രിയോ സത്യവും;
ഇഷ്ടമിത്രം വേണുമാധവൻതന്നെയാം
പുഷ്ടപുമർത്ഥചതുഷ്ടയം കോശമാം;
പേരെഴും പുണ്യസ്ഥലങ്ങളാണോർക്കുകിൽ
ചാരുത്വമേറുന്ന രാഷ്ട്രമെന്നോതിടാം;
പാർശ്വിനാവിങ്കലും വൈരിവർഗ്ഗത്തിന്നു
പാഞ്ഞുകരേറാനസാധ്യമാകുംവിധം,

മുററുമുറപ്പിച്ചു മിന്നുന്ന സീമകാം
ചുററുമേ നിമ്മിച്ച ദുർഗ്ഗമായ്ക്കണ്ടീടാം;
പാരാതെ പാതകസൈന്യം മുടിക്കുന്ന
പോരാളിമാരാണു തീർത്ഥങ്ങളൊക്കെയും;
ഗംഗായമുനാസരസ്വതീ സുന്ദര–
സംഗമസ്ഥാനം മനോജ്ഞസിംഹാസനം;
ശിക്ഷിതതാപസസഞ്ചിത്തവും വെന്നിടു–
മക്ഷയശ്രീവടം രമ്യാതപത്രമാം;
ഇങ്ങുയരുന്ന നദീതരംഗങ്ങളോ
ഭംഗിയേറീടുന്ന വെഞ്ചാമരങ്ങളാം.
ചൊൽക്കൊണ്ടൊരിത്തീർത്ഥമൊന്നു കണ്ടീടുകിൽ
ദുഃഖദാരിദ്ര്യങ്ങളെല്ലാമകന്നുപോം.
പുണ്യവാന്മാരാം മഹത്തുക്കാം സേവക–
രെണ്ണുന്നതെല്ലാമവക്കു സംസിദ്ധമാം.
വേദപുരാണഗണങ്ങളാണോക്കിലീ–
മേദിനീപാലൻെറ കീർത്തി പാടീടുവോർ.
കില്ബിഷസന്ദോഹവാരണസിംഹമാ–
മിപ്രയാഗശ്ശുള്ള മേന്മയാക്കോതിടാം?
സൗഖ്യവാരാശിയാം രാമനിക്കാഴ്ചയാ–
ലുറംക്കളമാകെക്കുളിത്തുനിന്നീടിനാൻ.
അത്രയല്ലാനന്ദമാക്കുമരുളിടു–
മത്തീർത്ഥരാജപ്രഭാവങ്ങളൊക്കെയും
സീതാകുമാരഗുഹന്മാരൊടോതിനാൻ
ശ്രീതങ്കുമാ മുഖംകൊണ്ടു രഘുവരൻ
പിന്നെ പ്രണമിച്ചശേഷമീക്ഷിക്കയായ്
വന്യസ്ഥലികളും പൂങ്കാവനങ്ങളും.
ഭക്തിരസാർദ്രനായ് ചൊന്നാനവയ്ക്കെഴും
ശുദ്ധിപ്രഭാവങ്ങളെന്തൊക്കെയെന്നുമേ.
പാവനോദാരസ്മരണയാൽ ഭദ്രങ്ങ–
ളേവക്കുമേകും ത്രിവേണിയിൽ സ്നാതരായ്
നാൽവരും ശ്രുലിയെദ്ധ്യാനിച്ചു തീർത്ഥാധി–
ദേവതാപൂജയും നിവ്വഹിച്ചീടിനാർ.
വൈകാതെ പിന്നെയപ്പൂരുഷനായകൻ
പൂകീ ഭരദ്വാജപുണ്യാശ്രമസ്ഥലം.
ദണ്ഡപ്രണാമംനടത്തിയ രാമനെ–
പ്പുണ്ഡിതൻ മാമുനി മാറോടുചേക്കയായ്.

അമ്മഹാതാപസനുണ്ടായിതക്ഷണം
ബ്രഹ്മനിർവ്വാണസമാനമാം നിർവൃതി.
തൻപുരാപുണ്യഫലം വിധിയീവിധം
മുമ്പിലേക്കെത്തിച്ചുകാണിപ്പതായ്‌വരാം
എന്നുള്ള ചിന്തയ്ക്കധീനനാം മാമുനി—
യുന്നതഗ്രഹഷമനുഗ്രഹിച്ചീടിനാൻ.
പിന്നെക്കുശലങ്ങൾ ചോദിച്ചിരുത്തിനാൻ
ധന്യസപര്യയാലേകി സന്തുഷ്ടിയും.
മൂലോകനാഥന്നമൃതതുല്യങ്ങളാം
മൂലഫലാദികളർപ്പിച്ചു മാമുനി
സീതയും വത്സനും മിത്രവുമായുടൻ
സ്വാദുവാം ഭോജ്യം ഭുജിച്ചു രഘുവരൻ.
മാർഗ്ഗപരിക്ലമം മാറിക്കഴിയവേ
കേൾക്കുമാറായീ മുനീന്ദ്രോക്തിയീവിധം:

''എൻതപശ്ചര്യയും തീർത്ഥോപവാസവും
സന്ത്യാഗകർമ്മവുമിന്നു സഫലമായ്;
എന്നല്ല, യോഗവൈരാഗ്യജപങ്ങളു—
മൊന്നായ്ഫലിച്ചുകഴിഞ്ഞിതിന്നേട്ടിനം
രാമ, നിൻ ദർശനം സിദ്ധിച്ചൊരിട്ടിനം
മാമകസൽകർമ്മമെല്ലാം സഫലമായ്.
ഇല്ലിതിലപ്പുറമായൊരു നേട്ടവു—
മില്ലിതിനെക്കാൾ മഹത്തായ സൗഖ്യവും.
ശുദ്ധമാം താവകദർശനമൊന്നിനാൽ
സിദ്ധമനോരഥനായ്ക്കഴിഞ്ഞേനിവൻ.
നിൻചേവടിത്താരിലവ്യാജഭക്തി മേ
സഞ്ജാതമാകാൻ വരംതന്നരുളണം.
കർമ്മവും വാക്കും മനസ്സുമൊരേവിധം
നിർമ്മലമാക്കിബ്ഭജിക്കാത്ത നാൾവരെ,
എന്തെന്തുപായങ്ങൾ കൈക്കൊൾകിലും സുഖ—
മന്തികത്തെത്തുകില്ലാർക്കും കിനാവിലും.''

ഭാവവും ഭക്തിയുമാനന്ദവും കല—
ർന്നീവിധം താപസൻ ചൊല്ലിയ വാക്കിനാൽ
സങ്കോചമുണ്ടായ രാമ,നൃഷീന്ദ്രന്റെ
വെൺകീർത്തി വർണ്ണിച്ചുകേൾപ്പിച്ചു കൂട്ടരെ:
''മാമുനേ, നിന്തിരുമേനിയാലാദ്ദൃത—
നാമവൻ വമ്പൻ, ഗുണാഢ്യനെന്നായിടും.''

വന്ദനംചെയ്തു പരസ്പരം ഭാഷണാ-
നന്ദം ഭുജിച്ചാരിരുവരുമാദരാൽ.

ഈ വാർത്ത കേട്ടറിഞ്ഞെത്തീ പ്രയാഗയി-
ലാവസിച്ചീടും മുനീന്ദ്രരും സിദ്ധരും,
വർണ്ണികൾ സന്യാസിമാരും ഭരദ്വാജ-
പർണ്ണശാലയ്ക്കകം രാമനെക്കാണുവാൻ.
വന്ദിച്ചു വന്നോരെയെല്ലാം തിരുവടി;
സുന്ദരരൂപനെക്കണ്ടു സന്തുഷ്ടരായ്,
ലോചനഭാഗ്യമിക്കാണ്മതെന്നോർത്തുകൊ-
ണ്ടാശിസ്സുനല്കി മടങ്ങിനാരേവരും.
അന്നിരവങ്ങു കഴിച്ചുകൂട്ടീടിനാ-
രബ്ജോജനേത്രനും കൂട്ടരും തുഷ്ടരായ്.
മാർത്താണ്ഡദേവനുദിക്കെയുണർന്നേററു
തീർത്ഥത്തിൽ മുങ്ങിക്കുളിച്ചു സംശുദ്ധരായ്,
ആ മഹർഷീന്ദ്രനെക്കുമ്പിട്ടു നാൽവരു-
മാരണ്യയാനത്തിനുദ്യുക്തരാകവേ
ചോദിച്ചു രാമൻ തപസ്വിയോ' 'ടെങ്ങളി-
ന്നേതൊരു മാർഗ്ഗത്തിലൂടേ നടക്കണം?''
ഉള്ളാൽ ചിരിച്ചുകൊണ്ടോതീ മുനിവരൻ:
''എല്ലാ വഴികളുമങ്ങേക്കെളുപ്പമാം.''

ഒന്നിച്ചയയ്ക്കാൻ വിളിച്ചു യതീശ്വരൻ
തന്നാശ്രമത്തിലെശ്ശിഷ്യജനങ്ങളെ.
സമ്പ്രഹർഷത്തോടേ സന്നദ്ധരായ് ദ്രുത-
മമ്പതുപേരങ്ങു പാഞ്ഞുചെന്നീടിനാർ.
കാണിച്ചിടാം വഴി ഞങ്ങളെന്നേവരും
ശോണാബ്ജനേത്രനിൽ പ്രേമമാർന്നോതിനാർ.
പുണ്യമനേകജന്മങ്ങളിലാർജ്ജിച്ച
വർണ്ണികൾനാൽവർക്കന്നെഴുഞ്ഞനല്കീ മുനി.
വന്ദിച്ചനുജ്ഞയുംവാങ്ങി പ്രസന്നനാ-
യിന്ദീവരാക്ഷൻ പുറപ്പെട്ടു പിന്നെയും.
പോംവഴിക്കുള്ളൊരാ ഗ്രാമഭാഗങ്ങളി-
ലാവസിച്ചീടും ജനങ്ങളെല്ലാവരും
മണ്ടിക്കിതച്ചുവന്നെത്തിക്കുമാരരെ-
ക്കണ്ടു നേടീ ജന്മസാഫല്യമാകവേ.
ഒട്ടുദൂരത്തോളമൊന്നിച്ചുപോകിലും
വിട്ടുപോന്നാരവരുൾക്കണ്ണയോടഹോ!

പിന്നെത്തിരിച്ചയച്ചീടിനാൻ ദേവന–
ഭന്യതപോധനശിഷ്യരെസ്സാദരം;
ആരണ്യവാസിവടുക്കളാ നാൽവരും
പൂരിതകാമരായ്പ്പിന്തിരിഞ്ഞീടവേ,
ശ്രീകരമാകും യമുനാനദീതടം
പൂകീ രഘുവംശരത്നവും കൂട്ടരും.
മുങ്ങിക്കുളിച്ചു തിരുവടി, തന്നംഗ–
മംഗളശ്യാമമാമന്നദീവാരിയിൽ.

അങ്ങെത്തി രാമനെന്നപ്പോഴറികയാൽ
തങ്ങടെതൻ കൃത്യമുപേക്ഷിച്ചു സത്വരം,
തീരപ്രദേശത്തു മേവും പുരുഷരും
നാരീജനങ്ങളും പാഞ്ഞണഞ്ഞീടിനാർ.
രാജകുമാരീകുമാരകന്മാരുടെ
തേജസ്സമൃദ്ധിയിൽക്കണ്ണുമുങ്ങീടവേ,
ലാവണ്യപൂരം നുകരുവാൻ തങ്ങടെക്കു
കൈവന്ന ഭാഗ്യം പുകഴ്ത്തീ സമസ്തരും.
ജിജ്ഞാസവാശ്ശിലും ദേശവും നാമവും
ലജ്ജയാൽ ചോദിച്ചുകൊടെവാൻ ഞെരുക്കമായ്.
ഗ്രാമീണവൃദ്ധരിലൊട്ടുപേക്കുണ്ടായി,
രാമനെക്കണ്ടറിഞ്ഞീടുവാൻ വൈഭവം.
താതാജ്ഞയാലിവരെത്തീ വനത്തിലെ–
ന്നോതീ വയോധികരച്ചരിത്രങ്ങളും
കേട്ടവരിങ്ങനെ ചൊല്ലീ വിഷണ്ണരായ്:
'രാട്ടുമാരാജ്ഞിയും ചെയ്യതശോഭനം.'

അന്നേരമേററവും തേജസ്വിയാമൊരു
സുന്ദരതാപസബാലനങ്ങെത്തിനാൻ.
വൈരാഗിയോഗ്യമാം വേഷമാന്നോരവൻ
ശ്രീരാമചന്ദ്രന്റെ ഭക്തരിലഗ്രിമൻ.
തന്നിഷ്ടദേവനെക്കണ്ടറിഞ്ഞീടവേ
കണ്ണിൽപ്പൊടിക്കുന്നൊരാനന്ദബാഷ്പവും
പ്രത്യംഗമങ്കുരിച്ചീടും പുളകവു–
മൊത്തവൻ ദണ്ഡനമസ്കൃതിചെയ്കയായ്.
അക്കുമാരന്റെ വികാരവിവശത
സൽക്കവീന്ദ്രക്കും തെളിച്ചുകാട്ടാൻ പണി–
മാമുനിബാലനെ പ്രേമവശഗനായ്
മാറത്തു ചേത്തിതമ്മാനവാധീശ്വരൻ;

തൊട്ടതു പൊന്നാക്കി മാററുന്ന മാമണി
ദ്ദൃഷ്ടിയിൽപെട്ട ദരിദ്രനെപ്പോലവേ.
ചേണെഴും പ്രേമവും സത്യവും മൂർത്തമായ്
ചേരുന്ന തമ്മിലെന്നോതീ സമസ്തരും.
വീണവണങ്ങിയ ബാലനെസ്സൗമിത്രി-
താനും പിടിച്ചെഴുന്നേല്പിച്ചു തുഷ്ടനായ്.
സാദരം ബാലതപോധനൻ ജാനകീ-
പാദപരാഗങ്ങൾ ചൂടിനാൻ മൗലിയിൽ.
തൻ പുത്രനാണെന്ന ചിന്തപൂണ്ടമ്മപോ-
ലൻപെഴും സീതയനുഗ്രഹിച്ചീടിനാൾ.
ആനന്ദപൂർവ്വം നമസ്കരിച്ചു ഗുഹൻ
ജാനകീനായകഭക്തൻ കുമാരനെ.
നേത്രപുടങ്ങളാലാസ്വദിച്ചീടിനാൻ
പേർത്തും കുമാരകരൂപാമൃതം ഗുഹൻ;
കാളും വിശപ്പാററ മാനവൻ ഭോജനം
ചീളെന്നെത്തിച്ചു പ്രസന്നനാകുംവിധം.

പ്രേമാതിരേകമോടന്തികേ നിന്നിടും
ഗ്രാമീണനാരിമാരന്യോന്യമോതിനാർ:
''പേലവപല്ലവദേഹരാമിക്കൊച്ചു-
ബാലരെക്കാട്ടിലേക്കിങ്ങനെ നിർദ്ദയം
തള്ളിവിട്ടീടുന്ന മാതാപിതാക്കൾത-
ന്നുള്ളമോർത്താലെത്ര നിഷ്ഠുരം, ഭീകരം?''

രാമാദികൾക്കെഴും സൗഭഗം കാൺകയാൽ
പ്രേമാകുലത്വം വളർന്നു ജനങ്ങളിൽ.
ധന്യോപദേശങ്ങൾ നല്കി കൃപാമയൻ
പിന്നെഗ്ഗുഹനോടു യാത്രചൊല്ലീടിനാൻ.
കുമ്പിട്ടു രാമചന്ദ്രാജ്ഞ മാനിച്ചുടൻ
തൻപുരം നോക്കി മടങ്ങീ നിഷാദനും.

## പ്രയാഗയിൽനിന്നുള്ള യാത്ര

പുണ്യയമുനയെക്കൈക്കുപ്പി വന്ദിച്ചു
പിന്നെയും യാത്ര തുടർന്നു രാമാദികൾ.
ആദിത്യപുത്രിതൻ മാഹാത്മ്യമത്രയു-
മാനന്ദപൂർവ്വം കഥിച്ചാർ പരസ്പരം.
സസ്നേഹമീവിധം ചോദിച്ചുകൊൾകയായ്
വത്സരെക്കണ്ടു വഴിക്കാരിലൊട്ടുപേർ:

''കാണുന്നു നിങ്ങൾതൻ കോമളാംഗങ്ങളിൽ
ക്ഷോണിപലക്ഷണമൊക്കെക്കുമാരരേ!
കാൽനടയായിഗ്ഗമിക്കുന്ന നിങ്ങളെ—
ക്കാണ്കവേ വല്ലായ്മ തോന്നുന്നു മാനസേ.
ജ്യോതിഷലക്ഷണനിർണ്ണയം തെറ്റെന്നു
ചേതസ്സിലോർക്കുന്നു ഞങ്ങളിക്കാഴ്ചയാൽ.
മാർഗ്ഗം സുദുർഗ്ഗമ;മെന്നല്ല നീളെയു—
ണ്ടുഗ്രമലകളുമുഗ്രവനങ്ങളും;
പോരെങ്കിലെത്രയും മൃദംഗിയാമൊരു
നാരിയുമിന്നുണ്ടു നിങ്ങളോടൊപ്പമായ്.
നേരിട്ടു നോക്കുവാനാരും ഭയപ്പെടും
വാരണപഞ്ചാസ്യവീരരിങ്ങുണ്ടഹോ!
തന്നരുളീടുമനുജ്ഞയെന്നാവുകി—
ലൊന്നിച്ചു പോരാനൊരുക്കമാണിജ്ജനം.
ചെന്നുചേരേണ്ടിടത്തോളമീ ഞങ്ങളും
വന്നിട്ടു വന്ദിച്ചുകൊണ്ടു മടങ്ങിടാം.''

ആ മർത്ത്യരീവിധം സ്നേഹാർദ്രനേത്രരായ്
രോമഹർഷംപൂണ്ടപേക്ഷിച്ചുനിൽക്കവേ
കാരുണ്യസിന്ധുവാം ദേവൻ വിനീതനായ്
സാരോക്തിളുകിപ്പറഞ്ഞയച്ചീടിനാൻ.

രാമൻതിരുവടി പോയ മാർഗ്ഗത്തിലെ—
ഗ്രാമപുരങ്ങൾതൻ പുണ്യം നിനയ്ക്കയാൽ
മാനിച്ചവയെ പ്രകീർത്തിക്കയായിതേ
വാനോർനഗരവും നാഗനഗരവും
ഇത്രമേൽ പുണ്യനിധാനവും ധന്യവു—
മത്യന്തമുഗ്ദ്ധവുമായ്ബ്ഭവിച്ചീടുവാൻ,
ഏതൊരു പുണ്യവാനേതു ലഗ്നത്തിലി—
പ്പൂതസ്ഥലങ്ങളെ സ്ഥാപിച്ചിരിക്കണം?
രാമചന്ദ്രാംഘ്രി പതിഞ്ഞോരിടങ്ങളോ—
ടാ മഹേന്ദ്രാലയം തുല്യമല്ലാത്തതായ്.
മാർഗ്ഗപരിസരവാസികൾതന്മഹാ—
ഭാഗ്യം പുകഴ്ത്തിത്തുടങ്ങീ നിലിമ്പരും.
മേദിനീപുത്രിയും ഭ്രാതാവുമൊത്തൊരാ—
മേഘമനോഹരശ്യാമനാം രാമനെ,
നേത്രംനിറയെ,ക്കുളിർക്കെയീക്ഷിക്കുവാൻ
പേർത്തും സുകൃതമവർക്കുദിച്ചീലയോ?

പാഥോജലോചനൻ പള്ളിനീരാട്ടിനാൽ
പാവനമാക്കിയ വാഹിനീവാപികാം
സ്വർഗ്ഗതരംഗിണീപത്മാകരങ്ങളെ–
ബ്ഭഗ്നവൈശിഷ്ട്യങ്ങളാക്കിയെന്നോതിടാം.
ഏതേതു പാദപച്ഛായാതലങ്ങളിൽ–
സ്സീതാമനോഹരൻ വിശ്രമംകൊണ്ടുവോ,
അപ്പുണ്യശാഖികളോരോന്നുമഞ്ജസാ
കല്പവൃക്ഷത്തെജ്ജയിച്ചു മഹിമയാൽ.
തൃക്കഴൽപ്പൂമ്പൊടിയേററ ധരണിയു–
മുൽകൃഷ്ടഭാഗ്യമെന്നോർത്തു സന്തുഷ്ടയായ്.
ആതപമേല്ക്കാതിരിക്കുവാൻ രാമന്നു
മീതേ കുടപോലെ നിന്നു മേഘങ്ങളും.
ദേവോപദേവസമൂഹം പ്രശംസയും
പൂവിൻനിരകളും വർഷിച്ചു മേല്ക്കുമേൽ.
പർവ്വതകാനനപക്ഷിമൃഗാദികാം
സർവ്വവും കണ്ടുകണ്ടങ്ങനെ പോകവേ,
ഗ്രാമമോരോന്നും സമീപിച്ചുകൊാംകവേ
കോമളരൂപരെക്കാണ്മാനുഴറെറാടേ
ആലയകാര്യങ്ങളെല്ലാം മറന്നുകൊ–
ണ്ടാബാലവൃദ്ധം ജനങ്ങളണഞ്ഞെത്തിടും.
രാമാദികാംക്കെഴും സൗഭഗം കാണ്കയാൽ
പ്രേമം തുളുമ്പുന്ന കണ്ണുമായേവരും
ലോമഹർഷത്തോടേ നിന്നുപോം തങ്ങാംക്കു
ലോചനസാഫല്യമുണ്ടായ്ക്കഴിഞ്ഞപോൽ.
ചൊല്ലേല്ലാണ്ട വാനവരത്തം ദരിദ്രന്നു
കൈക്കലായ്ത്തീരുകിലെന്ന കണക്കിനെ
അപ്പുരുഷാരം സമാസ്വദിച്ചീടിനോ–
രപ്രമേയാനന്ദമാർക്കു വർണ്ണിച്ചിടാം?
കണ്ണിന്റെ പുണ്യം ഫലിച്ചിതീമാത്രയി–
ലെന്നായി കാണികാംക്കന്യോന്യഭാഷണം.

ശ്രീരാമചന്ദ്രനെക്കണ്ടുകണ്ടുാംപ്രേമ–
ഭാരത്തോ,ടേകൻ നടക്കുന്നിതൊപ്പമേ.
മറെറാരാളക്ഷിയാൽ ദേവേശസൗഭഗം
മുററും ഹൃദയതലത്തിലാക്കിസ്വയം,
മെയ്യും മനസ്സും വചസ്സുമിളക്കുവാൻ
വയ്യാതെ വൈവശ്യമാർന്നുനിന്നീടിനാൻ.

നല്ല വടദ്രുമച്ഛായകണ്ടങ്ങൊരാറം
പല്ലവബാലതൃണങ്ങരം വിരിച്ചടൻ,
ചൊല്ലിത്തുടങ്ങീ തിരുവടിയോ: ''ടിതാ
തെല്ലിങ്ങിരുന്നു തളച്ച് തീർക്കൂ വിഭോ!
പിന്നെപ്പുറപ്പെടാം വേണമെന്നാലിന്നു
തന്നെയോ, നാളെപ്പുലച്ച്യാകുമ്പൊഴോ.''
മൺകുടമൊന്നിൽജ്ജലംനിറച്ചോതിനാൻ
'മംഗളമൂത്തേ, കുടിച്ചാല്വ' മെന്നൊരാറം.
ശീലവാൻ കാരുണ്യവാരാശി നല്കിനാൻ
ചേലെഴം വാക്കാലവക്ക മോദോത്സവം.

വിക്ലാന്തി മൈഥിലിക്കുണ്ടെന്നു കാങ്കയാൽ
വിശ്രമിച്ചാരല്പമാ വടച്ഛായയിൽ.
ഗ്രാമീണരപ്പോളനുപമമാകിയ
രാമസൗന്ദര്യം നുകന്നു സന്തുഷ്ടരായ്.
ദേവാസ്യചന്ദ്രമസ്സിങ്കൽ ചകോരങ്ങ-
ളാവുകയായീ ജനങ്ങരംതൻ കണ്ണുകരം.
മന്മഥകോടിയും മോഹിക്കുമാറത്ര
രമ്യം തദംഗം, തമാലപത്രോജ്ജ്വലം.
ചേണെഴം വിദ്യുത്തിനൊത്ത വണ്ണത്തൊട-
ങ്ങാനഖശീഷം മനോഹരാകാരനായ്,
താപസവേഷനായ്പ്പാണിപത്മങ്ങളിൽ
ചാപബാണങ്ങളും തോളത്തു തൂണിയും
ആവഹിച്ചീടിന ലക്ഷ്മണവീരനു-
മാനന്ദമേററം വളത്തീ ജനങ്ങളിൽ.
അമ്മൃദുഗാത്രർതൻ മൗലിയിൽ ചെഞ്ചിട
രമ്യകിരീടങ്ങളായി മിന്നീ തുലോം;
ഏറെ വിരിഞ്ഞുവിളങ്ങീ കുമാരർതൻ
മാറിടം; നന്നായ് വിടന്നിരുന്നു മിഴി;
ശീതളശാരദചന്ദ്രവക്ത്രങ്ങളിൽ
സ്വേദബിന്ദുക്കരം പൊടിഞ്ഞിരുന്നു തദാ.
ആ യുവകോമളന്മാരെ വണ്ണിക്കുവാ-
നാവതല്ലെന്നു പറഞ്ഞാൽക്കഴിഞ്ഞിടും;
അമ്മട്ടസീമമാണക്കാന്തിസഞ്ചയ-
മെന്മതിയോക്കുകിൽത്തീരെച്ചെറിയതും.
ബുദ്ധിയും ചിത്തവുമൂന്നിയെല്ലാവരു-
മദ്ധന്യരൂപങ്ങരം നോക്കിനിന്നീടിനാർ;

ക്ഷീണിച്ചു സർവ്വരും പ്രേമപിപാസയാ-
ലേണങ്ങൾ ദീപപ്രകാശത്തിലെന്നപോൽ.

ഗ്രാമീണനാരിമാരുൾപ്രേമഭാരവും
സാമാന്യസങ്കോചഭാവവും പൂണ്ടുടൻ
സീതയെക്കുമ്പിട്ടശേഷം സരളമായ്-
ച്ചോദിച്ചു മാധുര്യമൂറുമാറീവിധം:

''ഒന്നുണർത്തിക്കുന്നു, കേട്ടരുളീടണം
സുന്ദരീരത്നമാം രാജന്യകന്യകേ!
നാരീസഹജമാം ലജ്ജയുണ്ടാ,കയാൽ
ഭീരുതയില്ലാഴ്കയില്ല ചോദിക്കുവാൻ.
ചൊല്ലുന്നതിപ്പോഴവിനയമാവുകി-
ലെല്ലാം പൊറുക്കുമാറാകണമംബികേ!
ഗ്രാമവനിതമാർ ഞങ്ങളെന്നോർക്കണം
സ്വാമിനിക്കപ്രിയം തോന്നാതിരിക്കണം.
തേജസ്സൊഴുക്കിക്കളിപ്പിക്കുമീ രണ്ടു
രാജകുമാരരുമാരെന്നു ചൊല്ലുമോ?
ഹാ! മനോഹാരിമരതകരത്നവും
ഹേമവും കപ്പംകൊടുത്തുപോകും വിധം
ശ്യാമളഗൗരനിറംതടവീടുമി-
ക്കോമളരേകുന്ന കണ്ണുകൾക്കുത്സവം.
കൗമാരലാളിതമോഹനദേഹരാ-
യീ മുഗ്ദ്ധദർശനരുജ്ജ്വലിപ്പൂ തുലോം.
ഇമ്മുഖം രണ്ടും ശരച്ചന്ദ്രസുന്ദരം; —
മിമ്മിഴി നാലും ശരൽപത്മസോദരം.
കന്ദർപ്പകോടിയും ലജ്ജിച്ചുപോകുമി-
സ്സുന്ദരന്മാർ നിനക്കാരാകുമോമലേ?''

ആനന്ദമേകുമിസ്സുസ്നേഹവാണിയാൽ
ജാനകി ലജ്ജിച്ചൊരുൾസ്മിതം കൊൾകയായ്.
ക്രൂരോടവരിലും ഭൂമീതലത്തിലും
മാറിമാറിത്തന്മിഴിനടത്തീടിനാൾ;
ആവിധം രാമസംബന്ധിയാം ലജ്ജയു-
മാവിർബ്ഭവിച്ചൂ കുലീനയാം സീതയിൽ.
നാണവും പ്രേമവുമൊത്തുചേർന്നീവിധ-
മേണാക്ഷി കോകിലനാദത്തിലോതിനാൾ:

''ചാരുസ്വഭാവവും രൂപവും ചേർന്നൊര-
ഗൗരവർണ്ണാംഗനെൻ ദേവരൻ ലക്ഷ്മണൻ.''

ചേലെഴും തന്മുഖചന്ദ്രനെപ്പിന്നെയ–
ച്ചേലാഞ്ചലത്താൽ മറച്ചുകൊണ്ടോമലാരം,
മഞ്ജുളദൃഷ്ടി ചരിച്ചു രാമോന്മുഖം
ഖഞ്ജനപക്ഷിയെപ്പോലെ നോക്കീടവേ,
രഞ്ജിതമന്ദാക്ഷമാകും മിഴികളാൽ
തൻജീവിതേശനാണെന്നു ചൊല്ലീടിനാരം.

ഗ്രാമവധൂടികളൊക്കെയുമാമോദ–
ഭ്രമാവു നേടിയീ വാർത്തയറികയാൽ;
യാചകന്മാരാം ജനങ്ങരംക്കനർഘമാം
രാജഭണ്ഡാരം കരസ്ഥമാകുംവിധം.
സീതതൻ പാദം വണങ്ങിനിന്നേവരും
പ്രീതരായാശംസ നല്കീ ബഹുവിധം:
''എന്നോളമൂഴിയെത്താങ്ങും മഹാഫണി,–
യന്നോളമുണ്ടാക സൗഭാഗ്യമിങ്ങു തേ.
പാർവ്വതിയെപ്പോൽ പതിപ്രിയയാക നീ
പാരം കരുണയുദിക്കണം ഞങ്ങളിൽ.
കൂപ്പുകൈയായ്നിന്നു പിന്നെയുംപിന്നെയും
താൽപര്യമോടൊന്നു നേരുന്നു ശോഭനേ,
ദേവി മടങ്ങുന്നതീവഴിക്കെങ്കിലി–
പ്പാവങ്ങരം ദാസിമാർക്കേകണം ദർശനം.''

വാടിയ കൈരവപ്പൊയ്കയെക്കൗമുദി
പാടേ കളിപ്പിച്ചുണർത്തിനിൽത്തുംവിധം,
പ്രേമദാഹത്താൽ തളർന്നോരക്കൂട്ടരെ–
ത്തൂമൊഴിതൂകിത്തണുപ്പിച്ചു ജാനകി.

രാമമനോഗതം ചൊല്ലാതറിഞ്ഞുടൻ
സൗമിത്രി, പോകേണ്ട മാർഗ്ഗം തിരക്കിനാൻ.
അംഗം തരിച്ചു വിഷണ്ണരായ്നിന്നുപോ–
യംഗനമാരും പുമാന്മാരുമാകവേ.
ആനന്ദമത്രയും പൊയ്പ്പോയിതക്ഷണം
മാനസം വല്ലാതിരുണ്ടു നിശ്ശൂന്യമായ്.
ദൈവം നമുക്കീ നിധി തന്നു, പിന്നെയും
കൈവശമാക്കുവാനെന്നോർത്തു സർവ്വരും.
കർമ്മമലംഘ്യമാണെന്നുള്ള ചിന്തയാൽ
ധർമ്മധീരത്വം വരിച്ചുകൊണ്ടങ്ങവർ
പാഥോജനേത്രർക്കു പോകാനെളുപ്പമാം
പാതയേതെന്നു പറഞ്ഞുനിന്നീടിനാർ.

ഇഷ്ടവാക്കോരോന്നു ചൊല്ലി,യെല്ലാരെയും
വിഷ്ടപനാഥൻ തിരിച്ചയച്ചീടിനാൻ.
എന്നാലവർക്കേഴും ചിത്തം കുമാരരോ-
ടൊന്നിച്ചു പൊയ്ക്കൊണ്ടിരുന്നു വിവശമായ്.
നിർവ്വിണ്ണരായി മടങ്ങുന്നവേളയിൽ
ദുർവ്വിധിതന്നെപ്പഴിക്കയായേവരും:
''എത്ര നിരങ്കുശം, വക്രം, വിധിമത-
മത്യന്തനിഷ്ഠുരം, ശങ്കാവിരഹിതം!
മോഹനചന്ദ്രനിൽ ചേർത്തു കളങ്കവും
ദേഹം മെലിയുന്ന രോഗവും നാന്മുഖൻ;
കല്പകത്തെശ്ശുഠൻ പാദപമാക്കിനാ-
നപ്പുനീരാക്കിത്തൃഷ്ണിപ്പിച്ചിതാഴിയെ;
ഈമട്ടപനയം കാട്ടിയോനിന്നിതാ
പൂമൃദുപാദരെത്തള്ളീ വനത്തിലും.
ഹാ! ഗതി കാടാണിവർക്കെന്നിരിക്കുകിൽ
ഭോഗവിലാസങ്ങളത്രയും വ്യർത്ഥമാം.
നഗ്നമാം പൊൻകഴൽ വെച്ചുവെച്ചിന്നിവ-
രുഗ്രവനത്തിൽ ചരിക്കേണമെങ്കിലോ,
ആഹന്ത! നാനാതരത്തിലുണ്ടാക്കിയ
വാഹനജാലങ്ങളൊക്കെയും നിഷ്ഫലം.
പുല്ലുമിലയും നിരത്തി നിലത്തിവ-
രല്ലിലുറങ്ങിക്കിടക്കാൻ വിധിക്കുകിൽ
ഉല്ലസത്താം ശില്പചാതുര്യമാർന്നിട്ടും
പല്യങ്കമെന്തിന്നു നിർമ്മിച്ചിരിക്കണം?
തങ്ങണം മാമരച്ചോട്ടിലെന്നാകിലോ
വെണ്മകളിമേടകരം തീർത്തതും പാഴിലാം.
വല്ക്കലം ചുററിജ്ജടപൂണ്ടുവാഴവാ-
നിക്കുമാരന്മാർക്കു കല്പിതമെങ്കിലോ,
പൃഥ്വീതലത്തിങ്കലെന്തിന്നു തീർത്തുവോ
ചിത്രാംബരങ്ങളും ഭൂഷണജാലവും?
കന്ദമൂലാദികളാഹാരമാക്കണ-
മിന്നരേന്ദ്രാത്മജരെന്നുവന്നീടുകിൽ,
ഏതും പ്രയോജനമില്ലാത്തതായിടും
സ്വാദുപീയൂഷാദി ഭോജ്യവസ്തുക്കളും.''

പിന്നൊരാളോതിനാൻ: ''താനേപിറന്നവർ
തന്നെയാമീ രണ്ടു സൗന്ദര്യമൂർത്തികരം.

സൃഷ്ടിച്ചതാവില്ല വേധസ്സിവരെയെ-
ന്നൊട്ടുമേ സംശയംകൂടാതെ ചൊല്ലിടാം.
എത്രമേൽ വർണ്ണിച്ചിരിക്കുന്നു വേദങ്ങ-
ളത്രയും ലോകേശസൃഷ്ടിവർഗ്ഗങ്ങളിൽ,
ലോചനത്തിന്നോ ചെവിക്കോ മനസ്സിനോ
ഗോചരമായിബ്ഭവിക്കുന്നവററയെ
ഈരേഴുപാരിലും നന്നാസ്ഥീരകിലു-
മീവർണ്ണമുണ്ടോ പുമാനും തരുണിയും?
ഇമ്മുഗ്ദ്ധരൂപരെക്കണ്ടെന്തരഞ്ജനം
തന്മനസ്സിൽത്തുലോമുണ്ടായ്‌വരികയാൽ
അപ്പരമേഷ്ഠിയിക്കല്യാണഗാത്രരോ-
ടൊപ്പമായ് സ്ത്രീപുമാന്മാരെ നിർമ്മിക്കുവാൻ
പാരം പണിപ്പെട്ടു തോല്ക്കയാലീർഷ്യപൂ-
ണ്ടീ രാജബാലരെക്കാട്ടിലയച്ചതാം.''

ചൊല്ലിത്തുടങ്ങിനാൻ മററൊരാളീവിധം:
''ഇല്ലറിവേറെയെനിക്കെൻ സഖാക്കളേ!
എങ്കിലും ധന്യരിൽധന്യനാസ്ഥീന്നു ഞാ-
നെന്നു ചിന്തിക്കയാണിക്കാഴ്ചയൊന്നിനാൽ.
കല്യാണമൂർത്തികളാകുമീ മൂവരെ-
ക്കണ്ടവർ, കാണ്മവർ, കാണാനിരിക്കുവോർ,
വർണ്ണനാതീതമാം പുണ്യമാർജ്ജിച്ചവർ
തന്നെയാണെന്നുമറിഞ്ഞിടുന്നുണ്ടു ഞാൻ.''

ഏവം പ്രിയോക്തികളോരോന്നു ചൊല്ലിയ-
പ്പാവങ്ങൾ കണ്ണുനീർമുററി നിന്നീടിനാർ.
എങ്ങനെ ദുർഗ്ഗമമാർഗ്ഗങ്ങൾ പിന്നിടു-
മിങ്ങിസ്സുമസമദേഹരെന്നാരവർ.
കോകികളെല്ലാം ദിനാന്തത്തിലെന്നപോൽ
സ്നേഹാകുലകളാസ്ഥീർന്നു വധൂടികൾ.
പാദകൗമല്യവും മാർഗ്ഗകാഠിന്യവും
ചേതസ്സിലോർത്തു വിഷാദത്തൊടോതിനാർ:

''ഇമ്മൃദുശോണപദങ്ങളേല്ക്കേ, ക്ഷിതി
നമ്മൾതൻ ഹൃത്തുപോലേററം ചുളുങ്ങിടും.
ക്ലേശാവഹമായ കാന്താരവാസമാ-
ണീശനിവർക്കു വിധിച്ചതെന്നാവുകിൽ,
ഓരോ വഴിയിലും നോവാതിരിക്കുവാൻ
വാരിവിരിക്കാഞ്ഞതെന്തേ, മലരുകൾ?

തണ്ടലർസംഭവൻതന്നോടൊരു വര–
മുണ്ടു നേർന്നീടാൻ നമുക്കെങ്കിലെൻ സഖി,
എന്തതെന്നോതിടാമിപ്പുണ്യരൂപരെ–
സ്സന്തതം കാണ്മവാനുള്ളോരനുഗ്രഹം.''

എത്താനമാന്തിച്ചോരേതാനുമാളുകൾ
മെത്തുമുൽക്കണ്ഠയോടാരാഞ്ഞുകൊൾകയായ്:
''മിത്രങ്ങളേ, ചൊൽവിനിപ്പൊഴേക്കിങ്ങുനി–
ന്നെത്രദൂരം പോയിരിക്കുമക്കുട്ടികൾ?''

വൈഭവമുള്ളവരോടിക്കിതച്ചുടൻ
ശോഭനദർശനം നേടിക്കൃതാർത്ഥരായ്.
സ്ത്രീകളും ബാലരും വൃദ്ധജനങ്ങളും
വ്യാകുലചിത്തരായ്ക്കൈതിരുമ്മീടിനാർ.
ദേവൻ ചരിച്ചോരാമാർഗ്ഗത്തിലൊക്കെയു–
മീവിധം പ്രേമം വഴിഞ്ഞു ജനങ്ങളിൽ.
ഊരിൽനിന്നൂരിലേക്കെത്തും മനോഹര–
ശ്രീരഘുവംശകുമുദപതീചന്ദ്രനെ
നേരിട്ടുകാണ്മവാൻ യോഗമുണ്ടാകയാൽ
നേടീ മഹാനന്ദമങ്ങങ്ങു സർവ്വരും
മന്നനും കേകയപുത്രിയാംരാജ്ഞിയു–
മന്യായകർമ്മം നടത്തിയെന്നാർ ചിലർ.
ലോചനാനന്ദം നമുക്കു നല്കീലയോ
രാജരാജേശ്വരനെന്നായി മറ്റൊരാൾ.
ചൊല്ലിത്തുടങ്ങീ പരസ്പരമാളുക–
ളുല്ലസൽസ്നേഹംനിറഞ്ഞമട്ടീവിധം:

''ജന്മമിക്കോമളരൂപക്കളിയോ–
രമ്മയുമച്ഛനും ധന്യരത്രേ ദൃഢം.
എങ്ങുനിന്നിങ്ങോട്ടു പോന്നു കുമാര,ര–
ബ്ഭംഗിതിങ്ങും പുരം ധന്യമത്രേ ദൃഢം.
പിന്നിട്ട ദേശവും ശൈലവും ഗ്രാമവും
വന്യപ്രദേശവും ധന്യമത്രേ ദൃഢം.
പുഷ്ടപ്രണയപ്രസന്നസ്വരൂപരെ–
സ്സൃഷ്ടിച്ചു സൗഖ്യംഭുജിച്ചു കമലജൻ.''

ശ്രീരാമലക്ഷ്മണോദന്തം പരക്കയാ–
യോരോവഴിയിലും കാന്താരമാകെയും.
കാനനഭാഗങ്ങൾ കണ്ടുകണ്ടാവിധം
കാണികൾക്കുത്സവം നല്കുമാ യാത്രയിൽ,

ശ്രീപതി മുമ്പേ നടന്നു പിന്നാലെയ-
ത്താപസവേഷം ധരിച്ച സൗമിത്രിയും;

ബ്രഹ്മജീവാന്തരചാരിണി മായപോൽ,
പെണ്മണി മൈഥിലി മധ്യഭാഗത്തിലും,

ചാരുവസന്തകന്ദർപ്പമധ്യസ്ഥയാം
ശ്രീരതിക്കൊപ്പമെന്നല്ലെങ്കിലോതിടാം;

വ്യാഹരിക്കാം ബുധചന്ദ്രമദ്ധ്യസ്ഥിത-
രോഹിണീനക്ഷത്രമെന്നോണമെന്നുമേ.

ചേലിൽ പദംവെച്ചു, തൻജീവനാഥൻെറ
ചേവടിപ്പാടു തൊടാത്തമട്ടിൽസ്സതി.

സീതയും രാമനും കാൽവെച്ച പാടുക-
ളാദരപൂർവ്വം നിരീക്ഷിച്ചു ലക്ഷ്മണൻ

തൻചരണദ്വയമൂന്നിയിടംവലം
സഞ്ചരിച്ചീടുകയായീ സരണിയിൽ.

ആ മൂന്നുപേക്കും പരസ്പരമുണ്ടായ
കോമളപ്രീതിയോ വാക്കിന്നഗോചരം.

അക്ഷിമനോജ്ഞമാസ്സൗഭഗം കാണ്കയാൽ
പക്ഷിമൃഗാദികൾക്കൂടിയും നിന്നുപോയ്.

ആ വഴിപോക്കരെക്കണ്ടവ,രശ്രമം
ജീവിതദുർഗ്ഗമാദ്ധ്വാവു താണ്ടീടിനാർ.

ഇന്നുമാ യാത്രികരാർതൻ ഹൃദയത്തിൽ
മിന്നുന്നു ചാലേ കിനാവിങ്കലെങ്കിലും

ആ മഹാപുണ്യവാൻ മാമുനി ഗമ്യമാം
രാമധാമോന്മുഖമാർഗ്ഗത്തിലെത്തിടും.

ദേവി തളൎന്നെന്നറിഞ്ഞ രഘുവര-
നാ വഴിയോരത്തു കണ്ടു, മനോജ്ഞമായ്,

പന്തലിച്ചുള്ള വടദ്രുമ,മത്രയ-
ല്ലന്തികത്തായിക്കുളിരണി നീരവും.

അന്നങ്ങു വിശ്രമംകൊൾകയായ് മൂവരും
കന്ദഫലങ്ങൾ ഭുജിച്ചു സന്തൃപ്തരായ്.

ഉജ്ജ്വലകാല്യം സമാഗതമാകവേ
മജ്ജനംചെയ്തു പുറപ്പെട്ടു പിന്നെയും.

## വാല്മീകിയുടെ ആശ്രമം

സുന്ദരാരണ്യസരോവരഭൂധര-
സന്ദർശനത്താൽ സമാകൃഷ്ടചിത്തരായ്

വന്ദ്യനാം വാല്മീകി വാണരുളീടുമ–
പ്പുണ്യാശ്രമസ്ഥലം പൂകിനാർ മൂവരും.
രമ്യശൈലങ്ങളും പൂങ്കാവനങ്ങളും
നിർമ്മലവാരിയും കണ്ടു രഘൂത്തമൻ.
ചാരുത്വമേറുമതിവിവൃതപോവനം
ശ്രീരാമചന്ദ്രൻ സമീക്ഷിച്ചു സാദരം.
കണ്ടിടാമങ്ങു സരോവരംതോറുമേ
തണ്ടാർകുടങ്ങൾ വിടർന്നുനില്ക്കുന്നതായ്;
മഞ്ജുളകാനനപാദപപംക്തിയിൽ
മഞ്ജരി, മാലപോലാഭചേർക്കുന്നതായ്;
പുത്തൻ സുമങ്ങളിൽനിന്നു തേനുണ്ടൊരാ–
മത്തഭൃംഗങ്ങൾ മുരണ്ടുപാറുന്നതായ്;
പക്ഷികളുന്മേഷനാളങ്ങൾപോലവേ
പച്ചിലത്തോപ്പിൽ ചിറകിട്ടടിപ്പതായ്;
നാനാമൃഗങ്ങളും ജാതിവൈരം വെടി–
ഞ്ഞാനന്ദമോടങ്ങു ചുററിനടപ്പതായ്.

പൂജനീയാശ്രമദേശം നിരീക്ഷിച്ചു
രാജീവനേത്രൻ പ്രസാദിച്ചു നിർഭരം.
രാമചന്ദ്രാഗമം കേട്ടെതിരേല്ക്കുവാൻ
മാമുനിശ്രേഷ്ഠനെഴുന്നള്ളി മുൻവശം.
ദണ്ഡപ്രണാമംനടത്തിയ രാമനു
പണ്ഡിതതാപസനാശിസ്സരുളിനാൻ.
കൺകുളിർപ്പിക്കുമക്കാന്തിപുഞ്ജത്തിനെ–
ക്കല്യോടജത്തിലേക്കാനയിച്ചാൻ മുനി.
പ്രാണപ്രിയനാമതിഥിക്കു നല്കിനാൻ
ചേണെഴും പീഠവും മൂലഫലങ്ങളും.
ധന്യാംഗി സീതയും തന്നനുജാതനു–
മൊന്നിച്ചതെല്ലാം ഭുജിച്ചു തിരുവടി.
മംഗലമൂർത്തിയെക്കാൺകയാൽ നിർവൃതി–
രംഗമായ്ത്തീർന്നു മുനീന്ദ്രൻെറ മാനസം.
സാഞ്ജലിബന്ധം ദശരഥനന്ദനൻ
തേൻചൊരിയുമ്മാറു ചൊന്നാനിതേവിധം:

''സ്വാമിൻ, ത്രികാലജ്ഞനത്രേ തിരുവടി,
മാമുനിസത്തമന്മാർക്കു ചൂഡാമണേ!
ചിന്താതിവർത്തിയാമീ വിശ്വമണ്ഡലം
നിന്തിരുമേനിക്കു ഹസ്തബദരമാം.

എങ്കിലും ലൗകികരീത്യാ കഥിച്ചിടാം
വൻകാടുപൂകുവാനുണ്ടായ കാരണം.''

പിന്നെയച്ഛിററമ്മ നേന്ന വരദ്വയ–
മെന്നുതൊട്ടൊക്കെയും കേൾപ്പിച്ചു രാഘവൻ.

''താതനിദേശം, ജനനിതന്നിംഗിതം,
ഭ്രാതാ ഭരതൻെറ രാജ്യാഭിഷേചനം,
ഇപ്പോഴം ഭവൽപാദദശ്നന;—മൊക്കെയും
മൽപൂവ്വപുണ്യപ്രഭാവമെന്നോത്തിടാം.
അങ്ങയെക്കാണുവാൻ ഭാഗ്യമുണ്ടാകയാൽ
തിങ്ങുന്നു ഞങ്ങളിൽ സവ്വഭദ്രങ്ങളും.
ശല്യം തപോധനശ്രേഷ്ഠക്കൊരിക്കലും
തെല്ലും വരുത്താതിരിക്കുവാൻതക്കതായ്
ഇങ്ങൊരു പണ്ണകുടീരം ചമയ്ക്കുവാൻ
മംഗളസ്ഥാനം കനിഞ്ഞരുളീടണം.
എന്തുകൊണ്ടെന്നോ?—തപസ്വി കോപിക്കുകിൽ
വെന്തു വെൺചാമ്പലാമഗ്നിയെന്യേ നൃപൻ.
ആരണസമ്പ്രീതി മംഗലകാരണം;
ആരണക്രോധം ബഹുവംശമാരണം.
ഇപ്പരമാത്ഥം നിനച്ചെൻ മഹാമതേ,
കല്പിച്ചരുളണം നല്ലോരിടം ഭവാൻ.
ഇഷ്ടകളത്രവും ഞാനും സഹജനു–
മൊട്ടുനാളങ്ങു വസിക്കാം ദയാനിധേ!''

സാരള്യമേറുമീ വാക്യം ശ്രവിക്കവേ
സാരജ്ഞമുഖ്യൻ മുനീന്ദ്രനരുളിനാൻ:
''ഓതിയതൊക്കെയും സത്യം, രഘുകുല–
കേതോ, കഥിക്കേണ്ടതിമ്മട്ടുതന്നെയാം.
സന്തതം വേദമര്യാദപുലത്തുന്ന
നിന്തിരുമേനി പരൻ ജഗദീശ്വരൻ;
വൻകടൽപോലെ പരന്നുകിടക്കുന്ന
നിൻ കരുണാമൃതം പ്രത്യക്ഷമാകയാൽ,
വിശ്വം വിരചിച്ചു കാത്തൊടുക്കുന്നൊരാ–
വിശ്രുതമായാവിലാസിനി, ജാനകി.
സവ്വചരാചരഭാരം ചുമക്കുന്നൊ–
രുവ്വിയെസ്സവ്വദാ താങ്ങി നില്ക്കുന്നവൻ,
ആയിരം വൻതലയുള്ളോൻ, ഫണീശ്വര–
നാദിശേഷൻതാൻ കുമാരനീ ലക്ഷ്മണൻ.

മൂവരും രാജന്യവംശരത്നങ്ങളായ്—
ദ്ദേവകാര്യാർത്ഥം പിറന്നു ധരിത്രിയിൽ.
ഹീനകർമ്മോദ്യുക്ത ദുഷ്ടനിശാചര—
സേനയെസ്സാന്വയം നിഗ്രഹിച്ചീടുവാൻ.
ത്വത്സ്വരൂപം രാമ, വാക്കിന്നഗോചരം,
നിശ്ശേഷശേമുഷീശക്തികൾക്കപ്പുറം;
ഏതിലും വ്യാപ്ത,മപാരം, ശ്രുതികളിൽ
'നേതിനേത്യു'ക്തിയാൽ മാത്രമുദീരിതം.
ചൊല്ലാം, പ്രപഞ്ചം മഹത്തായ നാടക;—
മെല്ലാം ഭരിക്കുന്ന സൂത്രധാരൻ ഭവാൻ.
ദേവൻ ചതുർമ്മുഖൻ, വിഷ്ണു, പിനാകിയീ—
മൂവരും ചൊല്ലെഴുന്ന മുഖ്യവേഷങ്ങളും.
നിന്നുടെ മർമ്മമവർക്കും സുദുർഗ്രഹം;
പിന്നെയാർക്കുള്ളൂ, ഗ്രഹിക്കുവാൻ പാടവം?
ജ്ഞാനം കനിഞ്ഞു നീ നല്കുന്നതാർക്കവൻ—
താനറിഞ്ഞീടുന്നു നിന്നെദ്ദയാനിധേ!
ത്വദ്രൂപമായിപ്പരിണമിക്കുന്നിതാ—
ത്തത്ത്വവേത്താ,വതും കണ്ടിടുന്നുണ്ടു ഞാൻ.
ഭക്തഹൃദന്തരചന്ദനമെന്നപോൽ
നിത്യം ജയിച്ചിടും ശ്രീ രഘുനന്ദന!
നിന്നെശ്ശരിക്കറിഞ്ഞീടുവാൻ ഭക്തർക്കു
നിൻകൃപമാത്രമാണേകാവലംബനം.
ആനന്ദചിന്മയം നിർവ്വികാരം ത്വാവ—
കീനം സ്വരൂപം ഗ്രഹിപ്പൂ ബുധജനം.
സജ്ജനദേവഹിതം നടത്തീടുവാൻ
സജ്ജനായ് മാനുഷദേഹമാർന്നീവിധം
പ്രാകൃതന്മാരാം നൃപാലരെപ്പോലവേ
വ്യാഹരിക്കുന്നു പ്രവർത്തിച്ചിടുന്നു നീ.
രാമ, നിൻ കർമ്മങ്ങളോരോന്നു കാണവേ
കോമളോദന്തം മുറയ്ക്കു കേട്ടീടവേ,
മോഹിച്ചുപോകുന്നു പാമരരൊക്കെയും
മോദം ഭുജിക്കുന്നു വിദ്വത്സമുദയം.
എന്തു നീ ചൊൽവതും സത്യമായ്ത്തീർന്നിടും
ഹന്ത! നിൻ തീർപ്പുപോലാടണമേവനും.
ഏതൊരിടത്തു വസിക്കേണമെന്നു നീ
സാദരം ചോദിച്ചിതെന്നോടു വത്സല!

സങ്കോചമുള്ളിലുണ്ടല്പമെന്നാകിലു-
മങ്ങോട്ടുമൊന്നു ഞാൻ ചോദിച്ചിടട്ടെയോ?
എങ്ങു നീയില്ലെന്നു ചൊല്ലണ,മാസ്ഥലം
മംഗളാത്മാവേ, നിനക്കു കാട്ടിത്തരാം.''

ഉജ്ജ്വലപ്രേമാർദ്രവാക്കിതു കേൾക്കവേ
ലജ്ജപൂണ്ടുള്ളാൽ സ്മിതംതൂകി രാഘവൻ.
ചൊന്നാൻ സുധാരസം വർഷിച്ചിടും വിധം
മന്ദഹാസത്തൊടേ മാമുനി പിന്നെയും:

''കേൾക്കു ജനകജാലക്ഷ്മണയുക്തനായ്
പാർക്കുവാൻ യോഗ്യമാം സ്ഥാനമോതീടുവൻ.
സന്മതേ, സർവ്വദാ നിൻെറ ചരിത്രമാം
രമ്യസരിത്തുകൾ ചെന്നുചേർന്നീടിലും,
പൂർണ്ണമാകാതീരാതെ വർത്തിച്ചിടുന്നൊര-
ക്കർണ്ണമഹാർണ്ണവമാർക്കാക്കു കണ്ടിടും,
അപ്പുണ്യശാലികൾതൻ ഹൃദയം നിന-
ക്കല്ലോ്തരാനന്ദമന്ദിരമായിടും.
അന്യതരംഗിണീസാഗരവാപികാ-
വൃന്ദത്തെയെല്ലാം തിരസ്കരി,ച്ചാദരാൽ
കാരുണ്യമൂർത്തേ, ഭവദീയദർശന-
വാരിവാഹത്തെ പ്രതീക്ഷിച്ചനാരതം,
നിന്നംഗസൗന്ദര്യബിന്ദുവൊന്നെങ്കിലു-
മുന്നിദ്രലോചനചാതകപാളിയാൽ
ചാലേ നുകരുന്ന മർത്ത്യർതന്മാനസം
നീലോൽപലേക്ഷണ, നിൻ സുഖമന്ദിരം.
നിന്നുടെ കീർത്തിയാം മാനസപ്പൊയ്കയിൽ
നിന്നു ഗുണങ്ങളാം മുക്താഫലങ്ങളെ
ആർതൻ രസനയാം ഹംസി കൈക്കൊള്ളുന്നി-
തായവൻതൻ മനസ്സാലയമാക്ക നീ.
തൽപ്രസാദത്തിനായ് ധൂപം സമർപ്പിച്ചു
തൽപൂതഗന്ധം ശ്വസിച്ചും ദിനേദിനേ,
സാദരം നൈവേദ്യശേഷമുണ്ടും, ഭവൽ-
പ്രീതിയാംഭൂഷണവസ്ത്രങ്ങൾ ചാർത്തിയും,
ദേവഗുരുദ്വിജമുഖ്യജനങ്ങളെ-
സ്സേവിക്കുവാൻ ശിരസ്സാനതമാക്കിയും,
പ്രേമാത്മഭാവം നിറഞ്ഞു തൻപാണിയാൽ
രാമപദാർച്ചനം നിത്യം നടത്തിയും,

രാമനിൽ സന്തതധ്യാനം ചെലുത്തിയും
രാമതീർത്ഥങ്ങളിൽ സഞ്ചരിച്ചും സദാ
മേവും വിശിഷ്ടജനങ്ങടംതൻ ചിത്തത്തി-
ലാവസിച്ചാലും രഘുവംശരത്നമേ!
നിൻ നാമമന്ത്രം മുറസ്സു ജപിക്കയും
തൻനികേതാംഗങ്ങളൊത്തു പൂജിക്കയും
തർപ്പണഹോമങ്ങളെല്ലാം കഴിക്കയും
വിപ്രോത്തമന്മാർക്കു ദാനങ്ങടം നല്കയും
നിന്നിലുംമീതെയാണാചാര്യനെന്നറി-
ഞ്ഞുന്നതഭക്തികലന്നു സേവിക്കയും
സൽകർമ്മമൊക്കെയനുഷ്ഠിച്ചു തൽഫലം—
നിഷ്കളരാമപ്രണയം—വരിക്കയും
ചെയ്യുന്ന ശിഷ്യർതൻ ചിത്തേ വസിക്കുക
ചെന്താമരാക്ഷിയും വത്സനുമൊത്തു നീ.
കാമമദക്രോധമാനമോഹങ്ങളും
കാളുന്ന ലോഭവും ക്ഷോഭവുമെന്നിയേ
രാഗവും ദ്വേഷവുമേശാതെ, കാപട്യ-
മാകെയുപേക്ഷിച്ചു ദംഭനിർമ്മുക്തരായ്
മായാവിമോഹമകന്നു ജീവിച്ചിടും
മാനുഷർതൻ മനോമന്ദിരേ വാഴ്ക നീ.
സർവ്വപ്രിയരായ് സമസ്തഹിതങ്ങളും
നിർവ്വഹിച്ചീടുവാനുത്സുകരായ് സദാ
നിന്ദാപ്രശംസകടം ദുഃഖസൗഖ്യങ്ങള-
മൊന്നുപോലുൾക്കൊണ്ടു സമാധാനപൂർണ്ണരായ്,
ഉത്തമചിന്തനശീലത്തൊടെപ്പൊഴും
സത്യപ്രിയങ്കരവാക്കുകളോതിയും
ജാഗ്രത്തിലെന്നല്ല നിദ്രയിൽക്കൂടിയും
ശ്ലാഘ്യനാം നിന്നെശ്ശരണമായ്പ്പൂകിയും
അങ്ങൊരാളെന്നിയേ മറെറാരാലംബന-
മെങ്ങുമില്ലെന്നു മനസ്സിൽക്കരുതിയും
മേവുന്നവരുടെ മാനസം രാമ, നിൻ
പാവനമന്ദിരമെന്നറിഞ്ഞീടണം.
അന്യവധുക്കളെത്തായയെപ്പോലെയു-
മന്യവസുക്കടം കൊടുംവിഷംപോലെയും
എന്നും കരുതിപ്പരശ്രീയിലുടംക്കളി-
ത്തന്യവിപത്തിൽസ്സഹതപിച്ചനഘം

പ്രാണനുതുല്യമായ് നിന്നെഗ്ഗണിച്ചിങ്ങു
വാണിടും മർത്ത്യർതൻ ചിത്തം തവാലയം.
സ്വാമിയും തോഴനും താതനും തായയു-
മാമട്ടു പൂജ്യനാമാചാര്യദേവനും,
നീതന്നെയാണെന്നു കാണുന്നവരുടെ
ചേതസ്സിൽ വാഴ്ക നീ സീതാസമേതനായ്.
അന്യർതൻ ദുർഗ്ഗുണഭാവങ്ങരം കൈവെടി-
ഞ്ഞുന്നതസൽഗ്ഗുണസ്തോമം ഗ്രഹിക്കുവോർ;
ആരണന്മാക്കും പശുക്കരംക്കുമായ് സ്വയം
ഭൂരിശ്രമത്തൊടേ ക്ലേശം സഹിക്കുവോർ;
നീതിനിപുണരെന്നെങ്ങും പുകഴ്ത്തവ-
രീദൃശന്മാരുടെ ചിത്തം തവാലയം.
നിൻെറ ഗുണങ്ങളും തൻെറ ദോഷങ്ങളും
ചിന്തിച്ചറിയുന്നതേതൊരുപൂരുഷൻ;
ആരു സവ്വസ്വവും നിന്നിലപ്പിക്കുവോ-
നാരെയിഷ്ടപ്പെട്ടും രാമഭക്താഗ്രിമർ;
പ്രീതിയാന്നമ്മഹാധന്യൻെറ മാനസേ
സീതയോടൊന്നിച്ചു വാഴ്ക രഘുപതേ!
ജാതി, കുലം, ധനം, ധമ്മം, പരിശ്ശാഘ,
ജ്ഞാതികളാനന്ദദായിയാം മന്ദിരം
സവ്വമുപേക്ഷിച്ചു നിന്നെശ്ശരണമായ്-
ക്കൈവരിപ്പോൻതൻെറ ഹൃത്തിൽ നീ വാഴക.
ചാപവും ബാണവുമേന്തിയ നിന്നുടെ
രൂപം മിഴികരംക്കു ലക്ഷീഭവിക്കുകിൽ,
സ്വഗ്ഗനരകവിമുക്തികരം തുല്യമെ-
ന്നരംക്കളെത്തിങ്കലുറയ്ക്കുന്നതാരുവാൻ,
ദേവനാം നിന്നെക്കരണത്രയംകൊണ്ടു
സേവിപ്പതാരവൻചിത്തത്തിൽ വാഴ്ക നീ.
ഒന്നുമൊരിക്കലുമാഗ്രഹിക്കാതെയും
നിന്നിൽ സഹജമാം ഭക്തിപുലത്തിയും
മേവും സുകൃതിതൻ മാനസമന്ദിര-
മാവാസയോഗ്യമായ്ക്കൈക്കൊരംക സന്തതം.''

മാമുനിയമീവിധം കാട്ടീ നികേതനം;
പ്രേമോക്തി കേരംക്കവേ തുഷ്ടനായീ വിഭു.

ഓത്തു ചൊന്നാൻ മുനി പിന്നെയും: ''കേരംക്ക നീ
മാത്താണ്ഡവംശാധിനായകത്തേമേ!

ചൊല്ലിത്തരാം തപോവൃത്തിക്കിണങ്ങുന്നൊ -
രുല്ലസൽസ്ഥാനം നിനക്കു കാലോചിതം.
അത്ര സമീപത്തു കാണും മനോജ്ഞമാം
ചിത്രകൂടാദ്രിയിലാശ്രമം തീർത്തിടാം;
ചേലെഴും സൗഖ്യങ്ങളെല്ലാം ഭുജിച്ചിടാം
നീലശൈലാരണ്യസുന്ദരമസ്ഥലം.
ക്രീഡിക്കയാണങ്ങു നാനാമൃഗങ്ങളും
നീഡോത്ഭവങ്ങളുമാനന്ദപൂർവ്വകം.
അങ്ങൊഴുകുന്നു പുരാണപ്രകീർത്തിത-
മംഗളവാഹിനിയായ മന്ദാകിനി;
ഭംഗിയും ശുദ്ധിയും ചേരുന്നൊരാ നദി
ഗംഗാസരിത്തിൽനിന്നുണ്ടായ ധാരതാൻ.
അത്രിമഹർഷിതൻ പത്നി, തപസ്യയാ-
ലസ്ഥലത്തേക്കു വരുത്തീ തടിനിയെ.
പാതകപോതകവൃന്ദത്തെയൊക്കെയും
പാടേ പിളക്കുന്ന കാളിയാണദ്ധുനി.
യോഗം, ജപം, തപസ്സെന്നിവ കൈക്കൊണ്ടു
ദേഹം ബഹുക്ലേശജീർണ്ണമാക്കിസ്സദാ
അത്രിപ്രഭൃതികളായ തപോധന-
സത്തമന്മാരങ്ങിരുന്നരുളുന്നു, കേരം.
അങ്ങോട്ടു ചെന്നമ്മുനീന്ദ്രർതൻ സാധന
മംഗലാത്മാവേ, ഫലപ്രദമാക്കണം;
നിന്മഹനീയമാം സാന്നിദ്ധ്യമൊന്നിനാ-
ലമ്മഹീഭൃത്തിനും ഗൗരവം ചേർക്കണം.''

വിസ്തരിച്ചീടിനാൻ സീമയില്ലാത്തൊര-
ച്ചിത്രകൂടാചലപ്രാഭവം മാമുനി.

പിന്നെപ്പുറപ്പെട്ടു മൂവരും വാഹിനി-
തന്നിലിറങ്ങിക്കുളിച്ചുഃകേറീടിനാർ.

## ചിത്രകൂടനിവാസം

ചൊന്നാൻ തിരുവടിയേററം പ്രസന്നനായ്:
''നന്നുനന്നിസ്ഥലം നോക്കുക ലക്ഷ്മണ!
നമ്മൾക്കൊരാശ്രമമിങ്ങു തീർത്തീടുവാൻ
രമ്യമാം സ്ഥാനം തിരഞ്ഞു കണ്ടീടുക.''
സത്വരം സൗമിത്രിയജ്ജലധാരത-
ന്നുത്തരതീരം നിരീക്ഷിച്ചു ചൊല്ലിനാൻ:

''ചാരുജലാശ്ലേഷിയാകുമിത്താഷ്ടര
ചാപംകണക്കേ വളഞ്ഞുമിന്നുന്നുതേ.
പാവനവാഹിനി ഞാണെന്നു ചൊല്ലിടാം;
താവും ശമദമദാനങ്ങളമ്പുകൾ;
ലക്ഷ്യം കലികാലകല്മഷസഞ്ചയം
തെററാത്ത ശിക്കാരി ചിത്രകൂടാചലം.''
കാണിച്ചിതുത്തമസ്ഥാനം കുമാരകൻ;
കാണവേ രാമനുമാനന്ദമഗ്നനായ്.
പൊൽത്താർദളേക്ഷണന്നേററം പ്രിയപ്പെട്ടൊ-
രുത്തമസ്ഥാനമതെന്നു കണ്ടീടവേ,
വാനവരക്ഷണം തങ്ങൾതൻ സ്വാമിയാം
വാസവൻതന്നെപ്പുരസ്സരിച്ചാദരാൽ
കോലകിരാതജനങ്ങൾതൻ വേഷമാ-
ന്നാലോലകൗതുകമസ്ഥലം പൂകിനാർ.
പിന്നെക്കുമാരകൻ കല്പിച്ചപോലിരു-
പർണ്ണകുടീരങ്ങൾ നിർമ്മിച്ചു ഭംഗിയിൽ.
വർണ്ണിച്ചുകൊള്ളുവാനാകാ കഴിഞ്ഞിട്ട;-
മൊന്നു ചെറിയതുമന്യം വിശാലവും.

സീതാസുമിത്രജയുക്തനായ്പ്പിന്നെയ-
ച്ചേതോഹരാശ്രമം പൂകിയ രാഘവൻ,
മാമുനിവേഷംധരിച്ചു രതിയൊട്ട-
മാമോദകാരിയാമാവസന്തത്തൊട്ടും
ഒന്നിച്ചു മേവും മനോജൻതിരുവടി-
യെന്നപോലേററം പരിലസിച്ചീടിനാൻ.

വന്നുചേർന്നു തദാ ചിത്രകൂടാദ്രിയിൽ-
ക്കിന്നരപന്നഗദേവദിക്പാലരും.
ആഗതന്മാരെ പ്രണമിച്ചു ശീലവാ;-
നാനന്ദലാഭത്തിൽ മുങ്ങീ സമസ്തരും.
പൂനിര വാരിച്ചൊരിഞ്ഞു ദേവാദികൾ
പൂരിതകാമരായ്ച്ചൊന്നാരിതേവിധം:
''ഇന്നു സനാഥരായ്ത്തീർന്നുവല്ലോ ഭവൽ-
സന്ദർശനംകൊണ്ടു ഞങ്ങളെല്ലാം വിഭോ!''
പില്പാട്ട തങ്ങൾതൻ ദുസ്സഹദുഃഖങ്ങ-
ളുല്പലനേത്രനെക്കേൾപ്പിച്ചു സർവ്വരും,
പേർത്തും പ്രഹർഷംകലർന്ന മനസ്സുമായ്
യാത്രയുംചൊല്ലിത്തിരിച്ചുപോയീടിനാർ.

ആവസിച്ചീടുന്നു ചിത്രകൂടാദ്രിയിൽ–
ദ്ദേവനെന്നുള്ളൊരു വാർത്തയറികയാൽ
എത്തിയ താപസന്മാർതൻ പദങ്ങളിൽ
ഭക്ത്യാ നമസ്കാരമർപ്പിച്ചു രാഘവൻ.
പുണ്യർഷിവൃന്ദം പുണർന്നു കുമാരനെ–
ദ്ധന്യഫലാപ്തിക്കനുഗ്രഹം നല്കിനാർ.
ശോഭാനിധികളെക്കാൺകയാൽ സാധന–
സാഫല്യമാർന്നെന്നു ചിന്തിച്ചു സർവ്വരും.
മാമുനീന്ദ്രന്മാരെയെല്ലാം യഥോചിതം
മാനിച്ചു യാത്രയും ചൊന്നാൻ പ്രഭുത്തമൻ.
തങ്ങൾതന്നാശ്രമം പൂകി, നിർബ്ബാധമായ്
മംഗളാത്മാക്കൾ തുടർന്നു തപഃക്രമം.

കാട്ടിലെക്കോലകിരാതവൃന്ദം, കഥ
കേട്ടറിഞ്ഞാറ്റാദതുന്ദിലചിത്തരായ്;
വിത്തേശ്വരൻെറ വിശിഷ്ടനവനിധി
പത്തനത്തിങ്കലേക്കെത്തിയാൽപ്പോലവേ.
കന്ദമൂലങ്ങളും കാഴ്ചുളുമായുടൻ
പർണ്ണാശ്രമത്തിലേക്കോടിത്തുടങ്ങിനാർ;
മുന്നിലൊരേടത്തു താനേ വെളിപ്പെട്ട
സ്വർണ്ണം കവരാൻ ദരിദ്രരെപ്പോലവേ.
കോലകിരാതരിലേതാനുമാളുകൾ
കാലേ കുമാരരെക്കണ്ടവരാകയാൽ
പോകും വഴിക്കവരോടു മററുള്ളവ–
രാകാംക്ഷ തീർക്കുവാൻ ചോദിച്ചിതൊക്കെയും.
ചൊല്ലുയും കേൾക്കയും ചെയ്തുചെയ്തങ്ങനെ
വൈകാതെ രാമനെക്കണ്ടിതെല്ലാവരും.
സന്നിധാനത്തിലക്കാഴ്ചകളർപ്പിച്ചു
വന്ദിച്ചു രാമനെ നോക്കിനാരേവരും.
ആലേഖനംചെയ്ത രൂപങ്ങൾപോലവേ
നാലുപാടും ജനം നിന്നു നിഷ്പന്ദമായ്.
ആനന്ദരോമാഞ്ചമാർന്നു, മിഴികളിൽ–
ത്താനേ നിറയുന്നൊരശ്രുപൂരത്തൊടേ.
ഭക്തരാണെന്നറിഞ്ഞെല്ലാരെയും വിഭു
സൽക്കരിച്ചീടിനാനിഷ്ടവാക്ധാരയാൽ.
വന്ദിച്ചു പിന്നെയും ബദ്ധാഞ്ജലികളായ്
നിന്നുണർത്തിച്ചു വനേചരരീവിധം:

''നാഥ! മഹാപ്രഭോ! ഞങ്ങളിപ്പോഠം ഭവൽ–
പാദസന്ദർശനംകൊണ്ടു സനാഥരായ്.
ഞങ്ങഠംതൻ ഭാഗ്യംനിമിത്തം തിരുവടി–
യിങ്ങെഴുന്നള്ളിയയോദ്ധ്യാമഹീപതേ!
ധന്യമായ്ത്തീർന്നു ഭവൽപദമൂന്നിയ
വന്യസ്ഥലികളും മാർഗ്ഗശൈലങ്ങളും.
നിന്മനോഹാരിയാം രൂപം നിരീക്ഷിച്ചു
ജന്മസാഫല്യം വരിച്ചതു മൂലമായ്
ധന്യങ്ങളായിച്ചമഞ്ഞൂ ദയാനിധേ,
വന്യമൃഗങ്ങളും പക്ഷിവർഗ്ഗങ്ങളും.
നിൻദർശനംകൊണ്ടു നേത്രം നിറകയാൽ
മന്ദിരാംഗങ്ങളും ഞങ്ങളും ധന്യരായ്.
ഉഠംത്താരിലോർത്തുകണ്ടിങ്ങു വാണീടുവാ–
നുത്തമസ്ഥാനം തിരഞ്ഞെടുത്തു ഭവാൻ.
ഈ വനഭൂമിയിൽ സൗഖ്യം ഭുജിച്ചുകൊ–
ണ്ടാവസിച്ചീടാമൃതുക്കളാറിങ്കലും.
ഹസ്തിയും സിംഹവും വ്യാഘ്രവും സർപ്പവു–
മെത്തിനോക്കീടാതെ നിന്നിടാമിജ്ജനം.
കാനന,മൂഷരം, പർവ്വതം, കന്ദരം,
ദീനതയേററുന്ന ഗർത്തമിതൊക്കെയും
കാലോടുകാലായ്ച്ചവുട്ടിച്ചരിക്കുവാൻ
ശീലിച്ചകൂട്ടരാണീ ഞങ്ങളേവരും.
എങ്ങു പോകേണം മൃഗയാവിനോദാർത്ഥ–
മങ്ങു കൂട്ടിക്കൊണ്ടുപോകാം ദിനേദിനേ.
കാട്ടിത്തരാം ജലപാതങ്ങഠംതൊട്ടുള്ള
കാട്ടിലെസ്സുന്ദരസ്ഥാനങ്ങളത്രയും.
ഞങ്ങളും ഞങ്ങഠംതൻ മന്ദിരാംഗങ്ങളു–
മങ്ങേക്കു ദാസരാണെന്നറിഞ്ഞീടണം.
ചിന്തിതമെന്തെന്നു കല്പിച്ചുകൊള്ളുവാ–
നെന്തിനു സങ്കോചമോതിയാലും വിഭോ!''

വേദോക്തികഠംക്കും മുനീന്ദ്രമനസ്സിനു–
മേതും ഗ്രഹിക്കുവാനാവാത്ത സൽപ്രഭു,
കൗതുകത്തോടേ കിരാതോക്തി കേഠംക്കയായ്
താതൻ കിടാങ്ങഠംതൻ തേന്മൊഴിപോലവേ.

പ്രേമിച്ചിടുന്നു ജഗൽപതി രാഘവൻ
പ്രേമത്തെമാത്രം; ഗ്രഹിക്കട്ടെ ബോധികഠം.

പുഷ്ഫലപ്രേമോക്തികൊണ്ടു രഘുവര-
നക്കിരാതന്മാക്കു സന്തുഷ്ടി നല്കിനാൻ.
പിന്നെ വനേചരരൊക്കെയും രാമനെ
വന്ദിച്ചു യാത്രാനുവാദം വരിച്ചുടൻ,
ദേവഗുണങ്ങളെക്കീത്തിച്ചു മാഗ്ഗത്തി,-
ലാവാസമന്ദിരം പൂകിനാരേവരും.

വാനവക്കും മുനിവൃന്ദത്തിനും തുലോ-
മാനന്ദമേകിയച്ചിത്രകൂടാദ്രിയിൽ,
സീതാസമേതരായ് ഭ്രാതാക്കരം വാഴവേ
ഭൂതിവദ്ധിച്ചിതക്കാട്ടിലെല്ലാടവും.

ചുററിപ്പടന്ന മനോഹരവല്ലികരം
മുററും വിതാനങ്ങരം നിമ്മിച്ചുകൊരംകയാൽ
വാച്ചുന്ന ശോഭവഹിച്ചുകൊണ്ടങ്ങനെ
പൂക്കയും കാച്ചുയുംചെയ്തു വിടപികരം.
സുന്ദരകല്പകവൃക്ഷങ്ങളുഴിയിൽ
വന്നകണക്കേ വിളങ്ങിയശ്ശാഖികരം
ഭൃംഗകദംബം മുരണ്ടുകൊണ്ടാ വന-
രംഗത്തിലങ്ങിങ്ങു പാറീ മനോജ്ഞമായ്.
ഗന്ധവും ശൈത്യവുമേന്തും സുഖപ്രദ-
മന്ദസമീരണൻ വീശീ നിരന്തരം.
മോഹനബഹി, പികം, ശുകം, ചാതകം,
കോകം, ചകോരംതുടങ്ങിയ പക്ഷികരം
കണ്ണിന്നുസുഖദമായ് ചിത്തം കവന്നിടും-
വണ്ണം മുഴക്കീ കളകളനിസ്വനം.
വാരണസിംഹവരാഹമൃഗാദികരം
വൈരമുപേക്ഷിച്ചു കൂടിക്കളിക്കയായ്.
നായാട്ടിനെത്തുന്ന രാമൻെറ കായിക-
ശ്രീയുററുനോക്കിക്കുളിത്തു മാൻകൂട്ടവും.
നന്നായ്പ്പുകഴ്ത്തീ വിബുധവനാവലി
സുന്ദരരാമവനപ്രദേശങ്ങളെ.
ഗംഗ, സരസ്വതി, കാളിന്ദി, നമ്മദ,
ഭംഗിയേറീടുന്ന പുണ്യഗോദാവരി,
എന്നല്ല നാനാജലാശയപംക്തിയും
മന്ദാകിനിയെ പ്രശംസിച്ചു മേൽക്കുമേൽ.
സൂരോദയാചല,മസ്താദ്രി, മന്ദരം,
മേരു, കൈലാസം, മഹത്താം ഹിമാലയം

എന്നിവയൊക്കെയും ചിത്രകൂടത്തിൻെറ
ധന്യത പാടിപ്പുകഴ്ത്തീ സവിസ്മയം.
ഒട്ടും പരിശ്രമംകൂടാതെ ചിക്കെന്നു
കിട്ടീ മഹത്തരശ്ലാഘയെന്നോക്കയാൽ
അന്തരംഗത്തിലൊതുങ്ങിയില്ലേതുമേ
വിന്ധ്യൻെറ സന്തോഷഭാരമാവേളയിൽ*
ചിത്രകൂടത്തിലെപ്പക്ഷിമൃഗങ്ങളും
വൃക്ഷങ്ങരം, വല്ലികരം, പുല്ലുകരം കൂടിയും,
അത്യന്തധന്യങ്ങളെന്നു കൊണ്ടാടിനാർ
നക്തംദിവം സുരജാതികളത്രയും.
രാമനെക്കാണകയാൽ ജന്മംഫലിച്ചിതെ-
ന്നാമോദമാർന്നു മിഴിയിണയുള്ളവർ.
സ്ഥാവരദ്രവ്യങ്ങരം, കാല്പൊടിയേല്ക്കയാൽ
കേവലബ്രഹ്മപദാപ്തിപാത്രങ്ങളായ്.
ആനന്ദമൂർത്തിയാം നാഥൻ വസിച്ചോര-
ക്കാനനശൈലപ്രദേശം മനോഹരം,
മംഗളപൂരിതം പാവനപാവന-
മെങ്ങനെ വർണ്ണിപ്പു ഞാനതിൻ മേന്മയെ.
പൂമൃദുഗാത്രിയാം സീതയോടൊന്നിച്ചു
രാമനും തത്സഹജാതൻ കുമാരനും
വന്നു വസിക്കും വനത്തിൻെറ സൗഭഗം
വർണ്ണിച്ചുകൊള്ളുവാനാളല്ല ശേഷനും.
മന്ദനാം ഞാനതു ചൊല്ലാനൊരുങ്ങിയാൽ
മന്ദരം പൊക്കുവാനോങ്ങുന്ന കൂർമ്മമാം.
മാനസം, കർമ്മം, വചസ്സിവയാൽ സദാ
മാനവനാഥനെസ്സേവിച്ചു ലക്ഷ്മണൻ
തൽസ്നേഹശീലവിശേഷങ്ങളത്രയും
വിസ്മരിച്ചീടുവാനാവതല്ലാർക്കുമേ.
ജാനകീരാഘവപാദമലരുകരം
കാണാനനുക്ഷണം ഭാഗ്യം ലഭിക്കയാൽ
തന്നെക്കുറിച്ചവർക്കുള്ളിലെല്ലായ്പൊഴു-
മന്യൂനവാത്സല്യമുണ്ടെന്നറികയാൽ
മന്ദിരം, മാതാപിതാക്കരം, കൂററാരിവ-
യൊന്നും കിനാവിലുമോർത്തീല ലക്ഷ്മണൻ.
രാമസാന്നിദ്ധ്യത്തിലെല്ലാം മറന്നൊരു
കാമിനി സീതയുമാനന്ദമഗ്നയായ്.

* വിന്ധ്യപർവ്വതത്തിൻെറ ഒരു ശിഖരമാണല്ലോ ചിത്രകൂടം.

ചന്ദ്രനെക്കണ്ട ചകോരിപോൽ ശ്രീരാമ-
ചന്ദ്രാസ്യമീക്ഷിച്ചു മോദിച്ചു ജാനകി.
ഉള്ളം കുളിപ്പിച്ചു കോകിക്കഹസ്സുപോൽ
വല്ലഭപ്രേമം വരാംഗിക്കു നാഠംക്കുനാഠം.
ആരണ്യരംഗം സുഖാസ്പദമായ് സതി-
ക്കായിരം സാകേതപത്തനത്തിൽപരം.
പണ്ണകുടീരം പ്രിയങ്കരമായിത-
ത്തനപിക്കു തൻപ്രിയസംഗമമൊന്നിനാൽ.
മാനുകഠം നാനാവിഹംഗങ്ങളെന്നിവ
മാനിനിക്കൻപാന്ന മന്ദിരാംഗങ്ങളായ്.
ഉത്തമതാപസദമ്പതിമാർകളോ
ഭർത്തൃപിതാക്കളായ് കാന്താരഭൂമിയിൽ.
കന്ദഫലാദികളൊക്കെയും പീയൂഷ-
മെന്നപോലേററം രുചിപ്രദാഹാരമായ്.
കാന്തസാന്നിദ്ധ്യത്തിലപ്പണ്ണതല്പവും
കാമൻെറ ശയ്യക്കുതുല്യം സുഖദമായ്.
ആരുടെ ദശ്നമൊന്നിനാൽ മത്ത്യന്നു
പേരെഴും ലോകപാലത്വം ലഭിക്കുമോ,
അക്കൃപാമൂത്തിക്കു മോഹമരുളുവാൻ
ശക്തമല്ലിന്ദ്രിയസൗഖ്യങ്ങളൊന്നുമേ.
ശ്രീരാമചന്ദ്രസ്തുതിയാൽ തൃണംപോലെ
ദൂരെ ത്യജിക്കുന്നു മത്ത്യർ ഭോഗങ്ങളെ.
എന്നിരിക്കെത്തൽപ്രിയയാം ജഗദംബ-
യിന്നിലയാന്നതിലാശ്ചര്യമെന്തുവാൻ?
സീതക്കുമപ്പോലെ ലക്ഷ്മണവീരനും
ചേതസ്സിലിഷ്ടമാക്കോന്നുന്നതൊക്കെയും
തെററാതെ ചെയ്കയും ചൊല്കയും ചെയ്തതേ
മുററും ദയാനിധി സൗഖ്യമേകീടുവാൻ.
കേഠംപ്പിച്ചിതോരോ പുരാണകഥകളും
താൽപര്യപൂവ്വം സുഖം വളത്തീടുവാൻ.

രാമനയോദ്ധ്യാപുരത്തെയോമ്മിക്കിലോ
താമരക്കണ്കളിൽ ബാഷ്പം നിറഞ്ഞിടും.
മാതാപിതാക്കളെ,ത്തൻഗൃഹാംഗങ്ങളെ,-
ബ് ഭ്രാതാ ഭരതനാം സ്നേഹശീലാഢ്യനെ,
ഓത്തോത്തു ദുഃഖിക്കുമെങ്കിലും ദുഷ്ടാല-
മൂദ്ധന്യമെന്നു മനസ്സുറപ്പിച്ചിടും.

അപ്രസന്നാസ്യനായ് രാമനെക്കാണവേ
തൽപ്രിയസീതയും ലക്ഷ്മണബാലനും,
ആളിനെപ്പിൻതുടന്നീടും നിഴലുപോ-
ലാതങ്കമുററുക്കൊണ്ടു പോന്നു ദിനേദിനേ.
ഇക്കണക്കസ്വാസ്ഥ്യമാളുന്നവേളയി-
ലുററുക്കനിവേറുന്ന ധീരൻ, തിരുവടി,
ഭക്തഹൃദന്തരചന്ദനം, രാഘവൻ
സൽകഥകൊണ്ടവക്കാശ്വാസമേകിടും.
വാനോർപുരത്തിൽ ശചീജയന്താന്വിതം
വാസവനെന്നപോൽ പർണ്ണശാലയ്ക്കകം
ജാനകീലക്ഷ്മണയുക്തനായ്ശോഭിച്ചി-
താനന്ദമൂർത്തിയാം രാജീവലോചനൻ.
കൺപോള കണ്കളെയെന്നപോൽ കാത്തുതേ
തൻപ്രിയയേയും കുമാരനേയും പ്രഭു.
സേവിച്ചു രാമനെസ്സീതയും വത്സനും
കേവലമജ്ഞാനി ദേഹത്തെയെന്നപോൽ.
ദേവദ്വിജമൃഗതാപസജാതികറു-
ക്കാവതും നന്മ വരുത്തുന്ന മിത്രമായ്,
കാനനവാസമനുഷ്ഠിച്ചിതീവിധം
ഭാനുവംശോജ്ജ്വലരത്നം ദയാമയൻ.

കാരുണ്യമൂർത്തിയാം ശ്രീരാമചന്ദ്രന്റെ-
യാരണ്യവാസാദിഭാഗം കഥിച്ചു ഞാൻ
മന്ത്രി സുമന്ത്രനയോദ്ധ്യാപുരത്തേക്കു
പിന്തിരിഞ്ഞെത്തിയ വാർത്തയും കേറുക്കുവിൻ.

## സുമന്ത്രരുടെ പ്രത്യാഗമനം

നീർത്താർദളാക്ഷന്റെ കല്പനയാൽ ഗുഹൻ
യാത്രയും ചൊല്ലിത്തിരിച്ചുചെന്നീടവേ,
പോകാതെ തേരുമാസ്ഥങ്ങും സുമന്ത്രരെ-
ശ്ശോകം സഹിക്കാതെ കണ്ടാൻ വനാന്തരേ.
'ഹാ! രാമ! ലക്ഷ്മണ! വൈദേഹി,'യീവിധം
പേരു വിളിച്ചു വിലാപസ്വരത്തോടേ,
ദീനരിൽദ്ദീനനായമ്മന്ത്രിസത്തമൻ
വീണുകിടപ്പൂ വെറും നിലത്തങ്ങനെ.
രാമൻ മറഞ്ഞൊരദ്ദക്ഷിണദിക്കിലേ-
ക്കാമന്ദമക്ഷികളപ്പിച്ചു വാജികറു

ഉൽക്കണ്ഠയോടേ കനസ്സുന്ന മേല്ക്കമേൽ
പക്ഷങ്ങൾ പൊയ്പ്പോയ നീഡോദ്ഭവങ്ങൾപോൽ.
പുല്ല തിന്നാതെയുമന്തികത്തുള്ളൊരു
വെള്ളം കുടിക്കുവാനാസ്ഥയില്ലാതെയും,
കണ്ണീരൊഴുക്കുമാശ്രേഷ്ഠഹയങ്ങളെ–
ക്കണ്ട നിഷാദൻെറ ശോകമെന്തോതിടാം!
ധൈര്യം വരിച്ചുകൊണ്ടുച്ചരിച്ചാൻ ഗുഹൻ:
''ആര്യസുമന്ത്രരേ, താപം ത്യജിക്കണം.
പണ്ഡിതോത്തംസമാണങ്ങുന്നു നിർണ്ണയ–
മെന്നല്ല, തത്ത്വാർത്ഥവേത്താവുമല്ലയോ?
എല്ലാം വിധിയുടെ വാമവിനോദമാ–
ണെന്നറിഞ്ഞങ്ങു മനസ്സുറപ്പിക്കണം.''

മഞ്ജുസ്വരത്തിൽപ്പലകഥ കേൾപ്പിച്ചു
മന്ത്രിയെത്തേരിൽക്കരേററിനാനങ്ങവൻ.
തീരെത്തളൎന്ന സുമന്ത്രനാവേളയിൽ
തേരുതെളിപ്പാനശക്തനായ്ത്തീൎന്നുപോയ്.
രാമവിയോഗാഗ്നിയുള്ള പൊള്ളിക്കുമാ–
റാമട്ടു കത്തിയെരിഞ്ഞിരുന്നു തദാ.
സ്യന്ദനാശ്വങ്ങളും സംഭ്രമംകൈക്കൊണ്ടു
മുന്നോട്ടു നീങ്ങുവാനാവാതെനിന്നുപോയ്.
തെല്ലു നടക്കും,മിടസ്സു നില്ക്കും, പാര–
മല്ലലാൽ പിന്നോട്ടു നോക്കുമജ്ജീവികൾ.
കാട്ടുമൃഗങ്ങളെക്കൊണ്ടുവന്നഞ്ജസാ
പൂട്ടിയതാണോ രഥത്തിലെന്നീവിധം,
ഉൾക്കളത്തിങ്കലുദിച്ചിടും സംശയ–
മക്കാഴ്ച കാണുവാൻ സംഗതിയാവുകിൽ.
ശ്രീരാമചന്ദ്രവിയോഗം നിമിത്തമായ്
പാരവശ്യത്തിൽപ്പതിച്ചു കുതിരകൾ.
ആരെങ്കിലുമൊരാൾ രാമാദികളുടെ
പേരുച്ചരിച്ചാലുടൻതന്നെ വാജികൾ,
നോക്കുമയാളെക്കനത്തൊരുൽകണ്ഠയും
വാസ്സല്യമുൾപ്രേമവും ചേരുന്നമാതിരി.
നന്മണി പൊയ്പ്പോയ നാഗത്തിനെന്നപോൽ
തുമ്പമവൎക്കു വളൎന്നതെന്തോതിടാം?
മന്ത്രീന്ദ്രനേയും ഹയങ്ങളേയും കണ്ടു
സന്താപമഗ്നനായ് നിന്നു നിഷാദനും.

പിന്നെ വിശ്വസ്തരാം സേവകർ നാൽവരെ–
ദ്ധന്യൻ നിയോഗിച്ചു മന്ത്രിക്കു കൂട്ടിനായ്.
ഖിന്നനായ്ക്കൈവെത്തനാഥൻ കുറച്ചിട
ചെന്നിട്ടു യാത്രയും ചൊല്ലിമടങ്ങിനാൻ.

തേരയോദ്ധ്യയ്ക്കായ് പുറപ്പെട്ടനേരത്തു
നീറിത്തുടങ്ങീ സുമന്ത്രന്റെ മാനസം.
''ഓർത്താലഭിശപ്തമാണെന്നു നിർണ്ണയം
നീർത്താർനയനനെക്കൂടാത്ത ജീവിതം.
നിന്ദ്യമിക്കായം നശിച്ചുപോകേണ്ടതാ–
ണെന്നിരിക്കെപ്പിന്നെയെന്തിനായിപ്പൊഴേ
ശ്രീരാമദേവവിയോഗാഗ്നിയിൽപ്പെട്ടു
തീരെ നശിച്ചു വരിക്കാത്തു കീർത്തിയെ?
പേർത്തുമെൻ പ്രാണനകീർത്തിക്കുമാവിധം
പാത്രമായ്ത്തീർന്നിതു പാപഭാരത്തിനും.
എങ്കിലും കായത്തെ വിട്ടുപോകാതതു
തങ്ങിനിന്നീടുന്നതെന്തുകൊണ്ടായിടാം?
മന്ദമനസ്സേ, വിഫലമെന്നാക്കി ഹാ!
വന്നുചേർന്നുള്ളൊരു സന്ദർഭമിങ്ങു നീ.
ഹൃത്തടം രണ്ടായ്പ്പിളർന്നിട്ടുമീവിധം
തത്തിനിന്നീടുന്നു പിന്നെയും നീയഹോ!''

ഇങ്ങനെ ചൊല്ലിക്കരഞ്ഞാം ഞെരിക്കയായ്,
തിങ്ങുന്ന മാലാൽത്തലയ്ക്കിട്ടലയ്ക്കയായ്,
സമ്പത്തു പൊയ്പ്പോയ ലോഭിയെപ്പോലെയും
പിന്മടങ്ങീടുന്ന പോരാളിപോലെയും,
സാധു, കുലീനൻ, വിവേകി, സുസമ്മതൻ
വേദജ്ഞനായുള്ളൊരാരണസത്തമൻ
വഞ്ചനയ്ക്കാപ്പെട്ടു മദ്യം കുടിക്കുകിൽ–
ത്തഞ്ചുന്ന ശോകമുദിച്ചു മന്ത്രീന്ദ്രനിൽ.
അല്ലെങ്കിലോതാം, കുലീനയായ് സാദ്ധ്വിയായ്,
ചൊല്ലാൽ മനസ്സിനാൽ കർമ്മത്തിനാലുമേ
വല്ലഭദേവതയായ്വിളങ്ങുന്നൊരു
മല്ലാക്ഷി, നാഥൻെറ വേർപാടുകാരണം,
എത്രമേൽ ദാരുണപീഡയ്ക്കു പാത്രമാ–
മത്രയും സന്താപമാർന്നു മന്ത്രീശ്വരൻ.
കണ്ണീർ നിറഞ്ഞുവഴിഞ്ഞൂ മിഴികളിൽ,
മന്ദിച്ചു കാഴ്ചയും, കാതു കേളാതെയായ്.

പ്രജ്ഞ തളർന്നു, വരണ്ടുപോയ് ചുണ്ടുകാം
നിർജ്ജലമായിച്ചമഞ്ഞു രസനയും.
കാനനവാസം കഴിഞ്ഞു വന്നെത്തിടും
മാനവമാണിക്യമെന്നുള്ള ചിന്തയാൽ,
കായത്തിൽനിന്നുമപ്രാണനൻ, പറന്നുപൊ–
യ്പ്പോയതില്ലെന്നു പറഞ്ഞാൽക്കഴിഞ്ഞിടും.
കാണമാറായി പിതാക്കളെക്കൊന്നൊരു
മാനവൻപോലെ വിളത്തു മന്ത്രീന്ദ്രനെ.
കാളുന്ന ഹാനിയും ഗ്ലാനിയുമേന്തിനാൻ
കാലപുരത്തേക്കു പോകുന്ന പാപിപോൽ.
വാക്കു പുറപ്പെട്ടതില്ല വക്ത്രത്തിൽനി–
ന്നോക്കുകയായി വിഷാദത്തൊടീവിധം:
'എങ്ങനെ നോക്കുമയോദ്ധ്യാപുരത്തെ ഞാൻ
മംഗലഗാത്രനെക്കൂടാതെ ചെല്ലവേ
ശൂന്യമാമീ രഥം കണ്ടുകൂടുന്നവ–
രൂന്നും സസംശയം ദൃഷ്ടിയെന്നിൽത്തദാ.
പീഡിതചിത്തരായപ്പുരവാസിക .
ളോടിവന്നെന്നോടു ചോദ്യമിട്ടീടവേ,
ഉത്തരം ചൊൽവതോ? വജ്രപാതത്തിനാൽ
ഹൃത്തടം പൊട്ടിത്തകരുകയില്ലയോ?
ധീമങ്ങി ദുഃഖിച്ചു വന്നു ചോദിച്ചിടും
രാമമാതാക്കളോടെന്തു ചൊല്ലേണ്ടു ഞാൻ?
ഹാ! വിധേ! ലക്ഷ്മണമാതാവിനെന്തു ഞാൻ
ജീവിതസാന്ത്വനസന്ദേശമേകിടും?
കുട്ടിയെയോർമ്മിച്ചു, പെററ ഗോവെന്നപോൽ
കഷ്ടപ്പെടുന്നൊരാക്കോസലനന്ദിനി,
മണ്ടിക്കിതച്ചുവന്നെന്റെ മക്കളെ–
ന്നിണ്ടലാന്നെന്നോടു ചോദിച്ചിടുംവിധൗ
തോയജനേത്രനും സീതയും വത്സനും
പോയീ കൊടുങ്കാട്ടിലെന്നു ചൊല്ലേണ്ടയോ?
ആരു ചോദിക്കിലുമിക്കണക്കല്ലാതെ
വേറിട്ടൊരുത്തരം ചൊല്ലുവാനില്ല മേ.
ഇന്നയോദ്ധ്യാപുരംതന്നിലെത്തീടവേ
വന്നുചേർന്നീടുന്ന സൗഖ്യമേതാദൃശം.
ജീവിതം രാമനിലർപ്പിച്ചു മേവുന്ന
ഭൂവരൻ ദീനനായ് ചോദിച്ചതുളവേ,

'കുട്ടികൾ മൂവരെക്കാന്താരഭൂമിയിൽ
വിട്ടുപോന്നീടിനേൻ സൈ്വരമായിങ്ങു ഞാൻ.'
ഈ വിധമുത്തരമേതുമുഖാവസ്ഥ
കൈവരിച്ചുംകൊണ്ടു മന്നനോടോതിടും?
ജാനകീരാഘവലക്ഷ്മണസന്ദേശ-
വാണികൾ കേൾക്കുന്നമാത്രയിൽ ക്ഷ്മാധവൻ
ഹന്ത! വെറും തൃണമെന്നകണക്കിനേ
സന്ത്യജിച്ചീടും ശരീരമെന്നോപ്പു ഞാൻ.

തണ്ണീരു വററി വരണ്ട ചെളിക്കട്ട-
യെന്നപോലെൻ ഹൃത്തു പൊട്ടാത്തതെന്തഹോ!
ഇന്നറിയുന്നു ഞാൻ യാതന താങ്ങുവാൻ
തന്നെയാണീയുടൽ തന്നതെന്നീശ്വരൻ.

മെത്തുമനുശയം പൂണ്ടാനിതേവിധ;—
മെത്തീ തമസാതടത്തിലാ സ്യന്ദനം.
ദുഃഖവിവശരായ്, പ്പിന്തിരിഞ്ഞീടുവാൻ
തക്കിച്ചുനില്ക്കും നിഷാദപ്രവരരെ
സാദരം യാത്രയയച്ചു മന്ത്രീശ്വരൻ
സാകേതപത്തനം പൂകാൻതുടങ്ങവേ,
ഭീതനായ്, ദേശികവിപ്രഗോഹത്യയാ—
ലാധിപൂണ്ടീടുന്ന പാപിയെപ്പോലവേ.
നേരം മയങ്ങിത്തുടങ്ങുംവരെയ്ക്കൊരു
ദാരുമൂലത്തിലിരുന്നോരനന്തരം
രാവിരുളെങ്ങും പരന്നുകണ്ടീടവേ
ഭൂവരസ്ഥാനീയമാന്നാൻ സസംഭ്രമം.
പിന്നെയക്കൊട്ടാരവാതില്ക്കലഞ്ജസാ
സ്യന്ദനം നിർത്തീട്ടകത്തു കേറീടിനാൻ.

പ്രത്യാഗമിച്ചു സചിവനെന്നുള്ളൊരു
വൃത്താന്തമക്ഷണം കേട്ടവരൊക്കെയും
സന്ദർശനത്തിന്നുവേണ്ടിത്തിരക്കിട്ടു
മന്ദിരദ്വാരത്തിലെത്തിനിന്നീടിനാർ.
ആരുമില്ലാത്തൊരത്തേരും, ഹയങ്ങൾത—
ന്നാകുലാവസ്ഥയും നേരിട്ടുകാണവേ,
ആതപമേല്ക്കുന്ന വെണ്മഞ്ഞുകട്ടപോ—
ലാതങ്കവായ്പാലുരുകീ ഹൃദന്തരം.
ഖിന്നരായ്ത്തീർന്നിതു പത്തനവാസികൾ
തണ്ണീരു വററവേ മത്സ്യങ്ങളെന്നപോൽ.

മന്ത്രിതന്നാഗമോദന്തം ശ്രവിക്കയാ-
ലന്തഃപുരത്തിലും സംഭ്രാന്തിവാസ്സയായ്.
സാധുസുമന്ത്രനക്കൊട്ടാരമാകവേ
പ്രേതനിവാസപ്രദേശമെന്നോർത്തുപോയ്.
ആധിയിൽമുങ്ങിയ രാജ്ഞിമാരോരോന്നു
ചോദിച്ചുകൊണ്ടകിലും കിട്ടിയില്ലുത്തരം.
വാക്കു പുറപ്പെട്ടതില്ല മന്ത്രീന്ദ്രനു,
കേൾക്കാതെയായ്ച്ചെവി; കാഴ്ചയും നഷ്ടമായ്.
കണ്ട ജനങ്ങളോടൊക്കെയും ദുഃഖമുൾ-
ക്കൊണ്ടു ചോദിക്കയാ'യെങ്ങു രാജേശ്വരൻ?'
മന്ത്രിതൻ ദീനത കണ്ടനുകമ്പയാ-
ന്നന്തഃപുരത്തിലെദ്ദാസിമാരക്ഷണം,
റാണി കൗസല്യ വസിക്കും ഗൃഹത്തിലേ-
ക്കാനയിച്ചീടിനാരാദരപൂർവ്വകം.
ചെന്നുചേർന്നോരു സുമന്ത്രൻ, വെറുംനിലം-
തന്നിൽ, വിവർണ്ണനായ്, ഭൂഷകളെന്നിയേ
പീയൂഷരശ്മികളില്ലാത്ത കൈരവ-
നായകനെപ്പോലെ കണ്ടാൻ മഹീശനെ.
പിന്നെയുംപിന്നെയും ദീർഘമായ് നിശ്വസി-
ച്ചുന്നിദ്രതാപത്തിലാണ്ട ദശരഥൻ,
വീണുകിടക്കുന്ന വിൺപുരം വിട്ടടൻ
ക്ഷോണിയിലായ യയാതിയെപ്പോലെയും,
പക്ഷമെരിഞ്ഞു കരിഞ്ഞു മഹേന്ദ്രാദ്രി-
വക്ഷസ്സിൽ വീണ സമ്പാതിയെപ്പോലെയും.
'ഹാ! രാമ, ലക്ഷ്മണ, വൈദേഹി;'—യീവിധ-
മാരാജവക്ത്രം മുഴക്കിയാർത്തസ്വരം.
'മേല്ക്കുമേൽ വാഴ്ക ഭൂപ'നെന്നുള്ളൊരു
വാക്കുമായ് കാല്ക്കൽ പതിച്ചു മന്ത്രീശ്വരൻ.

അങ്ങെഴുന്നേററിരുന്നാരാഞ്ഞു മന്നവൻ:
'എങ്ങെൻെറ രാമനെന്നോതു സുമന്ത്രരേ!'

നീറുന്ന ഹൃത്തുമായ് മുന്നാഞ്ഞുചെന്നു തൻ
മാറോടുചേർത്താൻ സുമന്ത്രനെബ്ഭൂമിപൻ;
മുങ്ങിമരിപ്പാൻതുടങ്ങുന്ന മാനവൻ
മുൻവശം കാണുതു താങ്ങാക്കിടുംവിധം.
പിന്നെസ്സമീപത്തു ചേർത്തിരുത്തിക്കൊണ്ടു
കണ്ണീരൊലിപ്പിച്ചു ചോദിച്ചു സസ്പൃഹം:

''രാമചന്ദ്രന്നു കുശലമോ മിത്രമേ!
കോമളന്മാരും കുമാരിയുമെങ്ങെടോ?
കൂട്ടിച്ചുകൊണ്ടിങ്ങുവന്നോ കിടാങ്ങളെ;—
ക്കാട്ടിലേക്കായിഗ്ഗമിച്ചുവോ ചൊല്ലുക.''

രാജവാക്യം കേട്ടു വിശ്വസ്തമന്ത്രിതൻ
ലോചനം രണ്ടും നിറഞ്ഞു കണ്ണീരിനാൽ.
ശോകവിവശനായ് ചോദിച്ചു പിന്നെയു—
മാകാംക്ഷയോടേ മഹീപാലനീവിധം:

''ജാനകീരാഘവലക്ഷ്മണസന്ദേശ—
വാണികളെന്തെന്നു ചൊല്ലുകെൻ തോഴരേ!''

രാമൻെറ രൂപവും ശീലം സ്വഭാവവു—
മാമട്ടു നാനാഗുണങ്ങളുമാകവേ
പേർത്തും സ്മരിക്കയാൽ പൊള്ളുന്നൊരുള്ളമായ്
പാർത്ഥിവൻ ചിന്താനിമഗ്നനായീടിനാൻ:

'എന്മകന്നേകിടാം രാജ്യമെന്നോതി ഞാ;—
നെന്നാൽക്കൊടുത്തതോ കാനനവാസവും.
രണ്ടിലും ഹർഷമോ ശോകമോ ലേശവു—
മുണ്ടായതില്ലവന്നെന്നതോക്കുന്നു ഞാൻ.
താദൃശനന്ദനൻ വേർപിരിഞ്ഞീടിലും
ഹാ! തങ്ങിനില്ക്കുന്നു മൽപ്രാണനത്ഭുതം!
മന്നിതിലുണ്ടോ മഹാപാപിയാമൊരാ—
ളെന്നോടു തുല്യനായെന്നുമോക്കുന്നു ഞാൻ.
എങ്ങു രാമാദികളസ്ഥലത്തേക്കുട—
നെന്നെയും മിത്രമേ കൊണ്ടുപോയീടുക.
അല്ലെന്നിരിക്കുകിൽ സത്യമായ്ച്ചൊൽവു ഞാ—
നില്ലാതെയായ്വരും ജീവനിമ്മാത്രയിൽ.'

തൻപ്രിയപുത്രൻെറ സന്ദേശമെന്തെന്നു
പിന്നെയുംപിന്നെയും ചോദിച്ചു മന്നവൻ.
മക്കളെക്കണ്മുമ്പിലാക്കുവാൻ ചിക്കെന്നു
തക്കൊരുപായവും തേടുകെന്നാൻ നൃപൻ.

ചിത്തമുറപ്പിച്ചു മന്ത്രി ചൊല്ലീടിനാൻ:
''പൃഥ്വീന്ദ്രരത്നമേ, കേട്ടരുളീടണം,
പണ്ഡിതൻ, ജ്ഞാനവാനല്ലേ തിരുവടി;—
യെന്നല്ല വീരനും ധീരനുമല്ലയോ?

ഏതൊരു ഭാരവും താങ്ങുവോനങ്ങുന്നു;
സാധുസമാജസംസേവനശീലനും.
ജന്മമൃതികളും സൗഖ്യദുഃഖങ്ങളു–
മമ്മട്ടണഞ്ഞിടും ലാഭനഷ്ടങ്ങളും
ഇഷ്ടവസ്തുക്കൾതൻ യോഗം വിയോഗവും
പുഷ്ടഭോഗങ്ങളുമെല്ലാം നിനയ്ക്കുകിൽ
കാലകർമ്മങ്ങൾക്കധീനമായ് രാപ്പകൽ
പോലെ മാറിക്കൊണ്ടിരിപ്പവയല്ലയോ?
സമ്പത്തിലാഹ്ലാദമാപത്തിലല്ലലും
സംഭവിക്കുന്നതു മൂഢർക്കുമാത്രമാം.
ധീരത കൈക്കൊണ്ടു മേവും മനീഷിക–
ളീരണ്ടവസ്ഥയും തുല്യമായ്ക്കണ്ടിടും.
ഇക്കാര്യമോർത്തു വിവേകപൂർവ്വം ഭവാ–
നുൾക്കാമ്പുറപ്പിച്ചു വാണരുളീടണം.
മാററുക സന്താപ,മേവർക്കുമെപ്പൊഴു–
മേററം ഹിതകാരിയല്ലോ തിരുവടി.

എത്തീ തമസാതടത്തിലൊന്നാംദിനം
പിറേറന്നു മൂവരും ഗംഗാതടത്തിലും.
മുങ്ങിക്കുളിച്ചു വരാംഗിയോടൊന്നിച്ചു
ഗംഗയിൽസ്സോദരരാചമിച്ചൂ ജലം.
തോണികടത്തുന്ന കൈവർത്തനാം ഗുഹൻ
ക്ഷോണീന്ദ്രബാലരെസ്സേവിച്ചു വേണ്ടപോൽ.
മംഗലമൂർത്തികളന്നത്തെ രാത്രിയിൽ
ശൃംഗവേരാഖ്യപുരത്തിലുറങ്ങിനാർ.
നേരം പുലരവേ പേരാൽവിടപിതൻ
ക്ഷീരംവരുത്തിജ്ജടധരിച്ചീടിനാർ.
ചങ്ങാതിയായ്ത്തീർന്നൊരാനിഷാദേശ്വര–
നങ്ങു വരുത്തിയ തോണിയിലാദ്യമായ്,
മന്ദം കരേററിനാൻ തൻ പ്രാണനാഥയെ,–
പ്പിന്നീടു താനും കരേറീ രഘുവരൻ.
പാണിയിൽ ചാപവുമമ്പും ധരിച്ചുടൻ
തോണിയിലേറിനാൻ ലക്ഷ്മണബാലനും.

എന്നഴൽപ്പാടു കണ്ടുള്ളമുറപ്പിച്ചു
ചൊന്നാൻ മധുരോക്തിയേവം രഘൂത്തമൻ:
'എൻനമസ്കാരം ജനകനോടോതണ–
മെന്നല്ല, പിന്നെയുമാര്യസുമന്ത്രരേ,

അങ്ങി,ജ്ജനത്തിന്നുവേണ്ടിത്തിരുക്കഴൽ–
പ്പങ്കജം രണ്ടും പിടിച്ചു നേൻ്നീടണം.'

''എന്നെക്കുറിച്ചുള്ള ചിന്തയാലങ്ങേക്കു
വന്ദ്യപിതാവേ, വിഷാദമുണ്ടാകൊലാ.
തൽകൃപാനുഗ്രഹപുണ്യപ്പൊലിമയാൽ
സൗഖ്യദമെങ്ങൾക്കു കാനനമാഗ്ഗ്വം.
കാടകംപൂകിയാൽക്കൈവരും സൗഖ്യങ്ങൾ
നേടിടാം താവകകാരുണ്യമൊന്നിനാൽ.
കല്പനപാലിച്ചു നിബ്ബാധമെത്തിടാം
തൃപ്പാദപത്മങ്ങൾ ദശിച്ചുകൊള്ളുവാൻ.
അമ്മട്ടു പിന്നെയുംപിന്നെയും കാൽപിടി–
ച്ചമ്മമാരോടുമപേക്ഷിക്കണം ഭവാൻ.
സാകേതനാഥൻ കുശലിയായ് വാഴവാ–
നാകുന്നതൊക്കെയും ചെയ്യുമേവീടണം.
രാജേശ്വരനെസ്സമാശ്വസിപ്പിക്കുവാൻ
പൂജനീയൻ ഗുരുശ്രേഷ്ഠനോടോതണം.
മന്നനു സൗഖ്യംവരുത്തുന്ന മത്ത്യനാ–
ണെന്നുടെ മിത്രമെന്നേററം വിനീതനായ്
പേരെഴും മന്ത്രീന്ദ്ര, ധീരമായ് ചൊല്ലണം
പൗരപരിജനവൃന്ദത്തൊടും ഭവാൻ.
ഭ്രാതാ ഭരതൻ വരുന്നേരമീവിധ–
മോതുകെൻ സന്ദേശമെന്നുമരുളിനാൻ:

'രാജപദത്തിൽ നീയെത്തിയാൽ പിന്നീടു
രാവുംപകലും ത്യജിക്കൊല്ല നീതിയെ.
ചിന്തയും കമ്മവും വാണിയുംകൊണ്ടു നീ
സന്തതം പാലിക്കവേണം ജനങ്ങളെ–
അന്തരമെന്നിയേ കണ്ടു മാതാക്കളെ.
സ്സന്തോഷപൂവ്വമുപചരിച്ചീടണം.
മാതാപിതാക്കളും സത്തുക്കളും പരം
പ്രീതരാകുമ്മട്ടു സേവനം നല്കി നീ,
നിവ്വഹിച്ചീടുക സോദര്യ;മത്രയ–
ല്ലുവ്വീന്ദ്രസന്താപമെല്ലാമകററുക.'

ചൊല്ലീ പരുഷോക്തിയൊട്ടൊന്നു ലക്ഷ്മണ–
നുള്ളിലൊതുക്കുവാനാകാതെയെങ്കിലും
സോദരൻതന്നെത്തടഞ്ഞുകൊണ്ടെന്നോടു
സാദരമീവിധമത്ഥിച്ചു രാഘവൻ:

'ലക്ഷ്മണൻതന്നുടെ ബാലചാപല്യമി–
തച്ഛനോടോതൊല്ല, തെല്ലും സുമന്ത്രരേ!'

സപ്രണാമം ചിലതെന്തോ കഥിക്കുവാ–
നല്ലലനേത്രയാം സീത ഭാവിക്കിലും,
പ്രേമവിവശയായ് ഗദ്ഗദകണ്ഠത്തൊടേ
ളുമിഴിരണ്ടും നനഞ്ഞു കണ്ണീരിനാൽ,
കോൾമയിർക്കൊള്ളുന്ന മെയ്യുമായങ്ങനെ
കോമളരൂപിണി നിന്നുപോയ് നിശ്ചലം.
പാരാതെ തോണി തുഴഞ്ഞുവിട്ടീടിനാൻ
ശ്രീരാമസംജ്ഞയാലക്കരെയ്ക്കായ് ഗുഹൻ.
ആവിധം പോകുന്ന രാമകുമാരനെ
ഹാ! വഞ്ചകക്കശൻ നോക്കിനിന്നേനിവൻ.
രാമൻെറ ദൂതുമായ് ചാകാതെയെത്തി ഞാൻ;
മാമകസന്താപമെമ്മട്ടുരച്ചിടും?''
പിന്നീടൊരക്ഷരം ചൊല്ലുവാനാവാതെ
നിന്നു, വിഷാദവും സാദവും പൂണ്ടവൻ.

സൂതസുമന്ത്രൻെറ വാക്യം ശ്രവിക്കവേ
ഭൂതലംതന്നിൽപ്പതിച്ചൂ ദശരഥൻ.
എന്തെന്നു ചൊല്ലുവാനാവാത്തമാതിരി
പൊന്തീ ഹൃദയത്തിലുഗ്രമാം വേദന.
ഉള്ളത്തിലാകെക്കഠോരമായ്ത്തീക്ഷ്ണമായ്
തള്ളിപ്പരന്നിതു മോഹാന്ധകാരവും.
വീപ്പുമുട്ടുണ്ടായ്ക്കുലങ്ങിയ വെള്ളത്തി–
ലാപ്പെട്ട മത്സ്യത്തിനെന്നപോൽ ഭൂപനും.
വിങ്ങിക്കരഞ്ഞൂ നൃപാലദയിതമാ–
രെങ്ങനെ വർണ്ണിക്കുമാ വിപത്സന്ധി ഞാൻ?
ആ വിലാപം കേട്ടു ദുഃഖിച്ചു ദുഃഖവും
കേവലം ധൈര്യമുപേക്ഷിച്ചു ധൈര്യവും.
കൊട്ടാരമീവിധം ശോകാത്മമാകവേ
പട്ടണമാകെ നിറഞ്ഞു കോലാഹലം;
പക്ഷികൾ തിങ്ങുന്ന കാട്ടിലിരുട്ടത്തു
ചിക്കെന്നിടിവാൾ പതിക്കുംകണക്കിനെ.

## ദശരഥൻെറ ചരമം

ആസന്നമൃത്യുവായ്ത്തീർന്നു നൃപാലകൻ
ഭാസമാനോപലം പൊയ്പ്പോയ പാമ്പുപോൽ.

തീരെ മന്ദിച്ചുപോയിന്ദ്രിയസഞ്ചയം
നീരററ വാപിയിൽ പത്മങ്ങാംപോലവേ.
മന്നൻെറ ദൈന്യം നിരീക്ഷിച്ചു കൗസല്യ
തന്നുള്ളിലേവം നിനച്ചു വിവശയായ്:

'അസ്വാസ്ഥ്യമത്രമേൽക്കാണുന്നതുണ്ടു ഞാ;—
നസ്തംഗമിക്കയോ സൂര്യവംശാരുണൻ?'

പിന്നെപ്പണിപ്പെട്ടുറപ്പിച്ചു മാനസം
സന്ദർഭയുക്തമാം വാക്കുകളോതിനാൾ:

''പൃഥ്വീപതീന്ദ്രനാമെൻ പ്രാണനായക,
ബുദ്ധിപൂർവ്വം ഭവാൻ ചിന്തിച്ചരുളണം.
രാമവിയോഗം, മറുകരകാണാത്ത
ഭീമവാരാശിയാണില്ലൊരു സംശയം.
കപ്പലയോദ്ധ്യതാൻ, കണ്ണധാരൻ ഭവാൻ;
തൽപ്രജാസഞ്ചയം യാത്രികവൃന്ദവും.
ഉള്ളമുറപ്പിക്കിലക്കരപൂകിടാ—
മല്ലെങ്കിലേവരുമൊന്നിച്ചു മുങ്ങിടും.
ഈമട്ടു ചിന്തിച്ചു ധൈര്യം വരിക്കിലോ
രാമാദികളോടു ചേർന്നിടാം പിന്നെയും.''

ആതപക്ലിന്നമാം മീനിൻെറ മേനിയിൽ
ശീതളവാരിയൊഴുക്കിയാൽപ്പോലവേ
പ്രാണപ്രിയയുടെ സാന്ത്വനമേല്ക്കയാൽ
ക്ഷോണീന്ദ്രനക്ഷി തുറന്നു നോക്കീടിനാൻ.
ധീരതകൈക്കൊണ്ടെഴുന്നേററിരുന്നുട—
നാ രാജപുംഗവൻ ചോദിച്ചു പിന്നെയും:

''ചൊല്ലൂ സുമന്ത്രരേ, കാരുണ്യരാശിയെൻ
ചെല്ലത്തിരുമകൻ ശ്രീരാമനെങ്ങെടോ!
എങ്ങെൻെറ ലക്ഷ്മണ?—നഗ്രജസ്നേഹി;—യെ—
ങ്ങംഗനാരത്നമാം വൈദേഹി? ചൊൽകെടോ!''

ക്രന്ദനംചെയ്തു ബഹുവിധം മന്ന,നാ
നിന്നിദ്രരാത്രി യുഗംപോലെ നീണ്ടുപോയ്.
അന്ധതപസ്വിതൻ ശാപം സ്മരണയിൽ—
പ്പൊന്തി; കൗസല്യയോടക്കഥ ചൊല്ലിനാൻ.
സംഭവമോരോന്നു വർണ്ണിച്ചുനിത്തവേ
സംഭ്രാന്തി വാച്ചുയാലോതിനാനീവിധം:

''രാമനെക്കൂടാതെ ജീവിച്ചിരിക്കുവാൻ
കാമമുണ്ടാകുന്നതെത്രയോ നിന്ദിതം;
പ്രേമം നിറയ്ക്കുവാൻ തക്കതല്ലാത്തൊരീ
മാമകമെയ്ക്കൊണ്ടു ചെയ്യേണ്ടതെന്തു ഞാൻ?
എന്നുണ്ണി, ജീവന്നുതുല്യനാം രാഘവ,
നിന്നോടുകൂടാതെ പോക്കി നാളേറെ ഞാൻ.
ഹാ! ജനകാത്മജേ, രാമപ്രിയതമേ,
ഹാഹാ! കുമാര സൗമിത്രേ, മനോഹര!
താതഹൃദയമാം ചാതകത്തിന്നു, ജീ-
മൂതമായ്‌വർത്തിച്ചുകൊള്ളും രഘൂത്തമ!''

പിന്നെയുംപിന്നെയും രാമനാമം ജപി-
ച്ചൊന്നിനൊന്നേറും വിയോഗതാപത്തിനാൽ
ചിക്കെന്നു തന്നുടെ ദേഹമുപേക്ഷിച്ചു
പുക്കാൻ ത്രിവിഷ്ടപം രാജാ ദശരഥൻ.
തൻ കീർത്തിപൂരം ദിഗന്തരാളങ്ങളി-
ലെങ്ങും പരത്തി,യക്കോസലാധീശ്വരൻ,
ജീവിതകാലവുമെന്നല്ല, മൃത്യുവു-
മീവിധം സാഫല്യപൂർണ്ണമാക്കീടിനാൻ.
ജീവിച്ചിരിക്കവേ രാമചന്ദ്രാസ്യമാ-
മാ വിധുബിംബം സമീക്ഷിച്ചു മന്നവൻ.
രാമൻ പിരിയവേ കായമുപേക്ഷിച്ചു
രാജരാജേശ്വരൻ കൈവരിച്ചു മൃതി.
തദ്രൂപശീലബലാദികൾ വർണ്ണിച്ചു
ചിത്തം തകർന്നു കരഞ്ഞിതു റാണിമാർ.
ക്ഷോണിയിൽ വീണും പിടഞ്ഞേറുമങ്ങനെ
നാനാപ്രകാരം മുറവിളികൂട്ടിനാർ.
ചീർത്തവിഷാദം കലർന്നു ബഹുവിധ-
മാർത്തലച്ചീടിനാർ ദാസിമാർ ദാസരും.
'ഭൂപഗുണങ്ങൾക്കിരിപ്പിടം, ധാർമ്മികൻ
ഭൂപനിന്നസ്തംഗമിച്ചു സൂര്യോദ്ഭവൻ!'
താരമായെങ്ങും ധ്വനിച്ചിതയോദ്ധ്യയി-
ലോരോ നിലയത്തിൽനിന്നുമീ രോദനം.
ലോകം നയനവിഹീനമെന്നാക്കിയ
കേകയപുത്രിയെബ്ഭർത്സിച്ചു സർവ്വരും.

ഇങ്ങനെ രാത്രി കഴിഞ്ഞുകൂടീടവേ
മംഗളജ്ഞാനികളെത്തീ മഹർഷിമാർ.

സന്ദർഭയുക്തമാം സൽക്കഥയോരോന്നു
വന്ദ്യൻ വസിഷ്ഠൻ പറഞ്ഞുകേൾപ്പിക്കയാൽ
ജ്ഞാനപ്രകാശം പരന്നു ജനങ്ങളിൽ
മാനസശോകമടക്കിയെല്ലാവരും.

എണ്ണ നിറച്ചൊരു തോണിയിൽപ്പിന്നെയ-
മ്മന്നവൻതൻ ജഡം സ്ഥാപിച്ചു സത്വരം
ദൂതരെച്ചാരേ വരുത്തിപ്പുരോഹിത-
നോതിനാൻ: ''മണ്ടിക്കുതിക്കുവിനിപ്പൊഴേ.
ചെന്നു കാണേണം ഭരതകുമാരനെ;
മന്നൻ കഥാശേഷനായെന്നു ചൊല്ലൊലാ.
വന്നുചേർന്നീടണം വേഗമിരുവരു-
മെന്നു കല്പിച്ചു ഗുരുവെന്നു ചൊല്ലുവിൻ.''
കേട്ടവാറോടിനാർ ശീഘ്രമാജ്ഞാവഹർ,
ശ്രേഷ്ഠതുരംഗവും ലജ്ജിച്ചുപോംവിധം.

എപ്പോഴയോദ്ധ്യയിലിമ്മട്ടനത്ഥങ്ങ-
ളദ്ഭുതമായിച്ചമഞ്ഞിതപ്പോൾമുതൽ
കാണമാറായീ ഭരതനു കേകയ-
ക്ഷോണിയിൽ ദുന്നിമിത്തങ്ങളോരോവിധം.
രാത്രിയിൽ ദുഃസ്വപ്നമോരോന്നു കാണുകയായ്
പേർത്തും പരശ്ശതം ദുശ്ശങ്കകൊൾകയായ്.
നിത്യവും ബ്രാഹ്മണക്കേഷ്ടിനല്കിപ്പരി-
തുഷ്ടരാക്കീടിനാൻ ദാനകമ്മങ്ങളാൽ.
താവുന്ന ഭക്ത്യാ ബഹുപ്രകാരം മഹാ-
ദേവാഭിഷേകവുമാചരിച്ചീടിനാൻ.
മാതാപിതാക്കൾ, സഗർഭ്യർ, പരിജന-
മാദിയായുള്ളോക്കു സൗഖ്യമരുളുവാൻ
അത്ഥിക്കയുംചെയ്തു മംഗലമൂത്തിയോ-
ടത്തല്ലിലാദരപൂവ്വം നൃപാത്മജൻ.
ഇങ്ങനെ ചിന്താകുലനായിരിക്കെയാ-
ണങ്ങെത്തിനിന്നതു സന്ദേശവാഹകർ.

ആചാര്യശാസനം കേട്ടു ഗണേശനെ-
പ്പൂജിച്ചു യാത്രപുറപ്പെട്ടിതക്ഷണം.
വായുവേഗത്തിൽ കുതിക്കും ഹയങ്ങളി-
ലാ യുവമന്നവവീരരും ദൂതരും,
നാനാസരിത്തുകൾ പവ്വതപംക്തിയും
കാനനരാജിയും പിന്നിട്ടു വിദ്രുതം.

കാരണമെന്തെന്നു കാണുവാനാവാതെ
കാളുന്ന ശോകമുയർന്നു ഭരതനിൽ.
പക്ഷങ്ങളുണ്ടായിരുന്നുവെങ്കിൽ ക്ഷണ-
മെത്താം പറന്നെന്നുമോർത്തുപോയാനവൻ.
ഒററനിമേഷമൊരാണ്ടുപോൽ ദീർഘത-
യുററതായ്ക്കല്പിച്ചു പുക്കാൻ പുരാന്തികം.
ഉള്ളിൽക്കടപ്പാൻ തുടങ്ങുന്നവേളയി-
ലുണ്ടായി ദൃശ്യകുനങ്ങളോരോവിധം.
ആർത്തസ്വരത്തിലമംഗളസ്ഥാനത്തു
ശ്രോത്രകഠോരമായ് ശബ്ദിച്ചു കാക്കകൾ;
ആകുലത്വത്താൽ കനച്ചു കഴുതകൾ
കൂകിവിളിച്ചു കുറുനരിക്കൂട്ടവും.
ദൃശ്യശബ്ദമീവിധം കേൾക്കയാലെത്രയു-
മസ്വസ്ഥമായീ കുമാരൻെറ മാനസം.
ആറും തടാകവും കാട്ടുമാരാമവു-
മാകവേ ശോഭ നശിച്ചു കാണായിതേ.
ശോകം കരിനിഴൽവീശിയമാതിരി
ഭീകരമായിതയോദ്ധ്യാമഹാപുരം.
പക്ഷികൾ മാനുകളാനകൾ വാജിക-
ളൊക്കെ ദൃഷ്പ്രേക്ഷ്യങ്ങളായിരുന്നു തദാ.
രാമവിയോഗമാം രോഗമവററയിൽ
സീമയററാതങ്കമുണ്ടാക്കി മേല്ക്കുമേൽ.
പത്തനവാസികളെല്ലാമപഹൃത-
വിത്തരെപ്പോലെ വിഷാദത്തിലാണ്ടുപോയ്.
കണ്ടുമുട്ടുന്നവർ വന്ദി,ച്ചോരക്ഷരം
മിണ്ടാതെ മെല്ലെക്കടന്നു പൊയ്പ്പോകയായ്.
ഭീതിയും ശങ്കയും വാഴ്കയാലാരൊടും
ചോദിച്ചുമില്ലാ കുശലം കുമാരകൻ.
കണ്ണിനു വേദനയേററീ പുരത്തിലെ-
ക്കമ്പോളപംക്തിയും രഥ്യാനികരവും.
പത്തു ദിക്കിങ്കലും തീപടന്നങ്ങനെ
പത്തനമാകെയെരിഞ്ഞൊടുങ്ങുംവിധം.

മിത്രവംശാംബുജകൗമുദി കൈകേയി
പുത്രാഗമനമറിഞ്ഞു സന്തുഷ്ടയായ്,
കൈവിളക്കും കൊണ്ടുചെന്നു ബഹിർദ്വാര-
ഭൂവിൽനിന്നുണ്ണിയെയാനയിച്ചീടിനാൾ.

കണ്ടാൻ ഭരതൻ ഹിമജലം വീണൊരു
തണ്ടലർപ്പൊയ്കപോൽത്തൻ കുടുംബസ്ഥരെ.
കാടിനു തീവെച്ചു നോക്കിരസിക്കുന്ന
വേടത്തിയെപ്പോലെ കണ്ടു കൈകേയിയെ.
ഖിന്നനായ് പുത്രനെക്കാണ്കവേ കേകയ-
നന്ദിനി ചോദിച്ചുകൊൾകയായീവിധം:
''എൻപിതൃമന്ദിരം തന്നിലെല്ലാവരു-
മിമ്പമായ്സൗഖ്യം ഭുജിച്ചുവാഴുന്നുവോ?''
അങ്ങു സർവ്വർക്കും കുശലമെന്നോതീട്ടു
തൻകുടുംബക്ഷേമമാരാഞ്ഞു വത്സലൻ:

''എങ്ങു ജനകനും മാതൃജനങ്ങളും?
എങ്ങു വൈദേഹിയും രാമനും തമ്പിയും?''

ഉണ്ണിതൻ പ്രേമോക്തി കേൾക്കെക്കപടമായ്
കണ്ണുനീർവാർത്തുകൊണ്ടോതിനാൾ പാപിനി;
നന്ദനൻതന്നുടെ കാതിൽക്കരളിലും
ചെന്നു തറയ്ക്കുന്ന കശ്ശവാക്കുകൾ:
''മന്ഥര, പാവം, സഹായിക്കകാരണം
ചിന്തിച്ചു സർവ്വമൊരുക്കി ഞാൻ നന്ദന!
എന്നാലിടയ്ക്കൊരു വിഘ്നം വിധിവശാൽ
വന്നു, ദിവംഗതനായി രാജേശ്വരൻ.''

കേസരിനാദം ശ്രവിച്ച ഗജംപോലെ
കേട്ടവാറാർത്തനായ് ഞെട്ടീ കുമാരകൻ.
'ഹാ! താത! താത!'—എന്നേവം മുറയിട്ടു
ഭൂതലത്തിങ്കൽ പതിച്ചാനവശനായ്.
''അന്ത്യകാലത്തൊരുനോക്കു കണ്ടീല ഞാൻ
നിന്തിരുമേനിയെബ്ഭാഗ്യമില്ലായ്കയാൽ.
എൻപിതാവേ, ഭവാനെന്നെയപ്പിച്ചതി-
ല്ലൻപാന്നൊരാര്യനാം രാമൻെറ കൈകളിൽ.''

ധൈര്യംവരിച്ചുകൊണ്ടാഞ്ഞെഴുന്നേററുടൻ
സൂര്യവംശോത്ഭവൻ ചോദിച്ചിതീവിധം:
''ഓതുകെന്നംബികേ, കേട്ടുകൊള്ളട്ടെ ഞാൻ
താതൻ മരിക്കുവാനെന്താണു കാരണം?''

ചൊല്ലിത്തുടങ്ങിനാൾ കൈകേയി പുത്രനോ-
ടെല്ലാം, മുറിവിൽ വിഷം പുരട്ടുംവിധം.

ഉററപ്രസാദത്തൊടാ ക്രൂരയാം വഞ്ചകി–
യുണ്ടായതാദിതൊട്ടങ്ങു കേറപ്പിക്കയായ്.

ഭ്രാതാ വനത്തിന്നു പോയെന്നു കേറക്കവേ
താതനിര്യാണം മറന്നൂ കുമാരകൻ.
താനാണതിൻഹേതുവെന്നറിഞ്ഞീടവേ
ദീനനായ് സ്തംഭിച്ചുനിന്നുപോയാനവൻ.
ശോകവിവശനായ്പ്പുത്രനെക്കാണകയാൽ
കേകയനന്ദിനി,യാശ്വസിപ്പിക്കുവാൻ
ഓരോന്നു ചൊല്ലിത്തുടങ്ങുകയായിതേ
നീരത്തിലൂപ്പു കലക്കുന്നമാതിരി.
''ശോച്യനല്ലേതും കുമാര, നൃപാലകൻ
വാച്ചപുണ്യത്താൽ ഭുജിച്ചു ഭോഗങ്ങളെ.
ജന്മം ഫലപ്രദമാക്കുവാൻ ജീവിച്ചു
വിണ്മന്ദിരംപൂകി വാദ്ധക്യവേളയിൽ.
എന്നോർത്തു സന്താപമെല്ലാമകററി നീ–
യിന്നിമേൽ ഭൂഭാരമേററു വാണീടുക.''

ഉണ്ണി നടുങ്ങിനാനീ വാക്കു കേറക്കവേ
പുണ്ണിൽപ്പഴുപ്പിച്ച കമ്പി വെയ്ക്കുംവിധം.
പിന്നെപ്പണിപ്പെട്ടു ധൈര്യം വരിച്ചുടൻ–
നൊന്നു വീർപ്പിട്ടുകൊണ്ടോതീ കുമാരകൻ:

''ദുഷ്ടതമാനസേ, നാനാവിധത്തിലു–
മിക്കുലമാകെ നശിപ്പിച്ചിതാശ്ശു നീ.
ഇത്രയും നീചമാം വാസനയാണു നി–
ന്നുററത്തട്ടിലുണ്ടായിരുന്നതെന്നാകിലോ,
നിഷ്ഠുരേ, ഞാനിങ്ങു ജാതനായീടവേ
നിഗ്രഹിച്ചീടാഞ്ഞതെന്തുകൊണ്ടെന്നെ നീ?
ഭൂരുഹം ചോടേ മുറിച്ചുവീഴ്ത്തീട്ടഹോ!
നീരം പകരുന്നു നീ ദലശ്രേണിയിൽ.
മീൻവളർത്തീടുവാൻവേണ്ടിസ്സരസ്സിലെ–
ജ്ജീവനമത്രയും വററിച്ചിടുന്നു നീ.
അക്ക്വംശത്തിൽപ്പിറന്നു വളർന്നു ഞാ–
നച്ഛനാസ്സ്ഥീന്നു രാജാ ദശരഥൻ;
ശ്രീരാമചന്ദ്രനും ലക്ഷ്മണവീരനും
ചാരുസ്വഭാവരാം സോദരന്മാരുമായ്;
എന്നാൽജ്ജനനിയാസ്സ്ഥീന്നതോ ദുഷ്ട, നീ–
യെങ്ങനെ മാററുവാനാവും വിധിമതം?

ഇദ്ദൃശുദ്ദേശമുദിച്ചനേരത്തു നിൻ
ഹൃത്തടം പൊട്ടിത്തെറിക്കാഞ്ഞതെന്തഹോ!
ഹാ! വരം ചോദിക്കെ, നിന്മനം നീറീല,
നാവു ദഹിച്ചീല, വായ്പുഴുത്തില്ലഹോ!
മന്നവനെങ്ങനെ വിശ്വാസപാത്രമായ്
വന്നു നീയെന്നുള്ളതാരത്ഭുതമാണ്ടുമേ.
മൃത്യുവിൻ കാലം സമാസന്നമാകവേ
ബുദ്ധിവൈകല്യം ഭവിച്ചോ വിധിവശാൽ?
സ്ത്രീഹൃദയത്തിൻെറ പോക്കേതുമട്ടിലെ-
ന്നൂഹിക്കുവാനില്ല ശക്തി ദൈവത്തിനും.
പെണ്മനം, കല്മഷം കാപട്യമാദിയാം
തിന്മകൾക്കെല്ലാമിരിപ്പിടമെപ്പൊഴും.
ധന്യസൗശീല്യവും സാരള്യവും ചേൎന്ന
ധൎമ്മപാരായണനായിരുന്നു നൃപൻ.
ചാരുപ്രകൃതിയാമദ്ദേഹമെങ്ങനെ
നാരീസ്വഭാവം ഗ്രഹിക്കുവാൻ ശക്തനാം?
ശ്രീരഘുനാഥനെ സ്വപ്രാണതുല്യനായ്-
പ്പാരിതിൽ സ്നേഹിച്ചിടാത്തതാരാണഹോ!
തത്താദൃശനായ രാമചന്ദ്രൻ നിന-
ക്കിത്രമാത്രം മഹാശത്രുവായ്ത്തീൎന്നുപോയ്!
ആരു നീയെന്നുള്ള സത്യം കഥിക്കുവാൻ
നേരുന്നു നിന്നോടു ഞാനിന്നു കശ്മലേ!
ആരായിരിക്കിലും സ്വന്തം മുഖത്തു നീ
വാരിയണിഞ്ഞു കരിയെന്നു കാണ്മു ഞാൻ.
വൈകാതെഴുന്നേററു കണ്മുന്നിൽ നിന്നു നീ
പോകുക ദൂരത്തു പോക, വല്ലേടവും.
രാമവിരോധം വഹിക്കുമൊരുത്തിയിൽ
ഹാ! മമ മാതൃത്വമൎപ്പിച്ചു ദുൎവ്വിധി
എന്നെക്കണക്കൊരു പാപി മററാരുമി-
ല്ലെന്നാൽ പറഞ്ഞിട്ടു കാര്യമെന്തീവിധം.''

മാതൃകൗടില്യം ശ്രവിച്ച ശത്രുഘ്നനും
ക്രോധമടങ്ങാതെരിഞ്ഞു മെയ്യാകവേ.
എത്തിനാളന്നേരമങ്ങോട്ടു മന്ഥര
വസ്ത്രാഭരണവിഭൂഷിതഗാത്രിയായ്.
മെത്തുന്ന കോപം ജ്വലിച്ചു കുമാരനിൽ
കത്തുന്ന തീയിൽ ഘൃതം വീണമാതിരി.

മുന്നോട്ടു ചെന്നുടൻ കൂനിൽപ്പിടിച്ചുല-
ച്ചൊന്നു താഡിച്ചിതു ലക്ഷ്മണസോദരൻ.
രോദനംചെയ്തു മുഖംകുത്തി വീണുപോയ്
മേദിനിത്തട്ടിലാ ദൂഷണശീലയാൾ.
കുബ്ജതൻ കൂനൊന്നുടഞ്ഞു, തലപൊട്ടി,-
യൊപ്പമടന്നുതെറിച്ചിതു പല്ലുകൾ;
ശോണിതം വായിൽനിന്നുക്കോടൊലിക്കയായ്
കേണുകൊണ്ടുച്ചത്തിലോതിനാളീവിധം:
''തെററെന്തു ചെയ്തു ഞാൻ ദൈവമേ! നല്ലതു
മുററുമനുഷ്ഠിച്ചു; തീയതായീ ഫലം.''

ക്രന്ദനമിങ്ങനെ കേൾക്കവേ ശത്രുഘ്ന-
നൊന്നിനൊന്നേറുന്നൊരീഷ്യയോടക്ഷണം
പാപമലീമസസത്വാംഗിതൻ കേശ-
പാശം പിടിച്ചു വലിച്ചിഴച്ചീടിനാൻ.
എന്നാൽബ്ഭരതൻ ദയാനിധി, പെട്ടെന്നു
ചെന്നു തടഞ്ഞു വിടുവിച്ചനന്തരം
ദേവി കൗസല്യതന്നാവാസമന്ദിരം
പൂവുകയായായീ സഹോദരയുഗ്മകം.

ദീനയായേററം മുഷിഞ്ഞ വാസസ്സോടേ
മേനി വിളർത്തു മെലിഞ്ഞ രാമാംബിക
അപ്പോൾ,ക്കൊടുംമഞ്ഞു വാട്ടിക്കഴിഞ്ഞ പൊൻ-
കല്പകവല്ലികണക്കു കാണായിതേ.
ഉണ്ണിഭരതനെക്കണ്ടവാറാഞ്ഞേററു
നിന്ന മാതാവു വിമൂർച്ഛയാൽ വീണുപോയ്.
ഖിന്നൻ കുമാരകൻ തൻനില വിസ്മരി-
ച്ചന്നേരമമ്മതൻ കാല്ക്കൽ വീണീടിനാൻ.
പില്പാടു ചൊല്ലിത്തുടങ്ങിനാ, ''നംബികേ,
മൽപിതാവെ,ങ്ങൊന്നു കാട്ടിത്തരേണമേ.
എങ്ങു ജനകജ,യെങ്ങു സഗർഭ്യരാം
മംഗളമൂർത്തികൾ ശ്രീരാമലക്ഷ്മണർ?
എന്തിനിപ്പാരിൽപ്പിറന്നു, പിറക്കിലും
വന്ധ്യയായ്ത്തീരാഞ്ഞതെന്തു കൈകേയി? ഹാ!
ഗോത്രകളങ്ക,മപയശസ്സിന്നൊരു
പാത്രം, പ്രിയദ്രോഹകാരിണിയാമവൾ;
എന്തിനു ജന്മമെനിക്കേകി? മൂപ്പാരി-
ലെന്നെക്കണക്കൊരു പാപിയാരുണ്ടഹോ!

ഈദൃശമമ്മേയ്ക്കു ദുസ്സഹമായുള്ളൊ–
രാതങ്കമേററുവാൻ ഹേതുവായ്ത്തീന്നു ഞാൻ!

വാനോർപുരത്തിങ്കലായീ മഹീപതി,
കാനനം പൂകീ രഘുകുലകേതുവും.

ആപത്തിതൊക്കെയും വന്നുചേന്നീടുവാൻ
ഹാ! പാപി ഞാനൊരാളല്ലയോ കാരണം?

ചേണാളുമിസ്സംര്യജാതരാജാനവയ–
വേണുവനത്തിന്നു വഹ്നിയായ്ത്തീന്നു ഞാൻ.

ദുഃഖദോഷങ്ങൾക്കുമൽക്കടപീഡയ്ക്കു–
മൊക്കെയുമിങ്ങൊരു പങ്കാളിയായി ഞാൻ.''

ഏവം ഭരതൻെറ കോമളവാണികൾ
ദേവി കൗസല്യ കേട്ടാശ്വാസമാന്നുടൻ

ധീരതയോടെഴുന്നേല്പിച്ചു പുത്രനെ
മാറോടുചേത്ത്തു പൊഴിച്ചു കണ്ണീക്കണം.

രാമൻ തിരിച്ചെത്തിയെന്നമട്ടപ്പൊഴും–
പ്രേമവാത്സല്യങ്ങളുണ്ടായ് സുശീലയിൽ.

പിന്നെക്കുമാരനാം ലക്ഷ്മണസോദരൻ
തന്നെയും ഗാഢം പുണന്നു കൗസല്യയാൾ.

അപ്പൊഴുതാതങ്കഭാരവും പ്രേമവു–
മൊപ്പമായ്ത്തിങ്ങിക്കവിഞ്ഞിതു ദേവിയിൽ.

ചൊല്ലിനാരക്കാഴ്ച കണ്ടുനിന്നീടിനോ–
രെല്ലാരുമീവിധം തങ്ങളിൽത്തങ്ങളിൽ:

''ഈമട്ടിലല്ലാതെ വല്ലതും തോന്നുമോ
രാമഭദ്രാംബികയ്ക്കാശ്ചര്യമെന്തിതിൽ?''

പിന്നെയങ്കത്തിലിരുത്തിബ്ഭരതനെ–
ക്കണ്ണീർ തുടച്ചുകൊണ്ടോതിത്തുടങ്ങിനാൾ:

''ധീരത കൈക്കൊൾക വത്സ,നീയിന്നു ഞാ–
നാരിലും കുററം ചുമത്തുന്നതില്ല കേൾ.

ദുഷ്കാലമാണിതെന്നോത്ത്തുകൊണ്ടുള്ളിലെ–
ദുഃഖങ്ങളത്രയും ദൂരത്തകററുക.

വന്നുചേൻറുള്ളതു കാലകമ്മങ്ങൾതൻ
ദുന്നിവാരം ഗതിയെന്നറിഞ്ഞീടണം.

മാനസം ശോകത്തിലാഴ്ത്തേണ്ട ലേശവും
ഹാനിയും ഗ്ലാനിയുമുണ്ടാകവേണ്ട, തേ.

കുററപ്പെടുത്തേണ്ട കാര്യമില്ലാരെയും
മുററും പ്രതികൂലമായ്‌വന്നു മേ വിധി.

സങ്കടമിത്രമേൽ വന്നുകൂടീടിലും
തങ്ങിനില്ക്കുന്നിതെൻ ജീവിതമെങ്കിലോ,
വാഴ്ക്കുന്ന മാലതു നമ്മൾക്കുവേണ്ടിയാ—
മാക്കറിഞ്ഞീടാൻ കഴിയുമീവേളയിൽ?

കുഞ്ഞേ, ജനകാജ്ഞ മാനിച്ചു രാഘവൻ
മഞ്ജുളമായുള്ള ഭൂഷണജാലവും,
പട്ടാംബരങ്ങളുമെല്ലാമുപേക്ഷിച്ചു
പെട്ടെന്നു വല്ക്കലം ചാർത്തിനിന്നീടിനാൻ.
തെല്ലുമുണ്ടായീല വിസ്മയഹർഷങ്ങ—
ളുള്ളിലന്നേരത്തു രാമനു നന്ദന!
രാജിച്ചു വക്ത്രം പ്രസന്നമാ,യുൾക്കളം
രാഗവും ക്രോധവുമില്ലാത്തമട്ടിലായ്.
സാന്ത്വനംകൊണ്ടു തണുപ്പിച്ചു ഞങ്ങളെ—
ശ്ശാന്തൻ രഘൂത്തമൻ കാട്ടുപൂകീടിനാൻ.
ഒന്നിച്ചു യാത്രയായ് സീതയുമപ്പൊഴേ
നിന്നില്ല രാമാനുരാഗിണിയാകയാൽ.
കേട്ടമാത്രയ്ക്കു കുമാരസൗമിത്രിയും
കാട്ടിലേക്കായിപ്പുറപ്പെട്ടു സത്വരം.
സോദരൻതന്നെത്തടഞ്ഞുനിർത്താൻ രഘു—
നാഥൻ ശ്രമിക്കിലും നിന്നില്ല ലക്ഷ്മണൻ.
പിന്നെയെല്ലാരെയും വന്ദിച്ചു യാത്രയായ്
തമ്പിയും തമ്പിയുമൊന്നിച്ചു രാഘവൻ.
ഞാനവരൊന്നിച്ചു യാത്രയായില്ല, മൽ—
പ്രാണങ്ങളെച്ചൊല്ലിവിട്ടീല പോകുവാൻ.
എന്മിഴിവെട്ടത്തിതെല്ലാം നടന്നതാ—
ണെങ്കിലും പ്രാണൻ വെടിഞ്ഞില്ല മെയ്യിനെ.
മജ്ജീവിതപ്രേമമോർത്തിട്ടു ലേശവും
ലജ്ജിപ്പതില്ല ഞാ,നെന്തെന്തു ചൊല്ലിടാം.
പ്രേമസർവ്വസ്വമാം രാമനെപ്പോലുള്ള
കോമളശീലന്റെ വീരമാതാവു ഞാൻ.
ജീവിച്ചിരിക്കേണ്ടകാലവും നിര്യാത—
നാവേണ്ടകാലവും കണ്ടിരുന്നു നൃപൻ.
എന്നാൽക്കുലിശത്തിനൊപ്പം കടുത്തതാ—
ണെന്നുടെ ഹൃത്തടമെന്നു കാണുന്നു ഞാൻ.''

ഇപ്പരിദേവനം കേൾക്കെബ്ഭരതനോ—
ടൊപ്പമവരോധവാസികളൊക്കെയും

വ്യാകുലരായിക്കരഞ്ഞു, നൃപാലയം
ശോകാധിവാസനികേതനംപോലെയായ്.
കണ്ണീരൊഴുക്കും ഭരതശത്രുഘ്നരെ-
ത്തന്നുടെ മാറോടുചേർത്തു കൗസല്യയും
നാനാപ്രകാരം സമാശ്വസിപ്പിക്കയായ്
ജ്ഞാനോക്തിയാൽ വിശേഷിച്ചും ഭരതനെ.
വേദപുരാണപ്രസിദ്ധചരിത്രങ്ങ-
ളാദരപൂർവ്വം പറഞ്ഞുകേൾപ്പിച്ചുടൻ
അമ്മമാർക്കാശ്വാസമേകിനാൻ പിന്നെയ-
ദ്ധർമ്മനിഷ്ഠാപരനായ കുമാരനും.
കൈകൂപ്പിനിന്നുകൊണ്ടോതി പില്പാടവൻ
കൈതവമററ വിശുദ്ധരമ്യോക്തികൾ:

''ഹീനമാമിത്ദുരാചാരം നടന്നതു
ഞാനറിഞ്ഞാണെന്നിരിക്കിലെന്നംബികേ,
താതനെ,ത്തായയെ,പുത്രനെക്കൊല്ലുന്ന
പാതകം, ഗോശാല ചുട്ടിടും പാതകം,
ഭൂസുരഗ്രാമമെരിച്ചിടും പാതകം,
സ്ത്രീശിശുഹത്യയാൽ വന്നിടും പാതകം,
ഉററമിത്രത്തിനോ, മന്നനോ, നിർദ്ദയ-
മുഗ്രഹാലാഹലം നല്കുന്ന പാതകം,
എന്നല്ല, പാണ്ഡിത്യമേറും മഹാജനം
വർണ്ണിച്ചു നമ്മെ ഗ്രഹിപ്പിച്ചമാതിരി,
മുക്കരണങ്ങളാലാചരിക്കപ്പെട്ടും
ദുഷ്കൃതം സർവ്വവുമെന്നിലെത്തട്ടെ മേൽ.
എന്നുടെ സമ്മതമുണ്ടിജ്ജുഗുപ്സാർഹ-
ദുന്നയത്തിന്നെന്നിരിക്കിലെന്നംബികേ,
പൂതഹരിഹരഭക്തിയുപേക്ഷിച്ചു
ഭൂതഗണങ്ങളെസ്സേവിച്ചിടുന്നവൻ
കൈവരിച്ചീടുന്ന പാതകമെന്നിലും
ദൈവമാരോപിച്ചുകൊള്ളട്ടെ, ചൊൽവു ഞാൻ.
വേദങ്ങൾ വില്ക്കുവോർ, സദ്ധർമ്മദൂഷകർ
പാതകമന്യരെപ്പററിക്കഥിക്കുവോർ,
കാപട്യമേറുവോർ, കശ്മലമാനസർ,
പാപശീലന്മാർ, കലഹകതുകികൾ,
വേദവിദൂഷകർ, വിശ്വവിരോധികൾ,
ലോഭികൾ, ലമ്പട,രത്യന്തലോലുപർ,

അന്യദാരങ്ങളെയന്യവിത്തത്തെയു-
മന്യായമായിട്ടപഹരിക്കുന്നവർ,
എന്നിത്തരക്കാക്കു പററുന്ന ദുർഗ്ഗതി
വന്നോട്ടെ, ഞാനിതിൽപ്പങ്കാളിയെങ്കിലോ.
ഉത്തമസത്സംഗവാഞ്ഛയില്ലാതെയും
തത്ത്വമാർഗ്ഗത്തിൽ പ്രിയംകാട്ടിടാതെയും
മർത്ത്യകളേബരം കൈവന്നിരിക്കിലും
നിത്യനാമീശനെദ്ധ്യാനിച്ചിടാതെയും
അവ്യയമായിസ്സദാ ലസിച്ചീടുന്ന
ദിവ്യഹരിഹരകീർത്തി വാഴ്ത്താതെയും
വൈദികമാർഗ്ഗം വെടിഞ്ഞും ജഗത്തിനെ
വ്യാജവേഷംകൊണ്ടു വഞ്ചിച്ചുമങ്ങനെ
ജീവിക്കുവോരുടെ ദുർഗ്ഗതിയൊക്കെയും
ഹാ! വിധി ചേർക്കട്ടെ, യാഗസ്വ്വിയെങ്കിൽ ഞാൻ.''

ഭൂവരബാലൻെറ സത്യശുദ്ധോക്തിക-
ളേവം ശ്രവിക്കവേ കൗസല്യ ചൊല്ലിനാൾ:
''ഓമൽകുമാര, നീ മുക്കരണങ്ങളാൽ
രാമപ്രിയനെന്നറിഞ്ഞിരിക്കുന്നു ഞാൻ.
നിന്നുടെ ജീവൻെറ ജീവൻ രഘൂത്തമ-
നെന്നപോലുണ്ണിക്കു നീയും പ്രിയങ്കരൻ;
സോമൻ വമിക്കട്ടെ കാകോള;മാവിധം
ധൂമഞ്ഞു തീജ്ജ്വാല തൂകട്ടെ മേല്ക്കുമേൽ.
മീനങ്ങളംഭസ്സു വിട്ടിടട്ടേ; മഹാ-
ജ്ഞാനത്തിൽനിന്നുമുദിക്കട്ടെ മൂഢത;
ഈമട്ടിലൊക്കെയും സംഭവിച്ചീടിലും
രാമവിരുദ്ധനാകില്ലീരില്ല വത്സ, നീ.
നീലാബ്ജനേത്രൻെറ യാത്രയ്ക്കു നിമ്മതം
മൂലമായ്ത്തീന്നെന്നു ചൊല്ലുവോക്കാക്കുമേ
വന്നുചേരില്ലാ കിനാവിലും സൗഖ്യ,-
മെന്നല്ല, ലഭിക്കില്ല സദ്ഗതി പാരിതിൽ!''

എന്നോതിയമ്മ കുമാരനെപ്പുൽകവേ
സ്തന്യം ചുരന്നു പൊഴിഞ്ഞു നേത്രോദകം.
ഏവം പലതും പറഞ്ഞും കരഞ്ഞുമാ
രാവൊരുമട്ടിൽ കഴിച്ചുകൂട്ടീടിനാർ.
വന്നു വസിഷ്ഠനും ശ്രീവാമദേവനു-
മന്നേരമാശു വിളിച്ചുവരുത്തിനാർ

മന്ത്രിപ്രവരരെപ്പൗരപ്രമുഖരെ-
ച്ചിന്തിച്ചു വേണ്ടതു നിർവ്വഹിച്ചീടുവാൻ.
തത്ത്വപൂർണ്ണങ്ങളാം വാക്യങ്ങളാൽ നൃപ-
പുത്രനു സാരോപദേശവും നല്കിനാർ.

''വത്സ, നീ ധൈര്യംവരിച്ചു കർത്തവ്യങ്ങ-
ളിസ്സമയത്തിന്നു ചേർന്നപോൽ ചെയ്യുക.''

ദേശികവാക്യം ശ്രവിച്ചെഴുന്നേററവൻ
ശേഷക്രിയകരംക്കു കല്പന നല്കിനാൻ.

വേദോക്തധർമ്മാനുസാരമനന്തരം
മേദിനീനാഥമൃതാംഗം കുളിപ്പിച്ചു,
ഏററം വിചിത്രമാം വാഹനമൊന്നിങ്ക-
ലേററിപ്പുറപ്പെട്ടിതെല്ലാരുമൊത്തുടൻ.
നാഥവിയോഗംനിമിത്തമഴൽപ്പെട്ടും
മാതൃജനങ്ങരംതൻ കാൽപിടിച്ചാദരാൽ,
സാഹസം കാട്ടാതിരിപ്പാൻ കുമാരകൻ
സ്നേഹപുരസ്സരമർത്ഥിച്ചുകൊരംകവേ
കണ്ടിടാം രാമനെ വീണ്ടുമെന്നോർത്തവ-
രിണ്ടലൊരുവിധമുള്ളിലൊതുക്കിനാർ.
ചന്ദനം, വെള്ളകിൽ, പിന്നെപ്പലേവിധം
ഗന്ധവസ്തുക്കളും സംഭരിച്ചഞ്ജസാ
പുണ്യസരിത്താം സരയുവിൻ തീരത്തു
ചെന്നുചേർന്നീടിനാർ സാകേതവാസികരം.
അങ്ങു സുരപുരസോപാനമെന്നപോൽ
ഭംഗിയിൽ പട്ടടയൊന്നു നിർമ്മിക്കയായ്.
പിന്നെശ്ശവദാഹകർമ്മമനുഷ്ഠിച്ചു
മന്നവബാലൻ തിലാഞ്ജലി നല്കിനാൻ.
വേദസ്മൃതിപുരാണങ്ങരം വിധിച്ചൊരു-
മാതിരി കർമ്മങ്ങരം പൂർണ്ണമാക്കീടിനാൻ.
സദ്ഗുരുവാക്യം സഹസ്രംമടങ്ങവൻ
വല്ഗുവായ്ത്തന്നേ ഫലിപ്പിച്ചു സാദരം.
സ്നാനംകഴിഞ്ഞു സംശുദ്ധനായ്ത്തീരവേ
ദാനധർമ്മങ്ങളും നിർവ്വഹിച്ചീടിനാൻ.
ധേനുക്കളശ്വങ്ങളാനകരം വാഹങ്ങരം
ചേണററ സിംഹാസനങ്ങരം പണ്ടങ്ങളും
വസ്ത്രങ്ങളന്നവും ഭൂമിധനങ്ങളും
വസ്തുങ്ങളൊക്കെയും വേണ്ടതിലപ്പുറം

ആരണസത്തമക്കേകിക്കഴിയവേ
പൂരിതകാമരായ്ത്തീന്നിതെല്ലാവരും.

## അയോദ്ധ്യയിലെ രാജസഭ

താതഹിതാത്ഥം ഭരതനനുഷ്ഠിച്ച–
തേതൊക്കെയെന്നുള്ളതാക്ക വണ്ണിച്ചിടാം?
പിന്നെ മുനീശ്വരൻ നല്ലൊരുവാസരം
നന്നായ് നിരൂപിച്ചു മാടമ്പിമാരെയും,
ആസ്ഥയാ മന്ത്രീന്ദ്രരേയും വരുത്തിയ–
ങ്ങാസ്ഥാനമണ്ഡപംതന്നിലിരുത്തിനാൻ.
സത്വരം ബാലഭരതശത്രുഘ്നരു–
മെത്തുവാൻ കല്പന നല്കീ ഗുരൂത്തമൻ.
വന്നു വന്ദിച്ച ഭരതകുമാരനെ–
ത്തന്നരികത്തു പിടിച്ചിരുത്തീ മുനി.
നീതിധമ്മങ്ങരം നിറഞ്ഞുതുളുമ്പുന്ന
രീതിയിലിംഗിതം വിസ്തരിച്ചീടിനാൻ.

കൗടില്യമേറുന്ന കേകയപുത്രിതൻ
കൂടതന്ത്രം മുനി കേരംപ്പിച്ചിതാദ്യമായ്.
നന്ദനസ്നേഹംനിമിത്തമുടൽ വിട്ട
മന്നവൻതന്നുടെ ധമ്മവ്രതത്തെയും,
സത്യസംരക്ഷണദീക്ഷയേയും മുനി–
സത്തമൻ പിന്നെ പ്രശംസിച്ചു വേണ്ടപോൽ.
ശ്രീരാമചന്ദ്രൻെറ ശീലഗുണാദിക–
ളോരോന്നുമങ്ങനെ വണ്ണിച്ചുകൊരംകവേ,
നേത്രം സജലമായ്ത്തീർന്നു മുനീന്ദ്രന്നു
ഗാത്രമോ കോരിത്തരിച്ചിതനുപദം.
പ്രേമശോകങ്ങളിൽ മുങ്ങിയ ഹൃത്തോടേ
മാമുനിമുഖ്യൻ, മഹാജ്ഞാനസാഗരം,
വ്യക്തമാക്കീടിനാൻ ലക്ഷ്മണസ്നേഹവും
മയ്ക്കുണ്ണി സീതതൻ ഭർത്തൃപ്രണയവും.

''കേരംക്കു ഭരത,''—കഥിച്ചു മുനിവരൻ:
''ആക്കും തടുക്കാവതല്ല വിധിമതം;
ലാഭവും നഷ്ടവും, ജന്മവും മൃത്യുവും,
ശോഭനകീത്തിയും കീത്തിമാലിന്യവും
എല്ലാം വിധിയുടെ കൈയ്യുള്ളിലാണെന്നു
നല്ലപോലുള്ളത്തിലോത്തറിഞ്ഞീടണം.

ആകയാൽ ദോഷം ചുമത്തരുതാരിലു-
മാരൊട്ടും പാഴിൽ കയക്കൊല്ലൊരിക്കലും.
ഓർത്തുനോക്കീടുക വത്സ, നീ നിൻപിതാ
പാർത്ഥിവസത്തമൻ ശോച്യനല്ലേതുമേ.

വേദവിഹീനനായ് സ്വീയധർമ്മങ്ങളെ-
യാദരിച്ചീടാതെ തള്ളിക്കളഞ്ഞഹോ!
കേവലം വൈഷയികാനന്ദമുൾക്കൊണ്ടു
മേവുന്നൊരാരണൻ ശോച്യനത്രേ തുലോം.
നീതിതന്ത്രങ്ങളിൽ ജ്ഞാനമില്ലാതെയും
ഭൂതലവാസിപ്രജകളെയൊക്കെയും
ജീവനുതുല്യമായ് സ്നേഹിച്ചിടാതെയും
മേവുന്ന മൂർദ്ധാഭിഷിക്തനും ശോച്യനാം.
വിത്തവാനാകിലുമേററം കൃപണനാ-
യുത്തമാതിഥ്യം പുലർത്താതെ നിത്യവും
ഈശ്വരഭക്തിവിമുഖനായ് മേവുന്ന
വൈശ്യനുമോർക്കുകിൽ ശോച്യനത്രേ തുലോം.
വിപ്രജനങ്ങൾക്കവമാനമേകിയു-
മെപ്പൊഴും നാവടങ്ങീടാതെ പേശിയും
മാനവും വൈദുഷ്യഗർവ്വവും പേറിയും
മേവുന്ന ശൂദ്രനും ശോച്യനത്രേ തുലോം.
കാന്തനെ വഞ്ചിച്ചു ജീവിച്ചിടുന്നവൾ,
കൗടില്യമേറുവോൾ, സ്വേച്ഛാനുചാരിണി,
വക്കാണകൗതുകം ശീലമാർന്നീന്നവ-
ളിക്കണക്കുള്ളൊരു നാരിയും ശോച്യയാം.
സദ്ഗുരുശാസനം കേൾക്കാതെ, തൻവ്രതം
ധിക്കരിച്ചീടുന്ന വർണ്ണിയും ശോച്യനാം.
തന്മനം മോഹവശഗമാക്കിക്കൊണ്ടു
കർമ്മപഥത്തെ ത്യജിക്കും ഗൃഹസ്ഥനും,
ഭക്തിവിവേകങ്ങളില്ലാത്ത സംസാര-
രക്തനാം യോഗിയും ശോച്യരെന്നോതിടാം.
തൻതപശ്ചര്യ വെടിഞ്ഞു ഭോഗങ്ങളെ-
ച്ചിന്തിച്ചു മേവുന്ന സന്ന്യാസി ശോച്യനാം.
പാരിൽപ്പരദോഷമോതിനടക്കയും
കാരണംകൂടാതെ കോപിച്ചുകൊൾകയും,
അമ്മയ്ക്കുമച്ഛനുമാചാര്യവര്യനു-
മമ്മട്ടു ബന്ധുജനങ്ങൾക്കുമാകവേ.

ശത്രുവായ്നില്ക്കുയും ചെയ്യുന്ന പാപിയാം
മർത്ത്യനുമോക്കുകിൽ ശോച്യനത്രേ തുലോം.
ദ്രോഹം പരന്മാക്കു ചെയ്തുകൊണ്ടെപ്പൊഴും
ദേഹം പുലർത്തുന്ന നിർദ്ദയൻ ശോച്യനാം.
വ്യാജമുപേക്ഷിച്ചിടാതെയു,മീശനെ–
പ്പൂജചെയ്യാതെയും വാഴുവോൻ ശോച്യനാം.
വീരൻ ദശരഥൻ ശോച്യനല്ലീരേഴു–
പാരിലും സുസ്പഷ്ടമാണു തൽപ്രാഭവം.
നിൻപിതാവിന്നുസമാനനാം ഭൂവരൻ
മുമ്പുമിപ്പോഴുമില്ലിന്നിയുണ്ടായ്വരാ.
കീർത്തിച്ചിടുന്നുണ്ടു തൽഗ്ഗുണഗാഥകൾ
മൂർത്തികൾ മൂവരും ദിക്പാലവീരരും.
ശ്രീരാമചന്ദ്രനും ലക്ഷ്മണശത്രുഘ്ന–
വീരരും നീയുമിങ്ങാരുടെ നന്ദനർ,
ആ രാജമുഖ്യൻെറ മാഹാത്മ്യമത്രയു–
മാരേതുമട്ടിൽപ്പുകഴ്ത്തും? കുമാരക!
എല്ലാവിധത്തിലും ഭാഗ്യവാൻ മന്നവ;–
നില്ല വിഷാദത്തിനല്പവും കാരണം.
ആടലകററി നീ രാജാജ്ഞ മൗലിയിൽ–
ച്ചൂടി, നിരൂപിച്ചു പാലിക്ക പാരിടം.
രാജപദം നിനക്കേകി മഹീപതി
നീ ജനകാജ്ഞയെസ്സത്യമാക്കീടണം.
വാക്കു പാലിപ്പാൻ വെടിഞ്ഞതും രാമനെ,
വാസ്സും വിരഹക്കനലിൽ പൊരിഞ്ഞതും,
ഓർത്താൽ സ്വജീവനെക്കാളും നൃപാലനു
പേർത്തും പ്രിയങ്കരം വാക്കെന്നു കണ്ടിടാം.
താതനിയോഗം ശിരസാവഹിച്ചു നീ–
യാദരിക്കു വരും നന്മയെമ്മട്ടിലും.
പിത്രാജ്ഞ മാനിച്ചു ജാമദഗ്ന്യൻ മാതൃ–
ഹത്യനടത്തീ; ജഗത്തതിൻസാക്ഷിതാൻ.
തന്നച്ഛനേകിനാൻ യൗവനം പൂരുവും,
വന്നില്ല പാപവും കീർത്തിമാലിന്യവും.
തൻതാതശാസനമാരു യുക്തായുക്ത–
ചിന്തകൂടാതെ നടത്തുന്നിതമ്മകൻ,
സദ്യശസ്സിന്നും സുഖത്തിനും പാത്രമാം
വൃത്രാരിമന്ദിരവാസത്തിനർഹനാം.

ഭൂമീന്ദ്രവാക്യം യഥാത്ഥമാക്കി പ്രജാ–
സ്തോമത്തിനാതങ്കമേശാതെ കാക്കണം.
ഏവമനുഷ്ഠിക്കിലുള്ളം കുളിത്തിടും
ദേവപുരംപുക്ക താതനു നിണ്ണയം.
പുണ്യവും കീത്തിയുമുണ്ടാം നിനക്കെടോ!
വന്നുചേരാനില്ല ദോഷം തരിമ്പുമേ.
ആക്കു സിംഹാസനം നല്ലുന്നു ജന്മദ–
നാക്കുമാരൻതന്നെ രാജ്യാധികാരിയാം;
എന്നു വേദങ്ങളും മാന്യരാം ലോകരു–
മൊന്നുപോൽ സമ്മതിച്ചീടുന്നതുണ്ടു കേരം.
മാമകവാക്യം നിനക്കു ഹിതകരം
ഭൂമി പാലിക്കുക വാട്ടമൊഴിഞ്ഞു നീ.
ഭൂതലനാഥനായ് നീയെന്നു കേരംക്കവേ
സീതയും രാമനുമാനന്ദമാന്നിടും.
യുക്തമായില്ലിതെന്നോതുകയില്ലഭി–
യുക്തരായുള്ള ജനങ്ങളിലാരുമേ.
രാമാംബതൊട്ടുള്ള ദേവിമാരും പ്രജാ–
ക്ഷേമം വിചാരിച്ചു സൗഖ്യം ഭുജിച്ചിടും.
നിന്നന്തരംഗവും രാമഹൃദന്തവും
നന്നായറിയാമവക്കു നിസ്സംശയം.
ആകയാലമ്മമാരെല്ലാം യഥോചിത–
മാദരിച്ചീടും കുമാര, നിന്നെബ്ഭൃശം.
കാനനവാസം സമാപ്തമാക്കിക്കൊണ്ടു
മാനവനാഥനിങ്ങെത്തുന്നവേളയിൽ
അപ്പിച്ചിടാം രാജ്യഭാരം നിനക്കെടോ!
തൽപാദസേവയും ചെയ്തു ജീവിച്ചിടാം.''

ഈയരുളപ്പാടു കേട്ടു തൊഴുതുകൊ–
ണ്ടാ യുവമന്നനോടോതി മന്ത്രീന്ദ്രരും:
''ലേശം മടിക്കാതെ തീച്ചയായും ഭവാൻ
ദേശികനിദ്ദേശമംഗീകരിക്കണം.
നാളീകലോചനൻ പ്രത്യാഗമിക്കുന്ന
വേളയിലെല്ലാം യഥോചിതം ചെയ്തിടാം.''

ചേതസ്സുറപ്പിച്ചു കൗസല്യ ചൊല്ലിനാരം:
''പൂതം, ഹിതകര,മാചാര്യശാസനം
നന്മയ്ക്കു കാരണമാണിതെന്നോത്തു നീ
നിന്മുറ തെററാതനുഷ്ഠിക്ക സാദരം.

കാലചക്രത്തിൻഗതിയാണിതൊക്കെയും
ബാല! നീ താപമകററി വാണീടുക.
കാനനം പൂകീ കുമാരനാം രാഘവൻ
വാനോർപുരത്തിങ്കലായീ നരേശ്വരൻ.
ഈദൃശാവസ്ഥയിൽ ധൈര്യമില്ലാതെ നീ
കാതരഭാവത്തിലാണ്ടുപൊയ്പ്പോകയോ?
മന്ദിരവാസികൾ, നാട്ടുകാർ, മന്ത്രിമാ–
രെന്നല്ല, മാതാക്കൾ ഞങ്ങളെല്ലാർക്കുമേ
ഈയഭാഗ്യത്തിൻെറ മൂർദ്ധന്യസന്ധിയിൽ
നീയൊരാൾമാത്രമാണാശ്രയം നന്ദന!
ദൈവശക്തിയും കാലകാഠിന്യവും
ചിത്തത്തിലോർത്തു മനസ്സുറപ്പിക്ക നീ.
അന്യരെക്കുററം പറഞ്ഞിട്ടു കാര്യമെ–
ന്തെന്നിൽ ചുമത്തുന്നു ദോഷങ്ങളൊക്കെ ഞാൻ.
സൽഗ്ഗുരുകല്പന ചൂടുക മൗലിയിൽ,
ഭക്തിയോടായതനുസരിച്ചീടുക.
പാലിച്ചുകൊള്ളുക നാട്ടാരെയൊക്കെയും
മാലൊഴിച്ചീടുക നാഗരികർക്കുമേ.''
വന്ദ്യഗുരൂക്തിയും മന്ത്രിമാർതന്നഭി–
നന്ദനവാക്യവും കേട്ടു കുമാരകൻ;
ചന്ദനശീതളധാര പകർന്നപോ–
ലന്നേരമൊന്നു കുളിർത്തു ഹൃത്താകവേ,
എങ്കിലും സ്നേഹവും ശീലസാരള്യവും
തങ്കും ജനനിതൻ കോമളവാണികൾ
കാതിൽപ്പതിക്കവേ കർത്തവ്യമൂഢനായ്
ഖേദവിവശനായ് നിന്നുപോയാനവൻ.
അബ്ജോജസുന്ദരമായ മിഴികളിൽ–
നിന്നൊഴുകീടിന ബാഷ്പകണികകൾ
ഹൃത്തിൽ സ്ഫുടിച്ച കൊടുംവിരഹത്തിൻെറ
പുത്തൻ മുളകളെസ്സേചനംചെയ്കയായ്.
അങ്ങനെ നില്ക്കും ഭരതനെക്കാണവേ
തങ്ങളെത്തന്നെ മറന്നാരഖിലരും.

തത്സഹജസ്നേഹമാധുരി വാഴ്ത്തിനാ–
രസ്സഭാവാസികൾ;—ചൊൽവു തുളസി ഞാൻ.

ധർമ്മധുരന്ധരനായ ഭരതനും
തന്മനസ്സൊട്ടൊട്ടുറപ്പിച്ചുകൊണ്ടുടൻ

ഉത്തരം ചൊല്ലിനാൻ താമരമൊട്ടുപോൽ
ഹസ്തങ്ങൾ കൂപ്പിസ്സുധാമധുരോക്തിയാൽ:

''നാട്ടാ,രമാത്യരും കൊണ്ടാടിടുംവിധം
ശ്രേഷ്ഠോപദേശമെനിക്കു നല്കീ ഗുരു.
അമ്മയുമൗചിത്യബോധമാർന്നെന്നോടു
ധർമ്മം പുലർത്തുവാൻ കല്പിച്ചരുളിനാൾ.
ഒക്കെശ്ശിരസാവഹിച്ചനുഷ്ഠിക്കുവാൻ
തക്കമററാഗ്രഹിച്ചീടുകയാണു ഞാൻ.
വന്ദനീയൻ ഗുരു, മാതാപിതാക്കളും
തന്നെജമാനനും ചൊല്ലും ഹിതോക്തികൾ
ശ്രേയസ്സരമെന്നറിഞ്ഞു തെളിഞ്ഞു നി–
ർമ്മായമനുസരിച്ചീടേണമാരുമേ.
അമ്മട്ടു ചെയ്യാതെ ശങ്കപൂണ്ടീടുകിൽ
ധർമ്മം നശിച്ചുപോം, പാപമുണ്ടായ്‌വരും.
നിങ്ങളിച്ചൊല്ലിയ പഥ്യോക്തി കേൾക്കുകിൽ
മംഗളമുണ്ടാമെനിക്കെന്നു കാണ്മു ഞാൻ.
നന്നായറിയുന്നു ഞാനിതെന്നാകില്യ–
മിന്നു സന്തോഷം വഹിപ്പീല മന്മനം.
വന്ദ്യരാം നിങ്ങളെൻ പ്രാർത്ഥന കേൾക്കണ–
മെന്നിൽക്കനിഞ്ഞുപദേശമരുളണം.
ഉത്തരം ചൊൽവാനൊരുങ്ങുന്നു ഞാ,നെൻെറ
കുററം പൊറുക്കണം നിങ്ങളെല്ലാവരും.
ഉത്തപ്തചിത്തർതൻ ദോഷഗുണങ്ങളെ–
സ്സത്തുക്കളുണ്ടോ ഗണിക്കുന്നു പാരിതിൽ?

സ്വർഗ്ഗസ്ഥനായീ പിതാവു, സീതായുത–
നഗ്രജനെത്തീ വനപ്രദേശത്തിലും.
പൂജ്യരാം നിങ്ങളിന്നോതുന്നിതെന്നോടു
രാജ്യഭാരം മുറയ്ക്കേററുകൊണ്ടീടുവാൻ.
എന്തി,തിലെന്നുടെ നന്മയോ നിങ്ങൾതൻ
സ്വന്തം ഹിതമോ ഗണിപ്പൂ ഭവാദൃശർ?
കാണുന്നതെൻ നന്മയെങ്കി,ലോതാ,മതു
ജാനകീനായകപാദസംസേവനം.
ദുഷ്ടതമൂലമെന്നമ്മയാം കൈകേയി
നഷ്ടമാക്കീടിനാളാമഹാഭാഗ്യവും.
മുററും നിനച്ചു ഞാൻ കണ്ടിതെൻ നന്മയ്ക്കു
മറെറാരുപായവുമില്ലെന്ന വാസ്തവം.

നീലാളിവർണ്ണനും സീതയും ലക്ഷ്മണ–
ബാലനുമില്ലാതെ കാണപ്പെടുകയാൽ
ശോകങ്ങൾ ചൂഴ്ന്നൊരീ രാജസിംഹാസനം
ഹാ! ഗണിച്ചീടുന്നതാരെന്തിനോക്കുകിൽ?
ആടകളില്ലാതിരിക്കുന്ന മേനിയിൽ
ഹാടകനിർമ്മിതഭൂഷകളെന്തിനായ്?
നിർമ്മലവൈരാഗ്യമില്ലെന്നിരിക്കുകിൽ
ബ്രഹ്മവിചിന്തനംകൊണ്ടെന്തുവാൻ ഫലം?
രോഗവിവശമായ്ത്തീർന്ന ദേഹത്തിനു
ഭോഗങ്ങൾകൊണ്ടില്ല കാര്യമെന്തെങ്കിലും.
ശ്രീഹരിഭക്തിയില്ലുൾക്കാമ്പിലെങ്കിലോ
യോഗജപാദികൾ നിഷ്ഫലമല്ലയോ?
ജീവനൊഴിഞ്ഞു പൊയ്പ്പോയെന്നിരിക്കുകിൽ
കേവലം ദേഹസൗന്ദര്യം നിരർത്ഥകം.
എന്നപോലാര്യനാം ശ്രീരാമചന്ദ്രനി
ല്ലെങ്കിലെനിക്കുള്ളതൊക്കെയും നിഷ്ഫലം!

എത്തട്ടെ രാമാന്തികത്തിലേക്കിജ്ജനം
സത്തുക്കൾ നിങ്ങളനുമതി നല്കുവിൻ!
ഈയൊന്നു മാത്രമെനിക്കഭീഷ്ടപ്രദം,
ശ്രേയസ്കരമെന്നു ചിന്തിച്ചിടുന്നു ഞാൻ.
പാർത്ഥിവനായെന്നെ വാഴിച്ചുകൊൾവതിൽ
സ്വാർത്ഥമേ നിങ്ങൾക്കു ലക്ഷ്യവും കാംക്ഷയും.
ആകയാലോർത്തുന്നു നിങ്ങളെല്ലാവരും
സ്നേഹമോഹങ്ങൾക്കധീനരായീവിധം.
കൈകേയിതൻ മകൻ, ദുർമ്മതി, രാമനിൽ
സ്നേഹമില്ലാത്തവൻ, നിർല്ലജ്ജമാനസൻ
ഇക്കണക്കുള്ളൊരു നീചനെ വാഴിച്ചു
സൗഖ്യം കൊതിക്കുന്നു നിങ്ങൾ മോഹാന്ധരായ്.
സത്യം കഥിപ്പു ഞാൻ; വിശ്വസിച്ചീടുവിൻ
പൃഥ്വിവാഴുന്നവൻ ധർമ്മിഷ്ഠനാവണം.
എന്നാലധർമ്മിയാമെന്നിൽ ഭവാദൃശ–
രിന്നവനീഭാരമർപ്പിച്ചുകൊള്ളുകിൽ
ആ മുഹൂർത്തത്തിലുറയ്ക്കാത്തമട്ടിലി–
ബ്ഭൂമി പാതാളത്തിലാണ്ടുപോം നിർണ്ണയം.
ആരുള്ള പാപിയെനിക്കൊപ്പു, മേട്ടനു–
മാര്യയും കാട്ടിലായ്ത്തീർന്നു ഞാൻകാരണം!

ഭൂവരൻ കാനനവാസമേകീ മക;—
ന്നാവിയോഗത്താൽ വെടിഞ്ഞു തൻജീവനും.

ആപത്തിനൊക്കെയും കാരണഭൂതനാം
പാപി ഞാനെല്ലാം ശ്രവിച്ചു ജീവിപ്പു, ഹാ!

രാമരഹിതമായ് മന്ദിരം കാണ്കിലും
ഹാ! മരിപ്പീല ഞാൻ ലോകഹാസാത്മമായ്.

പുണ്യവാൻ, ഭോഗനിവൃത്തൻ മമാഗ്രജൻ,
അന്യായഭോഗങ്ങളാഗ്രഹിപ്പോനിവൻ;

വജ്രത്തി*ലും തുലോം കാഠിന്യമേറിടും
മച്ചിത്തകാർക്കശ്യമെന്തു ചൊല്ലേണ്ടു ഞാൻ?

കാരണത്തേക്കാൾ കഠോരമായ്ത്തീർന്നിടും
കാര്യം പലപ്പൊഴു;മെൻ ദോഷമെന്തിതിൽ?

അസ്ഥിയെക്കാളും കുലിശം, ശിലയിലു—
മത്യന്തകർക്കശം ലോഹ,മെന്നോർക്കണം.

കൈകേയിതന്നിൽനിന്നുല്പന്നമായൊരി—
ക്കായത്തിലുൾസ്നേഹമാർന്നുകൊണ്ടീവിധം

പററിനിന്നീടുമഭാഗ്യമാമെന്നുയിർ
മുററും ഭുജിക്കട്ടെ സന്തോഷമിന്നിമേൽ.

ഏറെപ്രിയപ്പെട്ടും ശ്രീരാമചന്ദ്രനെ
വേർപെട്ടു ജീവനിൽ സ്നേഹം വഹിക്കുകിൽ,

ആലോകനത്തിനുമാകർണ്ണനത്തിനും
മേലിലുണ്ടായ്‌വരും കാര്യം പലേവിധം.

ഏകി, രാമാദികൾക്കമ്മെ, വൻകാനനം;
നാകത്തിലാക്കിക്കഴിഞ്ഞു തൻനാഥനെ.

നേടി വൈധവ്യവും ദുര്യശസ്സും സ്വയം
ഈടററ താപത്തിലാഴ്ത്തി മാലോകരെ.

കീർത്തിയും സൗഖ്യവും രാജ്യവും നല്കി മേ
പൂർത്തിയാക്കീടിനാളിച്ഛയെല്ലാർക്കുമേ.

എന്നാലിതുകൊണ്ടെനിക്കെന്തു നന്മയാ—
ണിന്നു കൈവന്നതറിഞ്ഞിടുന്നില്ല ഞാൻ.

എന്നിട്ടുമോതുന്നു നിങ്ങളെല്ലാവരും
മന്നവനായി ഞാൻ നാടുവാണീടുവാൻ.

കൈകേയിതന്നിൽനിന്നാണെൻ പിറവിയെ—
ന്നാകയാലൊട്ടുമനൗചിത്യമില്ലിതിൽ.

---

* ദധീചിമഹർഷിയുടെ അസ്ഥിയിൽനിന്നാണല്ലോ ഇന്ദ്രന്റെ വജ്രായുധം നിർമ്മിക്കപ്പെട്ടതു്.

എൻ കാര്യമൊക്കെ വിധിച്ചിരിപ്പൂ വിധി–
യെന്തിന്നു പിന്നെത്തുണക്കുന്നു നാട്ടുകാർ?
ഭൂതബാധാകുലനാമൊരാൾ സന്നിപാ–
താതുരനാകവേ തേളിറുക്കീടുകിൽ
മദ്യം കുടിപ്പിച്ചു സൗഖ്യമാക്കീടുവാ–
നുദ്യമിക്കുന്ന ചികിത്സ ഹാസാസ്പദം.
നല്ലീ ചതുരൻ വിരിഞ്ചി, കൈകേയിതൻ
നന്ദനനർഹിപ്പതെല്ലാം യഥോചിതം.
രാജാ ദശരഥൻതന്നുടെ നന്ദനൻ,
രാമചന്ദ്രാനുജനെന്നിപ്പദവികൾ
എത്ര വലുപ്പംകലന്നതെന്നാകിലു–
മർത്ഥമില്ലാതെയെനിക്കു നല്ലീ വിധി.
ചൊല്ലുന്നു രാജ്യം ഭരിക്കുവാൻ നിങ്ങളി–
ന്നെല്ലാരു,മച്ഛനും കല്പിച്ചതാവിധം.
ആശപോലോരോന്നുരയ്ക്കുന്നു നിങ്ങൾ, ഞാ–
നാരാരൊടെമ്മട്ടിലോതുന്നിതുത്തരം?

ദുഷ്ടയാമമ്മയും ഞാനുമല്ലാതിതു
ശിഷ്ടജനാചാരമെന്നാരു ചൊല്ലിടും?
നാനാചരാചരപൂർണ്ണം ജഗത്തിതിൽ
ഞാനൊരാളല്ലാതെയുണ്ടോ നിനയ്ക്കുകിൽ
പ്രാണസമാനമായാനന്ദപൂർവ്വകം
ജാനകീരാമരെ സ്നേഹിച്ചിടാത്തവൻ?
ലോകർക്കു വമ്പിച്ച ഹാനിയാമൊന്നെനി–
ക്കാഹാ! മഹാഭാഗ്യമായിബ്ഭവിക്കയോ?
മററൊന്നുമല്ലിതെൻ ദുഷ്കാലചേഷ്ടിതം
കുററപ്പെടുത്തുന്നതില്ല ഞാനാരെയും.
ശങ്കയും ശീലവും പ്രേമവും നിങ്ങളെ–
ക്കിങ്കരരാക്കിച്ചമയ്ക്കയാലീവിധം
ഉക്തികളോരോന്നുരയ്ക്കുന്നതത്രയും
യുക്തമെന്നല്ലാതെ ചൊല്ലേണ്ടതെന്തു ഞാൻ.
അമ്മ കൗസല്യ സരളഹൃദയയാ–
ണെന്മേലവർക്കുണ്ടു വാത്സല്യമേററവും.
ആകയാൽ സ്നേഹവശഗയായ് മാമക–
ശോകം നിരീക്ഷിച്ചു ചൊന്നതാണീവിധം.
എൻ ഗുരുദേവൻ വിവേകരത്നാകര–
മെന്നറിഞ്ഞീടാതെയാരുള്ളു പാരിതിൽ?

വിശ്വം സമസ്തവുമാചാര്യപാദക്കു
ഹസ്തബദരസമാനമാണോക്കുകിൽ.
സന്നദ്ധനായിക്കഴിഞ്ഞിതദ്ദേഹവു-
മെന്നെ നൃപാലനായ് വാഴിച്ചുകൊള്ളുവാൻ.
ദൈവം വിപരീതമായ്വരുംവേളയിൽ
സവ്വരും വൈമുഖ്യമല്ലാതെ കാട്ടുമോ?
ജാനകീരാമരൊഴിച്ചു മററുള്ളൊരു
മാനവരാരാനുമോതാതിരിക്കുമോ,
മാമകസമ്മതിയില്ലാതെയായ്വരാ
രാമാഭിഷേകം നടക്കാഞ്ഞതെന്നഹോ!
കൊള്ളിവാക്കുത്രയും കേട്ടു സഹിക്കണം;
വെള്ളമുള്ളേടത്തു ചേറുമുണ്ടായ്വരും.
ഇല്ല മേ ലോകാപവാദത്തിലുററംബ് ഭയ-
മില്ല പരലോകചിന്തയും ലേശവും.
സീതയും രാമനും ദുഃഖം ഭുജിക്കുവാൻ
ഹേതുവായ്ത്തീൎന്നു ഞാനെന്നുള്ള ചിന്തനം,
ഒന്നാണു ദുസ്സഹദുഃഖാഗ്നിനാളങ്ങ-
ളെന്നപോലുള്ളിൽ ജ്വലിക്കുന്നതുഗ്രമായ്.

നിൎമ്മലചിത്തനാം ലക്ഷ്മണന്നോക്കുകിൽ
ജന്മം സഫലമായ്ത്തീൎന്നെന്നു ചൊല്ലിടാം;
ഒക്കെയുപേക്ഷിച്ചു രാമപാദങ്ങളി-
ലുററക്കളം ചേൎത്തവൻ പിന്തുടൎന്നില്ലയോ?
മാമകജന്മമോ, രാജീവനേത്രനാം
രാമനെക്കാട്ടിലയയ്ക്കുവാൻമാത്രമായ്!
ഹന്ത! നിൎബ്ഭാഗ്യതാമൂൎത്തിയായ്ത്തീൎന്ന ഞാ-
നെന്തിനു പശ്ചാത്തപിക്കുന്നിതീവിധം?
നമ്രശിരസ്കനായിന്നിതാ ദാരുണ-
മെന്മനോദുഃഖം നിവേദനംചെയ്വു ഞാൻ.
സമ്പൂതരാമചന്ദ്രാംഘ്രികാണാതെ-
യെൻ പ്രാണദാഹം ശമിക്കയില്ലേതുമേ.
ഹാ! മററുപായം നിരീക്ഷിപ്പതില്ല ഞാൻ
രാമനെക്കൂടാത്ത ജീവിതമെന്തിനായ്!
മാമകനിശ്ചയമൊന്നാണു,ഷസ്സിൽ ഞാൻ
രാമാന്തികത്തിലേക്കായിപ്പുറപ്പെടും.
പാതകിയാണപരാധിയാണീയിവൻ
ഹേതുവായ്ത്തീൎന്നിതനത്ഥത്തിനൊക്കെയും;

എന്നിരുന്നാലും ശരണാർത്ഥിയായി ഞാൻ
സന്നിധി പൂകുന്നനേരം മഹാപ്രഭു
കുററങ്ങളെല്ലാം പൊറുക്കും, വിശേഷിച്ചു
മുററുന്ന കാരുണ്യമെന്നിൽ ചൊരിഞ്ഞിടും.
ശീലവാൻ സ്നേഹദയാപൂർണ്ണമാനസൻ
ശ്രീലസരളസ്വഭാവൻ തിരുവടി
വൈരികൾപോലുമുപദ്രവം ചേർക്കുവാ–
നോർക്കുകയില്ല തന്നുള്ളിലൊരിക്കലും.
ഈ മനോഭാവം പുലർത്തുന്നൊരഗ്രജൻ,
വാമത്വമാചരിച്ചുള്ളവനെങ്കിലും
ബാലനും ദാസനുമായൊരെന്നിൽക്കൃപാ–
ലോലനാസ്വീരാതിരിക്കില്ല നിശ്ചയം.
ആകയാൽ യാത്രാനുവാദവുമാശിസ്സു–
മേകുവിൻ നിങ്ങളെൻ നന്മയോർത്തേവരും.
എൻ വിനീതാർത്ഥനം കേട്ടും സ്വഭക്തനാ–
ണെന്നുള്ള സത്യമറിഞ്ഞും രഘുപതി
പ്രത്യാഗമിക്കാതിരിക്കില്ല സത്വരം
പൃഥ്വിയെക്കാക്കുവാനീ രാജധാനിയിൽ.
ദുഷ്ടയാമമ്മയിൽനിന്നു പിറന്നവൻ
ദുഷ്ടതചിത്തൻ സദോഷനെന്നാകിലും
സ്വന്തം സഹജനെക്കാരുണ്യവാരിധി
സന്ത്യജിക്കില്ലെന്നു വിശ്വസിക്കുന്നു ഞാൻ.''

ശ്രീരാമഭക്ത്യമൃതാർദ്രമീ വാക്കുകൾ
പാരം പരിതോഷമേററീ സഭികരിൽ.
ഉഗ്രവിയോഗവിഷാഗ്നിയാൽ നീറിയോ–
രൊക്കെ മന്ത്രത്താൽക്കണക്കേ സജീവരായ്.
അമ്മമാർ, മന്ത്രിമാ,രാചാര്യപാദരു–
മമ്മട്ടു പൗരർ പുരന്ധ്രിമാരൊക്കെയും
വാഴ്ത്തീ ഭരതനെ സ്നേഹവിവശരായ്:
''മൂർത്തിമത്താം രാമഭക്തിയത്രേ ഭവാൻ.
സ്വപ്രാണതുല്യനാണുണ്ണി നീ രാഘവ–
ന്നപ്പോളിതേവിധം ചൊല്ലുന്നതെന്തഹോ!
മാതൃകൗടില്യം ഭവാനിൽ ചുമത്തിയി
ട്ടേതൊരു പൂരുഷൻ മൗഢ്യം നിമിത്തമായ്
ജല്പനംചെയ്യുന്നിതശ്ശഠൻ പോക്കിടും
കല്പശതാവധി നാരകജീവിതം.

സപ്പത്തിനുള്ളൊരാദ്ദോഷമെന്തെങ്കിലും
തൽഫണാമാണിക്യമുടംക്കൊണ്ടിടുന്നുവോ?
എന്നല്ലതു വിഷദോഷമകററുന്ന
മന്യദാരിദ്ര്യങ്ങരം മാററുന്നു സന്തതം.
യുക്തം ഭവദുപദേശം ഭരത! നി–
ന്നഗ്രജൻ വാഴ്ം വനത്തിലെത്തീടണം.
ശോകവാരാശിയിൽ മുങ്ങിക്കുഴയുന്ന
ലോകക്ക്വലംബമേകിയല്ലോ ഭവാൻ.''

കാനനയാത്രാനിവേദനം കേട്ടൊരാ–
മാനവരൊക്കെയുമാറ്റാദമഗ്നരായ്;
മേദുരമേഘനിർഗ്ഘോഷം മുഴങ്ങവേ
ചാതകകേകീസമൂഹങ്ങരംപോലവേ.
പോകാം പ്രഭാതത്തിലെന്നുള്ള നിശ്ചയം
ലോകപ്രിയങ്കരനാക്കീ കുമാരനെ.
വന്ദ്യൻ വസിഷ്ഠന്നു വന്ദനമപ്പിച്ചു
പിന്നെബ്ഭരതനെക്കുമ്പിട്ടു സാദരം,
ഇംഗിതം സാധിച്ച ചാരിതാത്ഥ്യത്തൊടേ
തങ്ങരംതൻ മന്ദിരം പൂകിനാരേവരും.
പോകുംവഴിക്കവരെല്ലാം ഭരതൻെറ
സ്നേഹവും ശീലവും വാഴ്ത്തിക്കഥിക്കയായ്:
''ഇന്നിജ്ജഗത്തിങ്കലോത്തുകണ്ടീടുകിൽ
ധന്യമാസ്സീർന്നു കുമാരൻെറ ജീവിതം!''
കൈവന്നു കാമിതമെന്നു തമ്മിൽപ്പറ–
ഞ്ഞേവരും യാത്രയ്ക്കൊരുങ്ങിത്തുടങ്ങിനാർ.
മന്ദിരം കാക്കാൻ നിയുക്തരായോക്കുതു
കണ്ണീം പിളക്കുന്ന വാത്തയായീ തുലോം.

''കാവലിന്നാരൊടും ചൊല്ലുരുതുഴിയിൽ
ജീവിതസാഫല്യമാരു വാഞ്ഛരിച്ചിടാ?
ശ്രീരാമപാദത്തിലെത്താൻ സഹായമായ്–
ത്തീരാത്ത വിത്തവും ഗേഹവും സൗഖ്യവും
അച്ഛനുമമ്മയും ഭ്രാതാവു മിത്രവും
വിച്ഛിന്നമായിബ്ഭവിച്ചിടും നിണ്ണയം.''

ഇങ്ങനെയോരോന്നുരച്ചുകൊണ്ടും ചിലർ
തങ്ങരംതൻ ചിന്ത വെളിപ്പെടുത്തീടിനാർ.

## ചിത്രകൂടപ്രയാണം

ആലയംതോറുമൊരുക്കിനാർ വാഹന-
ജാലം പലേവിധം പത്തനവാസികൾ.
പ്രത്യുഷസ്സിങ്കൽ പുറപ്പെടാമെന്നുള്ളൊ-
രത്യന്തഹർഷം പുലർന്നു ജനങ്ങളിൽ.
വാസഗേഹത്തിലേക്കെത്തിയനേരത്തു
കോസലരാജകുമാരനോർത്തീടിനാൻ:
'പത്തനം വാജികളാനകൾ വീടുക-
ളത്മനികേതവും രാഘവന്നുള്ളതാം.
ചിട്ടയിലായതു സൂക്ഷിച്ചിടാതെ ഞാൻ
വിട്ടുപോകുന്നതനുചിതമായ്‌വരും.
സ്വാമിക്കുവേണ്ടി പ്രവർത്തിച്ചിടാത്തവൻ
ഹാ! മഹാപാപിയെന്നാക്ഷിപ്തനായ്‌വരും.
സീമയററെത്തട്ടെ ദോഷങ്ങളെങ്കിലും
സ്വാമിതൻ നന്മ കരുതുവോൻ സേവകൻ.'

ഏവം നിനച്ചവൻ വിശ്വസ്തരായിടും
സേവകന്മാരെ;—ക്കിനാവിലെന്നാകിലും
തങ്ങൾതൻ ധർമ്മത്തിൽനിന്നു ചലിക്കാത്ത
മംഗളശീലരെ;—യാനയിച്ചക്ഷണം,
മർമ്മപ്രധാനമാം കാര്യം ഗ്രഹിപ്പിച്ചു
ധർമ്മോപദേശവും ചെയ്തോരനന്തരം,
കൃത്യങ്ങൾ നിർവ്വഹിച്ചീടുവാൻ യോഗ്യത-
യ്ക്കൊത്തപോൽ കല്പിച്ചയച്ചിതെല്ലാരെയും.
താമസംകൂടാതെ യാത്രോദ്യമത്തിനായ്
രാമമാതാവിൻെറ സന്നിധി പൂകിനാൻ.
പൂതമാം സ്നേഹമറിഞ്ഞ കുമാരകൻ
മാതൃജനങ്ങൾതൻ ശോകം ഗ്രഹിക്കയാൽ
ഉൾക്കാമ്പലിഞ്ഞു സുഖപ്രദയാനങ്ങ-
ളൊക്കെയൊരുക്കുവാനാജ്ഞ നല്കീടിനാൻ.

നാഗരനാരീപുമാന്മാരഖിലരും
കോകങ്ങൾപോലെ കൊതിച്ചു പുലരിയെ.
രാവിലുറങ്ങിയില്ലത്രമേലുൽകണ്ഠ-
യാവഹിച്ചീടവേ വന്നു വിഭാതവും.
അങ്ങുവരുത്തിയമാത്യരോടീവിധ-
മിംഗിതമോതിനാൻ രാജകുമാരകൻ:

''പട്ടാഭിഷേകം നടത്തുവാനുള്ളൊരു
വട്ടങ്ങളെല്ലാമൊരുക്കി നാം പോകണം.
വൻകാനനത്തിൻ നടുക്കുവെച്ചേട്ടന്നു
പൊൻകിരീടം ശിരസ്സിങ്കലേററീടണം.
ശീഘ്രം പുറപ്പെടാ,''മെന്നുള്ളൊരാജ്ഞ കേ-
ട്ടാക്കമ്മെദക്ഷരാം മന്ത്രീന്ദ്രരാദരാൽ
വന്ദിച്ചു സജ്ജീകരിക്കയായ് ഹസ്ത്യശ്വ-
സുന്ദരസ്യന്ദനസഞ്ചയമൊക്കെയും.
ശ്രീമതിയാകുമരുന്ധതീദേവിയും
ഹോമസാമഗ്രിയുമായിത്തപോധനൻ
ധന്യൻ വസിഷ്ഠനെഴുന്നള്ളിയാദ്യമായ്-
ത്തന്നുടെ തേരിലിരുന്നരുളീടിനാൻ.
പുണ്യതപസ്സും സുതേജസ്സുമൊന്നിച്ച
പണ്ഡിതവിപ്രരും വാഹങ്ങളേറിനാർ.
നാനാതരം ശകടങ്ങളിലേറിയ
നാഗരികന്മാരശേഷമാത്താദരം
ഉത്തമപൂരുഷൻ വാണരുളീടുന്ന
ചിത്രകൂടാദ്രിയിലെത്താൻ തിരിക്കയായ്.
പേത്തും മനോജ്ഞമാം യാപ്യയാനങ്ങളിൽ
യാത്രയായീ രാജപത്നിമാരും ക്ഷണം.
ഏവരും ശ്രദ്ധിച്ചു പത്തനം കാക്കുവാൻ
സേവകന്മാരോടു കല്പിച്ചു പിന്നെയും
മൈഥിലീരാമസ്മൃതിയൊടേ യാത്രയായ്
ഭ്രാതാവുമായിബ് ഭരതകുമാരകൻ.

നീരിന്നു യൂഥങ്ങളാപോലെയെല്ലാവരും
ശ്രീരാമദർശനവാഞ്ഛയാലാത്തരായ്.
മേവുന്നു കാട്ടിൽ സഭാര്യനായഗ്രജ-
നേവം നിനയ്ക്കയാൽ ശത്രുഘ്നയുക്തനായ്
കാൽനടയായിഗ്ഗമിക്കും ഭരതനെ-
ക്കാണ്കെയിറങ്ങിനടന്നു ജനങ്ങളും.
പല്ലക്കു നിത്തിക്കുമാരാന്തികംപുക്കു
ചൊല്ലിനാൾ കൗസല്യ സൗമ്യമായീവിധം:
''എന്മകനേ, നീ രഥത്തിലേറീടണ-
മമ്മ നിർബ്ബന്ധമായ് കല്പിച്ചിടുന്നു കേൾ.
ഏറുന്നതില്ല രഥത്തിലെന്നാവുകി-
ലേറെക്കുഴങ്ങും പരിവാരമൊക്കെയും.

കാൽനടയായി നടന്നു നീ പോവുകിൽ
കാൽനടയായി നടക്കും സമസ്തരും.
ശോകപരവശരാണിവരത്രയു–
മാകയാൽ പാദസഞ്ചാരമയുക്തമാം.''

മാതൃനിദേശം ശിരസാവഹിച്ചുടൻ
സോദരന്മാർ രഥാരൂഢരായീടിനാർ.
അന്നു തമസാതടത്തിലുറങ്ങിനാർ
ചെന്നെത്തി ഗോമതീതീരത്തടുത്തനാൾ.
ശ്രീരാമഭക്തിയാൽ പ്രേരിതരാം ചിലർ
ക്ഷീരാശനംകൊണ്ടു തൃപ്തരായീ തുലോം.
കാലം കഴിച്ചിതൊരിക്കലുണ്ടും ചിലർ,
കായും കനിയും ഭുജിച്ചുകൊണ്ടും ചിലർ.
ഭോഗങ്ങൾ ഭൂഷകളെല്ലാമുപേക്ഷിച്ചു
രാഘവൻതൻ വ്രതചര്യപൂണ്ടാരവർ.
ചെന്നു മൂന്നാംദിനം പുണ്യ 'സയീ'നദി
തന്നുടെ തീരത്തുറങ്ങി,യടുത്തനാൾ
മംഗളോഷസ്സിൽ ഗതി തുടന്നന്തിയിൽ
ശൃംഗിവേരാഖ്യപുരം സമീപിക്കയായ്.

വന്നിരിക്കുന്നു ഭരതൻ വനത്തിലേ–
ക്കെന്നു കേട്ടാത്തനാസ്ഥീന്നു ഗുഹൻതദാ
ചിന്തിച്ചിതീവിധം: 'രാജകുമാരക–
നെന്തിനിങ്ങോട്ടു പുറപ്പെട്ടിരിക്കണം?
ഉള്ളിലുണ്ടേതോ കുടിലത്വമിത്തവ്വി–
ലല്ലായ്കിലെന്തേ, സസൈന്യനായെത്തുവാൻ?
രാമനെസ്സാനുജം നിഗ്രഹിച്ചിട്ടവൻ
ഭൂമി നിർബ്ബാധം ഭരിക്കുവാനോക്കയാം.
ഇല്ല വിചാരം തരിമ്പും ഭരതനു
ചൊല്ലെഴും ഭൂപാലധർമ്മമെന്തെന്നതിൽ.
മുന്നമേ ദുഷ്കീർത്തിപാത്രമായീ, ശം–
നിന്നൊരുങ്ങുന്നു ഹാ! ജീവനാശത്തിനും.
ദേവാസുരന്മാരൊരുമിച്ചെതിർക്കിലു–
മാവുകയില്ല ജയിക്കുവാൻ രാമനെ.
കേകയനന്ദിനീപുത്രൻ കുചേഷ്ടിത–
നാകുന്നുവെന്നതിലാശ്ചര്യമെന്തുവാൻ?
വൻവിഷവല്ലിയിൽനിന്നമൃതിൻ ഫലം
വന്നുചേർന്നീടുമെന്നാരാനുമോരുമോ?'

ശീഘ്രമാജ്ഞാപിച്ചു തൻകൂട്ടരോടവൻ:
''ജാഗ്രത കൈക്കൊണ്ടിരിപ്പിനെല്ലാവരും.
ഓടങ്ങളെല്ലാം കമഴ്ത്തിയിട്ടീടുവിൻ
പാടേ നിരത്തുവിൻ ഘട്ടങ്ങളൊക്കെയും
നിങ്ങൾ മരിപ്പാനൊരുങ്ങിൻ, ഭരതനോ
ഗംഗ കടക്കാതെ നില്പിനിരുമ്പുപോൽ.
പോരിൽ മരിപ്പതു പുണ്യഭാഗീരഥീ—
തീരത്തിലാണതും ഭാഗ്യമെന്നോക്കണം.
രാമകാര്യാർത്ഥമാണല്ലോ വിശേഷിച്ചു;—
മീ മർത്ത്യഗാത്രം ക്ഷണപ്രഭാചഞ്ചലം.
രാമസഹോദര,നെന്നല്ലയോദ്ധ്യതൻ
രാജാവുമല്ലേ ഭരതകുമാരകൻ?
ഞാനോ, വെറും നീചജാതിയിൽപ്പെട്ടവൻ
ഹാനിയുണ്ടാകിലും ഭാഗ്യമെന്നേവരൂ.
ശ്രീരാമദേവനുവേണ്ടി മരിക്കുകി—
ലീരേഴുപാരും തിളങ്ങുമെൻ കീർത്തിയാൽ.
പ്രാണനുപേക്ഷിക്കിലെൻ കരം രണ്ടിലു—
മാനന്ദമോദകം വന്നു നിറഞ്ഞിടും.
സാധുസമാജത്തിലംഗമാകാതെയും
സീതാരമണനിൽബ്ഭക്തിയില്ലാതെയും
പാരിൽപ്പുലരുവോൻ തന്മാതൃയൗവന—
ഭൂരുഹം വെട്ടിമുറിക്കും കുഠാരമാം.
അത്രയല്ലങ്ങനെ ജീവിച്ചിടും നരൻ
പൃഥ്വിക്കു വമ്പിച്ച ഭാരമായുംവരും.''

ഏവം കഥിച്ചു വിഗതവിഷാദനായ്
സേവകർക്കുത്സാഹമേകീ മതംഗജൻ.
രാമനെയുള്ളിൽ സ്മരിച്ചുകൊണ്ടക്ഷണം
കാർമ്മുകബാണങ്ങളെല്ലാം വരുത്തിനാൻ.

''ഭ്രാതൃജനങ്ങളേ, പെട്ടെന്നൊരുങ്ങുവി—
നേതുമുണ്ടാകൊല്ല, ഭീരുത്വമാക്കുമേ.''

''നല്ലൊരു കാര്യമാണല്ലോ മഹാപ്രഭോ!''—
ചൊല്ലിനാരാമോദമാർന്നുകൊണ്ടേവരും.
പിന്നെ മനംതെളിഞ്ഞോതിത്തുടങ്ങിനാ—
രന്യോന്യമുന്മേഷമേകുന്ന വാക്കുകൾ.
പ്രത്യാശയുള്ളിൽ വഹിച്ചു പുറപ്പെടാൻ
സത്വരം കാട്ടാളരെല്ലാമൊരുക്കമായ്.

ശ്ശൂരതയേറുവോരാണവരൊക്കെയും
പോരിൽ പരാക്രമപ്രൗഢി കാട്ടീടുവോർ.

ഇന്ദീവരാക്ഷസ്സരണയോടമ്പറ
ബന്ധിച്ചു ചാപവുമേന്തിക്കവചവും,
ലോഹശിരസ്ത്രവും, വെണ്മഴു, വേൽതൊട്ടൊ–
രാഹവശസ്ത്രങ്ങളെല്ലാം ധരിച്ചുതേ.
അന്നിഷാദന്മാരിലേതാനുമാളുക–
ളൊന്നാന്തരം ഖഡ്ഗവിദ്യാവിശാരദർ.
വ്യോമമാർഗ്ഗത്തിൽ കുതിച്ചുനില്ക്കും സദാ
ഭൂമിയെത്തീരെയുപേക്ഷിച്ചമാതിരി.
യുദ്ധത്തിനേവമൊരുങ്ങിയെല്ലാവരും
ബദ്ധാഞ്ജലികളായ് നിന്നു ഗുഹാന്തികേ.
പോരാളിവീരരെക്കണ്ടു സന്തൃപ്തനായ്
പേരുവിളിച്ചു ഗുഹൻ കഥിച്ചീടിനാൻ:

''ഇന്നെൻ മഹാകാര്യമാണിതു, കൈതവ–
മെന്നിയേ സംഗരംചെയ്‌വിൻ സഹജരേ!''
വൈരിയിൽ കോപംവഹിച്ചു ചൊല്ലീടിനാർ:
''വീരനാമങ്ങുന്നധീരനായീടൊലാ.
രാമപ്രതാപവും താങ്കൾതൻ ശക്തിയു–
മീമട്ടു ഞങ്ങൾക്കു താങ്ങാകയാൽ പ്രഭോ,
വൈരിസൈന്യത്തെസ്സുയോധരഹിതവും
വാജിവിഹീനവുമാക്കാമരക്ഷണാൽ.
ജീവൻ ശരീരത്തിലുള്ളകാലത്തോളം
പോവില്ല പാദങ്ങൾ പിന്നോട്ടു നിർണ്ണയം.
രണ്ടില്ല പക്ഷം കബന്ധകപാലങ്ങൾ
കൊണ്ടു നിറയ്ക്കും രണക്ഷേത്രമിജ്ജനം.''
വന്നുനില്ക്കുന്നതു വമ്പിച്ച സൈന്യമാ–
ണെന്നു കണ്ടീടിന കൈവർത്തനായകൻ,
സംഗരത്തിന്നു പെരുമ്പറ താക്കുവാൻ
കിങ്കരന്മാർക്കുടനാജ്ഞ നല്കീടിനാൻ.
അമ്മുഹൂർത്തത്തിലിടത്തുഭാഗത്തൊരാൾ
തുമ്മുന്ന ശബ്ദം മുഴങ്ങുകയായിതേ.
നല്ലൊരു ലക്ഷണമാണതെന്നക്ഷണം
ചൊല്ലീ നിമിത്തജ്ഞരുന്മേഷപൂർവ്വകം.
ഏത്താൽ ശകുനം വിചാരിച്ചുകണ്ടൊരു
വൃദ്ധനിഷാദനരച്ചാനിതേവിധം:

''സന്ധിക്കുമല്ലോ ഭരതനുമായി നാം
സംഗരമുണ്ടാകയില്ലെന്നു നിശ്ചയം.
രാജകുമാരൻ ഭരതനെത്തുന്നതു
രാമനെസ്സന്തുഷ്ടനാക്കുവാൻ മാത്രമാം.
എന്നാണു കാണുന്നതിശ്ശുകുനത്തിനാൽ
ജന്യം നടക്കുവാനില്ലൊരു ഹേതുവും.''

ചൊന്നാൻ നിഷാദകുലാധിപനീവിധം:
''നന്നുനന്നെത്രയും വൃദ്ധൻെറ ഭാഷിതം.
നിശ്ചിന്തരായിക്ഷണത്തിൽ പ്രവർത്തിച്ചു
പശ്ചാത്തപിക്കുന്നു മൂഢരാമാളുകൾ.
യുദ്ധത്തിനായിത്തിരക്കിട്ടുചെല്ലുന്ന–
തത്യനർത്ഥത്തിനു കാരണമായിടും.
നിങ്ങളെല്ലാവരും ഘട്ടങ്ങൾ കാത്തുകൊ–
ണ്ടിങ്ങുനിന്നാൽമതി വീരയോദ്ധാക്കളേ!
ഞാനങ്ങുചെന്നു കുമാരനെക്കണ്ടു ത–
ന്മാനസത്തിൻ ഗതിയെന്തെന്നറിഞ്ഞിടാം.
ശത്രുവോ മിത്രമോ, രണ്ടുമല്ലാത്തൊരു
മദ്ധ്യസ്ഥിതനോ ഭരതനെന്നഞ്ജസാ
കണ്ടറിഞ്ഞിങ്ങു തിരിച്ചുവന്നീടുവൻ
വേണ്ടതെന്താണതു ചെയ്യാമനന്തരം.
കോമളമാകും സ്വഭാവമഹിമയാൽ
പ്രേമം തിരിച്ചറിഞ്ഞീടാൻ കഴിഞ്ഞിടും
വൈരവും പ്രീതിയുമെത്ര മറയ്ക്കിലും
തീരെ മറഞ്ഞുപോമെന്നതുണ്ടാകുമോ?''
പിന്നെ നിഷാദൻ ഭരതനെക്കാണുവാൻ
വന്യഫലാദ്യുപഹാരസമന്വിതം
യാത്രതിരിക്കെശ്ശകുനം ശുഭപ്രദം
നേത്രം കുളിക്കുമാറുണ്ടായി വേണ്ടപോൽ.

ദൂരത്തുവെച്ചേ വസിഷ്ഠനെദ്ദർശിച്ചു
ചാരത്തുചെന്നുതൻ നാമമോതിഗ്ഗുഹൻ,
വീണുവണങ്ങവേ രാമപ്രിയംകര–
നാണെന്നറിഞ്ഞു കനിഞ്ഞു മഹാമുനി.
നന്നായനുഗ്രഹിച്ചോതീ ഭരതനോ–
ടന്നിഷാദപ്രഭുവിൻെറ മനോഗുണം.
രാമപ്രിയസഖനെന്നറിഞ്ഞീടവേ
തൂമണിസ്യന്ദനം വിട്ടിറങ്ങിക്ഷണാൽ

മുന്നോട്ടുചെന്നു കുമാരകൻ കൂറൊടേ
ധന്യൻ ഗുഹനെസ്സമാദരിപ്പാൻ സ്വയം.
ഗ്രാമവും നാമവും ജാതിയുമുച്ചരി–
ച്ചാമഹാഭക്തൻ നമിച്ചു ഭരതനെ.
ഉണ്ണി സൗമിത്രിയെപ്പോലെസ്സുശീലനെ–
ത്തന്നുടെ മാറോടുചേർത്താൻ കുമാരകൻ.
കമ്രമാംസ്നേഹം കവിഞ്ഞൊഴുകുന്നതു
കണ്ടവരൊക്കെയും കൊണ്ടാടി മേല്ക്കുമേൽ.
ധന്യവാദത്തൊടേ പൂക്കൾ വർഷിക്കയായ്
വൃന്ദാരകന്മാരുമന്നേരമാദരാൽ.
''ലോകവും വേദവും കേവലം നീചനാം
പ്രാകൃതനെന്നു ഗണിക്കുന്നതാരെയോ,
ആരുടെ മെയ്നിഴൽ തീണ്ടിയാൽ മജ്ജന–
മാചരിച്ചീടുവാൻ കല്പിച്ചിടുന്നുവോ,
ആ വനവാസിയെ ശ്രീരാമസോദര–
നാലിംഗനത്താലനുഗ്രഹിച്ചീടവേ,
കാരുണ്യമോർത്തോർത്തു സമ്മോദമഗ്നനായ്
കോരിത്തരിപ്പൊടേ നിന്നുപോയാനവൻ.
ശ്രീരാമമന്ത്രജപോദ്ധൃതവീര്യന്റെ
നേരേ വരികില്ല പാതകകോടികൾ.
ധന്യമാമാശ്ലേഷപുണ്യം ലഭിക്കയാ–
ലന്വയത്തോടൊത്തു ശുദ്ധനായാൻ ഗുഹൻ.
കർമ്മനാശാനദിതന്നിലെ വാരിയും
ഗംഗയിൽ ചേർന്നാൽ ശിരസ്സിലേറും ജനം.
പുണ്യപ്രദമായ രാമമന്ത്രാക്ഷരം
വർണ്ണം മറിച്ചു ജപിച്ചിതെന്നാകിലും
ബ്രഹ്മസമാനനായ്ത്തീർന്നതില്ലേ മുനി
വല്മീകജന്മാവിതേറെ പ്രസിദ്ധമാം.
ചണ്ഡാളനോ, മലവേടനോ, വ്യാധനോ
പുണ്യരഹിതനാം മ്ലേച്ഛനോ, കോലനോ
ക്രൂരൻ കിരാതനോ, മൂർഖനോ, നീചനോ
പാരിലാരാകിലും രാമനാമത്തിനാൽ
സംശുദ്ധജീവിതനായിബ്ഭവിച്ചിടും
സംശയമില്ലിതിലില്ലൊരാശ്ചര്യവും.
കോടിയുഗങ്ങളായ് സംഭവിക്കുന്നതാ–
ണീടെഴുമിപ്പരിണാമം മഹത്തരം.

രാമൻതിരുവടികോൎത്തുകണ്ടീടുകിൽ
ഭൂമിയിലാരെയുമുൽകൃഷ്ടനാക്കിടാം.''

ഇഷ്ടവാക്കിങ്ങനെ വാനവരോതവേ
തുഷ്ടരായ്ത്തീൎന്നാരയോദ്ധ്യാനിവാസികൾ.
രാമസുഹൃത്താം ഗുഹനോടു സാദരം
ക്ഷേമമന്വേഷിച്ചു പിന്നെക്കുമാരകൻ.
മന്നവബാലൻെറ ശീലങ്ങൾ കാണ്കയാൽ
തന്നെയുംകൂടി മറന്നുപോയീ ഗുഹൻ.
മോദവും സ്നേഹവുമൊട്ടു സങ്കോചവും
ചേതസ്സിലുണ്ടായ്ച്ചമയുകകാരണം
രാമസഹോദരൻ തന്മുഖപങ്കജ-
മാമന്ദമങ്ങനെ നോക്കിനിന്നാനവൻ.
ചിത്തമുറപ്പിച്ചു പിന്നെ പ്രണമിച്ചു
ഹസ്തങ്ങൾ കൂപ്പിയുണൎത്തിച്ചിതീവിധം:

''കല്യാണമൂലമാം ത്വൽപദം കാണ്കയാൽ
ചൊല്ലാം ത്രികാലകുശലിയായ്ത്തീൎന്നു ഞാൻ.
നിൻമഹാനുഗ്രഹമൊന്നിനാലെൻകുലം
ജന്മജന്മാന്തരമംഗളരംഗമായ്.
മാമകവംശവും കൎമ്മവുമോൎമ്മിച്ചു
രാമമാഹാത്മ്യം നിനയ്ക്കുന്നവേളയിൽ
ദേവനാം രാമനെസ്സേവിച്ചിടാത്തവൻ
ഹാ! വിധിവഞ്ചിതനെന്നു ചൊല്ലീടണം.
പാതകി, ദുൎബ്ബുദ്ധി, കേവലം കാതരൻ,
ജാതിയിൽത്താണോൻ, പതിതനെന്നാകിലും,
എന്നെ സ്വകീയനായ് ദേവൻ ഗണിക്കയാൽ
മിന്നുന്നു ലോകവിഭൂഷണമായി ഞാൻ.''

പ്രീതിപൂണ്ടിങ്ങനെ ചൊല്ലും നിഷാദനെ-
യാദരിച്ചീടിനാൻ ബാലശത്രുഘ്നനും.
തൻപേരറിയിച്ചു രാജ്ഞിമാർതമ്മെയും
കുമ്പിട്ടു കൈവൎത്തനാഥനാത്താദരം.
സൗമിത്രിയിൽപ്പോലെ കൂറാൎന്നനല്കിനാർ
സൗഖ്യേന നീണാൾ വസിപ്പാനനുഗ്രഹം.
ശ്രീരാമസോദരൻതന്നെയെന്നോണമ-
പ്പൗരജനങ്ങളും കണ്ടു നിഷാദനെ.
'രാമകരാശ്ലേഷമൊന്നിനാൽ ജീവിതം,
കാമം ഫലിപ്പിച്ച ഭാഗ്യവാനാണിവൻ.'

എന്നു ചൊല്ലീടിനാരായവരൊക്കെയു–
മന്യൂനകൗതുക,മാനന്ദപൂർവ്വകം.
ഭാഗ്യപ്രശംസകേട്ടാഹ്ലാദപൂർണ്ണനായ്
മാർഗ്ഗം തെളിപ്പാൻ നടന്നു മുമ്പേ ഗുഹൻ.
ചെന്നൊരുക്കീടുവിൻ വിശ്രമസ്ഥാനങ്ങ–
ളെന്നവൻ സേവകർക്കാജ്ഞനല്കീടവേ,
വന്മരച്ചോട്ടിലും വാപീതടത്തിലും
കണ്മയക്കീടുന്ന തോപ്പിലും കാട്ടിലും
ഒക്കെ നിർമ്മിക്കയായ് വാസയോഗ്യങ്ങളാ–
മുൽകൃഷ്ടവിശ്രമസ്ഥാനങ്ങളങ്ങവർ.
മോഹനമാകുമപ്പത്തനം കാൺകവേ
സ്നേഹവിവശനായ് നിന്നാൻ കുമാരകൻ.
നന്നായ് വിളങ്ങീ ഗുഹനും ഭരതനും
നമ്രതാപ്രേമങ്ങൾ മൂർത്തിമത്താംവിധം.

സൈന്യസമേതനായ്ചുററിച്ചരിച്ചവൻ
പുണ്യഗംഗാനദിതൻതടം പൂകിനാൻ.
രാമഘട്ടത്തിൽ പ്രണാമമർപ്പിക്കവേ
രാമനെക്കണ്ടപോൽ തുഷ്ടനായീടിനാൻ.
ഗംഗയെക്കുമ്പിട്ടു പൗരജനങ്ങളും
മംഗലാംഭസ്സുകണ്ടാനന്ദമഗ്നരായ്.
മുങ്ങിക്കുളിച്ചുകൊണ്ടർത്ഥിച്ചു സർവ്വരും:
''ഞങ്ങൾക്കു രാഘവപാദപത്മങ്ങളിൽ
തെല്ലും കുറയാത്ത ഭക്തിയുണ്ടാകുവാൻ
കല്യേ, കടാക്ഷിക്കവേണ,''മെന്നിങ്ങനെ.
ഈവിധം പ്രാർത്ഥിച്ചിതപ്പോൾ ഭരതനും:
''ദേവഗംഗേ, ദേവി, നിൻമണൽത്തിട്ടുകൾ
സർവ്വസുഖങ്ങളും സേവകർക്കേകുന്ന
ഗീർവ്വാണധേനുക്കളാണെന്നു നിർണ്ണയം.
നേരുന്നു കൈകൂപ്പി ഞാനീയൊരു വരം
ശ്രീരാമഭക്തിയെന്നുള്ളിലുണ്ടാകണം.''
നിർമ്മലസ്നാനംകഴിഞ്ഞു ഗുർവ്വാജ്ഞയാ–
ലമ്മമാരൊന്നിച്ചു പിന്നെക്കുമാരകൻ,
ചെന്നു പടകുടി പുക്കരുളീടിനാൻ
സൈന്യവും പൗരരും പ്രാപിച്ചു താവളം.
ചുററിനടന്നു കുമാരനെല്ലാടവു–
മുററുനോക്കിസ്സുഖാന്വേഷണംചെയ്യുതേ.

മാമുനിമുഖ്യനെപ്പൂജിച്ചു സാനുജം
രാമമാതാവിൻെറ സന്നിധി പൂകിനാൻ.
ചേതോഹരോദാരവാക്കിനാൽ മററുള്ള
മാതാക്കളേയും കുളിപ്പിച്ചനന്തരം,
തൽപരിചര്യക്കു നിർത്തി ശത്രുഘ്നനെ–
പ്പിള്ളാടട്ടത്തു വിളിച്ചു നിഷാദനെ.
പാവനപ്രേമപരവശഗാത്രനായ്
കൈവർത്തനാഥൻെറ കൈപിടിച്ചോതിനാൻ:

''സീതയും രാമനും ലക്ഷ്മണബാലനു–
മേതൊരിടത്തിങ്ങുറങ്ങീ രജനിയിൽ
ഒന്നു കാട്ടിത്തരൂ പാവനമസ്ഥലം
കണ്ണും കരളും കുളിപ്പിച്ചിടട്ടെ ഞാൻ.''

കണ്ണീർ പൊഴിച്ചുകൊണ്ടേവമാരായവേ
ഖിന്നനായസ്ഥലം കാട്ടീ നിഷാദനും.
രാജീവലോചനൻ വിശ്രമിച്ചുള്ളൊര–
പ്പൂജാഹ്ശിംശപാവൃക്ഷമൂലസ്ഥലം
കണ്ടു മഹാദരഭക്തിസമന്വിതം
ദണ്ഡനമസ്കൃതിചെയ്താൻ കുമാരകൻ.
ദേവൻ ശയിച്ച കുശാസ്തരണം കണ്ടു
മൂവുരു ചുററി നമസ്കരിച്ചാനവൻ.
രാമപാദാബ്ജം പതിഞ്ഞോരിടത്തിലെ–
ക്കോമളധൂളിയണച്ചാൻ മിഴികളിൽ.
ഭൂമിപാലാത്മജഹൃത്തിൽ സ്ഫുടിച്ചോര–
പ്രേമപ്രകർഷം കഥിക്കുവാനാവതോ?
കണ്ടാനവിടെത്തറയിൽത്തിളങ്ങിയ
രണ്ടുനാലുജ്ജ്വലഹേമമണികളെ.
വൈദേഹിയെപ്പോലവയെഗ്ഗണിച്ചുടൻ
സാദരം മൗലിയിൽ ചാർത്തികുമാരകൻ
ചിത്തവ്യഥയൊടേ ബാഷ്പാകുലാക്ഷനായ്
മിത്രമായ്ത്തീർന്ന നിഷാദനോടോതിനാൻ:

''ഹാ! കഷ്ട,മാര്യയാം സീതയായ് വേർപെട്ട
സാകേതവാസികളെന്നകണക്കിനെ
കാന്തിയറെറത്രയും ശോച്യമായ്ത്തീർന്നുപോയ്
കാഞ്ചനനിർമ്മിതമാമീ മണികളും.
ആരുടെ കൈപ്പിടികുള്ളിലൊതുങ്ങുന്നു
പാരിലെബ്ഭോഗങ്ങളും യോഗക്രമങ്ങളും;

ആ മഹീപാലൻ ജനകൻ നിരുപമൻ
ശ്രീമതി സീതതൻ താതൻ മഹാമതി.
ഭർത്തൃപിതാവോ, മഹേന്ദ്രനും വാഞ്ഛിയ
മിത്രകുലോജ്ജ്വലദീപം ദശരഥൻ.
ആരുടെ മേന്മയ്ക്കുമാധാരഭൂതനാ–
മാ രഘുനായകൻ സീതാപ്രിയതമൻ.
ഇങ്ങനെയുള്ളൊരു ചാരിത്രശുദ്ധയാ–
മംഗനാരത്നം ശയിച്ച പുൽമെത്ത ഞാൻ
കണ്ടിട്ടുമെന്തേ മദീയമാം ഹൃത്തടം
വിണ്ടുനുറുങ്ങിപ്പതിക്കാത്തതിക്ഷണം?
വജ്രായുധത്തിലെക്കക്കശത്വത്തെയും
തുച്ഛീകരിക്കുന്ന കാക്കശ്യമുണ്ടിതിൽ.

പേലവശീലൻ കുമാരകൻ ലക്ഷ്മണൻ
ലാളനയോഗ്യമാമാകാരമാർന്നവൻ.
ഇല്ലില്ല, തത്തുല്യനായൊരു സോദര–
നിന്നിയുണ്ടാകയുമില്ലെന്ന നിർണ്ണയം.
പ്രീതിനിധാനം പുരജനങ്ങൾക്കവൻ,
മാതാപിതാക്കൾക്കു കണ്മണിയാണവൻ;
ദേവിക്കുമാ രഘുനാഥനുമോർക്കിലോ
ജീവനുതുല്യം പ്രിയങ്കരനാണവൻ.
മൃദംഗനാണവൻ സ്നിഗ്ദ്ധസ്വഭാവനു;–
മുത്തപ്തമാം മരുത്തേററിട്ടുമില്ലവൻ.
അക്കണക്കുള്ളൊരു ലക്ഷ്മണൻ, കാട്ടിലെ–
ദുഃഖങ്ങളൊക്കെസ്സഹിക്കുകയല്ലയോ?
കോടിവജ്രായുധകാഠിന്യമൊന്നിച്ചു
കൂടിയാലും മമഹൃത്തിനോടൊക്കുമോ?

പാരിന്നു ദിവ്യപ്രകാശമരുളുവാൻ
ശ്രീരാമചന്ദ്രൻ പിറന്നു ധരിത്രിയിൽ.
ശീലരൂപാദി സമസ്തഗുണങ്ങൾക്കു–
മാലംബമായി വിളങ്ങുന്നു സർവ്വദാ.
പൗരവൃന്ദത്തിനും തൻകുടുംബത്തിനും
ചാരുശീലൻ സ്വതേ സൗഖ്യപ്രദായകൻ.
വൈരികൾപോലും പുകഴ്ത്തുന്നു നിത്യവും
ശ്രീരഘുനാഥനിൽ തിങ്ങും മഹിമയെ.
സംവാദമേളനഭാവങ്ങളാൽ പ്രഭു
സർവ്വജനമനോഹാരിയുമല്ലയോ?

തൽഗ്ഗുണമെണ്ണുകില്ലായിരമായിരം
വാശ്ദേവതകളും ശേഷനാഗങ്ങളും.
ശ്രീരഘുവംശശിരോമണി, സമ്മോദ–
വാരിധി, സൗഖ്യസ്വരൂപൻ, തിരുവടി,
പാഴ്നിലത്തയ്യോ! കുശപ്പുൽവിരിപ്പിതിൽ
പാടേ തളൎന്നുകിടന്നുറങ്ങീലയോ?
ദൈവഗതിക്കു മുടക്കമില്ലല്പവും,
സർവ്വഥാ കെല്പുററതാണതെപ്പോതുമേ.

ദുഃഖമെന്നുള്ളൊരു ശബ്ദവുംകൂടിയെ–
ന്നഗ്രജൻ കേട്ടിരുന്നില്ല മുമ്പെങ്ങുമേ.
സന്താപമേശാതെ പുത്രനെദ്ദിവ്യമാം
സഞ്ജീവനിയെക്കണക്കു കാത്തു നൃപൻ.
പന്നഗം തന്മണിപോലെയും കൺപോള
കണ്ണിനെപ്പോലെയും കാത്തു മാതാക്കളും.
കന്ദഫലാദികൾമാത്രം ഭുജിച്ചുകൊ–
ണ്ടിന്നോ, കഴൽവെച്ചു ചുററുന്നു കാനനേ.
കാലപ്പിഴയാ,ലമംഗലാവാപ്തിക്കു
കാരണഭൂതയാം കൈകേയി കഷ്ടമേ!
രാമൻ പ്രിയങ്കരനായിട്ടുകൂടിയു–
മീമട്ടു വാമത്വമാചരിച്ചീലയോ?
ആപത്തിനൊക്കെയും ഹേതുവാമ്മീന്ന ഞാൻ
പാപസമുദ്രമാ,ണാഹതഭാഗ്യനും.
കഷ്ടം! വിധാതാവു വംശകളങ്കമായ്
സൃഷ്ടിച്ചു പാപിയാമെന്നെയെന്നോപ്പു ഞാൻ.
സ്വാമിക്കപകാരകാരിയുമാക്കിനാൾ
ഹാ! മമ മാതാവു ദുശ്ശീലശാലിനി.''

ഏവം ഭരതോക്തി കേട്ടു സസ്നേഹമ–
ദ്ധീവരൻ സാന്ത്വനമോതിനാനീവിധം:

''എന്തിനു ദുഃഖിപ്പതിപ്രകാരം വിഭോ,
നിന്തിരുമേനിക്കു രാമൻ പ്രിയങ്കരൻ;
അമ്മട്ടു വാത്സല്യപാത്രമാണങ്ങുന്നു
നിർമ്മലചിത്തനാം ശ്രീരാമചന്ദ്രനും.
ആരുടെ ദോഷവുമില്ലിതിലോക്കുകിൽ
നേരേ വിപരീതമായ്‌വന്നു ദുർവ്വിധി.
ഈവിധമുന്മാദമമ്മയ്ക്കുദിപ്പിച്ച
ദൈവദുശ്ചേഷ്ടിതമത്യന്തകക്ശം.

അന്നിങ്ങു തങ്ങിയ രാത്രിയിലങ്ങയെ-
പ്പിന്നെയും പിന്നെയും ശ്ലാഘിച്ചു രാഘവൻ.
ഞാനിതാ ചൊൽവൂ ശപഥപൂർവ്വം വിഭോ,
(താനേ തുളസിയുമോതുന്നിതീവിധം)
അങ്ങേക്കുതുല്യം പ്രിയപ്പെട്ട മറ്റൊരാ-
ളെങ്ങുമില്ലംബുജനേത്രന്നു നിർണ്ണയം.
എല്ലാമൊടുവിൽ ശുഭമായ്ക്കലാശിക്കു-
മെന്നറിഞ്ഞങ്ങുന്നു ധൈര്യംവരിക്കണം.
പ്രേമസ്വരൂപൻ വിനീതൻ ദയാനിധി
രാമനന്തര്യാമിയെന്നുള്ള വാസ്തവം
ഉള്ളിലുറപ്പിച്ചു വിശ്വസിച്ചീടണ-
മല്ലലകറ്റി പ്രശാന്തനായീടണം.''
മിത്രവാക്യം കേട്ടു വീതവിഷാദനായ്
ചിത്തമുറപ്പിച്ചു രാജന്യബാലകൻ
അംബോരുഹാക്ഷസ്മരണ കൈക്കൊണ്ടുടൻ
തൻ പടമണ്ഡപംതന്നിലെത്തീടിനാൻ.
പൗരജനങ്ങളീ വാർത്ത കേട്ടാതങ്ക-
ഭാരത്തൊടെത്തീ ഭരതനെക്കാണ്മവാൻ.
ചെന്നു വലംവെച്ചു വന്ദിച്ചു, കേകയ-
നന്ദിനിതന്നിൽ ചുമത്തി, തെറ്റൊക്കെയും.
പിന്നെയും പിന്നെയും കണ്ണുനീർവാർത്തവർ
നിന്ദിച്ചു ദുർദൈവചേഷ്ടിതത്തെപ്പരം.
വാഴ്ത്തീ ഭരതന്റെ ഭക്തിയൊട്ടാളുകൾ—
പാർത്ഥിവപ്രേമം പുകഴ്ത്തിനാരൊട്ടുപേർ.
ശൃംഗിവേരേശനെക്കീർത്തിച്ചു സർവ്വരും
തങ്ങളെപ്പാരം പഴിക്കയും ചെയ്തു തേ.
സ്നേഹംനിമിത്തമപ്പൗരർക്കുളവായ
മോഹവൈവശ്യങ്ങളാരു വർണ്ണിച്ചിടും?

ഇങ്ങനെ രാവിലുറങ്ങാതെ, കാലത്തു
ഗംഗകടപ്പാൻ മുതിർന്നിതെല്ലാവരും.
സുന്ദരമാമൊരു തോണിയിലാദ്യമായ്
വന്ദ്യൻ വസിഷ്ഠമഹർഷിയേറീടിനാൻ.
ഏറീ പുതിയൊരു തോണിയിലമ്മമാർ,
വേറേ ചിലതിൽ പുരസ്ഥരും സൈന്യവും.
ജാഹ്നവിതൻ മറുതീരത്തിലെത്തിനാർ
മൂന്നാലുനാഴികയ്ക്കുള്ളിൽ സമസ്തരും.

കാലത്തുണർന്നുഷസ്സന്ധ്യയെ വന്ദിച്ചു
ശീലവാനാകും ഭരതകുമാരകൻ,
തന്നമ്മമാരെയു,മാചാര്യപാദരാം
ധന്യൻ വസിഷ്ഠമഹാമുനിതന്നെയും
നന്നായ് വണങ്ങി നിഷാദനെ മുൻനിർത്തി
വന്യസഞ്ചാരത്തിനാജ്ഞനല്കീടിനാൻ.
പിന്നെ മാതാക്കളെപ്പല്ലക്കിലേററിയും
തന്നിളയോനെസ്സഹായത്തിനാക്കിയും
വേദിയസംഘത്തോടൊന്നിച്ചു ദേശിക–
പാദരെസ്സാദരം യാത്രചെയ്യിച്ചുമേ.
വാനവഗംഗയെപ്പിന്നെയും വന്ദിച്ചു
കാൽനടയായി നടന്നു കുമാരകൻ.
വാജിമേലേറിയെഴുന്നരുളീടുവാൻ
യാചിച്ച ഭൃത്യരോടോതീ യുവനൃപൻ:

''പാദങ്ങളൂന്നി നടന്നല്ലി, പോയതെൻ
പാഥോജലോചനൻ കാനനഭൂമിയിൽ?
ആനയും തേരും കുതിരയുമൊക്കെയെൻ
യാനമുദ്ദേശിച്ചു നിർമ്മിച്ചതാകുമോ?
ഞാനധരോത്തരമായി നടക്കേണ്ട–
താ,ണതിക്ലേശം സഹിക്കണം സേവകർ.''

ഈ വാക്കു കേൾക്കവേ, തൽഗതി കാണ്കവേ
സേവകവർഗ്ഗം പരിതപിച്ചു തുലോം.
സീതാരഘുരാമനാമങ്ങൾ ചൊല്ലിയും
പൂതമാം ഭക്തിയിൽ മുങ്ങിയുമീവിധം,
അന്നു മൂന്നാംയാമമാകെ, പ്രയാഗയിൽ
ചെന്നുചേർന്നാൻ പരിവാരങ്ങളൊത്തവൻ.
സഞ്ചാരഖേദംനിമിത്തം ഭരതൻെറ
പൊൻചേവടിയിൽ സ്ഫുടിച്ച കുടുക്കകൾ
താമരമൊട്ടിൽ പരിസ്ഫുരിച്ചീടുന്ന
തൂമഞ്ഞുതുള്ളികൾപോലെ കാണായിതേ.
മന്നവബാലൻ നടന്നു ബഹുദൂര–
മെന്നു കേട്ടേവരും സന്താപമഗ്നരായ്.
പിന്നെ ത്രിവേണിയെ വന്ദിച്ചു സർവ്വരും
പുണ്യജലത്തിലിറങ്ങി മുങ്ങീടിനാർ.
ദാനധർമ്മങ്ങളാലുത്തമവിപ്രരെ
മാനിച്ചു സന്തുഷ്ടരാക്കീ ഭരതനും.

മംഗളശുഭ്രധവളപ്രഭാഞ്ചിത–
ഗംഗായമുനാതരംഗങ്ങരം കാണ്കയാൽ
കോരിത്തരിപ്പാന്ന രാജകുമാരകൻ
കോമളപാണികരം കൂപ്പിയത്ഥിക്കയായ്:

''കാമങ്ങരം സവ്വവുമത്ഥികരംക്കേകുവാൻ
കാരുണ്യമേറുന്ന തീത്ഥാധിനായക!
ലോകപ്രസിദ്ധവും വേദവിഖ്യാതവു–
മാകുന്നവല്ലോ ഭവൽപ്രഭാവം വിഭോ!
ഇക്ഷണം ധമ്മമുപേക്ഷിച്ചുകൊണ്ടൊരു
ഭിക്ഷയാചിപ്പൂ ഞാനങ്ങയോടെൻ പ്രഭോ!
ആധിയാൽ പീഡിതനാമൊരു മാനുഷ–
നാചരിച്ചീടാത്ത ദുഷ്കമ്മമേതഹോ!
ഇത്തത്വമുള്ളാലറിഞ്ഞു വിജ്ഞാനിക–
ളത്ഥികരംക്കീപ്സിതം നല്കുന്നു പാരിതിൽ.
അത്ഥവും ധമ്മവും കാമവും മോക്ഷവു–
മത്ഥിച്ചിടുന്നതില്ലങ്ങയോടിന്നു ഞാൻ.
ജന്മജന്മങ്ങളിൽ ശ്രീരാമഭക്തിയാ–
ലെന്മനമേററം സുരഭിലമാകണം.
ഈ വരം നല്കുവാൻ യാചിച്ചിടുന്നു ഞാ–
നാവശ്യമില്ല മറെറാന്നും ദയാനിധേ!
അഗ്രജനെന്നെഗ്ഗണിക്കട്ടെ ദുഷ്ടനെ–
ന്നക്കണക്കോക്കട്ടെ ലോകരെല്ലാവരും
സ്വാമിവിദ്രോഹി, ഗുരുദ്രോഹിയെന്നുള്ള
നാമത്തി;ലെന്നാലപേക്ഷയൊന്നാണു മേ
നിൻ കനിവൊന്നാൽ ജനകജാരാഘവ–
പ്പൊൻകഴൽപ്രേമമെനിക്കു വദ്ധിക്കണം.
ദാഹിച്ചു കേഴുന്ന ചാതകത്തെ സ്വയം
മേഘമടിക്കടി വിസ്മരിച്ചീടിലും,
നീരിന്നിരക്കവേ വഷോപലങ്ങളും
ഘോരമാം മിന്നലും വാരിവഷിക്കിലും,
വദ്ധിതപ്രേമം തുടന്നപേക്ഷിപ്പതാ–
ണുത്തമമെല്ലാവിധത്തിലുമോക്കുകിൽ.
തപ്തകാത്തസ്വരകാന്തിയേറുംവിധം
ഭക്തിയാൽ ചിത്തം പവിത്രമായ്ത്തീന്നിടും.''

സത്വരമുണ്ടായ് ത്രിവേണിമദ്ധ്യത്തിൽനി–
ന്നുത്തരമായൊരു ശബ്ദമേതാദൃശം:

''ഹേ, രാജപുത്ര, വിശുദ്ധവൃത്തൻ ഭവാൻ;
ശ്രീരാമഭക്തി നിനക്കുണ്ടഗാധമായ്.
ഖിന്നതയെന്തിതു നിഷ്ഫലം, രാമന്നു
നിന്നോളമാരുള്ളതന്തരംഗപ്രിയൻ?''

ഇത്തുഷ്ടിവാക്കാലുദിച്ചു ഭരതന്റെ
ഹൃത്തിലാനന്ദവും മെയ്യിൽപ്പുളകവും.
ധന്യൻ ഭരതനെന്നോതിപ്പലകുറി
വൃന്ദാരകന്മാരുതിർത്തു പൂമാരിയും.

## ഭരതനും ഭരദ്വാജനും

പുണ്യപ്രയാഗാപ്രദേശത്തമരുന്ന
വർണ്ണികരും വൈഖാനസരും ഗൃഹസ്ഥരും
സന്തുഷ്ടരായിപ്പുകഴ്ത്തീ ഭരതന്റെ
സന്ത്യാഗശീലവും നിർമ്മലസ്നേഹവും.
മാമുനിവാടത്തിൽനിന്നു മുഴങ്ങുന്ന
രാമഗുണസ്തവം കേട്ടു കുമാരകൻ
തത്ര വസിപ്പൂ ഭരദ്വാജനെന്നറി-
ഞ്ഞത്യന്തഭക്തികലർന്നടുത്തെത്തിനാൻ.
വീണുവണങ്ങിയ രാജകുമാരനെ-
ക്കാണവേ തൻഭാഗ്യമാകാരമാന്നപോൽ
ഉള്ളിൽക്കരുതിപ്പിടിച്ചെഴുന്നേല്പിച്ചു
കല്യാണശീലനനുഗ്രഹിച്ചീടിനാൻ.
പിന്നെയിരിപ്പിടം നല്കീ മഹാമുനി;
സന്നതശീർഷനായ് സ്വീകരിച്ചാനവൻ.
രാമാഭിഷേകസംബന്ധമായ് വല്ലതും
മാമുനി ചോദിക്കുമെന്നുള്ള ചിന്തയാൽ
സങ്കോചഭാവം വഹിപ്പൂ ഭരതനെ-
ന്നിംഗിതജ്ഞൻമുനി കണ്ടു ചൊല്ലീടിനാൻ:

''വസ്തുതയെല്ലാമറിഞ്ഞിരിക്കുന്നു ഞാൻ
വത്സ, വിധിഗതിയാർക്കു തടഞ്ഞിടാം?
ഹാനിയുണ്ടാക്കിനാളമ്മയെന്നുള്ളിൽ നീ
ഗ്ലാനിതേടീടരുതേതും കുമാരക!
ഇല്ല കൈകേയിയിൽ ദോഷം, സരസ്വതി
വല്ലാതെയാക്കിച്ചമച്ചു തൽബുദ്ധിയെ.
നന്നല്ല രാജ്യംഭരിപ്പതു നീയെന്നു
മന്നിലിന്നാരും പറയുകയില്ലെടോ!

ആദരണീയമാണെന്നും വിബുധക്ക്
വേദവും ലോകവുമോതും വചസ്സകരം.
നീയവയെത്തുലോം മാനിച്ചുകൊള്ളുകിൽ
ഗേയമാസ്സ്തീന്നിടും തവൽകീത്തി സവ്ദാ.
താതനാക്കേകുന്ന രാജ്യമവൻ നൃപൻ;
വേദവും ലോകവും ശാസിപ്പതീവിധം.
സത്യപ്രതിജ്ഞൻ ദശരഥൻ ഭൂഭാര-
കൃത്യം ഭവാനിൽ സമപ്പിച്ചിതെങ്കിലോ,
സൗഖ്യവും ധമ്മവും സമ്യക്പ്രഭാവവു-
മൊക്കെക്കരഗതമാമെന്നു നിണ്ണയം.
എന്നാൽ വിപത്തിന്നു ഹേതുവായീ രാമ-
ചന്ദ്രപ്രവാസം, സമസ്തപീഡാകരം,
റാണി കൈകേയി വിധിക്കു കീഴ്പ്പെട്ടുപോയ്
ഹാനിയോത്തിപ്പൊഴോ, പശ്ചാത്തപിക്കയാം.
ഇപ്പരമാത്ഥം ഗ്രഹിക്കാതെ താങ്കളി-
ലല്പാപരാധമെന്നാലും ചുമത്തുവോൻ
അജ്ഞാനകൂപത്തിലാണ്ടുകിടക്കുവോൻ
ദുജ്ജനാഗ്രേസര,നേററം നികൃഷ്ടനും.
ഈഷലെന്തിന്നയേ! രാജത്വമേല്ക്കുകിൽ
ദോഷം നിനക്കേതുമുണ്ടാകയില്ലെടോ!
അത്രയല്ലീവാത്ത കേരംക്കുന്നനേരത്തു
പൊൽത്താർദലാക്ഷനും സന്തോഷമായ്‌വരും.
ഇന്നു നീ ചെയ്യതു നന്നായി; രാമനെ-
ച്ചെന്നു കാണുന്നതു യുക്തം കുമാരക!
പാരിതിൽ സവ്വശുഭങ്ങരംക്കുമേകമാം
കാരണം രാമാംഘ്രിരാഗമാണോക്കണം.
ഈ രാഗമാണു നിൻ വിത്തവും പ്രാണനു-
മാരുള്ള നിന്നെക്കണക്കൊരു യോഗവാൻ?
എന്തിതിലാശ്ചര്യകാരണം? വത്സ, നീ
പംക്തിരഥാത്മജൻ, ശ്രീരാമസോദരൻ.
വാസ്തവം ചൊല്ലാം ശ്രവിക്ക, രാമന്നൊരു
വാത്സല്യപാത്രമില്ലെങ്ങും ഭവാദൃശൻ.
ദേവി സീതക്കും സുമിത്രാതനയനു-
മാവിധമുരംപ്രീതി നിന്നിലുണ്ടെപ്പൊഴും.
അന്നിങ്ങു രാത്രി നയിച്ചിതാ മൂവരും
നിന്നെ പ്രശംസിച്ചുതന്നേ കുമാരക.

സ്നാനത്തിനായി പ്രയാഗപുക്കോരവർ–
ക്കാനന്ദഭാജനം നീയെന്നറിഞ്ഞു ഞാൻ.

മൂർഖന്നു ജീവിതഭോഗത്തിലെന്നപോൽ
ചീക്കും പ്രിയമുണ്ടു രാമന്നു നിന്നിലും.

അത്യുക്തിയല്ലിതു ലേശവും, രാഘവൻ
ഭക്തജനങ്ങളെക്കാക്കുവോനല്ലയോ?

നീയോ, രഘുവരപ്രേമം മനോഹര–
കായം ധരിച്ചതാണെന്നു തോന്നുന്നു മേ.

ഇന്നു നീ താതാജ്ഞ മാനിച്ചിടാത്തതി–
ലില്ലാതെയില്ല കളങ്കമെന്നാകിലും

ഇങ്ങനെ കാട്ടിയ സന്ത്യാഗശീലമോ
ഞങ്ങൾക്കൊരുത്തമധർമ്മോപദേശമായ്.

രാമവിഷയകഭക്തി സിദ്ധിക്കുവാ–
നീ മനോനിശ്ചയമാദിമപാഠമായ്.

നൂതനചന്ദ്രമസ്സെന്നവണ്ണം തവ
പൂതമാം കീർത്തി വിളങ്ങുന്നു വത്സല!

ഉല്ലസിച്ചീടും കുമുദചകോരങ്ങ–
ളല്ലയോ രാഘവകിങ്കരസഞ്ചയം?

നിത്യം പ്രകാശിച്ചനില്ക്കുമിശ്ശുഭ്രാംശു–
വസ്തമിക്കുന്നില്ലൊരിക്കലെന്നാകിലും.

ഇല്ല തെല്ലും ക്ഷയം, നാൾക്കുനാൾ വർദ്ധിച്ചു
വെല്ലുന്നു സംസാരവിണ്ണിലിതെപ്പൊഴും.

ഇപ്പൂർണ്ണചന്ദ്രൻ ത്രിലോകകോകത്തിനു–
മുൾപ്രീതി ചേർത്തു വിളങ്ങുന്ന ഭംഗിയായ്.

ശ്രീരാമചന്ദ്രപ്രതാപരവി,യിതിൻ
ചാരുവാം ശോഭ ഹരിപ്പതില്ലല്പവും.

ഏവർക്കുമേകുന്നിതാനന്ദമീ വിധു,
രാവും പകലുമെന്നുള്ള ഭേദംവിനാ.

കേകയപുത്രിതൻ വിക്രിയയെന്നുള്ള
രാഹുവിതിനെ ഗ്രസിക്കുന്നുമില്ലഹോ!

രാമസുപ്രേമസുധാമൃതപൂർണ്ണമാ–
ണീ മനോഹാരിയാം ചന്ദ്രബിംബം സദാ.

ദേശികനിന്ദനമെന്ന ദോഷ*ത്തിനാൽ
ലേശവും ദൂഷിതമല്ലിതെന്നോതിടാം.

* ചന്ദ്രബിംബത്തിലെ കളങ്കത്തെ സംബന്ധിക്കുന്ന ഒരു പുരാവൃത്തമുണ്ട്. താരാശശാങ്കം എന്ന കഥതന്നെയാണത്. ചന്ദ്രൻ, ബൃഹസ്പതിയുടെ ശിഷ്യനായി വിദ്യ അഭ്യസിച്ചു. ഒരിക്കൽ ബൃഹസ്പതി സന്ധ്യാസ്നാനത്തിനു പോയ തക്കത്തിൽ

രാമഭക്തന്മാക്കു സന്തൃപ്തിവാച്ചുമാ—
റീ മന്നിലെല്ലാം പരത്തി നീയിസ്സുധ

സംസ്മരിച്ചീടുകിൽ സവ്വഭവ്യങ്ങളും
സംഭൃതമാക്കുന്ന വാനവഗംഗയെ

താനേ തപശ്ശക്തിയൊന്നിനാൽ ഭൂമിയി--
ലാനയിച്ചീടിനാൻ ഭൂപൻ ഭഗീരഥൻ.

വണ്ണിച്ചുകൊള്ളുവാനാക്കുള്ള വൈഭവം
മന്നൻ ദശരഥൻതൻ ഗുണസഞ്ചയം.

വിസ്തരമെന്തിന്നു? തത്തുല്യനായൊരു
വിശ്രുതിപാത്രം ജഗത്തിലില്ലെങ്ങുമേ.

തദപിനയസ്നേഹഭാവങ്ങൾകൊണ്ടുതാൻ
പുത്രനായ് മന്നിൽപ്പിറന്നു ദയാകരൻ,

എന്നയനങ്ങളാൽ കാണ്മകിലും ഭഗ്ഗന്നു
പിന്നെയുമീക്ഷാവിഷയമാം രാഘവൻ.

നിൻ കീത്തിയാകുന്ന നിസ്തുലചന്ദ്രനിൽ
തങ്ങുന്ന രാഘവഭക്തിയാം നന്മൃഗം.

അന്തരംഗത്തിലിശ്ശോകം വിഫലമാ—
യെന്തിനുവേണ്ടിച്ചുമക്കുന്നു വത്സല!

ചിന്താമഹാമണി കൈവശംവെച്ചു നീ
ഹന്ത! പേടിക്കയോ, നിദ്ധനാവസ്ഥയെ?

അങ്ങയോടൊന്നു ഞാൻ ചൊൽവൂ കുമാരക,
ഞങ്ങളസത്യമുരയ്ക്കില്ലൊരിക്കലും.

നിത്യം തപശ്ചര്യപൂണ്ടു വിരക്തരായ്
വത്തിക്കയാണു വനത്തിലിയ്യുള്ളവർ.

സാധന സവ്വം ഫലിപ്പിച്ചു ഞങ്ങൾക്കു
സീതാരഘൂത്തമലക്ഷ്മണദശനം.

ഇന്നാപ്ഫലത്തിൻ ഫലമെന്നപോലവേ
വന്നുചേർന്നു ഭവദ്ദശനപുണ്യവും.

ഭാസുരമാകുമിത്തീത്ഥവും ഞങ്ങളും
ഭാഗ്യം വരിച്ചൂ, ഭരത, ധന്യൻ ഭവാൻ.

സിദ്ധിച്ചിതങ്ങേക്കു ലോകോത്തരമായ
സദ്യശസ്സെന്നതിൽ സന്ദേഹമില്ല മേ.''

---

അദ്ദേഹത്തിൻെറ ധമ്മപത്നിയായ താരയെ ചന്ദ്രൻ വശീകരിച്ചു. മടങ്ങിവന്ന
ബൃഹസ്പതി കോപിച്ചു ചന്ദ്രൻെറനേരെ ചാടിവീണു. ചന്ദ്രൻ സംഭ്രമിച്ച് ഓടി.
അപ്പോൾ ഗുരു കൈവശമുണ്ടായിരുന്ന ഈറൻമുണ്ടു ചുരുട്ടി എറിഞ്ഞു. ആ ഏറു
കൊണ്ട അടയാളമാണ് ചന്ദ്രനിൽ കാണുന്ന കളങ്കം. എന്നാൽ ഭരതനാകട്ടെ ഗുരു
വിനെ ധിക്കരിച്ചതുകൊണ്ടു് രാമഭക്തനെന്നുള്ള യശസ്സു നേടുകയാണുണ്ടായതു്.

യുക്തമായിത്രയും ചൊല്ലിക്കഴിഞ്ഞിട്ടു
ഭക്തിവശഗനായ്ത്തീർന്നൂ മഹാമുനി.
സഭ്യരുമേററം പ്രസന്നരായീ തദാ
കല്പകപ്പൂമഴ വർഷിച്ചു വാനവർ.
ധന്യനായ്ത്തീർന്നിതിത്തീർത്ഥരാജാവെന്ന
വിണ്ണോർവചസ്സാൽത്തെളിഞ്ഞൂ കുമാരകൻ.
രോമഹർഷംപൂണ്ടു മെയ്യുമായ് മൈഥിലീ-
രാമരെ ധ്യാനിച്ചു കണ്ണീർനിറഞ്ഞവൻ
അമ്മുനിസംഘത്തെ വന്ദിച്ചുകൊണ്ടുട-
നിമ്മട്ടിലോതിനാൻ ഗദ്ഗദകണ്ഠനായ്:
''ഇത്തീർത്ഥതീരത്തു താപസമദ്ധ്യത്തി-
ലെത്തിനിന്നുംകൊണ്ടസത്യമോതീടുകിൽ
ഇല്ലതിനെക്കാളധികമാം പാതക-
മില്ലതിലപ്പുറമായ നീചത്വവും.
സത്യാത്മഭാവത്തൊടോതുന്ന ഞാനിതാ
സർവ്വജ്ഞരല്ലോ ഭവാന്മാർ തപസ്വികൾ.
ശ്രീരാമചന്ദ്രനും സർവ്വഹൃദന്തര-
സാരങ്ങളെല്ലാമറിഞ്ഞിരിക്കുന്നവൻ.
മാതൃദുശ്ചേഷ്ടിതമുള്ളത്തിലോർക്കയാ-
ലേതുമെനിക്കില്ല കുണ്ഠിതം ചൊല്ലിടാം.
ലോകമധമനായെന്നെഗ്ഗണിക്കുമെ-
ന്നാകുലീഭൂതവുമല്ല മന്മാനസം.
ഇല്ല, പരലോകദുർഗ്ഗതിയിൽ ഭയം,
ഇല്ല, പിതാവിൻ മൃതിയിലുമല്ലൽ മേ.
തൽകർമ്മപുണ്യവും കീർത്തിയും പാരിങ്ക-
ലൊക്കെ നിറഞ്ഞുകവിഞ്ഞിരുന്നൂ സദാ.
സുന്ദരലക്ഷ്മണരാമസമാനരാം
നന്ദനന്മാരാലനുഗൃഹീതൻ നൃപൻ.
രാമവിയോഗംനിമിത്തമുപേക്ഷിച്ചു
ഭൂമിപാലൻ ക്ഷണഭംഗുരജീവിതം.
തന്തിരുമേനിയെച്ചൊല്ലി ദുഃഖിക്കുവാ-
നെന്തുകൊണ്ടാകിലും ഹേതുവില്ലോർക്കുകിൽ.

എന്നാൽ സുമാംഗിയാം ജാനകീദേവിയു-
മെന്നഗ്രജാതനും ബാലസൗമിത്രിയും
താപസവേഷം ധരിച്ചു വനങ്ങളിൽ
ഹാ! പാദരക്ഷയുമില്ലാതെ ദീനരായ്,

ചുററിത്തിരിയുന്നു, രാവിൽക്കുശപ്പുല്ലു-
മെത്തയിലെങ്ങാനുറങ്ങുന്നു നിത്യവും;
ശീലിച്ചിടാത്ത മൃഗാജിനം ചാത്തിയും
മൂലഫലങ്ങളാൽ ക്ഷുത്തൊട്ടകററിയും
പാദപമൂലങ്ങളാസ്ഥാനമാക്കിയു-
മാതപവഷ്ഹിമാദികളേററുമേ
കഷ്ടപ്പെട്ടുകയാണെന്നുള്ളതോക്കവേ
കത്തുന്നിതെന്നുള്ളമോരോ നിമിഷവും!
ഇല്ല വിശപ്പെനിക്കേതുമൊരിക്കലു-
മല്ലിലുറക്കം വരുന്നില ലേശവും.
ലോകം മുഴക്കെത്തിരഞ്ഞിട്ടുമീ മഹാ-
രോഗം ശമിക്കാൻ മരുന്നു കാണ്മീല ഞാൻ.
പാതകമൂലമാസ്സീന്നിരിക്കുന്നൊരെൻ
മാതൃദുബ്ബുദ്ധിയാമംഗാരകാരകൻ,
ഈട്ടുറെറാരെൻഭാവി മംഗളോദ്ദേശ്യമാം
കോടാലി നിമ്മിച്ചു, പാപസ്വരൂപമാം
ദാരുഖണ്ഡംകൊണ്ടു കൈ തീത്തിരുവര-
ദാനമാം മന്ത്രമുരുക്കഴിച്ചക്ഷമം,
ഗ്ഗഹനം ചെയ്യിതയോദ്ധ്യയി,ലാകയാ-
ലാഹന്ത! സവ്വവിനാശമായീ ഫലം.
നീലാബ്ജവക്ത്രനിങ്ങെത്തി വാണീടുകിൽ
കാലപ്പിഴ നീങ്ങു,മില്ല മാഗ്ഗാന്തരം.''

ഏവം ഭരതോക്തി കേട്ടു മുനീന്ദ്രൻെറ
ഭാവം തെളിഞ്ഞു; പുകഴ്ത്തീ സമസ്തരും.
ചൊന്നാൻ മഹാമുനി പിന്നെയും: ''വത്സ, നീ
ഖിന്നനാസ്സീരേണ്ടകാര്യമില്ലിത്രമേൽ.
ശ്രീരാമദശ്നപുണ്യംനിമിത്തമായ്
തീരും നിനക്കുള്ള സന്താപമത്രയും.
ഇപ്പോഴരണ്യസ്ഥിതരായ ഞങ്ങൾക്കത്യ-
ന്തംപ്രീതിപാത്രം വിരുന്നുകാരൻ ഭവാൻ.
ഞങ്ങളപ്പിച്ചിടാം കന്ദഫലാദിക-
ളംഗീകരിക്കണം കാരുണ്യപൂവ്വകം.''
നന്നല്ലവസരം സൽക്കാരമേല്ക്കുവാ-
നെന്നു ഭരതനു തോന്നിയെന്നാകിലും,
ആചാര്യവാക്യം മഹത്തരമെന്നറി-
ഞ്ഞാദരപൂവ്വം തൊഴുതു ചൊല്ലീടിനാൻ:

''ഗുർവ്വാജ്ഞ മൗലിയിൽ ചൂടിയീയുള്ളവർ
നിർവ്വഹിക്കേണ്ടതു മുഖ്യധർമ്മം വിഭോ!''

ചിത്തംതെളിഞ്ഞു ഭരദ്വാജമാമുനി
ഭൃത്യജനങ്ങളോടേവമോതീടിനാൻ:
''സത്വരം കന്ദഫലങ്ങളൊരുക്കുവിൻ
സൽക്കരിച്ചീടുവിൻ രാജകുമാരനെ.''

കല്പന കേൾക്കവേ സന്തുഷ്ടരായുടൻ
കർത്തവ്യരക്ഷണശ്രദ്ധപൂണ്ടാരവർ.

'സമ്പൂജ്യനാകുമതിഥിയെയെങ്ങനെ
സൽക്കരിക്കേണ്ടു ഞാൻ' ഓർത്താനൃഷിവരൻ.
'പാവനോദാരമാം പൂജചെയ്തീടുവാൻ
ദേവതമാർക്കേ കഴികയുള്ളൂ ദൃഢം.'
തൽക്ഷണമൃദ്ധികളെന്നല്ലണിമാദി-
സിദ്ധികളൊക്കെയുമങ്ങണഞ്ഞീടിനാർ.

''താപസമൗലേ, കനിഞ്ഞരുളീടുക
താവകകല്പന നിർവ്വഹിക്കാം ക്ഷണം.''
വന്നെത്തി നില്ക്കുമദ്ദേവതമാരോടു
ചൊന്നാൻ പ്രഹൃഷ്ടനായ് മാമുനിപുംഗവൻ:

''രാമവിയോഗവ്യഥയാലുഴലുന്ന
കോമളശീലൻ ഭരതകുമാരകൻ
ഉണ്ണിശത്രുഘ്നനമാർക്കാരുമായിതാ
വന്നു വസിക്കുന്നിതാശ്രമഭൂമിയിൽ.
യോഗ്യമായാതിഥ്യമര്യാദപാലിച്ചു
മാർഗ്ഗക്ലമം തീർത്തു സൽക്കരിച്ചീടണം.''

തങ്ങൾക്കനുഗ്രഹം മാമുനിവാക്കെന്നു
മംഗളദേവതമാർക്കു തോന്നീടവേ
മന്ത്രിച്ചു തങ്ങളി, ''ലീരാമസോദര-
നെന്തൊരനുപമശീലനാഗന്തുകൻ!
വേണ്ടമട്ടീ രാജസംഘം സുഖിക്കുവാൻ
വേഗേന സർവ്വമൊരുക്കിക്കൊടുക്കണം.''

രമ്യതയേറുന്ന നാനാഭവനങ്ങൾ
നിർമ്മിച്ചിതാശ്രമോപാന്തത്തിലങ്ങവർ;
ഭോഗയോഗ്യങ്ങളാം ഭൂരിവസ്തുക്കളാൽ
നാകലോകസ്ഥരും ലജ്ജിച്ചുപോംവിധം.

ഇഷ്ടാനുസാരമുപചരിച്ചീടുവാ—
നൊട്ടേറെയാരംക്കാരുമുണ്ട സന്നദ്ധരായ്.

സുന്ദരമന്ദിരംതോറുമോരോജനം
ചെന്നു യഥാസുഖം വിശ്രമംകൊരംകയായ്.

ഉമ്പർപുരത്തിലുമത്രയുമാനന്ദ—
മുണ്ടാകയില്ല കിനാവിലെന്നാകിലും.

ശ്രീഭരദ്വാജപ്രഭാവം നിരീക്ഷിച്ചു
ശോഭനശീലനാം രാജകുമാരകൻ

വിശ്വപതികരംതൻ ലോകങ്ങരംകൂടിയും
നിസ്സാരമാണെന്ന ചിന്തപൂണ്ടീടിനാൻ.

അസ്സുഖസാമഗ്രിയൊക്കെയും കാണുകിൽ
നിസ്സംഗഭാവം മറക്കും മുനികളും.

ആസനശയ്യാവസനവിതാനങ്ങരം,
വാസിതാരാമങ്ങരം, പക്ഷിമൃഗാദികരം,

ശ്രീയുററ നാനാസുരഭിലസൂനങ്ങരം,
പീയൂഷമാധുര്യമൂറുന്ന കായകരം,

നിർമ്മലാംഭസ്സു നിറഞ്ഞ പൂമ്പൊയ്കക;—
ളമ്മുനിവാടത്തിലുണ്ടായിതൊക്കെയും.

കാണുമാറായ്‌വന്നിതോരോഗൃഹത്തിലും
കാമസുരഭിയും കല്പകവൃക്ഷവും.

ആ വിഭവവ്രജം കണ്ടാൽക്കൊതിച്ചുപോം
ദേവരാജാവും ശചീദേവികൂടിയും.

മംഗളശോഭവിതച്ചു വിശിഷ്ടമാ—
യങ്ങു വിളങ്ങീ വസന്തകാലം തദാ.

ശൈത്യവും മാന്ദ്യവും സൗഗന്ധ്യവും കലാ—
ന്നത്തപോഭൂവിനെസ്സേവിച്ചു മാരുതൻ.

ചുററിലും മാലകരം, ചന്ദന,മെന്നല്ല
കററവാർകേശിക,ളെന്നീവിധത്തിലായ്

ഭോഗ്യവസ്തുക്കരം നിരന്നതാനന്ദവും
വാച്ചുമാശ്ചര്യവും ചേർത്തു ജനങ്ങളിൽ.

എങ്കിലുമാസ്സുഖസാമഗ്രിയാകുന്ന
പെണ്കോക*മന്തികത്തങ്ങിരുന്നീടിലും,

* ചക്രവാകങ്ങരംക്കു രാത്രി വിയോഗകാലമാണല്ലോ. പരീക്ഷിക്കാൻ വേണ്ടി ആരെങ്കിലും രാത്രിയിൽ ആൺപക്ഷിയേയും പെൺപക്ഷിയേയും, ഒരു കൂട്ടിലടച്ചാലും അവ ഇണചേരുകയില്ല. ദുഃഖത്തോടുകൂടി പുറംതിരിഞ്ഞിരുന്നു നേരംവെളുപ്പിക്കുകയേ ഉള്ളു. അതുപോലെ ഭരതനും ഭോഗ്യവസ്തുക്കളുടെ മദ്ധ്യത്തിൽ കേവലം നിസ്സംഗനായി കഴിഞ്ഞുകൂടി എന്നു സാരം.

ആശ്രമപഞ്ജരം തന്നിൽബ്ഭരതനാ-
മാച്ചക്രവാകം വിഷയവിരാഗിയായ്
മെല്ലെപ്പുലരിവന്നെത്തുവോളം വൃഥാ
തള്ളിനീക്കീടിനാനന്നത്തെ രാത്രിയും.

## പ്രയാഗയിൽനിന്നുള്ള പ്രയാണം

പിന്നെ പ്രഭാതപ്രഭപരന്നീടവേ
പുണ്യതീർത്ഥത്തിൽക്കുളിച്ചു ഭരതനും,
സത്സമാജാംഗങ്ങളേവരും മാമുനി-
സത്തമൻതന്നെ നമസ്കരിച്ചാദരാൽ
യാത്രചോദിക്കവേ സന്തുഷ്ടചിത്തനായ്
പേർത്തുമനുഗ്രഹിച്ചീടിനാൻ താപസൻ.
ചൊല്ലിവിട്ടാൻ മുനി ചിത്രകൂടാദ്രിയിൽ
ചെല്ലേണ്ടതാം വഴി കാട്ടുവാൻ ശിഷ്യരെ.

രാമസുഹൃത്താം ഗുഹൻെറ കൈയുംപിടി-
ച്ചാമോദപൂർവ്വം നടന്ന കുമാരകൻ,
ദേഹം ധരിച്ചു ചരിക്കുന്ന നിർമ്മല-
സ്നേഹംകണക്കു വിളങ്ങീ മനോഹരം.
കാലിൽച്ചെരിപ്പു ധരിച്ചിരുന്നീല, തൻ
മൗലിക്കുമേൽ കുടചൂടിയുമില്ലവൻ.
പ്രേമം, നിയമം, വ്രതം, ധർമ്മമൊക്കെയും
രാമസഹജനിൽ ശോഭിച്ചു ശുദ്ധമായ്.
സീതയും രാമനും ലക്ഷ്മണബാലനും
പാദങ്ങളൂന്നി നടന്നുപോയീടവേ
ആരണ്യമാർഗ്ഗത്തിലുണ്ടായ വൃത്താന്ത-
മാരാഞ്ഞു കൈവർത്തനോടന്നൃപാത്മജൻ.
ഉള്ളലിയിക്കുന്ന കോമളവാണിയിൽ
ചൊല്ലിത്തുടങ്ങീ ചരിത്രമെല്ലാം ഗുഹൻ.
ശ്രീരാമദേവനുറങ്ങിക്കിടന്നൊരു
ഭൂരുഹമൂലമിതെന്നു കാട്ടീടവേ,
ഭക്തൻ ഭരതൻെറയുള്ളിൽത്തഴച്ചൊരു
മുഗ്ദ്ധാനുരാഗം നിയന്ത്രണാതീതമായ്.
വാരിവർഷിച്ചിതക്കാഴ്ച കണ്ടീടവേ
താരുകളാകാശചാരികളാദരാൽ.
ഭംഗ്യാ മൃദുവായ്ച്ചമഞ്ഞൂ ധരണി, ഹാ!
മംഗലമൂലമായ്ത്തീർന്നൂ സരണിയും.

ആതപമേല്ക്കാതെ കാത്തു വലാഹകം,
ശീതളമാരുതൻ വീശീ സുഖപ്രദൻ.
ചിത്രകൂടാചലസഞ്ചാരവേളയി-
ലിത്രയും സൗഖ്യം ലഭിച്ചീല രാമനും.
ശ്രീരാമചന്ദ്രനെ നേരിട്ടു കാണ്കയോ
കാരുണ്യമൂർത്തിയാൽക്കാണപ്പെടുകയോ
ചെയ്ക ചരാചരസഞ്ചയമൊക്കെയും
ചെമ്മേ പരമപദത്തിലെത്തും ദൃഢം.
ഇപ്പോഴം ഭരതൻെറ ദർശനത്താലവ-
ർക്കിപ്രപഞ്ചാമയം മുച്ചൂടമററുപോയ്.
ചിത്രമെന്തായതിൽ? ശ്രീരാമചന്ദ്രൻെറ-
യുറപ്പൂവിൽ വാഴവോനല്ലോ കുമാരകൻ.
ശ്രീരാമനാമമൊരിക്കലുരയ്ക്കുവോൻ
ഘോരസംസാരാബ്ധിതാണ്ടുന്നിതശ്രമം;
എന്നല്ല, മററുള്ള മർത്ത്യരെക്കൂടിയാ-
ദ്ധന്യൻ മറുകര പൂകിച്ചിടുന്നുതേ.
രാമനു വാത്സല്യഭാജനമല്ലയോ
ശ്രീമാൻ ഭരതൻ കനിഷ്ഠനുമല്ലയോ?
ആകയാൽ മംഗലദായകമല്ലാതെ-
യാകുമോ തന്മാർഗ്ഗമേതുകൊണ്ടോക്കിലും?
സിദ്ധരും സാധുജനങ്ങളൃഷികളു-
മിത്ഥമേവമോതി പ്രഹൃഷ്ടഹൃദയരായ്.

മെത്തും ഭരതപ്രഭാവം സമീക്ഷിച്ചു
വൃത്രഹന്താവും വിചാരിച്ചിതീവിധം:
'നല്ലവർക്കെല്ലാം പ്രപഞ്ചം സുശോഭനം;-
മല്ലാത്തകൂട്ടർക്കു പേർത്തുമശോഭനം.'

വന്ദ്യഗുരുവാം ബൃഹസ്പതിതന്നോടു
പിന്നെ വാസ്തോഷ്പതിയർത്ഥിച്ചു സാദരം:
''രാമഭരതസമാഗമം നമ്മുടെതൻ
കാമിതം നിഷ്ഫലമാക്കാതെ നോക്കണം.
സ്നേഹവശഗനാസ്ത്രീരും രഘുവരൻ;
മോഹനപ്രേമസമുദ്രം ഭരതനും.
രണ്ടാളുമൊന്നിച്ചു ചേരാതിരിക്കുവാൻ
കണ്ടുപിടിക്കണം കൗശലം സദ്ഗുരോ!''
ഇന്ദ്രനോരായിരം നേത്രമുണ്ടെങ്കിലു-
മിന്നും കുരുടനാണെന്നോർത്തു സസ്മിതം

ചൊന്നാൻ ബൃഹസ്പതി: ''കേരംക്കു പുരന്ദര,
നിന്നന്തരംഗവിക്ഷോഭം നിരത്ഥകം.

വ്യാജപ്രയോഗമുപേക്ഷിച്ചുകൊള്ളുക
നീ ജയിക്കില്ലതിന്നായിത്തുനിയുകിൽ.

മായാപതിയുടെ സേവകന്തന്നോട്ട
മായാപ്രയോഗം ഫലിക്കയില്ലേതുമേ.

നാമന്നു വാണിയെക്കൊണ്ടു സാധിച്ചതു
രാമന്നഭിമതമാകയാൽ മാത്രമാം.

ഇപ്പോരം കുചേഷ്ടിതം കാട്ടാനൊരുങ്ങിയാ-
ലല്ലേതരാപത്തു വന്നുകൂടും ദൃഢം.

ചൊല്ലുവൻ രാമസ്വഭാവമെന്തെന്നു ഞാൻ
സ്വർല്ലോകപാലനാമങ്ങു കേട്ടീടണം.

തൻനേക്കപരാധമാരു ചെയ്യീടിലും
മന്യുവശഗനായ്ത്തീരില്ല രാഘവൻ.

എന്നാൽ സ്വഭക്തരെ ദ്രോഹിച്ചിടുന്നവൻ
വെണ്ണീറ്പ്പൊടിയാം തദീയരോഷാഗ്നിയിൽ.

ഇപ്പരമാത്ഥമുദാഹരിക്കും കഥാ-
ശില്പങ്ങരം കാണാം ശ്രുതിപുരാണങ്ങളിൽ.

മാമുനിപുംഗവ,നത്രിതൻ നന്ദനൻ
രാമപ്രഭാവം ശരിക്കറിഞ്ഞീലയോ?*

ശ്രീരാമചന്ദ്രപ്രണയശരണനാ-
യാരുള്ളതോത്താൽ ഭരതനെപ്പോലൊരാരം.

രാമൻെറ നാമം ജപിപ്പു ജനവ്രജം
രാമൻ ഭരതൻെറ നാമവുമാവിധം.

രാമഭക്തന്മാക്കനിഷ്ടമുണ്ടാക്കുവാൻ
ഹേ, മഹേന്ദ്ര! ഭവാനോക്കൊല്ല ലേശവും.

ഓത്താലകീത്തിക്കു പാത്രമാം പാരിതി;-
ലാത്തിയുണ്ടായ്‌വരുമന്യലോകത്തിലും.

ശോകം സമൂഹമായെത്തും പ്രതിദിന-
മാകയാൽ കേരംക്കു ഹിതോക്തി ചൊല്ലിത്തരാം.

---

* അയോദ്ധ്യാധിപതിയായിരുന്ന അംബരീഷൻെറ ഏകാദശി മുടക്കുവാൻ ഇന്ദ്രപ്രേരണയാൽ ദുവ്വാസാവു സന്നദ്ധനായി. അദ്ദേഹം വൃഥാ ഒരു കാരണമുണ്ടാക്കി രാജാവിനെ ശപിച്ചു. രാജാവ് അസ്സ്തപ്രജ്ഞനായി നിലംപതിച്ചു. അപ്പോരം ഭക്തവത്സലനായ മഹാവിഷ്ണു മുനിയുടെനേരേ സുദശ്നചക്രം പ്രയോഗിക്കുകയും ഭയാക്രാന്തനായ മുനി പാഞ്ഞുചെന്നു ത്രിമൂത്തികളെ ശരണംപ്രാപിക്കുകയും ഉണ്ടായി. എന്നാൽ അവർ മൂവരും ഒഴിഞ്ഞുപാകയാൽ ദുവ്വാസാവ് ഒടുവിൽ അംബരീഷൻെറ കാല്ക്കൽ വീണു മാപ്പിനിരന്നു. തൽക്ഷണം ചക്രം അദൃശ്യമാകയുംചെയ്തു.

ഉല്പലനേത്രന്നു തന്നുടെ സേവക–
രുരംപ്രിയമേറുന്ന കൂട്ടരാണെപ്പോഴും.
ഭക്തപ്രിയരിൽക്കനിയും രഘൂത്തമൻ
ഭക്തരിപുക്കളിൽ ദ്വേഷംവഹിച്ചിടും.
രോഷരാഗങ്ങളും പാപപുണ്യങ്ങളും
ദോഷഗുണങ്ങളുംകൂടാതെ സന്തതം
നിർമ്മമൻ കാണുന്നിതെല്ലാം സമാനമായ്
കർമ്മപ്രധാനമെന്നാക്കുന്നു പാരിടം.
എമ്മട്ടനുഷ്ഠിപ്പു കർമ്മങ്ങരം മാനുഷ–
നമ്മട്ടിലുള്ള ഫലം ഭുജിക്കായ്വരും.
എന്നിരുന്നാലും സമനായ് വിഷമനാ–
യനഘം ദേവൻ വിഹരിച്ചിടുന്നു കേരം;
ഭക്തിമാന്മാരുമഭക്തരുമാകിയ
മർത്ത്യജനങ്ങരംതൻ ഹൃദ്ഗതംപോലവേ.
നിർഗ്ഗുണൻ രൂപവിഹീനൻ സമരസൻ
നിത്യമഭിമാനശൂന്യനെന്നാകിലും,
ഭക്തപ്രണയവശഗനായ് രാഘവൻ
കൈക്കൊണ്ടിടുന്നു സഗുണത്വമീവിധം.
സേവകന്മാരുടെ കാമിതമൊക്കെയും
ദേവദേവൻ നിറവേററുന്നു സർവ്വദാ.
സാക്ഷികളാണിതിന്നോർത്താൽ വിബുധരും
സാധുജനങ്ങരം ശ്രുതിപുരാണങ്ങളും.
ഉള്ളിലിതെല്ലാം ധരിച്ചു കപടത
തള്ളിബ്ഭരതനെ സ്നേഹിക്ക വാസവ!
അന്യർതൻ നന്മയിൽ താൽപര്യമേറുവോ–
രന്യദുഃഖത്തിലകം നൊന്തു കേഴുവോർ,
ശ്രീരാമചന്ദ്രനിൽ ഭക്തിപൂണ്ടീടുവോർ
കാരുണ്യശീലരാണെന്നും സുരപതേ!
വ്യഗ്രത കൈക്കൊണ്ടു പേടിക്കവേണ്ട നീ
ഭക്തശിരോരത്നമാകും ഭരതനെ.
സത്യസന്ധൻ പ്രഭു ദേവഹിതകരൻ,
ഭക്തൻ ഭരതനോ രാമാജ്ഞ കാക്കുവോൻ.
സ്വാർത്ഥത്തിനിങ്ങനെ താനേ വശപ്പെട്ടു
പേർത്തുമുൽക്കണ്ഠവഹിക്കുന്നു നീ വൃഥാ.
ഇല്ലൊരു ദോഷം ഭരതകുമാരനിൽ
ചൊല്ലാ,മിതൊക്കെ നിൻമോഹാന്ധകാരമാം.''

ഇത്ഥം ഗുരൂക്തികഠം കേട്ട വലാരികഠ
ചിത്തം കുളിർത്തു; മനക്ലാന്തി വിട്ടുപോയ്.
പൂനിര വർഷിച്ചുകൊണ്ടു പുരന്ദര-
നാനന്ദപൂർവ്വം പുകഴ്ത്തീ കുമാരനെ.
സിദ്ധമുനികഠംതൻ ശ്ലാഘയ്ക്കു പാത്രമായ്
പദ്ധതി പിന്നിട്ടു രാമസഹോദരൻ.
ശ്രീരാമനാമം മുറയ്ക്കു ജപിച്ചുകൊ-
ണ്ടാരാജനന്ദനൻ വീർപ്പിടും വേളകഠ
അന്തരംഗത്തിൽക്കവിയുന്ന ഭക്തിതൻ
പൊന്തും കുമിളകഠംപോലെ കാണായിതേ.
ഉച്ചരിച്ചീടുമാരാമമന്ത്രത്തിനാൽ
വജ്രവും പാറയുംകൂടിയലിഞ്ഞുപോയ്.
വർണ്ണിച്ചുകൊള്ളുവാനാവില്ല പൗരർത-
ന്നന്യൂനമായുള്ള ഭക്തിവൈവശ്യവും.
അന്തരാ വിശ്രമിച്ചെത്തീ യമുനതൻ
ബന്ധുരതീരത്തയോദ്ധ്യാനിവാസികഠ.
രാമാംഗവർണ്ണം തടവും മനോഹര-
യാമുനനീരം നിരീക്ഷിച്ചമാത്രയിൽ,
പൗരസമേതനായ് കണ്ണുനീർവാർത്തുകൊ-
ണ്ടാ രാജനന്ദനൻ നിന്നു പരവശൻ.
മുങ്ങീ വിരഹസമുദ്രത്തിലെങ്കിലും
പൊങ്ങീ വിവേകതരണിയിൽപ്പിന്നവൻ.
അന്നാളഖിലരും വാഹിനീതീരത്തു
തന്നേ യഥാസുഖം വിശ്രമിച്ചീടിനാർ.

ഓരോ കടവിലും തോണികളായിര-
മാരാവിലെത്തീ ഗുഹനിദേശത്തിനാൽ.
നേരംവെളുക്കെസ്സകലരുമൊന്നിച്ചു
സൂരജതൻ മറുതീരവും പൂകിനാർ.
രാമസഖാവാം നിഷാദൻെറ സേവന-
മാമോദമേററവും ചേർത്തു ജനങ്ങളിൽ.
സ്നാനംകഴിഞ്ഞു യമുനയെ വന്ദിച്ചു
യാനം തുടർന്നു കുമാരർ ഗുഹനുമായ്.
പൂജ്യൻ വസിഷ്ഠൻെറ വാഹനം മുമ്പിലും
രാജ്ഞിമാരേറിയ പല്ലക്കു പിമ്പിലും
യാത്രയായീടവേ കാൽനടയായുടൻ
ധാത്രീന്ദ്രപുത്രരും പിന്തുടർന്നീടിനാർ.

ബന്ധുജനങ്ങളും സേവകവർഗ്ഗവും
മന്ത്രിതനയരും പിന്നാലെ കൂടിനാർ.
രാമൻെറ വിശ്രമസ്ഥാനങ്ങൾ കണ്ടു, സ-
പ്രേമം പ്രണമിക്കയായവീ സമസ്തരും.
ഈ വർത്തമാനം ചെവിക്കൊണ്ട മാത്രയി-
ലാ വഴിയോരത്തു പാർക്കും ജനാവലി,
വീടും സ്വകീയകർമ്മങ്ങളും കൈവെടി-
ഞ്ഞോടിവന്നാനന്ദകോലാഹലത്തൊടേ
രമ്യസ്വരൂപരെക്കണ്ടുകണ്ടശ്രമം
ജന്മസാഫല്യം വരുത്തീ കൃതാദരം.

അങ്ങു വന്നെത്തിയ മംഗലഗാത്രിമാ-
രന്യോന്യമീവിധം ചൊല്ലിത്തുടങ്ങിനാർ:

''ഈ രണ്ടു കോമളരൂപരും നാം കണ്ട
ശ്രീരാമലക്ഷ്മണന്മാരല്ലി? ഹേ സഖി!
നോക്കു വയസ്സും വപുസ്സുമീ വർണ്ണവും
വാഴ്ത്തുന്ന രൂപവുമെല്ലാമതേവിധം.
ശീലവും സ്നേഹപ്രകൃതിയുമാവിധം
കാലടിവെപ്പുതുമമ്മട്ടിലല്ലയോ?
എന്നാലൊരന്തരം വേഷത്തിനുണ്ടിവർ-
ക്കൊന്നിച്ചു സീതയെക്കാണുന്നുമില്ല നാം.
ആനന്ദരൂപർതൻ മുമ്പേ ചതുരംഗ-
സേനയുണ്ടെന്നൊരു ഭേദവും ചൊല്ലിടാം.
ആനനം മ്ലാനമാ,ണല്ലലുണ്ടുൾപ്പൂവി-
ലാകയാൽ സന്ദേഹമില്ലാതെയില്ല മേ.''

ശങ്കാകുലമീ വചസ്സു ചൊല്ലീടിന
മങ്കതൻ ചാതുര്യമേവരും വാഴ്ത്തിനാർ.
നേരായ് സകലം ഗ്രഹിച്ചുവെച്ചുള്ളൊരു
നാരിയന്നേരം കഥകളോതീടിനാൾ.
രാമാഭിഷേകം മുടങ്ങിയ വാർത്തയാ-
ശ്രീമതി വർണ്ണിച്ചുകേൾപ്പിച്ചനന്തരം,
പ്രേമനിധിയാം ഭരതകുമാരൻെറ
കോമളശീലം പുകഴ്ത്തിത്തുടങ്ങിനാൾ:
''അച്ഛനരുളിയ രാജ്യമുപേക്ഷിച്ചു
നിശ്ചയദാർഢ്യം കലർന്നിക്കുമാരകൻ
കാഴ്ചനി തിന്നു വിശപ്പടക്കീട്ടിതാ
കാൽനടയായിച്ചരിക്കുന്നു ദീനനായ്.

തന്നഗ്രജാതനെ പ്രത്യാനയിക്കുവാൻ
തന്നെയാണീയാത്ര, തക്കമില്ലായതിൽ.
ആരുമില്ലാരും ഭരതകുമാരനു
നേരായ് ജഗത്തിലെന്നോതാമസംശയം.
തൽഭ്രാതൃമൈത്രിയും ഭക്തിയും ചര്യയു-
മൂഢംപ്രേമപൂർവ്വമുരയ്ക്കിൽ, ശ്രവിക്കുകിൽ,
ദുഃഖങ്ങളെന്നല്ല സർവ്വദോഷങ്ങളും
ചിക്കെന്നു ദൂരത്തകന്നുപോം നിശ്ചയം.
ചൊല്ലാന്ന രാമൻെറ വത്സലസോദര-
നല്ലേ ഭരത,നതാണിതിൻ കാരണം.
ശത്രുഘ്നയുക്തൻ ഭരതനെക്കാണ്കയാ-
ലത്ര നാം സ്ത്രീകളിൽ പുണ്യവതികളായ്.''

ഏവം ഗുണോക്തികൾ കേട്ടും സുകുമാര-
ഭൂവരപുത്രൻെറ ദൈന്യമീക്ഷിച്ചുമേ
ദുഃഖിച്ചു നാരിമാർ;—''കൈകേയി യോഗ്യയ-
ല്ലിക്കുമാരൻെറ ജനിത്രിയായ്ത്തീരുവാൻ.''

ചൊല്ലിനാളപ്പോളൊരുത്തി;—''ഒന്നോക്കുകി-
ലില്ല കൈകേയിക്കു ദോഷം സഖികളേ!
നമ്മൾക്കനുകൂലമാകുംവിധത്തിലാ-
ബ്രഹ്മാവു ചെയ്തതാണെല്ലാമറിയുവിൻ.
ആരു നാം? ആചാരശുദ്ധിയില്ലാത്തവ-
രാരും ഗണിക്കാത്ത കുഗ്രാമവാസികൾ;
വേദവും ലോകവും ഹീനമെന്നെണ്ണിടും
ജാതിയിലാഹാ! പിറന്നോരഗതികൾ.
അന്യമെന്തോതാം? നമുക്കിസ്സുദർശനം
പുണ്യഫലോദയംതന്നെ നിസ്സംശയം.''

ഈവിധമാനന്ദ,മീവിധമാശ്ചര്യ-
മാവിർബ്ഭവിച്ചിതഗ്രാമഭാഗങ്ങളിൽ.
പാഴ്മരുഭൂമിയിൽ കല്പകം കണ്ടപോ-
ലാമോദഭൂമാവിലാണ്ടു ജനാവലി.
ദൈവയോഗംകൊണ്ടു ലങ്കാനിവാസികൾ
പാവനമാകും പ്രയാഗപൂകുംവിധം
മാർഗ്ഗപാർശ്വങ്ങളിൽ മേവുമാലോകർക്കു
ഭാഗ്യം ലഭിച്ചു ഭരതനെക്കാണുവാൻ.
സ്വകീയഗുണങ്ങളും രാമഗുണങ്ങളും
ഭൂയോപി കേട്ടുകേട്ടാരാജനന്ദനൻ,

ശ്രീരാമചന്ദ്രസ്മരണയാൽ ധന്യത
ചേരുന്നൊരുള്ളമായ് സഞ്ചരിച്ചീടിനാൻ.
പുണ്യതീർത്ഥങ്ങളും ദേവാലയങ്ങളും
മുന്യാശ്രമങ്ങളും കണ്ടു കൈക്കുപ്പിയും
ജാനകീരാഘവ ഭക്തിയാകും വരം
വേണമെന്നർത്ഥിച്ചുമങ്ങനെ യാത്രയായ്.
പോകുംവഴിയിൽക്കിരാതനോ, കോലനോ,
വൈഖാനസനോ, വടുവോ, തപസ്വിയോ,
വന്നുചേർന്നീടുകിലാദരപൂർവ്വകം
വന്ദിച്ചുചോദിക്കുമേവം കുമാരകൻ:
''മേവുന്നതെങ്ങു രഘുകുലനാഥനും
ദേവി വൈദേഹിയും ലക്ഷ്മണബാലനും?''
ശ്രീരാമചന്ദ്രചരിത്രമെല്ലാമവ-
രാരൂഢകൗതുകം കേൾപ്പിച്ചനന്തരം
ഭക്തൻ ഭരതനെക്കാൺകയാൽ തങ്ങൾക്കു
സിദ്ധമായ് ജന്മസാഫല്യമെന്നോർത്തിടും.
കണ്ടിതു ഞങ്ങളക്കമ്രസ്വരൂപരെ-
യിണ്ടലകന്നെന്നു ചൊല്ലും ജനങ്ങളെ
ശ്രീരാമലക്ഷ്മണതുല്യം പ്രിയങ്കര-
ന്മാരായ്ക്കരുതീ ഭരതകുമാരകൻ.
ദേവൻെറ കാനനവാസചരിത്രങ്ങ-
ളേവമാരാഞ്ഞറിഞ്ഞീടിനാനൊക്കെയും.
അന്നാളൊരിടത്തുറങ്ങീ രജനിയിൽ
പിന്നെയും യാത്രതുടർന്നു പുലരിയിൽ.
തണ്ടാർദലാക്ഷനെക്കാൺമാനാഗ്രഹ-
മുണ്ടായ് ഭരതനോടൊപ്പമെല്ലാർക്കുമേ.
ആലക്ഷ്യമായ്വന്നു നല്ല നിമിത്തങ്ങൾ
തോളും മിഴിയും തുടിച്ചു ശുഭപ്രദം.
രാമസന്ദർശനമുണ്ടാമടുത്തനാ-
ളാമയമെല്ലാമതോടേ ശമിച്ചിടും;
ഇദ്ധന്യചിന്തയാലസ്സമാജത്തിനു
വദ്ധിച്ചിതുത്സാഹമോരോനിമിഷവും.
ഇച്ഛാനുസാരം മനോരഥം കൊൾകയാ-
യുച്ചാലിതപ്രേമമദ്യപാനത്തിനാൽ.
കായം തളർന്നുപോയ്; കാലുറയ്ക്കാതെയായ്;
പ്രായേണ വിഹ്വലമായീ വചസ്സുകൾ.

കാണിച്ചിതപ്പോാം നിസഗ്ഗമനോഹര-
ക്ഷോണീധ്രരത്നമാം ചിത്രകൂടം, ഗുഹൻ.
തത്ര മന്ദാകിനീതീരത്തു മേവുന്ന
മിത്രവംശോദ്ഭവരെന്നുമോതീടിനാൻ.

''ജാനകീപ്രാണനാം രാമൻ ജയിക്കകെ''-
ന്നാനന്ദഘോഷംമുഴക്കിയെല്ലാവരും,
പർണ്ണകുടീരപ്രദേശം നിരീക്ഷിച്ചു
ദണ്ഡനമസ്കൃതിചെയ്തുനിന്നീടിനാർ.
രാമനയോദ്ധ്യയിൽ പ്രത്യാഗമിച്ചപോ-
ലാമോദപൂരം ഭുജിച്ചു ജനാവലി.
സ്നേഹപ്രകർഷം ഭരതനുണ്ടായതു
നാഗരാജാവിനും വർണ്ണിക്ക ദുശ്ശകം.
എന്നിരിക്കെക്കവിക്കെങ്ങനെ സാദ്ധ്യമാം
തുംഗമാ പ്രേമം പ്രപഞ്ചനംചെയ്യുവാൻ;
ധർമ്മദം പിന്നെ മമതവുമാണോക്കു
ബ്രഹ്മനിർവ്വാണമഗമ്യമാകുംവിധം.
അന്യൂനരാഗഭാരത്താലവശരായ്
മന്ദീഭവിച്ചു ഗതിയവർക്കൊക്കെയും.
അന്നുവൈകുംവരെപ്പോയിട്ടുമങ്ങവർ
ചെന്നില്ല രണ്ടുവിളിപ്പാടിനപ്പുറം.
പിന്നെജ്ജലാശയതീരമാന്നാബ്ഭക്ത-
വൃന്ദമുറങ്ങി,പ്പുലച്ചപ്പു യാത്രയായ്.

## ലക്ഷ്മണമോഹം

അന്നത്തെ രാത്രിയിൽ ചിത്രകൂടാദ്രിയി-
ലന്ത്യയാമത്തിലുണർന്നു രഘുവരൻ.
രാമവിയോഗത്തിലുള്ളംതപിക്കുമാ-
പ്രേമവാരാശി, ഭരതകുമാരകൻ
വന്നുചേരുന്നു ജനസംഘമൊത്തുട-
നെന്നു താൻ കണ്ട കിനാവോതി ജാനകി.
ദുസ്സഹദുഃഖമനസ്സരാണേവരും
ശത്രുജനങ്ങൾക്കുമുണ്ടവസ്ഥാന്തരം.
സ്വപ്നവൃത്താന്തം ചെവിക്കൊണ്ടമാത്രയി-
ലുല്പലകോമളൻ ബാഷ്പാർദ്രനേത്രനായ്.
ശോകങ്ങളെല്ലാമകറ്റുന്ന തമ്പുരാൻ
ശോകവശഗനായ്ത്തീർന്നു ചൊല്ലീടിനാൻ:

''ഇക്കിനാവൊട്ടുമേ നന്നല്ല ലക്ഷ്മണ!
കക്ശെവൃത്താന്തമൊന്നു കേൾക്കായ്‌വരും.''

ഇങ്ങനെ ചൊല്ലിക്കുമാരസമേതനായ്
മുങ്ങിക്കുളിച്ചുടൻ പൂജിച്ചു ശർവ്വനെ.
സാധുസുരമുനിമുഖ്യസപര്യയും
സാധിച്ചു,ദീചിയെ നോക്കി മരുവിനാൻ.

തൽക്ഷണം ധൂളിപരന്നു വിൺവീഥിയിൽ
പക്ഷിമൃഗാദികൾ പാഞ്ഞുവന്നാകുലാൽ
പർണ്ണാശ്രമത്തിന്നകംപൂകി,യെന്തിതെ–
ന്നർണ്ണോജനേത്രനെഴുന്നേററുനോക്കിനാൻ.
ചിത്തം ചകിതമാസ്സീന്നൊരാവേളയി–
ലെത്തിയുണർത്തിച്ചു കാര്യം കിരാതരും.
മംഗളവാർത്താശ്രവണം നിമിത്തമായ്
തുംഗപ്രമോദത്തിലാണ്ടു മഹാപ്രഭു;
കോരിത്തരിച്ചു ശരീരം; ശരൽകാല–
സാരസംപോലെ തെളിഞ്ഞൂ വിലോചനം
എന്നാലൊരാശങ്കയുണ്ടായിതന്നേര–
മെന്തിനണഞ്ഞെത്തീ ഭരതനെന്നുള്ളതിൽ.
അപ്പോളൊരുവനണഞ്ഞെത്തിബ്ഭരതനോ–
ടൊപ്പം പടയുമുണ്ടെന്നുണർത്തീടിനാൻ.
എന്നതു കേൾക്കവേ സീതാരമണന്നു
സന്ദേഹമുള്ളിലുദിച്ചൂ, നടേതിലും.
താതനിദേശമൊരേടത്തുമന്യത്ര
ജാതമായ് ഭ്രാതൃസംബന്ധിയാം ശങ്കയും.
മററും ഭരതസ്വഭാവം നിനസ്സിലും
ചിത്തത്തിലേതുമേ തോന്നീല കാരണം.
സോദരനാജ്ഞാനുവർത്തിയാ,ണെന്നല്ല
സാധുവും ധീമാനുമാണെന്നടങ്ങിനാൻ.
സ്വാമിതൻ ചിത്തവിക്ഷോഭം നിരീക്ഷിച്ചു
സൗമിത്രി സന്ദർഭയുക്തമായോതിനാൻ:
''ചോദിച്ചിടാതെയാണെന്നിരുന്നീടിലു–
മോതുവാനുണ്ടെനിക്കൊട്ടൊന്നു മൽപ്രഭോ!
ധൃഷ്ടതയാവാമിതെങ്കിലും കാലത്തി–
നൊത്തുരയ്ക്കും ദാസർ ധൃഷ്ടരല്ലേതുമേ.
അങ്ങുന്നു സർവ്വജ്ഞചൂഡാവിഭൂഷണം
മംഗലാത്മൻ! ഞാ,നനുചരൻ, സേവകൻ.

എന്തോ ചിലതെൻെറ ചിന്തയിൽവന്നതു
നിന്തിരുമുമ്പിലുണർത്തിക്കയാണു ഞാൻ.
സ്വച്ഛഹൃദയൻ സരളചിത്തൻ ഭവാ,—
നച്ഛിന്നവാത്സല്യഭണ്ഡാരവും ഭവാൻ.
എല്ലാരുമങ്ങേക്കു സുസ്നേഹപാത്രങ്ങ—
ളെല്ലാരുമങ്ങേക്കു വിശ്വാസയോഗ്യരും.
എന്നല്ല സർവ്വജനങ്ങളേയും ഭവാൻ
തന്നെക്കണക്കു ഗണിക്കുന്നു സർവ്വദാ.
ലോകത്തിലാർക്കാരധീശത്വമാളുകിൽ
മോഹവശഗരായ് ചാപലം കാട്ടിടും.
നീതിനിരതനും ചാതുര്യശാലിയും
സാധുവുമത്രേ ഭരതകുമാരകൻ;
അഗ്രജൻതന്നെക്കുറിച്ചുള്ള ഭക്തിയി—
ലഗ്രിമനെന്നതും ലോകർക്കറിഞ്ഞിടാം.
എങ്കിലുമിന്നവൻ രാജ്യം ലഭിക്കവേ
ലംഘിച്ചിടുന്നു ഹാ! ധർമ്മമര്യാദയെ.
അക്കുടിലാശയനാകും സഹോദരൻ
തക്കമറിഞ്ഞീ വനവാസവേളയിൽ
അഗ്രജനേകാകിയാണെന്നു കാണുകയാ—
ലിക്കണക്കെത്തീ സസൈന്യം, ചതിക്കുവാൻ.
നാനാപ്രകാരം കുടിലത ചിന്തിച്ചു
സേനാസമേതം സഹജരിരുവരും
വന്നതാ,ണല്ലെങ്കിലെന്തേ ചതുരംഗ—
സന്നാഹമോടുമിങ്ങെത്തുവാൻ കാരണം?
ഓർത്താൽബ്ഭരതനു കുററമെന്തുണ്ടിതിൽ?
പാർത്ഥിവത്വംകൊണ്ടു മത്തരാമാരുമേ.

രാജശബ്ദാന്വിതൻ ചന്ദ്രൻ ഗുരുപ്രേമ—
ഭാജനം താരയെ[1] പ്രാപിച്ചതില്ലയോ?
സ്വർല്ലോകപാലനായ് വിപ്രേന്ദ്രരെക്കൊണ്ടു
പല്ലക്കെടുപ്പിച്ചു രാജാ നഹുഷ[2]നും.

---

1. താരാശശാങ്കം കഥ മുമ്പു വിവരിച്ചിട്ടുണ്ടല്ലോ.

2. ആയുസ്സിൻെറ പുത്രനും യയാതിയുടെ പിതാവുമായിരുന്നു നഹുഷൻ. ബ്രാഹ്മണനായ വൃത്രാസുരനെ വധിച്ചതിനാൽ ബ്രഹ്മഹത്യാപാപം ഭയപ്പെട്ടു് ഒളിച്ചിരുന്ന ഇന്ദ്രനു പകരം കുറെക്കാലത്തേക്കു നഹുഷൻ ദേവരാജാവായിത്തീർന്നു. മദോദ്ധതനായ അദ്ദേഹം ഇന്ദ്രാണിയെ പ്രാപിക്കാനാഗ്രഹിച്ചു. മുനിമാരെക്കൊണ്ടു പല്ലക്കു ചുമപ്പിച്ചു് അതിൽ കയറിച്ചെന്നാൽ പത്നിയായിരിക്കാമെന്നു് ഇന്ദ്രാണി സമ്മതിച്ചതനുസരിച്ചു പല്ലക്കിലേറിപ്പോകുമ്പോൾ ഗതിവേഗം പോരാഞ്ഞു് കോപാന്ധനായ രാജാവു് വാഹകന്മാരിലൊരാളായ അഗസ്ത്യമുനിയെ

വേദധമ്മങ്ങരം നിഷേധിച്ച മന്നനാം
വേനനെ[1]പ്പോലൊരു നീചനെക്കാണുമോ?
പാത്ഥിവതവത്താൽ കളങ്കിതരായി ഹാ!
കാത്തവീര്യാജ്ജ്ജുന[2], നിന്ദ്രൻ[3], ത്രിശങ്കു[4]വും.
ശേഷിച്ചുകൂടാ[5] കടവുമരാതിയു–
മീഷലുമെന്നാം ഭരതന്റെ കൗശലം.
എന്നാലിതിൽത്തെററുപററീ ഭരതന്നു,
നന്നായ് നിനച്ചില്ല വസ്തുസ്ഥിതിയവൻ.

---

ചവിട്ടി. അപ്പോഠം അഗസ്ത്യൻ 'സപ്പ്മായിത്തീരട്ടെ' എന്നു നഹുഷനെ ശപിക്കുകയാൽ സപ്പമായി ഭൂമിയിലേക്കു പതിക്കാനിടയായി.

1. സ്വായംഭുവമനുവിന്റെ പരമ്പരയിൽപ്പെട്ട അംഗരാജാവിന്റെ പുത്രനായിരുന്ന വേനൻ. ഇതുപോലെ ജനദ്രോഹം ആചരിച്ചിട്ടുള്ള ഒരു രാജാവില്ല. യാഗാദികഠം മുടക്കുക, ബ്രാഹ്മണദാനം നിഷേധിക്കുക, ഈശ്വരനെ നിന്ദിക്കുക മുതലായി ദുജ്ജനസഹജമായ കൃത്യങ്ങളെല്ലാം അയാഠം ചെയ്തു. താൻതന്നെയാണ് ഈശ്വരനെന്നും മററാരെയും പൂജിക്കരുതെന്നും കല്പന പുറപ്പെടുവിച്ചു. ഭരണം ദുസ്സഹമായപ്പോഠം ഋഷിമാർ കോപിച്ചു മന്ത്രസിദ്ധിവരുത്തിയ യോഗദണ്ഡിനാൽ (ദഭകൊണ്ടെന്നും പക്ഷമുണ്ട്) വേനനെ അടിച്ചുകൊന്നു.

2. ഹേഹയരാജാവായ കൃതവീര്യന്റെ പുത്രൻ. അജ്ജുനൻ എന്നായിരുന്ന പേർ. കൃതവീര്യപുത്രനായതിനാൽ കാത്തവീര്യാജ്ജുനൻ എന്നു പറഞ്ഞുവരുന്നു. ദത്താത്രേയനെ തപസ്സുചെയ്തു പ്രസാദിപ്പിച്ചു പല വരങ്ങളും നേടി. അതനുസരിച്ച് ആയിരം കൈകളും വിചാരിക്കുന്നിടത്തെല്ലാം ചെല്ലുന്ന ഒരു സ്വണ്ണവിമാനവും ലഭിച്ചു. ഒരിക്കൽ ലങ്കാനാഥനായ രാവണനെ തോല്പിച്ചു തന്റെ രാജധാനിയിൽ ബന്ധനസ്ഥനാക്കി. ജമദഗ്നിയുടെ ഹോമധേനുവിനെ അപഹരിച്ചുകൊണ്ടു പോയതിനാൽ ജമദഗ്നിപുത്രനായ പരശുരാമൻ കാത്തവീര്യന്റെ ആയിരം കരങ്ങളുമരിഞ്ഞു് അയാളെ കൊന്നു.

3. ഇന്ദ്രൻ ഗൗതമപത്നിയായ അഹല്യയെ കാമിച്ചു. അഭിലാഷപൂരണത്തിനുവേണ്ടി ഇന്ദ്രന്റെ അപേക്ഷയാൽ ചന്ദ്രൻ ഒരു പൂവൻകോഴിയെപ്പോലെ അദ്ധരാത്രിയിൽ കൂവുകയും അതു കേട്ടു സമയമായെന്നു വിചാരിച്ചു ഗൗതമൻ എഴുന്നേററു പ്രഭാതസ്നാനത്തിനു പോവുകയും ആ തക്കത്തിനു മുനിരൂപം ധരിച്ച് ഇന്ദ്രൻ അഹല്യയെ പ്രാപിക്കുകയും അതറിഞ്ഞു കോപാന്ധനായ മുനി രണ്ടുപേരെയും ശപിക്കുകയുംചെയ്തു.

4. അയോദ്ധ്യയിലെ ഒരു രാജാവും ഹരിശ്ചന്ദ്രന്റെ പിതാവുമാണു ത്രിശങ്കു. ഉടലോടേ സ്വഗ്ഗത്തുപോകണമെന്നാഗ്രഹിച്ച് അതിന്നുതകുന്ന ഒരു മഹായാഗത്തിനു വട്ടംകൂട്ടി. യാഗം നടത്തിക്കൊടുക്കുന്നതിനു കുലപുരോഹിതനായ വസിഷ്ഠനോട് അപേക്ഷിച്ചു. അദ്ദേഹം കൂട്ടാക്കിയില്ല. അതിനാൽ ത്രിശങ്കു വസിഷ്ഠശത്രുവായ വിശ്വാമിത്രനെ ശരണംപ്രാപിച്ചതനുസരിച്ച് അദ്ദേഹം യാഗം നടത്തി. എന്നാൽ രാജാവിനു് ഉടലോടേ സ്വഗ്ഗത്തിലെത്തുവാൻ ദേവന്മാർ വിമാനം അയച്ചുകൊടുത്തില്ല. തന്നിമിത്തം ക്രോധാക്രാന്തനായ വിശ്വാമിത്രൻ തന്റെ തപശ്ശക്തികൊണ്ടു പുതിയ ഒരു സ്വഗ്ഗം നിമ്മിച്ച് വിമാനത്തിൽ ത്രിശങ്കുവിനെ അങ്ങോട്ടയച്ചു. പക്ഷേ, ദേവന്മാർ അദ്ദേഹത്തെ സ്വീകരിക്കാതെ ഭൂമിയിലേക്കുതന്നെ തള്ളി. താഴോട്ടുവരാതെ വിശ്വാമിത്രനും നോക്കി. അങ്ങനെ ത്രിശങ്കു അന്തരാളത്തിലായി.

5. ശത്രുവും ഋണവും അല്പമെങ്കിലും അവശേഷിക്കുന്നതു് ആപൽക്കരമാണെന്നുള്ള ഭരണമീമാംസാതത്ത്വമാണ് ഇവിടെ പ്രകാശിപ്പിച്ചിരിക്കുന്നതു്.

ഏട്ടനനന്യശരണനായ് മേവുന്നു
കാട്ടിലെന്നോർത്താണനാദരമീവിധം.
പോക്കളം തന്നിൽസ്സരോഷരാമാനനം
നോക്കമ്പൊഴെല്ലാമറിഞ്ഞുകൊള്ളും ശഠൻ.''

ഇങ്ങനെ ചൊല്ലീട്ടു നീതിസാരം മറ–
ന്നങ്ങു നിന്നീടിനാൻ വത്സനാം ലക്ഷ്മണൻ;
കോരിത്തരിപ്പായ പൂനിര ചാർത്തിയ
വീരരസദ്രുമമെന്നു തോന്നുംവിധം.

പിന്നെ പാടു സാദരമേട്ടനെ വന്ദിച്ചു
തൽപാദധൂളി ശിരസ്സിലണിഞ്ഞവൻ,
സത്യസഹജബലം സ്ഫുടിക്കുംപടിക്കു–
ക്തികളിങ്ങനെ വീണ്ടുമോതീടിനാൻ:

''ഞാനുരയ്ക്കുന്നതനുചിതമാണെന്നു
മാനവോത്തംസമേ, തോന്നരുതല്പവും.
ചൊല്ലാ,മെനിക്കുപചാരമെന്തെങ്കിലു–
മില്ല, ചെയ്യീലാ ഭരതനൊരിക്കലും.
ചിത്തം വ്രണിതമായ്ത്തീന്നുപോകുന്നു; ഞാ–
നെത്രമാത്രം സഹിച്ചീടുമിസ്സാഹസം?
ചാരത്തു മൽപ്രഭു; ചാപമെൻ കൈയിലും;—
വീരരാജന്യകുലോദ്ഭവനല്ലി, ഞാൻ?
ശ്രീ രഘുരാജൻെറ പിൻഗാമിയല്ലി, ഞാൻ?
ശ്രീരാമചന്ദ്രാനുജാതനുമല്ലയോ?
ധൂളിയോർത്താലെത്ര നിസ്സാര,മെങ്കിലും
മൗലിയിൽ ചാടിക്കരേറും ചവുട്ടിയാൽ.''

ആജ്ഞെക്കഴുന്നേററു മുകുളിതപാണിയാ–
യാജ്ഞലഭിക്കുവാനർത്ഥിച്ചു ലക്ഷ്മണൻ.
ചെഞ്ചിട മൗലിയിൽ, തൂണിയരക്കെട്ടിൽ,
വൻചാപബാണങ്ങളും കൈയിലുമായവൻ
പെട്ടെന്നുണർന്നേററ വീരരസത്തിൻെറ
മട്ടിൽ പ്രശോഭിച്ചിതുദ്ധൃതഗൗരവം.

പിന്നെയും ചൊല്ലിനാൻ: ''ശ്രീരാമസേവക–
നെന്നുള്ള കീർത്തിയിന്നായത്തമായിടും.
പാടവമോടേ പടവെട്ടി നല്ലൊരു
പാഠം പഠിപ്പിച്ചുകൊളളാംവൻ ഭരതനെ.

രാമാവഹേളനംകൊണ്ടവർ സംഗര–
ഭൂമിയിലെന്നുമുറങ്ങിക്കിടന്നിടും.
സൈന്യത്തൊടൊന്നിച്ചു വന്നതുമോക്കിലോ
നന്നായ് മമക്രോധമിന്നു കാണിച്ചിടാം.
മത്തഗജങ്ങളെക്കേസരിയെന്നപോൽ
ഗൃദ്ധ്രം ചെറുകുരീൽക്കൂട്ടത്തെയെന്നപോൽ,
കൊന്നൊടുക്കീടും ഭരതശത്രുഘ്നരെ–
യെന്നല്ല സൈന്യത്തെയെല്ലാമടരിൽ ഞാൻ.
രുദ്രനവരെത്തുണയ്ക്കുവാനിങ്ങു വ–
ന്നെത്തിയാലും ശരി; രാമനാമത്തിൽ ഞാൻ
ചെയ്യുകയാണു ശപഥം വിഭോ, തല
കൊയ്യാതടങ്ങുകയില്ലെന്നു നിർണ്ണയം.''

ലക്ഷ്മണബാലൻെറ കോപോജ്ജ്വലോക്തിയു–
മുഗ്രശപഥവും ഞെട്ടിച്ചു ലോകരെ.
പെട്ടെന്നു പേടിച്ചു പായാനൊരുങ്ങിനാ–
രഷ്ടദിക്പാലരും സംഭ്രമാധീനരായ്.
ലക്ഷ്മണബാഹുപരാക്രമവർണ്ണന–
മക്ഷണമുണ്ടായിതാകാശവാണിയിൽ:

''വത്സ, നിൻ വീര്യപ്രഭാവങ്ങൾ കണ്ടവർ,
വിസ്മരിക്കുന്നവ,രുണ്ടോ ജഗത്തിതിൽ?
എന്താണു യുക്ത,മയുക്തമെന്നിങ്ങനെ
ചിന്തിച്ചുവേണം പ്രവർത്തിച്ചുകൊള്ളുവാൻ.
നന്നായ്നിനയ്ക്കാതെ വല്ലതും ചെയ്വതു
പിന്നെപ്പരിതാപകാരണമായ്വരും.
ആശുകാരിത്വമപണ്ഡിതലക്ഷണം
ശാസിപ്പു വേദങ്ങളെല്ലാമിതേവിധം.''

നിർജ്ജരവാക്കുകളീവിധം കേൾക്കവേ
ലജ്ജാവശഗനായ്ത്തീർന്നുപോയ് ലക്ഷ്മണൻ.
സീതയും രാമനും മാനിച്ചു നിർഭര–
മാദരപൂർവ്വകമദ്ദേവഭാഷിതം.

ചൊല്ലീ രഘൂത്തമനപ്പോൾ: ''കുമാരക,
നല്ലൊരു നീതിരഹസ്യം കഥിച്ചു നീ.
ഇല്ലൊരു സംശയം രാജത്വഗർവ്വമാ–
ണെല്ലാററിലും തുലോം കഷ്ടം ലക്ഷ്മണ!
സാധുസംസേവനംചെയ്യാത്തവൻ മഹീ–
നാഥനായ്ത്തീരുകിലുന്മത്തനായ്വരും.

എന്നാൽ ശ്രവിക്ക നീ, യീശ്വരസൃഷ്ടിയി–
ലിന്നു ഭരതനെപ്പോലൊരു നല്ലവൻ
എങ്ങു തിരകിലും കാണപ്പെടുകയി–
ല്ലെന്നല്ല കേൾക്കപ്പെടുകയുമില്ലെടോ!
ബ്രഹ്മഹരിഹരപദം ലഭിക്കിലു–
മുന്മത്തനാകില്ല രാജഗർവ്വാലവൻ.
മോരിന്റെ തുള്ളികൾ വീണാലുറഞ്ഞുടൻ
തൈരായി മാറുമോ പേരുററ പാല്ക്കടൽ?
ഗ്രസ്തനായ്ത്തീരാമൊരിക്കലെന്നെങ്കിലും
മദ്ധ്യാഹ്നഭാനുമാനന്ധകാരത്തിനാൽ;
താനേ തെളിവുററു മിന്നുന്നൊരംബരം
ലീനമായ്ത്തീർന്നിടാം കാളികാപാളിയിൽ;
കാലിക്കിടാവിൻ കുളമ്പുനീരിൽത്താണു
കാതര്യമാർന്നിടാം കുംഭജമാമുനി;
മുററും ത്യജിച്ചിടാം നൈസർഗ്ഗികക്ഷമാ–
ശക്തി വസുന്ധരാദേവിയുമേകദാ;
പാറും കൊതുകിന്റെ വീപ്പേററുകൊൾകവേ
മേരുമഹാദ്രി പറന്നുപോയെന്നുമാം;
എന്നിരുന്നാലും നൃപമദം ചെററുമേ
വന്നുചേരില്ലാ ഭരതകുമാരനിൽ.
അൻപെഴും വത്സ, ഞാനാണയിട്ടോതുന്നു
നിൻപേരിലെന്നല്ല താതന്റെപേരിലും,
ഇല്ല ഭരതനെപ്പോലൊരു നിർമ്മലൻ,–
നല്ലവ,—നീലോകമാകെത്തിരകിലും.
സൽഗ്ഗുണദുർഗ്ഗുണക്ഷീരനീരങ്ങൾ ചേ–
ർത്തിക്കണക്കുണ്ടാക്കി വിശ്വം ചതുർമ്മുഖൻ.
പൂജനീയാദിത്യവംശസരോവര–
രാജമരാളം ഭരതനെന്നോക്കണം.
ദുർഗ്ഗുണമാകുന്ന നീരം വെടിഞ്ഞതു
സൽഗ്ഗുണക്ഷീരം പരിഗ്രഹിച്ചനഘം
സ്വീയയശസ്സിന്റെ വെണ്മയാൽ പാരിടം
ശ്രീയുതമാക്കിച്ചമയ്ക്കുന്നുമുണ്ടെടോ!''

ഏവം ഭരതഗുണങ്ങൾ വർണ്ണിക്കവേ
പാവനസ്നേഹത്തിൽ മുങ്ങീ രഘുവരൻ.
രാമോക്തിയിങ്ങനെ കേട്ടും, ഭരതനിൽ
പ്രേമം തിരുവടിക്കേറുമെന്നോർത്തുമേ

ശ്ലാഘിച്ചു വിണ്ണവ''രാരുള്ള മററൊരാം
രാഘവസ്വാമിയോടൊപ്പം ദയാനിധി?
ജാതനായില്ലാ ഭരതനെന്നാകി,ലാ–
രീദൃശം താങ്ങിടും ധമ്മം ധരണിയിൽ?
ഇക്കുമാരൻെറ ഗുണഗണം വാഴ്ത്തുവാ–
നൊക്കുകില്ലോർത്താൽ കവിജനങ്ങൾക്കുമേ.
ഹേ രാമ! നിന്തിരുമേനിയല്ലാതെ ക–
ണ്ടാരാണതെല്ലാം ശരിക്കറിഞ്ഞീടുവാൻ?''

ആനന്ദമഗ്നരായ്ത്തീർന്നു സഹജരും
ജാനകീദേവിയുമിദ്ദേവവാണിയാൽ.

## ഭരതാഗമനം

പിന്നെബ്ഭരതനനുചരരൊന്നിച്ചു
മന്ദാകിനിയിൽക്കുളിച്ചോരനന്തരം,
അന്നദീതീരത്തു നിർത്തിജ്ജനങ്ങളെ
വന്ദ്യഗുരുജനസമ്മതിയോടുടൻ
ശ്രീമാൻ ഗുഹനും, സഹജനുമൊന്നിച്ചു
രാമാശ്രമസ്ഥലം നോക്കിച്ചരിക്കയായ്.
അമ്മതൻ വിക്രിയയോർത്തോർത്തു ലജ്ജയു–
മമ്മട്ടു ശങ്കയും പൂണ്ടു കുമാരകൻ.
എൻപേരു കേൾക്കുന്നമാത്രയിലേട്ടനും
തമ്പിയും സീതയുമാശ്രമം വിട്ടഹോ!
വല്ലദിക്കിങ്കലും മാറിക്കളയുക
നല്ലതെന്നോർത്തു നടന്നുപോയീടുമോ?
മാതൃമതത്തിലെനിക്കുണ്ടു പങ്കെന്നു
മാനവനാഥനു ശങ്കതോന്നീടുകിൽ,
എൻനേർക്കഹിതങ്ങളെന്തു കാട്ടീടിലു–
മേതുമധികമായ്ത്തീരില്ല നിർണ്ണയം.
അല്ലവിടുന്നെൻെറ പാപവും ദോഷവു–
മെല്ലാം പൊറുത്തെന്നെയാദരിച്ചീടുമോ?
കേവലം പാപിയെന്നോർത്തു തള്ളീടിലും
സേവകനെന്നറിഞ്ഞാദരിച്ചീടിലും
ശ്രീരാമപാദസരോജങ്ങളല്ലാതെ
വേറൊന്നുമില്ലെനിക്കാശ്രയം സവ്വദാ.
സുസ്വാമിയത്രേ രഘുവരൻ; ദോഷങ്ങൾ
തൽസേവകന്മാരിൽ മാത്രമേ കണ്ടിടൂ.

നിത്യം നിയമവും പ്രേമവും കാപ്പതി-
ലത്യന്തചാതുര്യമുള്ളവയാകയാൽ
ചാതകമത്സ്യങ്ങളാജ്ജിപ്പതില്ലയോ
മേദുരസദൃശസ്സിപ്പാരിലെപ്പൊഴും.''

ഇങ്ങനെ ചിന്തിച്ചു കാലടിവെയ്ക്കവേ
ശങ്കയും സ്നേഹവുംകൊണ്ടേ വിവശനായ്.
മാതൃദുഷ്കൃത്യം ഭരതമനസ്സിനെ-
ബ്ബാധിച്ചു പിന്നോട്ടു തള്ളിയെന്നാകിലും,
ഭക്തിതൻ ശക്തിയാലൊട്ടൊരു ധീരത
കൈക്കൊണ്ടു മുന്നോട്ടു പാദങ്ങളൂന്നിനാൻ.
പാവനരാമസ്വഭാവം സ്മരിക്കവേ
പാദങ്ങൾ രണ്ടും ചലിച്ചു തെരുതെരെ.
ഹാ! ഗതികൊണ്ടവനാവേളയിൽ ജല-
വേഗത്തിലാപ്പെട്ട നീർവണ്ടുപോലെയായ്.
അക്കൊട്ടം താപവും സ്നേഹവും കാൺകയാൽ
ചിക്കെന്നു, തന്നെ മറന്നുപോയീ ഗുഹൻ.
നല്ല നിമിത്തങ്ങളുണ്ടാകയാലുടൻ
ചൊല്ലിത്തുടങ്ങീ നിഷാദരാജേശ്വരൻ:

''ശോകമിന്നററുപോം; ഹർഷമുണ്ടാക,മെ-
ന്നാകിലും ശോകമാണന്ത്യമാകും ഫലം.''
സേവകൻ ചൊന്നതു സത്യമെന്നോർത്തുടൻ
കാൽവെച്ചിതാശ്രമം നോക്കികുമാരകൻ.
കാനനശൈലസമാജങ്ങൾ കാൺകവേ
മാനസാനന്ദം വളർന്നു ഭരതനിൽ.
ക്ഷുത്തുകൊണ്ടേററം പരവശനായോന്നു
മിഷ്ടാന്നഭോജനം കൈവന്നമാതിരി.
ഈതിയും ഭീതിയും ദൈഹികദൈവിക-
ഭൗതികതാപവും ദുർഗ്രഹപീഡയും
കൂട്ടുകൂടിത്തുലോം ശല്യപ്പെടുത്തുന്ന
നാട്ടുകാക്ക്,ത്ഥസമൃദ്ധിയും ഭംഗിയും
ഉല്ലസിക്കും മറുനാട്ടിലെത്തീടുകി-
ലുണ്ടാകുമാനന്ദമാർന്നു നൃപാത്മജൻ.
വന്യസ്ഥലിയതു സമ്പത്സമൃദ്ധമായ്
മിന്നീ സുരക്ഷിതരാജ്യത്തിനൊപ്പമേ.
മന്നൻ വിവേകവും മന്ത്രി വൈരാഗ്യവും
സുന്ദരകാനനം പാവനദേശവും

പോരാളിമാർകഠം യമനിയമങ്ങളും
ചാരുമഹീധരം ശ്രീ രാജധാനിയും
ശാന്തിയും ബുദ്ധിയും ശ്രുദ്ധിയേറീടുന്ന
കാന്തിമതികളാം രാജേശ്വരികളും;
ഇങ്ങനെ സർവ്വാംഗയുക്തനായ് രാമാംഘ്രി–
പങ്കജം സേവിച്ചു വാണു വനേശ്വരൻ.
ആ വിവേകാഹ്വയരാജാവു മോഹമാം
ഭൂവരൻതന്നെജ്ജയിച്ചു സബലനായ്
രാജ്യമകണ്ടകമാക്കിസ്സുഖത്തൊടേ
പ്രാജ്യസമ്പത്തി വഹിച്ചു വാണീടിനാൻ.
കാട്ടിലെപ്പുണ്ണ്യകുടീരങ്ങളത്രയും
രാട്ടിൻപുരഗ്രാമവൃന്ദമെന്നോതിടാം.
ഭൂവരൻതൻ പ്രജാസഞ്ചയമാണങ്ങു
മേവും വിചിത്രവിഹംഗമൃഗാദികഠം.
വാരണസിംഹങ്ങഠം, വ്യാഘ്രവരാഹങ്ങഠം,
വാമങ്ങളാകും മഹിഷവൃഷങ്ങളും
വൈരമുപേക്ഷിച്ചിണങ്ങി,ച്ചതുരംഗ–
വാഹിനിക്കൊപ്പം ചരിച്ചു വനാന്തരേ.
നിർഝരനാദവും മത്തഗജങ്ങഠംതൻ
ഗജ്ജനഘോഷവും ഭേരീനിനാദമായ്.
കോകചകോരങ്ങഠം ചാതകകീരങ്ങഠം
കോകിലം ഹംസം തുടങ്ങിയ പക്ഷികഠം
ഉഠംക്കളമേററം തെളിഞ്ഞു കളകള–
മക്കാടുനീളെ മുഴക്കീ മധുരമായ്.
ഭൃംഗങ്ങഠം പാടിയും ബർഹികളാടിയു–
മങ്ങു ഹർഷോത്സവം ഘോഷിക്കയല്ലയോ?
വല്ലിയും വൃക്ഷവും പുല്ലുമെല്ലാം തദാ
ഫുല്ലകുസുമഫലാലംകൃതങ്ങളായ്.
രാമശൈലത്തിൻെറ ശോഭകണ്ടീടവേ
പ്രേമാർദ്രചിത്തനായ് നിന്നു കുമാരകൻ;
തൻതപസ്സിൻ ഫലം സംപ്രാപ്തമാകവേ
സന്തുഷ്ടിയോടേ വിരമിച്ച യോഗിപോൽ.

അപ്പോഴൊരുന്നതസ്ഥാനത്തു കേറി നി–
ന്നിപ്രകാരം ഗുഹൻ കൈ ചൂണ്ടിയോതിനാൻ:

''കണ്ടാലുമങ്ങതാ, ശാഖാവിശാലമായ്
വിണ്ടലം മുട്ടിനിന്നീടും മരങ്ങളെ;

ഊക്കൻ കടമ്പും രസാലവും ജംബുവും
ദീഘ്മനോജ്ഞമായ് മിന്നും തമാലവും.
അപ്പാദപങ്ങൾതന്നൊത്ത മദ്ധ്യത്തിലാ-
യല്ലേതരാനന്ദമേകുന്ന ഭംഗിയിൽ
നീലിമയാന്നിടതൂന്ന ദലങ്ങളും
ചാലേ ചുവന്നു വിളങ്ങും ഫലങ്ങളും
ചേരുന്ന സവ്വത്തുസൗഖ്യദച്ഛായമാം
പേരാൽമരമൊന്നു കാണുന്നതില്ലയോ?
ധ്വാന്തവും ചോപ്പും സമാഹരിച്ചിങ്ങനെ
കാന്തിമത്താംവടം തീത്തതാം നാന്മുഖൻ.
മോഹനമമ്മരം തന്നടുത്താണതാ
വാഹിനീതീരത്തു രാമചന്ദ്രാശ്രമം.
കാണാമവിടെക്കുമാര സൗമിത്രിയു-
മേണാക്ഷി സീതയും നട്ട തുളസികൾ.
മൈഥിലിയാലിൻചുവട്ടിലൊരുത്തമ-
വേദിക നിമ്മിച്ചു തൻ കരാബ്ജങ്ങളാൽ.
അങ്ങു മുനിജനവൃന്ദത്തൊടൊന്നിച്ചു
മംഗലജ്ഞാനൈകമൂത്തിയാം രാഘവൻ
വേദശാസ്ത്രങ്ങൾ പുരാണകഥകളും
സീതാസമേതനായ് കേൾക്കുന്നു നിത്യവും.''

മിത്രോക്തി കേൾക്കവേ പേരാലു കാണ്കവേ
ക്ഷത്രകുമാരകൻ ബാഷ്പാർദ്രനേത്രനായ്.
പിന്നെസ്സഹാനുജം വൃക്ഷത്തെ വന്ദിച്ചു
മുന്നോട്ടു നീങ്ങീ മനഃപ്രസാദത്തോടേ.
അന്തരംഗത്തിലന്നേരമുണ്ടായൊരു
സന്തുഷ്ടി വാഴ്ത്തുവാനാളല്ല വാണിയും.
രാമചരണചിഹ്നങ്ങൾ കണ്ടാനന്ദ-
ഭ്രമാവുയർന്നു ഭരതനു മേല്ക്കുമേൽ.
കേവലം ദീനദരിദ്രനാമേകൻെറ
കൈവശം സ്പർശോപലം ലഭിക്കുംവിധം.
തൃപ്പദധൂളികൾ വാരിശ്ശിരസ്സിലു-
മൊപ്പം മിഴിയിലും നെഞ്ചിലും ചേക്കയായ്.
നേരിട്ടു രാമനെക്കണ്ടപോലാനന്ദ-
ഭാരം വഹിക്കുകയായി കുമാരകൻ.
അങ്ങവൻതൻ ഗതി കാണ്കയാൽ സ്നേഹത്തിൽ
മുങ്ങീ,ഖഗമൃഗജാതികൾക്കൂടിയും.

പ്രേമവിവശനായ്ത്തീന്ന നിഷാദനും
ഹാ! മറന്നു വഴി, വിഭ്രമംമൂലമായ്.
ത്തുകിസ്സുമാവലി നിജ്ജരന്മാരുടൻ
പോകേണ്ട മാഗ്ഗം തെളിച്ചുകാട്ടീടിനാർ.
സിദ്ധരും സാധകന്മാരും ഭരതന്റെ
ഭക്തിപ്രഭാവം പുകഴ്ത്തിനാരീവിധം:

''മന്നിൽബ് ഭരതൻ ജനിച്ചിരുന്നില്ലെങ്കി-
ലന്യൂനമാമിസ്വഭാവമഹിമയാൽ
ആ,രചരത്തെച്ചരമാക്കിമാററിട്ടു-
മാരു ചരത്തെയചരവുമാക്കിടും?
ആഴമേറീടും ഭരതപയോനിധി-
യാകെ വിരഹമാം മന്ദരക്കുന്നിനാൽ
നന്നായ്ക്കടഞ്ഞു ദയാലുവാം രാഘവൻ
നല്കീ ശുഭപ്രേമപീയൂഷമിന്നിതാ!''

## ബന്ധുസമാഗമം

ചോടുവെച്ചെത്തും ഭരതശത്രുഘ്നരെ-
ക്കാട്ടുമറയ്ക്കയാൽക്കണ്ടില്ല ലക്ഷ്മണൻ.
കണ്ടു ഭരതൻ പവിത്രവും മംഗല-
ഭണ്ഡാരവുമായ രമ്യരാമാശ്രമം.
പാവനമായുള്ളൊരാശ്രമദേശത്തു
പാദങ്ങളൂന്നിക്കഴിഞ്ഞൊരുവേളയിൽ
നിർവൃതിനേടിയ യോഗിയെപ്പോലവേ
സവ്വദുഃഖങ്ങളും വിസ്മരിച്ചാനവൻ.
ഭക്തിപൂണ്ടോരോന്നു ചോദിച്ചുകൊണ്ടതാ
നില്ക്കുന്നു സൗമിത്രി രാമന്റെ മുൻവശം;
താപസവേഷം ധരിച്ചും, കരങ്ങളിൽ
ചാപബാണങ്ങളും വഹിച്ചും വിനീതനായ്.
വത്സന്റെ ചോദ്യത്തിനുത്തരമോതുന്നു
നിസ്സീമരാഗവാരാശിയാം രാഘവൻ.
സാധുമുനിജനസേവിതമാം സഭാ-
വേദിയിൽ സീതാസമേതനായ് ശ്യാമളൻ,
വല്ക്കലം ചുററിജ്ജടാമകുടത്തൊടേ
വത്തിപ്പു, കാന്തയോടൊത്ത കന്ദപ്പനായ്.
പുഞ്ചിരിയോടൊന്നു നോക്കിയാലാരുടെ
നെഞ്ചിലെദ്ദുഃഖവും പോക്കുന്ന തമ്പുരാൻ,

പാണിപത്മങ്ങളിൽത്തന്നുടെ ചാപവും
ബാണവുമേന്തിപ്രശോഭിച്ചിതേററവും.
മാമുനിമണ്ഡലമദ്ധ്യത്തിൽ മേവിന
രാമനും മുഗ്ദ്ധയാം ജാനകീദേവിയും,
പീനമാം ഭക്തിയും സച്ചിദാനന്ദവും
ജ്ഞാനസംസത്തിൽത്തനുവാന്നപോലെയായ്.

സോദരനോട്ടും സഖാവാം ഗുഹനൊട്ടും
സാദരമാശ്രമംപുക്ക കുമാരകൻ
ശോകവും ഹർഷവും സൗഖ്യവും ദുഃഖവു–
മാകെ മറന്നു സമാനഭാവത്തൊടേ,
'പാഹിമാം നാഥ! നീ'യെന്നുരച്ചക്ഷണം
മോഹാന്ധനെപ്പോലെ വീണാൻ ധരിത്രിയിൽ.
പ്രേമോക്തികേശക്കെത്തിരിച്ചറിഞ്ഞാദരാൽ
സൗമിത്രി കൂപ്പീ ഭരതകുമാരനെ.
ബന്ധുപ്രണയമോ രാമസപര്യയോ
ഹന്ത! തൻകർത്തവ്യമെന്നു കുഴങ്ങിനാൻ.
കെട്ടിപ്പുണരാൻ, പുണരാതിരിക്കുവാ–
നൊട്ടുമാളാകാതെ നിന്നുപോയ് ലക്ഷ്മണൻ;
പൊങ്ങിയ പട്ടം വലിച്ചുതാഴ്ത്തീടുവാ–
നോങ്ങുന്ന ബാലൻെറ ഭാവമാന്നാനവൻ.
പിന്നെ പ്രഭുവിൻ സമീപത്തു ചെന്നവ–
നന്യൂനഭക്ത്യാ നിവേദനം ചെയ്കയായ്:

''പാദത്തിൽ വീണു നമിക്കുന്നിതാ, വിഭോ!
സോദരനാകും ഭരതകുമാരകൻ.''

സൗമിത്രിതൻ വചസ്സീവിധം കേശക്കവേ
പ്രേമസംഭ്രാന്തനെഴുന്നേററു രാഘവൻ.
തെല്ലൊന്നഴിഞ്ഞുപോയ് ചുററിയ വല്ക്കലം
വില്ലും ശരങ്ങളും തൂണിയും വീണുപോയ്.
കാരുണ്യവാരാശി പിന്നെയെഴീപ്പിച്ചു
മാറോടു ചേർക്കുകയായീ ഭരതനെ.
അങ്ങനെ രാമഭരതരെക്കാണവേ
തങ്ങളെത്തന്നെ മറന്നുപോയ്ക്കാണികശ.
ചൊല്ലുവാനാവില്ല തൽ പ്രേമവൈഭവം
വല്ലഭതേംപെടും കാവ്യകാരക്കുമേ.
ചിത്തവും ബുദ്ധിയും മാനസമെന്നല്ല
ഹൃത്തട്ടിലുള്ളോരഹങ്കാരഭാവവും,

പാടേ മറന്നു സഹോദരരാമവർ
ഈടെഴും പ്രേമംനിറഞ്ഞുനിന്നീടിനാർ.
ശിഷ്ടജനോചിതമാകുമസ്സൗഹൃദം
സ്പഷ്ടീകരിക്കുവാനാക്കുള്ള കൗശലം?
മായമററായതു ചിത്രീകരിക്കുവാൻ
ഛായയേതൊന്നിനെസ്സംശ്രയിക്കും കവി?
ആലംബമെന്നിയേ വർണ്ണിക്കുമോ കവി,
താളമില്ലാതെകണ്ടാടുമോ നർത്തകൻ?
ഗമ്യമോ, രാമഭരതസൗഹാർദ്ദ,മ-
ബ്രഹ്മമുരാരി ഗിരീശ്വരരാലുമേ?
അമ്മട്ടിലുള്ളൊരാ പ്രേമം പ്രകൃഷ്ടവാ-
നെന്മതിയെങ്ങനെ ശക്തമായ്ത്തീർന്നിടും?
പുല്ലൊടി വീണയിൽക്കെട്ടി മീട്ടീടുകി-
ലുൽകൃഷ്ടമായുള്ള രാഗമുണ്ടാകുമോ?
ഭ്രാതൃസമാഗമം കാണ്കെസ്സുരന്മാർക്കു
ഭീതിയാൽ നെഞ്ചും തുടിച്ചു തെരുതെരെ.
എന്നാൽ ബൃഹസ്പതിയോതിയ വാക്കിനാൽ
മന്ദമതികളും തത്ത്വം ഗ്രഹിക്കവേ
തുഷ്ടരായ്ക്കല്പകവൃക്ഷസുമങ്ങളാൽ
വൃഷ്ടിപൊഴിച്ചു പ്രകീർത്തിത്തുടങ്ങിനാർ.

ശത്രുഘ്നനെയും നിഷാദേശ്വരനെയും
ഏത്തോടു ചേർത്തു പുണർന്നു രഘുവരൻ.
വീണുവണങ്ങീ ഭരതനെസ്സൗമിത്രി,
പാണികൾകൊണ്ടു വരിഞ്ഞു ശത്രുഘ്നനെ.
പിന്നെത്തഴുകിനാനാനന്ദപൂർവ്വകം
തന്നുടെ ചങ്ങാതിയായ ഗുഹനെയും.
വന്നുചേർന്നീടിന മാമുനിമാരെയും
വന്ദിച്ചനുഗ്രഹം വാങ്ങിനാരുണ്ണികൾ.
സോദരനോടൊത്തനന്തരം ജാനകീ-
പാദപരാഗങ്ങൾ ചൂടിക്കുമാരകൻ,
ഭക്തിവിവശൻ നമസ്കരിച്ചീടവേ
മൂർദ്ധ്നിതാനുമനുഗ്രഹിച്ചീടിനാൾ.
സ്നേഹസ്വരൂപിണി മൈഥിലി, തന്നുടെ
ദേഹവുംകൂടി മറന്നിതാവേളയിൽ.
എല്ലാവിധത്തിലും ദേവി സന്തുഷ്ടയാ-
ണെന്നറിഞ്ഞാശങ്ക മാററീ ഭരതനും.

ഒന്നും പറഞ്ഞില്ല, ചോദിച്ചുമില്ലവ–
രന്നേരമുററംപ്രേമഭാരംനിമിത്തമായ്.
ചിക്കെന്നു ചിത്തമുറപ്പിച്ചുണത്തിനാൻ
മുക്കുവശ്രേഷ്ഠൻ തൊഴുതുകൊണ്ടീവിധം:

''ദേവ, വസിഷ്ഠമഹാമുനിയോടൊത്തു
താവകമാതൃജനങ്ങളും പൗരരും
സേവകന്മാരുമമാത്യപ്രവരരും
സേനാപതികളും, ത്വദ്വിയോഗത്തിനാൽ
ഖിന്നമനസ്കരായാശ്രമഭൂവിതിൽ
വന്നുചേന്നിട്ടുണ്ടു കൺകുളിപ്പിക്കുവാൻ.''

അങ്ങെഴുന്നള്ളി ഗുരുവെന്നു കേററക്കവേ
തുംഗാദരത്തോടേ ദീനദയാനിധി,
ധർമ്മധുരന്ധരൻ ധീരൻ രഘുപതി
പെണ്മണി സീതയെക്കാത്തുനിന്നീടുവാൻ
ശത്രുഘ്നനെബ്ഭരമേല്പിച്ചനന്തരം
സത്വരമാശ്രമദ്വാരത്തിലെത്തിനാൻ.
മാമുനിമുഖ്യനെക്കണ്ടു സഹാനുജം
പ്രേമാർദ്രചിത്തൻ നമസ്കരിച്ചീടിനാൻ.
കുറോടെഴീപ്പിച്ചു ദേശികസത്തമൻ
മാറോടുചേർത്തു തഴുകി രണ്ടാളെയും.
കോരിത്തരിക്കും ശരീരവുമായ് ഗുഹൻ
പേരോതി വീണു വണങ്ങീ വസിഷ്ഠനെ.
രാമസഖാവെന്നറിഞ്ഞന്നിഷാദനെ
പ്രേമപൂർവ്വം മുനി താങ്ങിത്തഴുകിനാൻ;
ഓരാതെ താഴെത്തുളുമ്പിയ ഭക്തിയെ–
ക്കോരിയെടുത്തു നെഞ്ഞോടു ചേക്കുംവിധം.
''ശ്രീരാമഭക്തിതാൻ മംഗലകാരണം''
താരുകററ തൂകി പ്രശംസിച്ചു ദേവകററ:
''ഇല്ല നിഷാദനെപ്പോലപകൃഷ്ടനു–
മില്ല വസിഷ്ഠനെപ്പോലൊരുൽകൃഷ്ടനും.
എന്നിരുന്നാലും മഹാമുനി, ലക്ഷ്മണൻ–
തന്നിലും മീതേ ഗണിച്ചന്നിഷാദനെ
വാരിപ്പുണന്നതു ചിന്തിച്ചു കാണുകിൽ
ശ്രീരാമഭക്തിതൻ പ്രത്യക്ഷശക്തിതാൻ.''

ആത്തരാം പൗരരെക്കാണവേ കാരുണ്യ–
മൂർത്തി, പരേംഗിതജ്ഞാനിയാം രാഘവൻ,

ആക്കേതു ഭാവമാണാമോദകാരണ-
മാക്കണെക്കെല്ലാമറിഞ്ഞു നല്ലീടിനാൻ.
മാതൃസ്ലിടയിൽ സഹാനുജം പൗരരെ-
ച്ചേത്തു തഴകിശ്ശമിപ്പിച്ചു സങ്കടം.
ഉൽപ്പലനേത്രൻെറ തത്ത്വമോത്തീടുകി-
ലദ്ഭുതമില്ലിതിലല്പമെന്തെങ്കിലും.
ലക്ഷോപലക്ഷം ജലകലശങ്ങളി-
ലക്ഷീണമംശുമാൻ ശോഭിപ്പതില്ലയോ?
പ്രേമത്തിൽ മുങ്ങിയ പൗരരെല്ലാവരു-
മാമോദപൂവ്വം തഴകീ നിഷാദനെ;
എന്നല്ല, രാഘവപ്രീതിക്കു പാത്രമായ്
വന്നൊരബ്ഭക്തൻെറ ഭാഗ്യവും വാഴ്ത്തിനാർ.

മാലാണ്ട മാതൃജനങ്ങളെ പ്രാലേയ-
മാരിയിൽപ്പെട്ട ലതാവലിപോലവേ
കണ്ട രഘൂത്തമനാത്തനായ് ഭക്തിയുരം-
ക്കൊണ്ട കൈകേയിയെക്കമ്പിട്ടിതാദ്യമേ.
എല്ലാം വിധിവശം, കാലകമ്മാധീന-
മെന്നുരച്ചാശ്വസിപ്പിച്ചു ജനനിയെ.
മററുള്ള മാതാക്കളേയും നമിച്ചുടൻ
കുററം വിധിയിൽ ചുമത്തിനിന്നീടിനാൻ.
പിന്നെസ്സഹോദര,രന്തണസ്ത്രീകളോ-
ടൊന്നിച്ചു മേവുമരുന്ധതീദേവിയെ
വന്ദിച്ചു, ഗംഗാഭവഗതിയേയുമ-
ക്കുന്നിൻകുമാരിയാം ഗൗരിയെപ്പോലെയും.
അത്യന്തരമ്യപ്രിയംകരവാണിയാൽ
ചിത്തം തെളിഞ്ഞവരാശിസ്സുരുളിനാർ.
ദേവി സുമിത്രതൻചാരത്തുചെന്നവർ
പാവനപാദങ്ങരം വന്ദിച്ചുകൊരംകവേ,
ആശ്ലേഷസൗഖ്യം ഭുജിച്ചാരിരുവരും
നിസ്വക്കു സമ്പത്തി കിട്ടിയാൽപ്പോലവേ.
പിന്നെ മഹാരാജ്ഞി കൗസല്യതന്നെയും
വന്ദിച്ചു വൈവശ്യമാന്നു നിന്നീടിനാർ.
ഓമൽക്കുമാരരെക്കെട്ടിപ്പിടിച്ചുടൻ
പ്രേമബാഷ്പത്തിൽക്കുളിപ്പിച്ചു ദേവിയാരം.
അന്നേരമുണ്ടായ ഹഷശോകങ്ങളെ
വണ്ണിക്കുവാൻ കവിക്കില്ല വാഗ്വൈഭവം.

പ്രീതിവരുത്തുന്ന ഭോജ്യം ഭുജിച്ചതിൻ
സ്വാദുരച്ചീടുവാൻ മൂകനു പററുമോ?

പിന്നെഗ്ഗുരുവാം വസിഷ്ഠനോടൊന്നിച്ചു
പർണ്ണാശ്രമംനോക്കി യാത്രയായേവരും.
മുന്നിലെഴുന്നള്ളിവന്ന മുനീന്ദ്രനെ—
ച്ചെന്നു വന്ദിച്ചു കുമാരിയാം ജാനകി.
പിന്നെഗ്ഗുരുപത്നിതന്നെ നമസ്കരി—
ച്ചന്യൂനമാകുമനുഗ്രഹം വാങ്ങിനാൾ.
ഭൂസുരപത്നിമാർതമ്മെയും കൈതൊഴു—
താശിസ്സുനേടിക്കൃതാർത്ഥയായാളവൾ.
ശ്വശ്രുജനങ്ങളെക്കാണ്കെ നടുക്കമൊ—
ന്നശ്രുക്കൾ വീഴ്ത്തി മിഴിയടച്ചു സതി.
വേടൻെറ കൈയിലകപ്പെട്ട ഹംസിപോ—
ലാടലും പേടിയുമേറീ കുമാരിയിൽ.
ചിത്തത്തിലിങ്ങനെ ചിന്തിച്ചു തന്വിയാൾ:
'എത്ര കടുംകൈ തുടന്നിടുന്നു വിധി!'
സീതയെക്കണ്ടു മനസ്സുഴിഞ്ഞക്ഷണം
മാതൃജനങ്ങളും മാലിൽ പതിച്ചുപോയ്.
ദൈവം വരുത്തുന്നതെന്തും സഹിക്കണം
ജീവികളെന്നു നിനച്ചു ജനനിമാർ.
മാലൊട്ടമത്തുവാൻവേണ്ടിക്കൃശോദരി
മാനസദാർഢ്യം വരിച്ചെന്നിരിക്കിലും,
നീലകമലവിലോചനം കണ്ണുനീ—
രാലേ നനഞ്ഞു നിരുദ്ധകണ്ഠത്തൊടേ,
പെട്ടെന്നു മാതൃപദങ്ങളിൽക്കുമ്പിട്ടു
കെട്ടിപ്പിടിച്ചു വിവശയായ് നില്ക്കവേ
ഉല്ലോലമാകും കരുണരസത്തിൻെറ
കല്ലോലമാല പരന്നു ധരണിയിൽ.
പ്രീതികലർന്നു വരംനല്കിയമ്മമാർ
സീതയ്ക്കഖണ്ഡസൗഭാഗ്യം ഭുജിക്കുവാൻ.
സ്നേഹപരവശഗാത്രിമാർക്കുണ്ടായ
മോഹമകററുവാൻവേണ്ടി മുനീശ്വരൻ
മായാമയമാം ജഗത്തിൻഗതികളും
ശ്രേയസ്സിയററുന്ന തത്ത്വവുമോതിനാൻ.

പിന്നാടു രാജാ ദശരഥൻ വിണ്ടല—
മാപ്പുക്ക വാർത്ത വെളിപ്പെടുത്തീ മുനി.

ദുസ്സഹോദന്തം ശ്രവിക്കവേ രാഘവൻ
നിസ്സീമദുഃഖത്തിലാണ്ടു ചിന്തിക്കയായ്:
'എന്നെക്കുറിച്ചുള്ള വാത്സല്യമൊന്നിനാൽ–
ത്തന്നെയാമച്ഛൻ വെടിഞ്ഞതു ജീവിതം.'

നിർജ്ജരലോകം ഗമിച്ചു നൃപനെന്ന
വജ്രകഠോരവചസ്സു കേട്ടീടവേ
ആധിപൂണ്ടേററം കരഞ്ഞു സൗമിത്രിയും
സീതയുമങ്ങതു കണ്ടു മാതാക്കളും.
മന്നവൻ നിര്യാതനായതന്നേരമാ–
ണെന്നമട്ടങ്ങു മുഴങ്ങി ദീനാരവം.
മാമുനിവാക്കു കേട്ടാശ്വാസമാന്നൊരു
രാമനും സംഘവും വാനവഗംഗയിൽ
ചെന്നു കുളിച്ചുപവാസമനുഷ്ഠിച്ചി–
തന്നേദ്ദിനം ജലപാനവുമെന്നിയേ.
പിറേറന്നുഷസ്സിൽ ഗുരുനിദേശപ്പടി
തെററാതെ കർമ്മങ്ങളെല്ലാം നടത്തിനാൻ.
പാതകരൂപാന്ധകാര ദിവാകരൻ,
പാതകത്തൂലംകരിക്കുന്ന പാവകൻ
നാമസ്തുതിയാൽ സമസ്തഭവ്യപ്രദൻ
രാമൻ പിതൃക്രിയചെയ്തു സംശുദ്ധനായ്.
സർവ്വതീർത്ഥങ്ങളും ചേരുന്ന ഗംഗപോൽ
സർവ്വദാ ശുദ്ധിവഹിക്കുവോൻ രാഘവൻ.
ഇങ്ങനെ രണ്ടുദിനം കഴിഞ്ഞീടവേ
തൻ ഗുരുശ്രേഷ്ഠനോടോതീ രഘുവരൻ:

''മൂലഫലാദികൾ തിന്നു വെള്ളം കുടി–
ച്ചീ ലോകരെല്ലാം കുഴങ്ങുന്നു മൽപ്രഭോ!
സോദരന്മാരാം ഭരതശത്രുഘ്നരും
മാതൃജനങ്ങളും മാന്യനാം മന്ത്രിയും
നേത്രവിഷയമാകാതിരുമ്പൊഴിഞ്ഞൊരു
മാത്ര, യുഗംപോലെ തോന്നുന്നതുണ്ടു മേ.
ഇണ്ടൽപോക്കീടാനിവരെയും കൂട്ടിച്ചു–
കൊണ്ടയോദ്ധ്യാപുരം പൂകിയാലും ഗുരോ!
രാജരാജേശ്വരനിന്ദ്രപുരത്തിലായ്;
പൂജാർഹനാം ഭവാനിപ്രദേശത്തുമായ്.
ധിക്കൃതിവാക്കാണിതെങ്കിൽപ്പൊറുത്തിനി
യുക്തമായുള്ളതു ചെയ്യാലുമെൻ വിഭോ!''

ചൊന്നാനൃഷീശ്വരൻ: ''സദ്ധർമ്മസേതുവു–
മന്യൂനകാരുണ്യരാശിയുമായ നീ
ചൊല്ലേണ്ടതിമ്മട്ടിലൊക്കെയാണായതി–
ലില്ല മേ സംശയ,മെന്നിരുന്നീടിലും,
ഇണ്ടലാന്നോരിവർ താവകദർശനം
കൊണ്ടു സുഖിച്ചു വസിക്കട്ടെ രണ്ടുനാരം.''

രാമവാക്യം കേട്ടനേരം, ജലധിയിൽ
ഭീമമാം കോളിലകപ്പെട്ട കപ്പലിൽ
മാർഗ്ഗംപിഴച്ചു ചരിക്കുന്നവർക്കൊപ്പ–
മാത്തരാസ്ഥരീന്ന ജനങ്ങളെല്ലാവരും.
അങ്ങനുകൂലമാം കാററു വീശീടവേ
മുങ്ങില്ല കപ്പലെന്നാശ്വസിക്കുംവിധം
മംഗലമൂലമാമാചാര്യഗീരിനാൽ
തിങ്ങുന്ന ഭീതിയകന്നു മേവീടിനാർ.
ഒന്നുകണ്ടാലഘമെല്ലാമൊടുങ്ങുമാ–
പ്പുണ്യജലത്തിൽ കുളിച്ചു മുക്കാലവും,
നേത്രംകുളിക്കെക്കുളിക്കുമാരൻെറ
ഗാത്രം നിരീക്ഷിച്ചു വന്ദിച്ചിതേവരും.

ചെന്നു കണ്ടാരവർ ചിത്രകൂടാദ്രിയും
വന്യസ്ഥലങ്ങളും പിന്നെസ്സുകൗതുകം.
സർവ്വസുഖങ്ങളും തിങ്ങിവാഴുന്നിട,–
മെങ്ങുമൊരിക്കലുമല്ലലില്ലാത്തിടം;
സ്വച്ഛപീയൂഷസമാനമായങ്ങിങ്ങു
നിർഝരപംക്തികൾ നീരൊഴുക്കുന്നിടം;
താപത്രയത്തെത്തുരത്തിക്കുളിപ്പിച്ചു
താർമണംതൂകുന്ന തെന്നൽ വീശുന്നിടം;
സൂനഫലാദിയാൽ ഭൂഷിതമായുള്ള
നാനാതരുവല്ലികാളി വാഴുന്നിടം;
ചന്തമേറീടും ശിലകളും ശീതള–
ബന്ധുരച്ഛായാതലങ്ങളുമുള്ളിടം;
തണ്ടലർച്ചാർത്തു വിരിഞ്ഞ കുളങ്ങളും
വണ്ടിനം വാരിഖഗങ്ങളുമുള്ളിടം;
ജാതിവൈരംവിട്ടു പക്ഷിമൃഗാദികൾ
പ്രീതികലർന്നു കളിച്ചുവാഴുന്നിടം;
ഇങ്ങനെ കാണായിവന്നൊരാക്കാനന–
ഭംഗികൾ വാഴ്ത്തുവാനാവില്ലൊരുത്തനും.

കോലകിരാതാദിവൎഗ്ഗ,മണ്ണെത്തിയ
മാലോകരെക്കണ്ടു കൺകുളിത്താദരാൽ,
കായും കിഴങ്ങും മധുരപകപങ്ങളും
കാഴ്ചയായൎപ്പിച്ചു പച്ചിലക്കുമ്പിളിൽ.
ഓരോന്നു കാണിച്ചു, വന്ദിച്ചതാതിൻെറ
പേരും സ്വഭാവവും സ്വാദുമോതീടിനാർ.
ഉൾക്കുളിത്തോളുകൾ നല്ലാനൊരുങ്ങിയ
തക്കതാം മൂല്യം പരിഗ്രഹിച്ചില്ലവർ.
പാവനസ്നേഹത്തിൽ മുങ്ങിക്കഴിഞ്ഞവ,—
രാവനവാസികളോതീ മധുരമായ്:

''ഉത്തമപ്രേമം തിരിച്ചറിഞ്ഞിജ്ജന—
മത്യന്തമാദരിച്ചീടുന്നു നിങ്ങളെ.
നിങ്ങളെല്ലാവരുമേററം സുകൃതികൾ;
ഞങ്ങളോ നീചനിഷാദകുലസ്ഥരും.
ഈമട്ടു നിങ്ങളെക്കാണ്മാൻ കഴിഞ്ഞതോ
രാമൻതിരുവടിതൻ പ്രസാദത്തിനാൽ.
ഗംഗാപ്രവാഹം മരുസ്ഥലത്തെന്നപോൽ
ഞങ്ങൾക്കു ദുഷ്പ്രാപമാണീയനുഗ്രഹം.
കാരുണ്യവാരാശിയത്രേ രഘൂത്തമ—
നാരണ്യമൎത്ത്യരിലുൾക്കനിവുള്ളവൻ.
തക്മെില്ലവ്വീന്ദ്രനെപ്പോലിരിക്കണം
തൽപ്രജാവൎഗ്ഗവും തൽപരിവാരവും.
ഇപ്പരമാൎത്ഥം ഗ്രഹിച്ചു, വനേചര—
രൎപ്പിച്ചിടും സ്നേഹഭാരത്തൊടൊപ്പമേ
അംഗീകരിക്കണം നിശ്ശങ്കമിക്കാഴ്ച
ഞങ്ങൾക്കരുളണം ചാരിതാൎത്ഥ്യോദയം.
ഇപ്രദേശത്തേക്കു വന്നവർ ഞങ്ങൾക്കൊ—
രുൾപ്രിയമേറും വിരുന്നുകാരല്ലയോ?
ഇല്ല ഭവാദൃശസേവനയോഗ്യമാ—
യുള്ള ഭാഗ്യോദയം ഞങ്ങൾക്കു ലേശവും.
എന്തു നല്കും ഞങ്ങൾ? സൽക്കരിച്ചീടുവാ—
നിന്ധനപത്രങ്ങൾമാത്രമസ്മദ്ധനം.
ആടയും പാത്രവും മോഷ്ടിച്ചിടായ്കതാൻ
കാടരാം ഞങ്ങൾതൻ വമ്പിച്ച സേവനം.
ഞങ്ങൾ ദുൎബ്ബുദ്ധിക,ളജ്ഞാനമൂൎത്തിക,—
ളിങ്ങനേകായിരം പ്രാണികൾക്കന്തകർ;

ദുഷ്ടമാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നവർ,
കെട്ടജാതിക്കാരധർമ്മപ്രകൃതികൾ.
കൊല്ലലും കൊള്ളയും നിശ്ശങ്കമാചരി–
ച്ചല്ലും പകലും നയിക്കയാണിജ്ജനം.
ഉണ്ണുവാനെന്നല്ലുടുക്കുവാനും വക–
യുള്ളവരല്ലഹോ! ഞങ്ങൾ മാലോകരേ!
എങ്ങനെ സംഗതിയാവും കിനാവിലും
ഞങ്ങളിൽധർമ്മവിചാരമുദിക്കുവാൻ?
ശ്രീരാമദർശനപുണ്യംനിമിത്തമായ്
ചേരുന്നു ഞങ്ങളിലിപ്പോഴതീവിധം.
ദുർല്ലഭരാമപദാംബുജം കാണ്കവേ
ദുസ്സഹതാപവും പാപവും വിട്ടുപോയ്.''

ഏവം കിരാതോക്തി കേൾക്കെ,യക്കൂട്ടരിൽ
താവുന്ന ഭാഗ്യം പുകഴ്ത്തീ പുരജനം.
വാക്കിലും നോക്കിലും പ്രേമം വഴിഞ്ഞൊരാ–
ശ്ശ്ലാഘ്യരെക്കണ്ടു സുഖിച്ചു പൗരവ്രജം.
ഇല്ലവർക്കുള്ളപോൽ ഭക്തി തങ്ങൾക്കെന്നു
ചൊല്ലുകയായിതയോദ്ധ്യാനിവാസികൾ.
ലോഹം കയററിയ കപ്പലും താഴില്ല
രാഘവാനുഗ്രഹാൽ; —ചൊൽവൂ തുളസി ഞാൻ.
നിത്യവുമാനന്ദമാന്നു വനങ്ങളിൽ
ചുററിച്ചരിച്ചു രസിച്ചു സമസ്തരും;
പുത്തനാം മാരിനീർ കണ്ടു തവളയും
മത്തമയൂരവും പ്രീതിയാളുംവിധം.
ശ്രീരാമഭക്തിയിൽ മുങ്ങിക്കഴികയാ–
ലോരോദിവസവുമോരോനിമേഷമായ്.
പ്രത്യേകരൂപം ധരിച്ചു ചെന്നാദരാൽ
ഭർത്തൃമാതാക്കളെസ്സേവിച്ചു ജാനകി.
ഈ രഹസ്യം രാമചന്ദ്രനല്ലാതെക–
ണ്ടാരുമറിഞ്ഞില്ല ലേശമെന്നാകിലും.
മായകളത്രയുമുൾക്കൊണ്ടിടും മഹാ–
മായയല്ലേ, സതി വൈദേഹനന്ദിനി?
തൻപരിചര്യയാൽ ശ്വശ്രൂജനങ്ങൾതൻ
സമ്പ്രീതിപാത്രമായാശിസ്സു നേടിനാൾ.
മൈഥിലീരാഘവലക്ഷ്മണന്മാരുടെ
ചേതനാരമ്യം സരളത കാണ്കയാൽ,

അച്ഛിന്നകൗടില്യമേറുവോളെങ്കിലും
പശ്ചാത്തപിക്കയായ് റാണി കൈകേയിയും.
യാചിച്ച കൈകേയി സർവ്വംസഹയൊടും
ഹാ! ചണ്ഡമൂർത്തിയാമന്തകൻതന്നൊടും.
പൃഥ്വി നല്കീലിടം കേകയപുത്രിക്ക
മൃത്യുവരുളീല ധർമ്മരാജാവുമേ.
രാമവിമുഖക്ക് കിട്ടുകില്ലാ, മഹാ–
ഭീമനരകതലത്തിലുമൊട്ടിടം;
എന്നേവമോതുന്നു ലോകവും വേദവു–
മെന്നല്ല, പാടുന്ന കാവ്യകർത്താക്കളും.

എത്തുമോ, രാമനയോദ്ധ്യയി,ലില്ലയോ?
മെത്തുന്ന സന്ദേഹമാർന്നു ജനാവലി.
ഇക്കണക്കുണ്ടായ ശങ്കനിമിത്തമായ്
ദുഃഖനിമഗ്നനായ്ത്തീർന്നു ഭരതനും;
പല്വലത്തിൽജ്ജലം തീരെ വററീടവേ
പങ്കത്തിലാണ്ടുപോം മത്സ്യംകണക്കിനെ.
ഇല്ല വിശപ്പു കുമാരന്നഹസ്സിലു–
മില്ല നിദ്രാലവം പാതിരാവിങ്കലും.

### സഭയുടെ ആരംഭം

ആധിപൂണ്ടോർത്താൻ ഭരത, 'നെന്നമ്മതൻ
കൈതവം, കാലപ്പിഴയ്ക്കു നിമിത്തമായ്;
നന്നായ് വിളഞ്ഞുകിടക്കുന്ന പാടത്തു
വന്നുചേർന്നോരീതിബാധയെന്നോണമേ.
പൂജ്യപുരുഷനാം ശ്രീരാമചന്ദ്രന്നു
രാജ്യാഭിഷേകംനടത്തേണ്ടതെങ്ങനെ?
എന്താണുവേണ്ടതെന്നെത്ര ചിന്തിക്കിലും
ഹന്ത! കാണുന്നീലുപായമേതെങ്കിലും.
കല്പിച്ചിടും ഗുരുവെങ്കിലോ തീർച്ചയാ–
യുല്പലനേത്രൻ മടങ്ങുമയോദ്ധ്യയിൽ.
എന്നാൽ മുനീന്ദ്രനും ചൊല്ലുകില്ലാ, രാമ–
ചന്ദ്രഹിതംനോക്കിയല്ലാതെയൊന്നുമേ.
അമ്മ കല്പിക്കിലും കേൾക്കും രഘൂത്തമ–
നമ്മട്ടു കൗസല്യ ചൊല്ലുകയില്ലൊന്നിനും.
സേവകനായ ഞാനെന്തുരച്ചീടുവാൻ?
ദൈവം പ്രതികൂല;മെന്നല്ല കാലവും.

വല്ലതും ഞാൻ മറുത്തോതിയെന്നാലതു
വമ്പിച്ച ദുഷ്ടമ്മമായിബ്ഭവിച്ചുപോം.
സേവകധമ്മഗുരുത ചിന്തിക്കുകിൽ
ശ്രീവെള്ളിമാമലയേക്കാളധികമാം.'

ഒന്നുമുറയ്ക്കാതെ ചിന്തിച്ചു ചിന്തിച്ചു–
തന്നേ ഭരതൻ കഴിച്ചുകൂട്ടീ നിശ.
കാലത്തെണീററു കുളിച്ചു തൻ ജ്യേഷ്ഠൻെറ
കാൽക്കുപ്പി വാഴ്ത്തെ, വിളിച്ചു ഗുരൂത്തമൻ.
ചെന്നു ഗുരുപദപങ്കജം വന്ദിച്ചു
തന്നിയോഗത്താലിരുന്നു കുമാരകൻ.
ആരണശ്രേഷ്ഠ,രമാത്യപ്രവരരും
പൗരപ്രധാനരും പൂകീ സഭാതലം.
ഓതീ മുനീശ്വരൻ കാലാനുസാരമായ്:
''ചാതുര്യമേറും സഭികജനങ്ങളേ,
മംഗലമൂത്തേ, ഭരത, ഞാൻ ചൊൽവതു
നിങ്ങളെല്ലാവരും ശ്രദ്ധിച്ചു കേൾക്കുവിൻ.
ധമ്മധുരീണൻ, രവിവംശഭാസ്കരൻ,
നിമ്മലൻ, സത്യവാൻ, സവ്വസംരക്ഷകൻ,
മാമറതൻ മുറ തെററാതെ കാക്കുവോൻ,
രാമൻ സ്വതന്ത്രൻ, ജഗൽക്ഷേമകാരകൻ.
ശിഷ്ടഗുരുജനകല്പന കേൾക്കുവോൻ,
ദുഷ്ടസംഹാരകൻ, ദേവപ്രിയങ്കരൻ.
നീതിയും പ്രീതിയും സ്വാത്മം പരമാത്മ–
മേതുമറിയുവോനില്ല രാമോപമം.
ബ്രഹ്മാവുമീശനും ശ്രീമഹാവിഷ്ണുവു–
മംഭോജബന്ധുവും നക്ഷത്രനാഥനും,
ദിക്പാലവീരരും മായയും ജീവനു–
മുൾക്കരുത്തേറുന്ന കമ്മകാലങ്ങളും,
സപ്പരാജാവും മഹീന്ദ്രരു,മെന്നല്ല
ചൊല്ലൊങ്ങിടും വേദശാസ്ത്രങ്ങളിൽസ്സദാ
പാടിയിരിക്കും പ്രഭുത്വവും സിദ്ധിയും
പാഥോജനേത്രൻെറയാജ്ഞാനുവത്തികൾ.
രാമൻെറ കല്പനപോലെ നാം ചെയ്യുകിൽ
ക്ഷേമവും നന്മയും നമ്മൾക്കു സിദ്ധമാം.
ആകയാൽ വിജ്ഞരേ, വേണ്ടപോൽ ചിന്തിച്ചു
വൈകാതെ നിശ്ചയംചെയ്യുകൊൾവിൻ ദൃഢം.

രാമാഭിഷേകം സുഖദമാമേവക്കു–
മാമോദമംഗലഹേതുവുമായ്‌വരും.
എങ്ങനെ രാമനയോദ്ധ്യയ്ക്കു വന്നിടു–
മെന്നു ചിന്തിച്ചൊരു മാർഗ്ഗമുണ്ടാക്കുവിൻ.''

ജ്ഞാനവും നീതിയും ചേർന്ന മുനീശവര-
വാണി കേട്ടാരവരാദരപൂർവ്വകം.
എപ്പോരുമൊന്നുമേ മിണ്ടാതിരിക്കയാ–
ണപ്പോഠം ഭരതൻ നമിച്ചുകൊണ്ടോതിനാൻ:

''ഒന്നിനുപരിയൊന്നെന്നമട്ടെത്രയോ
മന്നവരുണ്ടായി മാർത്താണ്ഡവംശജർ.
ജന്മമരുളീ പിതാക്കളൊക്ഷ്വാപക്കു
നന്മയും തിന്മയും ദൈവദത്തങ്ങളും.
താവകാനുഗ്രഹംകൊണ്ടല്ലി, സദ്ഗുരോ,
താപങ്ങളെല്ലാമൊഴി,ഞ്ഞവരേവരും
നിശ്ശേഷഭവ്യവും നേടിയതോക്കുകിൽ
വിശ്വവിദിതമാണിച്ചരിത്രം വിഭോ!
ഭാവൽകനിശ്ചയ,മന്നൃപന്മാരുടെ
ദൈവഗതിയെ നിയന്ത്രിച്ചിരിക്കണം.
തൃക്കരളിങ്കലുറച്ചതു മാററുവാൻ
ശക്തിയുണ്ടായതില്ലാക്കും മഹാഗുരോ!
തത്താദൃശൻ ഭവാനെന്താണുപായമെ–
ന്നിത്തവ്വിലെന്നോടു ചോദിക്കയോ, വിഭോ!
എല്ലാം നിനയ്ക്കുകിലെന്തു ചൊല്ലട്ടെ ഞാ–
നെൻ ഭാഗ്യദോഷം ജയിക്കയാണിപ്പൊഴും.''

സപ്രേമമേവം ഭരതൻ കഥിക്കയാ–
ലുറപ്രീതി കൈക്കൊണ്ടുരച്ചാൻ മഹാമുനി:
''വത്സ, നീ ചൊന്നതു സത്യമാണെങ്കിലു–
മിസ്സിദ്ധിയത്രയും രാമകാരുണ്യമാം.
സംസിദ്ധി ചേരില്ല രാമവിമുഖരിൽ
സങ്കോചമോടു ഞാനൊന്നു ചൊല്ലീടുവൻ.
പോകും സമസ്തവുമെന്നു കണ്ടാൽബ്ബുധ–
ലോക,മർദ്ധാംശം ത്യജിക്കുമർദ്ധത്തിനായ്.
മാനവശ്രേഷ്ഠനാം നീയുമനുജനും
കാനനവാസം വരിക്കുമെന്നാവുകിൽ,
രാമനെ,സ്സീതയെ,ബ്ബാലസൗമിത്രിയെ–
ശ്ശ്രീമദയോദ്ധ്യയിൽ പ്രത്യാനയിച്ചിടാം.''

മാമുനിമുഖ്യന്റെ മംഗളവാക്കിനാൽ
മാനസാനന്ദം നുകർന്നു കുമാരകർ.
മന്നൻ ദശരഥൻ ജീവിച്ചെഴുന്നേററു
വന്നു പുരോഭുവി നില്ക്കുന്നപോലെയും,
രാമാഭിഷേകം നടന്നതുപോലെയു-
മാമോദമാർന്നു ഭരതനും തമ്പിയും.
നേട്ടം സമാഗതമായിതൊട്ടേറെയും
കോട്ടം കുറച്ചുമെന്നോർത്തു ജനാവലി.
അല്ലലും സൗഖ്യവും റാണിമാക്കൊക്കെയും
തുല്യമായെങ്കിലുമാശ്വസിച്ചീലവർ.
ചൊന്നാൻ ഭരതൻ: ''മഹാമുനി കല്പിച്ച-
തന്യൂനമാദരിച്ചിന്നനുഷ്ഠിക്കുകിൽ
ജന്മം സഫലമാക്കുതീന്നിട,മെന്നല്ല
നമ്മൾക്കഭീഷ്ടങ്ങളായത്തമായ്‌വരും.
പാക്കാം വനത്തിൽ ഞാൻ ജന്മം മുഴവനു-
മോക്കിലതില്പരം നന്മയെന്തുള്ളു മേ?
സീതയും രാമനുമേതൊരുനേരവു-
മാർതൻ മനസ്സിലുമെത്താൻ കഴിയുവോർ.
ജ്ഞാനവാരാശിയാമങ്ങോ, മഹാഗുരോ;
കാണാത്തതൊന്നില്ല ലോകതത്വങ്ങളിൽ.
അങ്ങരുളിച്ചെയ്യതാത്മാത്ഥമായുള്ളൊ-
രിംഗിതമാണെന്നിരിക്കിലാചാര്യരേ,
സ്വീയവചസ്സുകളത്ഥവത്താക്കുവാ-
നീയിവനങ്ങയോടത്ഥിക്കയാണിതാ.''

ഏവം ഭരതോക്തി കേൾക്കയും തൽപരി-
പാവനപ്രേമമറികയുംചെയ്യവേ,
ശ്രീവസിഷ്ഠാചാര്യപാദരും സഭ്യരും
കേവലം തങ്ങളെപ്പോലും മറന്നുപോയ്.

സാഗരംപോലെ വിശാലമത്രേ മഹാ-
ഭാഗൻ ഭരതന്റെ മാഹാത്മ്യസഞ്ചയം;
ആയതിൻതീരത്തു നില്ക്കുമബലപോ-
ലായി, മഹാമുനിമുഖ്യന്റെ ശേമുഷി.
ആഴി കടക്കുവാനാശി,ച്ചുപായങ്ങ;-
ളാരായ്കയാണവ;ളില്ലൊരു നൗകയും.
വയ്യ, വണ്ണിപ്പാൻ ഭരതമഹിമകൾ
പൊയ്കത്തടത്തിലൊതുങ്ങുമോ വൻകടൽ?

കോമളശീലനെയുള്ളാൽ പ്രശംസിച്ചു
മാമുനി സഭ്യരോടൊത്തു രാമാന്തികം
പൂകവേ നമ്രശിരസ്കനായ് രാഘവൻ
പൂജിച്ചിരുത്തീട്ടു താനുമിരിക്കയായ്.
ദേശികസത്തമൻ പിന്നീടരുളിനാൻ
ദേശകാലോചിതവാക്കുകളീവിധം:

''ഓതുന്നു രാമ, ഞാൻ; സർവ്വജ്ഞനാണു നീ
നീതിധർമ്മജ്ഞാനചാരുഭണ്ഡാരവും.
സർവ്വഹൃദയനിവാസിയായ് വർത്തിച്ചു
സദ്ഭാവദുർബ്ഭാവമൊക്കെയറിവു നീ.
നിൻ പ്രജകൾക്കും ജനനിമാർക്കും ജന–
സമ്പ്രീതിപാത്രം ഭരതകുമാരനും
പഥ്യമായ്ത്തീരുന്ന പോംവഴിയെന്തെന്നു
ചിത്തത്തിലോർത്തു ഞങ്ങളോടോതുക.
ചൊല്ലുകയില്ല വിചാരിച്ചു ദുഃഖിത--
രില്ലൊരൗചിത്യമപേക്ഷകന്മാരിലും.''

പുഷ്കരനേത്രനുരച്ചു വിനീതനായ്:
''തൃക്കൈയിലാണിതിൻ പോംവഴി സദ്ഗുരോ!
നിന്തിരുവാക്യമനുസരിക്കുന്നതേ
സന്തതം ഞങ്ങൾക്കു പാരം ഹിതകരം.
ആദ്യമായെന്നോടു കല്പിക്കണം ഭവാ–
നാ ധന്യവാക്യം ശിരസാവഹിക്കുവൻ.
പിന്നെയാരോടെന്തു ചൊല്ലുന്നുവോ ഭവാൻ
നന്നായനുഷ്ഠിക്കുമായതെല്ലാവരും.''
പ്രത്യുക്തിയുണ്ടായ് വസിഷ്ഠനിൽനിന്നുടൻ:
''സത്യമത്രേ നീ കഥിച്ചതു രാഘവ!
എന്നാൽബ്ഭരതന്റെ ഭക്തി നിസ്സീമമാ,–
ണിന്നതിൻകീഴിലമർന്നുപോയെന്മതി.
എന്നനുവാദപ്രകാരം കുമാര, നീ
നന്നായ്ബ്ഭരതഹിതംപോലെ ചെയ്യുകിൽ
ഗംഗാസഹായനെസ്സാക്ഷിയാക്കിക്കൊണ്ടു,
മംഗലമുണ്ടാം നിനക്കെന്നു ചൊൽവു ഞാൻ.
കേൾക്കു ഭരതന്റെയർത്ഥന സാദരം
യോഗ്യമായുള്ളതു ചിന്തിച്ചു ചെയ്ക നീ.
വേദവിധിയെയും രാജധർമ്മത്തെയും
സാധുമതത്തെയും മാനിച്ചുകൊള്ളണം.''

വത്സൻ ഭരതനിൽദ്ദേശികന്നുണ്ടായ
വാത്സല്യമോർത്തു കുളിർത്തു രഘൂത്തമൻ.
ധർമ്മധുരന്ധരനെന്നല്ല വാങ്മനഃ-
കർമ്മങ്ങളാൽ സദാ തന്നുടെ സേവകൻ
ഭദ്രൻ ഭരതനെന്നുൾഗ്രഹിച്ചംബുജ-
വക്ത്രനോതീടിനാൻ മഞ്ജുളവാണിയിൽ:

''സ്വാമിൻ, തിരുവടിതന്റെനാമത്തിലു-
മീ മന്ന കൈവിട്ട താതന്റെപേരിലും
ആണയിട്ടോതാം ഭരതന്നു തുല്യനായ്-
ക്കാണുകയില്ലൊരു തമ്പി ലോകങ്ങളിൽ.
ആരു ഗുരുപദഭക്ത,നമർത്ത്യനെ-
യാരണം, ലോകവും വാഴ്ത്തുന്നു ധന്യനായ്.
ദേവ, ഭവൽപ്രേമപാത്രം ഭരതന്റെ
ഭാവുകഭാഗ്യങ്ങളാർക്കു കീർത്തിച്ചിടാം?
ചാരത്തു നില്ക്കെസ്സഹജൻ ഭരതനെ-
പ്പാരം സ്തുതിപ്പതിൽസ്സങ്കോചമുണ്ടു മേ.
എന്തു ചൊല്ലുന്നു ഭരതനതേവിധ-
മന്തരംകൂടാതെ ചെയ്യുയത്രേ വരം.''
ഏവമരുൾചെയ്തശേഷം രഘുവരൻ
കേവലം മൗനംഭജിച്ചിരുന്നീടിനാൻ.

അപ്പോളംബ് ഭരതനോടോതീ മുനീശ്വര,-
''നല്പസങ്കോചവുമെന്യേ കുമാര, നീ
കാരുണ്യസിന്ധുവാമഗ്രജൻതന്നോടു
നേരിട്ടു ചൊല്ലുക നിന്മനോവാഞ്ഛിതം.''

മാമുനിയിങ്ങനെ ചൊന്നതു കേട്ടു,മാ
രാമചന്ദ്രാനുജ്ഞയോർത്തും കുമാരകൻ
സന്തുഷ്ടനാകിലും ഭാരങ്ങളത്രയും
തൻതലയിൽക്കണ്ടു മിണ്ടാതെ നിന്നുപോയ്;
കോരിത്തരിച്ച ശരീരത്തൊടും സ്നേഹ-
ധാരപോൽ തൂകുന്ന ബാഷ്പപൂരത്തൊടും.

ചൊന്നാ,''നെനിക്കു പറയുവാനുള്ളതു
വന്ദ്യൻ വസിഷ്ഠനരുളീ മുഴവനും.
ഒന്നും പറയുവാനില്ലതിലപ്പുറം
നന്നായ് പ്രഭുവിൻസ്വഭാവം ഗ്രഹിപ്പു ഞാൻ.
കോപിക്കയില്ലപരാധികളോടുമ-
ക്കോമളശീലൻ തരിമ്പുമൊരിക്കലും

എന്നിൽ വിശേഷിച്ചു കാരുണ്യപൂരവു-
മുന്നതസ്നേഹവുമുണ്ടെന്നു നിർണ്ണയം.
ലീലയിൽപ്പോലും തിരുവടി കോപന-
ശീലനാകുന്നതു കണ്ടിരിപ്പീല ഞാൻ.
കുട്ടിയായ്‌വാണനാൾതൊട്ടവിടത്തെ ഞാൻ
വിട്ടുപിരിഞ്ഞിടാതത്രേ വളർന്നതും.
എന്നാലൊരിക്കലുമുണ്ടാക്കിവെച്ചതി-
ല്ലെൻമനസ്സിന്നിടിവൊന്നുകൊണ്ടും വിഭു.
നാഥൻെറ കാരുണ്യകാരകരീതിയെൻ
ചേതസ്സിലുണ്ടു പതിഞ്ഞിരിപ്പൂ ദൃഢം.
ഖേലയിൽത്തോൽവി വരിച്ചുമനുജനെ-
ച്ചാലേ ജയിപ്പിച്ചുപോന്നു ദയാമയൻ.
അത്തിരുമേനിതൻ സന്നിധാനത്തിൽ നി-
ന്നല്പേതരസ്നേഹശങ്കാകുലനിവൻ
മിണ്ടുവാനാളല്ല, തദ്ദർശനത്തിങ്ക-
ലുണ്ടായതില്ലലംഭാവമിന്നോളവും.
മാമകനേത്രങ്ങളേതുനേരത്തിലും
പ്രേമദാഹാർത്തങ്ങളായ് ചമയുന്നു ഹാ!
എൻെറയിസ്നേഹം സഹിച്ചീല ദുർവ്വിധി-
യെന്തിനോ, ദുഷ്ടയാമമ്മനിമിത്തമായ്.
മദ്ധ്യേ വലിച്ചിട്ടു വല്ലാത്ത വിഘ്നമൊ;-
ന്നിത്തരം ചൊൽവതെനിക്കശോഭാവഹം.
ഏതൊരാളെങ്കിലുമാത്മമാനത്തിനാൽ
സാധുവും സംശുദ്ധിയുക്തനുമാകുമോ?
മാതാവു ദുഷ്ട; ഞാൻ ശിഷ്ടൻ, സുവൃത്തനു;-
മേതാദൃശം ചിന്ത, കുത്സിതമേററവും.
നെല്ലു വിളയുമോ പാഴ്ക്കുവരകിൽനി-
ന്നല്ലെങ്കിൽ നത്തക്ക നല്കുമോ മൗക്തികം?
ആപത്തിതൊക്കെയുമിങ്ങിജ്ജനത്തിൻെറ-
യാഴമേറീടുമഭാഗ്യപ്പെരുങ്കടൽ.
ഇല്ല കിനാവിലും ദോഷാപരാധങ്ങൾ
തെല്ലുമിക്കാര്യത്തിലാക്കുമെന്നോതിടാം.
സ്വീയപാപത്തിൻഫലമറിയാതെ ഞാൻ
തായയെക്കുററപ്പെടുത്തുകയായ്‌വരും.
എല്ലാവിധത്തിലുമുള്ളിലന്വേഷണം
നല്ലപോൽ ചെയ്കിലും തോററിരിക്കുന്നു ഞാൻ.

എന്നിരുന്നീടിലും ചിന്തിച്ചനോക്കിയാ—
ലൊന്നിൽ ഞാൻ ഭാഗ്യവാനാണെന്നു കണ്ടിടാം.

മാമുനിശ്രേഷ്ഠൻ വസിഷ്ഠനെൻ സദ്ഗുരു;
രാമനും സീതയുമെന്നെജമാനരും.

ആകയാലൊക്കെശ്ശുഭാന്തമാസ്സീരുമെ—
ന്നാശങ്കയില്ലാതെ തോന്നുന്നതുണ്ടു മേ.

സ്വച്ഛതവാസ്സമിപ്പുണ്യപ്രദേശത്തു
സച്ചരിതന്മാരിരിക്കും സഭയിതിൽ

മദ്ഗുരുനാഥപ്രഭൃത്തമസന്നിധി
സദ്ഭാവമോടേ തുറന്നുചൊല്ലുന്നു ഞാൻ.

മാമകപ്രേമമശുദ്ധമോ ശുദ്ധമോ,
മാമകവാക്യമസത്യമോ സത്യമോ

എന്നറിയുന്നവരല്ലേ മഹർഷിയു--
മെന്നഗ്രജാതനാം ശ്രീരഘുനാഥനും.

മന്നൻ മരണംവരിച്ചു സത്യവ്രതൻ
നന്ദനസ്നേഹപരവശമാനസൻ;

മജ്ജനയിത്രിതൻ ദുർബ്ബുദ്ധി കണ്ടതാ-
ണിജ്ജഗത്തെന്നതും നിങ്ങൾക്കറിഞ്ഞിടാം.

ഒന്നു നോക്കീടുവാനാകാത്തവണ്ണമീ
വന്ദ്യജനനിമാരേററം വിവശകൾ.

ഉൽക്കടദുഃഖംനിമിത്തമെരികയാ—
ണിക്കണ്ട പൗരരും നാരീജനങ്ങളും

ഈദൃശാനർത്ഥങ്ങളൊക്കെയുണ്ടാകുവാൻ
ഹേതുവാസ്സീന്നു ഞാനൊരാളല്ലയോ?

ഒക്കെയും കേൾക്കിലുമൊക്കെയറികിലും
ദുഃഖങ്ങളെല്ലാം സഹിച്ചു ജീവിപ്പു ഞാൻ.

ഹാ! മുനിവേഷം ധരിച്ചു തിരുവടി
സൗമിത്രിയോടും ജനകസുതയൊടും

ഒന്നിച്ചരണ്യത്തിലേക്കു പുറപ്പെട്ടി—
തെന്നുള്ള വൃത്താന്തമെൻ ചെവിപൂകവേ

നഗ്നചരണനായെത്തിനേനിങ്ങു ഞാൻ
മുക്കണ്ണനാം പുരാൻ സാക്ഷിയിതിന്നു മേ.

കണ്ടറിഞ്ഞിട്ടും ഗുഹന്റെ ഭക്ത്യാദരം
വിണ്ടുപോയില്ലഹോ! വജ്രോഗ്രമെന്മനം.

ഇന്നിങ്ങു വന്നു ഞാൻ കണ്ടേൻ സകലവു—
മെന്നുയിർ പോകാതെയെല്ലാം സഹിപ്പുതേ.

പോകുന്നമാർഗ്ഗത്തിലാരാരെയീക്ഷിച്ചു
വൈകാതെ സൗമ്യസ്വഭാവം വരിക്കയാൽ,

കാളും വിഷമുള്ള വൃശ്ചികസർപ്പങ്ങൾ-
പോലും തമോഗുണം പാടേ വെടിഞ്ഞുപോയ്

ചേണാളുമാ രഘുവംശരത്നങ്ങളോ
റാണി കൈകേയിക്കു ശത്രുക്കൾമാത്രമായ്!

തത്താദൃശയാമൊരുത്തിതൻ പുത്രനെ
വിട്ടു മററാരെത്തപിപ്പിക്കുമീശ്വരൻ?''

ദുഃഖവും ഭക്തിയും നീതി വിനയവു-
മൊക്കൊണ്ട രാജകുമാരൻെറ ഭാഷണം

കേൾക്കെസ്സഭാതലം ശോകനിമഗ്നമായ്
വാടുന്ന മഞ്ഞേററ താമരച്ചാർത്തുപോൽ.

ജ്ഞാനോപദേശം കുമാരന്നു നല്കിനാൻ
നാനാപുരാണകഥകളാൽ മാമുനി.

പിന്നെ രവികുലകൈരവചന്ദ്രനാം
ധന്യൻ രഘുവരൻ ചൊന്നാൻ യഥോചിതം:

''വത്സ, നീയെന്തിന്നു വാട്ടുന്നു നിർമ്മന-
മീശ്വരാധീനമാം ജീവിതത്തിൻഗതി.

കാലത്രയത്തിലും ലോകത്രയത്തിലും
ചേലെഴും കീർത്തിക്കു പാത്രമായ്ത്തീർന്നവർ

ഉന്നതന്മാരായ് ഗണിക്കപ്പെട്ടുകിലും
നിന്നിലുമെത്രയോ താഴത്തു നില്പവർ.

നിന്നെക്കുറിച്ചൊരു ദുഷ്ടവിചാരമീ-
മന്നിലാർക്കെങ്കിലുമുണ്ടെന്നിരിക്കുകിൽ,

നഷ്ടപ്പെട്ടുത്തുമിഹപരസൗഖ്യങ്ങ-
ളൊട്ടുക്കുമായാളതിന്നില്ല സംശയം.

അമ്മ കൈകേയിയാണാപത്തുചേർത്തതെ-
ന്നുണ്മയറിയാതെ ദോഷംചുമത്തുവോർ

ആചാര്യശിഷ്ടസദസ്സിൻെറ സേവന-
മാചരിക്കുന്നവരല്ലെന്നു നിർണ്ണയം.

നിന്നുടെ നാമസ്മൃതിയാലഭദ്രങ്ങ-
ളെന്നല്ല പാപപ്രപഞ്ചവും നഷ്ടമായ്,

ഐഹികകീർത്തിയുമന്യത്ര സൗഖ്യവും
ദേഹികൾക്കുണ്ടാകുമില്ലതിൽ സംശയം.

നിത്യൻ മഹേശനെസ്സാക്ഷിയാക്കീട്ടിതാ
സത്യമുരയ്ക്കുകയാണു നിന്നോടു ഞാൻ.

പൃഥ്വി വത്തിക്കുന്ന നിൻ പരിരക്ഷയിൽ
വ്യത്ഥം കുതക്കം തുടങ്ങരുതിന്നു നീ.
വൈരവും രാഗവുമെത്ര യത്നിക്കിലും
തീരെ മറയ്ക്കുവാനാവില്ലൊരുത്തനും.
നിർബ്ഭയമെത്തുന്നു താപസശ്രേഷ്ഠർത–
ന്നഭ്യണ്ണദേശത്തു പക്ഷിമൃഗാദികൾ.
ലുബ്ധകബാലരെക്കൂടിയും കാണുകിൽ
വിഭ്രമിച്ചോടിയൊളിക്കുന്നു ദൂരവേ.
ശത്രുമിത്രങ്ങളെക്കണ്ടറിഞ്ഞീടുന്നു
പത്രിമൃഗാദിയുമെന്നിരുന്നീടുകിൽ
ജ്ഞാനഗുണങ്ങൾക്കിരിപ്പിടമായുള്ള
മാനവൻതൻ കഥ പിന്നെപ്പറയണോ?
നന്നായറിയുന്നു സോദര, നിന്നെ ഞാ–
നെന്നാലനുചിതമെങ്ങനെ ചെയ്തിടും?
എന്നെയുപേക്ഷിച്ചു സത്യരക്ഷാത്ഥമായ്
തന്നുയിർപോലും വെടിഞ്ഞു നൃപവരൻ.
താതനിയോഗമവഗണിച്ചീടുകി–
ലാതങ്കമത്യത്ഥമുണ്ടായിവന്നിടും.
ഇന്നതിലും തുലോമേറുന്നിതുള്ളിൽ മേ
നിന്നെക്കുറിച്ചുള്ള സസ്നേഹചിന്തനം.
തന്നുകഴിഞ്ഞു ഗുരുപാദരാജ്ഞ മേ
നിന്നിംഗിതം നിറവേററിടാം തീച്ചയായ്.
ഉള്ളംതെളിഞ്ഞു നീ ശങ്കവിട്ടോതുക
ചൊല്ലുന്നതിന്നു ഞാൻ സാധിച്ചുതന്നിടാം.''

സത്യവ്രതനായ രാമൻെറ ഭാഷിതം
സഭ്യജനങ്ങൾക്കു സന്തോഷഹേതുവായ്.

പെട്ടെന്നമരരുമിന്ദ്രനും പേടിച്ചു
നഷ്ടമാം തങ്ങൾതൻ കാര്യമെന്നോത്തുപോയ്.
കണ്ടില്ല കൗശലമൊന്നു,മുള്ളാലവർ
തണ്ടാർദലാക്ഷനെയാശ്രയിച്ചീടിനാർ.
ഉൽകണ്ഠപൂണ്ടവരോതിനാരീവിധം
ഭക്തൻെറ ഭക്തിക്കു കീഴ്പ്പെട്ടു രാഘവൻ.

അത്രിപുത്രൻെറയുമംബരീഷൻെറയും
വൃത്താന്തമോത്തു ഹതാശരായ് ദേവകൾ.
പണ്ടു ഹിരണ്യനിൽനിന്നു ചിരതര–
മുണ്ടായ പീഡനം ദൂരീകരിക്കുവാൻ

പ്രഹ്ലാദഭക്തിക്കധീനൻ നൃസിംഹമായ്
പ്രത്യക്ഷനായതുമോർത്തിതിന്ദ്രാദികാം.
പിന്നെത്തലയറഞ്ഞാകുലപ്പെട്ടവ–
രന്യോന്യമിങ്ങനെ മന്ത്രിക്കയായിതേ:
''ഇന്നിനിയോക്കുകിൽദ്ദേവകാര്യം രാജ–
നന്ദനനാകും ഭരതൻെറ കൈയിലാം.
ഉററവരായുള്ള ദേവജനങ്ങളേ,
മറെറാരുപായവും കാണുന്നതില്ലഹോ!
സേവകസേവനമാദരിച്ചീടുമി–
പ്പാവനാത്മാവായ രാമൻതിരുവടി.
ആകയാൽ സവ്വരും ഭക്തിപുരസ്സരം
കേകയപുത്രിതൻ പുത്രനെയോക്കുവിൻ.
ശീലഗുണങ്ങളാൽ ശ്രീരാമചന്ദ്രനെ–
ബ്ബാലഭരതൻ വശീകരിക്കും ദൃഢം.''

ഏവം നിലിമ്പമതം കേട്ടനേരമാ–
ദ്ദേവഗുരൂത്തമൻ ചൊന്നാൻ ബൃഹസ്പതി:

''നല്ലൊരുപായമാണിച്ചൊന്നതുാശ്ശങ്ക–
യില്ലിതു നിങ്ങാംതൻ വമ്പിച്ച ഭാഗ്യമാം.
ചൊല്ലാം, ഭരതകുമാരപദപ്രേമ–
മല്ലോ സമസ്തസുമംഗലകാരണം.
ശ്രീരാമസേവകസേവനമെന്നതു
നൂറു സുരഭികാംക്കൊപ്പം ശുഭപ്രദം.
ഭക്തി ഭവാന്മാക്കുദിച്ചു ഭരതനി,–
ലത്തലെന്തിന്നിനി,ദ്ദൈവം തുണച്ചിടും.
നോക്കു ഭരതപ്രഭാവം സുരപതേ!
ശ്ലാഘ്യശീലത്താൽ വശീകൃതൻ രാഘവൻ.
രാമചന്ദ്രൻെറ നിഴലേ സഹജനെ–
ന്നാമോദപൂവ്വം ധരിച്ചു ഗീവ്വാണരേ,
ചിത്തമുറപ്പിച്ചുകൊാംവിനെല്ലാവരു–
മിത്തവ്വിലെന്തിന്നു പേടിച്ചിടുന്നു നാം?''

സ്വർല്ലോകവാസികാംക്കുണ്ടായ ചിന്തക–
ളെല്ലാം ഗ്രഹിച്ചൊരാസ്സവ്വചിത്തസ്ഥിതൻ,
വിഷ്ടപനായകൻ കത്തവ്യമോക്ക്യോ–
ലൊട്ടൊന്നു സങ്കോചമാന്നു മേവീടിനാൻ.
ഭാരങ്ങളത്രയും തങ്കൽ ചുമത്തുക–
കാരണം, രാജകുമാരൻ ഭരതനും

നൂറായിരംതരം ചിന്താപരമ്പര
ചേരുന്നൊരുള്ളമായ് വർത്തിച്ചു ചാരവേ.
രാമനിദേശമനുസരിക്കുന്നതേ
ക്ഷേമം, ഗുണകരമെന്നുറച്ചാനവൻ.
സ്വന്തം ശപഥം ത്യജിച്ചുമെൻ നിശ്ചയം
തന്തിരുമേനി നടത്താനൊരുക്കമായ്.
അല്പമല്ലെന്നിൽക്കരുണയും സ്നേഹവും
മൽപ്രഭുവിന്നെന്നു കാണുന്നു ഞാനിതാ.
എല്ലാപ്രകാരവും സീമയററീവിധം
ഫുല്ലാബ്ജനേത്രനനുഗ്രഹിക്കുന്നു മാം.

താമരത്താരൊത്ത പാണികൾ കൂപ്പിനി-
ന്നീമട്ടുണർത്തിച്ചു പിന്നെക്കുമാരകൻ:

''ഞാനെന്തു ചൊല്ലിടു,മെന്തുചൊല്ലിച്ചിടും?
ദീനദയാനിധേ, സർവ്വജ്ഞനങ്ങോരാൾ.
പ്രീതനായ് ദേശിക,നങ്ങനുകൂലനു;-
മാതങ്കഭാരമശേഷമകന്നുപോയ്.
സത്യവിഭംഗം ഭയപ്പെട്ടിരുന്നു ഞാ-
നസ്തംഗതമായ്ച്ചമഞ്ഞിതാച്ചിന്തനം.
ദിഗ്ഭ്രമമുണ്ടാമൊരുത്തനെന്നാവുകി-
ലക്കനെക്കുററപ്പെടുത്തുന്നതെന്തിനായ്?
ദിഷ്ടപ്പിഴയുമെന്മാതാവു കാട്ടിയ
ദൗഷ്ട്യവും ദൈവപ്രതികൂലഭാവവും,
കാലകാഠിന്യവുമൊത്തുചേർന്നിമ്മഹാ-
മാലും വിനാശവും സംഭവിപ്പിച്ചു മേ.
എന്നാൽ പ്രണതസംരക്ഷകനങ്ങുന്നു
നന്നായ് ഫലിപ്പിച്ചിതാത്മപ്രതിജ്ഞയെ.
തെല്ലും പുതിയതല്ലീരീതിയങ്ങേക്കു
സല്ലോകവേദപ്രസിദ്ധം, പ്രകടവും.
ഇങ്ങു നാം കാണുമീലോകം ദുഷിച്ചതാ-
ണങ്ങൊരാൾമാത്രം സഗുണൻ, മഹാപ്രഭോ!
നിന്തിരുമേനി സഗുണനായ്ത്തീർന്നതോ
സ്വന്തം ഗുണങ്ങളാൽമാത്രമത്രേ വിഭോ!
സ്വാമിസ്വഭാവം സുരതരുസന്നിഭം
സൗമുഖ്യവൈമുഖ്യമില്ലൊരാളോടുമേ.
ചാരത്തു ചെന്നതിൻ ചുനിഴ,ലാതങ്ക-
ഭാരമകററുന്നതെന്നറിഞ്ഞാദരാൽ

അത്ഥനംചെയ്‌വോ,നരചനോ നിസ്വനോ
സത്വഗുണസ്ഥനോ താമസശീലനോ
ആരായിരിക്കിലും നേടുന്നിതാസ്സുര–
ഭൂരുഹത്തിങ്കൽനിന്നാഗ്രഹിക്കും ഫലം.

എൻ ഗുരുനാഥനുമെന്നഗ്രജാതനു–
മെന്നിലപ്പിക്കുമീ വാത്സല്യമോക്കയാൽ,
കെട്ടടങ്ങീ മമ ചിത്തവിക്ഷോഭ,മുരം–
ത്തട്ടിൽനിന്നാകെയൊഴിഞ്ഞു സന്ദേഹവും.

ഈയുള്ളവന്നു—നിൻ സേവക,ന്നെത്രയും
ശ്രേയസ്സുരമായ്പ്പരിണമിക്കുന്നതും
നിന്തിരുമേനിക്കഹിതമാകാത്തതു–
മെ,ന്തതു ചെയ്യുയേവേണ്ടൂ ദയാനിധേ!

ഏതൊരു സേവകൻ സ്വാമിയിൽ സങ്കോച–
മേകി, സ്വകീയഹിതം കൊതിക്കുന്നുവോ,
ആവിധമുള്ളൊരു സേവകൻതൻമതി
ഹാ! വെറും നീചമാണില്ലൊരു സംശയം.

സ്വാമിതൻ സേവനമൊന്നിലത്രേ നിജ–
ക്ഷേമഹിതങ്ങളെന്നോക്കണം സേവകൻ.

എന്നല്ല ലോഭമുപേക്ഷിച്ചുകൊള്ളണം
തന്നുടെ സൗഖ്യങ്ങളെല്ലാം ത്യജിക്കണം.

അങ്ങയോദ്ധ്യയ്ക്കു തിരിച്ചെഴുന്നള്ളുവാൻ
തിങ്ങുന്നിതാഗ്രഹമേവക്കുമൊന്നുപോൽ.

എങ്കിലും നിന്നാജ്ഞ പാലിച്ചുകൊാംവതാ–
ണെങ്ങാംക്കനേകംമടങ്ങു ഗുണപ്രദം.

ഇന്നിതു പാത്താൽ പരമാത്ഥസാരമാം
പുണ്യാനുഭൂതിയാം മുക്തൃലങ്കാരമാം.

നേരുന്നിതൊന്നു ഞാൻ ദേവ, കേട്ടീടണം
ചേരുന്നതെന്തതു ചെയ്യരുളീടണം.

കൊണ്ടുവന്നിട്ടുണ്ടഭിഷേകസാമഗ്രി–
യുണ്ടിഷ്ടമെങ്കിലക്കമ്മം നടത്തണം.

എന്നെസ്സഹാനുജം കാട്ടിലാക്കിബ്ഭവാ–
നെല്ലാവരേയും സനാഥരാക്കീടണം.

അല്ലെങ്കിലെൻ പ്രഭോ, ലക്ഷ്മണശത്രുഘ്ന–
രങ്ങയോദ്ധ്യാപുരം പൂകുമാറാക്കണം.

നിൻചരണാംബുജസേവനത്തിന്നു ഞാൻ
സഞ്ചരിച്ചീടാമരണ്യഭാഗങ്ങളിൽ.

അംഗീകരിക്കയില്ലിച്ചൊന്നതെങ്കിലോ
ഞങ്ങളീ മൂവരും കാട്ടിൽക്കഴിഞ്ഞിടാം.

ദേവി വൈദേഹിയോടൊന്നിച്ചയോദ്ധ്യയിൽ
പാവനാത്മാവേ, തിരിച്ചെഴുന്നള്ളണം.

പ്രീതിയെന്താണോ തിരുവടിക്കായതു
ഹേ ദയാസത്തമേ, ചെയ്യുമാറാകണം.

നീതിയും ധർമ്മവും ചിന്തിച്ചിടാത്തൊരു
ബോധവിഹീനനിൽ സർവ്വഭാരങ്ങളും

ഏററിവെച്ചു ഭവാ,നില്ലൊരു സംശയം
സ്വാത്മസിദ്ധിക്കാണു ചൊൽവതെല്ലാമിവൻ.

അത്തലിൽപ്പെട്ടു കുഴങ്ങുന്ന മർത്ത്യൻെറ
ചിത്തത്തിലെങ്ങനെ ബോധമുണ്ടായ്‌വരും!

നാഥാജ്ഞകേട്ടാൽ ചെറുക്കവോനെക്കണ്ടു
നാണവും നാണിച്ചുനിന്നുപോം നിശ്ചയം.

ദുർഗ്ഗുണാഗാധസമുദ്രമീയുള്ളവ;—
നഗ്രജനെന്നെപ്പുകഴ്ത്തുന്നിതെങ്കിലും.

വല്ലായ്മയങ്ങേക്കു തോന്നാത്തമട്ടുള്ള
വല്ലൊരുപായവുമുണ്ടിനിയെങ്കിലോ,

ആയതനുഷ്ഠിക്കവേണം കൃപാനിധേ!
മായമറേറാതുന്ന തൃപ്പാദസാക്ഷിയായ്.

ലോകകല്യാണംവരുത്തുവാൻതക്കതാ—
യേകമാം മാർഗ്ഗമേ കാണുന്നതുള്ളു ഞാൻ.

നിന്തിരുമേനി മനംതെളിഞ്ഞാരൊട്ടു—
മെന്തു കല്പിക്കിലും ചെയ്യും ധൃതാദരം.

ആവശ്യമില്ലാതെ വന്നുചേർന്നുള്ളതാ—
മീ വിഷമസ്ഥിതി പോകയും ചെയ്തിടും.''

ഏവം ഭരതൻെറ പുണ്യോക്തി കേൾക്കവേ
ദേവസമൂഹമകംകുളിർത്താദരാൽ

നന്നായ് പ്രശംസിച്ചു പിന്നെയും പിന്നെയും
മന്ദാരപുഷ്പങ്ങൾ വാരിവർഷിക്കയായ്.

ഒട്ടൊരു ശങ്കയിൽപ്പെട്ടു പുരജനം
തുഷ്ടരായീ മുനിമാരും കിരാതരും.

സന്നിശ്ശബ്ദചിത്തനായ് ശ്രീരാമചന്ദ്രനു—
മൊന്നുമേ മിണ്ടാതിരുന്നുപോയീ തദാ.

അക്കാഴ്ചകാണ്കെസ്സഭികജനങ്ങളി—
ലുൽക്കണ്ഠവർദ്ധിച്ചിതോരോനിമിഷവും.

എത്തീ ജനകന്റെ ദൂതരങ്ങെന്നുള്ള
വൃത്താന്തമപ്പോറം ശ്രവിച്ച മഹാമുനി
ആനയിച്ചീടുവാൻ കല്പിക്കയാലവ—
രാഗതരായി നമിച്ചു സദസ്സിനെ.
താപസവേഷത്തിലണ്ണോാജനേത്രനെ—
ത്താപാർദ്രരായ്ക്കണ്ടു നിന്നുപോയാരവർ.
''മേദിനീഭൃത്താം ജനകന്നു സൗഖ്യമോ?''
ചോദിച്ചു ദൂതരോടേവമൃഷീശ്വരൻ.

വ്യാകുലചിത്തരായ് ശീഷം കുനിച്ചുടൻ
കൈക്കൂപ്പിയുത്തമദ്ദൂതരോതീടിനാർ:

''ഇദ്ദയാപൂർണ്ണമാം ചോദ്യമൊന്നാൽ വിഭോ,
സിദ്ധമാമല്ലോ സമസ്തകുശലവും.
എങ്കിലും കോസലനാഥനോടൊന്നിച്ചു
മംഗലഭാവങ്ങളൊക്കെയും യാത്രയായ്.
പാരിടമെല്ലാം, വിശേഷിച്ചയോദ്ധ്യയും
പോരാ, മിഥിലയും നാഥനില്ലാത്തതായ്.
രാജനിര്യാണം ശ്രവിക്കെജ്ജനകനും
ഹാ! ജനവൃന്ദവും ഭ്രാന്തരെപ്പോലെയായ്.
അപ്പോറം വിദേഹനെ*ക്കണ്ടവക്കൊക്കെയു—
മപ്പേരു സാത്ഥകമെന്നു തോന്നീ വിഭോ!
റാണി കൈകേയിതൻ വിക്രിയയാൽ നൃപൻ
ഹാ! മണിപൊയ്പോയ സപ്പത്തിനൊപ്പമായ്.
നല്കീ ഭരതന്നു രാജ്യം, രഘുവരൻ
വൈകാതെ കാനനം പൂകി,യെന്നിങ്ങനെ
കേട്ടപ്പൊഴമ്മിഥിലേശ്വരന്നുണ്ടായ
വാട്ടവും ദുഃഖവും വണ്ണിക്ക ദുശ്ശകം!
മന്ത്രീന്ദ്രപണ്ഡിതസംഘത്തൊടാരാഞ്ഞി—
തെന്തേ കരണീയ,മെന്നു ഭൂപാലകൻ.
വൃത്താന്തമാകെ നിരൂപിച്ചുനോക്കിലും
കത്തവ്യമെന്തെന്നു ചൊല്ലീലൊരുവനും.
പിന്നെത്തിരുവടി ചിത്തമുറപ്പിച്ചു
നന്നായ് വിചാരിച്ചു ദൂതരായ് നാൽവരെ
ക്ഷിപ്രമയോദ്ധ്യയ്ക്കയച്ചു ഭരതന്റെ—
യുറംബ്ഭാവമെന്തെന്നു ഗൂഢം ഗ്രഹിക്കുവാൻ.

* ദേഹത്തോടുകൂടാത്തവൻ വിദേഹൻ. ജനകൻ ദേഹമില്ലാത്തവനെപ്പോലെ—മൃതനെപ്പോലെ—ആയിത്തീൻ എന്നു സാരം.

ദൂതരയോദ്ധ്യയിലെത്തിബ്ഭരതന്റെ
ഖേദവും ചേഷ്ടയും കണ്ടോരനന്തരം
പോയീ മിഥിലയിൽ, ചിത്രകൂടത്തിലേ–
ക്കാ യുവമന്നൻ ഭരതനും യാത്രയായ്.
പ്രത്യാഗമിച്ചോരദ്ദൂതർ, യഥാമതി
വൃത്താന്തമോതീ ജനകസദസ്സതിൽ.
മന്നൻ, പുരോഹിതൻ, മന്ത്രി, പരിജന–
മെന്നിവരെല്ലാം വിഷണ്ണരായീ തുലോം.
പിന്നെബ്ഭരതനെപ്പാരം പ്രശംസിച്ചു
സൈന്യനാഥന്മാരെയങ്ങു വരുത്തിനാൻ.
ഭൂപനികേതവും നാടും നഗരവു–
മാപത്തുകൂടാതെ സൂക്ഷിച്ചുകൊള്ളുവാൻ
കല്പനനല്കി,ത്തുരഗരഥാദിയോ–
ടൊപ്പം വനത്തിന്നു പോകാനൊരുക്കമായ്.
നാനാപരിജനസേവിതനായ് രണ്ടു
നാഴികയ്ക്കുള്ളിൽ പുറപ്പെട്ടു ഭൂവരൻ,
വല്ലാത്ത മാർഗ്ഗമാണെന്നിരുന്നീടിലും
തെല്ലൊന്നു വിശ്രമിച്ചീലാ നരപതി.
ഇന്നുദിച്ചപ്പോഴ് പ്രയാഗതീർത്ഥത്തിൽ വ–
ന്നന്യൂനഭക്ത്യാ കുളിച്ചിതെല്ലാവരും.
പിന്നെ യമുനകടക്കാൻതുടങ്ങവേ
വന്നു ചൊല്ലീടുവാൻ വിട്ടിതു ഞങ്ങളെ.''

ഏവമുണർത്തിച്ചു വന്ദിച്ചുനില്ക്കവേ
ദേവൻ വസിഷ്ഠൻ പുരോഹിതസത്തമൻ
ആറേഴു വേടരെക്കൂട്ടിയയച്ചിതാ–
ക്കൂറെഴും സന്ദേശവാഹകരെ ക്ഷണം.

ശ്രീവിദേഹേശ്വരനങ്ങെഴുന്നള്ളുന്നൊ–
രാ വാർത്തയാൽത്തുലോം ഹൃഷ്ടരായ് സർവ്വരും.
എന്നാലൊരസ്വാസ്ഥ്യമുണ്ടായി രാമനു–
മന്നിലിമ്പാധിപനായ മഹേന്ദ്രനും.
ശോകനിമഗ്നയായ്ത്തീർന്നു കുടിലയാം
കേകയനന്ദിനി താന്തസർവ്വാംഗിയാം.
ആരുമായ് ഭാഷണംചെയ്യുമപ്പാപിനി–
യാരെക്കുറിച്ചൊരു ദൂഷണംചൊല്ലിടും?
നാലുനാൾക്കൂടിയങ്ങാവസിക്കാമെന്നു
നാരീപുരുഷരറിഞ്ഞു സന്തുഷ്ടരായ്.

അങ്ങനെയദ്ദിനം പോയിതട്ടത്തനാറം
മംഗലസ്നാനം കഴിഞ്ഞു നിഖിലരും.
പാവനാത്മാവാം ഗണേശനെ,സ്സൂര്യനെ–
സ്സേവിച്ചു പാർവ്വതീശങ്കരന്മാരെയും.
ഇന്ദിരാകാന്തചരണം പണിഞ്ഞുകൊ–
ണ്ടിങ്ങനെയർത്ഥിച്ചു കൂപ്പുകൈയായവർ:

''രാജീവലോചനൻ മന്നനാകേണമേ
റാണിയായ്ത്തീരണേ ജാനകീദേവിയും.
ആനന്ദസത്മമയോദ്ധ്യയാകേണമേ
മാനവരത്നങ്ങളങ്ങു വാഴേണമേ.
വാഴിക്കവേണമേ രാമ,നിളമയായ്
വാർമികും സൗശീല്യമാന്ന ഭരതനെ.
ഇമ്മട്ടൊരാനന്ദപൂരത്തിലാഴ്ത്തി നീ
ജന്മസാഫല്യം വരുത്തിത്തരേണമേ.
ദേശികപണ്ഡിതസോദരയുക്തനായ്
ദേവനയോദ്ധ്യ ഭരിക്കുമാറാകണേ.
അക്കാഴ്ച കണ്ടു മരിക്കുവാൻ ഞങ്ങളി–
ലുംക്കനിവങ്ങേക്കുദിക്കേണമേ വിഭോ!''

ലോകരിപ്രേമോക്തി ഭുകവേ താപസർ
യോഗവിരക്തികരം നിസ്സാരമാക്കിനാർ.
ഇങ്ങനെ നേർന്നുകഴിഞ്ഞു പൂരജനം
പങ്കേരുഹാക്ഷനെക്കണ്ടു കൈക്കൂപ്പിനാർ.
ഉത്തമമദ്ധ്യമനിമ്നഭേദംപെടും
മർത്ത്യർക്കു ദർശനമൊത്തു യഥാതഥം.
മാനിച്ചു കാരുണ്യരാശിയെല്ലാരെയും
മാനവന്മാരും പുകഴ്ത്തീ വിഭുവിനെ:

''ബാല്യംമുതല്ക്കിത്തിരുവടി നീതിസൗ–
ശീല്യമുള്ളോരെത്തുണച്ചുപോന്നു സദാ.
ശാലീനതയ്ക്കും സരളശീലത്തിനു–
മീലോകസുന്ദരൻ ചാരുനിധാനമാം.''

രാമഗുണഗണം വർണ്ണിച്ചു സർവ്വരും
പ്രേമഭരിതഹൃദയരായ്ത്തീർന്നതേ.
'ദേവൻ സ്വകീയരെന്നെണ്ണുന്ന നമ്മാംക്കു
നേർവരാനുണ്ടോ സുകൃതികളൂഴിയിൽ?'
എന്നു കൈവന്നൊരു ഭാഗ്യത്തെയേവരു–
മൊന്നിനൊന്നാഹ്ലാദമേറിപ്പുകഴ്ത്തിനാർ.

## ജനകരാജാഗമനം

അന്നേരമാഗതനായീ മിഥിലേശ-
നെന്നു കേട്ടേവരും സന്തുഷ്ടചിത്തരായ്.
ശീഘ്രമെഴുന്നേററു സൂര്യവംശോജ്ജ്വല-
നാരംക്കാരുമായിപ്പുറപ്പെട്ടു സാദരം.
ചിത്രകൂടാചലം കാണവേ തേർവിട്ടു
ഭക്ത്യാ നമിച്ചു ജനകനൃപാലകൻ.
ശ്രീരാമദശനവാഞ്ഛയാലാഗത-
ന്മാരിലുണ്ടായീല യാത്രാപരിക്ലമം.
മാനസം ചെന്നുകഴിഞ്ഞിതക്കൂട്ടക്കു
ജാനകിയിങ്കലും രാമചന്ദ്രങ്കലും.
ഇല്ല, മനസ്സു ശരീരത്തിലെങ്കി,ലാ-
രല്ലലും സൗഖ്യവും തെല്ലൊന്നറിഞ്ഞിടും?
പ്രേമമദംപൂണ്ട മൈഥിലസംഘവും
രാമസമാജവും സന്ധിച്ചു തങ്ങളിൽ.
രാജാജനകൻ നമിച്ചു മുനികളെ;
രാമൻ മിഥിലാപുരോഹിതന്മാരെയും.
പിന്നെ രഘുവരൻ സോദരന്മാരൊത്തു
ധന്യൻ ജനകമഹീന്ദ്രനെ വന്ദിച്ചു
തൽപരിവാരത്തൊടൊപ്പം നിജാശ്രമ-
മുരംപ്പുകുവാനായ് നയിച്ചു യഥോചിതം.

അമ്മഹിതാശ്രമം ശാന്തരസത്തിൻെറ
നിമ്മലനീരം നിറഞ്ഞ പാഥോനിധി;
രാമനെയാശ്രമവാദ്ധിയിലെത്തിപ്പ-
താമിഥിലേശ്വരസൈന്യദയാനദി.
ചേലേറുമന്നദി ജ്ഞാനവൈരാഗ്യാഖ്യ-
കൂലങ്ങരം മുക്കിക്കവിഞ്ഞു പാഞ്ഞു സ്വയം.
ദുഃഖവചോരൂപപോഷകകുല്യക-
ളക്കരുണാപഗയോടു മേളിക്കയായ്.
ദീഘനിശ്വാസസമീരതരംഗങ്ങരം
വീഴ്ത്തീ, തടസ്ഥിതധൈര്യദ്രുമങ്ങളെ.
ഉഗ്രവിഷാദമാണുക്കെഴും ധാരക-
ളുൽക്കടഭീതിഭ്രമങ്ങരം ചക്രങ്ങളും.
ജ്ഞാനികളത്രേ വനേചര,രുത്തമ-
ജ്ഞാനമെന്നുള്ളതാണോത്താൽ തരണിയും.

എന്നാൽ മറുകരയെത്താൻ പ്രയാസമായ്–
വന്നു, തുഴയില്ലൊരുത്തൻെറ കൈയിലും.
കോലകിരാതാദി സാധുക്കളൊക്കെയും,
കോളേറുമപ്പുഴ പിന്നിട്ടുകൊള്ളുവാൻ
എന്താണുപായമെന്നേതുമറിയാതെ
സന്തപിച്ചീടും പഥികജനങ്ങളാം.
എപ്പൊഴതിന്നദിയാശ്രമവാദ്ധിയി–
ലുറ്റപ്പുകി,യപ്പോഠം സമുദ്രാതിശായിയായ്.
ജ്ഞാനവും ധൈര്യവും ലജ്ജയും കൈവിട്ടു
ദീനങ്ങളായി തിരുസമാജങ്ങളും.
വാഷ്ഠീദൃശരഥരൂപഗ്ഗുണാദിക–
ളാത്തിയിൽ മുങ്ങിക്കരഞ്ഞിതഖിലരും.
ഹാ! മഹാക്രൂരതകാട്ടിയെന്നിങ്ങനെ
വാമവിധിയെപ്പഴിച്ചു ജനാവലി.
ആ വിദേഹേശനെസ്സൂക്ഷിച്ചുനോക്കുക–
യായീ സുരസിദ്ധതാപസസഞ്ചയം.
ആരും കടക്കില്ല, പാത്ഥിവസ്നേഹമാ–
മാമഹാനിമ്നഗ;—ചൊൽവൂ തുളസി ഞാൻ.
ശാന്തരൃഷികളും പൗരപ്രവരരും
സാന്ത്വനംചെയ്തു ജനകരാജേന്ദ്രനെ.
ഉത്തമാചാര്യൻ വസിഷ്ഠനരുളിനാൻ:
''ചിത്തമുറപ്പിക്കവേണം മഹീപതേ!
ആരുടെ വിജ്ഞാനസൂര്യനാൽ സംസാര–
ഘോരനിശീഥിനിയററുപോകുന്നുവോ,
ആരുടെ വാങ്മയരശ്മികളാൽ മുനി–
മാരുടെ ചിത്താബ്ജമുല്ലസിക്കുന്നുവോ,
മാഹാത്മ്യമേറുമാ പ്രാജ്ഞൻെറ ചാരത്തു
മോഹമമതങ്ങളെങ്ങനെ ചെന്നിടും?
ഏതാദൃശസ്ഥിതി സമ്പ്രാപ്തമായതോ
സീതാരഘുവരസ്നേഹമഹിമയാൽ.
ഓതുന്നു വേദങ്ങഠം മൂന്നായ്ജ്ജനങ്ങളെ–
സ്സാധകർ, സിദ്ധർ, വിഷയികളീവിധം.
ശ്രീരാമഭക്തിരസത്താൽ നിറയുന്ന–
താരുടെ മാനസമിച്ചൊന്നക്കൂട്ടരിൽ,
ആ വിമലോദാരചിത്തന്നു തീച്ചയായ്–
ക്കൈവരും ശിഷ്ടസദസ്സിൻമഹാദരം.

ജ്ഞാനരഹിതമാം ഭക്തിയോത്താൽക്കണ്ണ്–
ധാരനില്ലാത്തൊരു തോണിക്കു തുല്യമാം.

ഈമട്ടു മാമുനി ചൊല്ലിക്കഴിയവേ
രാമഘട്ടത്തിൽക്കുളിച്ചാരഖിലരും.
ദീനതപൂണ്ട ജനപ്രകരം ജല–
പാനവുമെന്യേ നയിച്ചിതാ വാസരം.
പക്ഷിമൃഗാദികൾപോലുമുപേക്ഷിച്ചു
ഭക്ഷണമെന്നുള്ളതോർത്തുകണ്ടീടുകിൽ
അത്രമേൽ ദുഃഖം സഹിക്കും പ്രിയപ്പെട്ട
ഭക്തജനങ്ങൾതൻ കാര്യം കഥിക്കണോ?

തണ്ടലർനേത്രനും ശ്രീനിമി[1]രാജനും
രണ്ടു സംഘത്തിലുംപെട്ട ജനങ്ങളും
മുങ്ങിക്കുളിച്ചു വിഷാദവിവശരാ–
യങ്ങൊരു പേരാൽച്ചുവട്ടപൂക്കീടിനാർ.
ആരണന്മാരും വസിഷ്ഠമഹർഷിയും
സൂരിവരേണ്യൻ ശതാനന്ദയോഗിയും
ധർമ്മവിവേകവൈരാഗ്യയുക്തങ്ങളാം
രമ്യോപദേശങ്ങൾ നല്കീ ബഹുവിധം.
ചൊല്ലിപ്പഴം കൗശികമാമുനിമുഖ്യനും
ചൊല്ലീ പുരാണകഥകളോരോവിധം.
പൂജനീയൻ ഗുരു കൗശികൻതന്നോടു
രാജീവലോചനൻ പിന്നെയരുളിനാൻ:

''ഇന്നലെത്തണ്ണീരുപോലും കുടിച്ചിടാ–
തിങ്ങിജ്ജനങ്ങളുപവസിപ്പൂ വിഭോ!''

ചൊന്നാൻ മഹാമുനി: ''രാമനുരച്ചതു
നന്നായി; രണ്ടരയാമം കഴിഞ്ഞുപോയ്.
നിത്യാമുപവാസ''മെന്നു കേട്ടാദരാൽ
പൃഥ്വീപതീന്ദ്രൻ ജനകനരുളിനാൻ:

''ഭംഗിയല്ലിജ്ജനമുണ്ണുകഴിക്കുന്നു[2]–
തിങ്ങെന്നു നിന്തിരുമേനിക്കറിഞ്ഞിടാം.''

1 നിമി–ഇക്ഷ്വാകുരാജാവിന്റെ ഒരു പുത്രൻ. ഇദ്ദേഹമാണ് വിദേഹരാജവംശം സ്ഥാപിച്ചതു്. അതിനാൽ ജനകനെ നിമിരാജൻ (നിമിവംശജാതനായ രാജാവു്) എന്നു പറഞ്ഞിരിക്കുന്നു.

2 അക്കാലത്തെ ആചാരമനുസരിച്ചു്, ശ്വശുരൻ ജാമാതാവിന്റെ ഗൃഹത്തിൽ ഭക്ഷണംകഴിക്കാറുണ്ടായിരുന്നില്ല.

ക്ഷോണീന്ദ്രവാക്യത്തെ മാനിച്ചനന്തരം
സ്നാനംകഴിക്കുവാൻ പോയിതെല്ലാവരും
വേടരാ വേളയിൽക്കന്ദഫലാദികൾ
കൂടകൾക്കുള്ളിൽ നിറച്ചുകൊണ്ടെത്തിനാർ.
രാമകരുണയാൽ സർവ്വകാമപ്രദ-
മായീ മഹത്തായ ചിത്രകൂടാചലം.
അക്കാഴ്ചകാണുന്നമാത്രയിലുള്ളിലെ-
ദ്ദുഃഖങ്ങളെല്ലാമൊഴിഞ്ഞുപോമേവനും.
ആറും തടാകവും കാനനഭൂമിയു-
മാനന്ദരാഗപ്രസന്നതകൊൾകയായ്
സൂനഫലങ്ങൾ നിറഞ്ഞുകാണായിതേ
നാനാമരങ്ങളും വല്ലീകുലങ്ങളും.
കാതുകൾക്കിമ്പംവളർത്തുന്നമാതിരി
നാദമുണ്ടാക്കീ ഖഗമൃഗജാതികൾ.
എന്തൊരുത്സാഹമാണപ്പോഴടവിയിൽ!
ഗന്ധസമീരണൻ വീശീ സുഖപ്രദൻ
ഉക്തിവിഷയമായ്ത്തീരുന്നതെങ്ങനെ
ചിത്തം ഹരിക്കുമാസ്സൗന്ദര്യശേഖരം?
ഭൂപൻ ജനകനെസ്സൽക്കരിക്കാൻ സ്വയം
ഭൂദേവി നന്നായൊരുങ്ങിയെന്നോതിടാം.
സ്നാനംകഴിഞ്ഞു ജനങ്ങളതാതിടം
കാനനവൃക്ഷങ്ങൾ കണ്ടിരുന്നീടിനാർ.
പിന്നെസ്സുധാസമം സ്വാദുററതായിടും
വന്യപക്വങ്ങളും മൂലഫലാദിയും
ഭാജനംതോറും നിറച്ചയച്ചീടിനാൻ
ഭാനുവംശാചാര്യ,നോരോജനത്തിനും.
മംഗലദേവതാപൂജനം നിർവ്വഹി-
ച്ചങ്ങു ഭുജിച്ചു ഫലാഹാരമേവരും.
രാമനെക്കണ്ടുകണ്ടുൾക്കളിരാർന്നുകൊ-
ണ്ടീമട്ടു നാലുനാൾ പോക്കീ ജനാവലി.
ഉണ്ടായിതൊന്നുപോലുള്ളോരഭിമതം
രണ്ടുകൂട്ടത്തിലുമുള്ളവർക്കാകവേ
'അംബുജനേത്രനും സീതയുമില്ലാതെ
പിന്മടങ്ങീടുക നന്നല്ല നിശ്ചയം.'
കോമളരൊന്നിച്ചു കാട്ടിൽക്കഴിവതു
കോടിത്രിദിവസുഖത്തിന്നു തുല്യമാം.

ജാനകീരാഘവലക്ഷ്മണന്മാർകളെ–
ക്കാനനഭൂവിലുപേക്ഷിച്ചുകൊണ്ടഹോ
മന്ദിരംപൂകാനൊരുങ്ങുന്ന മർത്ത്യന്നു
മന്ദഭാഗ്യാവസ്ഥ വന്നുകൂടും ദൃഢം.
ദൈവമനുകൂലമായിരിപ്പോളവും
ദേവനോടൊത്തീ വനത്തിൽക്കഴിഞ്ഞിടാം.
അന്തി മൂന്നിങ്കലുമാമോദപൂർവ്വകം
മന്ദാകിനിയിൽക്കുളിച്ചു വിശുദ്ധരായ്
മാനവനായകദർശനം സാധിപ്പ–
താനന്ദമംഗലസർവ്വസമുദയം.
രാമഗിരിയിലും കാനനഭൂവിലും
മാമുനിമാർതപോവാടനിരയിലും
ചുററിനടന്നു സുരാമൃതസ്വാദിമാ–
വുററ ഫലാദികളാഹാരമാക്കിടാം.
പോകും സുഖമായ് പതിന്നാലുവത്സര–
മേകമാത്രയ്ക്കൊപ്പമേതുമറിയാതെ.
എന്നാലഭാഗ്യരാമീ നമ്മളൊക്കെയെ–
ങ്ങുന്നതമായുള്ളൊരബ്ഭാഗ്യമെങ്ങുവാൻ?''

രണ്ടുകൂട്ടത്തിലുംപെട്ടവർക്കൊക്കെയു–
മുണ്ടായി രാമനിൽബ്ഭക്തി,യേതാദൃശം.

## രാജ്ഞിമാരുടെ സമാഗമം

ഉള്ളംകവരുംവിധത്തിലിതേവിധ–
മെല്ലാരുമിംഗിതം ചൊല്ലിയിരിക്കവേ,
സീതാജനയിത്രി ചൊല്ലിവിട്ടീടിന
ദാസി,യവസരംപാർത്തണഞ്ഞീടിനാൾ.
സന്ദർശനത്തിന്നു തക്കസമയമാ–
ണെന്നറിഞ്ഞദ്ദാസി ചെന്നു പറകയാൽ
റാണിയവരോധമങ്കമാരൊന്നിച്ചു
രാമമാതാക്കൾതൻ സന്നിധിപൂകിനാൾ.
എല്ലാവരേയുമിരുത്തിനാൾ കൗസല്യ
ചൊല്ലിക്കുശലോക്തി സൽക്കാരപൂർവ്വകം.
വജ്രവുംകൂടി ദ്രവിച്ചുപോകുംവിധ–
മുജ്ജ്വലപ്രേമം തെളിച്ചു പരസ്പരം.
കോരിത്തരിപ്പാൽത്തളർന്നുപോയീ തനു,
ധാരയായ് ബാഷ്പം ഗളിച്ചു മിഴികളിൽ.

കാൽനഖംകൊണ്ടു നിലത്തു വരച്ചവർ
മാൽനിറഞ്ഞങ്ങനെ നിന്നു ചെറുതിട.
രാമസീതാപ്രീതി, മൂർത്തങ്ങളായതാ–
ണാ മുഗ്ദ്ധശീലകളെന്നു തോന്നിച്ചിടും.
മററൊരുമട്ടിൽ പറഞ്ഞാൽക്കരുണമൊ–
ന്നൊട്ടേറെരൂപം ധരിച്ചു വർത്തിപ്പതാം.

ശ്രീവിദേഹേശ്വരപത്നിയരുളിനാൾ:
''ഹാ! വിധിതൻ മതി വക്രമത്രേ തുലോം.
നേരിയ പാൽനുരയൊന്നു മുറിക്കുവാൻ
ഘോരമിടിവാളെടുത്തു നിഷ്ഠുരൻ.
കക്ശം, ഭീതിദമത്രേ വിധിയുടെ
വിക്രീഡിതമെന്നു ചൊല്ലാതെ വയ്യ മേ.
കേറക്കുന്നതേയുള്ള പീയൂഷമെന്നു നാ,–
മീക്കണ്ണുകളാൽ കാണ്മതയ്യോ! ഗരളമാം.
കാക്കയും മൂങ്ങയും കൊററിയും നിത്യവും
കാണപ്പെടുന്നുണ്ടു സർവ്വദേശത്തിലും;
എന്നാലരയന്ന,മാക്കുമഗമ്യമായ്
മിന്നുന്നു മാനസകാസാരമൊന്നിലേ.''

ചൊന്നാൾ സുമിത്രയു,''മേററം വിപരീത–
മെന്നല്ല, പാരം വിചിത്രം വിധിഗതി.
സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നു ഹാ!
കുട്ടിക്കളിക്കൊപ്പമെല്ലാം ചതുർമ്മുഖൻ.''

ശ്രീരാമഭദ്രജനിത്രിയോതീടിനാ,–
''ളാരുടെ ദോഷവുമല്ലിതെന്നോക്കണം.
ദുഃഖസുഖങ്ങളും ലാഭനഷ്ടങ്ങള–
മൊക്കെ നിനയ്ക്കുകിൽ കർമ്മവശഗമാം.
കർമ്മഗതിയോ കഠോരമാണായതു
കണ്ടറിയുന്നതു ധാതാവുമാത്രമാം.
എന്തോട്ടു കർമ്മമതേവിധമാവിധി
നന്മയും തിന്മയും നല്കുന്നു നിത്യവും.
ഉണ്ടു ശിരസ്സിൽ സമസ്തജനത്തിനു–
മുല്ലംഘ്യമല്ലാത്തൊരീശ്വരകല്പിതം.
ഉല്പത്തി, രക്ഷ, വിനാശം, വിഷം, സുധ–
യിപ്പടിയെല്ലാം തദാജ്ഞാവിധേയമാം.
ഹേ ദേവി, മോഹവശഗയായിങ്ങനെ
ഖേദിക്കുവാനുള്ള കാര്യമില്ലല്പവും.

ധാതൃപ്രപഞ്ചമചലമാ,ണത്രയ–
ല്ലാദിരഹിതവുമാണെന്നറിയണം.
കോസലേശൻെറ ജനിമരണസ്മൃതി
ഹേ സഖി, കല്യാണഹാനിക്കു ഹേതുവായ്."

അമ്മിഥിലേശ്വരി ചൊന്നാൾ: "ഭവതിതൻ
രമ്യോക്തിയെത്രയും സത്യമത്രേ ദൃഢം.
പുണ്യപരകോടിയാകും ദശരഥ–
മന്നവൻ തന്മഹാറാണിയല്ലേ സഖി.
സൗമിത്രിയൊന്നിച്ചു രാമനും സീതയും
സൗമുഖ്യമോടേ വസിക്കട്ടെ കാടിതിൽ.
ധർമ്മ്യമജ്ജീവിതം താനേ പരിണാമ–
രമ്യമാസ്സ്ലീരും, വരില്ല ദോഷം ലവം."
ആര്യ കൗസല്യ വചിച്ചാൾ: "ഭരതൻെറ
കാര്യമോർത്താണെനിക്കാധി രാജപ്രിയേ!
ഈശപ്രസാദവും ദേവി, ഭവതിത–
ന്നാശിസ്സുമൊന്നുപോലുണ്ടായ്വരികയാൽ
എന്മകൻ രാമനും തദ്വധു സീതയും
നിർമ്മലരത്രേ സുരനദിപോലവേ.
കോമളമാനസേ, ചെയ്തീല മുമ്പു ഞാൻ
രാമനാമത്തിൽശ്ശപഥമൊരിക്കലും.
എന്നാൽക്കുമോരനെസ്സാക്ഷിയാക്കീട്ടു ഞാ–
നിന്നു കഥിക്കുന്നു സത്യം സഹോദരി!
ഭദ്രൻ ഭരതൻെറ ശീലം, മനോഗുണം,
ഭക്തി, വിശ്വാസവും, സോദര്യഭാവവും
ചേരുന്നമട്ടിൽ പ്രകീർത്തിച്ചുകൊള്ളുവാൻ
ശാരദാദേവിയുമാളല്ല നിർണ്ണയം.
വാരിധിനീരം വെറും കക്കയോട്ടിയാൽ
കോരിവററിക്കുവാനാവുമോ ഹേ സഖി!
വംശപ്രദീപം ഭരതനെന്നെപ്പൊഴും
സംശയമില്ലാതറിഞ്ഞിരിക്കുന്നു ഞാൻ.
ഇപ്പരമാർത്ഥം പലപ്പൊഴുമെന്നോടു
കല്പിച്ചരുളിയിട്ടുണ്ടു രാജേശ്വരൻ.
പൊന്നിൻെറ മാററുരകല്ലാൽ, പരീക്ഷണ–
ക്കണ്ണാടിയാൽ മണിമൂല്യവും കണ്ടിടാം;
എന്നപോൽ തക്കതാം സന്ദർഭമൊന്നിനാൽ
നന്നായ്ഗ്രഹിക്കാം പുരുഷസ്വഭാവവും.

പുത്രനെക്കീർത്തിച്ചുകൊൾവതനുചിതം
ബുദ്ധി മന്ദിച്ചുപോയ് സ്നേഹശോകങ്ങളാൽ.''

ഗംഗാവിശുദ്ധോക്തിയേവം ശ്രവിക്കവേ
തിങ്ങുന്നമാലാൽത്തളർന്നുപോയ് രാജ്ഞിമാർ.

ദേവി കൗസല്യ തുടർന്നു തൻഭാഷണം:
''ഹേ വിദേഹേശ്വരി, കേട്ടരുളീടണം.
ജ്ഞാനനിധിയാം ജനകനൃപതിതൻ
പ്രാണപ്രിയതമയല്ലോ തിരുവടി.
ഏതൊരാളുള്ള ഭവതിക്കുപദേശ–
മേകുവാ,നെങ്കിലുമൊന്നറിയിപ്പു ഞാൻ.
തക്ക സമയമറിഞ്ഞു രാജേന്ദ്രനോ–
ടിക്കണക്കിംഗിതമൊന്നുണർത്തിക്കണം.
നാട്ടിൽക്കഴിയട്ടെ ലക്ഷ്മണൻ, രാമനു
കൂട്ടായ്ബ്ഭരതൻ ചരിക്കട്ടെ കാട്ടിലും.
എന്മതം രാജാവു മാനിക്കുമെങ്കിൽ ഞാ–
നെമ്മട്ടുമായതു സാദ്ധ്യമാക്കാം സഖി!
ദുഃഖമുണ്ടേറെയെനിക്കെൻ ഭരതന്റെ–
യുൾക്കരുന്നിങ്ങനെ തപ്തമാവുന്നതിൽ.
രാമനെ വേർപെട്ടു ജീവിക്കയില്ലവൻ
പ്രേമമതേവിധമുണ്ടവന്നെപ്പൊഴും.''

ഇസ്സരളോക്തികൾ കേൾക്കയും ദേവിതൻ
സസ്നേഹഭാവമറികയും ചെയ്കയാൽ
മുങ്ങീ കരുണരസത്തിലെല്ലാവരും;
മംഗളഘോഷം മുഴക്കിത്തെരുതെരെ.
മാരിപോൽപ്പൂനിര വർഷിച്ചു ദേവകൾ;
മാമുനിസിദ്ധരും സ്നേഹാർദ്രചിത്തരായ്.
ക്ഷീണമറിയാതെ നോക്കിയിരുന്നുപോയ്
റാണിമാരപ്പോഴുരച്ചു സുമിത്രയും:

''നാമിങ്ങിരിക്കിലോ നേരം കവിഞ്ഞുപോം
നാഴിക രണ്ടു കഴിഞ്ഞിതീ രാത്രിയിൽ.''

പിന്നെയെഴുന്നേററു രാമാംബ ചൊല്ലിനാൾ
ധന്യയാമമ്മിഥിലേശിയോടീവിധം:

''ഇപ്പോൾത്തിരിച്ചെഴുന്നള്ളിയാലും സഖി,
സപ്രേമമൊന്നു ഞാൻ ചൊൽവതു കേൾക്കണം.

ദൈവഗതിയെന്തു കാണാം വിപത്തിതിൽ
ശ്രീവിദേഹേശ്വരൻ ഞങ്ങൾക്കൊരാശ്രയം.''
ഈ വിനീതോക്തികൾ കേട്ടു കൗസല്യതൻ
പാവനപാദം ഗ്രഹിച്ചുകൊണ്ടാദരാൽ
മൈഥിലീമാതാവു ചൊന്നാൾ: ''ഭവതിതൻ
കൈതവമറ്റൊരീ നമ്രത യുക്തമാം.
വന്ദ്യയാം ദേവി, ദശരഥഗേഹിനി,–
യെന്നല്ല, രാമൻെറ മാതാവുമല്ലയോ?
ധൂമത്തെ വഹ്നിയും ക്ഷുദ്രതൃണങ്ങളെ–
ക്കേമൻ ഗിരിയും വഹിക്കുന്നു മൗലിയിൽ.
താണവരേയും സമാദരിച്ചീടുക–
യാണു മഹാപ്രഭുശ്രേഷ്ഠരവ്വണ്ണമേ.
കർമ്മണാ, വാചാ, മനസാ, ദിവാനിശ–
മിമ്മിഥിലാധിപൻ നിങ്ങൾതൻ സേവകൻ.
നിത്യസഹായികളെന്നു ചൊല്ലേണ്ടതാ–
ക്കൃത്തിവാസസ്സും മഹേശി ഭവാനിയും.
ഭൂവിലാരുള്ളു തുണയ്ക്കു നിങ്ങൾക്കൊരാൾ
കൈവിളക്കുണ്ടോ വിളക്കുന്നു സൂര്യനെ?
രാമനടവിയിൽ പാർത്തു സുരജന–
കാമം നടത്തി മടങ്ങുമയോദ്ധ്യയിൽ;
ചൂടും കിരീടം നരസുരരൊക്കെയും
നേടും സുഖം തൽകരബലച്ഛായയിൽ.
ചൊന്നരുളീട്ടുണ്ടു യാജ്ഞവല്ക്യൻ ഗുരു;
വന്ദ്യയതീന്ദ്രോക്തി മിഥ്യയായ്ത്തീരുമോ?''

ഏവം നിവേദനം ചെയ്തോരനന്തരം
ദേവി കൗസല്യയെക്കുപ്പിസ്സുമാംഗിയാൾ
തന്മകളോടൊത്തു യാത്രയായീടുവാൻ
സമ്മതം വാങ്ങിത്തിരിച്ചെഴുന്നള്ളിനാൾ.
ചേരുകയായീ ജനകജ പിന്നെയ–
ങ്ങോരോ പരിജനത്തോടും യഥോചിതം.
യോക്ഷാമണിയെത്തപസ്വികൾക്കൊത്തൊരു
വേഷത്തിലങ്ങവർ കണ്ടു മാഴ്കീ തുലോം.
രാമഗുരുവിൻ നിദേശം വരിച്ചു ചെ–
ന്നോമൽത്തനൂജയെക്കണ്ടു ജനകനും.
കൂറെഴും ജീവൻെറ നല്ലോരതിഥിയെ
മാറത്തു ചേർത്താൻ മഹാരാജസത്തമൻ

ആ മഹാഭാഗൻെറ ഹൃത്തിലമേയസദ്—
പ്രേമസമുദ്രം കരകവിഞ്ഞു തദാ.
മൈഥിലീസ്നേഹവടദ്രുമം നില്ക്കുന്ന
പൂതപ്രയാഗമായ്ത്തീന്നു തന്മാനസം.
ആ മഹാവൃക്ഷത്തിലുല്ലസിച്ചു രഘു—
രാമപ്രണയക്കിടാവെന്നു തോന്നിടും.
പ്രേമജലധിയിൽ മുങ്ങിക്കുഴഞ്ഞൊരാ—
ബ്രഹ്മമഹേന്ദ്രജ്ഞാനമാക്കണ്ഡമാമുനി,
അക്കിടാവിൻെറ സഹായമപേക്ഷിച്ചു
നില്ക്കുകയായിടാം ജീവൻ പുലത്തുവാൻ.
മോഹത്തിൽ മുങ്ങുന്നതല്ലാ നൃപമതി,
സ്നേഹത്തിൽനിന്നുമുദിച്ച വൈക്ലബ്യമാം.
മാതാപിതാക്കടെതൻ സ്നേഹം നിരീക്ഷിച്ചു
സീതയും വ്യാകുലചിത്തയായ്ത്തീന്നുപോയ്.
പിന്നെ സ്വധമ്മം വിചാരിച്ചു മൈഥില—
നന്ദിനി തെല്ലൊന്നുറപ്പിച്ചു മാനസം.
താപസവേഷം ധരിച്ച തൻപുത്രിയെ—
ബ്ഭൂപതി കാണ്കെ പ്രസന്നനായീ തുലോം.
''കന്യേ!''—സവാത്സല്യമോതീ മഹീശ്വര—
''നന്വയം രണ്ടും പവിത്രീകരിച്ചു നീ.
ഇപ്രപഞ്ചത്തിൽ സമസ്തജനങ്ങളും
ശുഭ്രമാം ത്വൽകീത്തി വാഴ്ത്തുകയല്ലയോ?
നിമ്മലം നിൻയശസ്സെണ്ണമില്ലാത്തൊരാ—
ബ്രഹ്മാണ്ഡമാകെപ്പരന്നു കവികയാൽ
ഇന്നു തോല്പിക്കയാണോമലേ, പേർപെററ
പുണ്യസരിത്തായ ഭാഗീരഥിയെയും.
വാനവഗംഗയ്ക്കു ഭൂമിയിൽ ചൊല്ലെഴും
സ്ഥാനങ്ങരം മൂന്നുതാൻ ഭവ്യപ്രദങ്ങളായ്.
എന്നാൽത്തവകീത്തിവാഹിനിക്കോ സാധു—
വൃന്ദമഹാസ്ഥാനമുണ്ടു നൂറായിരം.''

സത്യവാക്കിങ്ങനെ കേരംക്കവേ സീതയ്ക്കു
വക്ത്രം കുനിഞ്ഞുപോയ് ശങ്കാഭരത്തിനാൽ.
ആലിംഗനംചെയ്തിതച്ഛനുമമ്മയും
ബാലയെപ്പിന്നെയനുഗ്രഹിച്ചീടിനാർ.

'ഇങ്ങു വസിക്കുക നന്നല്ല രാത്രിയിൽ'—
ശങ്കിച്ചു ജാനകി, മിണ്ടിയില്ലെങ്കിലും

പുത്രിതന്നിംഗിതം കണ്ടു മഹാറാണി
ഭർത്താവിനോടതു ഗൂഢമായ് ചൊല്ലിനാഠം.
ഉള്ളാൽ പ്രശംസിച്ചു കന്യയെയങ്ങവർ
ചൊല്ലിവിട്ടീടിനാരാശ്ലേഷപൂർവ്വകം.
പിന്നെച്ചതുരയാം റാണി, ഭരതന്റെ
ഖിന്നതയെല്ലാം ഗ്രഹിപ്പിച്ചു കാന്തനെ.
സൗരഭംചേരുന്ന കാഞ്ചനംപോലെയും
ചാരുസുധാമയ കൗമുദിപോലെയും
മിന്നും ഭരതചരിത്രം ശ്രവിക്കവേ
കണ്ണീർ നിറഞ്ഞു തരിച്ചുപോയ് മേനിയും.
ചിത്തപ്രസാദം വഴിഞ്ഞു കുമാരന്റെ
സദ്യശസ്സ്തോത്രയും വാഴ്ത്തീ നരാധിപൻ.
''കേഠംക്കുക സശ്രദ്ധമിന്നു രമ്യാനനേ,
ചേൽക്കണ്ണിമാർക്കൊരു മൗലിമാണിക്യമേ!
സംശുദ്ധമാമിബ്ഭരത കഥാമൃതം
സംസാരബന്ധവിമോചകം നിർണ്ണയം.
നീതിതന്ത്രത്തിലും ധർമ്മശാസ്ത്രത്തിലും
പൂതമാം ബ്രഹ്മവിചിന്തനത്തിങ്കലും
എന്മതിക്കൊത്തപോൽ ഞാനും കടന്നതു-
ണ്ടെങ്കിലുമൊന്നിതാ തീർച്ചയായ് ചൊല്ലുവൻ.
ഈ രാജനന്ദനമാഹാത്മ്യമോതുവാൻ
പോരുന്നതല്ലെന്റെ ബുദ്ധി,യെന്നല്ലഹോ
ആയതിൻ ഛായയെസ്പർശിക്കുവാനുമി-
ല്ലീയല്ലബുദ്ധിക്കു യോഗ്യത ലേശവും.
ബ്രഹ്മാ, ഗണേശനും, ശേഷൻ, മഹേശനും
നിർമ്മലവാണിയും, കാവ്യകർത്താക്കളും
സൂരീന്ദ്രസത്തമന്മാരും പ്രതിഭയാ-
ലാരും പുകഴ്ത്തുന്ന വിജ്ഞരുമൊക്കവേ
വത്സൻ ഭരതന്റെ ശീലഗുണാദിയി-
ലൗത്സുക്യമാർന്നു സുഖിക്കുന്നു സർവ്വദാ.
ഗംഗപോലേററം പവിത്രം ഭരതന്റെ
മംഗളോദന്തമമൃതിലുമുത്തമം.
ഇല്ലതിരേതും ഭരതഗുണങ്ങഠംക്കു
തുല്യനായില്ലവന്നാരുമറിയണം.
അല്ലെങ്കിലോതാം ഭരതന്നു തുല്യനാ-
യില്ല ഭരതനൊഴിഞ്ഞുമററാരുമേ.

മററെന്തിനോടുപമിക്കും സുമേരുവെ;
തെററെന്നു ചൂളും കവിവരബുദ്ധിയും.
പാരമഗമ്യമാണുക്തികൾ തൽഗ്ഗുണം
നീരമില്ലാത്തേടം മീനുകൾക്കെന്നപോൽ.
സീമയില്ലാത്ത ഭരതമഹിമകൾ
രാമനറിഞ്ഞിടാം വർണ്ണിക്ക ദുഷ്കരം.
പത്തനം പൂകട്ടെ ലക്ഷ്മണൻ; ജ്യേഷ്ഠനോ–
ടൊത്തു വാഴട്ടേ ഭരതൻ വനത്തിലും.
എന്നുള്ളൊരമ്മതമിഷ്ടമാണ്ടീന്നിടും
നന്നുനന്നെന്നു പുകഴ്ത്തുമെല്ലാവരും.
പ്രീതിവിശ്വാസങ്ങളുണ്ടു പരസ്പരം
സീതാപതിക്കും ഭരതനും നിർണ്ണയം.
ശ്രീമാൻ ഭരതൻ മമതതൻ മൂർത്തിതാൻ
രാമൻ സമതതൻ പൂർണ്ണസ്വരൂപവും.
ഓർക്കുന്നതില്ലാ ഭരതനിഹപര–
സൗഖ്യങ്ങളൊന്നും കിനാവിലെന്നാകിലും.
ചേർണ്ണെഴും ശ്രീരാമപാദപ്രണയമായ്–
ക്കാണാം ഭരതൻെറ സിദ്ധികളത്രയും.
രാമാജ്ഞ ലംഘിക്കയില്ലാ,മറവിയി–
ലാമഗ്നനാകിലുംകൂടിക്കുമാരകൻ.
ആകയാൽ സ്നേഹവശഗയായ് ദ്ദേവി, നീ
ശോകഭാരത്താൽ ഞെരുങ്ങേണ്ടതില്ലിതിൽ.''

## രാജസഭ

രാമഭരതഗ്ഗുണങ്ങളെണ്ണിപ്പറ–
ഞ്ഞാമട്ടു രാത്രി കഴിച്ചാരിരുവരും.
ഭാനുവുദിക്കവേ രണ്ടു സംഘങ്ങളും
സ്നാനപൂജാദിയനുഷ്ഠിച്ചുകൊൾകയായ്.
പില്ലാടു രാഘവനാചാര്യസന്നിധി–
യുൾപ്പുക്കു വന്ദിച്ചുണർത്തിച്ചു സാദരം:

''നാഥ, ഭരതനുമമ്മമാരേവരും
നാഗരികസ്ത്രീപുമാന്മാരുമാർത്തരായ്
കാനനക്ലേശം സഹിക്കുന്നു ദീർഘമായ്
ജാനകിതൻ താതമാതാക്കളുൾപ്പെടെ.
യുക്തമെന്താണതു ചെയ്യരുതേണമി–
ങ്ങൊക്കെയുമങ്ങേക്കധീനം ജനഹിതം.

ഏവം നിവേദിച്ച സങ്കോചഭാരമാ–
ന്നാവസിഷ്ഠാന്തികേ നിന്നു രഘുവരൻ.
ആ മുഗ്ദ്ധശീലവും ഭാവവും കാണ്കവേ
രോമഹർഷംപൂണ്ടു ചൊന്നാൻ മഹാമുനി:

''വത്സ, സമസ്തസുഖങ്ങളുമീ രാജ–
സത്സമാജങ്ങൾക്കു സമ്പ്രാപ്തമാകിലും
നീയുമായ് വേർപെടാൻ സംഗതിയായെങ്കി–
ലായതു നാരകയാതനയ്ക്കൊപ്പമാം.
പ്രാണങ്ങൾതൻ പ്രാണനാണു നീ രാഘവ,
ജീവന്നു ജീവൻ; സുഖം സുഖങ്ങൾക്കുമേ.
നിന്നെയുപേക്ഷിച്ചു വീടു പൂകുന്നവൻ–
തന്നെദ്ദുരദൃഷ്ടമെത്തിപ്പിടിച്ചിടും.
നിൻപദപങ്കജഭക്തിയറേറാനു ഹാ!
സമ്പത്സുഖധർമ്മകർമ്മങ്ങൾ നഷ്ടമാം.
രാഘവപ്രേമം ഗണിക്കാത്ത മർത്ത്യൻെറ
യോഗം കുയോഗമാം, ജ്ഞാനമജ്ഞാനമാം.
ഹന്ത! തപിപ്പു, നിൻവേർപാടിലേവരും
നിന്തിരുമുമ്പിൽ സുഖിക്കുന്നു സർവ്വരും.
ആർതൻ വിചാരം ഗ്രഹിക്കുന്നതില്ല നീ–
യാദരിച്ചീടാത്തതാരു നിൻ ശാസനം?
ഒപ്പം ഗ്രഹിപ്പു നീ സർവ്വഗതികളു;–
മിപ്പൊഴുതാശ്രമം പൂകുക രാമ, നീ.''

ഏവമരുൾചെയ്തു മാമുനിനായകൻ
പാവനസ്നേഹവിവശനായ് നില്ക്കവേ
രാമൻ നമിച്ചു വിടവഴങ്ങീടിനാൻ
രാജാ ജനകനെക്കണ്ടാൻ വസിഷ്ഠനും.
ശ്രീരാമവാക്യം നൃപതിയെക്കേൾപ്പിച്ചു
പാരം പ്രശംസിച്ചു തൽഗ്ഗുണം മാമുനി.

''സർവ്വഹിതങ്ങളും ധർമ്മസംയുക്തമായ്
നിർവ്വഹിച്ചാലും മഹാരാജസത്തമ!
ജ്ഞാനരത്നാകരം, നൈപുണ്യമേറുന്ന
മാനവനായകൻ, ധർമ്മധീരൻ ഭവാൻ.
പേരെഴുമങ്ങൊഴിഞ്ഞാരു സമർത്ഥനാം
നേരിട്ടൊരാശങ്കയിപ്പോഴകററുവാൻ?''

ഈവിധമാചാര്യവാക്യം ശ്രവിക്കവേ
ഭൂവരമാനസം സ്നേഹഭരിതമായ്.

ക്ഷോണീന്ദ്രഭാവം സമീക്ഷിച്ചുകൊാംകവേ
ജ്ഞാനവൈരാഗ്യങ്ങാം വൈരാഗ്യമാന്നിതേ.
തിങ്ങും വികാരമോടോക്കുകയായി, 'ഞാ–
നിങ്ങോട്ടു വന്നതനുചിതംതന്നെയായ്.
ഭക്ഷിത്തു കാട്ടിലയച്ചു കുമാരനെ–
സ്സാക്ഷാത്കരിച്ചു തൻ പുത്രവാത്സല്യവും.
ഞാനിതാ, കാനനമൊന്നിൽനിന്നന്യമാം
കാനനത്തിങ്കലേക്കാ രഘുനാഥനെ
ജ്ഞാനിയാണെന്നഭിമാനിച്ചയച്ചുകൊ–
ണ്ടാനന്ദപൂർവ്വം തിരിച്ചുപോയീടണം!'
താപസബ്രാഹ്മണരെല്ലാം വിദേഹേശ–
താപഭാവം കണ്ടു ദുഃഖിച്ചിതേററവും.
പിന്നെബ് ഭരതനെക്കാണ്മാൻ പുറപ്പെട്ടു
മന്നൻ ജനകൻ പരിജനയുക്തനായ്.
ചെന്നു തൊഴുതെതിരേററു ഭരതനും
വന്യാസനത്തിലിരുത്തീ മഹീന്ദ്രനെ.
ഭൂമിപനോതിനാൻ: ''താത ഭരത, കോം
രാമസ്വഭാവമറിഞ്ഞിരിക്കുന്നു നീ.
സത്യവ്രതനാണു ധർമ്മനിരതനാ–
ണുത്തമസ്നേഹനിധാനവുമാണവൻ.
സന്താപമെല്ലാം സഹിക്കുന്ന രാഘവ–
നെന്തേ ഭവന്മതമായതോതീടുക.''
തന്നംഗമാകെത്തരിച്ചും, പൊടിക്കുന്ന
കണ്ണീർ തുടച്ചും കഥിച്ചു കുമാരകൻ:

''പൂജ്യൻ പ്രിയങ്കരനെൻ പ്രഭു രാഘവൻ;
പ്രാജ്ഞൻ ഭവാനെൻ പിതാവിന്നു തുല്യനും.
എന്നല്ല, വന്ദ്യൻ കുലാചാര്യനെപ്പോലെ–
യെൻ ഹിതകാരി; ഞാനച്ഛനില്ലാത്തവൻ.
ഗാധിജൻതൊട്ടുള്ള താപസശ്രേഷ്ഠരും
മേധാബലമുള്ള മന്ത്രിപ്രവരരും
തത്ത്വാർത്ഥവാദ്ധിയാം നിന്തിരുമേനിയു–
മൊത്തു ചേർന്നിട്ടുണ്ടിവിടെയീവേളയിൽ.
ഞാനൊരു ബാലകൻ, സേവകൻ, നിന്തിരു–
മേനിതൻ കല്പനപോലെ നടക്കുവോൻ
എന്നറിഞ്ഞെൻ പ്രഭോ, തക്കതാംബോധനം
തന്നരുളേണമെന്നർത്ഥിക്കയാണിവൻ.

ഇസ്സമാജത്തിൽവെച്ചിപ്പുണ്യഭ്രുവിൽവെ-
ച്ചിപ്പയെന്താണെനിക്കെന്ന ചോദിക്കയോ?
മൂകനും പാപിയും ഭ്രാന്തനുമായ ഞാൻ
ഹാ! കഥിക്കേണ്ടതെന്തെന്നറിവീല മേ.
തീരെച്ചെറിയ മുഖത്തുനിന്നെങ്ങനെ
സാരമേറീടുന്ന വാക്കു പുറപ്പെടും?
ദൈവം വിപരീതമാണെന്നറിഞ്ഞു മേ
സർവ്വം ക്ഷമിപ്പാൻ കരുണയുണ്ടാകണം.
വേദശാസ്ത്രങ്ങളും സൽപുരാണങ്ങളു-
മോതുന്നു, സേവനകർമ്മം സുദുഷ്കരം;
എന്നല്ല ലോകത്തിലുള്ള ജനങ്ങളും
നന്നായ് ഗ്രഹിച്ചിരിക്കുന്നിതീ വാസ്തവം.
ഹാ! മിഥോമാത്സര്യമാർന്നതാണോക്കുകിൽ
സ്വാമിസപര്യയും തൻകാര്യചര്യയും.
അന്ധത, ബാധിര്യമെന്നിവ ചേർന്നവ-
നന്തർഗ്ഗതപ്രേമമെങ്ങനെ കാട്ടിടും?
ധർമ്മവ്രതനാണു രാമനെന്നുള്ളതു-
മിമ്മന്ദനോ പരാധീനനാണെന്നതും
നന്നാസ്ഥിരിച്ചറിഞ്ഞെന്നുള്ളിലെബ്ഭക്തി-
യന്യൂനമാണെന്നു ചിന്തിച്ചുകൊണ്ടുടൻ
സർവ്വജനങ്ങളും സമ്മതിക്കുംവിധം
നിർവ്വഹിച്ചീടണം സർവ്വഹിതം ഭവാൻ.''

ധർമ്മ്യമാമീ വാക്കു കേട്ടും കുമാരൻെറ
രമ്യസ്വഭാവമറിഞ്ഞും പ്രഹൃഷ്ടരായ്
അമ്മിഥിലേശനും സഭ്യജനങ്ങളും
തന്മഹിമാവിനെക്കീർത്തിച്ചു നിർഭരം.
ഓർത്താൽബ്ഭരതോക്തി ഗമ്യം, ഗഭീരവു-
മേററം സുകോമളമെന്നാൽ കഠോരവും;
അല്പാക്ഷരയുതമെന്നിരുന്നീടിലു-
മർത്ഥബഹുലവുമായിരുന്നു പരം.
ദർപ്പണത്തിൽ പ്രതിബിംബിക്കുമാനന-
മെത്തിപ്പിടിക്കാൻ കഴിയാത്ത മാതിരി,
അബ്ഭരതേരിതം ദുർഗ്രഹമായിട്ടു-
മദ്ഭുതഭാവം വഹിച്ചു വിശിഷ്ടമായ്.

ഭൂപൻ ജനകനും വത്സൻ ഭരതനും
താപസസാധുസമാജവുമൊത്തുടൻ

ദേവകുമുദസുധാകരനാം രാമ–
ദേവനെക്കാണ്മാൻ പുറപ്പെട്ടു സസ്പൃഹം.
വെമ്പീ ജനങ്ങളീവാർത്ത കേൾക്കെ,പ്പുതു–
വെള്ളത്തിലാപ്പെട്ട മത്സ്യങ്ങൾപോലവേ.
ദേവകളാദ്യം വസിഷ്ഠൻെറ ഭാവവു–
മാവിദേഹേശ്വരപ്രേമവും കാണ്കയായ്.
പിന്നെബ്ഭരതൻെറ രാഘവഭക്തിക–
ണ്ടന്യൂനനൈരാശ്യമാർന്നിതാ സ്വാർത്ഥികൾ.
പാവനരാമപ്രണയവും കാണ്കയാൽ
കേവലം ചിത്രങ്ങൾപോലെ നിന്നാരവർ.
ആഖണ്ഡലൻ പരമാർത്തനായ് ചൊല്ലിനാൻ:
''സ്നേഹസങ്കോചവശഗനായീ വിഭു.
ഒത്തുചേർന്നിട്ടൊരു മാർഗ്ഗമുണ്ടാക്കണം
സത്വര,മല്ലെങ്കിലാശ തകർന്നുപോം.''

വാണിയെദ്ധ്യാനിച്ചു വാഴ്ത്തിനാ, ''രംബികേ!
വാനോരഭയമിരക്കുന്നു, കാക്കണം.
മായാബലത്താൽബ്ഭരതകുമാരനു
നീയുദിപ്പിക്കണമിന്നു മതിഭ്രമം.
ഏതൊരു കൈതവതന്ത്രം പ്രയോഗിച്ചു–
മാദിതേയന്മാരെയങ്ങു രക്ഷിക്കണം.''

ഈവിധം സ്വാർത്ഥവും മൗഢ്യവുംചേർന്നൊരാ–
ദ്ദേവനിവേദനം കേൾക്കെസ്സരസ്വതി
ഇന്ദ്രനോടോതിനാ, ''ളത്ഥിക്കയോ നിങ്ങ–
ളിന്നു ഭരതനെ വിഭ്രമിപ്പിക്കുവാൻ?
നേത്രമോരായിരമുണ്ടെങ്കിലും മേരു–
ഗോത്രവും കാണുന്നതില്ല നീ വാസവ!
ബ്രഹ്മഹരിഹരമായാബലത്തിനും
ഗമ്യയല്ലോർത്താൽബ്ഭരതൻെറ ശേമുഷി.
ആ മഹാബുദ്ധി ഞാൻ വിഭ്രമിപ്പിക്കയോ,
കൗമുദി സൂര്യനെച്ചോരണം ചെയ്യുമോ?
പൂതം ഭരതകുമാരഹൃദന്തരം
മൈഥിലീരാമനിവാസനിലയനം.
സൂരപ്രകാശം വിളങ്ങുന്ന ഭൂമിയിൽ–
ക്കൂരിരുട്ടിന്നു കടക്കാൻ കഴിയുമോ?''

ഇമ്മട്ടരുളിസ്സരസ്വതീദേവിയാം
ബ്രഹ്മലോകത്തേക്കെഴുന്നള്ളി വിദ്രുതം.

ധ്വസ്തമനോരഥരായി ശക്രാദിക–
ളുസ്തമയത്തിലെച്ചക്രവാകങ്ങൾപോൽ.
സ്വാത്മമതികളാം ദേവകൾ ദുർമ്മന്ത്ര–
മൂർത്തികൾ, തങ്ങൾതൻ മായാബലത്തിനാൽ
നിർമ്മിച്ചിതക്ഷണം, ദുഃഖം ഭയം ഭ്രമ–
മമ്മട്ടരതിയെന്നുള്ളവയെ സ്വയം.
ഏവം കുസൃഷ്ടികഴിഞ്ഞോരനന്തരം
ദേവരാജാവു നിനച്ചാനിതേവിധം:

'ഒക്കെബ്ഭരതകരത്തിലാ,ണിംഗിതം
കൈക്കലാകുന്നതും ഭഗ്നമാകുന്നതും.'

വന്നണഞ്ഞോരു ജനകനൃപനെയും
ധന്യസംഘത്തെയും മാനിച്ചു രാഘവൻ.
കാലവും സംഘവും ധർമ്മവും വേണ്ടമ–
ട്ടാലോകനംചെയ്തയോദ്ധ്യാപുരോഹിതൻ
കേൾപ്പിച്ചു രാമനെയാദ്യം ഭരതനും
ഭൂക്ഷിത്തുമായുള്ള സംവാദമത്രയും.
പിന്നെ സ്വമതം വെളിപ്പെടുത്തീ: ''രഘു–
നന്ദന! നിന്നാജ്ഞ പാലിക്കുമേവരും.''

ഹസ്തങ്ങൾ കൂപ്പിക്കഥിച്ചു രഘുപതി
സത്യസരളസുകോമളവാണിയിൽ:

''ജ്ഞാനനിധിയാം ഭവാൻെറയും മൈഥില–
മാനവേന്ദ്രൻെറയുംമുമ്പിലാചാര്യരേ,
ഞാനഭിപ്രായമുണർത്തിപ്പതോക്കിലോ
നാനാതരത്തിലും യോഗ്യമല്ലേതുമേ.
നിങ്ങൾതന്നാജ്ഞ വഹിക്കാം ശിരസ്സിതിൽ
മംഗലാത്മാവേ, പ്രതിജ്ഞചെയ്യുന്നു ഞാൻ.''

രാമപ്രതിജ്ഞ കേട്ടാചാര്യവര്യനും
ധീമാൻ ജനകനും സഭ്യജനങ്ങളും
കർത്തവ്യമൗഢ്യം കലന്നു ഭരതൻെറ
വക്ത്രം നിരീക്ഷിച്ചു മിണ്ടാതെനിന്നുപോയ്–
ഉള്ളുറപ്പിച്ചു ഭരതകുമാരകൻ
നല്ല സമയമല്ലെന്നറിഞ്ഞക്ഷണം
സ്നേഹപ്രവാഹമമർത്തി, വിന്ധ്യാദ്രിയെ
മാഹാത്മ്യശാലിയഗസ്ത്യനെന്നോണമേ.

ആത്തിഹിരണ്യൻ ഭരതമതിയായ
ധാത്രി കവൎന്നുകൊണ്ടാഴത്തിലാഴ്ത്തവേ
ആ നിൎമ്മലൻതൻെറ സദ്ഗുണമാം ജഗ-
ദ്യോനിയിൽനിന്നു വിവേകസ്വരൂപമായ്
ഉദ്ഭവിച്ചോരു വരാഹമനായാസ-
മുദ്ധരിച്ചീടുകയായീ ധരണിയെ.
പിന്നെത്തൊഴുതുണൎത്തിച്ചാൻ കുമാരക-
''നെന്നയുക്തോക്തി പൊറുക്കണമേവരും.
പാരം മൃദുലമാം വക്ത്രത്തിൽനിന്നിതാ
പാരുഷ്യമേറുന്ന വാക്കുദിക്കുന്നു ഹാ!''

ഉള്ളാൽ സ്മരിക്കുകയായീ ഭരതനാ-
ച്ചൊല്ലെഴും ദിവ്യയാം ശാരദാദേവിയെ.
മാനസപത്മാകരത്തിൽനിന്നുജ്ജ്വല-
വാണിയാം ഹംസി പുറപ്പെട്ടു സത്വരം.
ആനനസൂനത്തിലുല്ലസിച്ചു തദാ
പീനവിവേകസദ്ധൎമ്മനയാന്വിതം.
ഏവരും സ്നേഹശിഥിലരായ് നില്പത-
ബ്ഭ്രവരബാലകൻ ജ്ഞാനനേത്രങ്ങളാൽ
കണ്ടു സീതാരഘുരാമസ്മരണ പൂ-
ണ്ടിണ്ടലാൎന്നിങ്ങനെ ചൊല്ലിത്തുടങ്ങിനാൻ:
''നാഥ, തിരുവടിയാണെൻെറ താതനും
മാതാവുമാചാര്യപാദരും മിത്രവും;
സ്വാമിയുമച്ച്യുനും കല്യാണകാരിയും
ഹേ മഹാത്മൻ, ഭവാൻ, സൎവ്വചിത്തസ്ഥനും;
തീൎത്ഥസ്വഭാവൻ, മധുരശീലൻ ഭവാ-
നാൎത്തരക്ഷാകരൻ സൎവ്വജ്ഞനും ഭവാൻ.
ഏററം ചതുരൻ, ശരണാഗതഹിതം
പോററുവോൻ, സൽഗുണഗ്രാഹകനും ഭവാൻ.
പാപസമൂഹവും ദുൎഗ്ഗുണസ്തോമവും
പാടേ നശിപ്പിച്ചുകൊള്ളുവോനും ഭവാൻ.
അങ്ങേക്കു തുല്യനായങ്ങൊരാം മാത്രമാ-
ണിങ്ങെനിക്കൊപ്പമായ് ഞാനും, മഹാപ്രഭോ!
സമ്മോഹമഗ്നനായ് താതാജ്ഞ ലംഘിച്ചു
സംഘവുമായിങ്ങു വന്നെത്തി ഞാൻ വിഭോ!
ശിഷ്ടരും ദുഷ്ടരുമുണ്ടു ലോകത്തി,ലുൽ-
കൃഷ്ടരും നീചജനങ്ങളുമാവിധം.

ഉണ്ടു സുധയും കഠിനകാകോളവു-
മുണ്ടമരത്വവും മൃത്യുവുമൊക്കെയും.
എങ്കിലും ശ്രീരാമദേവൻെറ കല്പന
തൻകരാംത്തട്ടിങ്കൽനിന്നുപോലും സ്വയം
തുത്തെറിഞ്ഞീടുമൊരുത്തനെപ്പററി ഞാൻ
കേട്ടീലിതേവരെക്കണ്ടതില്ലെങ്ങുമേ.
ആഹന്ത! ലംഘിച്ചു ഞാനതെന്നാൽ പ്രഭു
സ്നേഹസംസേവനവൃത്തിയെന്നെണ്ണി ഹാ!
എന്നല്ല, തന്നുടെ നന്മയാലേ, കനി-
ഞ്ഞെന്നെയും നല്ലവനാക്കീ തിരുവടി.
ഭൂഷണമായിതെൻ ദോഷം സമസ്തവും
ഭൂലോകമാകെപ്പരന്നിതെൻ കീർത്തിയും.
താദൃഗ്ഗുണങ്ങളെക്കീർത്തിപ്പു ഗാനമായ്
വേദശാസ്ത്രങ്ങളാം ഗ്രന്ഥരത്നങ്ങളും
ക്രൂരൻ കുടിലൻ കളങ്കിതൻ ദുർമ്മതി
നീചൻ നിരങ്കുശൻ ശീലഹീനൻ ഖലൻ
നാസ്തിക,നെന്നുതൊട്ടാരായിരിക്കിലും
കാൽത്തളിരാശ്രയിച്ചെത്തി നിൻ സന്നിധി
ഒന്നു നമസ്കരിച്ചെന്നാൽ സ്വകീയനെ-
ന്നെണ്ണിക്കൃപാനിധേ, കാത്തുപോരുന്നു നീ.
ദോഷങ്ങരം കാണുന്നതുണ്ടെങ്കിലും ഭവാ-
നീഷലും ചിന്തിക്കയില്ലവയൊന്നുമേ.
വല്ല ഗുണാംശവും കേരംക്കുന്നുവെങ്കിലോ
ചൊല്ലും മഹാജനസംസത്തിലപ്പൊഴേ.
തൻപദദാസൻെറ സന്നാഹമൊക്കെയും
തൻേറതുപോലെ ഗണിപ്പാൻ കനിയുവോൻ,
സ്വപ്നത്തിലെങ്കിലും തൻകാര്യമെന്നുള്ള-
തല്പമാത്രം ഹൃദി ചിന്തിച്ചിടാത്തവൻ;
സേവകനുണ്ടാകുമാതങ്കമോർക്കവേ
നോവും മനസ്സുമായ്ക്കാണപ്പെടുന്നവൻ;
ആരുണ്ടു ഭൂമിയിലിച്ചൊന്നരീതിയിൽ
കാരുണ്യമാന്നെഴും സ്വാമി ചിന്തിക്കുകിൽ?
മററാരുമില്ലെന്നു ചൊല്ലട്ടെ തീർച്ചയായ്
കുററമററങ്ങൊരാളല്ലാതെ മൽപ്രഭോ!
ഞാനെൻകരങ്ങളുയർത്തി ക്ഷിക്കുക-
യാണിതുറക്കെശ്ശപഥപുരസ്സരം.

നൎത്തനംചെയ്വൂ മൃഗങ്ങളോരോവിധം
വൎത്തമാനം പറഞ്ഞീടുന്നു തത്തകൾ;

എന്നാലതെല്ലാം നടൻേറയോ പാഠകൻ–
തൻേറയോ ശിക്ഷാക്രമത്തിന്നധീനമാം.

ഇമ്മട്ടു സേവകന്മാരെപ്പഠിപ്പിച്ചു
സന്മാന്യരത്നങ്ങളാക്കിടുന്നു ഭവാൻ.

ആരുണ്ടവിടുന്നൊഴിഞ്ഞിന്നനല്പാൎത്ഥ–
സാരമാം കീൎത്തിയെക്കാത്തുകൊള്ളാൻ വിഭോ!

സ്നേഹശോകങ്ങൾനിമിത്തമോ, ബാലിശ–
സാഹസംകൊണ്ടോ തവാജ്ഞലംഘിച്ചു ഞാൻ,

ഇങ്ങെത്തിയെന്നാൽ സ്വാമിത്രമായ്ക്കണ്ടുകൊ–
ണ്ടങ്ങെന്നെ മാനിച്ചുവല്ലോ ദയാനിധേ!

മംഗലമൂലം ഭവൽപദം കാണ്കയാ–
ലങ്ങുന്നനുകൂലനാണെന്നറികയാൽ,

വമ്പിച്ചൊരിസ്സമാജത്തി,ലിന്നെന്നുടെ
മുമ്പിലണഞ്ഞൊരു ഭാഗ്യമേ കാണ്മു ഞാൻ.

ക്ഷന്തവ്യമല്ലാത്ത തെററു ചെയ്യെങ്കിലു–
മെൻതിരുമേനിക്കു കുറുണ്ടു ദാസനിൽ!

തദ്ദയാനുഗ്രഹപൂൎണ്ണനാസ്ഥീന്ദ്ര ഞാ–
നത്യന്തകാരുണ്യമൂൎത്തിയല്ലേ വിഭു.

തന്നുടെ ശീലഗുണാദിയാലീവിധ–
മെന്നെയും സൽപ്രേമപാത്രമാക്കീടിനാൻ.

ഇസ്സമാജത്തിലും സ്വാമിതൻ മുമ്പിലും
നിശ്ശങ്കമെൻശാഠ്യശൈലി കാണിച്ചു ഞാൻ.

ദേവ,യഥാരുചി നമ്രഭാവത്തിലോ
ഹാ! വിനയത്തെയുപേക്ഷിച്ചമട്ടിലോ

ചൊല്ലിയതെല്ലാം ക്ഷമിക്കുമാറാകണ–
മല്ലലാൽ നീറുന്നു ഞാനെന്നറിയണം.

സൂരിസുഹൃത്തമസൽപ്രഭുമുഖ്യരോ–
ടേറെപ്പറഞ്ഞാൽ പെരുത്ത തെററായ്‌വരും.

വേണ്ടതു കല്പിക്കവേണം, വിഷാദത്തി–
ലാണ്ടൊരെൻ കാൎയ്യം ക്രമപ്പെടുത്തീടണം.

സത്യം സുകൃതം സുഖമിതുകൾക്കെഴ–
മത്യന്തസീമയാം സ്വാമിപദാംബുജം

സാക്ഷിയാക്കിക്കൊണ്ടു മാമകാന്തൎഗ്ഗതം
സൂക്ഷ്മമായ് ചൊല്ലാം പ്രതിജ്ഞാപുരസ്സരം.

ജാഗ്രൽസുഖസ്വപ്നസുഷുപ്തികൾമൂന്നിലും
സ്വാത്ഥച്ഛലങ്ങളെന്നുള്ളിലേശാതെയും
നാലു പുമത്ഥഫലങ്ങളോരാതെയും
ചേലിൽബ്ഭജിക്കുമാറാകണം സ്വാമിയെ.
നാഥനിദേശമനുസരിക്കുന്നപോ–
ലേതുണ്ടു വേറൊരു സേവനം ക്ഷോണിയിൽ?
അവ്വണ്ണമുള്ളൊരനുഗ്രഹം ദാസനു
കൈവരുത്തേണമെന്നത്ഥിക്കയാണു ഞാൻ.''

ഏവമുണത്തിച്ചു ഭക്തിവിവശനായ്
ദേവപാദാബ്ജം ഗ്രഹിച്ചു കുമാരകൻ
കണ്ണുനീരാലേ നനഞ്ഞ കവിളുമായ്
ധന്യപുളകമണിഞ്ഞു നിന്നീടിനാൻ.
ഉണ്ണിയെസ്സാന്ത്വനംചെയ്തു ദയാനിധി
തന്നുപാന്തത്തിൽ പിടിച്ചിരുത്തീ തദാ.
അബ്ഭരതാത്മന കേൾക്കയും മുഗ്ദ്ധമാം
സൽഭാവമെല്ലാമറികയുംചെയ്കയാൽ
പ്രേമവൈവശ്യം കലർന്നു സദസ്യരും
കോമളശീലനാം ശ്രീരാമചന്ദ്രനും
വാഴ്ത്തീ കുമാരനെ ശ്രീമിഥിലേശനും
പേത്തും വസിഷ്ഠമഹഷിയും സഭ്യരും.
മാനസമാലിന്യമുണ്ടെന്നിരിക്കിലും
സൂനങ്ങൾ വഷിച്ചു വാഴ്ത്തീ നിലിമ്പരും.
രാവടുക്കുമ്പൊഴതംബുജംപോലെയാ–
യേവരുമെന്നു തുളസി ചൊല്ലുന്നിതാ.
രണ്ടു സമാജവും ദുഃഖംവഹിപ്പതു
കണ്ടും മലിനമനസ്സനാമണ്ടർകോൻ
മൃത്യുവശഗരെപ്പിന്നെയും കൊല്ലുന്ന
മട്ടിൽ സ്വകീയസുഖംമാത്രമോക്കയായ്.
ദുന്നയകാപട്യമൂത്തിയാം വാസവൻ–
തന്നുടെ മാനസവൃത്തി ജുഗുപ്സിതം.
അന്യജനങ്ങൾക്കു നാശംവരുത്തിയു–
മുന്നതിനേടുകയാണു തദ്വാഞ്ഛിതം.
ആകെയോത്തീടുകിൽക്കാകസമാനമേ
പാകരിപുവിൻെറ രീതിയെന്നോതിടാം.
പാരം മലിനതയുണ്ടു ചതിയുമു–
ണ്ടാരിലും വിശ്വാസമില്ല തെല്ലെങ്കിലും.

ആദ്യമായ്ദ്ദുർബ്ബുദ്ധിയുണ്ടാക്കി വക്രത
പേർത്തും പെരുക്കി ഭ്രമിപ്പിച്ചു ലോകരെ.
മോഹവശഗരായ് സർവ്വരും രാഘവ-
സ്നേഹത്തിൽനിന്നൊട്ടു മാറിയപോലെയായ്.
മായാപ്രയോഗത്തിലുൾപ്പെട്ടുപോകയാൽ
മാനസമൊന്നിലുറച്ചുനില്ക്കാതെയായ്.
കാടാണു കാമ്യമെന്നോർത്തുപോമേകദാ
വീടാണു നല്ലതെന്നുത്തരമാത്രയിൽ.
നിമ്നഗാസാഗരസംഗമവാരിപോ-
ലിമ്മട്ടു രണ്ടായ്പ്പിരിഞ്ഞൂ തദാശയം.
സമ്മോദമുള്ളിലുദിച്ചീലൊരുവനും
തമ്മിൽപ്പറഞ്ഞുമില്ലീയവസ്ഥാന്തരം.
എല്ലാമിതീക്ഷിച്ചു കാരുണ്യശേവധി-
യുള്ളാൽ ചിരിച്ചുകൊണ്ടോതീ രഘുപതി:

''ഈവിധം വിക്രിയ കാട്ടുകകാരണം
ശ്വാവിന്നു തുല്യനാസ്സുരീരുന്നു വിൺപുരാൻ.''

ഭദ്രൻ ഭരതൻ, ജനകൻ, മുനീശ്വര,-
രുത്തമശീലരാം സാധുക്കൾ, മന്ത്രിമാർ
എന്നിജ്ജനങ്ങളൊഴിച്ചു മററുള്ളവ-
രെല്ലാം സുരകുലമായയിൽപ്പെട്ടുപോയ്.
തങ്കലെബ്ഭക്തിയുമിന്ദ്രൻെറ മായയും
സങ്കീർണ്ണമാകെക്കുഴങ്ങുന്നവരെയും
ചേലിൽബ്ഭരതപ്രണയനിബദ്ധരായ്
മാലുററുനില്ക്കും ജനകാദികളെയും
ചാരത്തു കാൺകയാലാകുലചിത്തനായ്
കാരുണ്യവാരാശി രാമൻ ജനപ്രിയൻ.
പ്രത്യർപ്പിതാക്ഷരായ് നിന്നൂ ജനങ്ങളും
ചിത്രവിലിഖിതരൂപങ്ങൾ പോലവേ.
എന്തോ പുലമ്പുന്നുമുണ്ടവരൊക്കെയും
യന്ത്രപ്രവർത്തനംകൊണ്ടെന്ന മാതിരി.
കേൾക്കാൻ സുഖംതാൻ ഭരതമഹിമ,യെൻ
വാക്കാലതപ്പടി വർണ്ണിക്ക ദുഷ്കരം.
ആരുടെ ഭക്തിതന്നല്ലാംശമീക്ഷിച്ചു
സൂരീന്ദ്രതാപസന്മാരും ജനകനും
സ്നേഹത്തിൽ മുങ്ങി,യാബ്ഭക്തൻ ഭരതൻെറ
മാഹാത്മ്യമെങ്ങനെ പാടും തുളസി ഞാൻ?

ഭക്തിലഹരിയിലെൻ ബോധമത്രയും
മഗ്നമായ്ത്തീരുന്നിതോരോനിമിഷവും.
ഞാനല്ല,നമ്മഹിമാവോ മഹത്തരം,
കാണുന്നതുണ്ടു ഞാനിസ്സത്യമാകയാൽ
താനേ കവിജനമര്യാദയോർത്തിതാ
നാണിച്ചുപോവുന്നിതെന്നല്പശേമുഷി.
ഉള്ളിലുണ്ടാഗ്രഹമേറെയെന്നാകിലും
ചൊല്ലുവാനാളല്ല ഞാനെന്നു നിർണ്ണയം.
എന്മതിതൻഗതി ബാലകഭാഷിത-
മെന്നപോലേററം ചപലം നിരത്ഥകം.
ശോഭിപ്പു സജ്ജനഹൃന്നഭോവീഥിയിൽ
ശ്രീഭരതോജ്ജ്വലകീർത്തിജൈവാതൃകൻ.
വാത്സല്യമതിൻനിലാവുണ്ണുവാനെന്മതി,
നോക്കിയിരിക്കും ചകോരകുമാരിയും.
ഒട്ടും സുഗമമല്ലോർത്താൽബ് ഭരതൻെറ
ശിഷ്ടസ്വഭാവം മറകൾക്കു പോലുമേ.
ഇന്നു പൊറുക്കുവിൻ നിങ്ങളെല്ലാവരു-
മെന്നല്പബുദ്ധിതൻ ലൗല്യം കവികളേ!
പുണ്യഭരതചരിത്രം ശ്രവിക്കയും
വർണ്ണിച്ചുകൊൾകയുംചെയ്യും ജനങ്ങളിൽ
ആരുള്ള, ജാനകീരാഘവഭക്തിയാ-
ലാനന്ദപൂരം നുകന്നിടാതുള്ളവൻ?
ധന്യഭരതസ്മരണയാലും രാമ-
ചന്ദ്രനിൽ പ്രേമമുദിക്കാതിരിക്കുകിൽ
അങ്ങനെയുള്ളൊരു മർത്ത്യന്നുതുല്യനാ-
യെങ്ങുമേ കാണില്ല, ഭാഗ്യവിഹീനനെ.

പിന്നെജ്ജനങ്ങൾതൻ സങ്കടാവസ്ഥയും
തന്നിലുറച്ചൊരു ഭക്തിയും കാണ്കയാൽ
ധർമ്മധുരന്ധരൻ, ധീരൻ, നയനിധി,
നിർമ്മലസ്നേഹസുശീലസത്യാത്മകൻ,
പ്രീതിയും നീതിയും കാക്കുവോൻ ശ്രീരഘു-
നാഥൻ, സമയവും ദേശവും സംഘവും
ചിന്തിച്ചു, കാതിലമൃതുതുളുകുംവിധ-
മന്തർഗ്ഗതം ഹിതവാണിയിലോതിനാൻ:

''ഭദ്ര, ഭരത, നീ ധർമ്മധുരീണനു-
മുത്തമജ്ഞാനനികേതവുമല്ലയോ?

വാങ്മനഃകമ്മങ്ങരം മൂന്നിലുമൊന്നുപോൽ
നൈമ്മല്യമേന്തുവോൻ നിസ്തുലൻതന്നെ നീ.
എങ്ങനെ ചൊല്ലുമെൻ സോദരൻതൻ ഗുണ-
മിങ്ങിസ്സഭയിലിക്കഷ്ടകാലത്തു ഞാൻ?
മിത്രവംശത്തിൻെറയാചാരരീതിയും
സത്യപ്രതിജ്ഞനാം താതൻെറ കീത്തിയും
ചൊല്ലാവതല്ലാത്ത വാത്സല്യഭാരവു-
മെല്ലാം നിനക്കറിവുള്ളതുതന്നെയാം.
കാലം, സമാജം, ഗുരുവര്യരോടു നാം
കാണിച്ചിടേണ്ട പവിത്രമാമാദരം,
ശത്രുമിത്രങ്ങളുദാസീനരെന്നുള്ള
മത്ത്യർതൻ ചിന്തയുമജ്ഞാതമല്ല, തേ.
ഉവ്വിയിലേവരും നിവ്വഹിച്ചീടുന്ന
സവ്വകമ്മങ്ങളും നന്നായറിവു നീ.
നമ്മരംക്കിരുവക്കമാത്യന്തികമായ
നന്മയരുളുന്ന ധമ്മമറിഞ്ഞിടാം.
നിങ്കൽ പരിപൂണ്ണവിശ്വാസമുണ്ടെനി-
ക്കെങ്കിലും കാലത്തിനൊത്തു ചൊല്ലുന്നു ഞാൻ.
താതവിയോഗത്തിലസ്മൽ കുലഗുരു-
പാദരയോദ്ധ്യയെക്കാത്തു കനിവൊടേ.
അല്ലെങ്കിൽ നമ്മളും നാട്ടുകാർ വീട്ടുകാ-
രെല്ലാം വശംകെട്ടു മാഷ്ഠീയേനേ തുലോം.
സൂരനകാലത്തിലസ്തമിച്ചീടുകിൽ
പാരിതിൽ ക്ലേശമുദിക്കാത്തതാകുവാൻ?
അമ്മട്ടിലുള്ള മഹാവിപത്തല്ലയോ
നമ്മരംക്കു ദുവ്വിധി ചേത്ത,തെന്നാകിലും,
മാമുനിശ്രേഷ്ഠനാമാചാര്യദേവനും
ശ്രീമിഥിലേശനും രക്ഷിച്ചു നമ്മളെ.
നമ്മുടെ മാനവും സുസ്ഥിതി, ധമ്മവു-
മമ്മട്ടു മന്നും ധനവും ഭവനവും
എല്ലാം പുലരും ഗുരുപ്രഭാവത്തിനാൽ
നല്ലതു വന്നു ഭവിക്കും സമാപ്തിയിൽ.
കോലകത്താകിലും കാട്ടിലെന്നാകിലും
കാലദോഷത്തിലീ നമ്മളെയൊക്കെയും
കാക്കുവാൻ സന്നദ്ധമായി നില്ക്കുന്നതി-
ങ്ങോക്കിൽഗ്ഗുരുവിൻ കടാക്ഷമൊന്നല്ലയോ?

മാതാപിതാക്കൾ, ഗുരുജനം, സ്വാമിയു–
മോതുന്ന വാക്കു കേട്ടാദരപൂർവ്വകം
ആയതനുഷ്ഠിക്കയാണു ധർമ്മം നമു–
ക്കാദിശേഷൻ ഭൂമി താങ്ങുന്നതില്ലയോ?
ചെയ്യുകാധർമ്മം കുമാര, നീ,യെന്നെയും
ചെയ്യാനനുവദിച്ചീടുക സോദര!
ആര്യമാമീയനുഷ്ഠാനംനിമിത്തമായ്
സൂര്യവംശത്തിന്റെ രക്ഷകനാക നീ.
സിദ്ധികളത്രയും നല്ലവാൻപോന്നിട്ടു–
മുത്തമസാധനമൊന്നിതു മാത്രമാം.
ചേലുററ കീർത്തിയും മോക്ഷവും ഭൂതിയും
ചേരും ത്രിവേണിയിതൊന്നെന്നറിയണം.
ഏവം വിചാരിച്ചു ഭൂഭാരസങ്കട–
മാവുന്നമട്ടിൽ സഹിച്ചു നീ സോദര,
നന്നായ് സുഖിപ്പിക്കവേണം പ്രജകളെ–
യെന്നല്ല, രാജഗൃഹത്തിലുള്ളോരെയും.
ഏവക്കുമായിട്ടു വീതിച്ചുകൊൾവു ഞാ–
നീ വിപത്തെ,ക്കലുമുണ്ടതിന്നോഹരി.
എൻവനവാസം സമാപ്തമാകുംവരെ–
സ്സംവഹിക്കേണമിക്ലേശഭാരങ്ങൾ നീ.
നിർമ്മൃദുചിത്തമറിഞ്ഞുകൊണ്ടാണു ഞാ–
നിമ്മട്ടു ചൊൽവതു നിഷ്ഠുരവാണികൾ.
നമ്മൾക്കു കാലം പിഴച്ചതെന്നല്ലാതെ–
യെന്മൊഴിക്കില്ലനൗചിത്യമെന്നോക്കണം.
വെട്ടുമിടിയെത്തടുപ്പാൻ കരതലം
പെട്ടെന്നു മുന്നോട്ടു നീട്ടുന്നമാതിരി,
ആപത്തിലെത്തവേ രക്ഷയ്ക്കുവേണ്ടി ഞാ–
നായുധമാക്കുന്നു നല്ലോരനുജനെ.''
(ചേണെഴും സ്വാമി, വദനമാണെങ്കിലോ
പാണിപാദങ്ങളും കണ്ണുമാം സേവകൻ.
തത്താദൃശസ്നേഹരീതിയെസ്സൽകാവ്യ–
കർത്താക്കൾ വാഴ്ത്തുന്നു; ചൊൽവൂ തുളസി ഞാൻ.)

രാമവചസ്സാൽക്കുളിർത്തിതെല്ലാവരും
പ്രേമപയോധി സുധാവഷ്മേററപോൽ.
സ്നേഹസമാധിനിലീനരായ് സർവ്വരും
മൂകയായ് നിന്നുപോയ് ശാരദാദേവിയും.

സ്വാമിതൻ മുമ്പിലപഗതദോഷനാ—
യാമോദമാന്നു നിന്നാൻ ഭരതനും.
ശോകമകന്നു മുഖംതെളിഞ്ഞൂ പരം
മൂകന്നു വാഗവരം കിട്ടിയപോലവേ.
പിന്നെപ്പറഞ്ഞാൻ തൊഴുതുകൊ, ''ണ്ടങ്ങയെ—
പ്പിന്തുടന്നാലുള്ള സൗഖ്യം ലഭിച്ചു മേ.
ജന്മസാഫല്യവുമുണ്ടായി, ഞാനിനി
നിമ്മതമെന്തതു നിവ്വഹിക്കാം വിഭോ!
ദേവ, നിൻ കാനനവാസസമാപ്തിയാ—
മാവൻകരയിലണഞ്ഞുകൂട്ടംവരെ
നാളുകരംനോക്കിപ്പുലന്നുകൊണ്ടീടവാ—
നാലംബമൊന്നിങ്ങു തന്നരുളേണമേ.
രാജ്യാഭിഷേകമങ്ങേക്കു ചെയ്യീടുവാൻ
പൂജ്യൻ ഗുരുവിൻ നിയോഗാനുസാരമായ്
കൊണ്ടുവന്നിട്ടുണ്ടു പുണ്യതീർത്ഥാംബുക്ക—
ളെന്താണു ചെയ്യേണ്ടതെന്നു കല്പിക്കണം.
ഉള്ളിൽ പ്രബലമാമിച്ഛയൊന്നുണ്ടു മേ
ചൊല്ലാനരുതതു ശങ്കയാൽ, ഭീതിയാൽ.

എന്നുകേട്ടംബുജലോചനനോതിനാ—
''നിന്നു മടിക്കാതെ ചൊല്ലുക വത്സ, നീ.''

കല്പന കിട്ടിയമാത്രയിൽ സ്നേഹസം—
പുഷ്ടമനസ്സനായ് ചൊന്നാൻ കുമാരകൻ:

''ഉററൊരു വാഞ്ഛ,യിച്ചിത്രകൂടാചലം
ചുററിനടന്നൊന്നു കാണുവാനാണു മേ.
മുന്യാശ്രമങ്ങളും പുണ്യതീർത്ഥങ്ങളും
കണ്ണുകരംക്കാനന്ദമേകും വനങ്ങളും
പക്ഷിമൃഗങ്ങളുമാറുകരം പൊയ്കകരം
നിർഝരശ്രേണിയും പവ്വതപംക്തിയും
പിന്നെ വിശേഷിച്ചു നിന്തിരുമേനിതൻ
പുണ്യപാദങ്ങരം പതിഞ്ഞോരിടങ്ങളും
എല്ലാം ക്രമത്തിൽ സമീക്ഷിച്ചുകൊണ്ടു ഞാൻ
ചൊല്ലാവതല്ലാത്ത സംതൃപ്തിപൂണ്ടിടും.''

ചൊന്നാൻ തിരുവടി: ''തീച്ചയായ് വേണ്ടതാം
നന്നു നിൻ കൗതുകമെന്നു കാണുന്നു ഞാൻ.
അത്രിമഹഷിതൻ കല്പനവാങ്ങി നീ
ചിത്രകൂടാചലം കാണുക നിർബ്ഭയം.

ആ മുനിനായകൻതൻ ദയാവായ്പിനാ–
ലീ മഞ്ജുകാനനം മംഗലദായകം.
കൊണ്ടുവന്നിട്ടുള്ള തീർത്ഥങ്ങരം സൂക്ഷിച്ചു–
കൊള്ളുവാൻ സ്ഥാനം മുനീന്ദ്രനരുളിടും.''

അഗ്രജവാക്കാൽ കുമാരൻ പ്രസന്നനാ–
യത്രിമുനീന്ദ്രനെക്കണ്ടു കൈകൂപ്പിനാൻ.
രാമഭരതസംവാദം ശ്രവിക്കവേ
പൂമഴതൂകിപ്പുകഴ്ത്തിനാർ ദേവകരം.
''ധന്യൻ ഭരതനു മംഗളംവായ്ക്കുക
പുണ്യവാൻ രാമൻ ജയിക്കുക മേല്ക്കുമേൽ.''
വത്സൻ ഭരതന്റെ വാക്കാൽ വസിഷ്ഠാദി–
സത്സമാജാംഗങ്ങളുത്സാഹമഗ്നരായ്.
ഭൂപൻ വിദേഹനും വാഴ്ത്തീ കുമാരർതൻ
ശോഭനമാകും ഗുണഗണമത്രയും.
''സേവകസേവ്യർതൻ ഭാവം മനോഹരം
പാവനപാവനം പ്രേമവും നീതിയും.''
ഭംഗിയായ്ക്കീർത്തിച്ചു മററുള്ള കൂട്ടരും
തങ്ങരംതൻ ബുദ്ധിക്കുചേരുന്ന രീതിയിൽ.
ആമോദശോകങ്ങളുണ്ടാക്കി നിർബ്ഭരം
രാമഭരതസംവാദം ജനങ്ങളിൽ.
ഉള്ളിലുണ്ടായ്‌വന്നു ദുഃഖവും സൗഖ്യവും
തുല്യമായുണ്ടൊരു റാണി കൗസല്യയാരം
ചൊല്ലീ ഗുണദോഷഭാഗങ്ങളൊക്കെ മ–
റവുള്ള മഹീശിമാർക്കാശ്വാസമേകുവാൻ.
രാമനെ ശ്ലാഘിച്ചിതങ്ങവരിൽ ചില–
രാമട്ടു വാഴ്ത്തീ ഭരതനെയൊട്ടുപേർ.

അത്രിമുനീശ്വരൻ ചൊന്നാൻ ഭരതനോ,–
''ടദ്രിസമീപത്തു കൂപമൊന്നുണ്ടു കേരം.
പീയൂഷതുല്യം പവിത്ര,മനുപമ;–
മായതിലാക്കുക തീർത്ഥജലങ്ങരം നീ.''

ആജ്ഞ ലഭിക്കെബ്ഭരതകുമാരകൻ
തീർത്ഥകുംഭങ്ങരം വരുത്തിസ്സഹാനുജം
അത്രിയുമന്യമുനികളുമാരംക്കാരു–
മൊത്തു കൂപാന്തികം പുക്കാൻ ധൃതാദരം.
തീർത്ഥങ്ങരം കൂപത്തിലാക്കിക്കഴിയവേ
പേർത്തും പ്രസാദിച്ചരുരംചെയ്തു മാമുനി:

''ശ്രീല,മനാദിയാം സിദ്ധസ്ഥലമിതു
കാലക്രമത്താലഗണ്യമായ്ത്തീൎന്നുപോയ്.
ഞാനിങ്ങുടജം ചമച്ചോരനന്തരം
സ്ഥാനം നിരീക്ഷിച്ചു ശുദ്ധാംബു കിട്ടുവാൻ,
സേവകന്മാരൊരു കൂപം കുഴിച്ചതു
ദൈവഗതിയാലുതകിയേവക്കുമേ.
ദുർഗ്രഹമായുള്ള ധൎമ്മവിചിന്തനം
സുഗ്രഹമായിച്ചമഞ്ഞിതിതൊന്നിനാൽ.
ഇക്കിണറിന്നി'ബ്ഭരതകൂപാ'ഭിധ
കൈക്കൊണ്ടു ലോകപ്രസിദ്ധമായ്ത്തീൎന്നിടും.
തീൎത്ഥജലങ്ങളിതിൽച്ചേൎന്നകാരണം
പേൎത്തും പവിത്രമായ്ത്തീൎന്നിതിപ്പോഠംമുതൽ.
ഭക്തിപുരസ്സരമിങ്ങിതിൽ മുങ്ങുവോ-
രൊക്കെ വിശുദ്ധരാമെല്ലാവിധത്തിലും.''

കൂപമാഹാത്മ്യം കഥിച്ചുകൊണ്ടേവരും
പ്രാപിച്ചു രാഘവാഭ്യൎണ്ണ,മനന്തരം.
കേഠപ്പിച്ചു രാമനെത്താപസസത്തമൻ
താൽപര്യപൂൎവ്വമത്തീൎത്ഥപ്രഭാവവും.
ആ രാത്രി പോക്കിനാർ ധൎമ്മതത്ത്വങ്ങളു-
മോരോ കഥകളും തമ്മിൽപ്പറഞ്ഞവർ.

പ്രത്യൂഷസ്സിങ്കലുണൎന്നെഴുന്നേററുടൻ
നിത്യകൎമ്മങ്ങഠം കഴിച്ചോരനന്തരം
വന്ദ്യഗുരുജനകല്പനകൈക്കൊണ്ടു
തന്നനുജാതനും സേവകന്മാരുമായ്
പോവുകയായീ ഭരതൻ വനത്തിൻെറ
ലാവണ്യമൊട്ടൊന്നു കണ്ടറിഞ്ഞീടുവാൻ.
ഭൂവരബാലർതൻ കോമളപാദങ്ങഠം
നോവുമെന്നുള്ളൊരു ശങ്കയാലുൎവ്വര,
മുള്ളും കുശയും പരുത്തകല്ലും ചുരുഠം-
വള്ളിയുമെല്ലാമെടുത്തു മാററിസ്സ്വയം
സന്തോഷമുഠംക്കൊണ്ടു സൽക്കരിപ്പാൻ സുഖ-
സഞ്ചരണോചിതമാക്കീ സരണിയെ.
പേശലപുഷ്പസുഗന്ധസംവാഹകൻ
വീശീ സുഖപ്രദശീതളമാരുതൻ.
കല്പകപ്പൂനിര വൎഷിച്ചു വാനവ-
രപ്പോഠം നിഴലുവിരിച്ചു മേഘങ്ങളും.

പുഷ്പഫലങ്ങഠം നിറഞ്ഞു മരങ്ങളിൽ
ശഷ്പങ്ങഠം ശോഭിച്ചു പച്ചനീരാളമായ്.
കണ്ണുകഠം നീട്ടിസ്സമീക്ഷിച്ചു മാനുകഠം
കണ്ണുമധുരമായ്പ്പാടീ കിളികളും.
രാമപ്രിയനെന്നറിഞ്ഞു ഭരതനെ–
യീമട്ടു സേവിക്കയായീ സകലരും.
രാമൻെറ നാമമൊരിക്കലുരയ്ക്കുന്ന
സാമാന്യമത്ത്യനും സിദ്ധിയുണ്ടാവുകിൽ
രാമചന്ദ്രപ്രാണതുല്യൻ ഭരതനിൽ
പ്രേമം ഭവിപ്പതൊരാശ്ചര്യമാകുമോ?

ഈവിധം ചുററിച്ചരിച്ചു കുമാരകൻ
പാവനമാം വനഭൂമിയിലെങ്ങുമേ.
തദ്വ്രതനിഷ്ഠയും ഭക്തിയും കാണ്കയാൽ
ലജ്ജാവിവശരായ്ത്തീർന്നു മുനികളും.
രമ്യസരസ്സുകഠം ഭൂവിഭാഗങ്ങളും
കണ്മയക്കീടുന്ന പക്ഷിമൃഗങ്ങളും
വൃക്ഷതൃണങ്ങളും ശൈലവനങ്ങളു–
മക്ഷയസൗന്ദര്യമാവഹിച്ചങ്ങനെ
ശുദ്ധിയും വൈചിത്ര്യവായ്പുമലൗകിക–
ശക്തിയും ചേൎന്നങ്ങു കാണപ്പെടുകയാൽ
പാരിച്ചൊരൗത്സുക്യമാൎന്നിട്ടവയുടെ
പേരും ഗുണങ്ങളും ചോദിച്ചുകൊഠംകവേ
രാജകുമാരനോടോതിനാനാ മുനി–
രാജനോരോന്നും പ്രസന്നതാപൂൎവ്വകം.
ചെന്നു കുളിച്ചിതൊരേടത്തു ഭക്തിമാൻ
പിന്നൊരേടത്തു നമസ്കരിച്ചീടിനാൻ;
അന്യമനോഹരസ്ഥാനങ്ങഠം നോക്കിനാൻ
മുന്യനുജ്ഞാവശാൽ വിശ്രമിച്ചീടിനാൻ.
സീതാസമേതരാം ഭ്രാതൃജനങ്ങളെ–
സ്സാദരമുള്ളിൽ സ്മരിച്ചുകൊണ്ടാനവൻ.
ഭാവവൈശിഷ്ട്യംനിമിത്തമക്കാനന–
ദേവതമാരുടെയാശിസ്സുമേല്ക്കയായ്.
രണ്ടരയാമം കഴിഞ്ഞു മടങ്ങിനാൻ
പുണ്ഡരീകാക്ഷനെക്കണ്ടു കൈക്കുപ്പിനാൻ.
സഞ്ചരണോത്സുകൻ തീൎത്ഥങ്ങഠം കണ്ടുകൊ–
ണ്ടഞ്ചുനാളിങ്ങനെ പോക്കീ സകൗതുകം.

## അന്തിമസഭ

നിത്യകർമ്മങ്ങരാംകഴിഞ്ഞു പിറേറന്നവ–
രൊത്തുകൂടീടിനാരാശ്രമഭൂമിയിൽ.
യാത്രവഴങ്ങുവാൻ നല്ലദിവസമെ–
ന്നോർത്തെങ്കിലും വിഭു ചൊല്ലീല ശങ്കയാൽ.
ആചാര്യരാജഭരതസദസ്യരെ–
യാകവേ നോക്കി മുഖംകുനിച്ചാൻ പ്രഭു.
രാമസൗശീല്യം പുകഴ്ത്തീ സഭാജന–
മീമട്ടു സത്സ്വാമിയെങ്ങുമില്ലൂഴിയിൽ.
അപ്പോരം ഭരതനെഴന്നേററു ധീരനാ–
യുല്പലനേത്രപ്രണാമപുരസ്സരം
കൈതൊഴുതിങ്ങനെ ചൊല്ലിനാൻ: ''ദേവ, നീ
ചെയ്യിതെന്നിഷ്ടങ്ങളെല്ലാം കനിവൊടേ.
ക്ലേശിച്ചു സർവ്വരും ഞാൻനിമിത്തം ദയാ–
രാശിയെൻ സ്വാമിയും സന്തപിച്ചു തുലോം.
നാഥ, നിൻ കാന്താരവാസം കഴിയുന്ന
നാരംവരെസ്സാകേതപത്തനംതന്നിൽ ഞാൻ
സേവചെയ്യാനനുവാദമരുളണം
പാവനാത്മാവേ, തൊഴുതു നേരുന്നിതാ.
ദീനദയാനിധേ, വീണ്ടും ഭവൽപദ–
സൂനമിട്ടാസന്നു കാണമാറാംവിധം
ഈരേഴകൊല്ലം കഴിച്ചുകൂട്ടീടുവാൻ
പോരുന്ന നല്ലൊരുപായവും ചൊല്ലണം.
പൗരരും സേവകന്മാരും പ്രജകളും
കൂറാന്ന കൂട്ടരാ,ണേററം വിശുദ്ധരും.
നിന്തിരുമേനിതൻ ചൊല്ലുീഴിലേതൊരു
സന്താപഭാരവും നന്നെന്നു കാണ്മു, ഞാൻ.
അല്ലെന്നിരിക്കുകിൽ കൈവല്യലാഭവും
തെല്ലും വിലപ്പെട്ടതാകില്ല പാഴിലാം.
ഭക്തജനങ്ങരാംതന്മാനസവൃത്തിയും
ശക്തമാമിച്ഛയുമങ്ങേക്കറിഞ്ഞിടാം.
ദീനദയാനിധി മാത്രമല്ലങ്ങുന്നു
നാനാജനങ്ങരാംക്കുമുററ സംരക്ഷകൻ.
സർവ്വവിധത്തിലും വിശ്വാസമുണ്ടു മേ
സന്തപിക്കുന്നതില്ലിന്നു ഞാനല്പവും.
നാഥ, നിൻസ്നേഹവുമെന്നാർത്തിയും കല–
ന്നീദൃഢവിശ്വാസമുണ്ടായിവന്നു മേ.

ഏററം വലിയൊരിദ്ദോഷമകററണം
പോററണം ദാസനെസ്സൽബോധനോക്തിയാൽ.''
ക്ഷീരവും നീരവും ഹംസം കണക്കിനേ
ചാരുഗുണങ്ങളും ദോഷഭാഗങ്ങളും
വേർതിരിച്ചോതും ഭരതവചസ്സിനെ–
സ്സാദരം ശ്ലാഘിച്ചു സഭ്യരെല്ലാവരും.
ദീനവും വ്യാജവിഹീനവുമായൊരീ–
മാനവബാലസദുക്തി കേട്ടീടവേ
കാലവും ദേശവും കണ്ടറിഞ്ഞോതിനാൻ
നീലപങ്കേരുഹലോചനനീവിധം:

''കേട്ടുകൊണ്ടാലും കുമാരഭരത, നീ
വീട്ടിലെന്നാലും വനത്തിലെന്നാകിലും
നിൻെറയുമെൻെറയുമസ്സൽപരിജന–
ത്തിൻെറയും ജീവിതക്ഷേമത്തിലെപ്പൊഴും
കാണുന്നു ചിന്ത, വസിഷ്ഠഗുരുവിനും
ക്ഷോണീന്ദ്രമുഖ്യൻ ജനകനുമൊന്നുപോൽ.
ദേശികന്മാരവരെന്തു കല്പിക്കിലും
ക്ലേശം നിനക്കുമെനിക്കുമുണ്ടായ്‌വരാ.
നാമിരുവക്കും യശസ്സിനും ധമ്മാത്ഥ–
ഭൂമാവി,നെന്നല്ല മോക്ഷലാഭത്തിനും
താനേ സഹായമാസ്റ്റീരുന്നതോക്കിലോ
താതാജ്ഞ പാലിക്കയെന്നതുമാത്രമാം.
ലൗകികവൈദികമര്യാദയാണിതു
ലോകനാഥന്മാക്കു കല്യാണകാരിയും.
അമ്മയുമച്ഛനുമാചാര്യദേവനും
നിമ്മലൻ സ്വാമിയും നല്കുന്ന ശാസനം
പാലിച്ചിടുന്നോൻ കുമാഗ്ഗത്തിലല്പവും
കാലിടറാതെ നടന്നുപോകും ദൃഢം.
ഏവം വിചാരിച്ചു ദുഃഖമുപേക്ഷിച്ചു
പോവുകയോദ്ധ്യയെപ്പാലിച്ചുകൊള്ളുക.
ദേശകോശങ്ങളും പുരജനം വീട്ടുകാർ
ദാസജനങ്ങളിബ്ഭാരങ്ങളത്രയും
ദേശികപാദരജസ്സാലനുബദ്ധ,–
മാശയംതന്നിൽദ്ധരിക്കുക വത്സ, നീ.
ഉത്തമാചാര്യനുമമ്മമാരും മന്ത്രി–
സത്തമന്മാരും വചിക്കും വചസ്സുകൾ

മാനിച്ചു കാക്കുക രാജ്യത്തെയും രാജ-
ധാനിയേയും പ്രജാവർഗ്ഗത്തെയും ഭവാൻ.''

ചൊല്ലുകയാണു തുളസി, ''യധീശനാ-
യുള്ളവൻ വക്ത്രംകണക്കു വർത്തിക്കണം.
അന്നപാനങ്ങളെയുരംക്കൊണ്ടു നമ്മുടെ-
യംഗങ്ങളാം സമ്പുഷ്ടമാക്കിപ്പുലർത്തുവാൻ
ഉദ്യമിച്ചീടുന്നു വക്ത്രം, മതേവിധം
നിത്യവിവേകിയായ് പ്പോററണം പൗരരെ.
ഇത്രതാൻ ഭൂമിപധർമ്മപ്പൊരുളിതു
ഗുപ്തമനോരഥംപോലെ സൂക്ഷിക്ക നീ.''

മാനവനായകൻതന്നനുജാതനു
നാനാപ്രബോധനം നല്കിയെന്നാകിലും
മേലിൽപ്പുലരുവാനാലംബമെന്തെന്നു
ശീലവാൻ വത്സൻ ഗ്രഹിക്കാഞ്ഞകാരണം,
ഉണ്ടായതില്ലാ ചെറുതുമുരംത്തോഷ, മുൾ-
ക്കണ്ണയാൽ ശാന്തിയുമില്ലാതെവന്നുപോയ്.
ഭ്രാതാ ഭരതൻെറ ശീലവും സഭ്യർതൻ
ഖേദവും കണ്ടു തളർന്നു രഘുവരൻ.
സോദരവത്സലൻ പിന്നെക്കനിഞ്ഞു തൻ
പാദുകം രണ്ടുമെടുത്തു നല്കീടിനാൻ.
ഉന്നതമായുള്ള ഭക്തിപൂണ്ടങ്ങവ
തന്നുടെ മൗലിയിൽ ചേർത്തു കുമാരകൻ.

കണ്ടിടാം സൽപ്രജാസഞ്ചയപ്രാണൻെറ
രണ്ടു സംരക്ഷകരെന്നതുപോലെയും,
ശ്രീഭരതസ്നേഹരത്നമടങ്ങിയ
ശോഭനപേടകജോടികണക്കെയും,
ഈ മഹാസംസാരസാഗരം താണ്ടുന്ന
രാമമന്ത്രാക്ഷരയുഗ്മമെന്നോണവും,
അന്വയരക്ഷാകവാടങ്ങൾപോലെയും
ധന്യകർമ്മോദ്യതഹസ്തങ്ങൾപോലെയും
സേവനധർമ്മത്തിനുള്ള സമുജ്ജ്വല-
പാവനലോചനദ്വന്ദ്വംകണക്കെയും
കാരുണ്യവാരിധിയായി വിളങ്ങുമാ-
ശ്രീരാമദേവൻെറ പാദപീഠങ്ങളെ.
ജാതമായ് വത്സനു പാദുകസിദ്ധിയാൽ
സീതാരഘുരാമരൊത്തു വാഴും സുഖം.

## യാത്രാനുവാദം

പാദംപണിഞ്ഞു വിടവഴങ്ങീടവേ
പാഥോജനേത്രൻ പുണർന്നാൻ ഭരതനെ.
നന്നല്ല കാലമെന്നോർത്തു കുടിലനാ-
മിന്ദ്രൻ ജനഭ്രാന്തിയുണ്ടാക്കി മായയാൽ.
ഇങ്ങനെ കാട്ടിയ വഞ്ചന മർത്ത്യക്കു
മംഗളകാരിയായ്ത്തീർന്നു പൊട്ടുന്നനെ.
ആ വനവാസസമാപ്തി, ജനങ്ങളംതൻ
ജീവൻെറ ജീവന്നൊരാശയായ്ത്തീർന്നതേ.
ആമട്ടിലല്ലെങ്കിലാളുകളം ജാനകീ-
രാമവിയോഗമാം ദുർവ്യാധിയൊന്നിനാൽ
പീഡിതരായിച്ചമഞ്ഞു ദിവാനിശ-
മാടലിൽപ്പെട്ടു മരിക്കാതിരിക്കുമോ?
ആ വിന പൊയ്പ്പോയി രാമകരുണയാൽ
ദേവകുചേഷ്ടയും നന്മയ്ക്കുതന്നെയായ്.
ഓതാവതല്ലാത്ത ക്ലേശമാർന്നു രാഘവൻ
ഭ്രാതൃശരീരം തഴുകിനാൻ കൈകളാൽ.
ദേഹവും ചിത്തവും വാക്കും നിരുപമ-
സ്നേഹംനിമിത്തം സമാർദ്രമായീ പരം.
ധീരരിൽധീരനാം രാമനധീരനായ്
ചാരുനേത്രങ്ങളിൽക്കണ്ണീർ നിറഞ്ഞുപോയ്.
ഭാവമിതേവിധം കണ്ണിൽപ്പതിയവേ
ദേവസംസത്തിനുമുണ്ടായി സങ്കടം.
ജ്ഞാനസ്വരൂപമാം മിന്നുന്ന വഹ്നിയിൽ
മാനസഹേമം സ്ഫുടംചെയ്തെടുത്തവർ,
നീരത്തിലെപ്പത്മപത്രങ്ങളെന്നപോൽ
പാരോടു ചേരാതെ ചേർന്നു വർത്തിപ്പവർ,
മാമുനിമാരും വസിഷ്ഠജനകരും
രാമഭരതർതൻ സ്നേഹമീക്ഷിക്കവേ
വാക്കും മനസ്സും ശരീരവുമൊന്നിച്ചു
വാട്ടും വിരക്തിയിലാഴ്ന്നി മേവീടിനാർ.
ജ്ഞാനി ജനകനും ബ്രഹ്മതനയനും
ഗ്ലാനിയാർന്നിങ്ങനെ നിന്നുപോയെങ്കിലോ.
കേവലം പ്രാകൃതന്മാരാം ജനങ്ങളംതൻ
ഭാവവൈവശ്യമെന്തെന്നു ചൊല്ലേണമോ?
രാമഭരതവിയോഗവൃത്താന്തമി-
ങ്ങീ മന്ദനിന്നഹോ! വർണ്ണിച്ചുകൊള്ളുകിൽ.

പാരിലുള്ളാളുകരം കേരംക്കുന്നമാത്രയിൽ
ക്രൂരൻ കവിയെന്നു കുററപ്പെടുത്തിടും.
എന്നൊരു സങ്കോചമുള്ളിലുണ്ടാകയാ–
ലെൻ നാവിനാലതു ചൊല്ലുക ദുഃശകം.
കൂറാന്നു രാമൻ ഭരതനെപ്പുൽകിയ–
ശേഷം തഴകിനാൻ ബാലശത്രുഘ്നനെ.
മന്ത്രിമാർ സേവകന്മാരും ഭരതൻെറ–
യന്തർഗ്ഗതം കണ്ടറിഞ്ഞു വൈകാതെതാൻ
യാത്രയ്ക്കൊരുക്കങ്ങരംകൂട്ടിത്തുടങ്ങിനാ–
രാത്തിയിൽപ്പെട്ടിതു രണ്ടു സംഘങ്ങളും.
ഭദ്രൻ ഭരതനും ബാലശത്രുഘ്നനും
ഭക്ത്യാ രഘൂത്തമപാദം പണിഞ്ഞുടൻ
ആജ്ഞയും വാങ്ങിത്തപോധനന്മാരെയു–
മാസ്ഥയാ കാനനദേവതമാരെയും
വന്ദിച്ചു, പിന്നെയുംപിന്നെയും മാനിച്ചു
സന്നദ്ധരായീ മടങ്ങിഗ്ഗമിക്കുവാൻ.
സൗമിത്രിയേയും പുണന്നാരനന്തരം
രാമപ്രിയയായ സീതയെസ്സാദരം
കുമ്പിട്ടു കാല്പൊടി മൗലിയിൽ ചേർത്തുകൊ–
ണ്ടൻപോടുമാശിസ്സു വാങ്ങിത്തിരിച്ചതേ.
ചെന്നു നമിച്ചിതു ലക്ഷ്മണനോടൊത്തു
വന്ദ്യൻ ജനകനെ ശ്രീരഘുനായകൻ.
പിന്നെയുണർത്തിച്ചു: ''ദുഃഖം സഹിച്ചിങ്ങു
വന്നുവല്ലോ ഭവാനാരംക്കാരുമായ് വിഭോ!
പേശലശീലൻ തിരുവടി ഞങ്ങളി–
ലാശിസ്സരുളുകിത്തിരിച്ചെഴുന്നള്ളണം.''

തന്നിടരേററം പണിപ്പെട്ടടക്കിയ
മന്നൻ പുറപ്പെട്ടു പത്തനം പൂകുവാൻ.

അന്തികത്തെത്തികുലഗുരുതന്നെയു–
മന്തണന്മാരെയും വന്ദിച്ചു രാഘവൻ
ഓർത്തു ഹരിഹരതുല്യരെന്നാദരാൽ
യാത്രയാക്കീടിനാൻ സോദരയുക്തനായ്.
ആ വിദേഹേശപരിതന്നെയും കൈതൊഴു–
താശിസ്സുമേററു മടങ്ങീ കുമാരകർ.
കൗശികജാബാലിവാമദേവാദ്യരാം
ദേശികന്മാരെയും മററുള്ളവരെയും

വന്ദനംചെയ്തും യഥാവിധി മാനിച്ചു–
മിന്ദീവരേക്ഷണൻ യാത്രയാക്കീടിനാൻ.
ശ്രീഭരതാംബതൻ പാദങ്ങരം വന്ദിച്ചു
ശോഭനാത്മാവു പവിത്രമാം കൂറൊടേ
ദുഃഖവും ശങ്കയും നീക്കിശ്ശിബികയി–
ലുൽകൃഷ്ടചിത്തൻ കരേററി വിട്ടീടിനാൻ.
സീതയും പ്രേമവിശുദ്ധയായ്ത്തൻപ്രിയ–
മാതാപിതാക്കളെക്കൂപ്പി മടങ്ങിനാരം.
ശ്വശ്രൂക്കളെച്ചെന്നു കണ്ടു വന്ദിക്കയായ്
നിസ്സീമഭക്തിപ്രകർഷത്തൊടോമലാരം.
മാതൃപ്രബോധനം കേട്ടുമവരുടെ
പൂതമാമാശിസ്സു വാങ്ങിയും പ്രീതയായ്.
സാന്ത്വനംചെയ്തു ജനനിമാരെപ്പരി–
ശാന്തൻ രഘുപതി പല്ലക്കിലേററിനാൻ.
ആനകരം തേരുകരം വാജികരം മററുള്ള
യാനശതങ്ങളും സന്നദ്ധമാകവേ,
വൈദേഹമന്നനും വത്സൻ ഭരതനും
വൈകാതെ സേവകരൊന്നിച്ചു യാത്രയായ്.
സീതാരഘുവരലക്ഷ്മണന്മാരുടെ
ചേതോഹരാകൃതി ഹൃത്തിലുണ്ടാകയാൽ
പാരമചേതനാവസ്ഥയിലേവരും
പാതയിലൂടേ പതുക്കെച്ചരിക്കയായ്.
വാരണവാജിവൃഷങ്ങരംപോലും മനോ–
ഭാരംനിമിത്തം നടന്നിതു മന്ദമായ്.
ധാതൃപുത്രൻമുനിയേയുമരുന്ധതീ–
മാതാവിനേയും നമിച്ചു സന്തുഷ്ടനായ്
സീതയും ലക്ഷ്മണബാലനുമൊത്തു സ–
ന്മൃതമാമാശ്രമം പൂകീ തിരുവടി.
ഉൽക്കടവിപ്രയോഗാർത്തിയാൽ തപ്തനാം
ഭക്തൻ ഗുഹനെയും യാത്രയാക്കീ വിഭു.
കോലകിരാതവനേചരവൃന്ദവും
കാലടി വന്ദിച്ചുവന്ദിച്ചു യാത്രയായ്.
ബന്ധുവിയോഗപരവശചിത്തരായ്
ചെന്താർദലാക്ഷനും ജാനകീദേവിയും
വത്സൻ സുമിത്രാതനയനുമൊന്നിച്ചു
വിശ്രമംകൊണ്ടു വടദ്രുമച്ഛായയിൽ.

ഭ്രാതാ ഭരതൻെറ രമ്യസ്വഭാവവും
പൂതമാം സ്നേഹപ്രകാരവും രാഘവൻ
സൗമിത്രിയോടും മിഥിലജതന്നൊടും
പ്രേമപുരസ്സരം വിസ്തരിച്ചീടിനാൻ.
ചിത്രകൂടത്തിലെപ്പക്ഷിമൃഗാദിക-
ളത്രയുമപ്പൊഴുതിണ്ടലാർന്നു തുലോം.
ദേവദേവൻെറ ദശാന്തരം കാണ്കയാൽ
ദ്യോവിൽനിന്നാദിതേയന്മാരശേഷരും
വാരിവഷിച്ചു സുമങ്ങൾ തങ്ങൾക്കെഴും
ഭാരം മുഴവനും കേൾപ്പിച്ചു സാദരം.
വന്ദിച്ചവരെ പ്രഭുകുലസത്തമൻ
ധന്യമാമാശയവക്കു നല്കീടവേ
ഭീതി സമസ്തവുമസ്തംഗമിക്കയാൽ
പ്രീതരായ്പ്പിന്നെ മടങ്ങിനാരേവരും.
അബ്ജോജനേത്രയും ഭ്രാതാവുമൊന്നിച്ചു
പണ്ണാശ്രമത്തിൽ പ്രശോഭിച്ചു രാഘവൻ;
ഭക്തിയും ജ്ഞാനവും വൈരാഗ്യഭാവവു-
മൊത്തുചേന്നങ്ങു വിളങ്ങുന്നമാതിരി.

രാമവിയോഗം സഹിച്ചു പുറപ്പെട്ട
മാമുനിമാരും മഹീസുരശ്രേഷ്ഠരും
ദേവൻ വസിഷ്ഠൻ, ഭരതൻ, ജനകനു-
മാ വഴിയാത്രയിൽ ഖിന്നമനസ്കരായ്,
നാഥഗുണങ്ങളെച്ചിന്തിച്ചുചിന്തിച്ചു
നാവനക്കാതെ നടന്നുപോയീടിനാർ.
ശ്രീയമുനാനദി പിന്നിട്ടിതദ്ദിനം
ഭോജനംകൂടാതെ വത്തിച്ചു സവ്വരും.
ശൃംഗവേരാധിപൻതൻ തുണ കൈക്കൊണ്ടു
ഗംഗകടന്നങ്ങു വിശ്രമിച്ചാരവർ.
സേയിതടിനിയും പിന്നിട്ടു ഗോമതീ-
തോയത്തിലങ്ങു കുളിച്ചു മൂന്നാംദിനം.
നാലാംദിവസമയോദ്ധ്യയിലെത്തിനാർ
നാലുനാളങ്ങു വസിച്ചു രാജേശ്വരൻ.
നാടു ഭരിക്കുവാനുള്ളൊരേപ്പാടുകൾ
നാനാതരത്തിലും ചെയ്തുവെച്ചിട്ടുടൻ,
എല്ലാം ഗുരുവിലും രാമാനുജനിലും
ചൊല്പെഴുമുത്തമമന്ത്രിസംഘത്തിലും,

അപ്പിച്ചകമ്പടിക്കാരോടുകൂടവേ
പില്പാട്ട യാത്രയായ് ശ്രീവിദേഹാധിപൻ.
ഖേദമൊഴിഞ്ഞു വസിഷ്ഠോപദേശത്തി-
ലാദരം കൈക്കൊണ്ടു വാണാരഖിലരും.
ഭോഗസാമഗ്രിയും ഭൂഷണജാലവു-
മാകെയുപേക്ഷിച്ചു നിഷ്ഠയോടേവരും
ശ്രീമദയോദ്ധ്യയിൽ ജീവിക്കയായിതേ
രാമസന്ദശ്നകാലപ്രതീക്ഷയിൽ.

## ഭരതൻെറ തപസ്സ്

എന്തു കല്പിപ്പൂ ഭരത,നതേവിധം
മന്ത്രിജനങ്ങളും സേവകവൃന്ദവും
തെററാതനുഷ്ഠിച്ചുപോന്നു ദിവാനിശം
മററൊരു ചിന്തയുമില്ലാത്തമാതിരി.
മാതൃസംസേവനഭാരം മുഴവനും
താതശത്രുഘ്നനിലപ്പിച്ചിതഗ്രജൻ.
ആരണന്മാരെ വരുത്തിക്കമാരകൻ
നേരുകയായീ പ്രണാമപുരസ്സരം:
''ഉന്നത,മല്ലെങ്കിൽ നീച,മെന്നല്ലിനി
നന്ന,ഥവാ ചീത്ത,യെന്തായിരിക്കിലും,
ശങ്കയേചേരാതെ നിങ്ങളെല്ലാവരും
കിങ്കരനാമിവന്നാജ്ഞ നല്കീടണം.''
പിന്നെപ്പരിജനം പൗരർ പ്രജാവലി-
യെന്നിവരേയും വിളിപ്പിച്ചു സത്വരം
ചിത്തവിഷാദം ശമിപ്പിച്ചു, പാക്കവാ-
നത്തമസ്ഥാനങ്ങൾ നല്കീ ദയാമയൻ.
തന്നിളയോനമായാചാര്യമന്ദിരം
തന്നിലണഞ്ഞു നമസ്കരിച്ചോതിനാൻ:

''ദേവ, തിരുവടി സമ്മതം നല്കുകിൽ-
പ്പാവനമാം തപോനിഷ്ഠ കൈക്കൊള്ളുവൻ.''

രോമഹഷ്ത്തൊടേ സസ്നേഹമീവിധം
മാമുനിമുഖ്യൻ പ്രതിവചിച്ചാനുടൻ:

''നീ നിനയ്ക്കുന്നതും ചൊൽവതും ചെയ്‌വതും
മാനവധമ്മത്തിനൊത്തതാകും ദൃഢം.''

ഇമ്മട്ടനുഗ്രഹം വാങ്ങി മടങ്ങിയ
നിമ്മലാത്മാവാം ഭരതകുമാരകൻ

വല്ലഭത്വംപെട്ടം ദൈവജ്ഞരെക്കൊണ്ടു
നല്ല മുഹൂർത്തം ഗണിപ്പിച്ചനന്തരം
രാജസിംഹാസനംതന്നിൽ പ്രതിഷ്ഠിക്ക–
യായീ വിഭുവിൻെറ പാദപീഠങ്ങളെ.
ധീമാൻ വസിഷ്ഠമഹർഷീന്ദ്രനേയു,മാ–
രാമമാതാവായ കൗസല്യതന്നെയും
ഭക്ത്യാ നമിച്ചു മെതിയടിയെത്തൊഴു–
തഗ്രജപ്രാണനദ്ധർമ്മധുരന്ധരൻ
ചെന്നു നന്ദിഗ്രാമമൂഴംപ്പുക്കൊരു ചെറു–
പർണ്ണകുടീരം ചമച്ചു വാണാൻ സുഖം.
മൗലിയിൽ ചെഞ്ചിടപൂണ്ടും, മരവുരി
പേലവഗാത്രത്തിലാടയായ്ച്ചുററിയും,
രാവിലുറങ്ങുവാൻ ഭൂഗർഭവേദിയിൽ
പാവനദർഭവിരിപ്പു നിർമ്മിച്ചുമേ
ഭോജനവസ്ത്രയമനിയമാദിയിൽ
പൂജാർഹതാപസധർമ്മം പുലർത്തിയും
ഭോഗവിലാസവുമാഡംബരങ്ങളു–
മാകെത്തൃണംപോലെ ദൂരത്തു തള്ളിയും,
വൻപാൽ മഹേന്ദ്രനുമുള്ളിലാശ്ചര്യവും
സമ്പത്തുകൊണ്ടു കുബേരനു ലജ്ജയും
ഉണ്ടാക്കിവെച്ച ദശരഥഭൂപൻെറ
കൊണ്ടാടിടേണ്ട മഹാരാജധാനിയിൽ
അമ്പുകയായീ വിരക്തൻ കുമാരകൻ
ചമ്പകക്കാവിലെക്കാർവണ്ടുപോലവേ.
ഉച്ഛിഷ്ടമെന്നപോൽ ശ്രീവിലാസങ്ങളെ
വർജ്ജിപ്പു, ഭാഗ്യവാൻ രാമഭക്തോത്തമൻ.
ചാതകത്തിന്നു സഹന,മന്നത്തിനു
ചാതുര്യമേറും വിവേകവും കാണ്മൂ നാം.
അന്നിലസ്ലോക്കുകിൽബ്ഭക്തൻ ഭരതനീ–
യുന്നതചിന്തയുദിച്ചതാശ്ചര്യമോ?
കായം മെലിഞ്ഞു കുമാരനു നാൾക്കുനാൾ,
തേജോബലങ്ങൾ കുറഞ്ഞീല ലേശവും.
അന്യൂനമാമത്തപശ്ചര്യകാരണം
മന്ദീഭവിച്ചതില്ലാനനശോഭയും.
രാമപ്രണയപ്രതിജ്ഞതൻ ദാർഢ്യവു–
മാമട്ടു വർദ്ധിച്ചു ധർമ്മപരതയും.

മാലിന്യലേശവും തീണ്ടാതെ നിത്യവും
മാനസം സംശുദ്ധമാക്കിവെച്ചാനവൻ.
ചാരുശരൽക്കാലമെത്തിക്കഴിയവേ
നീരിൻ വിതാനം കുറഞ്ഞുവന്നീടവേ
വേതസവൃക്ഷങ്ങരം പൊങ്ങിയും പങ്കജ-
വ്രാതം വിരിഞ്ഞും വിളങ്ങിനില്ലും വിധം
ചേലിൽശ്ശമം ദമം സംയമം തൊട്ടുള്ള
മേലേത്തരത്തിൽപ്പെട്ടന്ന ഗുണാവലി
മിന്നീ, കുമാര ഭരതഹൃത്തായിട്ടം
വിണ്ണി,ലുഡുക്കളെപ്പോലെ മനോജ്ഞമായ്.
ചൊല്ലാം ഭരതവിശ്വാസം ധ്രുവതാര;-
മല്ലാണ്ട പാത്താൽപ്പതിന്നാല്ല വത്സരം;
സ്വാമിസ്മരണ, മഹത്താം സുരപഥം,
രാമപ്രണയമാണിന്ദുവിൻ മണ്ഡലം;
രാജന്യബാലൻെറ രീതിയും കമ്മവും
പൂജനീയജ്ഞാനഭക്തിപ്രകഷ്വം
ഭോഗവൈരാഗ്യവും സ്വച്ഛമാം ഭ്രതിയു-
മാകെക്കഥിപ്പാനരിപ്പം കവീന്ദ്രനും.
ശേഷിയില്ലായതു വണ്ണിച്ചുകൊള്ളുവാൻ
ശേഷനും വാണിക്കുമഗ്ഗണനാഥനും.

പാദപീഠാച്ചനംകൊണ്ടു ഭരതനിൽ
പ്രീതി വദ്ധിച്ചു വഴിഞ്ഞു ദിനേദിനേ.
അപ്പിച്ചു രാജ്യകാര്യങ്ങരം മുഴവനു-
മപ്പരിശുദ്ധമാമംഘ്രിപീഠങ്ങളിൽ.
രോമാഞ്ചമണ്ഡിതമായൊരുടലൊടും
രാമനും സീതയും ബിംബിക്കുമുള്ളൊടും
നാമം ജപിക്കുന്ന നാവൊടും ബാഷ്പാഭി-
രാമമിഴിയൊടും വത്തിച്ചു ഭാഗ്യവാൻ.
ജാനകീലക്ഷ്മണരാഘവർ മൂവരും
കാനനഭ്രമിയിൽക്കാലം നയിപ്പതേ;
ഭക്തൻ ഭരതൻ വസിപ്പു ഗൃഹത്തിലും
നക്തന്ദിവം തപശ്ചര്യാകൃശാംഗനായ്.
വാസ്തവമിങ്ങനെ ചിന്തിച്ചുനോക്കിയോർ
വാഴ്ത്തീ ഗുണോത്തരനെന്നു ഭരതനെ.
ഭ്രപകുമാരൻെറ നിഷ്ഠ കേട്ടീടവേ
താപസസഞ്ചയം ലജ്ജിച്ചു നിർഭരം.

മാമുനിശ്രേഷ്ഠർതൻ മൗലികിരീടമാം
ശ്രീമദ്വസിഷ്ഠനും സങ്കോചമാർന്നുപോയ്.

ശുദ്ധം മധുരം മനോഹരമാനന്ദ—
സിദ്ധിപ്രദം ഭരതാചരിതം സദാ.
ക്രൂരം കലികാലകല്മഷമത്ര്യയും
ദൂരീകരിക്കുന്നതാണതെന്നെന്നുമേ.
വമ്പിച്ച മോഹമാം കൂരിരുൾ പോക്കുവാ—
നൻപാർന്നുദിക്കും ദിനേശനുമല്ലയോ?
പാപസമൂഹഗജത്തിന്നു കേസരി
താപങ്ങളെല്ലാമകററുന്നൊരൗഷധി;
ഭക്തജനങ്ങൾക്കനുഗ്രഹകാരക;—
മുഗ്രഭവഭയഭാരസംഹാരകം;
ഈ മന്നിന്നുത്സവംനല്ലാൻ തെളിഞ്ഞിടും
രാമപ്രണയസുധാകരകൗമുദി.

സീതാരഘുപതി ഭക്തിയാം സത്സുധ
ചേതസ്സിലേവം നിറഞ്ഞ രാമാനുജൻ
ജാതനായ്ത്തീരാതിരുന്നെങ്കിലേതൊരാ—
ളീദൃശം താപസന്മാർഗ്ഗമാകാത്തപോൽ
ഉഗ്രതയേറും യമനിയമാദിക—
ളൊക്കെയനുഷ്ഠിക്കുമായിരുന്നു ദൃഢം.
പുണ്യകഥാമൃതവ്യാജേന നമ്മുടെ
ദൈന്യവും ദംഭവുമന്യദോഷങ്ങളും
ആരു ഹരിക്കും? തുളസിക്കു തുല്യനാ—
യാരു ശാഠ്യത്തോടേ രാഘവസ്വാമിയെ—
മംഗലമൂർത്തിയെ—ദൃപ്തകലികാലത്തു
നിങ്ങൾതൻ മുമ്പിലവതരിപ്പിച്ചിടും?

നിത്യം ഭരതചരിത്രം ശ്രവിക്കുന്ന
മർത്ത്യർക്കു മൈഥിലീരാഘവഭക്തിയും
സംസാരഭോഗവിരക്തിയും കൈവരും
സംശയമില്ലാതെ ചൊൽവൂ തുളസി ഞാൻ.

അയോദ്ധ്യാകാണ്ഡം തീർന്നു

ധർമ്മഭ്രൂരുഹമൂലമായ്, ജ്ഞാനമാ–
മംബുധിക്കു സുഖദരാകേന്ദുവായ്,
ചാരുവൈരാഗ്യസാരസസൂര്യനായ്,
ഘോരപാപാന്ധകാരസംഹാരിയായ്,
മോഹമേഘവിദാരണവാതമായ്,
ശ്രീകരബ്രഹ്മസംഭൃതരൂപനായ്,
ഉരുകളങ്കശമനനായ്, ശ്രീരാമ–
ചക്രവർത്തിക്കു സമ്പ്രീതിപാത്രമായ്
സങ്കടങ്ങളകററി വിളങ്ങുന്ന
ശങ്കരഭഗവാനെത്തൊഴുന്നു ഞാൻ.

മഞ്ജുനീരദശ്യാമശരീരനായ്
മഞ്ഞവസ്ത്രമുടുത്തു, കരങ്ങളിൽ
ബാണചാപങ്ങളേന്തി, യരക്കെട്ടിൽ
തൂണി ബന്ധിച്ചു ശോഭവാസ്സുംവിധം,
വാരിജായതനേത്രനാ, യജ്ജടാ–
ഭാരശോഭിതരമ്യശിരസ്സനായ്
ജാനകീവത്സലക്ഷ്മണയുക്തനായ്
കാനനങ്ങളിൽ ചുററിയ രാമനെ;—
ചിത്തമോഹനഗാത്രാഭിരാമനെ;—
ബദ്ഭക്തിപൂർവ്വം ഭജിക്കുന്നു ഞാനിതാ.

ഹേ മഹേശ്വരി, പർവ്വതനന്ദിനി,
രാമചന്ദ്രഗുണങ്ങളും നിഗൂഢങ്ങളും;
പണ്ഡിതമുനിമുഖ്യരിൽ വൈരാഗ്യം
വന്നുചേരുന്ന തദ്വിചാരത്തിനാൽ.
രാമഭക്തിരഹിതരോ, ധർമ്മത്തിൽ
പ്രേമമററഹോ! മോഹവശഗരാം.

കാട്ടിലെത്തിയ പൗരരും പൂരുഷ–
ശ്രേഷ്ഠനായ ഭരതകുമാരനും
വ്യക്തമാക്കിയ നിസ്തുലഭക്തിയെ–
ശ്ശുക്യമാംമട്ടു പാടിക്കഴിഞ്ഞു ഞാൻ.
ദേവമാനുഷതാപസവൃന്ദത്തിൻ
ഭാവനയ്ക്കനുരൂപമാകുംവിധം

സ്വാമി കൈക്കൊണ്ട പാവനകാനന–
ജീവിതമിനിച്ചൊല്ലിടാം കേൾക്കുവിൻ.

അന്നൊരിക്കൽ സ്വകീയകരങ്ങളാൽ
സുന്ദരപ്പൂക്കൾ നുള്ളി രഘൂത്തമൻ
മാലയാക്കിദ്ധരിപ്പിച്ചു സാദരം
ലോലനേത്രയാം ജാനകീദേവിയെ.

മോടിയിലതും ചാർത്തി വർത്തിക്കയായ്
സ്ഫാടികശിലതന്നിൽസ്സുമാംഗിയാൾ.

ഇന്ദ്രപുത്രൻ ജയന്തനാ വേളയി–
ലന്നിലത്തെത്തി വായസരൂപമായ്;

ആഴിതന്നാഴമെന്തെന്നു കാണുവാൻ
പാഴിലോക്കുമെറുമ്പെന്നപോലവേ

രാമദേവബലം പരീക്ഷിക്കുവാ–
നാ മഹാമന്ദബുദ്ധിയാശിച്ചുപോയ്.

ദുഷ്ടവായസം മൂഢതകാരണ–
മൊട്ടുമേ ചിന്തകൂടാതെയക്ഷണം

ചുണ്ടുകൊണ്ടു മുറിച്ചു സീതാപദം
മണ്ടി ദൂരത്തു മാരുതവേഗത്തിൽ.

നിർഗ്ഗളിച്ചിതു ചോര, മുറിവിൽനി–
ന്നക്കടുംകൈ നിരീക്ഷിച്ചു രാഘവൻ

കാക്കതൻനേക്കു പുല്ലൊടിയമ്പാക്കി–
ക്കാർമ്മുകത്തിൽത്തൊടുത്തു വിട്ടീടിനാൻ.

ജാനകീപതി കാരുണ്യസാഗരം,
ദീനരിൽസ്സദാ കൂറുള്ള തമ്പുരാൻ;

അക്കണക്കുള്ള ദേവനോടീവിധം
ദുർഗ്ഗുണനിധി കൈതവം കാട്ടിനാൻ.

ബ്രഹ്മസായകമന്ത്രാഭിമന്ത്രിത–
മമ്മഹാസ്ത്രം ജ്വലിച്ചണഞ്ഞീടവേ,

ഭീതികൈക്കൊണ്ടു മണ്ടീ തെരുന്നനെ–
ക്കൈതവത്തിന്നൊരുങ്ങിയ വായസം.

സ്വന്തരൂപം ധരി,ച്ചഭയാർത്ഥിയാ–
യിന്ദ്രസന്നിധിപാഞ്ഞു ചെന്നാനവൻ

രാമചന്ദ്രവിമുഖനെ രക്ഷിപ്പാ–
നാമഹേന്ദ്രനമാളായതില്ലഹോ!

എത്തിടുന്ന സുദർശനചക്രത്താ–
ലത്രിസംഭവനെന്നപോലായവൻ

 

ദേഹമാകെ വിറക്കൊണ്ടു ഭീതിയാ–
ലാഹതാശനായ് നില്പുറയ്ക്കാതുടൻ
വെമ്പിയോടിനാൻ സത്യലോകത്തിലും
പിമ്പു കൈലാസപത്തനംതന്നിലും.
ഭീരുവായ സുരേന്ദ്രകുമാരനോ–
ടാരുമോതിയില്ലല്പമിരിക്കുവാൻ.
ആരു കാത്തിടും രാമവിദ്രോഹിയെ?
തീരുമമ്മയദൃഷ്ടന്നു മൃത്യുവായ്;
കാലനായിബ്ഭവിക്കും ജനകനും
നീലകാകോളമാകുമമൃതവും
ജ്ഞാതിയോ, നൂറുവൈരികൾക്കൊപ്പമാം
വൈതരണിയാസ്ത്തീൎന്നുപോം, ഗംഗയും.
ലോകമൊക്കെയും രാമവിദ്വേഷിക്കു
ഭീകരാഗ്നിയെക്കാളുമസഹ്യമാം.
സന്തപിച്ചുഴന്നോടും ജയന്തനെ–
പ്പിന്തുടൎന്നു രഘൂത്തമസായകം.
ഭീരുവായ കുമാരനെക്കാണവേ
നാരദൎഷിക്കു ചിത്തമലിഞ്ഞുപോയ്.
അന്യസങ്കടം കാണുന്നവേളയിൽ
ധന്യസജ്ജനചിത്തം സരളമാം.
രാമദേവസമക്ഷമെത്തീടുവാ–
നാ മുനീന്ദ്രനയച്ചു ജയന്തനെ.
ചെന്നു രാമൻെറ മുമ്പിൽക്കരഞ്ഞുകൊ–
'ണ്ടെന്നെ രക്ഷിക്ക'യെന്നിരന്നാനവൻ.
ആൎത്തനാമവനൎത്ഥിച്ചു: ''കാരുണ്യ–
മൂൎത്തിയാം ഭവാനെന്നെ രക്ഷിക്കണം.
ദേവ, നിൻബലം നിസ്തുലംതന്നെയാ–
ണാവിധംതന്നെയല്ലോ വിഭുത്വവും.
മന്ദബുദ്ധിയാണെന്നുള്ള ഹേതുവാ–
ലിന്നതൊന്നുമറിഞ്ഞീല ഞാൻ വിഭോ!
വന്നുചേൎന്നു സ്വയംകൃതകൎമ്മത്തിൻ
നിന്ദ്യമാം ഫലമിങ്ങെനിക്കീവിധം.
ആശ്രയിക്കുന്നിതങ്ങയെത്തന്നെ ഞാ–
നാൎത്തനാമെന്നെ രക്ഷിച്ചുകൊള്ളണം.''

ദുഃഖപൂൎണ്ണവചസ്സിതു കേൾക്കയാ–
ലുൾക്കളമലിഞ്ഞോരു ദയാമയൻ

ഒററ ലോചനമമ്പിന്നിരയാക്കി
വിട്ടയച്ചു മഹേന്ദ്രതനൂജനെ.
മോഹമഗ്നനായ്ത്തീന്ന ജയന്തൻെറ
ദ്രോഹകൃത്യം വധാഹ്മാണെങ്കിലും,
ജീവനോടേ പറഞ്ഞയച്ചീലയോ,
ദേവനെപ്പോൽ കൃപാമയനാരുവാൻ?

ശ്രോത്രരമ്യചരിത്രം സുധാസമം
പേത്തുമാരചിച്ചംബുജലോചനൻ
ചിത്രകൂടത്തിൽ വാഴുന്നകാലത്തു
ചിത്തതാരിൽ നിരൂപിച്ചിതീവിധം:
'ഇങ്ങു സവ്വരുമെന്നെയറിയുന്നു
തിങ്ങുമാളുകൾ നാൾതോറു,മാകയാൽ
മുററുമെൻവ്രതം പാലിച്ചുകൊള്ളുവാൻ
മറെറാരേടത്തു മാറി വസിക്കണം.'

പിന്നെ മാമുനിമാരെയെല്ലാരെയും
വന്ദനംചെയ്തനുജ്ഞവാങ്ങി ക്ഷണം
കീത്തനീയയാം ജാനകിയൊന്നിച്ചു
യാത്രയായീ കുമാരരിരുവരും.
മിത്രവംശപ്രദീപങ്ങളാമവ-
രത്രിതാപസവാടത്തിലെത്തവേ
വാത്ത കേട്ടുടൻ ഹഷ്പുളകിത-
ഗാത്രനായണ്ടെഴുന്നള്ളി മാമുനി.
വെമ്പി മുന്നോട്ടുചെന്നു മഹഷിതൻ
പൊൻപദങ്ങളെക്കുമ്പിട്ടു രാഘവൻ.
പ്രേമബാഷ്പം നിറഞ്ഞ മിഴിയുമായ്
രാമനെച്ചേത്തു മാറോടു മാമുനി.
പങ്കജാക്ഷൻെറ കാന്തി നോക്കിത്തദാ
കൺകുളിപ്പിച്ചശേഷം മുനീശ്വരൻ
പണ്ണശാലയിൽക്കൊണ്ടുപോയ് പൂജിച്ചു
ധന്യവാക്കാലുപചരിച്ചീടിനാൻ.
പക്കലുള്ള ഫലമൂലവൃന്ദത്താൽ
സൽക്കരിക്കയും ചെയ്തു യഥാവിധി.

അങ്ങിരുന്നരുളുന്നൊരദ്ദേവൻെറ
മംഗളാംഗസുഭഗത കാങ്കയാൽ
പ്രീണിതാശയൻ ജ്ഞാനവാൻ താപസൻ
പാണികൂപ്പി സ്തുതിച്ചുതുടങ്ങിനാൻ:

''ഭക്തവത്സല, കോമളശീല, ഹേ!
സൽകൃപാബ്ധേ, നമിക്കുന്നു നിന്നെ ഞാൻ.
കാമമറേറാക്കു വൈകുണ്ഠമേകുന്ന
രാമ, നിൻപദം നിത്യം ഭജിപ്പു ഞാൻ.
ശ്യാമസുന്ദരമൂർത്തിയാകും ഭവാൻ
ഭീമസംസാരസാഗരമന്ദരം.
ഫുല്ലപങ്കജകോമളനേത്രനാ–
യുല്ലസിപ്പു, നീ ഗർവ്വവിമോചന!
ദീർഘബാഹു പരാക്രമമൂർത്തി, നീ–
യാർക്കളക്കാവു നിന്മഹാവൈഭവം?
ബാണചാപങ്ങളും തൂണിയുമേന്തും നീ
ക്ഷോണിപാതാളനാകലോകേശ്വരൻ.
അർക്കവംശവിഭൂഷണം രാമ, നീ
ഭഗ്നകാർമ്മുകഭഞ്ജനൻതന്നെ നീ.
ശിഷ്ടതാപസരഞ്ജനൻതന്നെ നീ
ദുഷ്ടരാക്ഷസസംഹാരിതന്നെ നീ.
മന്മഥാന്തകവന്ദിതപാദൻ നീ
ബ്രഹ്മമുഖ്യരാൽ സേവിതൻതന്നെ നീ.
ശുദ്ധബോധസ്വരൂപനായുള്ള നീ
ദഗ്ദ്ധമാക്കുന്നു സർവ്വദോഷങ്ങളും.
ഇന്ദിരാപതേ, സൗഖ്യഭണ്ഡാരമേ,
വന്ദനം വിഭോ, സജ്ജനാധാരമേ!
ശക്തിയോടുമവരജൻതന്നൊടു–
മൊത്ത നിന്നെബ്ഭജിപ്പു, ശക്രാനുജ!
ഈർഷ്യചേരാതെ നിൻപാദമൂലത്തെ–
യാശ്രയിക്കുന്ന മാനുഷപുംഗവൻ
ദുർവ്വിവാദതരംഗാകുലം ഭവ–
ദുസ്തരാബ്ധിയിൽ വീഴില്ല നിർണ്ണയം.
മുക്തിലാഭാർത്ഥമേകാന്തഭൂമിയിൽ–
പ്പുക്കു നിന്നെബ്ഭജിക്കുന്നു സജ്ജനം.
ഇന്ദ്രിയഗ്രാമസൗഖ്യം വെടിഞ്ഞവർ
ചെന്നുചേരുന്നു നിത്യവിമുക്തിയിൽ.
ഏക,നദ്ഭുതരൂപ,നധീശ്വരൻ
ഈഹയില്ലാതെ വർത്തിക്കും നായകൻ,
ലോകസദ്ഗുരു, ശാശ്വതൻ, നിർഗ്ഗുണൻ,
ഭാവവല്ലഭൻ; നിന്നെബ്ഭജിപ്പു ഞാൻ.

ദുർല്ലഭൻ നീ കുയോഗികൾക്കൊക്കെയും
നല്ല ഭക്തൎക്കു കല്പകവൃക്ഷവും.

തുല്യഭാവനാരൂപനത്രേ ഭവാ-
നില്ലിതേവിധം സേവ്യനായാരുമേ.

നിസ്തുലാകൃതേ, വന്ദനം ഭൂപതേ,
നിത്യമംഗലകാരി സീതാപതേ!

നിൻകഴലിൽ പ്രണാമമൎപ്പിപ്പു ഞാ-
നെങ്കലുൾക്കനിവണ്ടയ്ക്കുദിക്കണം.

ഒന്നപേക്ഷിച്ചുകൊൾകയാണിന്നിവൻ
തന്നരുളണം തൽപാദഭക്തി മേ.

ഇസ്തവം പഠിച്ചീടുന്ന മൎത്ത്യനു
നിത്യമുക്തി ലഭിക്കുമസംശയം.''

ഇത്തരത്തിൽ സ്തുതിച്ചു കുമ്പിട്ടുകൊ-
ണ്ടത്ഥനംചെയ്തു കൈകൂപ്പി മാമുനി:
''ദേവ, നിൻപദസാരസം കൈവിട്ടു
പോവരുതൊരുനാളുമെൻ ശേമുഷി.''

പാവനാംഗിയനസൂയതന്നുടെ
ചേവടി തൊട്ടുവന്ദിച്ചു ജാനകി.

ധന്യമാശിസ്സു നല്കിക്കുമാരിയെ-
ത്തന്നരികിലിരുത്തിനാൾ താപസി.

നിത്യനൂതനസ്വച്ഛമനോഹര-
വസ്ത്രഭൂഷകൾ ചാൎത്തിച്ചു മങ്കയെ.

ഭംഗിയിൽ സരസോജ്ജ്വലഭാഷയി-
ലംഗനാധൎമ്മമോതിക്കൊടുക്കയായ്:

''കേട്ടുകൊൾക നീ രാജന്യകന്യകേ,
വീട്ടിലച്ഛനമ്മയുമുറേറാരും
ക്ഷേമമേകുന്ന നാരിമാൎക്കെങ്കിലും
സീമയുണ്ടതിന്നെന്നറിഞ്ഞീടണം.

ഭൎത്തൃദാനമോ, നിസ്സീമമാണെന്ന
തത്ത്വമോൎത്തു പരിചരിച്ചീടണം.

ആരതേവിധം ചെയ്‌വതില്ലായവൾ
പാരിലേററമധമയായ്ത്തീൎന്നുപോം.

ചിത്തധീരത, ധൎമ്മ,മതേവിധം
മിത്ര,മംഗനയെന്നിവ നാലുമേ
ശോധനാൎഹങ്ങളാകുന്നതോൎക്കുകിൽ
ശോഭനേ, വിപൽകാലത്തുതന്നെയാം.

വൃദ്ധനോ മഹാരോഗിയോ മൂർഖനോ
വിത്തഹീനനോ കേവലമന്ധനോ,
നഷ്ടകർണ്ണനോ, കോപിയോ, ദീനതാ-
ക്ലിഷ്ടനോതന്നെയാകട്ടെ വല്ലഭൻ
അങ്ങനെയുള്ള കാന്തനെ നിന്ദിക്കു-
മംഗനയ്ക്കു നരകാനുഭൂതിയാം.
ഹേ കുമാരികേ, കേൾക്ക നീ നാരിത-
ന്നേകധർമ്മവുമേകമാം നിഷ്ഠയും;
കായമാനസവാക്കുകൾ മൂന്നിനാൽ
സ്വീയനാഥപദപ്രേമ, മോമലേ!
പുണ്യവേദപുരാണങ്ങൾ, സത്തരു-
മൊന്നുപോലെ തരംതിരിക്കുന്നു, കേൾ;
നാലുമട്ടിൽ പതിവ്രതമാരെന്നു
ബാലികേ, ഞാനുരയ്ക്കാമനുക്രമം.

ഇല്ല മറ്റൊരു പൂരുഷൻ ലോകത്തിൽ
വല്ലഭനൊഴിച്ചെന്നു ചിന്തിക്കുവോൾ
ഉത്തമയായ ചാരിത്രശാലിനി;
മധ്യമയാണു പിന്നൊന്നു കേൾക്ക നീ.
തന്നുടൽപ്പിറപ്പച്ഛൻ, തനൂജനെ-
ന്നന്യപൂരുഷന്മാരെഗ്ഗണിക്കുവോൾ,
ധർമ്മചിന്തയാൽ വംശാഭിമാനത്താൽ
കല്മഷാശയൊതുക്കുവോൾ നീചയാം.
തക്കമെത്തായ്കകൊണ്ടോ, ഭയംകൊണ്ടോ
ദുഷ്ക്രിയയ്ക്കൊരുങ്ങാത്തോളധമയാം.

പ്രാണനാഥനെ വഞ്ചിച്ചു മറ്റൊരു
മാനിനിയുടെ കാന്തനെ പ്രാപിപ്പോൾ
ഘോരരൗരവപീഡനമേറ്റേറ്റു
നൂറുകല്പം വസിക്കേണ്ടതായ്‌വരും.
മാത്രയൊന്നിലൊതുങ്ങും സുഖത്തിന്നു
മാത്രമായ് ശതകോടിജന്മങ്ങളിൽ
ദുഃഖഭാരം ചുമക്കുമെന്നോർക്കാത്ത
ദുഷ്ടവഞ്ചകിക്കൊപ്പമാരുള്ളു? ഹാ!
നിഷ്കളങ്കം പതിവ്രതാധർമ്മത്തെ
നിത്യവും പരിപാലിച്ചു വാഴുവോൾ
ചെന്നുചേരുമഖണ്ഡപരാനന്ദ-
മന്ദിരത്തിലൊരായാസമെന്നിയേ.

തൻപതിക്കെതിരാകുവോരം വിശ്രുഥ–
തന്നുവാകും സുതാരുണ്യവേളയിൽ
ഓക്കുകിൽ സ്വതേ ശ്രദ്ധയല്ലംഗന;
കേരംക്കകെങ്കിലും വല്ലഭസേവയാൽ
ചേലെഴും ഗതിയുണ്ടാമവരംക്കെന്നു
നാലുവേദവും കീത്തിപ്പതില്ലയോ?
ശോഭനേ, തവ നാമസ്മരണയാൽ
സ്ത്രീ, പതിവ്രതാധമ്മം പുലത്തിടും.
കാരണം കേരംക്ക; തൻപ്രാണതുല്യമായ്
നീരജാക്ഷനെ സ്നേഹിപ്പതുണ്ടു നീ.
ലോകനന്മയ്ക്കുവേണ്ടിയാണിക്കഥ
ഞാൻ കഥിച്ചതെന്നോക്കുക വത്സലേ!''

അത്രിപത്നിതൻ വാക്യം ശ്രവിച്ച ഭൂ–
പുത്രി ജാനകിയാനന്ദമഗ്നയായ്;
സാദരം മഹാതാപസിതന്നുടെ
പാദപത്മം പണിഞ്ഞൂ ശിരസ്സിനാൽ.

പ്രീതനായ മുനീന്ദ്രനോടന്നേര–
മോതി രാഘവൻ കാരുണ്യവാരിധി:

''അങ്ങനുജ്ഞയുമാശിസ്സും നല്കുകിൽ
ഞങ്ങരം മറെറാരു കാനനം പൂകിടാം.
എന്നുമെന്നിൽക്കനിഞ്ഞിടേണം ഭവാ–
നെങ്കലുരംപ്രിയം മാറാതെയാവണം.''

ധമ്മശീലൻെറ വാക്കു കേട്ടീവിധ–
മമ്മുനീശ്വരൻ ജ്ഞാനവാനോതിനാൻ:

''ബ്രഹ്മദേവൻ, ശിവൻ, സനകാദിയാ–
മമ്മുനീന്ദ്രരും തത്ത്വവേത്താക്കളും
ആരുടെ കൃപയ്ക്കാശിപ്പൂ, രാമ, നീ–
യാമഹത്തരശക്തിസ്വരൂപനാം.
ദീനവത്സലൻ നിഷ്കാമനാം ഭവാ–
നാണരക്ഷുന്നതെന്നോടിതേ വിധം.
ഇന്ദിരാദേവി തന്നുടെ ചാതുര്യ–
മിന്നു നന്നായറിഞ്ഞുകഴിഞ്ഞു ഞാൻ.
അന്യദേവരെയെല്ലാമുപേക്ഷിച്ചു
നിന്നെയല്ലോ ഭജിക്കുന്നു സുന്ദരി.

ഇല്ല നിന്നോടു തുല്യനായ് മററൊരാ–
ളില്ല നിന്നെയതിശയിപ്പാനൊരാരം.
എന്ന മട്ടിൽ ത്വദീയസൗശീല്യവു–
മന്യദുർല്ലഭമാകാതിരിക്കുമോ?
ഏതു കാനനം പൂകണമങ്ങെന്നു
ഭൂതഹൃദ്വാസ, ചൊൽവതെമ്മട്ടു ഞാൻ?''

എന്നുരച്ചു പുളകിതദേഹനായ്
നിന്നു രാമനെ നോക്കി മുനീശ്വരൻ.
ദേവവക്ത്രത്തിലൂന്നിയ കണ്ണുമാ–
യാ വിശുദ്ധൻ വിചാരിച്ചിതീവിധം:
'ആരെയോർത്തു ജപതപഃകർമ്മങ്ങ–
ളാചരിച്ചു ഞാ, നമ്മഹാനാഥനെ,
ഇന്നു കണ്ടു ഞാൻ നിർഗ്ഗുണബ്രഹ്മത്തെ,–
യിന്ദ്രിയാദികൾക്കെല്ലാമതീതനെ.''
(ഉത്തമജപയോഗാനുശീലനം
ഭക്തി നല്കുന്നു മർത്ത്യന്നു നിസ്തുലം;
ആകയാലേ തുളസി ഞാൻ പൂതമാം
രാഘവകഥ പാടുന്നു രാപകൽ.)

സൗഖ്യമൂലമാം ശ്രീരാമസൽക്കീർത്തി
നീക്കുമല്ലോ കലിയുഗകല്മഷം;
കാക്കുമാരെയുമല്പൽതീർത്തിക്കഥ
കേൾക്കുവോർക്കനുകൂലനാം രാഘവൻ.
പാപഭണ്ഡാരമത്രേ കലിയുഗം
പാരിലായതിൻ വാഴ്ച പുലരവേ
ഇല്ല, ധർമ്മവും ജ്ഞാനവും യോഗവു–
മില്ല രാഘവനാമജപങ്ങളും.

ബുദ്ധിശാലികളാശാനിവൃത്തരായ്
ഭക്തിപൂർവ്വം ഭജിക്കുന്നു രാമനെ.
പാവനാംഗനാമത്രിയെ വന്ദിച്ചു
ദേവമാനവതാപസനായകൻ
മാനസാനന്ദമോടേ, വിടവാങ്ങി–
ക്കാനനാന്തരം നോക്കിഗ്ഗമിക്കയായ്.
പൊൻപദംവച്ചു, മാമുനിവേഷത്തിൽ
മുമ്പിലഗ്രജൻ; പിമ്പേ സഹോദരൻ;
പെണ്മണി സീത ശോഭിച്ചു മദ്ധ്യത്തിൽ
ബ്രഹ്മജീവമദ്ധ്യസ്ഥയാം മായപോൽ.

ഭൂധരം, വനം, ദ്രോണി*, തടിനിയും
നാഥമാർഗ്ഗം മൃദുപ്പെട്ടുത്തീ തദാ.
തോയജാക്ഷൻെറ സഞ്ചാരവീഥിയിൽ
ഛായ നിർമ്മിച്ചു വിണ്മേഘസഞ്ചയം.
കണ്ടു, പോംവഴിക്കെത്തും വിരാധനെ—
ക്കണ്ഠകാണ്ഡം മുറിച്ചു രഘൂത്തമൻ.
ശ്രീകരാകൃതി പൂണ്ടോരവനുട—
നേകി വൈകുണ്ഠമാർത്തപരായണൻ.

പിന്നെയും നടന്നെത്തി, ശരഭംഗ—
പുണ്യതാപസവാടത്തിൽ മൂവരും.
രാമചന്ദ്രാസ്യപങ്കജമാക്ഷികം
മാമുനീന്ദ്രാക്ഷിഭൃംഗം നുകരവേ
ധന്യമായ്ത്തീന്നു തജ്ജന്മ,മാകയാൽ
പിന്നെയിങ്ങനെ ചൊല്ലിനാൻ താപസൻ:

''ശങ്കരാശയരാജമരാളമേ,
വൻകൃപാനിധേ, കേൾക്കുക രാമ, നീ.
ബ്രഹ്മലോകഗതിക്കു കാലേ നിന—
ച്ചുന്മുഖനായി വർത്തിച്ചിരുന്നു ഞാൻ.
രാമനെത്തിടും കാട്ടിലെന്നുള്ളൊരു
കോമളോദന്തമപ്പോൾ ശ്രവിക്കയാൽ
ആ മുഹൂർത്തവും കാത്തു നക്തന്ദിവം
പ്രേമമൂർത്തേ, പുലന്നുപോന്നേനിവൻ.
ഇന്നു താവകദർശനത്താൽ പ്രഭോ,
വന്നു ഹൃത്തിന്നു ചാരിതാർത്ഥ്യോദയം.
സാധനാശൂന്യനാണു ഞാനെങ്കിലും
നാഥ, ദീനനിലാർദ്രനായ്ത്തീന്നു നീ.
അക്കൃപയ്ക്കിവനർഹനല്ലെങ്കിലും
ഭക്തമാനസചോരൻ തിരുവടി,
ഇന്നു വാഴണം യോഗാഗ്നിതന്നിൽ ഞാ—
നംഗമർപ്പിച്ചിടുന്നനേരത്തോളം.''

യോഗയജ്ഞജപതപോനിഷ്ഠക—
ളാകെയർപ്പിച്ചു രാമനിൽത്താപസൻ
ഭക്തിമാത്രം വരിച്ചു, ചിതകൂട്ടി—
ത്യക്തകാമനിരുന്നുകൊണ്ടാനതിൽ.

---

* ദ്രോണി—രണ്ടു പർവ്വതങ്ങളുടെ മദ്ധ്യത്തിലുള്ള ഭൂപ്രദേശം.

''ശ്യാമമേഘസമാനകളേബര–,
രാമരൂപം ധരിച്ച മഹാപ്രഭോ,
ഭ്രാതൃഭാര്യാസമേതനായെന്മനോ–
വേദിയിൽസ്സദാ വാഴമാറാക നീ.''
എന്നപേക്ഷിച്ചു യോഗമഹാഗ്നിയിൽ
തന്നുടലെരിച്ചീടിനാൻ താപസൻ;
രാമദേവകരുണയാൽ വൈകുണ്ഠ
മാ മഹാത്മാവു പുക്കാനതിശ്രുതം.
ഭക്തിതൻ വരം മുന്നേ വരിക്കയാ–
ലുത്തമോത്തമനാകുമൃഷീശ്വരൻ
വിശ്വവന്ദ്യനാം രാമനിൽ ചേരാതെ
വിഷ്ണുമന്ദിരം പൂകീ യഥാമതം.
അശ്ശരഭംഗസദ്ഗതി കാണ്കയാ
ലുരംസ്സുഖമാന്നു മാമുനിസഞ്ചയം
വാഴ്ത്തിയേവരും: ''ദേവ, ജയിക്ക നീ–
യാത്തരക്ഷക, കാരുണ്യകന്ദമേ!''

പിന്നെ മാമുനിമാരൊത്തു രാഘവൻ
വന്യയാത്ര തുടൎന്നുചെന്നീടവേ
അസ്ഥിസഞ്ചയം കാണ്കയാലത്യാർദ്ര–
ചിത്തനായതിൻ ഹേതു തിരക്കിനാൻ.

പാവനാശയരോതിനാരീവിധം:
''ഹേ വിഭോ, ഭവാൻ സൎവ്വഭൂതസ്ഥിതൻ;
ഒക്കെയും സദാ കാണുവോ,നാകയാ–
ലിക്കണക്കിനു ചോദിപ്പതെന്തിനായ്?
കൊന്നുതിന്നു മുനീന്ദ്രരെക്കബ്ബുര–
വൃന്ദ,മിക്കാണ്മതെല്ലാം തദസ്ഥികം.''

ദുഃഖവൃത്താന്തമീവിധം കേൾക്കവേ
പുഷ്കരാക്ഷൻെറ നേത്രം നനഞ്ഞുപോയ്.
പാണിപൊക്കി പ്രതിജ്ഞചെയ്താൻ വിഭു:
''ക്ഷോണി രാക്ഷസശൂന്യമാക്കീടുവൻ.''

പൎണ്ണശാലകളോരോന്നും ദൎശിപ്പാൻ
ചെന്നു രാമൻ; സുഖിച്ചു മുനീന്ദ്രരും.

വിശ്വവന്ദ്യനഗസ്ത്യൎഷിതന്നുടെ
ശിഷ്യനത്രേ സുതീക്ഷ്ണമഹാമുനി.
ഉക്തിമാനസകൎമ്മങ്ങളാൽ സദാ
ഭക്തനാമുനി രാമപരായണൻ.

അന്യദേവസ്മരണയെന്നുള്ളത–
ദ്ധന്യനുണ്ടാകയില്ലാ, കിനാവിലും.
വന്നുചേരുന്നു നാഥൻ രഘൂത്തമ–
നെന്നുകേൾക്കയാൽ ദർശനലാലസൻ
ഉൾത്തുടിപ്പോടേ പായുന്ന വേളയിൽ
ചിത്തമിങ്ങനെ മന്ത്രിക്കയായ് സ്വയം:

'ദീനബന്ധുവാം രാമനു ഹേ വിധേ,
ഹീനനെന്നിൽക്കൃപാംശമുണ്ടാകുമോ?
സാധുസേവകനെന്നു ഗണിച്ചു മാം
സാനുജൻ വിഭു കാണുമാറാകുമോ?
അത്ര വിശ്വാസമില്ലെനി,ക്കെന്തെന്നോ,
ഭക്തിയില്ലറിവില്ല വൈരാഗ്യവും.
ഇല്ല സത്സംഗ,മില്ല യോഗം, ജപ–
മില്ല യജ്ഞസംഭൃതമാം പുണ്യവും.
രാമദേവൻെറ പാദപത്മങ്ങളിൽ
കേമമായുള്ള ഭക്തിയുമില്ല മേ.
'അന്യസാഹായ്യമർത്ഥിച്ചിടാതെക–
ണ്ടെന്നെയോർക്കുവോനംപ്രിയനാണു മേ.'
എന്നു കാരുണ്യവാരിധി ചൊല്ലിയ–
തൊന്നുമാത്രമാണാശ്വാസദായകം.
ഭീമസംസാരദുഃഖങ്ങൾ പോക്കുമ–
ക്കോമളാനനപങ്കജമിന്നു ഞാൻ
പേർത്തുമീക്ഷിച്ചു നിർവൃതികൈക്കൊണ്ടു
നേത്രസാഫല്യമുണ്ടാക്കിനിന്നിടും.'

ജ്ഞാനി താപസൻ നിർഭരപ്രേമത്തിൽ
താണു; തദൃശ വർണ്ണിച്ചുകൂടുമോ?
വിസ്മരിച്ചുപോയ് ദിക്കും വിദിക്കുമാ–
വിശ്രുതാശയൻ; കണ്ടീല മാർഗ്ഗവും.
ആരു ഞാ,നെങ്ങു പോകുന്നുവെന്നതു–
മാ രഘുവരഭക്തനറിഞ്ഞീല.
പിന്തിരിഞ്ഞടിവെയ്ക്കുമിടയ്ക്കിടെ–
പ്പിൻപു രാമഗുണം പാടിയാടിടും.
മാമരത്തിൻ മറവിൽനിന്നീക്ഷിച്ചു
രാമ,നാമുനിപ്രേമലഹരികൾ.
അദ്ഭുതഭക്തികണ്ടു ഭവഹര–
നപ്പോഴമ്മുനിഹൃത്തിൽ തെളികയായ്.

വെച്ച കാലടി നീങ്ങാതെ മാർഗ്ഗത്തിൽ
നിശ്ചലനായിരുന്നു മഹാശയൻ.

മുന്യധീശ്വരൻ രോമാഞ്ചപൂർണ്ണനായ്;
മുള്ളണിഞ്ഞ പനസഫലോപമം.

രാമനപ്പോളടുത്തുചെന്നുത്തമ–
പ്രേമഭാവം നിരീക്ഷിച്ചു തുഷ്ടനായ്.

അസ്സുതീക്ഷ്ണമഹായതിശ്രേഷ്ഠനെ
സത്സമാധിയിൽനിന്നൊന്നുണർത്തുവാൻ

ഉദ്യമിച്ചു പലേവിധ,മെങ്കിലും
ലബ്ധസൗഖ്യം വെടിഞ്ഞീല താപസൻ.

രാമനപ്പോൾ സുതീക്ഷ്ണചിത്തസ്ഥമാം
രാജരൂപമപാകരിച്ചഞ്ജസാ

നാലുകൈയുള്ള വൈഷ്ണവരൂപമ–
ശ്ശീലവാനു വെളിപ്പെടുത്തീടിനാൻ.

തൻഫണാമണി പോകയാൽ നാഗംപോൽ
സംഭ്രമിച്ചെഴുന്നേററു തപോധനൻ.

പ്രീതിയേറുന്ന സീതയോടും സഹ–
ജാതനോടുമൊത്തേററം പ്രസന്നനായ്

ശ്യാമളോദാരഗാത്രൻ, സുഖാകരം
രാമചന്ദ്രൻ വിളങ്ങുന്നു മുൻവശം.

പുണ്യവാൻ മുനി രാമപാദങ്ങളിൽ
ദണ്ഡമെന്നകണക്കെ വീണീടിനാൻ.

ഉദ്ധരിച്ചു വിശാലഭുജങ്ങളാൽ
സിദ്ധനെ പ്രഭു മാററത്തു ചേർക്കയായ

മാമുനിയൊടു ചേന്ന ദയാനിധി
ഹേമപാദപാശ്ലിഷ്ടതമാലമായ്.

ചിത്സ്വരൂപനെക്കണ്ടു നിന്നാൻ മുനി
ചിത്രവർത്തിയാം രൂപംകണക്കിനേ.

പിന്നെയുള്ളമുറപ്പിച്ചു ദേവനെ–
പ്പർണ്ണശാലയിലാനയിച്ചാദരാൽ
സൽക്കരിച്ചു പലേവിധം താപസ–
മുഖ്യനിങ്ങനെ ചൊല്ലിത്തുടങ്ങിനാൻ:

''നാഥ, മാമകപ്രാർത്ഥനം കേൾക്കണെ–
മേതുമട്ടിൽ സ്തുതിക്കും ഭവാനെ ഞാൻ?

നിന്മഹിമാവസീമമെന്നോതിടാ–
മെന്മതിയോർക്കിലത്ര നിസ്സാരവും.

ഉജ്ജ്വലിക്കുമോ സൂര്യപ്രകാശത്തിൽ
തുച്ഛഖദ്യോതകീടകമെൻ വിഭോ!
ശ്യാമപങ്കജദാമശരീര, ഹേ
രാമ, രമ്യജടാമകുടോജ്ജ്വല,
താപസോചിതചീരാംബരധര,
ചാപസായകതൂണീരഭൂഷണ,
ശ്രീരഘുകുലാപവംശം വിളക്കുന്ന
വീര, സന്തതം വന്ദിപ്പൂ നിന്നെ ഞാൻ.
മോഹഭീകരാരണ്യകൃശാനുവായ്
സ്നേഹചിത്താബ്ജസഞ്ചയഭാനുവായ്
കബ്ബുരകരിവൃന്ദപഞ്ചാസ്യനാ–
യിബ്ഭവഖഗസ്തോമരാജാളിയായ്
എന്നുമെന്നും ജയിക്കുന്ന രാഘവ–
നിന്ദിരാപതി കാത്തുകൊള്ളട്ടെ മാം.
ശോണവാരിജലോചനൻ, വേഷത്താൽ
കാണുമാളുകൾക്കാനന്ദമേററുവോൻ,
ജാനകീരമ്യനേത്രചകോരക–
പ്രീണനോത്സുകരാകാസുധാകരൻ
ധന്യശങ്കരചിത്തസരോവരം–
തന്നിലെന്നും കളിക്കും മരാളകം,
പീവരഭുജൻ വിസ്തൃതോരസ്ഥലൻ
ദേവ;—നാ രഘുരാമനെക്കുമ്പിടാം.
സംശയോരഗവൃന്ദവിനായകൻ
സദ്വിതക്ക്വിഷാദനിഷൂദനൻ,
സംസൃതിക്ലേശഭഞ്ജനൻ, ദേവതാ–
സഞ്ചയപ്രിയൻ കാത്തുകൊള്ളട്ടെ മാം.
നിർഗ്ഗുണൻ ഗുണയുക്തൻ സമാസമ–
നിത്യരൂപ,നരൂപൻ, സുനിർമ്മലൻ
ജ്ഞാനവാക്കർമ്മബാഹ്യൻ, പരിപൂർണ്ണൻ
ക്ഷോണിഭാരാപഹാരി,യനവദ്യൻ,
ഭക്തകല്പകാരാമം, മദക്രോധ–
ദുർഗ്ഗുണനിരയെല്ലാമൊരന്തകൻ,
ഘോരസംസാരസാഗരസേതു,വെൻ
സൂരവംശമഹാകേതു കാക്കണം.
ആരുടെ ഭുജവിക്രമം നിസ്തുല–
മാരു ശക്തിക്കൊരാസ്ഥാനമന്ദിരം;

ആരുടെ തിരുനാമം കലിമല-
ഹാരിയായിജ്ജയിക്കുന്നു സന്തതം;
ആരുടെ ഗുണഗ്രാമം സുഖപ്രദ-
മാരു സദ്ധമ്മവമ്മ,മനാരതം;
കീർത്തനീയനാമാ രഘുനായകൻ
പേത്തുമെന്നെത്തുണയ്ക്കട്ടെ സവ്വദാ.

ശുദ്ധ,നവ്യയൻ, വ്യാപകൻ, സജ്ജന-
ഹൃത്തിലെന്നും നിരന്തരം വാഴവോൻ,
സാനുജൻ ജനകാത്മജാസംയുതൻ
കാനനങ്ങളിൽ ചുററിത്തിരിയുവോൻ
ദീനബന്ധു, ഖരാസുരവൈരിയെൻ
മാനസത്തിൽ ജയിക്കട്ടെ സവ്വദാ.

നിർഗ്ഗുണൻ, ഗുണയുക്ത,നന്തശ്ചരൻ
ഇക്കണക്കിൽ തദീയരൂപം വിഭോ,
ആരറിഞ്ഞു ഭജിക്കുന്നിതായവൻ,
സാരവേദിയാണില്ല മേ സംശയം.
കോസലപതേ, രാജീവലോചന,
വാസമന്ദിരമാക്കുകെന്മാനസം.
സ്വാമിയങ്ങി,വൻ ദീനനാം സേവക,-
നീ മഹത്താമഭിമാനമേതുമേ
എങ്കൽനിന്നുമകന്നിടാതങ്ങനെ
തങ്ങിനില്ക്കുമാറാകട്ടെ മേല്ക്കുമേൽ.''

മാമുനീന്ദ്രോക്തി കേൾക്കവേ തുഷ്ടനായ്
പ്രേമമൂത്തി തഴുകിനാൻ ഭക്തനെ.

''തുഷ്ടനായ്ത്തീന്നു മാമുനേ, ഞാൻ തരാ-
മിഷ്ടമാം വരം ചോദിച്ചുകൊള്ളുക.''

ജ്ഞാനി താപസൻ ചൊല്ലിനാനുത്തരം:
''ഞാനൊരിക്കലും നേരുകില്ലാ, വരം.
ഏതു സത്യ,മസത്യമേതെന്നൊരു
ബോധമല്പവുമുണ്ടായതില്ല മേ.
സേവകസുഖദാതാവേ, നല്ലതെ-
ന്തോവരമെനിക്കേകിയാലും ഭവാൻ.''

''നിശ്ചലഭക്തിവൈരാഗ്യവിജ്ഞാന-
വിശ്രുതഗുണഭണ്ഡാരമാക നീ.''

എന്നനുഗ്രഹം നല്കിയ രാമനോ-
ടുന്നതാശയൻ ചൊന്നാനിതേവിധം:

''തന്നൊരാ വരമംഗീകരിച്ചു ഞാ-
നൊന്നപേക്ഷിക്കയാണു വീണ്ടും വിഭോ!
വില്ലുമമ്പും ധരിച്ചെൻതിരുവടി
വല്ലഭയൊടും ലക്ഷ്മണൻതന്നൊടും
ഒത്തു വാഴമാറാകണമെന്നുടെ
ഹൃത്തി,ലംബരവേദിയിലിന്ദുപോൽ.''

'സംഭവിക്കുമതേവിധ'മെന്നോതി-
ക്കുംഭജാശ്രമം പൂകാനൊരുങ്ങവേ,
ഒന്നറിയിച്ചു മാമുനി: ''ഞാനിങ്ങു
വന്നുചേർന്നിട്ടു നാളേറെയാകിലും
കാണുവാൻ കഴിഞ്ഞീലെൻ ഗുരുവിനെ;
ഞാനുമങ്ങയോടൊന്നിച്ചു വന്നിടാം.
ദേവ, മത്സഹയാനമസൗകര്യ-
മാവുകില്ലെന്നു ചിന്തിച്ചിടുന്നു ഞാൻ.''

അമ്മഹർഷീന്ദ്രകൗശലമോർക്കയാൽ
തമ്മിൽ നോക്കിച്ചിരിച്ചു സഹോദരർ.
പിന്നെയൊന്നിച്ചു യാത്രയായീടവേ
ധന്യതാപസഭക്തി പുകഴ്ത്തിനാർ.
ചെന്നപാടേ സുതീക്ഷ്ണൻ ഗുരുപദ-
സന്നിധി വീണു വന്ദിച്ചു ചൊല്ലിനാൻ:

''ഹേ വിഭോ, ജഗദാലംബഭൂതനാം
പാവനാത്മാവയോദ്ധ്യാനൃപാത്മജൻ—
ആരുടെ തിരുനാമം ജപിച്ചുകൊ-
ണ്ടാരമിക്കയാണങ്ങുന്നഹർന്നിശം
ആ രഘൂത്തമൻ—ജാനകീലക്ഷ്മണ-
ന്മാരൊടൊന്നിച്ചു കാരുണ്യപൂർവ്വകം
വന്നിരിക്കുന്നു സൗശീല്യവാരിധേ,
ധന്യധന്യനാമങ്ങയെക്കാണുവാൻ.''

കർണ്ണരമ്യോക്തി കേട്ടക്കെപ്പിടഞ്ഞേററു
പർണ്ണമന്ദിരദ്വാരമാർന്നാൻ മുനി.
രാമദർശനമാത്രയിൽദ്ധന്യനു
പ്രേമബാഷ്പം നിറഞ്ഞു മിഴികളിൽ.
താപസേശ്വരപാദപത്മങ്ങളിൽ-
ത്താണുവീണു വണങ്ങും കുമാരരെ

പുണ്യശീലൻ പിടിച്ചെഴുന്നേല്പിച്ച
തന്നുടലോടുചേർത്തുനിന്നീടിനാൻ.
ക്ഷേമമാരാഞ്ഞശേഷം കുമാരരൊ–
ത്താ മുനീശ്വരനാശ്രമംപൂകിനാൻ.
അക്ഷ്വംശപ്രദീപങ്ങളെ സ്വയം
സൽക്കരിച്ചുകൊണ്ടോതിനാൻ താപസൻ:

''ഇല്ല മററാരു ഭാഗ്യവാനെന്നൊടു–
തുല്യനായിജ്ജഗത്രയംതന്നിലും.''

ആശ്രമസ്ഥരാമന്യമുനീന്ദ്രരു–
മാത്തഹർഷം സമീക്ഷിച്ചു രാമനെ.
മാമുനിഗണദൃഷ്ടിവിഷയമായ്
സ്വാമി ശോഭിച്ചു രാമചന്ദ്രൻ തദാ;
കാംക്ഷയാർന്ന ചകോരസമൂഹത്താൽ
വീക്ഷമാണൻ ശരച്ചന്ദ്രനെന്നപോൽ.

മാനവേശ്വരൻ ചൊന്നാൻ: ''മുനേ, ഭവൽ-
ജ്ഞാനദൃഷ്ടിക്കഗോചരമെന്തുള്ളൂ?
ഞാനരസ്ഥാതറിഞ്ഞിടാമങ്ങയ്ക്കെന്‍
കാനനാഗമകാരണമ്മത്രയും.
ഇന്നൃഷിദ്രോഹി രാക്ഷസവൃന്ദത്തെ–
ക്കൊന്നരണ്യം സുരക്ഷിതമാക്കുവാൻ
തക്കതായൊരു മന്ത്രം ഗുരോ, ഭവാ–
നൊക്കനിവോടേ തന്നരുളീടണം.''

രാമവാക്യം ശ്രവിച്ചു മഹാമുനി
ശുമ്മദസ്മിതം തൂകിയോതീടിനാൻ:

''എന്തു, സർവ്വമറിഞ്ഞുകൊണ്ടെന്നൊടു
നിന്തിരുവടി ചോദിച്ചുകൊൾകയോ?
പാപനാശന, നിൻപദസേവന–
പ്രാഭവത്തിൽനിന്നുണ്ടായ മേന്മയാൽ
അപ്രമേയമാം താവകമാഹാത്മ്യ–
മല്പമാത്രം ഗ്രഹിപ്പാൻ കഴിഞ്ഞു മേ.
ദേവ, നിന്മഹാമായയുദുംബരം
ഹാ! വിരിഞ്ചാണ്ഡമെല്ലാമതിൻഫലം;
കായകൾക്കുള്ളിൽ വാഴും പുഴക്കളാ–
ണീയനന്തചരാചരസങ്കുലം.
തങ്ങൾതന്നധിഷ്ഠാനങ്ങളെന്നിയേ
തമ്മിലൊട്ടുമറിയുന്നതില്ലവ.

ഉഗ്രകക്ശകാല,മക്കായ്കളെ–
യൊക്കെയുമിരയാക്കുകയല്ലയോ?
ആവിധമുള്ള ഭീകരമൂർത്തിയും
ദേവ, നിന്നെബ്ഭയപ്പെടുന്നു സദാ.
ഹേ വിഭോ, സർവ്വലോകേശനെങ്കിലും
കേവലനൊരു മർത്ത്യനെപ്പോലവെ,
ശക്തിഹീനനീ യോഗിയോടണ്ടുന്ന
ശത്രുസംഹാരമന്ത്രമാരായ്കയോ?
ദീനകാരുണ്യമൂർത്തേ, ഭവാനൊടു
ഞാനൊരുവരം നേർന്നുകൊള്ളട്ടെയോ?
ജാനകീസുമിത്രാത്മജയുക്തനായ്
മാനസത്തിൽ വസിക്കുമാറാക മേ.
ഇങ്ങവിരളഭക്തി, വിരക്തി, സത്-
സംഗ,മംഘ്രിസരോരുഹപ്രേമവും
ഭംഗമെന്നിയേ വന്നുചേർന്നീടുവാ–
നങ്ങനുഗ്രഹം നല്കുമാറാകണം.
ധർമ്മ്യശീലരാൽ സേവ്യ,മനുഭവ–
ഗമ്യ,മെന്നല്പഖണ്ഡ,മനന്തവും
ആയ് വിളങ്ങും പരബ്രഹ്മമാണു നീ
ദേവ, നന്നായറിഞ്ഞിരിക്കുന്നു ഞാൻ.
എങ്കിലുമീയവതാരരൂപത്തെ–
യെൻകരളാൽ സ്തുതിക്കുന്നു വീണ്ടുമേ.
ഏകുമാറുണ്ടു മേന്മ ദാസർക്കു നീ,–
യാകയാലിതു ചോദിച്ചതാവണം.

പുണ്യപഞ്ചവടിയെന്ന പേരെഴും
സുന്ദരസ്ഥാനമുണ്ടെടൻ ജഗൽപ്രഭോ!
പുണ്ഡരീകാക്ഷ, തത്ര വസിച്ചു നീ
ദണ്ഡകവനം* സംശുദ്ധമാക്കണം.
ഉഗ്രതാപസശാപത്തിൽനിന്നു നീ
മുക്തമാക്കയുംവേണമക്കാനനം.''

ധന്യമാമുനീന്ദ്രാജ്ഞ വാങ്ങി ദ്രുതം
ചെന്നു പഞ്ചവടിയിൽ പ്രഭുത്തമൻ.

---

* ദണ്ഡൻ എന്ന രാജാവാണു ദണ്ഡകരാജ്യം ഭരിച്ചിരുന്നതു്. അദ്ദേഹം ഭൃഗു മഹർഷിയുടെ പുത്രിയായ അബ്ജയുടെ ചാരിത്രത്തിനു ഭംഗം വരുത്തി. ക്രുദ്ധനായ ഭൃഗു, ദണ്ഡകം വനമായിത്തീരട്ടെ എന്നു ശപിച്ചു. അന്നുമുതൽ ആ രാജ്യം വിജനമായ വനപ്രദേശമായി പരിണമിച്ചു.

 

തത്ര വാഴുന്ന ഭക്തൻ ജടായുവാം
ഗൃദ്ധ്രരാജനെക്കണ്ടുകൊണ്ടാടിനാൻ.
പുണ്യഗോദാവരിതൻ കരയ്ക്കൊരു
പർണ്ണശാല ചമച്ചു വസിക്കയായ്.
നാഥനസ്ഥലത്തെത്തിയനാൾമുതൽ
ഭീതിയെന്യേ സുഖിച്ചു മുനീന്ദ്രരും.
ഭൂധരവനവാഹിനീവാപികൾ
നൂതനാഭവഹിച്ചു ദിനേദിനേ.
കാനനമൃഗപക്ഷിവൃന്ദങ്ങളോ
മാനസാനന്ദമാസ്വദിച്ചു തുലോം.
ചഞ്ചരീകങ്ങളാ വനഭൂമിയിൽ
ഗുഞ്ജനങ്ങൾ മുഴക്കീ മനോഹരം.
ശേഷനാലുമവർണ്ണ്യം, രഘുകുല-
ഭൂഷണാവാസദേശമെന്നേ വരൂ.

പാവനാശ്രമംതന്നിൽസ്സുഖത്തോടേ
ദേവനന്നൊരുനാളിലിരിക്കവേ
പുഷ്കരാക്ഷനോടേവമുണർത്തിച്ചു
നിഷ്കളങ്കം സുമിത്രാകുമാരകൻ:
''വൻപെഴുന്ന ചരാചരനാഥനാ-
മെൻ പ്രഭുവിനോടൊന്നു ചോദിപ്പു ഞാൻ.
ഇങ്ങെനിക്കു ഗ്രഹിക്കുവാൻ തക്കപോൽ
മംഗലാത്മൻ, കനിഞ്ഞരുളീടണം.
ദേവ, സർവ്വവും കൈവെടിഞ്ഞല്ലയോ
താവക പദശുശ്രൂഷചെയ്വു ഞാൻ?
വിസ്തരിക്കണം മായാസ്വരൂപവു-
മുത്തമജ്ഞാനവൈരാഗ്യഭാവവും
തൽകൃപാമൃതം സിദ്ധിക്കുവാനുള്ള
ഭക്തിമാർഗ്ഗവുമോതിത്തരേണമേ.
ഈശ്വരജീവഭേദമെന്തെന്നതു-
മീഷലെന്യേ ഗ്രഹിപ്പിച്ചുകൊള്ളണം
ഏകുമായതു ത്വൽപ്പാദഭക്തി മേ
ശോകമോഹഭ്രമങ്ങളുമററുപോം.''

മാനവേശ്വരൻ ചൊന്നാൻ: ''കുമാരക,
ഞാനുരയ്ക്കാം ചുരുക്കത്തിലൊക്കെയും.
ബുദ്ധി, ചിത്തം, മനസ്സിവയർപ്പിച്ചു
ശ്രദ്ധയോടേ ഗ്രഹിച്ചുകൊണ്ടീടണം.

ഞാ,നെനിക്കുള്ള,തെന്നുമതേവിധം
നീ, നിനക്കുള്ളതെന്നും നിനയ്ക്കുകിൽ
ആയതിന്നുള്ള പേരാണു ലക്ഷ്മണ,
മായയെന്നു മനസ്സിലാക്കീടണം.
ഈയനന്തമാം ജീവപ്രപഞ്ചത്തെ
മായ നിത്യം വശീകരിക്കുന്നു ഹാ!
വാച്യമെന്താണു വൈഖരീവൃത്തിയാൽ
പ്രാപ്യമെന്താണു മാനസവൃത്തിയാൽ
ആയതൊക്കെയും മായയാണെന്നു നി–
ന്നാശയത്തിൽ ഗ്രഹിക്കു സഹോദര!
രണ്ടു രൂപമീ മായയ്ക്കു കാണുന്നു–
ണ്ടു, വിദ്യയൊ,ന്നന്യ,മവിദ്യയും.
ഇങ്ങവയിലവിദ്യയെന്നുള്ളതു
തുംഗദുഃഖസ്വരൂപയാം പാപിനി;
പ്രാണിവർഗ്ഗ,മതിന്നു വശപ്പെട്ടു
വീണുഴലുന്നു ഘോരഭവാബ്ധിവിൽ.
വിദ്യയോ, വിഭുപ്രേരിതയായിട്ടു
വിശ്വമെല്ലാം രചിപ്പൂ ഗുണങ്ങളാൽ;
ഇല്ലതിന്നു സ്വകീയമാം വൈഭവ–
മല്പസത്സർഗ്ഗകർമ്മത്തിനല്പവും.
ഗർവ്വമേശാതെ തുല്യഭാവത്തോടേ
സർവ്വഭൂതസമൂഹത്തിലും സദാ
ബ്രഹ്മരൂപം നിരീക്ഷിപ്പതൊന്നുതാൻ
നിർമ്മലജ്ഞാനസാരം കുമാരക!
ആരൊരുത്തൻ, ഗുണത്രയം, സിദ്ധിക–
ളാകെയും തൃണംപോലെ തള്ളുന്നുവോ
ധീരമാനസനാമപ്പുരുഷനെ
വീരവൈരാഗ്യശാലിയെന്നോതിടാം.
ജീവ,നീശ്വര,നേവം വചിപ്പതു
കേവലമൊരേചൈതന്യംതന്നെയാം.
ഈശനാണുതാനെന്നതു മായയാൽ
ലേശമോർപ്പീല ജീവനൊരിക്കലും.
ബന്ധമോക്ഷപ്രദൻ സമസ്തപരൻ
സന്തതം മഹാമായതൻ പ്രേരകൻ
സീമയത്രേ നിഖിലത്തിനും പരം–
ധാമമായുള്ളൊരീശനെന്നോർക്കണം.

ധർമ്മമുണ്ടാക്കിടുന്നു വിരക്തിയെ
നിർമ്മലജ്ഞാനസാരത്തെ യോഗവും
മോക്ഷദായകം ജ്ഞാനമിതേവിധം
സൂക്ഷ്മവേദോക്തി കാണുന്നതുണ്ടു നാം
എന്നിരിക്കിലുമെത്രയും വേഗത്തി–
ലെന്മനോഭാവമാർദ്രമാക്കുന്നതോ,
കേൾക്ക സോദര, ഭക്തചിത്തങ്ങളെ
മേല്ക്കുമേൽ സുഖിപ്പിക്കുമപ്ഭക്തിതാൻ.
മറെറാരാലംബമെന്യേ സ്വതന്ത്രമായ്
മുററിനില്ക്കുന്നു ഭക്തിയെല്ലായ്പ്പൊഴും.
ഭക്തിതന്നുടെ ചൊൽക്കീഴിൽ നില്ക്കയാ–
ണുത്തമജ്ഞാനവിജ്ഞാനമത്രയും.
ഉണ്ണി, നിസ്തുലസൗഖ്യത്തിൻമൂലമാ–
യെണ്ണിടേണ്ടതിസ്സൽഭക്തിതന്നെയാം.
ഈടെഴുന്ന സുജനാനുകൂല്യത്താ–
ലീയനുഗ്രഹം കൈവരും സോദര!
ജീവികൾക്കെന്നിലെത്താനെളുപ്പമാം
പാവനാദ്ധ്വാവു കണ്ടുപിടിക്കുവാൻ
സാവധാനം സവിസ്തരം സൽഭക്തി–
സാധനങ്ങളനുക്രമം ചൊല്ലുവൻ.

കാമ്യമെന്നു കരുതണം ലക്ഷ്മണ,
ബ്രാഹ്മണപദഭക്തിയൊന്നാമതായ്.
വിശ്രുതശ്രുതി ധർമ്മാനുസാരമായ്
സ്വസ്വകർമ്മങ്ങളാചരിച്ചീടണം.
എങ്കിലുണ്ടാകുമല്ലോ വിരക്തിയു–
മെൻപദങ്ങളിൽത്തീവ്രാനുരാഗവും.
സംഭവിക്കും ശ്രവണാദി*യായിട്ടു–
മൊമ്പതുവിധം ഭക്തി, ദൃഢതരം.
കൈവരും മമ ലീലാവിധങ്ങളിൽ
കൗതുകവുമതിശയപ്രേമവും.
ശിഷ്ടർതൻപദഭക്തിയുണ്ടാകണം
നിഷ്ഠവേണം ഭജനവിധികളിൽ
അമ്മ,യച്ഛൻ, ഗുരുജനം, നായകൻ,
ധർമ്മദേവതയെന്നിവരൊക്കെയും

* ശ്രവണം, കീർത്തനം, സ്മരണം, അർച്ചനം, പാദസേവനം, വന്ദനം, സഖ്യം, ദാസ്യം, ആത്മനിവേദനം—എന്നിവ.

എന്നൊടൊപ്പമെന്നോർത്തു സേവിക്കണം
ഛിന്നമാകാത്ത ഭക്തിദാർഢ്യത്തൊടേ.

എൻ ഗുണങ്ങളെപ്പാടുമ്പോളാരുടെ
മംഗളാംഗം പുളകിതമായ്‌വരും;
അദ്ധ്രുദ്ധമാസ്സീരും വചസ്സുക–
ളശ്രുപൂരിതമായ്‌വരും കണ്ണുകൾ;
കാമദംഭമദങ്ങളില്ലാതെയാ–
മാ മഹാന്റെ ഞാനക്രീതദാസനാം.

ഞാനൊരാളേ ഗതിയെന്ന ചിന്തയാൽ
വാണി, കർമ്മം, മനസ്സിവയാൽ ദൃഢം
നിത്യമെന്നെബ്‌ഭജിക്കും നിരീഹന്റെ
ചിത്തപത്മത്തിൽ വിശ്രമിക്കുന്നു ഞാൻ.''

വ്യക്തമായ് പ്രഭുസത്തമനോതിയ
ഭക്തിയോഗം ശ്രവിച്ച കുമാരകൻ
ലബ്ധസൗഖ്യനായ് സ്വസ്വാമിതന്നുടെ
പൊല്പദങ്ങളിൽ വീണു വണങ്ങിനാൻ.
ഇന്നിലയ്ക്കുള്ള വൈരാഗ്യചർച്ചയാൽ
പിന്നെയും ചില നാളുകൾ നീണ്ടുപോയ്.

ചെന്നു പഞ്ചവടിയിലൊരുദിനം
പന്നഗിയെന്നപോലെ ഭയങ്കരി,
രാവണാനുജശൂർപ്പണഖാഭിധ,
രാഗലോലയായ്ത്തീർന്നു കുമാരരാൽ.
സോദരനോ പിതാവോ തനതാത്മ–
ജാതനോ പരമാരായിരിക്കിലും
കോമളനാം പുരുഷനെക്കാണുമ്പോൾ
കാമതാരള്യമാർന്നുപോം നാരിമാർ
ചാരുരൂപരെക്കാൺകെയലിഞ്ഞുപോയ്
ഘോരരാക്ഷസിക്കുൾത്തടമാകവേ;
അര്യമാവിനെക്കാണുന്നമാത്രയിൽ
സൂര്യകാന്തമണിയെന്നമാതിരി.
കോമളോദാരരൂപമാർന്നഞ്ജസാ
രാമപാർശ്വമണഞ്ഞു നിശാചരി,
മന്ദഹാസംചൊരിഞ്ഞു മധുരമായ്
സുന്ദരാംഗനൊടീവിധം ചൊല്ലിനാൾ:

''ഇല്ല നിന്നെക്കണക്കൊരു സുന്ദര–
നില്ലെനിക്കു സമാനയാം നാരിയും.

നല്ലവണ്ണം വിചാരിച്ചു നിർമ്മിച്ച—
തല്ലയോ വിധി നമ്മളെച്ചേർക്കുവാൻ.

ഞാ,നെനിക്കനുരൂപൻ പുരുഷനെ—
ക്കാണുവാനാസ്ഥിരണ്ടു പലേവിധം;

എങ്കിലും ഹാ! ത്രിലോകതലങ്ങളി—
ലെങ്ങുമില്ലത്ര സുന്ദരനാമൊരാൾ.

ഇന്നുമാകയാൽ ഹേ മനോമോഹന,
കന്യയായിക്കഴിഞ്ഞുകൂടുന്നു ഞാൻ.

രമ്യരൂപനാമങ്ങയെക്കാണ്കയാ—
ലെന്മനസ്സിന്നു സന്തൃപ്തി സിദ്ധമായ്."

ജാനകിയെക്കടാക്ഷിച്ചുകൊണ്ടുടൻ
മാനവേശ്വരൻ ചൊല്ലിനാനീവിധം:

"എന്നവരജനാ നില്ക്കും ലക്ഷ്മണൻ;
ഇന്നുമാര്യേ, വിവാഹിതനല്ലവൻ."

എന്നു കേട്ടക്കുമാരൻെറ ചാരത്തു
ചെന്നു രാക്ഷസി ചൊന്നാളഭീപ്സിതം.

ശത്രുസോദരിയാണെന്നറിഞ്ഞു സൗ—
മിത്രി രാമനെ നോക്കിക്കഥിക്കയായ്:

"ഭാസുരാംഗി, ഞാൻ രാമൻെറ കിങ്കരൻ
ദാസിയാകേണ്ടോരംഗനയല്ല നീ.

ഇങ്ങിവനോടു ചേരുകെന്നുള്ളതു
ഭംഗിയായിബ്ഭവിക്കുകയില്ല തേ.

കോസലപുരനാഥനാണെൻ പ്രഭു
പേശലമതി, ചെയ്വതെല്ലാം ശുഭം.

പീനസൗഖ്യം കൊതിക്കുന്ന ദാസനും
മാനമാഗ്രഹിച്ചീടുന്ന ഭിക്ഷുവും
വിത്തലാഭം കൊതിക്കും വിപന്നനു—
മുത്തമഗതി നേരുമധർമ്മിയും
കീർത്തി കാംക്ഷിച്ചുകൊള്ളുന്ന ലോഭിയും
തീർത്തു ചൊല്ലിടാം സുന്ദരീരത്നമേ,
പാഴിലാകാശദേശത്തുനിന്നഹോ!
പാൽ കറന്നു കുടിപ്പാൻ കൊതിക്കുവോർ."

എത്തി പിന്നെയും ശ്രീരാമസന്നിധി
മത്തകാശിനി,യെന്നാൽ പ്രഭുത്തമൻ

ചെന്നു ചൊല്ലുക ലക്ഷ്മണനോടു നീ—
യെന്നു വീണ്ടും പറഞ്ഞയച്ചീടിനാൻ.

അച്ചപലയാം കാമിനിയോടുട—
നുച്ചരിച്ചു കുമാരകനീവിധം:

''ലജ്ജയററ നരാധമൻമാത്രമേ
നിശ്ചയിച്ചിട്ടു നിന്നെ വരിക്കുവാൻ.''

രോഷഭാവവും ഹാസവും പൂണ്ടു തൻ
ഭീഷണാകൃതി കൈവരിച്ചഞ്ജസാ
എത്തി രാമൻെറ ചാരത്തു പിന്നെയും
ചിത്തശൈഥില്യമാന്നു നിശാചരി.
തണ്ടലർമിഴി സീത പേടിച്ചതായ്—
ക്കണ്ടു രാഘവൻ സംജ്ഞകാണിക്കവേ,
ഉണ്ണി ലക്ഷ്മണൻ ശീഘ്രമദൃപ്ഷ്ടതൻ
കണ്ണനാസകരം ഖണ്ഡിച്ചു വീഴ്ത്തിനാൻ;
രാവണന്നു കൊടുപ്പാനവരംവശം
പോർവിളിക്കുള്ള കത്തു നല്ലംവിധം.
ശ്രോത്രനാസികാഖണ്ഡനംമൂലമായ്
ഗാത്രമാകവേ ചോരവാന്നോരവരം,
രക്തധാതുക്കരം പൊട്ടിയൊലിച്ചിട്—
മുഗ്രനീലാദ്രിയെന്നപോലായിതേ.
ദൂനചിത്തയായ്ക്കേണു പാഞ്ഞാരം ഖര—
ദൂഷണന്മാരിരിക്കുന്നിടത്തവരം.
ചെന്നപാടേ മുറവിളികൂട്ടിനാരം:
''നിന്ദ്യമാസ്ത്രീന്നിതിന്നു സോദര്യരേ,
നിങ്ങരംതൻ ബലം പൗരുഷമൊക്കെയും;''—
പെങ്ങളോടവരാരാഞ്ഞു കാരണം.
സംഭവിച്ചതു സവ്വവും കേരംക്കവേ
സമ്പ്രഹാരാത്ഥമെല്ലാമൊരുക്കിനാർ.
വൻചിറകൊടേ പാറിപ്പറന്നിടു—
മഞ്ജനാദ്രികരംക്കൊപ്പം കരാളരായ്
വന്നു വാഹനമേറിദ്ധൃതായുധ—
രന്നിശാചരസൈനികരൊക്കെയും
കണ്ണനാസികാശ്ശൂന്യയാം രാക്ഷസി
മുൻനടന്നു വഴിതെളിച്ചീടിനാരം.
ദുന്നിമിത്തങ്ങളൊട്ടേറെയക്ഷണം
മുന്നി,ലായവർ കണ്ടിതെന്നാകിലും

ചണ്ഡമൃത്യുവിൽപ്പെട്ടവരാകയാ-
ലെണ്ണിയില്ലതിൻ ഗൗരവമേതുമേ.
അട്ടഹാസം മുഴക്കിയും തജ്ജിച്ചു-
മഭ്രദേശത്തിലുൽപതിച്ചാരവർ.
ദൃപ്തയോധനിരയെസ്സമീക്ഷിക്കെ,
തൃപ്തരായിച്ചമഞ്ഞു സേനാനികാ.

ചൊല്ലിനാനൊരാള''സ്സഹജാതരെ-
ക്കൊല്ലുവാനായ്പ്പിടിച്ചു കെട്ടീടണം.
കൊന്നു കോപം ശമിപ്പിച്ചശേഷമ-
പ്പെണ്ണിനെ ക്ഷണം കൊണ്ടുപോയീടണം.''

കാളികാംഗർതൻ കാൽച്ചവുട്ടേല്ക്കയാൽ
ധൂളികൊണ്ടു നിറഞ്ഞു താരാപഥം.
അക്ഷണം രഘുവംശശിരോമണി
ലക്ഷ്മണനെ വിളിച്ചു ചൊല്ലീടിനാൻ:
''പോർമദത്തോടേ വന്നെത്തിടുന്നു, കോ
ഭീമരാക്ഷസസൈന്യം സഹോദര!
മൈഥിലിയെ ക്ഷണത്തിൽ നീ കൊണ്ടുപോയ്
ഭൂധരഗുഹയ്ക്കുള്ളിലാക്കീടണം.
ജാഗ്രതയൊടേ കാത്തുനിന്നീടണം
നീക്കമില്ലാതെ നിർബ്ഭീകനായി നീ.''

അഗ്രജാജ്ഞയെ മാനിച്ചു സത്വര-
മസ്ത്രചാപങ്ങളേന്തിസ്സഹോദരൻ
പേലവാംഗിയാം സീതയോടൊന്നിച്ചു
ശൈലകന്ദരം നോക്കിഗ്ഗമിക്കയായ്.
യുദ്ധകൗതുകം കൈക്കൊണ്ടടുത്തിടു-
മുദ്ധതരിപുസേനയെക്കാണവേ
മന്ദഹാസം പൊഴിച്ചു രഘുവരൻ
ചണ്ഡചാപം കുലച്ചു നിന്നീടിനാൻ.
മൗലിയിൽജ്ജട കെട്ടിവെച്ചങ്ങനെ
നീലവർണ്ണൻ വിളങ്ങീ മനോഹരൻ;
കോടിമിന്നൽപ്രകാശം ചൊരിഞ്ഞുകൊ-
ണ്ടീടെഴുന്ന ശിഖരാഗ്രഭൂമിയിൽ
പന്നഗദ്വയം ചുററിക്കിടക്കുന്ന
പച്ചരത്നമലയെന്ന മാതിരി.
തൂണി ബന്ധിച്ചു ദീർഘവിശാലമാം
പാണിയിൽക്കുലവില്ലു പിടിച്ചുടൻ

സായകം തൊട്ടത്തക്ഷാന്തിക്കെക്കൊണ്ടു
തോയജാക്ഷൻ നിലക്കൊണ്ടു നിർബ്ഭയം;
നേരിടും ഗജയൂഥത്തൊടേല്ക്കുവാൻ
വീരപഞ്ചാസ്യനെന്ന കണക്കിനെ.

ബാലസൂര്യനെപ്പോലെയേകാകിയാ-
യാലസിക്കുന്ന രാമനെക്കാണവേ
ദൈത്യരൊക്കെ ''പ്പിടിക്കിൻ പിടിക്കി''നെ-
ന്നാർത്തുകൊണ്ടടുത്തെത്തിനാർ ചുററിലും.
എങ്കിലും മൃദുമേനിയിലമ്പെയ്യാൻ
ശങ്കകൈക്കൊണ്ടുനിന്നു രക്ഷോഗണം.
ചിന്തിതം ഖരദൂഷണരീവിധം
മന്ത്രിമാരെ വിളിച്ചറിയിക്കയായ്:

''മർത്ത്യഭൂഷണമാമിവൻ പാർത്ഥിവ-
പുത്രനാണെന്നു തോന്നുന്നു കാഴ്ചയിൽ.
നാഗരാക്ഷസമാനുഷനിർജ്ജര-
യോഗിവൃന്ദത്തെയെത്ര കണ്ടീല നാം?
വിട്ടയച്ചതില്ലാരെയും കണ്ണുകളിൽ-
പ്പെട്ടിടുമ്പൊഴേ കൊല്ലാതെയിജ്ജനം.
മിത്രവൃന്ദമേ, കാണാൻ കഴിഞ്ഞതി-
ല്ലിത്ര സൗന്ദര്യമാക്കുമിന്നോളവും.
ഹാ! വിരൂപിണിയാക്കീ ഭഗിനിയെ-
ബ്ഭ്രവരാത്മജന്മാരിവരെങ്കിലും
ഈയനുപമസൗന്ദര്യശാലികൾ-
ക്കായുരന്തം വരുത്തേണ്ടതില്ല നാം.
'മംഗലാംഗിയാം കാന്തയെത്തന്നിട്ടു
നിങ്ങൾ ജീവനുംകൊണ്ടു മണ്ടീടുവിൻ'
എന്ന സന്ദേശമെത്രയുംവേഗത്തിൽ
ചെന്നു രാജന്യബാലരോടോതുവിൻ.
ആ യുവാക്കൾതന്നുത്തരമെന്തെന്നു
പോയിവന്നു പറയുവിൻ സത്വരം.''

ചെന്നു ദൂതരറിയിച്ച വാർത്തകേ-
ട്ടിന്ദിരാപതി സസ്മിതം ചൊല്ലിനാൻ:
''ക്ഷത്രിയാന്വയജാതരിയ്യുള്ളവ,-
രത്ര വേട്ടയ്ക്കു ലാക്കുനോക്കീടുവോർ;
നിങ്ങളെപ്പോലെയുള്ള മൃഗങ്ങളെ-
യിങ്ങു തേടിനടക്കയാണെപ്പൊഴും.

ഏതു ശക്തനാം വൈരിയെക്കാണ്കിലും
ഭീതിയുണ്ടാകയില്ലൊരു ലേശവും.
ചൂളുകയില്ല ഞങ്ങളൊരിക്കലും
കാലനോടു പൊരുതുവാൻകൂടിയും.
മർത്ത്യനാണു ഞാനെന്നിരുന്നീടിലും
മത്തരാക്ഷസവംശനിഷൂദനൻ.
താപസജനപാലനതൽപരൻ
പാപശീലസംഹാരിയാം ബാലകൻ.
ഹന്ത! നിങ്ങൾക്കു ശക്തിയില്ലെങ്കിലോ
പിന്തിരിയുവിൻ വീട്ടിലേക്കിക്ഷണം.
മല്ലിടാൻ ഭയമുള്ളോരിലാരെയും
കൊല്ലുമാറില്ല ഞങ്ങളെന്നോർക്കണം.
ഹാ! രണത്തിൽക്കപടചാതുര്യവും
വൈരിയിൽദ്ദയാവായ്പും നിഷിദ്ധമാം.''

ദൂതർ ചെന്നിതു ചൊന്നനേരം ഖര–
ദൂഷണന്മാർക്കു കോപം ജ്വലിക്കയായ്.

''അജ്ഞനെപ്പിടിക്കുവിൻ നിങ്ങൾ ചെ–
ന്നക്ഷയബലമുള്ള യോദ്ധാക്കളേ!''

ചാപബാണങ്ങൾ തോമരം ശൂലവും
ചാണ്ടുവാനുള്ള ശക്തി പരിഘവും
വെണ്മഴവും കൃപാണവുമേന്തിയ
ദുർമ്മദന്മാരടുത്തു പാഞ്ഞെത്തിനാർ.

ശ്രീരഘൂത്തമൻ ഞാൺ വലിച്ചക്ഷണം
ഘോരടങ്കാരഘോഷമുണ്ടാക്കിനാൻ.
അമ്പ് ഭയാനകദ്ധ്വാനം മുഴങ്ങവേ
കമ്പ്രരന്മാർക്കു കാതുകേൾക്കാതെയായ്.
ബോധമില്ലാതെ നിന്നുപോയ് തെല്ലിട
യാതുധാനഭടന്മാരനന്തരം.
ശക്തിയേറിയ ശത്രുവാണെന്നറി–
ഞ്ഞൊത്തൊരുമിച്ചു രാമനെറനേർക്കവർ
അസ്ത്രശസ്ത്രങ്ങൾ വർഷിച്ചതൊക്കെയു–
മപ്പൊഴപ്പോൾ നുറുക്കിപ്പരന്തപൻ,
ഞാണിലസ്ത്രം തൊടുത്തു കർണ്ണംവരെ–
പ്പാണികൊണ്ടു വലിച്ചുവിട്ടീടിനാൻ.
ഭീകരാസ്ത്രങ്ങളുഗ്രമായ് ചീറ്റിടും
നാഗവൃന്ദംകണക്കു പാഞ്ഞു തദാ.

ക്രൂരബാണങ്ങൾ കണ്ടു രക്ഷസ്സുകൾ
നേരിടാതെ പുറംതിരിഞ്ഞോടിനാർ.
രോഷമാന്നു കഥിക്കയായീ ഖര-
ദൂഷണത്രിശിരസ്സുകളീവിധം:

''കാന്ദിശീകരായ്ത്തീരുന്ന യോധരെ-
ക്കാലനുക്കു കടത്തുമിക്കൈകളാൽ.''

എന്നു കേട്ടു മരിപ്പാനുറച്ചുടൻ
പിന്നെയും വന്നു പോരാടി രാക്ഷസർ.
രുഷ്ടരായീ രിപുക്കളെന്നോക്കിയാൽ
വിട്ടു ബാണമസംഖ്യം രഘൂത്തമൻ.
മാറിടം തല തോളു കൈകാൽകളു-
മേറെയേറെപ്പതിച്ചു ധരണിയിൽ.
രാമബാണങ്ങളേറ്റു നിർജ്ജീവരായ്
മാമലപോൽ മറിഞ്ഞു രക്ഷോഗണം.
നൂറുനൂറായ് മുറിഞ്ഞ പോരാളികൾ
വീറൊടേററിതു പിന്നെയും മായയാൽ.
പാണിപാദങ്ങൾ മുണ്ഡങ്ങളെന്നിവ
വാനിടത്തിൽപ്പറന്നു പലേവിധം.
സംഗരസ്ഥലത്തോടിനടക്കയാ-
യങ്ങുമിങ്ങും കബന്ധങ്ങളത്രയും.
കാകകങ്കസൃഗാലങ്ങൾ ദുശ്ശ്രവ-
ഭീകരാരവമുണ്ടാക്കി മേല്ക്കുമേൽ.
സഞ്ചയിക്കയായ് പ്രേതഭൂതാദികൾ
തഞ്ചമോർത്തു തലയോട്ടിയത്രയും.
താളമിട്ടു കരാളമായ് വേതാള-
പാളി, യോഗിനീവൃന്ദമാടീ, പരം.

സംഗരത്തിൽ പ്രഭൂത്തമബാണങ്ങ-
ളംഗമെല്ലാമരിഞ്ഞുവീഴ്ത്തീടിലും
അങ്ങുമിങ്ങുമുണന്നു നിശാചര-
'രിങ്ങിവനെപ്പിടിപ്പി'നെന്നോതിനാർ.

വീണുപോയ കുടലുകൾ പൊന്തിച്ചു
വാനിലേക്കു പറന്നു കഴുകുകൾ.
വൻപിശാചുകളാന്ത്രങ്ങൾ കൈകളിൽ
സംവഹിച്ചു കുതിച്ചുമണ്ടീടിനാർ;
യുദ്ധപത്തനവാസികൾ ബാലക-
പത്രിവൃന്ദം പറന്നുപോകുംവിധം.

പോരിലംഗം പിളന്നു മരിച്ചുപോയ്
വീരയോദ്ധാക്കളൊട്ടേറെ,യാകയാൽ
ഒട്ടുനേരം വിഷണ്ണരായ്നിന്നിത-
ദ്ദുഷ്ടരാക്ഷസന്മാരാം ഖരാദികൾ.

വീറൊടേററിതു പിന്നെയും ശസ്ത്രാസ്ത്ര-
മാരിതൂകി നിശാചരസൈനികർ.
ശത്രുബാണങ്ങളെല്ലാം തടുത്തുടൻ
മിത്രവംശജനെയ്തു ശരാവലി.
സത്വരം പതുപ്പത്തു ബാണങ്ങളാൽ
ദൈത്യനായകന്മാരെയൊടുക്കിനാൻ.
മായതൻ ബലംകൊണ്ടെഴന്നേററവർ
സായകം തൂകി രാമനിൽപ്പിന്നെയും.
ഏഴരണ്ടു സഹസ്രമരക്കരോ-
ടേകനായ് പ്രഭു പോരാടിനില്ക്കവേ
ദേവതാപസവർഗ്ഗങ്ങളത്രയും
ഹാ! വളന്നൊരു ഭീതിയിൽപ്പെട്ടുപോയ്.
മായകാണിച്ചു തൽക്ഷണം രാഘവൻ
മാനസഭ്രമം ചേർത്തു രിപുക്കളിൽ.
കണ്ടകന്മാർ പരസ്പരം നോക്കവേ
കണ്ടതൊക്കെയും രാമസ്വരൂപമേ.
ക്രുദ്ധരായ് രണമാടിനാർ തങ്ങളിൽ
ശത്രുവാണെന്നു ചിന്തിച്ചുകാരണം.
രാമനാമം ജപിച്ചുകൊണ്ടേവരും
ഭൂമികൈവിട്ടു മോക്ഷപദാഹരായ്.
സുന്ദരസുമം വർഷിച്ചു ദേവകൾ
ദുന്ദുഭിദ്ധ്വാനമുണ്ടാക്കി മേല്ക്കുമേൽ.
രാമചന്ദ്രനെക്കീർത്തിച്ചുകൊണ്ടവർ
വ്യോമയാനങ്ങളേറിച്ചരിക്കയായ്.

യാതുധാനസമൂഹം നശിക്കയാൽ
ഭീതിമാറിസ്സുഖിച്ചു ദേവാദികൾ.

പിന്നെ ലക്ഷ്മണൻ ശ്രീരാമദേവന്റെ
മുന്നിലെത്തിച്ചു ജാനകീദേവിയെ.
നാഥപാദംപണിഞ്ഞ കൃശാംഗിയെ-
പ്രീതിപൂർവ്വം പുണർന്നു രഘൂത്തമൻ.
ശ്യാമളാംഗനെക്കാണ്കിലും കാണ്കിലും
ഭ്രമകൾക്കില്ല തൃപ്തിയെന്നായിതേ.

ആത്തിനീക്കിസ്സുരമുനിസേവ്യനായ്
പാത്തു പണ്ണാശ്രമത്തിൽ പ്രഭുത്തമൻ.

പ്രാണനാശം ഭവിച്ചുപോയീ ഖര–
ദൂഷണക്കെന്നു കണ്ടു സഹോദരി,
രാവണാന്തികം പ്രാപിച്ചു രുഷ്ടയാ–
യീവിധത്തിൽ മുറവിളികൂട്ടിനാൾ:

''ഈ മഹത്തായ രാജ്യവും കോശവും
നീ മറന്നെന്നു തോന്നുന്നു സോദര!
മദ്യപാനവുംചെയ്തു ദിവാനിശം
നിദ്രകൊള്ളുന്നു നിശ്ചിന്തനായി നീ.
ശത്രുവെത്തിശ്ശിരസ്സിൽ ചവുട്ടുന്നു
ശ്രദ്ധയില്ല നിനക്കതിലേതുമേ.

നീതിയില്ലാത്ത രാജ്യവും ധാമ്മിക–
രീതിയില്ലാതെ കൂട്ടുന്നൊരത്ഥവും
ദേവനപ്പിച്ചിടാത്ത സൽക്കമ്മവും
ഹാ! വിവേകരഹിതമാം വിദ്യയും
കേവലം ഫലശൂന്യങ്ങളാംതന്നെയാ–
ണാവകയ്ക്കുള്ളൊരുദ്യമം മിച്ചമാം.
സംഗലാലസകൊണ്ടു സന്യാസിയും
മംഗളേതരമന്ത്രത്താൽ ഭൂപനും
തുംഗമാമഭിമാനത്താൽ ജ്ഞാനവു–
മിങ്ങു വാരുണീപാനത്താൽ നാണവും
ദുന്നയത്താൽ പ്രണയവും ദപ്പത്താ–
ലുന്നതഗുണബുദ്ധിയും നഷ്ടമാം.
എന്നു പേരെഴും നീതിശാസ്ത്രങ്ങളിൽ
ചൊന്നതൊക്കെയും കേട്ടിരിക്കുന്നു ഞാൻ.
ശത്രു, രോഗം, ഹുതാശനൻ, പാതക–
മത്രയല്ലധിനായകൻ, പന്നഗം
എന്നിതൊക്കെയും സാരമില്ലാത്തതെ–
ന്നെണ്ണിയാലതുമാപത്തിനായിടും.''

കേണു പിന്നെയുംപിന്നെയും രാക്ഷസി
വീണിതസ്സഭാമധ്യത്തിലാത്തയായ്.

''ഈദൃശം മമ ദീനത കണ്ടു നീ
ഹേ ദശാനന, ജീവിച്ചുകൊൾകയോ?''

എന്നു കേൾക്കവേ സംഭ്രമാധീനരായ്
ചെന്നു വേഗം സദസ്യരാം രാക്ഷസർ
കൈപിടിച്ചെഴുന്നേല്പിച്ചു മങ്കയെ-
സ്സോപചാരം സമാശ്വസിപ്പിക്കയായ്.

''എന്തു സോദരി;''—ചോദിക്കയായ് ദശ-
കന്ധരൻ ''കഥ ചൊല്ലാത്തതെന്തു നീ?
ആരരിഞ്ഞു നിൻ നാസയും ശ്രോത്രവും
കാരണമെന്തു ചൊൽക കേൾക്കട്ടെ ഞാൻ.''

''കോസലേശൻ ദശരഥനുണ്ടൊരു
കേസരിക്കൊത്ത നന്ദനൻ വിക്രമൻ.
വന്നു വേട്ടയ്ക്കു കാട്ടിലസ്സുന്ദര-
നെന്നു കേട്ടു ഞാനങ്ങു ചെന്നെത്തിനേൻ.
രാമനാമം വഹിക്കുമക്ഷത്രിയൻ
ഭൂമി രാക്ഷസശ്ശൂന്യമാക്കും ദൃഢം.
തൽഭുജബലംകൊണ്ടിങ്ങു താപസർ
നിർഭയം നടകൊള്ളുന്നു രാവണ!
ബാലനാണവൻ കാഴ്ചയിലെങ്കിലും
കാലതുല്യൻ ധനുർദ്ധരൻ ശീലവാൻ.
ഉണ്ടു കൂടവേ തത്സഹജാതനും
രണ്ടുപേരുമതുല്യപ്രതാപർതാൻ.
ദുഷ്ടനിഗ്രഹംചെയ്തു മുനീന്ദ്രരിൽ
തുഷ്ടിചേർക്കാനൊരുങ്ങി വന്നോരവർ.
അസ്സുഭഗനാം രാമനൊത്തുണ്ടൊരു
വിശ്വസുന്ദരിയായ കുമാരിയും.
അമ്മനോജ്ഞയിൽ കാണ്മതുണ്ടായിരം
മന്മഥപ്രിയമാരുടെ സൗഭഗം.
എന്നെയേവം വിരൂപിണിയാക്കിയ-
തന്നൃപാത്മജസോദരനാണെടോ.
നിന്നവരജ ഞാനെന്നു കേൾക്കയാ-
ലെന്നിലാക്ഷേപവാക്ശരംതൂകിനാർ.
ഞാനുറക്കെക്കരഞ്ഞതു കേൾക്കവേ
ദാനവപ്പടയൊത്തു ഖരാദികൾ
എത്തിയേററുടൻ പോരാടിയെങ്കിലും
മൃത്യുവിന്നിരയായിതെല്ലാവരും.''

കൊന്നു രാമൻ ഖരാദിസഗർവ്വരെ-
യെന്നു കേൾക്കെച്ചൊടിച്ചു ദശാനനൻ.

സോദരിക്കഴലാററുവാൻ തന്നുടെ
മേദുരബലം വർണ്ണിച്ചനന്തരം
തൻനിലയനം പ്രാപിച്ചിതെങ്കിലു–
മന്നുരാവിലുറങ്ങീല രാവണൻ.
മാനസഗ്ലാനിയാൻകൊണ്ടീവിധം
മാനിയാമവൻ ചിന്തിച്ചുകൊൾകയായ്:

'ലങ്കവാണു വിളങ്ങുന്നൊരെന്നുടെ
കിങ്കരരോടെതിർത്തുനിന്നീടുവാൻ
ആരുമില്ല, സുരാസുരമാനുഷ–
ന്മാരിലും മൃഗപക്ഷിവൃന്ദത്തിലും.
എന്നൊടൊപ്പം പരാക്രമശാലികൾ
തന്നെയായിരുന്നല്ലോ ഖരാദികൾ.
അസ്സുഗർഭ്യരെക്കൊല്ലുവാനാക്കുള്ളൂ
വിശ്വനായകനല്ലാതെ വൈഭവം?
ദേവരഞ്ജനൻ ഭൂഭാരഭഞ്ജനൻ
കേവലാത്മാവു രാമനായീവിധം
മന്നിൽ വന്നു പിറന്നതാണെങ്കിലോ
ചെന്നെതിർപ്പാൻ മടിക്കേണ്ടതില്ല ഞാൻ.
രാമബാണം തറച്ചു മരിക്കുകിൽ–
ബ്ഭീമസംസാരസാഗരം താണ്ടിടാം.
ഇത്തമോഗുണപൂർണ്ണശരീരത്താൽ
നിത്യനെബ്ഭജിച്ചീടുക ദുഷ്കരം.
ആകയാൽ മനോവാക്കർമ്മശക്തിയാ–
ലാദരിക്കാമവതാരരൂപനെ.
അല്ല, രാമൻ മനുഷ്യൻ, വസുന്ധരാ–
വല്ലഭാത്മജനെന്നിരുന്നീടുകിൽ
സംഗരത്തിൽ വധിച്ചു തൽപത്നിയാ
മംഗനയെ ഹരിച്ചു പോന്നീടുവൻ.'

ഈവിധം നിനച്ചേകനായ് രാവണൻ
പോർവിമാനത്തിലേറി രഹസ്യമായ്
അബ്ധിതീരത്തു മാരീചരാക്ഷസ–
പത്തനത്തിലണഞ്ഞു മന്ദേതരം.

ഹേ മഹേശ്വരി, കേട്ടുകൊണ്ടീടുക
രാമനപ്പോൾ പ്രയോഗിച്ച കൗശലം.
കന്ദമൂലഫലാദികൾ തേടുവാൻ
തന്നവരജൻ കാടുപൂകീടവേ

ദേവി സീതയെ നോക്കിച്ചിരിച്ചുകൊ–
ണ്ടീവിധം രഘുനായകനോതിനാൻ:
''ഞാനിതാ നരലീലയ്ക്കൊരുങ്ങുക–
യാണു സൗശീല്യവാരാശിയാം പ്രിയേ!
കൊന്നൊടുക്കാമരക്കരെ,യന്നോളം
വഹ്നിമണ്ഡലംതന്നിൽ വസിക്ക നീ.''

ശീലരൂപഗുണങ്ങളിൽത്തുല്യത
കോലുമാറുള്ള തൻപ്രതിച്ഛായയെ
ആശ്രമത്തിൽ പ്രതിഷ്ഠിച്ചു ജാനകി–
യാശ്രയാശനെ പ്രാപിച്ചു സത്വരം.
ഈ രഹസ്യമറിഞ്ഞതില്ലന്യരാ–
മാരു,മെന്നല്ല ലക്ഷ്മണൻകൂടിയും.

കണ്ടു വന്ദിച്ചു മാരീചനെദ്ദശ–
കണ്ഠ,നാശരൻ സ്വാത്മപരായണൻ.
നീചരാൽ കൃതമാകുന്ന നമ്രത
ക്ലേശകാരിയാസ്സൂരിക്കുമസംശയം.
അങ്കുശം വില്ലു സപ്പം വിലാളവു–
മനഹമിതു കാട്ടുന്നതില്ലയോ?
ഉദംബ്ഭയത്തിനാസ്സൂരികുന്നു ദുഷ്ടർതൻ
നൽപ്രിയോക്തി,യകാലസുമോപമം.

ആശരേശനെപ്പൂജിച്ചു ചോദിക്ക–
യായി മാരീചനാദരപൂർവ്വകം:
''ആകുലത്വം വഹിക്കുന്നു നിന്മന–
സ്സ്ലേകനായിങ്ങു വന്നതെന്തുണ്ണി, നീ?''

നഷ്ടഭാഗ്യൻ നടന്നതെല്ലാമുട–
നൊട്ടഭിമാനപൂർവ്വമോതീടിനാൻ.

''മായയാലൊരു മാനാക നീ, നൃപ–
ജായയെ ക്ഷണം കൈക്കലാക്കീടുവൻ.''

ചൊല്ലി മാരീചനപ്പോരം: ''ദശാനന!
നല്ലതിന്നല്ല നിൻെറയീയുദ്യമം.
രാമനാരെന്നു കേരക്കു, ചരാചര–
സ്വാമി കൈക്കൊണ്ട മാനുഷരൂപമാം.
ശ്രീരഘൂത്തമൻതന്നോടെന്തിന്നു നീ
വൈരമുണ്ടാക്കിവെയ്ക്കുന്നു വത്സല!

നീ മരിക്കുമാ വീരൻ പിണങ്ങുകിൽ
നീ മരിക്കാതിരിക്കുമിണങ്ങുകിൽ.

അക്കുശികജയാഗരക്ഷാർത്ഥമാ–
യിക്കുമാരൻ വനത്തിലെത്തീടവേ

കേവലം മുനയില്ലാത്തൊരമ്പിനാൽ
ഭീ വളർത്തി പ്രഹരിച്ചു നിർദ്ദയം

നൂറുയോജന പായിച്ചിതെന്നെയീ–
വീറെഴുന്നവനൊററമാത്രയ്ക്കകം.

ചാപപാണിയാമായവൻതന്നൊടു
നീ പിണങ്ങുക നന്നല്ല രാവണ!

മൃത്യുഭീയൊടേ മേവുന്ന ഭൃംഗത്തിൻ
കൈക്കലൊപ്പെട്ട കീടംകണക്കു ഞാൻ

എങ്ങു നോക്കുകയാണെന്നിരിക്കിലു–
മങ്ങു കാണ്മതീ രണ്ടു സഗർഭ്യരെ.

മർത്ത്യനാവട്ടെ രാമനെന്നാകിലു–
മദ്വിതീയപരാക്രമിയാണവൻ.

തദ്വിരോധമനർത്ഥം വരുത്തിടു–
മെത്തുകില്ലാ വിജയം ദശാനന!

കൂടലർകുലകാലനരുളിനാൻ
താടകയ്ക്കും സുബാഹുവിന്നും മൃതി;

ഈശചാപം മുറിച്ചു പിന്നെക്ഖര–
ദൂഷണാദ്യരെക്കൊന്നതുമില്ലയോ!

അത്രമാത്രം കരുത്താർന്ന രാമനെ
മർത്ത്യനെന്നു ഗണിക്കുന്നതെങ്ങനെ?

നിൻകുലത്തിൻെറ കല്യാണമോർത്തു നീ
ശങ്കിയാതെ മടങ്ങൂ ദശാനന!''

ഇമ്മൊഴി കേട്ടു കോപിച്ചു രാവണൻ
ദുർമ്മദാന്ധനായ് ഭർത്സിച്ചു ചൊല്ലിനാൻ:

''മാനിയാമെനിക്കാചാര്യനെന്നപോൽ
ജ്ഞാനമോതിത്തരുന്നുവോ, മൂർഖ, നീ?

പാരിലെന്നോടുതുല്യനാരുണ്ടൊരു
വീരയോദ്ധാവു, ചൊല്ലു കേൾക്കട്ടെ ഞാൻ.''

ചീർത്ത ഗർവ്വിൽനിന്നുമൊന്നൊരീ വാക്കുകേ–
ട്ടോർത്തു മാരീചനന്നേരമീവിധം:

'ശസ്ത്രധാരി, രഹസ്യമറിഞ്ഞവൻ,
ശക്തിമാൻ പ്രഭു, ദുർമ്മതി, വിത്തവാൻ,

വന്ദി, വൈദ്യൻ, കവീന്ദ്രൻ, ഗുണോത്തര,–
നെന്നിവരോടു വൈരമമംഗലം.'

രണ്ടുമട്ടിലാണെങ്കിലും തന്മൃതി
കണ്ടു മാരീചനോർത്താനിതേവിധം:

'യോഗ്യമായതു ഞാൻ ചൊല്ലിലിപ്പൊഴി–
ബ്ഭാഗ്യഹീനൻ്റെ കൈയാൽ മരിക്കണം.
ആയതിൽത്തുലോം നന്നല്ലി, രാഘവ–
സായകംകൊണ്ടു സംഭവിക്കും മൃതി.'

ഇപ്രകാരമുറച്ചുകൊണ്ടക്ഷണം
കണ്ടു ദശാനനെപ്പിൻതുടന്നാനവൻ.
രാമദേവൻ്റെ പാദപങ്കേരുഹ–
പ്രേമമപ്പോഴുദിച്ചു മാരീചനിൽ.
സ്നേഹപാത്രമാം ശ്രീരാമചന്ദ്രൻ്റെ
മോഹനാംഗമെനിക്കിന്നു കണ്ടിടാം.
എന്നു ചിന്തിച്ചു ഹർഷമാന്നെങ്കിലു–
മൊന്നുമേതും വെളിപ്പെടുത്തീലവൻ.
'ഇഷ്ടദൈവതദർശനംകൊണ്ടു ഞാൻ
ദൃഷ്ടിസാഫല്യമുണ്ടാക്കിവച്ചിടും.
മൈഥിലീസൗമിത്രാത്മജയുക്തനാം
നാഥനിൽദ്ദൃഢഭക്തിയർപ്പിച്ചിടും.
മുക്തിനല്കുന്നിതാർതൻ്റെ കോപവും
ഭക്തിയൊന്നാൽ വശഗനാമേതൊരാൾ;
സൗഖ്യസാഗരമദ്ദേവനമ്പിനാൽ
നിഗ്രഹിക്കുമീയാത്മീയദാസനെ.
വില്ലുമമ്പും ധരിച്ചെൻതിരുവടി
തെല്ലു ദൂരെയായ്പ്പിന്തുടന്നെത്തവേ
ഞാൻ മുറയ്ക്കു മുറയ്ക്കു മുഖം തിരി–
ച്ചാമനോഹരരൂപമീക്ഷിച്ചിടും.
എന്നൊടൊപ്പമായ് പാരിതിലെങ്ങുമേ
ധന്യനാമൊരാളില്ലെന്നു നിർണ്ണയം.'

ഈയുറപ്പൊടേ മാരീചരാക്ഷസൻ
മായയാലൊരു മാനിൻ്റെ രൂപമായ്.
ചിത്തരമ്യമായ്പ്പുള്ളിമാൻതന്നുടൽ
ചിത്രരത്നഖചിതമാം പൊന്നുപോൽ.
ആരു വർണ്ണിക്കുമാലോകരമ്യമാം
ചാരുസാരംഗസർവ്വാംഗസൗഭഗം?

അംഗനാമണി ജാനകി നോക്കിനാ-
ളംഗസൗന്ദര്യമേറുമാ മാനിനെ.
ഉള്ളഴിഞ്ഞുടൻ കാന്തനോടോതിനാരം:
''പുള്ളിമാനെപ്പിടിച്ചു തന്നീടണം.''

കാരണങ്ങളറിഞ്ഞു സുരജന-
കാര്യസിദ്ധിക്കെഴുന്നേററു രാഘവൻ.
മാനിലക്ഷിപതിച്ചു സന്നദ്ധനായ്
ഞാണിലമ്പു തൊടുത്തു രഘൂത്തമൻ
ലക്ഷ്മണനോടരുളിനാൻ: ''സോദര,
ചുററിടുന്നുണ്ടു കാട്ടിൽ ക്ഷപാചരർ.
ബുദ്ധിപൂർവ്വം വിവേകബലയുതം
ഭദ്രമായ്ക്കാത്തുകൊരംക നീ സീതയെ.''

രാമനെക്കണ്ടമാത്രയിൽ പാഞ്ഞിത-
ക്കോമളമൃഗം, പിന്തുടന്നാൻ പ്രഭു.
ജ്ഞാനസാരശ്രുതിക്കും ദുരാസദൻ
ധ്യാനമഗ്നൻ ശിവന്നുമഗോചരൻ
തന്തിരുവടി മായാഹരിണത്തെ-
പ്പിന്തുടരുന്നു കൈവശത്താക്കുവാൻ!
ഒട്ടുനേരം സമീപത്തു നിന്നിടു-
മൊട്ടുനേരത്തു ദൂരത്തു പാഞ്ഞിടും;
വ്യക്തദശ്നം നല്കുമിടയ്ക്കിടെ-
ദ്ദൃക്കിനപ്രാപ്യമായി മറഞ്ഞുപോം.
ഇപ്രകാരം വളരെദ്ദൂരത്തോളം
ചിൽപുമാനെ നയിക്കയായീ മൃഗം.
അക്ഷമനായനന്തരം രാഘവ-
നസ്ത്രമൊന്നു തൊടുത്തുവിട്ടീടിനാൻ.
കൂത്ത ബാണം തറച്ചു നിലംപതി-
ച്ചാത്തനാദം മുഴക്കി മായാമൃഗം.
'ലക്ഷ്മണാ' എന്നുരച്ചിതൊന്നാമതായ്
പക്ഷ്മളാക്ഷസ്മൃതിയാന്നിതഞ്ജസാ.
പ്രാണനാശമടുത്ത പൊന്മാനുടൻ
ദാനവാകൃതി കൈവരിച്ചീടിനാൻ.
രാമനേകിനാൻ തന്നുടെ ഭക്തനു
മാമുനിജനദുർല്ലഭസൽഗതി.

രാക്ഷസന്നുമരുളിയല്ലോ വിഭു
മോക്ഷമെന്നു വിചാരിച്ചു വാനവർ

ദീനബന്ധുവാം രാമനെക്കീർത്തിച്ചു
സൂനവൃഷ്ടി നടത്തിക്കൃതാർത്ഥരായ്.
തന്നുടജം തിരഞ്ഞു മടങ്ങിനാൻ
പുണ്ഡരീകാക്ഷനായുധപാണിയായ്.

കാതിലേറിയ രാക്ഷസാക്രന്ദനം
ഭീതയാക്കിച്ചമച്ചു വൈദേഹിയെ.
ചൊല്ലി ലക്ഷ്മണനോടു ജനകജ:
''ചെല്ലുകങ്ങോട്ടു വേഗം കുമാരക!
നിൻപ്രിയാഗ്രജന്നുഗ്രമാം സങ്കടം
സംഭവിച്ചെന്നു തോന്നുന്നു മാനസേ.''

വത്സനോതീ ചിരിച്ചുകൊണ്ടീ വിച'!—
കിത്സയെന്തിന്നു കൈക്കൊൾവതംബികേ!
അഗ്രജാതൻെറ ചില്ലി ചലിക്കുകിൽ
സർഗ്ഗസംഹാരമെല്ലാം നടന്നിടും.
അത്ര വൈഭവംചേരും പ്രഭുത്തമ--
ന്നത്തലുണ്ടാകയില്ലാ കിനാവിലും.
സമ്മതിക്കാതെ കോപിച്ചു മൈഥിലി
മർമ്മഭേദകവാക്കുകളോതിനാൾ.
കൊള്ളിവാക്കുകൾ കേട്ടു സൗമിത്രിത—
ന്നുള്ളമാകെച്ചലിച്ചു വിധിബലാൽ.
പാവനാംഗിയെക്കാത്തുകൊൾവാൻ വന—
ദേവതമാരൊടർത്ഥിച്ചു ലക്ഷ്മണൻ
രാവണശശിരാഹുവാം ശ്രീരാമ—
ദേവസന്നിധി പൂകുവാൻ യാത്രയായ്.

വേളകണ്ടറിഞ്ഞക്ഷണം താപസ—
വേഷമാർന്നുകൊണ്ടങ്ങെത്തി രാവണൻ.
ഏതൊരാളെബ്ഭയപ്പെട്ടു വാനവ—
യാതുധാനപ്രവീണരെല്ലാവരും
അല്ലിലൊട്ടുമുറങ്ങാതെയും പകൽ
വല്ലതുംകുറച്ചാഹരിക്കാതെയും
നാളുപോക്കുന്നിതദ്ദശകന്ധരൻ
നായയെപ്പോലെ ലാക്കുനോക്കുന്നു ഹാ!
കാപഥത്തിൻെറ മദ്ധ്യത്തിലീവിധം
കാലുകുത്തിക്കഴിഞ്ഞ ദശാസ്യനിൽ
കായതേജസ്സു ബുദ്ധിവിലാസവും
കാൽനിമേഷവും തങ്ങിനിന്നീലഹോ!

തന്നരികത്തണഞ്ഞ സന്ന്യാസിയെ–
ത്തന്വി ജാനകി സൽക്കരിച്ചീടിനാൾ.

ഓതിനാനാ മനോഹരവൃത്താന്തം
സീതയോടക്കപടയതീശ്വരൻ.

ഭൂമിപാലകനീതിയോടൊത്തു തൻ
പ്രേമഭാവം വെളിപ്പെടുത്തീടവേ

ഉച്ചരിക്കയായ് സീത: ''സാധോ, ഭവാൻ
ദുർജ്ജനോചിതവാക്കുരയ്ക്കുന്നുവോ?''

സ്വന്തരൂപംധരിച്ചു ശീഘ്രം ദശ–
കന്ധരൻ, തന്റെ നാമം കഥിക്കവേ,

പാരമുൾഭയമുണ്ടായിതെങ്കിലും
ധീരതവരിച്ചോതിനാളീവിധം:

''ദുർമ്മതേ, തെല്ലു കാത്തുനിന്നീടുകി–
ങ്ങെന്മഹാപ്രഭു, വന്നെത്തുമഞ്ജസാ.

കേസരീന്ദ്രന്റെ ധർമ്മദാരങ്ങളി–
ലാശകൊള്ളുന്ന പാഴ്മുയലെന്നപോൽ

മാമകതനുവാഗ്രഹിക്കുന്നൊരു
നീ മരിക്കുവാൻ കാലമടുത്തുപോയ്.''

അജ്ജഗദംബതൻ വാക്കു കേൾക്കവേ
ലജ്ജിതനായ് ചമഞ്ഞു ദശാനനൻ.

പുള്ളിമാന്മിഴിതൻ ദൃഢനിഷ്ഠയാ–
ലുള്ളിലാദരമുണ്ടായി മേല്ക്കുമേൽ.

ആശ പോകയാൽ ക്രോധവശഗനാ–
മാശരേശ്വരൻ ജാനകീദേവിയെ

പുഷ്പകത്തിലെടുത്തുവെച്ചക്ഷണ–
മുൽപതിക്കയായംബരവീഥിയിൽ.

''ഹാ! ജഗദേകവീര, രഘുവര,
രാജനന്ദന, സന്താപനാശന!

പീനകാരുണ്യമിന്നു മറക്കുവാൻ
ഞാനപരാധമെന്തുചെയ്തു വിഭോ!

ദോഷമില്ല നിനക്കെന്റെ ലക്ഷ്മണ,
രോഷമാർന്നു ഞാൻ; തൽഫലം കിട്ടി മേ.''

ഏവമോരോന്നു ചൊല്ലി വിലപിച്ചു
ഭൂവരാത്മജ ദുഃഖനിമഗ്നയായ്.

''വൻകൃപാനിധി രാഘവാനെൻപ്രിയ–
നെങ്കിലെന്തഹോ! ദൂരദൂരത്തിലായ്.

ദേവതർപ്പണയോഗ്യം പുരോഡാശം
പാവനം, തിന്നുകൊാകയോ ഗർദ്ദഭം?

ആരറിയിക്കുമുണ്ടായൊരീ വിപ–
ത്താ രഘുരാജരത്നത്തെയീശ്വര!''

ഇക്കണക്കു വിലാപം മുഴങ്ങവേ
ദുഃഖമാന്നു ചരാചരസഞ്ചയം.

ഗൃദ്ധ്രരാജപ്രവരൻ ജടായുവിൻ
ശ്രദ്ധയിൽപ്പെട്ടു സീതതൻ രോദനം.

രാമപത്നിയാണദ്ദീനയെന്നതു–
മാ മനോജ്ഞയെദ്ദുഷ്ടൻ ദശാനനൻ

സാധുഗോവിനെസ്സൗനികനെന്നപോ–
ലാധിചേർപ്പാൻ നയിക്കയാണെന്നതും

കണ്ടറിഞ്ഞു ''തനൂജേ, ജനകജേ,
വേണ്ട ഭീതി, ഞാൻ കൊൽവൻ നിശാടനെ.''

എന്നുരച്ചു കുലിശം ഗിരിക്കുമേ–
ലെന്നവണ്ണം പതിച്ചു ലങ്കേശനിൽ.

''നില്ക്കുനില്ക്കെടാ! ദുർമ്മതേ, നീയെന്നെ–
ദ്ധിക്കരിച്ചുകൊണ്ടീവഴി പോകയോ?''

തന്നരികത്തു കാലനെപ്പോലവേ
വന്നടുക്കുന്ന പക്ഷിയെക്കാൺകയാൽ

സ്യന്ദനത്തിൻെറ വേഗം കുറച്ചുകൊ–
ണ്ടൊന്നിവണ്ണം നിരൂപിച്ചു രാവണൻ:

'ആരിതപ്പക്ഷിരാജൻ ഗരുഡനോ
നേരിടുന്നതു മൈനാകശൈലമോ?

രണ്ടുപേരുമവരുടെ നാഥരും
കണ്ടറിഞ്ഞതാണീയെൻ പരാക്രമം.'

തന്നോടേററതു വൃദ്ധൻ ജടായുവാ–
ണെന്നറിയവേ ഗർജ്ജിച്ചു രാവണൻ:

''മൽകരബലതീർത്ഥവാരിക്കകം
പുക്കു ദേഹമുപേക്ഷിക്കുമിശ്ശുനൻ.''

കേട്ടമാത്രയിൽ കോപാന്ധനായ് ഖഗ–
രാട്ടെതിർത്തുകൊണ്ടുച്ചരിച്ചീടിനാൻ:

''പാവനാംഗിയെക്കൈവിട്ടു സൗഖ്യമായ്
ജീവനുംകൊണ്ടു പോക നീ രാവണ!
കണ്ടറിഞ്ഞിതു കേൾക്കുന്നതില്ലെങ്കി-
ലുണ്ടിരുപത്തു കൈകളെന്നാകിലും
ഈയൽപോലവേ രാമകോപാഗ്നിയിൽ
നീയുമിങ്ങു നിൻവംശവും ചാമ്പലാം.''

പ്രത്യുദീരണംചെയ്തീല രാക്ഷസൻ
ഗൃദ്ധ്രനാഥൻ കയർത്തു പോരാടിനാൻ.
ആശരേശൻെറ കേശപാശം പിടി-
ച്ചാശു താഴത്തു വീഴ്ത്തീ ഖഗേശ്വരൻ.
സീതയെക്കാത്തുനിന്നുകൊണ്ടക്ഷമൻ
യാതുധാനാംഗമാകെത്തെരുതെരെ
കൊക്കുകൊണ്ടു കൊട്ടുതായ്പ്പിളക്കയാൽ
മുക്തബോധനായ്ത്തെല്ലിട രാവണൻ.
കമ്പിതാംഗനായ് കോപിച്ചു രാക്ഷസൻ
തൻ പരമകരാളമാം വാളിനാൽ
വെട്ടിവീഴ്ത്തീ ജടായുവിൻ പക്ഷങ്ങ-
ളക്ഷണത്തിൽ പതിച്ചു താഴത്തവൻ
ഹാ! മറിഞ്ഞുകിടക്കും കിടപ്പിലും
രാമചന്ദ്രസ്മരണയാർന്നു ഖഗം.

ഭൂമകളെക്കരേററിയ തേരുമായ്
കാമചാരി ചരിച്ചു ദശാനനൻ.
വ്യാധഹസ്തത്തിലായ മാൻപേടപോ-
ലാധിയോടേ കരഞ്ഞു ശാതോദരി.

കണ്ടു പോംവഴിക്കങ്ങൊരു ശൈലത്തിൽ
കഞ്ജലോചന, വാനരവീരരെ.
ഭക്തിയോടേ ഹരിയെ സ്മരിച്ചുകൊ-
ണ്ടുത്തരീയമെറിഞ്ഞു താഴത്തവൾ.

എത്തി ലങ്കയി,ലാനീതയായ് സതി
ചിത്തമോഹനാശോകവനികയിൽ.
ഭാഷണങ്ങളാൽ പ്രേമമുണ്ടാക്കുവാൻ
ഭീഷണിയാൽ വശഗയാക്കീടുവാൻ
യത്നമാൻറു ബഹുവിധമെങ്കിലും
ഭഗ്നമാനസനായീ നിശാചരൻ.
പൊന്നശോകമരത്തിൻ ചുവട്ടിലാ-
ത്തന്വിയെക്കൊണ്ടിരുത്തിനാൻ രാവണൻ.

സ്വർണ്ണശോഭമാം മാനിൻെറ പിന്നാലെ
ചെന്നുചേരും മണാളൻെറ സൗഭഗം

ഉൾക്കളത്തിലുറപ്പിച്ചുമീശ്വര–
ഭക്തിയാർന്നും വസിച്ചു ജനകജ.

പക്ഷ്മളാക്ഷൻ മടങ്ങുന്നവേളയിൽ
ലക്ഷ്മണൻെറ വരവുകണ്ടാർത്തനായ്

ഓതുകയാണു, ''നീയെൻകുമാരക,
സീതയെത്തനിച്ചാക്കിയിങ്ങെത്തിയോ?

എൻവചസ്സു നീ ലക്ഷ്മണ, ലംഘിച്ച–
തെന്തു? രാക്ഷസർ ചുററുന്നു കാനനേ.

ഇപ്പൊഴാശ്രമംതന്നിലുണ്ടാകയി–
ല്ലുല്പലാക്ഷിയെന്നോർത്തുപോകുന്നു ഞാൻ.''

പാദപത്മം ഗ്രഹിച്ചു തൊഴുതുകൊ–
ണ്ടോതി വത്സ, ''നപരാധിയല്ല ഞാൻ.''

പോയി ഗോദാവരീതടംതന്നിലേ–
ക്കായതാക്ഷൻ സഹോദരസംയുതൻ.

സീതയില്ലാത്തൊരാശ്രമം കാണ്കയാ–
ലാധിവേപിതഗാത്രനായ് രാഘവൻ

ഹാ! വിലാപംമുഴക്കി നിന്നീടിനാൻ
കേവലമൊരു മർത്ത്യനെപ്പോലവേ.

''ശോഭനഗുണരത്നകേദാരമേ,
രൂപശീലവ്രതപുനീതേ, സതി!''

അഗ്രജന്നു സമാശ്വാസമേകുവാൻ
തക്കതൊക്കെയും വത്സനോതീടിലും

അല്പൽപൂണ്ടു തിരക്കി രഘുവരൻ
വല്ലികളൊടും വൃക്ഷനിരയൊടും:

''ഹേ മൃഗങ്ങളേ, പക്ഷിവൃന്ദങ്ങളേ,
കോമളഹരിണാക്ഷിയെക്കണ്ടുവോ?

കണ്ടുവോ നിങ്ങളെങ്ങാനുമീവഴി
വണ്ടിനങ്ങളേ, വാരിജഗാത്രിയെ?

ഖഞ്ജനശുകമീനകപോതക–
സഞ്ചയങ്ങളേ, കണ്ടുവോ സീതയെ?

ഏടലർമിഴിയീവഴി വന്നുവോ
പാടവംപെടും കോകിലവൃന്ദമേ!

കുന്ദകുഡ്മളം, ദാഡിമം, വിദ്യുത്തിൻ
വൃന്ദ,മംബുജം, രാകേന്ദു നാഗിനി,
കാമചാപം, വരുണപാശം, ഗജം,
ത്തുമരാളം, ഹരിയിവയ്യൊക്കെയും
നല്ലകാലം സമാഗതമായെന്ന
ചൊല്ലുകേട്ടു രസിച്ചിടാമിന്നിമേൽ.
കുവളത്തിനും പൊന്നിനും വാഴയ്ക്കും
കൂടുമാറാട്ടുഴിഞ്ഞു ഹർഷോത്സവം.
ശങ്ക,യല്ലെന്നിരിക്കുകിൽ, സങ്കോച-
മങ്കുരിക്കുകയില്ലവയ്ക്കിന്നിയും.
ഹേ മനോജ്ഞേ, ജനകരാജാത്മജേ,
നീ മറഞ്ഞുപൊയ്യോകുകകാരണം
ഇന്നവയ്യൊരു രാജ്യം ലഭിച്ചപോ-
ലുന്നതാഹ്ലാദമുണ്ടെന്നു നിർണ്ണയം.
ഈ വിയോഗം സഹിപ്പതെങ്ങട്ടു ഞാൻ,
ദേവി, വേഗം വെളിപ്പെടാത്തെന്തു നീ?''
ദുഃഖമഗ്നൻ വിയോഗവിവശനായ്
ദിക്കിലൊക്കെത്തിരഞ്ഞു രഘൂത്തമൻ.
അക്ഷയൻ പൂർണ്ണകാമൻ സുഖനിധി-
യത്തിരുവടിയെന്നിരുന്നീടിലും
മർത്ത്യജീവിതമാചരിച്ചീടവാ-
നിത്തരത്തിലൊരുങ്ങിയതാവണം.

പിന്നെയും ഗതികൊാംകവേ കണ്ടിതാ-
വന്യഭൂവിലൊരേടത്തു രാഘവൻ
ധന്യരാമസ്തുതിയാന്നു വർത്തിക്കും
ഛിന്നപക്ഷൻ ജടായുവാം പക്ഷിയെ.
വൻകൃപാനിധി പക്ഷീന്ദ്രമൗലിയിൽ
തൻകരാംബുജം ചേർത്തുനിന്നീടവേ
കാന്തിധാമമാം രാമാസ്യമീക്ഷിച്ച
കായസാദം മറന്നു പത്രീശ്വരൻ.

''ഘോരസംസാരഭീതിയകററിടും
ശ്രീരഘൂത്തമ, കേട്ടരുളീടണം.
രാവണൻ ഖലൻ കാട്ടിയിക്രൂരത,
ദേവിയേയും ഹരിച്ചു പോയാനവൻ
തേർ നയിച്ചതു തെക്കോട്ടു കശ്മലൻ
ഞാററപോലെ കരഞ്ഞുപോയീ സതി.

ദേവ, നിന്തിരുമേനി ദര്‍ശിക്കുവാന്‍
ജീവനിത്രയും തങ്ങിനിന്നു വിഭോ!
കാണമാറായിതങ്ങയെയിങ്ങിനി–
പ്രാണസന്ത്യാഗമാശിക്കയാണു ഞാന്‍.''

കാത്തുകൊാംക നീ നിന്‍തനുവെന്നുട–
നാത്തബന്ധു കനിഞ്ഞരുളീടവേ
ആനനം തെളിഞ്ഞോതീ ഖഗാധിപന്‍:
''പ്രാണനാശമടുക്കുന്നവേളയില്‍
ആരുടെ തിരുനാമ,മധമനായ്–
ത്തീരുവോനുമരുളുന്നു സല്‍ഗതി
അപ്പരാത്മാവെഴുന്നള്ളിനില്ക്കയാ–
ണിപ്പൊഴെന്നുടെ കണ്മുമ്പിലീവിധം.
പിന്നെയെന്തിന്നു ജീവനെക്കാക്കുവാ–
നിന്നു ഞാനൊരുങ്ങേണം ദയാനിധേ!''

അശ്രുപൂര്‍ണ്ണനയനനായ് രാഘവ–
നസ്സുഹൃത്തിനോടേവമരുളിനാന്‍:

''സ്വീയകര്‍മ്മഫലമായ് ഖഗേശ്വര,
മായമററുള്ള സദ്ഗതിയാന്നു നീ.
ഉള്ളിലെന്നും പരഹിതം കൊള്ളുവോ–
ന്നില്ല ദുര്‍ല്ലഭമായൊന്നുമൂഴിയില്‍.
നിന്‍തനു വെടിഞ്ഞെന്‍പദം പൂക നീ–
യെന്തു ഞാന്‍ തരും? പൂര്‍ണ്ണകാമന്‍ ഭവാന്‍.
സീതയെക്ഖലദൈത്യന്‍ ഹരിച്ചതെന്‍–
താതനോടു കഥിക്കൊല്ല സന്മതേ!
രാമനാണു ഞാനെങ്കില്‍ കുലത്തൊട–
ക്കാമചാരിയെബ്ഭസ്മമാക്കീടുവന്‍.''

ഗൃദ്ധ്രദേഹം വെടിഞ്ഞ ജടായുവോ
ശുദ്ധവൈഷ്ണവരൂപമാന്നാനുടന്‍.
മിന്നി, നാനാവിഭൂഷണാലങ്കൃതന്‍
പൊന്നൊളിത്തിരുപീതാംബരധരന്‍
ശ്യാമദേഹന്‍ വിശാലഭുജോജ്ജ്വലന്‍;
പ്രേമപൂര്‍വ്വം സ്തുതിക്കയായ് പിന്നവന്‍:

''നിസ്തുലാകൃതേ, രാമ, ജയിക്ക നീ
നിര്‍ഗ്ഗുണന്‍ ഗുണപ്രേരകന്‍ നീ ഗുണി,
ലോകഭൂഷണ, രാവണരാക്ഷസ–
ബാഹുഖണ്ഡനചണ്ഡശരാനചിത!

വാരിവാഹാംഗ, ചാരുപത്മാനന,
വാരിജായതനേത്ര, ജയിക്ക നീ.
രാമ, നിസ്തുലദോർദ്ദണ്ഡ, സംസാര–
ഭീമതാപഹന്താവേ,തൊഴുന്നു ഞാൻ.
അപ്രമേയബലനായനാദിയാ–
യദ്വയനായഗോചരരൂപനായ്
ദ്വന്ദ്വഹാരിയായിന്ദ്രിയാതീതനായ്
സുന്ദരജ്ഞാനഗംഭീരനായ് സദാ
താമസമാം വികാരമകററുന്ന
രാമചന്ദ്രനെത്തൊണുകൂപ്പുന്നു ഞാൻ.
കാമമേകുന്നു നിത്യമനന്ത, നീ
രാമമന്ത്രം ജപിക്കുവോക്കൊക്കെയും.
ഹേ നിരീഹപ്രിയങ്കര, രാഘവ,
മാനസമലഭഞ്ജന, വന്ദനം!
നിർമ്മലനജൻ നിത്യൻ നിരഞ്ജനൻ
ബ്രഹ്മമിത്യാദി നാനാപദങ്ങളാൽ
ഏതൊരാളെപ്പുകഴ്ത്തുന്നു വേദങ്ങ–
ളേതൊരാളെ സ്മരിപ്പൂ തപസ്വികൾ,
അക്കൃപാകന്ദമത്ഭുതതേജസ്വി
ഭക്തരക്ഷയ്ക്കവതരിച്ചീടിനാൻ.
മാരസുന്ദര,നാ രാമനെന്മനോ–
വാരിജത്തിൽ ജയിക്കട്ടെ ഭൃംഗമായ്.

ആരഗമൻ, സുഗമനുമാരുവാൻ
ആരു നിർമ്മല,നാർ വിഷമൻ, സമൻ,
ആരു ശീതളൻ, നിശ്ചലധ്യാനത്താൽ
സൂരിഹൃത്തിൽത്തെളിയുന്നതാരുവാൻ;
ആ മനോഹരൻ ശ്രീനിവാസൻ ജഗൽ–
സ്വാമി വർത്തിപ്പൂ ദാസക്കധീനനായ്.
താപമാററുന്ന സദ്യശസ്സാളുമാ–
ശ്രീപതിയെൻെറ ഹൃത്തിലമരണം.''

എന്നു കീർത്തിച്ചവിരളഭക്തിയെ–
ത്തന്നെ നേർന്നു ഹരിപദംപൂകിനാൻ.
വിഷ്ടിരത്തിൻെറ ശേഷക്രിയകൾ തൻ
തൃക്കരങ്ങളാൽ നിർവ്വഹിച്ചാൻ വിഭു.

ദീനബന്ധുവിൻ ചിത്തം സുകോമളം
ഹീനനിൽപ്പോലുമൂർക്കൃപ തൂകിടും.

നീച,നാമിഷഭോജി കഴുകനും
മേചകാംഗനരുളിയില്ലേ ഗതി?
കേൾക്ക ഗൗരി, നീ ഭോഗം ഭുജിക്കുവാൻ
ഭാഗ്യഹീനരേ ദേവനെക്കൈവിട്ടു.

മാനിനിയെത്തിരഞ്ഞു സഹോദരർ
കാനനങ്ങളിൽ ചുററിനാർ പിന്നെയും.
തങ്ങളിൽ പിണഞ്ഞീടും ലതകളും
പൊങ്ങിനില്ക്കുന്ന നാനാമരങ്ങളും
മാനുമാനയും സിംഹവ്യമുള്ളൊര–
ക്കാനമാർഗ്ഗത്തിലൂടേ നടക്കവേ
വന്നെതിർത്ത കബന്ധരക്ഷസ്സിനെ–
ക്കൊന്നനേരത്തു കേൾക്കായിതീവിധം:

''അത്രിനന്ദനശാപംനിമിത്തമായ്
ദൈത്യനായൊരു ഗന്ധർവ്വനാണു ഞാൻ
ശ്രീപതേ, ഭവൽപാദങ്ങൾ കാണുകയാൽ
ശാപപാപങ്ങളെല്ലാമകന്നുപോയ്.''
ചൊല്ലിനാൻ വിഭു: ''കേൾക്ക ഗന്ധർവ്വ, നീ
നല്ലവരല്ല വിപ്രവിദ്രോഹികൾ
ഹീനകാപട്യമെല്ലാമുപേക്ഷിച്ചു
മാനസം വാക്കു കർമ്മമിതുകളാൽ
വിപ്രസേവനമാചരിച്ചീടുവോർ
മൽപ്രിയരാം, ത്രിമൂർത്തികൾക്കിഷ്ടരാം.
സജ്ജനങ്ങളുരയ്ക്കയാ,ണന്തണൻ
ഉജ്ജ്വലക്രോധമാർന്നു ശപിക്കിലും
താഡനം തുടർന്നീടിലും ദുർവ്വാക്കാൽ
പീഡചേർക്കിലും പൂജനീയൻ സദാ.
പൂതശീലഗുണങ്ങളില്ലെങ്കിലും
പൂജയേൽക്കുവാനർഹൻ മഹീസുരൻ
എന്തു സൽഗുണശീലങ്ങൾ കാണ്കിലു–
മന്ത്യജന്നില്ല പൂജ്യത്വമൂഴിയിൽ.''

യുക്തധർമ്മങ്ങളോതിയേതാദൃശം
ഭക്തനിൽ പ്രീതിയാർന്നു രഘൂത്തമൻ.
രാമപാദം പണിഞ്ഞുകൊണ്ടക്ഷണം
വ്യോമമാർഗ്ഗത്തിലുൽപതിച്ചാനവൻ.
ചെന്നു പിന്നെശ്ശബരിവാഴുന്നൊര–
പ്പർണ്ണശാലയിൽ സീതാമനോഹരൻ.

രാമനെക്കണ്ടനേരത്തു താപസി
മാമുനിവചസ്സോർത്തു സന്തുഷ്ടയായ്.
പത്മനേത്രവും നീണ്ട ഭുജങ്ങളു-
മത്ഭുതജടാജൂടകിരീടവും
കോമളവനമാലയുമുള്ളോരാ-
ശ്യാമളഗൗരവർണ്ണരെക്കാണ്കവേ
ഭൂതലത്തിൽ പതിച്ചു ചുംബിക്കയായ്
പാദപങ്കജപ്പൂക്കളെത്താപസി.
ഭക്തിവാർദ്ധിയിൽ മുങ്ങിയ യോഗിനി-
ക്കുക്തിയൊന്നുമേ തോന്നീല ചൊല്ലുവാൻ.
പിന്നെ വേഗമെഴുന്നേററു നല്കിനാൾ
ധന്യരാമവക്കർഘ്യപാദ്യാദികൾ.

പ്രേമമഗ്നയായ് ചൊല്ലീ തപസ്വിനി:
''രാമ, നിന്നെ സ്തുതിക്കുന്നതെങ്ങനെ?
നിമ്നജാതിയിൽ പെട്ടവളാണു ഞാൻ
മന്ദബുദ്ധിയു,മെന്നറിഞ്ഞീടണം.''

രാമദേവൻ കനിഞ്ഞരുളീടിനാൻ:
''മാമകമതം കേൾക്കു സുമംഗലേ!
ആദരിപ്പതു ഭക്തിയൊന്നാണു ഞാൻ,
ജാതി, വർഗ്ഗം, കുലം, ബലം, വിശ്രുതി,
ധർമ്മ,മർത്ഥം, കുടുംബം, പടുത്വവും
ധന്യതയ്ക്കുള്ള ചിഹ്നങ്ങളല്ല കേൾ.
ഇപ്പറഞ്ഞവയുണ്ടായിരിക്കിലും
നിഷ്പ്രഭനാണു ഭക്തിയില്ലാത്തവൻ.
തെല്ലുപോലുമുപകാരിയാകില്ല
വെള്ളമില്ലാത്ത മേഘംകണക്കവൻ.

കാട്ടുവൻ ഭക്തിയൊമ്പതുമാതിരി
കേട്ടു സശ്രദ്ധമുള്ളിൽദ്ധരിക്ക നീ.

ശിഷ്ടരോടുള്ള സംസർഗ്ഗ,മാവിധം
മൽക്കഥാപ്രസംഗത്തിലഭിരുചി,
വന്ദ്യദേശികപാദസംസേവന,-
മെന്നപോലവേ മൽഗ്ഗുണകീർത്തനം,
മന്ത്രമംഗലോച്ചാരണ,മിന്ദ്രിയ-
വൃന്ദനിഗ്രഹം, തുല്യമാം ഭാവന,
കൈവരിച്ചതിൽ സന്തൃപ്തി നിർമ്മല-
ദൈവവിശ്വാസ,മിക്കണക്കൊൻപതാം.

മാനനീയയാം താപസീരത്നമേ,
ഞാനരച്ചൊരിബ്ഭക്തിഭാവങ്ങളിൽ
ഒന്നിലെങ്കിലുമുറപ്പെട്ടനില്ലവോ-
രെന്നുമെന്നിഷ്ടമിത്രങ്ങളായ്‌വരും.
ഭക്തിയുണ്ട തേ സർവ്വവിധത്തിലും
മുക്തിയാളുക താപസദുർല്ലഭം.
കണ്ടറിയുക മാമകദർശനം
കൊണ്ട സിദ്ധമാം സൽഫലം നിസ്തുലം.
ശോഭനേ, കേൾക്ക ജീവൻ സഹജമാം
രൂപമേന്തുകയാണതുകാരണം.
തണ്ടലർമിഴി സീതയെപ്പററിയി-
ന്നുണ്ടറിവെങ്കിലെന്തു ചൊൽക നീ.''

''ഇങ്ങടുത്താണ പമ്പാസരോവര;-
മങ്ങു ചെന്നെത്തിയാലും വിഭോ, ഭവാൻ.
വാണിടുന്നുണ്ട സുഗ്രീവനെന്നൊരു
വാനരേശ്വരൻ തത്സമീപാദ്രിയിൽ
അക്കപികുലനായകൻതന്നൊടു
സഖ്യമുണ്ടാകുമങ്ങയ്ക്കു രാഘവ!
ഒക്കെയങ്ങേക്കറിവുള്ളതെങ്കിലും
മക്കടാധിപൻ ചൊല്ലിത്തരും പ്രഭോ!''

തൻകഥയും ഗ്രഹിപ്പിച്ചു രാമൻെറ
പങ്കജോദാരപാദം പണിഞ്ഞവൾ
യോഗവഹ്നിയിൽ ദേഹം ദഹിപ്പിച്ചു
പൂകിയാവൃത്തിഹീനമാം സൽപദം.
ദുഃഖമേകുമധർമ്മകർമ്മങ്ങളെ-
യൊക്കെവിട്ടു നീ വിശ്വാസപൂർവ്വകം
ഹേ മനുഷ്യ,—തുളസി ചൊൽവൂ സദാ—
രാമചന്ദ്രാംഘ്രി സേവിച്ചുകൊള്ളുക.

പാതകംപെറുമത്യന്തനീചമാം
ജാതിയിൽപ്പെട്ട നാരിക്കുമീവിധം
മോക്ഷമേകിയോൻതന്നെ മറന്നു നീ
കാംക്ഷകൊൾകയോ ഭോഗശതങ്ങളിൽ?
ആ വനം വിട്ടു പിന്നെയും യാത്രയായ്
ഭൂവരാത്മജപഞ്ചാസ്യയുഗ്മകം.
പേർത്തുമോരോന്നുരച്ചു രാമൻ വിര-
ഹാർത്തനെപ്പോൽ വിലാപംമുഴക്കിനാൻ.

''കാണുകാരണ്യകാന്തി നീ ലക്ഷ്മണ,
മാനസത്തിന്നിളക്കമാക്കും വരും.
കൂടിമേളിക്കയാണിണചേൎന്നിതാ
നീഡജമൃഗജാതികളത്രയും.
ഇന്നിവററതൻ ചേഷ്ടിതം കാണുകി–
ലെന്നെ നിന്ദിക്കയാണെന്നു തോന്നിടും.
നമ്മളെക്കണ്ടു പായുന്ന മാനുകരം–
തമ്മെ നോക്കിക്കഥിപ്പൂ ഹരിണികരം:

'ഭീതിയെന്തിന്നു? നിങ്ങളെല്ലാം മൃഗ–
ജാതിയിൽ ജന്മമാൎന്നവരല്ലയോ?
സ്വൎണ്ണമാനിനെത്തേടിയാണിങ്ങിവർ
വന്നുചേൎന്നതു; വേണ്ടാ പരിഭ്രമം.'
നല്ലയാണു മേ ബോധനം കാന്തയെ–
പ്പുല്കി നില്ക്കുന്ന കൊമ്പൻ മതംഗജം:
ശാസ്ത്രമെത്ര പഠിച്ചുകൊണ്ടീടിലും
പേൎത്തുമായതു നീൎത്തുനോക്കേണ്ടപോൽ,
നിത്യമെത്രതാൻ സേവിച്ചുകൊരംകിലും,
ക്ഷത്രനാഥൻ വശഗനാകാത്തപോൽ,
മാറിലനവഹം ചേൎത്തുവച്ചീടിലും
നാരി ചൊല്പടി നില്ക്കില്ല നിൎണ്ണയം.

ഈ വസന്തം മനോഹരമെങ്കിലും
ഹാ! വിയോഗംനിമിത്തം വ്യഥാകരം.
ഇന്നു ഞാൻ വിരഹാതുരൻ ദുൎബ്ബല–
നെന്നുകണ്ടു കുശീലൻ സുമായുധൻ
മത്തഭൃംഗപികാദിയാം സൈന്യത്തോ–
ടൊത്തുവന്നെന്നെയാക്രമിക്കുന്നിതാ.
ഇല്ല രാമൻെറ ചാരത്തു കാന്തയെ–
ന്നുള്ള വൃത്താന്തമണ്ടു നിഗൂഢമായ്
മാരദൂതൻ മരുത്തറിയിക്കയാൽ
പോരടിപ്പാൻ പുറപ്പെട്ടതാവണം.
വന്മരങ്ങളും വള്ളിക്കുടിൽകളും
മന്മഥൻെറ പടകുടീരങ്ങളാം.
ഇക്കദളികരം താലമരങ്ങളും
തക്കമില്ല, ധ്വജപതാകങ്ങളാം.
ആരു മോഹിക്കയില്ലിവ കാണുമ്പോരം
ധീരനാണവനെന്നു പറഞ്ഞിടാം.

ഭ്രൂരുഹബഹുവൎണ്ണപുഷ്പങ്ങളോ
വീരയോദ്ധാക്കളാണെന്നു ചൊല്ലിടാം.
കൂകിടുന്ന കുയിലുകരം മാരന്റെ
ഭീകരങ്ങളാം മത്തഗജങ്ങരംതാൻ.
ക്രൗഞ്ചപക്ഷികളുഷ്ട്രങ്ങരം, കാളകരം
വൻചമട്ടച്ചമക്കും ഖരങ്ങളും.
കീര കേകി ചകോരങ്ങളത്ര്യയും
നേരിടുന്ന രണതുരംഗങ്ങളാം.
ചൊല്ലെഴുന്നോരറബികുതിരക-
ളല്ലയോ കപോതങ്ങളന്നങ്ങളും?
കൊച്ചുകൊച്ചു കുരീൽനികരങ്ങളും
ചിച്ചരികളും കാലാരംപ്പടകളാം.
വിക്രമംപെറും കാമസൈന്യങ്ങളെ
വിസ്തരിക്കുക ദുശ്ശകം സോദര!
സ്യന്ദനങ്ങളാം ശൈലശിലാഗണം
ദുന്ദുഭികളാം നിർഝരപംക്തികരം.
കീൎത്തി പാടുവോർ ചാതകവൃന്ദങ്ങ-
ളാൎത്തലയ്ക്കുന്ന വണ്ടുകരം ഭേരികരം.
ശൈത്യസൗരഭ്യമാന്ദ്യങ്ങരം പൂണ്ടെനി-
ക്കാൎത്തിചേൎക്കുന്ന മാരുതൻ ദൂതനാം.

ഈവിധത്തിൽ സസൈന്യനായംഗജൻ
ജീവരാശിയെക്കീഴ്പ്പെടുത്തുംവിധം
സ്വേച്ഛപോലെ വിഹരിക്കയല്ലയോ
വാച്ചഗൎവ്വോടേ ചുററിനടന്നിതാ.
മല്ലികായുധസേനയെക്കണ്ടിട്ടും
തെല്ലുപോലും ചലിക്കാത്തൊരുള്ളമായ്
ആരു വൎത്തിച്ചിടുന്നിതെൻ സോദര!
ധീരധീരനാണപ്പുമാന്നൂഴിയിൽ.
കാമദേവമഹാബലമാകിയ
കാമിനിയെത്യജിപ്പോൻ ജഗജ്ജയി.
മൎത്ത്യശത്രുക്കരം മൂന്നുണ്ടു മുഷ്കരായ്
ഭദ്ര, കാമവും ക്രോധവും ലോഭവും.
യോഗിമാരുടെ നിൎമ്മലഹൃത്തിലു-
മേകമാത്രയിൽ ക്ഷോഭമുണ്ടാക്കിടും
ഇണ്ടു ലോഭത്തിനായുധമിച്ഛതാ-
നംഗനയാണു കാമത്തിനായുധം.

ക്രോധമേന്തുന്ന ശസ്ത്രം കട്ടക്തിയാം
സാധുതാപസരോതുന്നിതീവിധം.''

രാമദേവൻ ഗുണാതീതനാണുമേ,
സ്വാമി, സർവ്വചരാചരങ്ങൾക്കുമേ,
സർവ്വഭൂതഹൃദയനിവാസനും;
പർവ്വതസുതേ, തത്ത്വം ഗ്രഹിക്ക നീ.
കാമിയെപ്പോലെ ദൈന്യമാർന്നീടിലും
ധീരരിൽ ദൃഢഭക്തിയുണ്ടാക്കിനാൻ.
കാമലോഭമദാദികളത്രയും
രാമകാരുണ്യമൊന്നാലകന്നുപോം.
ഇന്ദിരാപതി തുഷ്ടനായ്ത്തീരുകി-
ലിന്ദ്രജാലത്തിൽ വീഴില്ലൊരുത്തനും.
ഞാനുരയ്ക്കയാണെൻെറയനുഭവം
മാനിനീകുലമാലികേ, കേൾക്ക നീ.
ഭക്തിപൂർവ്വം ഹരിയെബ്ഭജിപ്പതേ
സത്യ;മല്ലാത്തതെല്ലാം കിനാവുതാൻ.

പൂകി പിന്നീടു പമ്പാസരസ്തടം
ലോകമോഹനം ജാനകീനായകൻ.

നന്മയേറുന്ന സത്തർതൻ ഹൃത്തുപോൽ
നിർമ്മലമായ് വിളങ്ങി പമ്പാജലം.
ശില്പഭംഗിയിൽക്കെട്ടിപ്പട്ടത്തൊരു
കല്പടികളാൽ മിന്നീ സരോവരം.
അർത്ഥിവൃന്ദമുദാരനായുള്ളൊരു
വിത്തനാഥൻെറ വീട്ടിലെന്നോണമേ
ചെന്നു നാനാമൃഗങ്ങളപ്പൊയ്കയിൽ
നിന്നു ദാഹം ശമിപ്പിക്കയായിതേ.
മായതൻമറവൊന്നിനാൽ നിർഗ്ഗുണ-
മായ താരകബ്രഹ്മത്തെയെന്നപോൽ
വാർമികം തരുച്ഛായയാൽ തജ്ജലം
വേർതിരിച്ചറിഞ്ഞീടാൻ പ്രയാസമായ്.
അസ്സരസ്സിലെഗ്ഗംഭീരവാരിയിൽ
മത്സ്യവൃന്ദം രസിച്ചു സുഖിക്കയായ്;
നീളുമാനന്ദമോടേ നിരന്തരം
നാളുപോക്കുന്ന ധർമ്മിഷ്ഠർപോലവേ.
വർണ്ണവൈചിത്ര്യമാർന്ന സരസിജ-
വൃന്ദമങ്ങു വിരിഞ്ഞുകാണായിതേ.

അസ്സമങ്ങളെച്ചുററി മുരണ്ടുകൊ–
ണ്ടുത്സുകങ്ങളായ് പാറുന്നു വണ്ടുകരം.
വാരികുക്കുടഹംസങ്ങളാക്കുന്നു
സാരസാക്ഷനെക്കീർത്തിക്കുംപോലവേ.
ചക്രവാകബകാദികരം പാന്ഥക്കു
സൽകൃതിവചസ്സോത്തുമ്പോൽ തോന്നിടും.
അങ്ങു ശോഭിച്ചു മുന്യാശ്രമങ്ങളും
പൊങ്ങിനില്ക്കുന്ന നാനാമരങ്ങളും.
കോകിലകളകൂജനം കേരംക്കുകിൽ
യോഗികരംക്കും വികാരം വളന്നിടും.
പാദപങ്ങരം ഫലങ്ങരംതൻ ഭാരത്താൽ
മേദിനിയെക്കുനിഞ്ഞു ചുംബിക്കയായ്;
ചേലിലത്ഥങ്ങരം വന്നു കുമിയവേ
മൗലിതാഴ്ത്തുമുദാരനെപ്പോലവേ.
അസ്സരസ്സിൽക്കുളിച്ചു രഘൂത്തമ–
നരംസ്സുഖത്തോടേ സോദരയുക്തനായ്
ചെന്നിരുന്നു സുശീതളമായൊരു
സുന്ദരോദാരപാദപച്ഛായയിൽ.
ഉമ്പരും മുനിശ്രേഷ്ഠരുമങ്ങെത്തി–
ത്തമ്പുരാനെസ്തുതിച്ചുമടങ്ങിനാർ.

ശ്രീരഘൂത്തമവിപ്രയോഗാത്തിയാൽ
നാരദഷിക്കു വദ്ധിച്ചു സങ്കടം.

'നിർഘൃണനൻ ഞാൻ ശപിക്കയാലല്ലയോ
ദുഃഖഭാരം സഹിപ്പതീ രാഘവൻ?
ചെന്നുകാണണമിപ്പൊഴെൻ നാഥനെ
വന്നുചേരില്ല മേലീയവസരം.'

ഏവമോത്തിച്ചു വീണാധരൻ മുനി
ദേവദേവൻെറ സന്നിധിപൂകിനാൻ.
വാഴ്ത്തി നാരദൻ ജാനകീനാഥനെ–
ക്കാൽത്തളിരിൽ പതിച്ചു ധൃതാദരം.
ഹസ്തയുഗ്മം പിടിച്ചെഴുന്നേല്പിച്ചു
ഭക്തനെ പ്രഭു മാറോടു ചേക്കയായ്.
തന്നരികത്തു പീഠമരുളിനാൻ
ധന്യനാം മുനിക്കക്ഷണം രാഘവൻ.
തുഷ്ടനായ്സ്തുതിന്നു രാമനോടീവിധ–
മിഷ്ടവാക്കുകളോതീ മുനീശ്വരൻ:

''നീയഗമൻ സുഗമൻ മനോഹരൻ
നീയുദാരൻ പരമൻ വരപ്രദൻ;
ദീനവത്സലൻ സർവ്വജ്ഞനങ്ങുന്നു
ഞാനൊരു വരമർത്ഥിപ്പതേകണം.''

രാമചന്ദ്രനുരച്ചാൻ: ''മഹാമുനേ,
മാമകശീലമങ്ങയ്ക്കറിഞ്ഞിടാം.
വ്യക്തമല്ലീ, മറച്ചുവെച്ചീടുമോ
ഭക്തരിൽനിന്നു വല്ലതുമിജ്ജനം?
അമ്പഹം ഭവാനർത്ഥിച്ചു വാങ്ങുവാ–
നർഹമല്ലാത്ത വസ്തുവൊന്നില്ല മേ.
ഇല്ല ദേയമായൊന്നുമെൻ കൈവശം
നല്ല വിശ്വാസമുണ്ടായിടട്ടെ തേ.''

തുഷ്ടിപൂണ്ടു കഥിച്ചാൻ മുനീശ്വര–
നിഷ്ടമുള്ള വരം വരിക്കുന്നു ഞാൻ
ഒന്നിനൊന്നു മഹിമയേറുന്നതാ–
യിന്നസംഖ്യമുണ്ടങ്ങയ്ക്കു പേരുകൾ.
എത്രനാമങ്ങളുണ്ടെന്നിരിക്കിലു–
മുത്തമോത്തമം രാമനാമം വിഭോ!
പാതകാണ്ഡജസംഹാരിയാകുമ–
പ്പൂതനാമം വിളങ്ങട്ടെ മുഖ്യമായ്.
ഭക്തിയാകുന്ന പൗർണ്ണമാസിക്കു
ഭദ്രമഞ്ജുളശീതളചന്ദ്രനായ്,
അന്യനാമങ്ങൾ നിർമ്മലതാരക–
വൃന്ദമായും തിളങ്ങണമുള്ളിൽ മേ.''

'സംഭവിക്കുമതേവിധ',മെന്നുള്ളോ–
രൻപിയന്ന വചസ്സു കേട്ടീടവേ
സുപ്രസന്നനായ് മാമുനിസത്തമ–
നിപ്രകാരമുണർത്തിച്ചു പിന്നെയും:

''തോയജേക്ഷണ, മുമ്പൊരിക്കൽബ്ഭവാൻ
മായയാലെനിക്കുണ്ടാക്കി വിഭ്രമം.
അന്നെനിക്കു വിവാഹാഭിലാഷവും
വന്നുകൂടി; തടഞ്ഞതെന്തേ ഭവാൻ?''

ജാനകീപതി ചൊല്ലിനാൻ: ''നാരദ,
ഞാനുരയ്ക്കാം പ്രസന്നതാപൂർവ്വകം.

ആശയെല്ലാമുപേക്ഷിച്ച സന്തത-
മാരിവനെബ്ഭജിക്കുന്നു മാമുനേ,
അമ്മ കുഞ്ഞിനെയെന്നകണക്കു ഞാ-
നമ്മനോജ്ഞചരിതനെക്കാത്തിടും.
വഹ്നിയേയോ ഭുജംഗത്തെയോ, ശിശു
ചെന്നടുത്തു പിടിപ്പാനൊരുങ്ങിയാൽ
ആഞ്ഞെഴുന്നേററു സംഭ്രമാധീനയായ്
പാഞ്ഞുചെന്നു തടുക്കുന്നു തായയാം.
പ്രായമായാൽ തനൂജനിൽ വിശ്വാസം
തായയപ്പിക്കു,മില്ലാ വിപൽഭയം.
ജ്ഞാനമാന്നോർ മുതിന്ന തനയർ മേ
മാനസപ്രിയഭക്തർ കിടാങ്ങളും.
എങ്കലെബ്ബലം കുട്ടികൾക്കാശ്രയം;
തങ്ങൾതൻബലം പ്രൗഢപുത്രക്കുമേ.
ക്രോധകാമങ്ങളത്രേ രിപുക്ക,ളി-
ബ്ബോധമുള്ളിൽ ജനിക്കുകകാരണം,
തത്ത്വവിജ്ഞരാം പണ്ഡിതരൊക്കെയും
ഭക്തിപൂവ്വം ഭജിക്കയാണെൻപദം.
ആവിധം മഹാജ്ഞാനം ലഭിക്കിലും
കൈവിടുന്നില്ല ഭക്തിയെത്തെല്ലുമേ.
കാമലോഭമദാദിവികാരങ്ങൾ
ഭീമമോഹപ്രവാഹങ്ങൾതന്നെയാം.
ഭീയഗാധമായ് ചേക്കുന്നു നമ്മളിൽ
മായയെന്നുള്ള മാനസമോഹിനി.
മോഹകാന്താരകാന്തി വളത്തുവാ-
നാഗമിക്കും വസന്തമാണംഗന.
ആത്മനിഷ്ഠാജലാശയം വററിക്കും
ഗ്രീഷ്മകാലവുമംഗനതന്നെയാം.
കാമകോപാദിയാകുന്ന ദദ്ദുര-
സ്തോമമാനന്ദതുന്ദിലഹൃത്തൊടേ
ആരമിക്കുന്ന വഷം, കുവാസനാ-
കൈരവശരൽകാലവുമംഗന.
സവ്വധമ്മസരസീരുഹങ്ങളെ-
സ്സംഹരിക്കുന്ന ഹേമന്തമംഗന.
ഇഷ്ടബന്ധുജവാസച്ചെടികളിൽ
പുഷ്ടിചേക്കും ശിശിരവുമംഗന.

പാതകങ്ങളാം മൂങ്ങകാംക്കൊക്കെയും
മോദമേകുമിരുണ്ടരാവംഗന.
തത്ത്വവേദികളോതുന്നിതീവിധം
ബുദ്ധിശീലബലാദിമത്സ്യങ്ങളെ
വൻചതിയിൽ കുരുക്കുന്ന ചൂണ്ടൽതാൻ
ചഞ്ചലമിഴിനാരിയെന്നെപ്പൊഴും.
ദുർഗ്ഗുണങ്ങടംതൻ മൂലകന്ദം സദാ
ദുഃഖസാഗരം പീഡകാംക്കാകരം,
നാരിയെന്നു ധരിക്കണ,മാകയാൽ
നാരദർഷേ, തടഞ്ഞേൻ ഭവാനെ ഞാൻ.''

രാമകോമളവാക്യം ശ്രവിക്കയാൽ
രോമഹർഷണമാന്നു മുനീശ്വരൻ.
അശ്രുപൂരിതമായീ മിഴിയിണ;
വിശ്വനാഥനോടോതിനാനീവിധം:

''പാദദാസരിലിത്രയും താൽപര്യ-
മേതുദാരപ്രഭുവിന്നുണ്ടായ്‌വരും?
മോഹമെല്ലാം വെടിഞ്ഞീവരേണ്യനാം
സ്നേഹമൂർത്തിയെസ്സേവിച്ചിടാത്തവർ
നിന്ദ്യമൂർഖരും ജ്ഞാനദരിദ്രരും
മന്ദഭാഗ്യരുമാണെന്നു നിർണ്ണയം.
ഭീമസംസാരദുഃഖമകററുന്ന
രാമ, വിജ്ഞാനമൂർത്തേ, രഘൂത്തമ,
ശിഷ്ടരായ ജനങ്ങടംതൻലക്ഷണം
തുഷ്ടിയോടേ പറഞ്ഞുതന്നീടണം.''

''സത്തരെന്നെ വശീകരിക്കുന്നതാ-
മുത്തമഗുണം ചൊല്ലുവൻ മാമുനേ!
ഷഡ്വികാരവിജയം വരിച്ചവർ
നിഷ്കളങ്ക,രകാമ,രകിഞ്ചനർ
ശുദ്ധസാത്വികശീലർ വിജ്ഞാനികാം
സത്യനിഷ്ഠർ പരിമിതഭോഗികാം
സൂരികാം കവികോവിദർ യോഗികാം
ധീരമാനസർ മാനപ്രദായകർ
ഭക്തിമാർഗ്ഗത്തിലെന്നും ചരിക്കുവോർ
സൽഗുണങ്ങടംക്കു ഭണ്ഡാരമായവർ
ഉഗ്രസംസാരദുഃഖമില്ലാത്തവർ
ഉടംക്കളത്തിൽ വിശങ്കയേശാത്തവർ

ഇങ്ങനെയുള്ള സാധുക്കളൊക്കെയും
മംഗളാത്മാക്കളാണെന്നു നിശ്ചയം.
എൻചരണസരോജം വെടിഞ്ഞവർ
വാഞ്ഛരകൊൾകില്ല ദേഹഗേഹങ്ങളിൽ.
തങ്ങൾതൻ ഗുണം കേൾക്കുവാനിച്ഛയി-
ല്ലന്യസൽഗുണം കേട്ടു മോദിച്ചിടും.
തുല്യദർശികളാണവരേവരു-
മില്ലനീതികൾ ശാന്തരാണെപ്പൊഴും.
കോമളോദാരശീലരാണക്ഷയ-
പ്രേമമുണ്ടവർക്കാരിലുമൊന്നുപോൽ.
ദേവവിപ്രഗുരുജനഭക്തിയു-
ണ്ടാവിധം തപോനിഷ്ഠയും കണ്ടിടാം.
ശ്രദ്ധ, മൈത്രിതൊട്ടുള്ള ഗുണഗണം
സിദ്ധമാണവർക്കീശ്വരഭക്തിയും.
നിർമ്മലജ്ഞാനമുണ്ടവർക്കെന്നല്ല,
നമ്രഭാവം വിവേകം വിരക്തിയും.
ഏതു വേദവുമേതു പുരാണവും
ബോധപൂർവ്വം ഗ്രഹിച്ചവരാണവർ.
ദംഭമാനമദങ്ങളവർക്കില്ല
സംഭവിക്കില്ല ദുർമ്മാർഗ്ഗസക്തിയും.
തൽപരരാണു മൽകഥ കേൾപ്പതി-
ലെപ്പൊഴുമതു പാടി രസിപ്പതിൽ.
സ്വാർത്ഥചിന്തയില്ലേതും, പരഹിതം
മാത്രമാണവർക്കാനന്ദദായകം.
സാധുസൽഗുണം വാഴ്ത്താൻ ഞെരുക്കമു-
ണ്ടാദിശേഷനും കാവ്യമാതാവിനും.''

ഭക്തലക്ഷണമിങ്ങനെ തൻ നാവാൽ
പുഷ്കരാക്ഷൻ തെളിഞ്ഞരുളീടവേ
നാഥകാരുണ്യമോർത്തു നമിച്ചുടൻ
നാരദൻ വിടവാങ്ങിഗ്ഗമിക്കയായ്.

ആശസർവ്വമുപേക്ഷിച്ചു നിത്യവു-
മീശപാദം ഭജിക്കുവോർ ധന്യരാം.
രാവണാരിതൻ സൽകീർത്തി കേൾക്കയു-
മാവിധമതു കീർത്തിച്ചുകൊൾകയും
ചെയ്തിടുന്ന മനുജനു താപസ-
ചര്യയെന്നിയേ ഭക്തിയുണ്ടായ്‌വരും.

ഹേ മനസ്സേ, പതിക്കൊല്ല, പൂച്ചിയായ്
കാമിനീകായദീപനാളത്തിൽ നീ.
കാമമാകെത്യജിച്ചു സേവിക്കുക
രാമദേവനെ,സ്സത്തരായ് ചേരുക.

ആരണ്യകാണ്ഡം തീർന്നു

നവസുഭഗകുന്ദവും, കണ്മയക്കും കരിം—
കുവളമലരുംപോലെ ശോഭപൂണ്ടീടുവോർ
അധികബലമാളുവോർ വിജ്ഞാനമൂർത്തികാം
ദ്യുതിവിഭവ,രുൽകൃഷ്ടചാപവിദ്യാധരർ
ശ്രുതിനിവഹമനവഹം പാടിപ്പുകഴ്ത്തുവോർ
ക്ഷിതിവിബുധഗോവൃന്ദനിത്യപ്രിയങ്കരർ
മനുജതനുവാർന്നൊരരദ്ധർമ്മസംരക്ഷകർ
ജനകനൃപപുത്രിയെത്തേടിച്ചരിച്ചവർ
രഘുകുലജരത്നങ്ങളാ രണ്ടു സോദരർ
സുഖമൊടരുളീടട്ടെ സൽഭക്തി നമ്മളിൽ.

പരമപദസാഗരോൽഭൂതമായ് നിത്യമായ്
ഗിരിശമുഖചന്ദ്രനിൽ സ്വൈരം ലസിപ്പതായ്
കലിമലമശേഷവും നഷ്ടമാക്കുന്നതായ്
കലിതരസമാസ്വദിച്ചീടുവാൻപോന്നതായ്
ചടുലമിഴിസീതതൻ ജീവനാധാരമായ്
കഠിനഭവരോഗാർത്തിനീക്കും മരുന്നുമായ്
പുകളിയലുമാരാമനാമാമൃതം സദാ
നുകരുമമലാത്മാക്കൾ പുണ്യവാന്മാർ തുലോം.
പരമഗതി തൻ ജന്മഭൂമി, തത്ത്വജ്ഞാന—
വരദഖനി, പാപസംഹാരരംഗം സദാ
ഹരനുമയൊടൊത്തങ്ങു നിത്യം പ്രസന്നനായ്
മരുവുമൊരു മംഗലാധാരമാം മന്ദിരം,
സുജനപരിഭൂഷിതസ്ഥാനമാ 'ക്കാശി' തൻ
ഭജനവിധി വാഞ്ഛിച്ചിടാത്തതാരൂഴിയിൽ?

സുരനികരമത്രയും നീറിനില്ക്കെ ക്ഷണാ—
ലുരഗവിഷമുണ്ടുകൊണ്ടു ശങ്കരസ്വാമിയെ
കരളിലനുവാസരം ചിന്തിച്ചിടാത്തൊരാ
നരനധമനത്യന്തമൂർഖനെന്നോതിടാം.
അരിയഹിതമേകുവാനാ വാമലോചനൻ—
തിരുവടിയൊടൊപ്പമാരുള്ളു ദയാലുവായ്?

സഹജനൊടുകൂടിയങ്ങൃശ്യമൂകാദ്രിതൻ
നികടഭുവി ചെന്നെത്തി രാജീവലോചനൻ.

സചിവപരിസേവിതൻ സുഗ്രീവനസ്ഥലം
നിജവസതിയാക്കിപ്പുലർന്നിരുന്നു തദാ.

അതുലബലശാലിയാം രാമനങ്ങോട്ടു താ—
നണയുവതുകാണ്കെബ്ഭയാന്ധനായ്ത്തീർന്നവൻ
അരുളി നിജമന്ത്രിയാമഞ്ജനാപുത്രനോ—
''ടിരുപുരുഷരിങ്ങോട്ടു വന്നെത്തിടുന്നു കേൾ.
കരബലവുമത്യന്തരമ്യമാം രൂപവും
കലരുമിവരാരെന്നറിഞ്ഞില്ല തെല്ലുമേ.
വടുവിനുടെ രൂപം ധരിച്ചു നീ ചെല്ലണം
വടിവൊടു മനോഗതം നന്നായ് ഗ്രഹിക്കണം.
ഇവരരികളായ്‌വരാം മിത്രങ്ങളായ്‌വരാം
വിവരമറിയിക്കുവാൻ സംജ്ഞ കാട്ടീടണം.
അരിശമൊടു നമ്മളെക്കൊൽവാൻ കപീശ്വര—
നിരുവരെയുമിങ്ങോട്ടയച്ചതാണെങ്കിലോ,
അരനിമിഷമെങ്കിലും വൈകാതെതന്നെ നാ—
മചലമിതു കൈവിട്ടു പാഞ്ഞുപോയീടണം.''

ഉഴറി,യൊരുവിപ്രന്റെ രൂപമായ്‌ച്ചെന്നുടൻ
തൊഴുതു പവനാത്മജൻ ചോദിച്ചിതീവിധം:

''അറിയുവതിനാഗ്രഹം, ശ്യാമഗൗരാംഗരാ—
മിരുപുരുഷരാരാരു നിങ്ങളെൻ വീരരേ!
വിഗതഭയമീവിധം രാജന്യരൂപരായ്
വിപിനമിതിലെന്തിന്നു ചുറ്റുന്നു ചൊല്ലുവിൻ?
പരുഷമിഹ ഭൂതലം, നിങ്ങൾതൻ കാൽകളോ
പരിമൃദുലപങ്കജംപോലെ ചേതോഹരം.
വിഹരണമിതേവിധം വേദനാകാരകം
ഗഹനതലസഞ്ചാരകാരണം ചൊല്ലണം.
ഉടലിതു സഹിക്കുന്നതെമ്മട്ടു മാന്യരേ,
ചുടുവെയിലുമത്യന്തദുസ്സഹം വാതവും?

കനിവൊടരുളീടണം നിങ്ങളാരെന്നു ഞാ—
നനുനിമിഷമൗത്സുക്യമാർന്നു ചോദിപ്പു തേ.
ഹരിഹരവിരിഞ്ചരാം ദേവദേവന്മാരി—
ലിരുവ,രഥവാ നരനാരായണാഖ്യരോ?
അവനിയുടെ ഭാരം കുറയ്ക്കുവാനെത്തിയോ—
രഖിലഭുവനേശന്റെ മർത്ത്യരൂപങ്ങളോ?''

''വിശദമറിയിച്ചിടാം കോസലാധീശനാം
ദശരഥനൃപൻതന്റെ നന്ദനന്മാരിവർ.
പിതൃവചനമാദരിച്ചിക്കൊടുങ്കാനന-
ക്ഷിതിയിലിവരെത്തിയെന്നങ്ങറിഞ്ഞീടണം.
ഇനിയുമുരചെയ്യുവൻ രാമനെന്നെന്റെ പേ-
രനുജനിവനൻപെഴും ലക്ഷ്മണാഖ്യൻ സഖേ!
കൃതശപഥരായുള്ള ഞങ്ങളോടൊന്നിച്ചു
സുദതിയൊരു നാരിയും വന്നിരുന്നു മുദാ.
വിനയമധുരോദാരശീലയാം സുന്ദരി,
ജനകനരപാലന്റെ പുത്രി,യെൻപ്രേയസി.
അവളെയൊരു രാക്ഷസൻ കട്ടുകൊണ്ടോടിനാ-
നവനിസുര, തേടുന്നു ഞങ്ങളസ്സാധ്വിയെ.
ഇവരുടെ ചരിത്രമിച്ചൊന്നതാ,ണിന്നിയും
തവ ചരിതമെന്തെന്നു കേൾപ്പിക്ക ഞങ്ങളെ.''

ഭുവനപതിരാമനാണെന്നറിഞ്ഞഞ്ജസാ
പവനഭവനാനന്ദപൂർവ്വം വണങ്ങിനാൻ.
പുളകിതശരീരനായ് മൂകനായ് നാഥന്റെ
ലളിതമുനിവേഷവും കണ്ടുനിന്നാനവൻ.
ഹൃദയമഥ നന്നായുറപ്പിച്ചു മാരുതി
സ്തുതിവചനമീവിധം ചൊല്ലിത്തുടങ്ങിനാൻ:

''അറിവു കുറയുന്ന ഞാൻ ചോദിച്ചിതങ്ങയോ-
ടതിലണുവുമൗചിത്യഹാനിയില്ലാ, വിഭോ!
വെറുമൊരുമനുഷ്യനെപ്പോലെയങ്ങെന്നോടു
ചരിതമറിവാൻ വൃഥാ ചോദിക്കയല്ലയോ?
തവ വിപുലമായയാലമ്പരന്നോരിവൻ
ഭവദനഘരൂപം തിരിച്ചറിഞ്ഞില്ലഹോ!
അടിയനൊരു പാമരൻ മുമ്പുതന്നേ വിഭോ,
കുടിലമതി, മായയ്ക്കധീന,നജ്ഞാനിയും.
അതിനുപരി, കാരുണ്യവാരാശിയാം ഭവാ-
നതിചപലനാക്കുന്നതെന്തിനെന്നെ പ്രഭോ!
ഒരുപൊഴുതുമേതും മറക്കുവാൻപാടില്ല
ചരണയുഗസേവകൻ വൻപെഴും സ്വാമിയെ.
അവനിയിലശേഷരും മായയാൽ മോഹിതർ
തവകരുണയാൽ പിന്നെ മുക്തരാം ജീവികൾ.
സുജനനുത, കാണ്മീല മായാവിമുക്തിക്കു
ഭജനവിധിയല്ലാതെ മററുപായങ്ങൾ ഞാൻ.

ഇനകുലജ, സേവകൻ സ്വസ്വാമിയിങ്കലും
തന്നുജനനുവാസരം തന്നമ്മതന്നിലും
അവിചലിതവിശ്വാസമപ്പ്പിച്ചിടുംവിധം
ഭുവനപതിനിന്നിൽ ഞാനപ്പ്പിപ്പ മന്മനം.
അവശനിവനില്ലില്ല ചിന്ത മററൊന്നുമേ
ശിവമരുളിയെന്നെ നീ രക്ഷിച്ചുകൊള്ളണം.''

അനിലജനിതേവിധം ചൊല്ലിസ്സഗദ്ഗദം
പ്രണതജനപാലൻെറ കാല്ക്കൽ വീണീടിനാൻ.
കപിയെയെഴുനേല്പിച്ചു മാറോടണയ്ക്കവേ
കടമിഴി നനഞ്ഞുപോയ്സ്സീതാപതിക്കഹോ!

അരുളി രഘുപുംഗവൻ സാന്ത്വനം: ''ഹേ സഖേ,
ചെറുതുമരുതാശങ്ക; വേണ്ടാ വിഷാദവും.
കരുതുക മമാനുജൻ വത്സനീലക്ഷ്മണൻ–
കഴികെ,യിവനേററം പ്രിയങ്കരൻ നീയൊരാൾ.
സകലരെയുമൊന്നുപോൽ കാണുവോൻ ഞാനെന്നു
സഹൃദയരുരയ്ക്കുന്നു സത്യമായെങ്കിലും,
മമചരണമാലംബമാക്കുന്ന ദാസരിൽ
മമതയിവനേറുമെന്നോക്ക വിപ്രോത്തമ!
സകലഭുവനേശൻെറ സേവകൻ താനെന്ന
മികവുടയവിശ്വാസമുള്ളവൻ നിസ്തുലൻ.''

പ്രഭുതിലകചിത്താനുകൂല്യം ഗ്രഹിക്കവേ
കപിവരനു ശങ്കപോയ് തുഷ്ടിയാർന്നു മനം.

''നരവരശിഖാമണേ,'' ചൊന്നാൻ കപീശ്വരൻ
''ഗിരിമുകളിൽ വാഴുന്നു സുഗ്രീവവാനരൻ.
യുവനൃപതി ഭീതനായ് പാക്കയാണെന്നറി–
ഞ്ഞവനഭയമേകണം സഖ്യമാന്നെൻ പ്രഭോ!
വിനയിൽ മുഴുകിക്കൊണ്ടു വാഴുവോനെങ്കിലും
വിനയനിധി വാനരൻ ത്വൽപാദസേവകൻ.
ജനകനൃപകന്യയെത്തേടാൻ പലേവഴി–
ക്കനുചരരെ വിട്ടിടും നൂറുനൂറായിരം.''

പവനജനനന്തരം കൊണ്ടുപോയീടിനാൻ
യുവനൃപരെയാദരാൽ ശൈലാഗ്രഭൂമിയിൽ.
സുജനപതി രാമനെദ്ദശിച്ചവേളയിൽ
നിജപിറവി ധന്യമെന്നോത്തു സുഗ്രീവനും.
അവരജനുമായ്ച്ചെന്ന രാജീവനേത്രനെ–
പ്ലവഗകുലനാഥൻ നമസ്കരിച്ചീടിനാൻ.

കഥയഖിലമഞ്ജനാപുത്രനോതിത്തദാ
ഹുതവഹനസാക്ഷിയായ് ചെയ്യിച്ചു സഖ്യവും
സുദൃഢതരമൈത്രിയിമ്മട്ടിലുണ്ടാകയാൽ
ഹൃദയഗതിയാരും മറച്ചീലൊരല്പവും.
നരവരകുമാരനാം ശ്രീരാമചന്ദ്രന്റെ
ചരിതമറിയിക്കയായ് സൗമിത്രിയക്ഷണം.
കദനകഥയീവിധം കേട്ടനേരത്തഹോ!
കപിവരനു കണ്ണുനീരുണ്ടായി മേല്ക്കുമേൽ.

തനതുമതമോതിനാൻ പിന്നെസ്സഗദ്ഗദം:
''ജനകനൃപപുത്രിയെക്കണ്ടെത്തിടാം പ്രഭോ!
ഒരുദിവസമിങ്ങു ഞാൻ ചിന്താനിമഗ്നനായ്
വരസചിവരൊന്നിച്ചു വർത്തിച്ചുകൊൾകവേ
ഗഗനതലമാർഗ്ഗത്തിലൂടേ വിവർണ്ണയാം
മൃഗമിഴിയെയാരോ നയിപ്പതായ്ക്കണ്ടു ഞാൻ.
അവളഴുതു രാമരാമേതി ദുഃഖാർത്തയാ-
യതുപൊഴുതു ഞങ്ങളെക്കാൺകയാലാവണം,
ഒരുവസനമിങ്ങോട്ടെറിഞ്ഞുതന്നീടിനാൾ
പരിചിലതു സൂക്ഷിച്ചുകൊൾകയാണിജ്ജനം.

''എവിടെയതു?''—ചോദിച്ചു രാമനൽക്കണ്ണിതൻ
പ്ലവഗപതി കൊണ്ടുചെന്നേകിനാൻ സത്വരം.
വിവശനതു മാറത്തുചേർത്തുനിന്നീടവേ
വിരഹപരിതാപത്തിലാണ്ടുപോയീ തുലോം.

അരുളി കപിപുംഗവൻ: ''ദുഃഖംവെടിഞ്ഞിനി-
ത്തിരുവടി വരിക്കണം ധൈര്യം മഹാമതേ!
അവനിജയെ വീണ്ടെടുത്തീടുവാൻവേണ്ടി ഞാൻ
തവ ചരണസേവനം നിർവ്വഹിക്കാം വിഭോ!''

ബലനിധി ദയാമയൻ നാഥനീ വാക്കിനാൽ
തെളിയുമൊരു ഹൃത്തൊടേ ചൊന്നാനിതേവിധം:

''വിപിനമിതിൽ വാഴുവാൻ ഹേതുവെന്തെന്നു നീ
കപിവര, കഥിച്ചാലുമിന്നു കേൾക്കട്ടെ ഞാൻ.''

ഭുവനമണിതന്നോടു സുഗ്രീവനോതിനാൻ:
''പ്ലവഗപതി ബാലിയും ഞാനും സഹോദരർ.
പറയുവതിനാവാത്ത സൗഹാർദ്ദമോടുമ-
ങ്ങൊരുമയൊടുമൊന്നിച്ചു വാണിരുന്നു പുരാ.
ഉയരുമൊരു ഗർവ്വുമായെത്തി കിഷ്കിന്ധയിൽ
മയദനുജനന്ദനൻ മായാവിയേകദാ.

നഗരമണിഗോപുരദ്വാരത്തു നിന്നവൻ
ഗഗനതലഭേദിയായ് ഗജ്ജിച്ചു രാത്രിയിൽ.
വിമതമദമേതും സഹിക്കാത്ത വാനര-
പ്രമുഖനടരാട്ടവാൻ പാഞ്ഞുചെന്നീടിനാൻ.
അമിതബലനഗ്രജൻ പിന്നാലെ ചെല്ലയാ-
ലസുരനതിഭീതനായോട്ടംതുടങ്ങിനാൻ.
രിപുവിനൊട്ട നേക്കുവാൻ മുന്നാഞ്ഞുചെല്ലമ-
ക്കപിനിവഹനാഥനെപ്പിന്തുടന്നേനിവൻ.
പെരിയബലമാളുന്ന ബാലിയെപ്പേടിച്ചു
ഗിരിദരിയിലങ്ങവൻ ചെന്നൊളിച്ചീടിനാൻ.
അതുസമയമോതിനാനെന്നോട്ട പൂവ്വജൻ:
'ദിതിജനെയെതിക്കുവാനുള്ളിലേറുന്നു ഞാൻ.
അമരുക ഗുഹാമുഖത്തേകപക്ഷത്തൊളം
മമ വരവു കാത്തു നീ സുഗ്രീവ, നിർബ്ഭയം.
അതിനിടയിലിങ്ങു ഞാനെത്തിയില്ലെങ്കിലോ
മൃതിവശഗനായെന്നു ചിന്തിച്ചുകൊള്ളണം.'

ഇരവുപകലഗ്രജന്നായുസ്സു നേന്നുകൊ-
ണ്ടൊരു നെടിയമാസം പ്രതീക്ഷിച്ചുനിന്നു ഞാൻ.
ഒടുവിലൊരുനാളഹോ! കന്ദരദ്വാരത്തു
കടുരുധിരപൂരം നിറഞ്ഞതായ്ക്കണ്ടു ഞാൻ.
അസുരനതിദുമ്മദൻ കൊന്നു കപീന്ദ്രനെ-
പ്രസഭമിനിയെന്നെയും കൊല്ലാതിരിക്കുമോ?
പരവശതയാന്നു ഞാനേവമോത്താത്തനാ-
യൊരു വലിയ കല്ലാലടച്ചു ഗുഹാമുഖം.
അവിടെയഥ നില്ക്കുന്നതാപത്തിനാവുമെ-
ന്നകമുഴറിയെൻപുരം പൂകിനേൻ ദീനനായ്.

നഗരമതു നാഥനില്ലാത്തതായ്ക്കാൺകയാൽ
നയകുശലർ മന്ത്രിമാരെന്നെ വാഴിക്കയായ്.
രിപുവിനെ വധിച്ചിട്ടു ബാലിയങ്ങെത്തിനാൻ
കപടമതി ഞാനെന്നു കോപമാന്നാൻ തുലോം.
വിമതനിവനെന്നോത്തു താഡിച്ചു സവ്വവും;—
മമ ദയിതയേയും; ഹരിച്ചു രോഷാന്ധനായ്.
ഭവനവുമുപേക്ഷിച്ചു ജീവൻ പുലത്തുവാൻ
ഭുവനതലമത്രയും ചുററിത്തിരിഞ്ഞു ഞാൻ.
അവനു മുനിശാപംനിമിത്തം ദുരാപമാ-
മിവിടമഭയസ്ഥാനമാക്കിനേൻ പിന്നെ ഞാൻ.

മരണഭയമില്ലാതെയില്ലെനിക്കിപ്പൊഴും
മമഹൃദയമസ്വസ്ഥമാണെൻ മഹാപ്രഭോ!''

നിജചരണദാസൻെറ സങ്കടം കേൾക്കവേ
ഭുജയുഗമുയത്തിനിന്നുച്ചരിച്ചാൻ വിഭു:

''നികൃതമതിബാലിയെ,ക്കേൾക്ക സുഗ്രീവ, ഞാൻ
നിശിതശരമൊന്നിനാൽ നിഗ്രഹിക്കും ദൃഢം.
കമലഭവരുദ്രരെച്ചെന്നാശ്രയിക്കിലും
കപിവരനു കാക്കുവാനാവില്ല ജീവിതം.
കരുതുക സഖേ, മിത്രദുഃഖത്തിലാക്കില്ല
കരുണ,യപ്പാപിയെക്കൊണ്മതേ പാതകം.
പെരിയഗിരിപോലുള്ളൊരാത്മദുഃഖത്തെ മൺ-
തരിയൊടുസമാനമായ്ക്കാണണം കങ്കളാൽ;
കരുതണമതേവിധം കാരുണ്യമാന്നവൻ
ചെറിയ പരദുഃഖവും പവ്വതാകാരമായ്.
ഇതു കരളിലേറാത്ത കശ്മലന്മാരുമായ്
കൃതമതികളെന്തിന്നു മൈത്രിയുണ്ടാക്കണം?
കുപഥഗതികൊള്ളാതെ സന്മാഗ്ഗചാരിയായ്
കുടിലതകളേശാതെ സദ്ഗുണം കാട്ടിയും
ഒരു ചെറിയ ശങ്കയും കൊള്ളക്കൊടുക്കലിൽ
വരിക ശരിയല്ലെന്ന നിഷ്ഠ പാലിച്ചുമേ
തനതുകഴിവിന്നൊത്തു നന്മ ചെയ്തും സദാ
വിനയിലപരന്മാക്കു സൗഹൃദം നല്കിയും
പുലരുവതു സന്മിത്രധമ്മമെന്നല്ലയോ
പുകഴടയവേദങ്ങളോതുന്നു സത്യമായ്.
മധുരമൊഴി ചൊല്ലിടും കാണുന്നവേളയിൽ
മറയുമളവെത്രയും നിന്ദിക്കുമീവിധം
കുടിലതവഹിക്കുവോൻ സപ്പതുല്യൻ സഖേ,
കുമതിയൊടു മിത്രത്വമാചരിക്കൊല്ല കേൾ.
കൃതകമതി സേവകൻ, ദുഷ്ടയാമംഗന,
കൃപണനരപാലകൻ, വഞ്ചകൻ മിത്രവും
അതിനിശിതശൂലംകണക്കു നീററീടുമെ-
ന്നറിയുക കപീന്ദ്രനാമെൻ സുഹൃത്തേ, ഭവാൻ.
വെടിയുകഴലെൻബലം വിശ്വസിച്ചിന്നു നീ
ത്ധടിതി നിറവേററുവൻ നിൻകാര്യമൊക്കെയും.''

ക്ഷണമരുളി സുഗ്രീവ, ''നെന്നും മഹാബലൻ
രണനിപുണനത്യന്തധീരൻ മമാഗ്രജൻ.

തിരുവടികരം കാണുന്നതില്ലയോ തെല്ലട–
ത്തൊരുപെരിയ കങ്കാളമത്യന്തഭീഷണം.
അടരിലിഹ ബാലിയാലാഹതൻ ദുന്ദുഭി;
തടിയനുടെ കങ്കാളമാണിക്കിടപ്പതും.
പ്ലവഗപതിതൻ ഭുജാടോപം ഗ്രഹിച്ചുകൊ–
ണ്ടവിടെയത, നില്ക്കുന്നു സപ്തസാലങ്ങളും.

നിരവധികദൂരമദ്ദൈത്യാസ്ഥി, തൻകഴൽ–
പ്പെരുവിരലുകൊണ്ടുടൻ ക്ഷേപിച്ചു രാഘവൻ.
അരിയശരമൊന്നിനാൽ സാലങ്ങളേഴുമ–
ങ്ങരഞൊടിയിടയ്ക്കഹോ! വീഴിച്ചിതശ്രമം.
പരമകരവിക്രമം കാണ്കയാൽ ബാലിയെ–
ത്തിരുവടി വധിക്കുമെന്നായി സുഗ്രീവനും.
മിഴിയിണയിലാനന്ദബാഷ്പം നിറഞ്ഞുടൻ
തൊഴുതുതൊഴുതോതിനാൻ വാനരാധീശ്വരൻ:

''ഭഗവദനുകമ്പയാലെന്മനം ശാന്തമായ്
സകലവുമുപേക്ഷിച്ചു സേവിപ്പനങ്ങയെ.
സുഖവിഭവമൊക്കെയും ഭക്തിക്കു ബാധകം,
സുകൃതികളുരയ്ക്കുന്നു നിൻ ദാസരീവിധം.
അഹിതഹിതകൃത്തുകരം സൗഖ്യദുഃഖങ്ങളും
മഹിയിലിഹ മായാകൃതങ്ങളാണോർക്കുകിൽ.
പരമഹിതകാരി മേ ബാലിയെന്നോർപ്പു ഞാൻ
കരുണയെഴുമങ്ങയെക്കാട്ടുവാൻ ഹേതുവായ്.
അരിയൊടു പൊരുന്നതായ് സ്വപ്നത്തിലോർക്കുവോൻ
വിരവിലുണരുംവിധൗ ലജ്ജിച്ചിടുംവിധം,
ഇതുവരെ നടന്നതിൽ സങ്കോചമുണ്ടെനി–
ക്കിനിയൊരു വരംമാത്രമർത്ഥിച്ചിടട്ടെ ഞാൻ.
തനതുവകയൊക്കെയും വിട്ടൊഴിഞ്ഞനഹം
തവപദസരോജം ഭജിക്കുമാറാകണം.''

കപിയുടയ വൈരാഗ്യപൂർണ്ണോക്തി കേൾക്കയാൽ
കരുണയൊടു പുഞ്ചിരിച്ചോതീ ധനുർദ്ധരൻ:

''അറിയുക സുഹൃന്മണേ, സത്യമെൻവൈഖരി;
ചെറുതുമതുമിഥ്യയായ്ത്തീരില്ലൊരിക്കലും.''
ജനതതിയെയാടിപ്പു നട്ടുവൻ രാഘവൻ
ദിനമനു കുരങ്ങിനെക്കാക്കാലനെന്നപോൽ.
കപിവരവിരക്തിയെ ദൂരത്തു തള്ളുവാൻ
വിഭുവിനരമാത്രയും വേണ്ടെന്നു നിർണ്ണയം.

ദിവസകരപുത്രനോടൊന്നിച്ചു സത്വരം
ഭുവനപതി രാമൻ പുറപ്പെട്ടു പോരിനായ്.
കപിപുരമടുക്കവേ പിൻവാങ്ങിനിന്നുടൻ
കതിരവതനൂജനെ വിട്ടു സീതാപതി.
പ്ലവഗകുലനാഥൻെറ മന്ദിരദ്വാരത്തു
രവിതനയനെത്തിനിന്നുച്ചത്തിലാക്ക്വേ
അമരപതിനന്ദനൻ ബാലി കോപാന്ധനായ്
സമരകുതുകത്തൊടേ മുന്നാഞ്ഞു ചെല്ലയായ്.
അതുസമയമന്തികത്തെത്തിത്തടഞ്ഞുകൊ-
ണ്ടരുളി തൽപത്നിയാം താര മന്ദേതരം:

''മികവുടയ ബന്ധുക്കളുണ്ടു സുഗ്രീവനെ-
ന്നകതളിരിലോർക്കണം പ്രാണനാഥ, ഭവാൻ.
സമരവിരുതേറുന്ന കോസലേന്ദ്രാത്മജർ
യമനൊടുമെതിക്കുവാൻ വൈഭവം പൂണ്ടവർ
ഗഹനമിതിലെത്തിയിട്ടുണ്ടെന്നു കേട്ടു ഞാൻ
സഹജനു സഹായമായ്പ്പിന്നിലുണ്ടാമവർ.
അരുളി കപിപുംഗവൻ: ''ഭീരുത്വമെന്തിനാ,-
യറിക സമദർശനൻ താരേ, രഘൂത്തമൻ.
ഒരുസമയമദ്ദേഹമെന്നെ വധിക്കിലും
കരുതുമിവനെന്നെന്നുമെൻ നാഥനെന്നുതാൻ.''

പ്രണയിനിയൊടീവിധം ചൊല്ലിത്തൂണംകണ-
ക്കനുജനെ വിചാരിച്ചു ചെന്നെതിർത്താൻ കപി.
ഇരുവരുമിടഞ്ഞിതന്യോന്യം, കപിപ്രൗഢ-
നൊരു കഠിനമുഷ്ടിയാൽ താഡിച്ചു തമ്പിയെ.
കൊടിയൊരിടിപോലുള്ള താഡനത്താൽത്തള-
ന്നിടരുയരുമാറുടൻ പാഞ്ഞു മിത്രാത്മജൻ.
വിവശനവനെത്തിനാൻ രാമപാർശ്വത്തില-
ങ്ങവമതിയുമാധിയും പൂണ്ടു ചൊല്ലീടിനാൻ:

''അരിയകരുണാനിധേ, ബാലിയെൻ ജ്യേഷ്ഠന-
ല്ലതികൃപണകാലനെന്നോതിയില്ലേ വിഭോ!''

''ഇരുവരുമൊരേരൂപമെന്നാകയാൽ തിരി-
ച്ചറിയുവതിനൊത്തില്ല, കൊന്നില്ലവനെ ഞാൻ.''

അലിവൊടു രഘൂത്തമൻ പിന്നെസ്സുഹൃത്തിൻെറ
തളരുമൊരു ദേഹം തലോടി കരങ്ങളാൽ.
ക്ഷതമഖിലമപ്പൊഴേ മാഞ്ഞിതെന്നല്ലഹോ!
സുദൃഢതരവജ്രംകണക്കായി ഗാത്രവും.

നവകുസുമമാല്യം കഴുത്തിൽധരിപ്പിച്ചു
രവിസുതനെ വീണ്ടും നിയോഗിച്ചു രാഘവൻ.

പൊരുതുവതു കാണ്മവാൻ ദേവൻ നിഗൂഢമാ–
യൊരുവിടപിമൂലത്തിൽ നില്ക്കയും ചെയ്തുതേ.

കപിനിവഹനായകന്മാരാം സഹോദരർ
കലഹവിധി നാനാപ്രകാരം തുടങ്ങിനാർ.

നിജബലമശേഷവും ചേർത്തെതിർത്തീടിലും
വിജയമുളവാകാതെ താന്തനായ് സൂര്യജൻ.

അതുസമയ,മാർത്തരെക്കാക്കും ദയാമയൻ
ശിതവിശിഖമൊന്നെടുത്തെയ്താൻ കപീന്ദ്രനെ.

അതിപരുഷസായകം മാറിൽത്തറച്ചതാൽ
ക്ഷിതിയിലഥ വീണുപോയ് ശക്തനിന്ദ്രാത്മജൻ.

പ്ലവഗപതി പെട്ടെന്നെഴുന്നേററു നോക്കവേ
സവിധഭുവി നില്പതായ്ക്കണ്ടാൻ വിഭുവിനെ.

മഴമുകിലിനൊപ്പമാം ചാരുദേഹം, ജടാ–
മകുട,മരുണാഭമാം കണ്ണകൾ, വില്ലമ്പുകൾ;

പ്രഭുവിനുടെ രൂപമിമ്മട്ടു കണ്ടീടവേ
സുഭഗത നുകർന്നു തൻ കണ്ണാൽ കപീശ്വരൻ.

പിറവി ചരിതാർത്ഥമായെന്നോർത്തു രാമൻെറ
ചരണമലരിൽച്ചെന്നു ചേർന്നു തച്ചിത്തവും.

കരളിലിടതിങ്ങിടും ഭക്തിയുണ്ടാകിലും
പരുഷമൊഴി ചൊല്ലിനാനേവം വലീമുഖൻ:

''അവനിയിതിലങ്ങുന്നു ധർമ്മം പുലർത്തുവാ–
നവതരണമാണെന്നു കേട്ടിരിക്കുന്നു ഞാൻ.

കഠിനനൊരു വേടൻ മൃഗത്തെയെന്നോണമി–
ക്കപിയെയവിടുന്നെന്തു വേട്ടയാടീടുവാൻ?

ഇവനഹിതനായിടാമങ്ങയ്ക്കു രാഘവ,
ദിവസകരനന്ദനൻ ബന്ധുവാമെങ്കിലും,

കരുണകലരാതെന്നെ നിഗ്രഹിച്ചീടുവാൻ
പെരിയപിഴയെന്തു ഞാൻ ചെയ്തു? സീതാപതേ!''

മറുമൊഴിയുരയ്ക്കയായ് ജാനകീനായകൻ:
''പറവനിഹ നിന്നോടു കാരണം ദുർമ്മതേ!
അവരജകളത്രവും സ്വന്തം സഹജയും
യുവതനയപത്നിയും കേവലം കന്യയും
ഒരുവനു ഗമിക്കുവാനാവാത്ത നാലിനം;
പുരുഷനിതു ചിത്തത്തിലോർത്തറിഞ്ഞീടണം.

ഇവരിലഭിലാഷത്തൊടാരു നോക്കീടുവോ–
നവനധമ,നക്ഷണം കൊല്ലപ്പെടേണ്ടവൻ.
രണകുതുകിയായി നീ ചാടിവീഴ്കേ,ബ്ഭവൽ–
പ്രണയിനി പറഞ്ഞതും കൈക്കൊണ്ടതില്ല നീ.
മമഭുജബലാലംബമാന്ന സുഗ്രീവനെ
മദമൊടു വധിപ്പാനുമോർത്തു നീ മക്കടെ!''

ചലിതമതി ചൊല്ലിനാൻ വാനരാധീശ: ''നെൻ
ചതുരത ഫലിക്കില്ല നാഥനോടേതുമേ.
അരുളിയതു സത്യമാണോക്കുകിൽ പാപി ഞാൻ;
ശരണമിനി മററാരുമില്ലെനിക്കെൻ വിഭോ!''

ലളിതമൊഴിയീവിധം കേൾക്കവേ ബാലിതൻ
തലയിലഥ തൻ കരം ചേർത്തു ചൊന്നാൻ പ്രഭു:
''തരളതവെടിഞ്ഞു നീ വീണ്ടും ശ്വസിക്ക, ഞാൻ
തവതനുവിനേകുന്നു സൗഖ്യം കപീശ്വര!''

''കരുണയുടെ സത്തമേ, നിൻപദം കാണുവാൻ
കഠിനതപമാചരിക്കുന്നു തപസ്വികൾ.
അരിയതവ നാമം ജപിച്ചുകൊണ്ടല്ലയോ
പരമശിവനേകുന്നു ഭക്തക്കു മോചനം?
അതുവിധമഗമ്യനാം ദേവദേവ, ഭവാൻ
കുതുകമരുളുന്നിതെൻ കണ്ണുകൾക്കിന്നിതാ.
അനഘമതിധന്യമായ് മിന്നുമിസ്സന്ദഭ്–
മിനിയുമൊരുകാലത്തു വന്നുചേന്നീടുമോ?
ഉയരുമൊരു താരള്യമെല്ലാമകററി ഞാ–
നയിരു നിലനിത്തുവാനോതിയല്ലോ ഭവാൻ.
ഒരുപൊഴുതുമഹ്നല്ലദ്ദയസ്ഥിങ്ങിവൻ
പരമകിതവൻ പാപി ഞാനെന്നു നിണ്ണയം.
വരദസുരദാരുവെക്ഖണ്ഡിച്ചു മുൾമരം
വളരുവതിനാരാണു വെള്ളം തളിപ്പവൻ?
അലിവുകലരുംവിധം തൃക്കൺനടത്തിയി–
ന്നടിയനിഹ നേരും വരങ്ങൾ നല്കീടണം.
പിറവി പലതുണ്ടാമെനിക്കപ്പൊഴൊക്കെയും
നിറയുമൊരു നിൻപാദഭക്തി വാഞ്ഛിപ്പു ഞാൻ.

വിനയവുമതേവിധം ശക്തിയും ചേരുമെൻ
തനയനിവനംഗദൻ മത്സമാനൻ വിഭോ!
ശിവമരുളുമങ്ങുന്നു കൈപിടി,ച്ചാത്തനി–
പ്പവഗയുവദാസനിൽ പ്രീതികാട്ടീടണം.''

ഇത്തുവിധമപേക്ഷിച്ചു ജാനകീനാഥനിൽ
പതിയുമൊരു ഹൃത്തോടേ മെയ്‌വെടിഞ്ഞാനവൻ.
കപിവരനു പോകുന്ന തൻജീവനപ്പൊഴോ
കരിയുടെ കഴുത്തിൽനിന്നൂന്ന പൂമാലയായ്.
പരമപദമേകിനാൻ ബാലിക്കു രാഘവൻ;
പുരിയിലഥ ദുഃഖിച്ചു കൂടീ ജനാവലി.
തലമുടിയഴിച്ചിട്ടു മാറത്തലച്ചുടൻ
തരളതനുവെത്തിനാം താര ദുഃഖാർത്തയായ്.
കരയുമൊരു തനപിതൻ മായ നീക്കിക്ഷണാൽ
കരളിലുളവാക്കിനാൻ ജ്ഞാനം മഹോദയൻ.
''ധരണിമരുദഗ്ന്യാദി പഞ്ചഭൂതങ്ങളാൽ
പരിരചിതമീ ദേഹമത്യന്തനീചമാം.
തറയിലിഹ നിശ്ചേഷ്ടമായിക്കിടപ്പതാ-
വിറകുതടിപോലുള്ള മെയ്യാണു കാൺക നീ.
തനുവിതു വെടിഞ്ഞൊരജജീവനോ, നിത്യനാം.
തരളതകലന്നു നീ കേഴുന്നതെന്തിനായ്?''
പ്രഭുതിലകസൂക്തിയാലുറ്റംബോധമാന്നൊരാ-
ക്കപിവരകളത്രം സമാശ്വസിച്ചാദരാൽ
മുകുളിതകരാബ്ജയായ് നേർന്നുകൊണ്ടീടിനാൾ
മികവുടയനിർമ്മലോദാരമാം ഭക്തിയെ.

അരിയഗിരിജേ, കേൾക്ക ലീലാവിശാരദൻ
പരമപതി, പാവപോലാടിപ്പു നമ്മളെ.

ചിതയിലഥ തൻപൂർവ്വജാതനാം ബാലിതൻ
മൃതതനു ദഹിപ്പിച്ചു സുഗ്രീവനാദരാൽ.
അവരജനു നല്കിനാനാജ്ഞ സീതാധവൻ
രവിതനയനെ ദ്രുതം മന്നനാക്കീടുവാൻ.
പരമപുരുഷാജ്ഞകേട്ടക്ഷണം സുഗ്രീവ-
ചരണഭജനത്തിനായെത്തി പൗരാവലി.
അരമനയിലെത്തിനാൻ സൗമിത്രി, വിപ്രരും
പുരജനസമൂഹവും വന്നുകൂടീടവേ,
പ്ലവഗപതിയാക്കിനാൻ സുഗ്രീവനെത്തദാ
യുവനൃപതിയാക്കിനാനംഗദൻതന്നെയും.

ഹിമഗിരിസമുത്ഭവേ, ചോദിക്കയാണു ഞാൻ
ഹിതമരുളുവോനാരു രാമനെപ്പോലവേ.
തിരുവടിയൊടൊക്കുമോ, താതനും തായയും
ഗുരുവുമനുജാതനും സ്വാമിയും വല്ലഭേ!

അമരനരതാപസന്മാരൊക്കെയും സദാ
മമത വെളിവാക്കുന്നതോക്കുകിൽ സ്വാത്മമാം.

പകലിരവു ബാലിയെപ്പേടിച്ചു ദീനനായ്
പുകയുമൊരു മെയ്യോടേ നീറും മനസ്സോടേ
കടുകദനമൂർത്തിയായ് വാണ സുഗ്രീവനെ-
ക്കപികുലമഹാനാഥനാക്കിയില്ലേ വിഭു?
അലിവിതുകണക്കുള്ള നാഥനെത്തള്ളുവോൻ
ഖലമതി, വിപത്തിൽ പതിക്കാതിരിക്കുമോ?

അരിമയൊടനന്തരം സുഗ്രീവനെ വിളി-
ച്ചരുളി നൃപധർമ്മങ്ങളെല്ലാം രഘൂത്തമൻ:
''ഹരിനിവഹനാഥനാം സുഗ്രീവ, കേൾക്ക നീ
പുരിയിലമരില്ല ഞാനീരേഴവത്സരം.
കൊടിയൊരു നിദാഘം കടന്നുപോയീ സഖേ,
പടുതയൊടു വർഷത്തു വന്നെത്തിടുന്നു കേൾ.
ഗിരിയിലരികത്തുതാനാശ്രമം നിർമ്മിച്ചു
മരുവുമിഹ ഞാൻ മഴക്കാലം മുഴവനും.
ഇളയനൃപനംഗദൻതന്നൊടൊന്നിച്ചു നീ-
യിളയിതു ഭരിച്ചാലുമാമോദപൂർവ്വകം.
സരളമതിയാണു നീ,യൊന്നുണ്ടു ചൊല്ലുവാൻ
സ്മരണയിലിരിക്കണം മൽകാര്യമെപ്പൊഴും.''

ഭഗവദനുവാദവും കൈക്കൊണ്ടനന്തരം
സുഖമൊടു കപീശ്വരൻ പൂകി തൻ പത്തനം.
കലിതരസമെത്തിനാൻ സൗമിത്രിയോടുമ-
ജ്ജലജദളനേത്രൻ പ്രവർഷണാഖ്യാദ്രിയിൽ.
തിരുവടി കുറേദ്ദിനം വാഴുമങ്ങെന്നറി-
ഞ്ഞൊരു രുചിരകന്ദരം നിർമ്മിച്ചു വാനവർ.
രഘുതിലകനങ്ങെഴുന്നള്ളി വാണീടവേ
ബഹുലഫലമൂലമാസ്സൂതിന്നിതക്കാനനം.
സതതമഭിസേവിച്ചു നാഥനെസ്സാദരം
പതഗമൃഗരൂപംധരിച്ചു ദേവാദികൾ
സ്ഫടികശിലയൊന്നിൽ സുഖത്തോടിരുന്നുകൊ-
ണ്ടടവിയുടെ സൗഭഗം കണ്ടു രണ്ടാളുമേ.
നിഖിലനൃപനീതിയും ഭക്തിപ്രഭാവവും
സഹജനുപദേശിച്ചു രാമൻ ദയാമയൻ:
''അനുജ, കരികൊണ്ടലാലഭ്രം സമാവൃതം,
ഘനനിനദഭീകരം വർഷം സമാഗതം.

മഴയരുളുമീ മേഘവൃന്ദം നിരക്കവേ
മയിലുകഠം മനോജ്ഞമായാടുന്നു കാൺക നീ;
ഹരിചരണഭക്തനെക്കാണുന്നനേരത്തു
പരമസുഖമാളും വിരക്തനെപ്പോലവേ.
മുകളിലത, മൂടുന്ന മേഘങ്ങഠം വാനിടം
ചെകിടു പൊടിയുംവിധം ഗജ്ജിപ്പു, ലക്ഷ്മണ!
പ്രിയതമയെ വേർപെട്ട ഞാനോ, വിഷാദവും
ഭയവുമിടചേന്നിട്ടും മന്ദഭാഗ്യൻ സഖേ!
ചപലകളിടസ്ലിടെക്കാണ്മതുണ്ടെങ്കിലും
ചപലഖലമൈത്രിക്കു തുല്യമെന്നോപ്പു ഞാൻ.
ജലദനിര വഷിപ്പു നമ്രങ്ങളായിതാ
വിലയുടയ വിജ്ഞാനവൃദ്ധരെപ്പോലവേ.
ക്ഷമയൊടു സഹിക്കുന്നു ശൈലങ്ങഠം വാതൃയെ-
ക്കുമതിവചനങ്ങളെസ്സജ്ജനംപോലവേ.
മഴയരുളുമജ്ജലം കൈവരിച്ചക്ഷമം
മദതരളിതങ്ങളായ്പ്പായുന്നു ചോലകഠം;
ചെറിയൊരളവിൽദ്ധനം തൻകൈയിലെത്തവേ
നിറയുമൊരു ഗവ്വേഴം നീചനെപ്പോലവേ.
മലിനതരമായയാൽ ജീവനെന്നോണമേ
മഹിയിലിഹ വീഴുന്ന നീരം കലുഷിതം.
ചുഴലവുമൊലിക്കുന്ന മാരിനീരത്രയും
കുളിരരുളുമാറിതാ കൂടുന്നു വാപിയിൽ;
സുഖമധികമേകുവാൻ വൈഭവംചേരുന്ന
സുഗുണനിരസത്തരെ പ്രാപിച്ചിടുംവിധം.
സരിദമൃതമബ്ധിയിൽച്ചെന്നടങ്ങുന്നു കേഠം
ഹരിപദമണഞ്ഞൊരജ്ജീവനെപ്പോലവെ.
അതിപരുഷപാഷണ്ഡകോലാഹലങ്ങളാ-
ലമലവര സദ്ഗ്രന്ഥസഞ്ചയംപോലവേ,
ഹരിതതൃണമൊന്നിനൊന്നുക്കിൽത്തഴസ്കയാൽ
ധരണിതലമാർഗ്ഗങ്ങഠം മാഞ്ഞുപോകുന്നു ഹാ!
രടിതമുളവാക്കുന്നു ചുററും തവളകഠം
വടുനികരമുച്ചത്തിലോതുന്നൊരോത്തുപോൽ.
തളിരുകഠം പൊടിക്കുന്നു നാനാമരങ്ങളിൽ
വെളിവു യുവസാധകന്നുണ്ടായ്വരുംവിധം.
ദലനികരമത്രയും താഴത്തുതിർത്തിടും-
നിലയിലിത നില്പാണെരിക്കും ജവാസയും;

ഭരണഗുണമേറുന്ന രാജ്യത്തു തങ്ങടെതൻ
കരുമനകരം കൈവിട്ട ദുഷ്ടരെപ്പോലവേ.
കവിയുമരിശത്തിലസ്സുദ്ധമ്മമെന്നപോ–
ലിവിടെയൊരു ധൂളിയില്ലെത്ര നോക്കീടിലും.
വിളവുകരം നിറഞ്ഞൊരിക്ഷോണി ശോഭിപ്പു ഹാ!
തെളിവൊടുപകാരിതൻ സമ്പത്തുപോലവേ.
ഇരവിരുളിൽ മിന്നുന്ന മിന്നാമിനുങ്ങുകരം
നിരവധി കദാംഭികന്മാരെന്നമാതിരി.
നെടിയമഴകാരണം നീരൊഴുക്കുഗ്രമാ–
യിടിയുമതിരോടിതാ കാണ്മു കൃഷിസ്ഥലം;
ഭയരഹിതമെപ്പൊഴും സ്വച്ഛന്ദചാരിതപ–
മിയലുകനിമിത്തമായംഗനയ്ക്കൊപ്പമേ.
കള പിഴുതുമാററുന്ന കഷ്കന്മാരിതാ
കരമലമശേഷവും സൂരീന്ദ്രരെന്നപോൽ.
പലവഴി പറന്നുപോയ് ചക്രവാകാദികരം
കലിയുഗമടുക്കവേ ധമ്മങ്ങരംപോലവേ.
പെരിയമഴയേല്ക്കിലും പുല്ലില്ലവർനില–
ത്തരിയഹരിഭക്തനിൽ കാമമെന്നോണമേ.
പടുവൊരു നരേന്ദ്രന്റെ നാട്ടിൽക്കുടികരംപോ–
ലടവിയിതിലൊട്ടേറെയുണ്ടു ജന്തുവ്രജം.
മഹിതതരബോധം ലഭിച്ചതിൽപ്പിന്നീടു
മനുജരുടെയിന്ദ്രിയഗ്രാമംകണക്കിനെ
അവിടവിടെ വിശ്രമിക്കുന്നു സുഖത്തോടേ
വിവശതയകററുവാനദ്ധ്വഗന്മാരിതാ.
ചിലപൊഴുതിലുൽപ്പന്നമാകും കൊടുംകാററു
ജലദനികരങ്ങളെച്ചിന്നിച്ചിടുന്നു കേരം;
വിലയുടയവംശത്തിലുണ്ടാം കുനന്ദനൻ
വിലസുമൊരു ധമ്മം നശിപ്പിച്ചിടുംവിധം
ചിലപൊഴുതു കാർകൊണ്ടുൽ മൂടുന്നു വാനിടം
ചിലപൊഴുതു നന്നായ് പ്രകാശിപ്പു ഭാനുമാൻ.
കുമതിജനസംഗം വിവേകം മറച്ചിടും
കുറെയധികമേററിടും സത്സംഗമാവിധം.''

ശരദൃതുവിലോതിനാൻ: ''വഷം കഴിഞ്ഞുപോയ്
പരമരുചിരം ശരത്തെത്തീ കുമാരക!
ധരണിയിത മിന്നുന്നു പൂത്ത കാശങ്ങളാൽ
ജരാതവഹിക്കുന്ന വഷ്ത്തുവെന്നപോൽ.

അകമലരിലുണ്ടായിവന്നിടും സന്തൃപ്തി
പകലിരവു ലോഭത്തെയെന്നപോലിന്നിതാ
ശരദമലസത്താമഗസ്ത്യതാരോദയം
സരണിജലശൂന്യമെന്നാക്കുന്നു ലക്ഷ്മണ!
വിഗതമദമോഹമാം സത്തർതൻ ഹൃത്തുപോൽ
വിമലത വഹിക്കുന്നു വാഹിനീവാപികൾ.
ക്രമമൊടു നദീജലം ശോഷിപ്പൂ, സൂരിയിൽ
മമതയനുവാസരം ലോപിച്ചുപോംവിധം.
ശരദുദയവേളകണ്ടെത്തുന്നു ഖഞ്ജനം
വരസുകൃതസന്ധിയിൽ സൽക്കർമ്മമെന്നപോൽ.
ധരയിലൊരു മാലിന്യമില്ല കണ്ടീടുവാൻ
ഭരണപടുമന്നന്റെ രാജ്യത്തിലെന്നപോൽ.
നിറമഴ ശമിക്കയാൽ നീരം ദിനേ ദിനേ
കുറയുവതു കുണ്ഠിതംചേർത്തു മീനങ്ങളിൽ;
ധനരഹിതരായ്ത്തീർന്നു മൗഢ്യം വഹിക്കയാൽ
മനമുഴറി മാഴ്കും ഗൃഹസ്ഥരെപ്പോലവേ.
ജലധരസമൂഹങ്ങളസ്തംഗമിക്കയാൽ
തെളിവിയലുമംബരം ശോഭിച്ചു മേല്ക്കുമേൽ;
കരളിലിടതിങ്ങുന്ന കാമം ശമിച്ചോരാ-
ഹരിചരണദാസനാം മർത്ത്യനെപ്പോലവേ.
നഗരമതു വിട്ടൊഴിഞ്ഞീടുന്നു മന്നരും
നലമൊടു മുനീന്ദ്രരും ഭിക്ഷുക്കൾ വൈശ്യരും;
ജഗദധിപസദ്ഭക്തി വന്നുചേർന്നീടവേ
സകല സുഖഭോഗവും വർണ്ണാശ്രമസ്ഥർപോൽ
അമലതരനിർഗ്ഗുണബ്രഹ്മം സഗുണമായ്-
ച്ചമയുവതിനൊപ്പം വിളങ്ങുന്നു ലക്ഷ്മണ,
വികസിതസരോജങ്ങൾകൊണ്ടു ശോഭിച്ചിടും
മികവുടയ സുന്ദരോദാരപത്മാകരം.
അളിനികരഗുഞ്ജനം, പക്ഷിവൃന്ദങ്ങൾതൻ
കളമധുരനാദവും കേൾക്കുന്നു കാടിതിൽ
വരുമിരവിലാർത്തങ്ങൾ കോകങ്ങളൊക്കെയും
പരമനുജഭൂതിയിൽ ദുർജ്ജനംപോലവേ.
ചെറുതു സുഖമേശാത്ത ശങ്കരദ്രോഹിപോൽ
പെരിയ തൃഷയോടിതാ കേഴുന്നു ചാതകം.
മികവൊടു ശരത്താപമാറ്റുന്നു വെണ്മതി
സുകൃതിജനദർശനം പാപത്തെയെന്നപോൽ.

അരിയശശിബിംബത്തെ നോക്കീ ചകോരകം
ഹരിയെ ഹരിഭക്തനാം സിദ്ധനെപ്പോലവേ.
മശകമഥദംശവും മായുന്നു മഞ്ഞിനാൽ
ദ്വിജനികരവിദ്രോഹി തൻകുലംപോലവേ.
ശരദുദയമാകവേ, കീടങ്ങൾ മാഞ്ഞുപോയ്;
ഗുരുവിനുടെ ചാരത്തു ശങ്കാഭ്രമങ്ങൾപോൽ.

അരുളി രഘുപുംഗവൻ: ''വർഷം കഴിഞ്ഞുപോയ്
ശരദമലകാലവും വന്നു കുമാരക!
ഇനിയുമിഹ കേൾപ്പാൻ കഴിഞ്ഞീല ലക്ഷ്മണ,
ജനകനൃപപുത്രിതൻ വാർത്തയെന്തെങ്കിലും.
കമനിയവളെങ്ങെന്നറിഞ്ഞാലരക്ഷണാൽ
യമനെയുമെതിർത്തു ഞാൻ വീണ്ടെടുക്കും ധ്രുവം.
ഉയിരൊടു വസിക്കുന്നു സീതയെന്നാവുകിൽ
സ്വയമധികയത്നം തുടർന്നു ഞാൻ മീണ്ടിടും.
രവിസുതനു കൈയ്യിലായ് നാടും നഗരവും
വിവിധവിഭവങ്ങളും കോശവും നാരിയും.
അമിതസുഖലോലുപൻ വാഴുന്നു മന്നനാ-
യടിമുടി മറന്നിതെൻകാര്യം മദാലസൻ.
ബലമുടയബാലിയെക്കൊന്ന ബാണത്തിനാൽ
തുലയുമനുജാതനും നാളെക്കുമാരക!''

ഗിരിവരകുമാരികേ, ദർപ്പവും മോഹവും
കരളിലിടതിങ്ങാതെ കാക്കുന്നതാരുവാൻ,
അലിവിയലുമമ്മഹാത്മാവിനും ചിത്തത്തി-
ലരിശമുളവാകുമോ സ്വപ്നത്തിലെങ്കിലും?
ചരിതമിതു സൂക്ഷ്മമായ്ക്കാണുവാനാവുമോ
ഹരിചരണഭക്തരാം ജ്ഞാനികൾക്കെന്നിയേ.

അരുണനളിനേക്ഷണൻ കോപിച്ചുവെന്നറി-
ഞ്ഞനുജനഥ വിൽകുലച്ചമ്പുമായ് നില്ക്കവേ
കരുണയുടെ സീമയാം രാമനോതീടിനാൻ:
''കരുതുക കുമാരക, മിത്രം രവിസുതൻ;
കപിവരനെയൊട്ടൊന്നു പേടിപ്പെടുത്തി നീ
വിപിനമിതിലാനയിച്ചീടു സഹോദര!''

പവനജനുമോർക്കയായപ്പോൾ: 'കപീശ്വരൻ
ഭുവനപതി രാമന്റെ കാര്യം മറന്നുപോയ്.'

ദിവസകരപുത്രന്റെ ചാരത്തു ചെന്നവൻ
ശിവകരമുരയ്ക്കയായ് സാമദാനാദികൾ.

വിഷമനില കൈക്കൊണ്ടു ഭീരുവായ് തേറിനാൻ:
''വിഷയരതി മാമകജ്ഞാനം കവന്നു ഹാ.
പവനസുത, മക്കടന്മാരൊക്കെയെത്തുവാൻ
പ്ലവഗകുലദൂതരെ പ്രേഷണംചെയ്ക നീ.
പറയുകൊരുപക്ഷത്തിലേറെ വൈകീടുകിൽ
തിരിയെ വരുവോരെ ഞാൻ കൊല്ലുമെൻകൈകളാൽ.''

അനിലഭവനാനയിച്ചക്ഷണം ദൂതരെ-
ക്കനിവിനൊടു സമ്മാനമേകിനാൻ വേണ്ടപോൽ.
അരചമതമെന്തെന്നു കേൾപ്പിച്ചുകൊള്ളവേ
വിരവിലവർ വന്ദിച്ചു മണ്ടിക്കതിക്കയായ്.

അതുപൊഴുതു കിഷ്കിന്ധപൂകിനാൻ സൗമിത്രി-
യരിശമൊടു; പേടിച്ചു പാഞ്ഞൂ കപിവ്രജം.
ഭഗവദനുസംഭവൻ വിൽകുലച്ചോതിനാൻ:
''നഗരമിതു ചുട്ടു ഞാൻ ചാമ്പലാക്കും ദൃഢം.''

പുരജനപരിഭ്രാന്തി കാൺകയാലംഗദൻ—
നരപതികുമാരകൻ—തത്ര ചെന്നീടിനാൻ.
അതിവിനയമോടുടൻ കാല്ക്കൽ പതിക്കയാ-
ലഭയമവനേകിനാൻ ശ്രീരാമസോദരൻ.
കവിയുമൊരു കോപമാന്നെത്തി കിഷ്കിന്ധയിൽ
യുവനൃപതി സൗമിത്രിയെന്നു കേട്ടീടവേ,
വിപദുദയഭീതിയാൽത്തൻ മന്ത്രിയോടുടൻ
കപിനിവഹനായകൻ സുഗ്രീവനോതിനാൻ:

''അനിലസുത, താരയോടൊത്തു ചെന്നാശു നീ-
യനുനയവചസ്സാലിണക്കു കുമാരനെ.''

കപിദയിതയോടൊത്തുചെന്നു വാതാത്മജൻ
കുപിതയുവമന്നന്റെ പാദംപണിഞ്ഞുടൻ
തിരുവടി രഘൂത്തമൻതൻകീർത്തി വാഴ്ത്തിയ-
ങ്ങരമനയിലെത്തിച്ചു വീരസൗമിത്രിയെ.
പദയുഗളമക്ഷണം ക്ഷാളനംചെയ്തവൻ
പരിചൊടൊരു കട്ടിലിൽക്കൊണ്ടിരുത്തീടിനാൻ.
കഴലിണ വണങ്ങുന്ന മക്കടാധീശനെ-
ത്തഴുകിയഥ സൗഹൃദംകാട്ടീ കുമാരകൻ.
വിനയമൊടു സുഗ്രീവനോതീ: ''മദിക്കുവാൻ
വിഷയരതിപോലില്ല മറ്റൊന്നുമെൻ പ്രഭോ!
യതിവരമനസ്സിലും മോഹമുണ്ടാക്കുവാ-
നതിനു വെറുമേകമാം മാത്രപോരും വിഭോ.''

രവിതനയവാക്കാൽ പ്രസാദിച്ച ലക്ഷ്മണൻ
വിവിധവചനങ്ങളാലാശ്വസിപ്പിക്കയായ്.
കപിനിവഹമെത്തുവാൻ മുന്നമേ കല്പിച്ച
കഥയഖിലമോതിനാനഞ്ജനാപുത്രനും.
യുവനൃപതിയംഗദൻതൊട്ടുള്ള വാനര-
പ്രവരരൊടുമൊന്നിച്ചു സുഗ്രീവനഞ്ജസാ
കുതുകമൊടു ലക്ഷ്മണൻതന്നെപ്പുരസ്കരി-
ച്ചതുപൊഴുതു യാത്രയായ് സ്വാമിയെക്കാണ്മവാൻ.

പദമലരു വന്ദിച്ചു കൈകൂപ്പിയക്കുജൻ
പതറുമൊരു ശബ്ദത്തിലോതിനാനീവിധം:
''അടിയനിതിലേതും പിഴച്ചീല മൽപ്രഭോ,
പടുതകലരും ഭവന്മായയയീടററതാം.
ഇനകുലമഹാമണേ, തീരുകില്ലങ്ങുന്നു
കനിയുമളവല്ലാതെയീ മായ തെല്ലുമേ.
വിബുധനരവൃന്ദവും മാമുനിശ്രേഷ്ഠരും
വിഷയസുഖവാഞ്ഛരസ്സ്വധീനരെന്നാവുകിൽ,
ചപലനൊരു മൂഢൻ നികൃഷ്ടൻ കുരങ്ങിന്റെ
ചരിതമവിടത്തോടു ചൊല്ലേണ്ടതില്ല ഞാൻ.
മൃഗമിഴികരം ഭ്രുകും കടാക്ഷബാണങ്ങളാൽ
നിഹതമതിയാകാതെ മേവുന്നതാരുവാൻ,
വിജിതഭയമൂഴിയിൽ കോപാന്ധകാരോഗ്ര-
രജനിയിലുണന്നിരുന്നീടുന്നതാരൊരാരം,
പിരിമുറുകി നില്ക്കുന്ന ലോഭപാശത്തിനാൽ
ചെറുതുമിഹ ബദ്ധനാസ്സീരാത്തതാരുവാൻ,
മനുജനവനങ്ങയ്ക്കു തുല്യനെന്നോപ്പു ഞാൻ
തനതുഗുണസാധനസ്സപ്രാപ്യമപ്പദം.
തവകരുണയുണ്ടെങ്കിലത്യപൂർവ്വം ചില-
ക്കവനിയിതിലായത്തമായ്വരാം തൽപദം.''

പരിമൃദുലഹാസമാന്നോതി രാമൻ: ''സഖേ,
ഭരതനു സമാനനാസ്സാണെന്നു നിന്നെ ഞാൻ.
ജനകജയെ മീളുവാനുള്ളോരുപായമെ-
ന്തിനിയതിനു യത്നിക്കവേണം സഗൗരവം.''

അവരിരുവരീവിധം ഭാഷണംചെയ്യവേ
പ്ലവഗവരസംഘങ്ങളാം വന്നുകൂടീ ജവം.
അചലപതികന്യകേ, കണ്ടു ഞാനും മറ-
യ്ക്കുവിടെയിടചേർന്നൊരാ വാനരശ്രേണിയെ.

അവരുടെ കണക്കൊന്നു നിർണ്ണയിച്ചീടുവാ–
നരു,തതിനൊരുങ്ങുവോനത്യന്തമൂഢനാം.
ചരണകമലങ്ങളിൽക്കുമ്പിട്ടുകൊണ്ടവർ
കരുതിയഥ രാമനെത്തങ്ങൾക്കു നാഥനായ്.
കുതുകമരുളുമ്മാറു രാജീവലോചനൻ
കുശലനില ചോദിച്ചിതോരോ കപിയൊടും.
അതിലണുവുമാശ്ചര്യമില്ല ചൊല്ലീടുവാ–
നഖിലഗതനീശ്വരൻ വിശ്വരൂപൻ വിഭു.
തിരുവടികൾ വന്ദിച്ചു നില്ക്കുന്ന ദാസരോ–
ടരുളി കപിനായകൻ സുഗ്രീവനീവിധം:

''കരുതുകിതു രാമൻെറ കാര്യം കപികളേ,
വിരവിനൊടു പോകണം നാലുദിക്കിങ്കലും
അവനിസുതയെങ്ങെന്നു തേടിഗ്രഹിച്ചുകൊ–
ണ്ടറിവി,നൊരുമാസത്തിനുള്ളിലിങ്ങെത്തണം.
അവധിയിതു ലംഘിച്ചു ദേവിയെക്കാണാതെ
വിവരമറിയാതെകണ്ടിങ്ങു വന്നീടുകിൽ
അവരെയിഹ നിഗ്രഹിച്ചീടുമെൻ കൈകളാ–
ലതിനു ചെറുതും മടിക്കില്ല ഞാനോർക്കണം.''

പുകഴടയസുഗ്രീവശാസനം കേൾക്കവേ
സകലകപിയൂഥവും യാത്രയായ് സത്വരം.
അതുസമയമംഗദൻ, ജാംബവാ,നഞ്ജനാ–
തനയരിവരോടൊത്തു നീലൻ നളനെയും
ഹരിനിവഹനാഥൻ വിളിപ്പിച്ചു ചൊല്ലിനാൻ:
''തിരയുക കപീന്ദ്രരേ, നിങ്ങൾ തെക്കൻവഴി.
സകലരൊടുമൊന്നുപോൽ ചോദിച്ചുകൊള്ളണം
സതി സുമുഖി സീതതൻകാര്യം സഖാക്കളേ!
ത്രിവിധകരണങ്ങളാലുദ്യമിച്ചീടണം
തിരുവടികൾതൻഹിതം സാധിച്ചുകൊള്ളുവാൻ
ദിവസകരനെപ്പുറംകൊണ്ടു സേവിക്കണം
പവനസഖനെസ്സദാ വക്ഷസ്സിനാലുമേ.
ചെറിയൊരു കളങ്കവും ചേരാതധീശൻെറ
ചരണമലർ സേവിക്ക സർവ്വഭാവങ്ങളാൽ.
ദുരിതമരുളുന്നൊരാ മായയെക്കൈവിട്ടു
പരഗതി ലഭിക്കുവാൻവേണ്ടി ശ്രമിക്കണം.
സകലവിധകാമവും തള്ളിബ്ഭജിക്കണം
പകലിരവു രാമനെത്തന്നെ ശരീരികൾ.

രഘുവരപദപ്രേമമുള്ളോൻ ഗുണജ്ഞനാം
മഹിയിലവനൊപ്പമായ് മററില്ല ഭാഗ്യവാൻ.''

ഇതുവിധമുരസ്സുവേ വന്ദിച്ചു രാഘവ-
സ്സതിയൊടു പുറപ്പെട്ടു വാനരശ്രേഷ്ഠരും.
ഒടുവിലഥ കൈകൂപ്പി യാത്രചോദിച്ചുകൊ-
ണ്ടടിയിണപണിഞ്ഞൊരാ വാതാത്മജാതനെ
കനിവിനൊടനുഗ്രഹിച്ചംബുജലോചനൻ
തനതു കരമോതിരം നല്കിക്കഥിക്കയായ്:
''അരിമയൊടു സീതയെസ്സാന്ത്വനംചെയ്യണം
വിരഹകഥയോതീട്ടു വേഗം മടങ്ങണം.''

ജനിഫലമുദിച്ചെന്നു ചിന്തിച്ചു വായുജൻ
ജഗദധിപപാദം സ്മരിച്ചങ്ങു യാത്രയായ്.
നിഖിലമറിയുന്നവൻ നാഥനെന്നാകിലും
നൃപതിജനമര്യാദകാത്തതാണീവിധം.

വിപിനഗിരികന്ദരാദ്യങ്ങളിൽത്തേടിയ-
ക്കപിനിവഹമങ്ങിങ്ങു പാഞ്ഞു പലേടവും.
അനുനിമിഷമാ രാമകാര്യത്തിൽ മുങ്ങിനാർ
തനതുതനുപോലുമേ വിസ്മരിക്കുംവിധം.
ഗഹനനടുവിൽക്കണ്ട ദൈതേയരെക്കര-
പ്രഹരമുടനേല്പിച്ചു നിഗ്രഹിച്ചാരവർ.
വഴിയിലൊരു മാമുനിശ്രേഷ്ഠനെക്കാണുകിൽ
ചുഴലവുമണഞ്ഞുടൻ ചോദിക്കുമാദരാൽ.
അവിടവിടെയീവിധം ചുററിച്ചരിച്ചൊര-
പ്ലവഗവരരാത്തരാസ്സ്ഥീർന്നു പിപാസയാൽ.
ഉദകമൊരുദിക്കിലും കാണാതെ ദൈന്യമാ-
ന്നുഴറി വഴിതെററിക്കറങ്ങീ കപിവ്രജം.
വിവശരിവരെല്ലാം മരിച്ചുപോകും, ജലം
ലവവുമിവിടില്ലെങ്കിലെന്നോർത്തു മാരുതി,
ഗിരിശിഖരമൊന്നിൽക്കരേറി നോക്കുംവിധൗ
ധരയിലൊരു ഗഹ്വരം കാണായിതന്തികേ—
ബകനിര മരാളങ്ങളും കോകങ്ങളാദിയാം
വികിരതതി പാറിക്കരേറുന്നിതായതിൽ.
അചലശിഖരംവിട്ടിറങ്ങിസ്സഹഷ്മ-
ന്നനിലസുതനക്കാഴ്ച കാട്ടിനാൻ കൂട്ടരെ.
പവനജനെ മുൻനിർത്തി വാനരന്മാരുടൻ
വിവരമതിലുറപ്പുക്കു നോക്കും ദശാന്തരേ

അവിടെയൊരു സുന്ദരോദ്യാനവും പൊയ്കയും
ഭവനവുമൊരുത്തമസ്ത്രീയുമുണ്ടത്ഭുതം!
ചിരതരതപസ്യതൻ പുഞ്ജമാം സാധ്വിയെ;—
പരമസുകൃതത്തിനെ—ക്കുപ്പിനാരേവരും.
കനിവിനൊടു യോഗിനീമാതു ചോദിക്കയാൽ
കഥയഖിലമോതിനാനാഞ്ജനേയൻ തദാ.

''രുജയഖിലമാററുവാൻ വെള്ളം കുടിക്കുവിൻ
രുചികരഫലങ്ങളും ഭക്ഷിച്ചുകൊള്ളുവിൻ.''

പെരുകിയ പിപാസയും ക്ഷുത്തും ശമിപ്പിച്ചു
തിരിയെവരുമക്കപിപ്രൗഢരോടഞ്ജസാ
നിജചരിതമോതിനാളൊക്കെത്തപസ്വിനി
നിറയുമൊരു കൗതുകം പ്രത്യക്ഷമാക്കിനാൾ:

''പ്ലവഗനിവഹങ്ങളേ, പോവുകയാണു ഞാൻ
ഭുവനപതി രാമനെക്കാണുവാനിക്ഷണം.
ഒരുനിമിഷമേവരും കണ്ണടച്ചീടുകിൽ
ത്വരിതമിനിയെത്താം പുറത്തെന്നറിയുവിൻ.
ഭയമരുതുലേശവും മർക്കടശ്രേഷ്ഠരേ,
കയൽമിഴിയെ നിങ്ങൾക്കു കാണാൻ കഴിഞ്ഞിടും.''

കപികളഥ കൺപോളപൂട്ടിത്തുറക്കവേ
കടലരികിൽ നില്പതായ്ക്കണ്ടുകൊണ്ടാടിനാർ.
തദനു രഘുനാഥനെച്ചെന്നു കണ്ടീടിനാൾ
തളിരടികൾ കുപ്പിപ്പുകഴ്ത്തിനാൾ താപസി.
അരുളിയവിനാശിയാം ഭക്തിയാ യോഗിനി-
ക്കമലകമലേക്ഷണൻ ദേവൻ ദയാമയൻ.
പരമശിവനളിനഭവവന്ദ്യമാം ശ്രീരാമ-
ചരണയുഗമുള്ളിൽ പ്രതിഷ്ഠിച്ചു താപസി,
വിഭുവിനൊടു യാത്രയുംചൊല്ലിബ്ബദരികാ-
വിപിനമതിലെത്തിസ്സുഖിച്ചു വാണീടിനാൾ.

അവധി കഴിയാറായി, കാര്യം ഫലിച്ചുമി-
ല്ലുഴലൊടു വിചാരിച്ചു വാതാത്മജാദികൾ.
നൃപദയിതതൻ വാർത്ത കിട്ടാതെ നമ്മളാ-
ലുപരി കരണീയമെന്തെന്നാർ പരസ്പരം.
നിറയുമൊരു കണ്ണീരൊടോതിനാനംഗദൻ:
''ഇരുനിലയിലോർത്താലുമുണ്ടാം മൃതിഭയം.
കമനിയുടെ കാര്യം ഗ്രഹിക്കാതെ ചെല്ലുകിൽ
കപിനിവഹനായകൻ കൊല്ലാതിരിക്കുമോ?

പിതൃഹനനശേഷം കുമാരനാമെന്നെയും
മൃതിവശഗനാക്കാൻ നിനച്ചിരിക്കാം ശഠൻ.
അഹിതമതു സംഭവിക്കാതെൻ സഖാക്കളേ,
രഘുതിലകകാരുണ്യമൊന്നാൽപ്പുലന്നു ഞാൻ.
ചരമഗതിയിപ്പോഠം സമാസന്നമായി മേ
കരളിലൊരു ശങ്കയുംകൂടാതെ ചൊല്ലുവൻ.''

കപികളിതു കേഠംക്കവേ ബാഷ്പാവിലാക്ഷരായ്
കരുണയൊടു മൂകരായ് നിന്നാരരക്ഷണം.
അഴലിൽ മുഴകീടിലും ധൈര്യം വരിച്ചുകൊ-
ണ്ടഖിലരുമിതേവിധം ചൊന്നാരനന്തരം:

''സതി ജനകപുത്രിതൻ വാർത്ത കേഠംക്കാതിനി-
ച്ചതുരയുവഭൂപതേ, നാം തിരിച്ചെത്തിടാ.''

കുലിശദൃഢനിശ്ചയം പൂണ്ടുകടൽക്കരെ-
ക്കുശനിര വിരിച്ചതിൽ പുക്കിരുന്നാരവർ.

കദനവിവശാംഗനാം താരേയനോടുടൻ
കപികുലവയോധികൻ ജാംബവാനോതിനാൻ:

''കരുതരുതു വത്സ, നീ മർത്ത്യനായ് രാമനെ-
ത്തിരുവടികഠം നിർഗ്ഗുണബ്രഹ്മ,മനാദിയും.
ക്ഷിതിയിലവതാരമാർന്നുള്ളൊരദ്ദേവൻെറ
പദനളിനദാസരാണോർക്ക നാമൊക്കെയും.
സുരമനുജവിപ്രരെക്കാക്കുവാൻ സ്വർഗ്ഗീയ-
വരസുഖമുപേക്ഷിച്ചു വന്നെത്തിനാൻ വിഭു.''
ബഹുവിധമിതേവിധം ചൊൽകെഗ്ഗിരിക്കെഴും
ഗുഹയിലമരും പക്ഷി സമ്പാതി കേഠംക്കയാൽ
വെളിയിലവനെത്തിസ്സമീക്ഷിച്ച നേരത്തു
വളരെവളരെക്കപിപ്രൗഢരെക്കാണ്കയായ്.
കഴകനുടനുച്ചത്തിലോതിനാ, ''നീശ്വരൻ
കനിവിനൊടു നല്കി മേ ഭോജനം വേണ്ടപോൽ.
പലപല ദിനങ്ങളായ് പട്ടിണിയിൽപ്പെട്ടൊരെൻ
നിലയധികശോച്യം മരിക്കുമെന്നോർത്തു ഞാൻ.
വയറുനിറയുമ്മാറു ഭോജനം കിട്ടാതെ
വലയുമിവനീശ്വരൻ നല്കി വേണ്ടോളവും.''

പറവയുടെ വാക്കു കേട്ടേററവും പേടിച്ചു
മരണമിഹ സത്യമായെന്നോർത്തു വാനരർ.
ഞൊടിയിലെഴുനേല്ക്കയായേവരും; ജാംബവാൻ
കടുതരവിഷാദത്തിൽ മുങ്ങീ നടേതിലും.

ചെറുതിട വിചാരിച്ചു ചൊല്ലിനാനംഗദൻ:
''പറവകളിലെത്രയും ധന്യൻ ജടായുതാൻ.
അവനുസമനാരുള്ളു? രാമകാര്യാർത്ഥമായ്
ഭുവനമിതു കൈവിട്ടു പൂകീ ഹരിപുരം.''

ഉടനരികിലെത്തിനാനാനന്ദശോകങ്ങ–
ളിടകലരുമീ വാക്കു കേട്ടു സമ്പാതിയും.
അഭയവചനങ്ങളാലാശ്വസിപ്പിച്ചുകൊ–
ണ്ടനുജകഥയോതുവാനർത്ഥിച്ചു നീഡജം.
സ്പൃഹയൊടതു സർവ്വവും കേട്ടു സമ്പാതിയോ–
ടഘുപതിമഹത്വം പുകഴ്ത്തീ പലേവിധം.
ഒടുവിലവനോതിനാ, ''നെന്നെപ്പിടിച്ചെട്ടു–
ത്തുടനടി കടല്ക്കരെക്കൊണ്ടുപോയീടണം.
തനതുതനു കൈവിട്ടു പുണ്യവാനാകുമെ–
ന്നനുജനു തിലോദകം നല്കട്ടെ കുട്ടരേ!
ജനകജയെയെങ്ങും തിരക്കുന്ന നിങ്ങൾക്കു
ജയമരുളുവാൻ തുണച്ചീടുമെൻ വാക്കുകൾ.''

അരുളി കഥയൊക്കെയും മർക്കടശ്രേഷ്ഠരോ–
ടനുജനുടെ ശേഷക്രിയയ്ക്കുശേഷം ഖഗം:

''തരുണതതളിത്തൊരക്കാലം, ചിറകടി–
ച്ചരുണനികടംപൂകി ഞാനും സഹജനും.
ഖരകിരണതേജസ്സു തെല്ലും പൊറായ്കയാൽ
വരവിനൊടു കീഴോട്ടു പോന്നാൻ സഹോദരൻ.
മദഭരിതമാനസൻ ഞാനോ, കുതിച്ചിതാ–
ദ്യുതിതിരളുമാദിത്യദേവന്നഭിമുഖം.
മുറവിളിയിലംബരം ഞെട്ടിക്കുമാറുടൻ
ചിറകുകൾ കരിഞ്ഞു ഞാൻ വീണൂ ധരിത്രിയിൽ.
അതിനരികിലാശ്രമം തീർത്തിരുന്നു മഹാൻ
കൃതമതി, യശോധനൻ, ചന്ദ്രമസ്സാംമുനി.
അഗതിയിവനെക്കണ്ടു കാരുണ്യമാർന്നുകൊ–
ണ്ടരുളി പലമട്ടിലും സാന്ത്വനം സാത്വികൻ.
മഹിമതകുമുത്തമജ്ഞാനസാരങ്ങളാ–
ലഹിതകരചിത്താഭിമാനവും നീക്കിനാൻ.
അരുളി മുനി വീണ്ടു,'മാ ത്രേതായുഗത്തിങ്ക–
ലഖിലപതി മർത്ത്യനായ് മന്നിൽപ്പിറന്നിടും.
ദശരഥതനൂജൻെറ പത്നിയാം സീതയെ
നിശിചരകുലേശൻ ഹരിക്കും ദശാനനൻ.

രമണിയവളെങ്ങെന്നു തേടിപ്പിടിക്കുവാൻ
രഘുപതിയയയ്ക്കുന്ന ദൂതരിങ്ങെത്തിടും.
അവരൊടു സമാഗമം സംഭവിച്ചാൽ സഖേ,
വിവശതയകന്നു നിൻ പക്ഷം മുളച്ചിടും.'

മുനിയുടെ വചസ്സിന്നു സത്യമായ്ക്കാൺകയാൽ
മുദിതനിവനോതുന്നിതപ്പോലെ ചെയ്യണം.

സകലജനരമ്യം ത്രികൂടാചലത്തിന്റെ
മുകളിലഭി ശോഭിപ്പു ലങ്കാമഹാപുരം.
കരളിലൊരു ശങ്കയും കൂടാത്ത രാവണൻ
കരബലമിയന്നവൻ കാക്കുന്നിതപ്പുരം.
അവിടെയതിമോഹനാശോകവാടിക്കക-
ത്തഴലൊടു വസിക്കുന്നു വൈദേഹനന്ദിനി.
ഹരിനികരവീരരേ, നിങ്ങൾക്കു കാണുവാ-
നരുതു, മമ ദൃഷ്ടിയാൽ കാണുന്നതുണ്ടു ഞാൻ.
കഴുകനുടെ കണ്ണുത്ര ശക്തമാണെന്നുള്ള
കഥയറിയുവോർക്കിതിൽത്തോന്നില്ലൊരദ്ഭുതം.
അതിജരഠനായി ഞാനിപ്പോ,ഴതല്ലെങ്കിൽ
ചിതമൊടു തുണയ്ക്കാനൊരുങ്ങിയേനേ ദൃഢം.
ഉദധി, ശതയോജനാവിസ്തൃതം ചാടുവാൻ
മുതിരുമൊരു വീരനു കണ്ടിടാം ദേവിയെ.
മമ തനുവിനുണ്ടായ മാററമെന്തത്ഭുതം
മഹിതമതിധൈര്യം വരിപ്പിൻ സഖാക്കളേ!
സ്വയമമലനാരെ സ്മരിച്ചു ദുർവൃത്തരും
ഭയദഭവസാഗരം പിന്നിട്ടിടുന്നുവോ,
അവനരുളിവിട്ടുള്ള ദൂതരേ, നിങ്ങളി-
ന്നവശതയുപേക്ഷിച്ചു ചിന്തിക്ക കൗശലം.''

ഖഗപതി പറക്കുന്ന കാഴ്ചയും കണ്ടുകൊ-
ണ്ടകതളിരിൽ വിസ്മയംപൂണ്ടു നിന്നാരവർ.

തനതുബലവേഗങ്ങളോതിനാർ തമ്മി,ലൂറ-
ക്കനമൊരു കപിക്കുമില്ലബ്ധിവം താണ്ടുവാൻ.

ഉടനരുളി ജാംബവാൻ: ''ഞാനിന്നു വൃദ്ധനാ-
യുടലിനു നടേക്കണക്കേതുമില്ലാ ബലം.
ഭുവനപതി വാമനാകാരം ധരിച്ചനാൾ
യുവസുഭഗനാണു ഞാ, നന്നിവൻ ശക്തിമാൻ.
ബലിയൊടു വരിച്ചൊരമ്മണ്ണളന്നീടുവാ-
നലകിനുടയോൻ വിരാഡ്രൂപം ധരിക്കവേ

വിഭുവിനു വലംവെച്ചിതേഴവട്ടം മഹാ–
വിരുതൊടിരുനാഴികയ്ക്കുള്ളിൽ ഞാൻ കൂട്ടരേ!''

അതുസമയമോതിനാൻ താരേയ, ''നങ്ങോട്ടു
കുതുകമൊടു ചാടാം, തിരിച്ചു ചാടാൻ പണി.''

വചനമിതു കേൾക്കവേ ചൊല്ലിനാൻ ജാംബവാൻ:
''വിജയഗതികൊള്ളുവാൻ യോഗ്യനങ്ങെങ്കിലും
ഹരിനിവഹനായകൻ താങ്കളാണാകയാൽ
മറുകരയിലെത്തേണമെന്നു ചൊല്ലാവതോ?
അയി, പവനപുത്ര, നീ മിണ്ടാതിരിപ്പതെ–
ന്തധികബലവേഗങ്ങളായത്തമാകിലും?
പിതൃസമപരാക്രമപ്രൗഢിപൂണ്ടോരു നീ
മതിബലവിവേകവിജ്ഞാനകോശാലയം.
ഉണരുക കുമാര, നീ നിന്നാലസാദ്ധ്യമാ–
യുലകിലൊരുകാര്യവും കാണുന്നതില്ല ഞാൻ.
ലഘുവിഭവനല്ല നീ വിക്രമവാരിധേ,
രഘുതിലകകാര്യത്തിനായിപ്പിറന്നവൻ.''

ഇതു ചെവിയിലെത്തവേ പർവ്വതാകാരനായ്
ചിതമൊടു വിജൃംഭിച്ചുനിന്നാൻ മരുത്സുതൻ.
പുരടരുചിമിന്നിയദ്ദേഹത്തിലൊക്കെയും
ഗിരിവരസുമേരുവെപ്പോലെ തേജസ്വിയായ്.
പലവുരു ഗഭീരമാം സിംഹനാദത്തൊടേ
ജലധിയിതു വിദ്രുതം താണ്ടുമെന്നാനവൻ
''അടരിലസുരേശനാം രാവണൻതന്നെ ഞാ–
നനുചരരൊടൊന്നിച്ചു നിഗ്രഹിക്കും ക്ഷണാൽ.
പുകൾപെരുകുമാ ത്രികൂടാദ്രിയും പൊക്കി ഞാൻ
നികടമണയുന്നുണ്ടു നിങ്ങൾക്കു കണ്ടിടാം.
അയി, വിബുധപൂജ്യനാം ജാംബവാനേ, ഭവാ–
നരുളണമിനിച്ചെയ്തുകൊള്ളേണ്ടതൊക്കെയും.''

മറുമൊഴിയുരയ്ക്കയായ് വൃദ്ധൻ കപീശ്വരൻ:
''പറവനിഹ വേണ്ടുന്നതെന്തെന്നു കേൾക്ക നീ.
നഗരമതിലെത്തി നീ സീതയെക്കാണണം
നളിനമിഴിതൻ വാർത്ത നന്നായ് ഗ്രഹിക്കണം
ഉടനടി മടങ്ങി നീയിങ്ങു വന്നെത്തണം
കടമയിതുമാത്രമേ ചൊല്ലുന്നതുള്ളു ഞാൻ.
ജനകനൃപകന്യയാം തൻപ്രാണനാഥയെ–
ത്തനതുകരശക്തിയാൽ വീണ്ടെടുക്കും വിഭു.

തിരുവടിയൊടൊന്നിച്ചു കാഴ്ചയ്ക്കുമാത്രമായ്
പെരിയ കപിസൈന്യങ്ങളുണ്ടായിരുന്നിടും.
ത്രിഭുവനവുമൊന്നുപോൽ ശുദ്ധമാക്കുന്നൊരാ–
വിഭുവിനുടെ സൽകീർത്തി പാടും സുരാദികൾ.
അനഘമതു കേൾക്കുവോൻ, പാടുവോൻ, ചൊല്ലുവോൻ
ജനിമൃതിഭയംവിട്ടു മുക്തനായ്ത്തീർന്നിടും.''
അരിമയൊടു പാടുന്നിതാ രാമകീർത്തനം
ഹരിചരണനാളീകഭൃംഗം തുളസി ഞാൻ.
സകലഭവരോഗവും മാററുന്നൊരൗഷധം
മികവുടയൊരക്കീർത്തിസംസിദ്ധിദായകം.

കുവലയദലാംഗനായ്ക്കാമാഭിരാമനാ–
യവഗുണവിഹംഗമശ്രേണിക്കു വേടനായ്
അമരുമൊരു രാമൻെറ സൽഗ്ഗുണഗ്രാമത്തെ–
യനുദിവസമേവരും ശ്രദ്ധിച്ചു കേൾക്കണം.

കിഷ്കിന്ധാകാണ്ഡം തീർന്നു

ശാന്തൻ ശാശ്വതനപ്രമേയനനഘൻ
നിർവ്വാണശാന്തിപ്രദൻ
ബ്രഹ്മാശങ്കരശേഷസേവ്യനമലൻ
വേദാന്തവേദ്യൻ വിഭു
രാമാഖ്യൻ ജഗദീശ്വരൻ സുരവരൻ
മായാമനുഷ്യൻ മഹാ–
രാജോത്തംസമെനിക്കു സൗഖ്യമരുളാൻ
നിത്യം ഭജിക്കുന്നു ഞാൻ.

ഇല്ലന്യവാഞ്ഛിതമെനിക്കിഹ ചൊൽവു സത്യ–
മെല്ലാമറിഞ്ഞരുളുവോനവിടുന്നു രാമ!
സമ്പൂർണ്ണഭക്തിയിവനേകണമിഷ്ടമൂർത്തേ,
കാമാദിദോഷമൊഴിവാക്കണമുള്ളിൽനിന്നും.

നിരുപമബലപൂർണ്ണൻ സ്വർണ്ണശൈലാഭദേഹൻ
ദനുജവനശിഖാവാൻ ജ്ഞാനികൾക്കഗ്രഗണ്യൻ
സകലഗുണനിധാനം വാനരേശൻ ഹനുമാൻ
രഘുപതിവരദൂതൻതന്നെ വന്ദിച്ചിടുന്നേൻ.

* * *

ഗുരുജനവാക്കാലുള്ളകുളിർത്തൊരു
മരുദാത്മജനുടനുരിയാടി:

''മക്കടവരരേ, ഞാനങ്ങെത്തി–
പ്പുഷ്കരമിഴിയാം ജനകജയെ
കണ്ടുവരുംവരെ വാഴ്വിൻ, കൊററിനു
കന്ദഫലാദികൾ കൈക്കൊൾവിൻ.
ഇല്ല സുഖോചിതഭക്ഷണ,മെന്നാ–
ലല്ലലടക്കണമെല്ലാരും.
എൻകരളിൽപ്പരിതോഷമുദിപ്പൂ;
പെൺകൊടിയാളെക്കാണും ഞാൻ.''

എന്നു പറഞ്ഞക്കൂട്ടരെയെല്ലാം
വന്ദിച്ചും നിജഹൃദയത്തിൽ
സുന്ദരരാമമുഖാബ്ജം ചേർത്തും
മുന്നോട്ടുകപി കാൽവെച്ചു.
അർണ്ണവതീരത്തുൽബ്ഭാസിച്ചൊരു
'സുന്ദര'ഭൂധരശിഖരത്തിൽ

ലാഘവമോടേ കയറിച്ചെന്നഥ
രാഘവചരണസ്മരണത്താൽ
പുതിയൊരു ശക്തി വഹിച്ചുംകൊണ്ടാ–
ദ്യുതിമാനലറീ പലവട്ടം.
പാദാഘാതബലത്താൽത്താണൂ
പാതാളംവരെയശ്ശൈലം.
പായും രാഘവശരമെന്നോണം
വായുതനൂജൻ കുതികൊണ്ടാൻ.
സാരസലോചനദൂതവരേണ്യൻ
വീരൻ മാരുതിയെന്നോക്കെ,
സാഗരമോതീ മൈനാകത്തൊടു:
''വേഗം ചെല്ലുക നികടത്തിൽ;
വാനരനാഥനു വന്നൊരു കായ–
ക്ഷീണം തീർക്കുക പർവ്വതമേ!''

ചെന്നറിയിച്ചൂ ശൈലം; ഹനുമാ–
നൊന്നു തലോടിപ്പറയുകയായ്:

''വിശ്വേശ്വരനുടെ കാര്യംകണ്ടേ
വിശ്രമമെന്നതു പാടുള്ളൂ.''

അനിലാത്മജബലബുദ്ധികളറിവാ–
നകമേ കൗതുകമേറുകയാൽ
ഉരഗാംബികയെച്ചൊല്ലിയയച്ചൂ
സുരസയെ,യപ്പോഴമരന്മാർ.

''ഇന്നൊരു ഭോജനമേകീ വിധി മേ''–
യെന്നു പറഞ്ഞവൾ തടയുമ്പോൾ
പ്ലവഗകുലേശ്വരനോതീ: ''നിൽക്കൂ,
ഭവതിയെയൊന്നിവനറിയിക്കാം.
സ്വാമി രഘൂത്തമകാര്യം നേടി–
ത്താമസമെന്യേ ഞാനെത്താം.
ശ്രീമതി ജാനകിതൻ കഥയെല്ലാം
പ്രേമപ്രഭുവിനൊടുരചെയ്യാം.
പിന്നെ മടങ്ങി ക്ഷുത്പീഡിതയാം
നിന്നുടെ വായിലൊതുങ്ങാം ഞാൻ.
അമ്മേ, ചൊന്നതു സത്യം സത്യം
സമ്മതമരുളൂ പോകട്ടെ.''

മാരുതിവാക്യം വകവെയ്ക്കാതെ
മാറാതങ്ങവൾ നിലകൊൾകെ

തന്നുടലൊട്ടു വളർത്തിച്ചൊന്നാൻ:
''എന്നെ വിഴുങ്ങാനാമോ, തേ?''

ഒരുയോജനവരെ വിസ്താരത്തിൽ-
സ്സുരസപിളർത്തീ തൻ വദനം.
ഹനുമാനക്ഷണമിരുഗ്ഗുണമാക്കീ
തനുവിസ്താരം വിരുതോടേ.
പാടവമേറും സുരസ വളർത്തീ
ഷോഡശയോജന നിജവദനം
അതിലുമിരട്ടി വളർത്തീ ഗാത്രം
മതിമാൻ മാരുതസുതനപ്പോൾ.
വായ പിളർത്തുന്തോറും സുരസ
വായുജതനുവും വലുതായി.
ഒടുവിൽസ്സുരസാവദനം യോജന-
യൊരുന്നൂറായിക്കണ്ടപ്പോൾ,
അതികൃശതനുവായുള്ളിൽപ്പുക്കാ-
നതുപടി പോന്നു പുറത്തേക്കും.

''വിട തരികമ്മേ!''—വീണ്ടും മാരുതി
വിനയമൊടിങ്ങനെയറിയിക്കെ
പന്നഗമാതാവരുളിക്കൊണ്ടാൾ:
''എന്നെയയച്ചതു ദേവന്മാർ.
നിന്മതിബലവും വീര്യവുമറിവാൻ
വൃന്ദാരകരവരാശിച്ചു.
ബാഹുപരാക്രമനിധി നീ ധീമാൻ
രാഘവകാര്യം നിറവേററും.''

ആശിസ്സിങ്ങനെ നല്കിക്കൊണ്ടവ-
ളാശു ഗമിക്കെക്കപിവീരൻ
ഉൾത്തെളിവോടേ യാത്ര തുടന്നാ-
നത്തമദ്ഭുതക്ഷ്ണിരത്നം.
മുകളിൽക്കൂടിപ്പോകും ബഹുവിധ-
വികിരാദികളാം ജീവികളെ
ഛായപിടിച്ചു ഹനിച്ചു ഭുജിക്കും
മായാമയിയാം രാക്ഷസിയെ
കണ്ടു തൊഴിച്ചു വധിച്ചു ഞൊടിയിട-
കൊണ്ടു മഹാമതി കപിമുഖ്യൻ.
നിറകടലാകെത്താണ്ടിശ്ശീഘ്രം
മറുകര പൂകീ വീരേന്ദ്രൻ.

ആനന്ദോദയമരുളുമ്മാറൊരു
കാനനമവിടെക്കാണായി;
മൃഗകുലസങ്കുല,മനവധി വിഷ്ടിര
മൃദുമധുരസ്വരസങ്കീർണ്ണം.
മുമ്പിലൊരുജ്ജ്വലശൈലം മിന്നീ
വൻപനതിന്മേൽക്കരയേറി.

വാനരവൈഭവമല്ലിതു ഗിരിജേ,
മാനവപതിതൻ മാഹാത്മ്യം.

ലംഘിതപർവ്വതശൃംഗൻ കണ്ടാൻ
ലങ്കാനാമകമണിനഗരം.
അംബുധിവലയിതമത്യുന്നതമാം
പൊന്മണിദുർഗ്ഗം വിലസുന്നു.
ആപണരഥ്യാചാരുചതുഷ്പഥ-
ശോഭിതപുരമതു ശില്പാഢ്യം.
വാരണതുരഗഖരാദികളും ബഹു
വാഹനനിരയും തിങ്ങുന്നു.
അവിടം നിബിഡം നാനാരാക്ഷസ-
നിവഹശതത്താലനുവേലം.
ഉദ്യാനങ്ങൾ സരസ്സുകൾ വാപിക-
ളുദ്യോതിച്ചു പലമട്ടിൽ.
നാഗരികാംഗനമാരെക്കണ്ടാൽ
യോഗികൾപോലും മോഹിക്കും.
അചലവിശാലശരീരന്മാരാ-
മനവധി രാക്ഷസമല്ലന്മാർ
ഇടിതോല്ക്കുംപടി കട്ടരവമോട-
ങ്ങിടയുന്നതുമവനീക്ഷിച്ചാൻ.
ദിക്കുകൾ നാലും പരിരക്ഷിപ്പൂ
കക്ശനിശിചരയോധന്മാർ.
മഹിഷമനുഷ്യഖരാമിഷഖണ്ഡം
മദമൊടശിപ്പൂ ദുഷ്ടന്മാർ.

ഇവരുടെ കഥ ഞാനിങ്ങനെയല്പം
വിവരിച്ചതിനുണ്ടൊരു ഹേതു;
രാഘവസായകതീർത്ഥം പുക്കിവർ
വൈകുണ്ഠത്തിൽച്ചേരേണ്ടോർ.

നിരവധി രക്ഷികൾ നില്പതു കാണ്കെ-
ക്കരളിലുറച്ചു കപിവീരൻ:

'ഇരവിലിരുട്ടിൽക്കൃശതനുവായി–
പ്പുരമിതിനുള്ളിൽക്കയറും ഞാൻ.'

മശകസമാനം തനു ചെറുതാക്കി–
ദ്ദശമുഖനഗരം പൂകുമ്പോഴ്
പുരമതു കാക്കും ലങ്കാദേവത–
യരിശമൊടിങ്ങനെ ഗജ്ജിച്ചു:

''എന്നെഗ്ഗണിയാതുള്ളിൽക്കയറാ–
നുന്നിയ നീയാരതിമൂഢ!
എൻകരവിക്രമമെന്തറിവൂ നീ?
ശങ്കയൊരല്പവുമേശാതെ
ധിക്കൃതിയോടേ ലങ്കയിലേറും
തസ്കരരെന്നുടെ കബളങ്ങൾ.''

രുഷ്ടൻ കപിവരനതു കേട്ടപ്പോൾ
മുഷ്ടിചുരുട്ടി പ്രഹരിച്ചു.
വീരകരാഹതിയേററു പതിച്ചാൾ
ചോരവമിക്കും വദനവുമായ്.
ഉഴറിയെഴന്നേററുടമ്പ് ഭയമോടേ
തൊഴുതു നിശാചരിയറിയിച്ചാൾ:
''പങ്കജഭവനാം ദേവൻ മുന്നം
ലങ്കേശ്വരനു വരം നല്കേ,
നഗരം കാപ്പാനെന്നെയയച്ചു
ഭഗവാനീയൊരു മൊഴിയോടേ:

'വരുമൊരുകാലം; വീരാഗ്രിമനാ–
മൊരു കപി നിന്നെത്താഡിക്കും.
സുരരിപുവംശമൊടുങ്ങാറായെ
ന്നറിയണമപ്പോളയിവത്സേ!'

കമലജവാക്യം സാത്ഥകമായീ
സുമതേ, പെരുതാണെൻപുണ്യം
സീതാനായകദൂതനെയിപ്പോൾ
ശ്രീതാവുംപടി കണ്ടു ഞാൻ!
സ്വഗ്ഗസുഖങ്ങളുമത്യുത്തമമാം
മുക്ത്യാനന്ദവുമൊരുമിച്ചാൽ
ഒരുനിമിഷത്തെസ്സത്സംഗത്തോ–
ടൊപ്പം തുങ്ങുകയില്ലല്ലോ!

കോസലപതിയെദ്ധ്യാനിച്ചുംകൊ–
ണ്ടാശു കരേറുക നഗരത്തിൽ.
കുറവുവരാതെ സമസ്തംകാര്യം
നിറവേററുക നീ നിർവ്വിഘ്നം.
രാമകൃപാലവമുണ്ടെന്നാകിൽ–
ക്കോമളസുധയാം ദുർവ്വിഷവും;
വൈരി സുഹൃത്താസ്സ്വീരും നൂനം
വഹ്നിയുമവനു തണുപ്പേകും.
പാരാവാരം ഗോഖുരജലമാം
മേരുമഹാഗിരി ലഘുരേണു.''

എന്നു പറഞ്ഞവരം പോയീ; മാരുതി
ചെന്നുകരേറീ നഗരത്തിൽ.
ഓരോഗൃഹവും നോക്കിക്കാണ്കെ–
പ്പോരാളികളുണ്ടതിസംഖ്യം.
പില്പാടെത്തീ രാക്ഷസപതിതൻ
ശില്പമനോഹരനിലയത്തിൽ.
കൊള്ളകയത്രേ പള്ളിയുറക്കം
കൊട്ടാരത്തിൽദ്ദശകണ്ഠൻ.
മിഴികരംനടത്തീ മാരുതി ചുററും
മിഥിലാപതിസുതയങ്ങില്ല.
പുരിയിൽ ചുററിനടക്കെക്കണ്ടാൻ
ഹരിമന്ദിരയുതമൊരു ഗേഹം.
ശ്രീരാമായുധമുദ്രിതമായി–
ട്ടാരാജിച്ചു മണിനിലയം.
ദ്യുതിയേറും ബഹുതുളസികളവിടെ–
ക്കതിരിട്ടങ്ങനെ നില്ക്കുന്നു.
കണ്ടു തെളിഞ്ഞ കവീശ്വരനോർത്താ–
'നുണ്ടോ സജ്ജനമിങ്ങെങ്ങാൻ?
പങ്കിലമാനസരാശരരല്ലേ
ലങ്കാവാസികളാസകലം?'

അനിലജനിങ്ങനെ ശങ്കിക്കുമ്പോ–
ഴവിടെ മുഴങ്ങീ തിരുനാമം.
നിദ്രയിൽനിന്നുമുണന്ന വിഭീഷണ–
നുത്തമഭക്തൻ പ്രാർത്ഥിപ്പൂ.

ഉള്ളിൽ നിനച്ചു ഹനുമാനുടനേ
'നല്ലവരിവിടെയുമുണ്ടല്ലോ.

സകലചരിത്രവുമിപ്പോൾ ഞാനി–
സ്സുകൃതിവരേണ്യനെയറിയിക്കും.
ആര്യരിൽനിന്നുമുദിക്കുകയില്ല
കാര്യവിനാശം ലവലേശം.'

ആരണരൂപം കൈക്കൊണ്ടുടനേ
മാരുതി ശബ്ദം കേൾപ്പിച്ചു.
നിശമനമാത്രയിലാരെന്നറിവാൻ
ദശകണ്ഠാനുജനങ്ങെത്തി.
കൈതൊഴുതമലൻ കുശലം ക്കുറി–
ക്കൗതുകപൂർവ്വം ചോദിച്ചാൻ:

''ആരാണങ്ങേക്കഥയെന്താണെ–
ന്നാരായുന്നേൻ ദ്വിജതിലക!
സുമതേ, ഹരിപദസേവകനെങ്കിൽ
മമ ഹൃദയത്തിൽ സന്തോഷം.
ദീനദയാനിധി രാഘവനെങ്കിൽ
ഞാനതിഭാഗ്യം കൈവന്നോൻ.''

രാമചരിത്രം ചൊല്ലി,ത്തന്നുടെ
നാമവുമോതീ കപിവീരൻ.
പുളകമണിഞ്ഞാരിരുവരുമൊപ്പം
പുരുഷോത്തമഗുണമോർമ്മിച്ചാർ.

തൻകഥ ചൊല്ലി വിഭീഷണനേവം:
''ലങ്കാനായകസഹജൻ ഞാൻ.
പേരു വിഭീഷണനെന്നാണറിയൂ
വീരജനങ്ങൾക്കണിമുത്തേ!
ദശനനിരയ്ക്കു നടുക്കു കുടുങ്ങിയ
രസനകണക്കു വസിപ്പൂ ഞാൻ.
ദീന,നനാഥനിലുണ്ടാകില്ലേ
മാനവനാഥനു കനിവല്പം?
രാമപദസ്മൃതിയില്ലെന്നാകിൽ
താമസതനുവാൽ ഫലമുണ്ടോ?
ഇന്നു ജനിച്ചൂ വിശ്വാസം മമ
വന്നുഭവിച്ചൂ സത്സംഗം.
താവകദർശനഭാഗ്യമുദിച്ചതു
ദേവദയാലവമൊന്നാലേ.''

പ്ലവഗകുലാധിപനോതീ: ''കേൾക്കു
യുവരാജാവേ, ചൊല്ലാം ഞാൻ.

പ്രീതൻ തിരുവടി ദാസന്മാരിൽ;
രീതിയിതത്രേ കാണുന്നു.
ഇല്ല കുലീനത; ചപലൻ കപിഞാ–
നെല്ലാമട്ടിലുമപകൃഷ്ടൻ;
ഒരുവനുഷസ്സിലുണർന്നു കുരങ്ങെ–
ന്നറിയാതൊന്നു പറഞ്ഞെന്നാൽ
ജലപാനത്തിനു സംഗതിയാകി–
ല്ലുലകിലിതാൎക്കാൎക്കറിയില്ല?
ആവിധമധമൻ ഞാനെന്നാലും
ദേവൻ കരുണ പൊഴിക്കുന്നു.''

അമ്ഭോജാക്ഷഗുണങ്ങരം നിനയ്ക്കെ–
ക്കണ്ണുനിറഞ്ഞൊരു കപിവീരൻ
ഉക്തി തുടൎന്നാ, ''നീദൃശനാമൊരു
ഭക്തജനപ്രിയനാരുള്ളൂ?
തന്തിരുവടിയെ വെടിഞ്ഞു നടപ്പോൻ
സന്താപാഗ്നിക്കിരയാകും.''

ഭഗവൽഗുണഗണമോതുന്നേരം
മഹിതാനന്ദം കൈവന്നു.

ചൊല്ലി വിഭീഷണനപ്പോരം ജാനകി–
യല്ലലൊടമരും വൃത്താന്തം.
സോദര, കാണ്മാനാശിപ്പൂ ഞാൻ
സീതയെയെന്നാൻ കപിവീരൻ.

മാൎഗ്ഗമുരച്ചു രാവണസഹജൻ
മാരുതപുത്രൻ നടകൊണ്ടു.
ചെല്ലുകയായീ കൃശതനുവോടേ
നല്ലൊരശോകോദ്യാനത്തിൽ.
ജനകജതന്നെക്കണ്ടൊരുനേരം
മനസാ മാരുതി വന്ദിച്ചു.
രാമപ്രണയിനി നാരംപോക്കുന്നു
രാവിലുറക്കംകൂടാതെ.
മേനി മെലിഞ്ഞു വിളർത്തു ജടയാൽ
വേണിയൊരൊററത്തിരിയായി.
രാമഗുണങ്ങരം നിനച്ചുമുരച്ചും
രാമാതിലകം മേവുന്നു.
തൻകഴലിൽത്തനതക്ഷികരം, ഭൎത്തൃ–
പ്പൊൻകഴലിൽത്തനതുരംപ്പൂവും

അപ്പിച്ചുംകൊണ്ടമരും സതിയെ–
ത്തഹൃമനസ്സൻ ദർശിച്ചു.

ഭൂരുഹപത്രശതങ്ങൾക്കിടയിൽ–
ത്തീരെ മറഞ്ഞൊരു കപിമുഖ്യൻ

ചിന്തിക്കുകയായിപ്പൊഴതോർത്താ–
ലെന്തേ മാമകകർത്തവ്യം?

ഉടനങ്ങെത്തീ മോടിവളർത്തിയ
ചടുലാക്ഷികളാലുപസേവ്യൻ,

ജനകാത്മജതൻ ചിത്തം കവരാൻ
മനസിജദാസൻ ദശകണ്ഠൻ.

ലലനാമണിയെ വശത്തുവരുത്താൻ
പലതുമുരച്ചു ഖലശീലൻ.

''സുന്ദരി, സീതേ, ചതുരേ, കേൾക്കൂ
മണ്ഡോദരിയും സഖിമാരും

നിൻ ദാസികളായ് സേവിച്ചീടും
നന്നായ് ശപഥംചെയ്യുന്നേൻ.

ഇന്ദീവരദളമോഹനമിഴിയാ–
ലൊന്നു കടാക്ഷിച്ചരുളേണം.''

പുല്ക്കൊടി നുള്ളിയെറിഞ്ഞുംകൊണ്ടു–
ദുഃഖനിമഗ്ന വെറുപ്പോടേ

കാന്തസ്മരണാപൂർവ്വമുരച്ചാൾ
കാമിദശാസ്യനൊടതുനേരം:

''വിടരുകയുണ്ടോ ഖദ്യോതത്തിൻ
വെട്ടം തട്ടുകിലംഭോജം?

രാക്ഷസമൂഢ, നിനക്കെന്തറിയാം
രാഘവസായകവൃത്താന്തം?

ദേവനമനുജനമകലത്താകെ
നീ വന്നെന്നെക്കട്ടല്ലോ!

കഷ്ടം! നീയൊരു ലജ്ജാഹീനൻ
ദുഷ്ടൻ ദുർവ്വിഷയാസക്തൻ.

രാവണ, നീയൊരു തൈജസകീടം
രാഘവനുജ്ജ്വലമാർത്താണ്ഡൻ.''

പരുഷവചസ്സിതു കേൾക്കുകയാല–
ങ്ങരിശംമൂത്തൊരു ദശവക്ത്രൻ

അസിലതയൂരിയുരച്ചാൻ: ''സീതേ,
അവമാനിച്ചു നീയെന്നെ.

അന്തരമില്ലിക്കൊട്ടുവാളാലേ
നിൻ തലയിപ്പോറം കൊയ്യും ഞാൻ.
ഞാനരചെയ്വത്തു മാനിക്കായ്കിൽ
പ്രാണാപായം വന്നെത്തും.''

''സരസിജദാമമനോജ്ഞവു,മതുപോൽ
കരികരകഠിനവുമായെന്നും,
വിലസും കോസലരാമഭുജത്താൽ
വലയിതമാകില്ലിനിയെങ്കിൽ,
എൻ ഗളനാളമിതപ്പിക്കുന്നു
നിൻ കൊട്ടുവാളിൻ വാഴ്ത്തലയിൽ.
കാളും വിരഹജ്ജ്വാലയസഹ്യം;
വാളാൽ പോക്കുക മമ താപം.
ശീതളമാമസിധാരയിലെന്നുടെ
വേദന മുഴവനമലിയട്ടെ.''
ക്രോധാന്ധൻ ദശകന്ധരനുടനേ
സീതയെ വെട്ടാനോങ്ങുമ്പോറം
നന്നല്ലേതും നീതിവിരുദ്ധത—
യെന്നു തടുത്തു മയപുത്രി.

പിന്നെ നിശാചരിമാരെ വിളിച്ചാ—
മന്നവനിങ്ങനെയറിയിച്ചു:

''അരുളുവിനനുനയ വാക്കുകളിവളോ—
ടതു പററാഞ്ഞാൽ ഭീഷണിയും;
അംഗനയാളെപ്പാട്ടിൽവരുത്തണ—
മെങ്ങനെയെങ്കിലുമതിവേഗം.
ഒരുമാസത്തെസ്സമയം നല്ലാ—
മോതിക്കൊറംവിൻ നിശ്ശങ്കം.
നിരസിക്കുന്നു മമ മൊഴിയെന്നാ—
ലരിയും വാളാൽഗ്ഗളനാളം.''

ഭയമേകുമ്മാറീവിധമോതി—
ബ്ഭവനംപൂകീ ലങ്കേശൻ.

മുററിയഭീകരരൂപത്തോടേ
ചുററിലുമെത്തീ രാക്ഷസിമാർ.
ഭീതികലന്നൊരു ഭാവത്തോടേ
സീതയിരിപ്പതു കണ്ടപ്പോറം,
ത്രിജടാഭിഖ്യവഹിക്കും രാക്ഷസി
സുജനസ്നേഹം മുററുന്നോറം,

ഹരിപദസേവനശീലമിയന്നോ-
ളരിയവിവേകം ചേരുന്നോരം
തിങ്ങിക്കൂടിയ ചാപല്യംപെറു-
മംഗനമാരോടതുനേരം
കുണ്ഠിതമാന്നു കഥിച്ചാളിരവിൽ-
ക്കണ്ട കിനാവിൻ കഥയെല്ലാം.

'ശങ്കിക്കാതൊരു വാനരനെത്തി
ലങ്കാനഗരം വെണ്ണീറാക്കി.
ആശരസൈന്യമശേഷമൊടുക്കീ
വാശിയൊടക്കപി സമരത്തിൽ.
രാവണപാണികളിരുപതുമൊന്നി-
ച്ചാവികടൻകപി വെട്ടിത്തള്ളി.
മൊട്ടയടിച്ചൂ നരപതി ശീഷം
നഗ്നതചേർത്തു തനുവിങ്കൽ.
നിന്നില്ലരിശം നമ്മുടെ നൃപനെ-
പ്പിന്നെക്കഴുതപ്പുറമേററി,
പോയീ തെക്കോട്ടമ്മട്ടരചൻ
രാജാവായീ തത്സഹജൻ.
പരിപാലിക്കുക ഞങ്ങളെയെന്നായ്
പുരജനമൊന്നിച്ചത്ഥിക്കെ
ചൊല്ലിയയച്ചൂ സീതാദേവിയെ-
യുള്ളലിവോടേ രഘുനാഥൻ.

അറിവിൻ, നാലു ദിനങ്ങൾക്കുള്ളിൽ
ശരിയാസ്ത്രീരും സ്വപ്നം സത്യം.

ത്രിജടാവാക്യം കേട്ടു വിഷാദം
രജനീചരികൾക്കുണ്ടായി.
പേടിയൊടവനിജതന്നെക്കൂപ്പി-
ക്കൂടിയ നാരികൾ നടകൊണ്ടാർ.

ജാനകി ചിന്താപരവശയായി:
'ഹീനൻ കബ്ബുരകുലനാഥൻ
ഒരുതിങ്ങൾക്കകമെന്നെക്കൊല്ലാൻ
കരുതി വസിക്കുകയാണല്ലോ.'

പിന്നെ ത്രിജടയൊടിങ്ങനെ ചൊന്നാൾ
വന്ദിച്ചുംകൊണ്ടമലാംഗി:

''ആപത്തിൽ തുണചെയ്‌വാനെത്തിയൊ-
രമ്മേ, ഞാനൊന്നത്ഥിപ്പൂ.

ഇത്തനു വെടിയാനുള്ളൊരുപായം
സത്വരമവിടുന്നരുളേണം.
ദുസ്സഹവിരഹം താങ്ങിക്കൊാംവാൻ
ദുഃഖിതയാം ഞാനാളല്ല.
ഹതപുണ്യയ്ക്കായ് വിറകു വരുത്തി–
ച്ചിതയൊന്നുടനേ തീർത്താലും.
പിന്നെക്കരുണയൊടവിടുന്നമ്മേ,
വഹ്നികൊളുത്തിത്തന്നാലും.
സത്യം മാമകഭർത്തൃസ്നേഹം
സാർത്ഥകമാക്കിച്ചെയ്താലും!''

കാതുപിളർത്തും മൊഴിയിതു കേട്ടാ–
ലേതൊരുചിത്തം തകരില്ല?
രുജ പോക്കീടാൻ കാലുപിടിച്ചാ–
ത്രിജട കഥിച്ചാളന്നേരം:

''അരുതേ ദുഃഖം, ധീരതയാളുക
നരവരതനയേ, നീയിപ്പോാം.
നിൻപതി രാമൻതിരുവടി ധീരൻ
ജൃംഭിതവീര്യൻ പുകാംപെററോൻ.
ഇരവിൽപ്പാതികഴിഞ്ഞൂ, ചെന്തീ–
യിവിടെക്കിട്ടാൻ വഴിയില്ല.''

ശോകമൊഴിപ്പാനീ വാക്കോതി–
പ്പൂകീ നിലയം നിശിചരിയും.

വിരഹാതുരയായ് വീണ്ടുംവീണ്ടും
വിലപിച്ചൂ സതി വൈദേഹി:

''ഹുതവഹസിദ്ധിക്കില്ലാ മാർഗ്ഗം
വിധിയും ഹാഹാ! വിപരീതം.
അംഗാരംപോലനവധി താരക–
ളംബരവേദിയിലെരിയുന്നു.
എന്നാലവയിലൊരെണ്ണംപോലും
വന്നു പതിപ്പീലിങ്ങയ്യോ!
പാവകമയനാണിപ്പോാം ചന്ദ്രൻ
പാരിലതിൻ പൊരി തൂകില്ല.
മതിബിംബത്തിനുകൂടിയുമാഹാ!
മമ ഭാഗ്യക്ഷയമറിവുണ്ടാം.
അരികത്തുള്ളൊരശോകദ്രുമമേ
പരിതാപം നീ കോാപ്പീലേ?

നിന്നുടെ നാമം സാൎത്ഥകമാക്കാ–
നെന്നഴൽ മാററിപ്പാലിക്കു.
നിൻതളിരഗ്നിക്കൊക്കും; നല്ലക
ചെന്തീ; വെന്തുമരിക്കാം ഞാൻ.''

വിരഹാകുലയെക്കണ്ടു വലീമുഖ–
വരന്നു വിഷാദം വൎദ്ധിച്ചു.
കഴിയും നിമിഷമൊരോന്നുമൊരോരോ
കല്പംപോലേ കരുതിപ്പോയ്.
ഇട്ടു താഴത്തേക്കു കപീന്ദ്രൻ
പുഷ്പപ്രഭമാം തിരുവാഴി
വാസ്സുമശോകം കനിവില്ലതിത്തോരു
തീക്കനൽപോലത്തു കണ്ടപ്പോൾ
സീതയെഴുന്നേററുൾത്തെളിവോടേ
മോതിരമുടനേ കൈക്കൊണ്ടു.
രഘുപതിനാമാങ്കിതമാമൂൎമ്മിക
മൃഗമിഴി കണ്ടു സാശ്ചൎയ്യം.
കരളിലുദിച്ചു ഹൎഷവുമൊപ്പം
വിരഹവിഷാദവുമത്തുസമയം.

'രാമനജയ്യൻ; തോല്പിച്ചീടാൻ
ഭൂമിയിലൊരുവനുമാളല്ല.
മായാവിദ്യയ്ക്കുളതല്ലോൎത്താ–
ലീയൊരു മോതിരമുണ്ടാക്കാൻ.'

മാൻമിഴിയിങ്ങനെ ചിന്തിക്കുമ്പോൾ
തേന്മൊഴിതൂകീ കപിമുഖ്യൻ.
പാദോജാക്ഷഗുണാവലി കേൾക്കെ–
സ്സീത മറന്നു തൻ ദുഃഖം.
കാതും കരളുമൊരുക്കിജ്ജാനകി
കൗതുകപൂൎവ്വം വൎത്തിക്കെ,
മാരുതി ചൊന്നാനാദിമുതല്ക്കേ
വീരരഘൂത്തമവൃത്താന്തം.

സുന്ദരി ചൊന്നാ, ''ളിക്കേൾക്കും മൊഴി
കണ്ണിന്നാമൃതമാസ്സ്വീരുന്നു.
എന്നാലും നീ മറവിലിരിപ്പാ–
നെന്തേ സംഗതി? മമ ബന്ധോ!''
സീതാനികടം പൂകീ ഹനുമാൻ
പ്രീതിയൊടിമ്മൊഴി നിശമിക്കെ

വന്നൊരു വിസ്മയശങ്കകളോടേ
തമ്പി തിരിച്ചു തൻവദനം.

''കോമളശീലേ, തായേ, ജാനകി,
രാമനൃപാലകദൂതൻ ഞാൻ.
കരുണാമൂർത്തിക്കിയ്യുള്ളോനിൽ–
പ്പെരുതുണ്ടമലേ, വിശ്വാസം.
ഭവതിക്കാര്യേ, വിശ്വാസത്തിനു
ദിവസകരോത്തമകുലജാതൻ
എന്നുടെ കൈയിൽത്തന്നരുളീടിന
ചിഹ്നം, മോതിരമിതു ഭദ്രേ!''
''മർത്ത്യവലീമുഖർ തമ്മിലിവണ്ണം
മൈത്രിക്കെങ്ങനെ വഴിയുണ്ടായ്?''
എന്നാരായും സതിയൊടു മാരുത–
നന്ദനനൊക്കെയുമുരചെയ്തു.
ചൊന്നതു കേൾക്കെദ്ദേവിക്കവനിൽ
വന്നുഭവിച്ചു വിശ്വാസം.
ഉത്തമരാഘവസേവകനാണെ–
ന്നുള്ളിലുറച്ചു കളവാണി.
ആനന്ദാശ്രുവൊഴുക്കിക്കൊണ്ടാ–
വാനരനോടവളുരിയാടി:
''വിരഹപയോധിയിൽ മുങ്ങിയൊരെന്നെ–
ത്തരണികണക്കേ കാത്തു നീ.
അറിയുന്നുണ്ടിവളനിലജ, നിന്നുടെ
പരമത്യാഗം വഴിപോലെ.
സദയം ചൊല്ലുക മമ നാഥന്നും
സഹജനുമിപ്പോൾ സുഖമാണോ?
കനിവു വളർന്നൊരു കോമളചിത്തൻ
മനുവംശേശ്വരനെന്നാളും.
എന്നോടിങ്ങനെ നിഷ്കൃപനാവാ–
നെന്തേ സംഗതി? ഹനുമാനേ!
അവിടുന്നടിയിണപണിവോർക്കെല്ലാ–
മനുദിനമരുളും കുശലങ്ങൾ.
ചൊല്ലൂ ദാസിയെയോർക്കുന്നുണ്ടോ
വല്ലപ്പോഴും രഘുനാഥൻ?
എന്നാ, ശ്യാമമനോഹരദേഹം
കണ്ണാൽക്കണ്ടു കുളിക്കും ഞാൻ?''

വാർത്തു കണ്ണീരബലാമണിയാം
വാക്കു തടഞ്ഞു കണ്ഠത്തിൽ.
''തീരെ മറന്നു തിരുവടിയെന്നെ''–
ദ്ധീരത വിട്ടു വിവശാംഗി.

മാനിനിയാളുടെ ദുഃഖം കണ്ടൊരു
മാരുതിയിങ്ങനെയറിയിച്ചു:
''ദശരഥമന്നവനന്ദനരിപ്പോഴും–
കുശലികളത്രേ മാതാവേ!
വേർപെട്ടല്ലോ ജാനകിയെന്നൊരു
വേദനമാത്രം തങ്ങുന്നു.
കരുതണമങ്ങോട്ടുള്ളതിലൊട്ടും
കുറവല്ലിങ്ങോട്ടുള്ള പ്രേമം.
ചിത്തമുറപ്പിച്ചമ്മേ, കേൾക്കണ–
മുത്തമപൂരുഷസന്ദേശം:

'കല്മഷരഹിതേ, വിരഹാന്ധൻ ഞാൻ
കാണ്മതു സർവ്വം പ്രതികൂലം.
പുത്തൻ തളിരുകളെല്ലാം ദയിതേ,
കത്തുംവഹ്നികണക്കായി.
ഇരവുകൾ കാളതമിസ്രകളിപ്പോ–
ളിനനാശ്ശീർന്നു പനിമതിയും
കുവലയവിപിനം കങ്കളിലയ്യോ!
കുത്തിക്കൊള്ളും കുന്തവനം.
കടുചുടുതൈലം വർഷിക്കുന്നു
കരിനിറമാളും ജീമൂതം.
മന്ദസമീരൻ ഭീതിവളർത്തി–
പ്പന്നഗതുല്യം ചീറുന്നു.
ഇന്നലെയോളം സൗഖ്യം ചേർത്തവ–
യിന്നതിദുഃഖം നല്കുന്നു.
പറയാനവസരമുണ്ടായ്‌വരികിൽ
കുറയും വേദന,യതു സിദ്ധം.
എന്നാലാരോടുരചെയ്യും ഞാ–
നെന്നഴലറിവാനാളുണ്ടോ?
നമ്മുടെ ഹൃദയപ്രേമത്തിൻ പൊരു–
ളെന്മനമല്ലാതറിയില്ല.
മനമതു സതതം വാഴകയല്ലീ,
ജനകസുതേ, നിന്നരികിൽത്താൻ

അമലപ്രേമചരിത്രമിതാണെ–
ന്നറിയുക സീതേ, മമ ദയിതേ!''

പ്രഭുസന്ദേശം കേട്ടു കുളിർത്തൊരു
സുഭഗ, മറന്നു തന്നെത്താൻ.

കപികുലമുഖ്യനുരച്ചാ, ''നമ്മേ,
കരളിൽദ്ധീരത കൈക്കൊള്ളൂ.
പ്രണതഹിതപ്രദനാമ്മേശൻതൻ
പ്രഭുതയിലുറക്കളമർപ്പിക്കൂ.
ഞാനുരചെയ്തതു ചിന്തിച്ചിപ്പോൾ
മാനസഖേദമുപേക്ഷിക്കൂ.
ശലഭസമാനം നിശിചരനിവഹം
ജ്വലനനതുല്യം രാമാസ്ത്രം.
മാലിതറിഞ്ഞാൽ പ്രഭുവിങ്ങെത്തും
കാലവിളംബം വരികില്ല.
രാഘവശരമാം സൂര്യനുദിച്ചാൽ
രാക്ഷസതിമിരമൊടുങ്ങിപ്പോം.
ദേവിയെയിന്നേ കൊണ്ടുഗമിപ്പാ–
നാവുമെനിക്കെന്നറിയേണം;
എന്നാലങ്ങനെ ചെയ്‌വാൻ കല്പന
തന്നിട്ടില്ലാ രഘുനാഥൻ.
കഷ്ടതമാറാൻ കാത്തുവസിക്കണെ–
മൊട്ടുദിനങ്ങൾ കഴിഞ്ഞോട്ടെ;
അക്കുലോദ്ഭവനിങ്ങോട്ടെത്തും
മക്കടസൈന്യവുമുണ്ടാകും.
ദനുജരെയെല്ലാം കൊന്നുമുടിക്കും
ദയിതയൊടൊത്തു മടങ്ങിപ്പോം.
നാരദമുഖ്യമുനീശ്വരർ, പാടും
വീരചരിത്രമിതെങ്ങെങ്ങും.''

''മകനേ, നിന്നെപ്പോലതികൃശരോ
മക്കടരൊക്കെയുമതു ചൊല്ലൂ. .
ഇവിടെക്കാണും രാക്ഷസയോധ–
പ്രവരരശേഷം തടിയന്മാർ.
ഇങ്ങതിബലരാമിവരോടേല്പാൻ
നിങ്ങൾക്കാമോ, ഹനുമാനേ!''
ജാനകി, തന്നുടെ സംശയമിങ്ങനെ
വാനരവീരനെയറിയിക്കെ

മേരുവിനൊപ്പം വലുതാക്കീ നിജ—
മേനി, പരാക്രമപാഥോധി.
ഏതൊരു വീരനുമതുകണ്ടെന്നാൽ
ഭീതിയൊടോടിമറഞ്ഞീടും.
ദൃഢവിശ്വാസം വന്നു സീത—
യ്ക്കുടനേ ചെറുതായ്ക്കപിദേഹം.

''വാനരജാതിക്കതിബലമില്ലാ
വാഴ്ക്കും ബുദ്ധിയുമില്ലമ്മേ!
കരുണാകരനാം രഘുകുലമണിതൻ
പരമപ്രാഭവമൊന്നാലേ
ചെറിയൊരു സർപ്പം കൊത്തിവിഴുങ്ങും
ഗരുഡൻ തന്നെയുമതുന്നൂനം.''

ശക്തൻ ഹനുമാൻതന്നുടെ വാക്യം
ഭക്തിരസാർദ്രം കേൾക്കുകയാൽ
പ്രീതിനിറഞ്ഞാ രാമപ്രിയനൊടു
സീത കഥിച്ചാൾ സസ്നേഹം:

''ബലശീലങ്ങൾക്കെല്ലാം നല്ലൊരു
കലവറയാകുക നീ വത്സ!
ഗുണനിധിയമരൻ നിർജ്ജരനാം നീ
ദിനമനുനാഥൻ കനിയട്ടെ.''

മൊഴിയിതു കേൾക്കെക്കീശാധീശൻ
മുഴുകീ പൂർണ്ണപ്രേമത്തിൽ.
തൊഴുതറിയിച്ചാൻ: ''കൃതകൃത്യൻ ഞാൻ;
പഴുതായ്പോമോ തവ വാക്യം?
ഇപ്പൊഴുതൊന്നിനിയറിയിക്കട്ടെ,
ക്ഷുൽപീഡിതനാണമ്മേ, ഞാൻ.
സ്വാദുഫലങ്ങൾ നിറഞ്ഞുകിടപ്പൂ
പാദപപംക്തിയിലണിയണിയായ്.''

അരുളീ ജാനകി: ''രക്ഷികളിങ്ങു—
ണ്ടനവധി രാക്ഷസമല്ലന്മാർ.''

''അവരെത്തെല്ലും പേടിയെനിക്കി—
ല്ലനുമതിതന്നാലതുപോരും.''

വിരുതൻ ബലവാൻ ഹനുമാനെന്നോ—
ത്തുരചെയ്തു സതി സാനന്ദം:

''മകനേ, ചെല്ലൂ, നാഥനെയോർക്കു
മധുരഫലങ്ങൾ ഭുജിക്കു നീ.''

വാരിജനേത്രയെ വന്ദിച്ചുടനേ
വാടിയിലേറീ കപിവീരൻ.
തൻപശിയെല്ലാം മാററിയശേഷം
തല്ലിയൊടിച്ചൂ വിടപങ്ങൾ.
കലഹിച്ചെത്തിയ കാവല്ക്കാരിൽ–
ച്ചിലരെക്കൊന്നു നിമിഷത്തിൽ.
ചിലരങ്ങെത്തീ രാജസമക്ഷം
വിലപിച്ചിങ്ങനെയറിയിച്ചു:

''കാടൻ മക്കടനൊരുവൻ നമ്മുടെ
വാടിയിലെത്തീ തമ്പ്രാനേ!
കായ്കനിയെല്ലാം തിന്നു ദുഷ്ടൻ
കാവല്ക്കാരെക്കൊലചെയ്തു.
ശാഖികളെല്ലാം തച്ചുതകർത്തു,
ഭീകരനങ്ങനെ വിഹരിപ്പൂ.''

യോധന്മാരെച്ചൊല്ലിയയച്ചാൻ
ക്രോധംപൊങ്ങിയ ദശവക്ത്രൻ.
അലറിക്കോപിച്ചനിലജനപ്പോ–
ഴസ്സുരപ്പടയോടെതിരിട്ടു.
ചത്തുമലച്ചൂ രാക്ഷസനികരം
ശക്തൻകപിയുടെ കൈയുക്കാൽ.
പ്രാണൻതങ്ങിയ ചിലരങ്ങെത്തി–
ക്കേണറിയിച്ചൂ വൃത്താന്തം.
നന്ദനനക്ഷകുമാരനെ വിട്ടൂ
ചെന്നടരാടാനസുരേന്ദ്രൻ.
വൻപടയൊത്തവനെത്തിയനേരം
ജൃംഭിതവീര്യൻ കപിവര്യൻ
പെരുമരമൊന്നു പുഴക്കിത്താഡി–
ച്ചരണ്ടൊടികൊണ്ടഥ നിഹനിച്ചാൻ.
പടയിൽപ്പലരുടെ ജീവനൊടുങ്ങീ
പലരും ധൂളിയിലടിപെട്ടു.
ശേഷിച്ചവരിൽച്ചിലരങ്ങെത്തി–
ത്രാസത്തോടേ ചൊല്ലുകയായ്:

''മുഷ്കരനക്കപി;യവനാൽ ഹതനാ–
യക്ഷകുമാരൻ തിരുമേനി!''

പുത്രവധത്താൽ കോപം പൊന്തിയൊ–
രുദ്ദശകന്ധരനിടരോടേ

മേഘനിനാദനെയാശു വരുത്തി-
ദ്രോഹിയൊടേല്പാനരുടംചെയ്തു.

''അവനെക്കൊല്ലരുതുടനേ ബന്ധി-
ച്ചിവിടേക്കെത്തു മകനേ, നീ.
മക്കടനവനെക്കണ്ടാലേതൊരു
ദിക്കിൽ പാപ്പവനെന്നറിയാം.''

അവരജനിധനം കേട്ടു ചൊടിച്ചുട-
നതുലിതബലനിധി ജിതശക്രൻ,
വീരഭടാവലിയൊത്തു തിടുങ്ങി-
പ്പോരാടീടാൻ നടകൊണ്ടാൻ.
ഭീഷണനവനെക്കണ്ടു കപീന്ദ്രൻ
രോഷമൊടലറിച്ചെന്നേററാൻ.
മാമരമൊന്നു പുഴക്കിയെറിഞ്ഞാൻ
മാരുതി, തേരു തകൻേറപോയ്.
എത്തിയ രാക്ഷസഭടരെക്കൈയാൽ
മട്ടിച്ചവനിയിൽ വീഴിച്ചു.
സ്യന്ദനഹീനൻ മേഘനിനാദൻ-
തന്നുടെനേരേ പാഞ്ഞെത്തി.
വൻപന്മാരവർ തമ്മിലിടഞ്ഞൂ
കൊമ്പൻവാരണയുഗളംപോൽ.
താഡിച്ചരിയെശ്ശീഘ്രം ഹനുമാൻ
ചാടിക്കയറീ തരുവൊന്നിൽ.
തെല്ലിട മൂർച്ഛിച്ചവനിയിൽ വീണൊരു
മല്ലൻ രാവണിയാഞ്ഞേററു.
മായാസംഗരമാരംഭിച്ചൂ
മാരുതി തോററില്ലതുകൊണ്ടും.
വീരൻ രാവണപുത്രൻ കപിയുടെ
നേരേ വിട്ടാൻ ബ്രഹ്മാസ്ത്രം.

'ഭൈരവമിതിനെക്കൂട്ടാക്കാഞ്ഞാൽ
ഗൗരവലോപം വന്നെത്തും.'

എന്നു നിനച്ചു കപീന്ദ്രൻ നില്ലേ-
ച്ചെന്നു തറച്ചൂ വിധിബാണം.
വീഴംവീഴ്ചയിലനവധി രാക്ഷസ-
വീരഭടന്മാരടിപെട്ടു.

പന്നഗപാശംകൊണ്ടു വരിഞ്ഞു
പിന്നെക്കപിയെദൈത്യേന്ദ്രൻ.

പൊക്കിയെടുപ്പിച്ചടനേ പോയാ–
നൽക്കടവിജയമദത്തോടേ.

നഗവരകന്യേ, ധന്യേ, കേൾക്കുക
ഭഗവൽപ്രിയരാം വിബുധന്മാർ
അല്പി,ലഹസ്സിലുമാരുടെ നാമം
ചൊല്പിയഴിപ്പൂ ഭവബന്ധം,
അത്തിരുവടിതൻ ദൂതനെയുണ്ടോ
കെട്ടിമുറുക്കാൻ കഴിയുന്നു?
രഘുവരകാര്യം നേടാൻ ഹനുമാൻ
ലഘുത വരിച്ചൂ തനിയേതാൻ.

പിടിയിൽപ്പെട്ടൊരു കപിയെക്കാണ്മാ–
നടനടി കൂടീ ജനസംഘം.
പ്രഭുതതുളുമ്പും രാവണസഭതൻ
പ്രാഭവമെങ്ങനെ വർണ്ണിപ്പൂ?
വിശ്വജനാദരപൂരിതമാമതു
വിസ്മയമരുളീ കപിഹൃത്തിൽ.
ദിക്പാലാദിസുരന്മാരെല്ലാം
നില്പുണ്ടവിടെത്തൊഴുകൈയായ്.
വിറകൊള്ളുന്നൂ രാക്ഷസപതിതൻ
പുരികം ചുളിയുകിലമരന്മാർ.
അനിലജനേതും കൂസിയതില്ലാ
ഫണികൾക്കിടയിൽഗ്ഗരുഡൻ പോൽ.
അസുരാധീശൻ കപിയെക്കണ്ടെ
ഹസിതം തൂകീ ദുർവാക്കും.
പുത്രവധസ്മൃതിയുളവാകുകയാ–
ലത്തലുയർന്നൂ ഹൃദയത്തിൽ.
കക്കശചിത്തൻ ചോദിച്ചാ,''നെട!
മക്കട, നീയാരതു ചൊല്പു.
ആരുടെ പിന്തുണകൊണ്ടാണിന്നെൻ
താരണിവാടി തകർത്തതു നീ?
ധൃഷ്ടതമുററിയ ദുർഗ്ഗനായീ–
ദുഷ്ടൻ, നിന്നെക്കാണ്മൂ ഞാൻ.
എന്തപരാധം ചെയ്തു രാക്ഷസ–
രന്തകനഗരം പൂകിക്കാൻ?
പ്രാകൃത, ചൊല്പു കാരണമിപ്പോൾ
പ്രാണനിലില്ലേ കൊതി തെല്ലും?''

''രാവണ, കേൾക്കു, ചൊല്ലാമെല്ലാം;''
രാമപദാശ്ശകനുരചെയ്തു:
''ആയാസം വിട്ടാരുടെ കെല്പാൽ
മായ രചിപ്പു നിഖിലാണ്ഡം;
മൂത്തികൾ മൂന്നും കമ്മംചെയ്‌വതു–
മോത്താലാരുടെ മഹിമാവാൽ;
ആരുടെ കെല്പാൽ പന്നഗനാഥൻ
പാരിടമെല്ലാം താങ്ങുന്നു;
അസുരവധം ചെയ്തമരക്കുന്നതി–
യരുളാനാരു പിറക്കുന്നു;
യുഷ്മാദൃശമതിഗവ്വമശേഷം
ഭസ്മീകൃതമാസ്തീരുമ്പോൾ,
വിക്രമവാരിധിയാരു മുറിച്ചു
കക്ശശാങ്കരകോദണ്ഡം;
ഖരദൂഷണരും ബാലിയുമാരുടെ
കരബലവഹ്നിക്കിരയായി;
ആരുടെ ബലലവമൊന്നാൽ നില്പൂ
പാരു, ചരാചരസമ്പന്നം;
മാനവപതിയാമാരുടെയിഷ്ട–
പ്രാണേശ്വരിയെ ഹരിച്ചു നീ;
അഗണിതഗുണഗണശേവധിയാമ–
ബ്ഭഗവാൻതന്നുടെ ദൂതൻ ഞാൻ.

ലങ്കാനായക, മാററാർമുമ്പിൽ
നിൻകരവിക്രമമറിവൂ ഞാൻ.
കൃതവീര്യാത്മജനോടു കയത്തൊരു
കഥയും നന്നായറിയും ഞാൻ.
ബാലി –വലീമുഖനാഥൻ—തന്നുടെ
വാലിൽത്തൂങ്ങിയ കഥയറിയാം.
വീരാത്മാവേ, രാവണ, നിന്നുടെ
പേരു പരക്കാത്തിടമുണ്ടോ?''

നിന്ദിച്ചിങ്ങനെയുരചെയ്തപ്പോ–
ളൊന്നു ചിരിച്ചു ദശകണ്ഠൻ.
പിന്നെയുമോതീ പവനതനൂജൻ:
''മന്നവ കേൾക്കു മമ വാക്യം.
ഫലപകാണ്ഡങ്ങൾ പറിച്ചു ഭുജിച്ചതു
വലിയ വിശപ്പാലത്രേ ഞാൻ.

തരുശിഖരങ്ങളൊടിച്ചുകളഞ്ഞതു
വെറുമൊരു വാനരചാപല്യം.

ദുഷ്ടനിശാചരരെന്നെക്കൊൽവാൻ
ധൃഷ്ടതയോടേ പാഞ്ഞെത്തി.

എന്നെ വധിപ്പാൻവരികനിമിത്തം
കൊന്നേൻ ഞാനക്കശ്മലരെ.

ധരയിതിലെന്നും സ്വന്തം ദേഹം
പരമപ്രിയമാണഖിലക്കും.

ബന്ധിച്ചു തവ നന്ദനനെന്നെ–
ബ്രഹ്മാസ്ത്രത്താ,ലതിനെന്തേ?

മൽപ്രഭുകാര്യം കാംക്ഷിക്കുകയാ–
ലല്പവുമില്ലിതിലവമാനം.

മന്നവ, പാണികരംകൂപ്പിയിതാ ഞാൻ
നിന്നോടൊന്നിഹ നേരുന്നു.

മാനസഗർവ്വം കൈവിട്ടാലും
ഞാനുരചെയ്‌വതു കേട്ടാലും.

സ്വീയകുലത്തിൻ നിലനില്പിന്നായ്
മായാമോഹം കൈവെടിയൂ.

അഭയം ഭക്തർക്കുളിവിളങ്ങും
വിഭുവിൻപാദം ധ്യാനിക്കൂ.

അമിതചരാചരമൊക്കെ വിഴുങ്ങും
ശമനനുമാരെപ്പേടിപ്പൂ;

അത്രൈലോക്യപ്രഭുവിനൊടരുതേ
ശത്രുത; നൽകൂ ജനകജയെ.

കരുണാജലനിധി നതജനപാലൻ
ഖരരിപു രാഘവനെന്നറിയൂ.

ചെന്നടിതൊഴുതാൽ പിഴകരം പൊറുക്കും
നിന്നെക്കാക്കും രഘുനാഥൻ.

പൊൻകഴലുള്ളിലുറപ്പിച്ചനിശം
ലങ്കാരാജ്യം വാണാലും.

വെണ്മതിപോലെ പുലസ്ത്യൻതൻപുകരം
നിർമ്മലമാണെന്നറിയേണം.

തെളിയുമതിൽത്തവ കർമ്മപ്പിഴയാ–
ലുളവാക്കൊല്ല കളങ്കം നീ.

തിരുനാമാമൃതമല്ലെന്നാകിൽ
തീരെ വിളങ്ങാ മൊഴിയേതും.

എത്ര വിഭൂഷകളുണ്ടായാലും
വസ്ത്രവിഹീനസ്സുഴകുണ്ടോ?
ഏതും രാമസ്തുതിയില്ലെങ്കിൽ
ശ്രുതികരംകൊണ്ടൊരു ഫലമില്ല.
ലാഭമലാഭത്തിന്നു സമാനം;
ശോഭിക്കുകയില്ലൊന്നാലും.
ഉറവില്ലാത്തൊരു പുഴയെന്നവനെ-
പ്പറയാം; കാരണമെന്തെന്നോ?
മാരി വരുമ്പോരം വദ്ധിച്ചാലും
തീരെയുണങ്ങും ഗ്രീഷ്മത്തിൽ.
രാമവിരോധിയെ രക്ഷിച്ചീടാൻ
രാവണ, കെല്പില്ലൊരുവന്നും;
ശങ്കിക്കേണ്ടാ, ശപഥംചെയ്യാം
ശങ്കരവിധി ഹരിമുഖ്യക്കും..
പീഡാകരമാം മോഹമകററി-
ത്തേടുക ഭഗവച്ചരണം നീ.''
മതിമാൻ മാരുതി ചൊല്ലിയതെല്ലാ-.
മതിഹിതവാക്കുക,ളെന്നാലും,
കരളിൽത്തിങ്ങിയൊരഭിമാനത്താ-
ലരചൻ പുച്ഛിച്ചുരചെയ്താൻ:

''ജ്ഞാനമെനിക്കിന്നുപദേശിപ്പാൻ
വാനരഗുരുവൊന്നിങ്ങെത്തി.
മൃത്യുവിതാ നിന്നരികിലണഞ്ഞു
തത്തോഡദ്ബോധനമിതു പോരും.''

ചൊല്ലീ ഹനുമാൻ: ''നീയോതിയപോ-
ലല്ല, മറിച്ചാം പരിണാമം!
നിന്മതിവിഭ്രമമാണിതു മൂഢ!
നിശ്ചയ;മതു ഞാനറിയുന്നു.''

കോപിച്ചലറീ ലങ്കേശര,''നി-
പ്പാപിയെ വെട്ടിനുറുക്കട്ടെ.''

കല്പനകേരംക്കെക്കപിയെക്കൊല്ലാൻ
കബ്ബുരരനവധി പാഞ്ഞെത്തി.
തന്നുടെ മന്ത്രിപ്രവരരുമായി-
ച്ചെന്നു വിഭീഷണനതുനേരം
അഗ്രജപാദം വന്ദിച്ചോതീ:
''വ്യഗ്രതയരുതേ തിരുമേനീ!

ദൂതരെയാഹാ! നിഹനിച്ചെന്നാൽ
നീതിവിരോധം വന്നെത്തും.
മററുതരത്തിൽ ശിക്ഷ വിധിക്കുക
കുററക്കാരനു രാജാവേ!''
അമ്മതമുത്തമമെന്നായുടനേ
സമ്മതമേകീ സഭികന്മാർ.

''എങ്കിലൊരംഗം ദൂഷിതമാക്കി
ലങ്ക കടത്തുക മർക്കടനെ.
വാലാണല്ലോ കീശകുലത്തിനു
ചേലിൽ പ്രിയതരമെന്നാളും.
എണ്ണയിൽ മുക്കിയ വസനം വാലിൽ–
ത്തിണ്ണം ചുററിത്തീവെയ്ക്കിൻ.
വാലില്ലാതെ മടങ്ങി, പ്രഭുവിനെ
വാനരനിങ്ങു വരുത്തട്ടെ.
ഇവനതിമാത്രം വാഴ്ത്തിപ്പറയു–
ന്നവനെക്കണ്ണാൽ കാണട്ടെ.''

ആശരവാക്യം നിശമിച്ചുള്ളാൽ
ഹാസംതുകീ കപിവര്യൻ.
ഓർത്താൻ മാരുതി ദേവി സരസ്വതി
പേർത്തും തുണയിന്നരുളീടും.
ചുററിക്കൂടീ രാക്ഷസനിവഹം
തെറെറന്നാജ്ഞ നടത്തീടാൻ.
വസനം തൈലം നെയ്യിവയെല്ലാം
വന്നുനിറഞ്ഞൂ ധാരാളം.
വാരിച്ചുററുന്തോറും തന്നുടെ
വാലു വളർത്തീ ഹനുമാനും.
വസ്ത്രം വന്നതു മുഴുവൻ ചുററീ;
വാലോ വീണ്ടും നീളുന്നു.
നിന്നു ചിരിച്ചു കാണാൻ വന്നവർ
നിന്ദിച്ചു ചിലർ താഡിച്ചു.
പൊതിയാനംശുകമില്ലാതായീ
മതിയെന്നാശരർ ചിന്തിച്ചു.
കൊട്ടിഘോഷിച്ചാർത്തു ഭടന്മാർ
കെട്ടിയെടുത്തു ഹനുമാനെ.
പിന്നെപ്പുരിയിൽ ചുററിനടന്നു
വഹ്നികൊളുത്തീ വാലിന്മേൽ.

തീയാളുന്നതു കണ്ടു കപീന്ദ്രൻ
കായം തീരെച്ചെറുതാക്കി.
പാശം ശ്ലഥമായ്ത്തീരുകയാല–
ഞ്ഞാശുഗനന്ദനനതിവേഗം
ഹാടകനിർമ്മിതഹർമ്മ്യത്തിന്മേൽ
ചാടിക്കയറീ ദൃഢചിത്തൻ.
ഭീമവിപത്തതു കാണുകയാലേ
ഭീതിയിൽ മുഴുകീ രാക്ഷസിമാർ.
നാലുപുറത്തും ചുററിയടിച്ചു
നാല്പത്തൊമ്പതു വായുക്കൾ.
അലറിക്കൊണ്ടു കുതിച്ചാനോരോ
നിലയത്തിന്മേലതികായൻ.
കത്തിയെരിഞ്ഞുതുടങ്ങീ നഗരം
സ്വസ്ഥതയററൂ സകലക്കും.
ലക്ഷം ലക്ഷം ചെന്തീജ്ജ്വാലക–
ളക്ഷണമാളീ, ഗഗനത്തിൽ.
അയ്യോ! തായേ, താത,യിതേവിധ–
മാർത്തനിനാദം കേൾക്കായി.
''മാലിതിൽനിന്നും നമ്മെശ്ശീഘ്രം
പാലിച്ചീടാനാരുള്ളൂ?
വാനരനല്ലിവനോർത്താലേതോ
വാനവനെന്നേ പറയാവൂ.
സത്തരുരച്ചതു കേൾക്കാഞ്ഞതിനാ–
ലിത്തരമാപത്തുളവായി.
ഉടയോനില്ലാതിപ്പുരമാകെ–
ച്ചുടുവെണ്ണീറായ്ത്തീർന്നല്ലോ!''
ഒന്നേ ബാക്കി; വിഭീഷണഭവനം
മുന്നേപ്പോലതു നിലനിന്നു.

ഇല്ലതിലത്ഭുതമേതും ഗിരിജേ,
ചൊല്ലാം കാരണമെന്തെന്നോ?
പാവകദേവനു ജന്മം നല്കിയ
ദേവനു ദൂതൻ കപിവര്യൻ;
അതിനാൽ ഭക്തവിഭീഷണനിലയം
ചിതമായ്ക്കാത്തു സാരജ്ഞൻ.

ലങ്കാനഗരം ചുട്ടൊരുശേഷം
വൻകടൽ പൂകിപ്പുവഗേന്ദ്രൻ,

വാലിൽ കത്തും വഹ്നികെടുത്തി-
ച്ചേലിൽച്ചെററിടയിളകൊണ്ടാൻ.
പിന്നെക്കൃശനായ് ജാനകിതന്നുടെ
മുന്നിൽച്ചെന്നു കരംകൂപ്പി
അത്ഥിക്കുകയാ, ''യമ്മേ, രഘുപതി-
യങ്ങേക്കരുളാനെൻകൈയിൽ
തന്നതുപോലൊരു ചിഹ്നം നല്ലാൻ
ധന്യേ, കനിയണമിന്നിപ്പോരം.''

ജനകജ നല്കീ ചൂഡാരത്നം
ഹനുമാനേറീ പരിതോഷം.
''ചൊല്ലുക വത്സ, മടങ്ങിച്ചെന്നിനി
വല്ലഭനോടെൻ വചനങ്ങരം.

നാഥ, നമസ്തുതിപൂവ്വം കിങ്കരി-
മൈഥിലിയങ്ങോട്ടറിയിപ്പൂ.
താനേ പൂണ്ണമനോരഥ,നെന്നാൽ
ദീനരിലവിടുന്നലിവാണ്ടോൻ.
എൻകരരം ദിനമനുകരളും ദുസ്സഹ-
സങ്കടമാററുക മമ ദേവ!

ശക്രകുമാര ജയന്താഖ്യാനം
മക്കടനായക, കേരംപ്പിക്കു.
വിഭവമന്നെയ്ത മഹാബാണത്തിൻ-
വീര്യമുണത്തുക ഹനുമാനേ!
ഇനിയൊരുമാസം തികയുംമുമ്പെൻ
പ്രണയേശ്വരനിങ്ങെത്തായ്കിൽ,
ഉയിരൊടുകൂടിക്കാണുകയില്ലാ
ജനകജയെന്നതുമുരചെയ്യൂ.
നിന്നെക്കണ്ടതുകൊണ്ടെൻ ഹൃത്തട-
മൊന്നു തണുത്തു കപിമൗലേ!
എന്നാൽ നീയും യാത്രയ്ക്കനുമതി-
യെന്നോടിപ്പോരം ചോദിപ്പൂ.
എങ്ങനെ ജീവൻ നിലനിത്തും ഞാൻ?
ഇങ്ങിനി രാവാം പകൽപോലും.''

അഴലൊഴിവാക്കാൻ പലതും ചൊല്ലി-
ക്കഴലിണകൂപ്പിക്കപിമുഖ്യൻ
രാമസമീപം പൂകിക്കൊരംവാൻ
താമസമെന്യേ നടകൊണ്ടാൻ.

ഗർജ്ജിച്ചാൻ കപി പോകുന്നേരം
ഗംഭീരദ്ധ്വനിയതു കേൾക്കെ,
വിഭ്രമമാർന്നൊരു രാക്ഷസികൾക്കോ
ഗർഭ്ഭച്ഛിദ്രവുമുളവായി.

അംബുധിതാണ്ടിച്ചെന്നു കപീശ്വര–
നാറ്റാദാരവമുണ്ടാക്കി.
വിക്രമനിധിയെക്കണ്ടു വലീമുഖ–
രൊക്കെയുമാർത്താരുച്ചത്തിൽ.
പുതിയൊരുജന്മം കൈവന്നാൽപ്പോൽ
പുളകംപൂണ്ടാരവരപ്പോൾ.
അനിലതനൂജമുഖാഭയൊടൊപ്പം
തനുവിൻപ്രഭയും കാണുകയാൽ
രഘുവരകാര്യം സാധിച്ചെന്നൊരു
സുഖദവിചാരം കൈവന്നു.
കരയിൽപ്പെട്ടു കുഴങ്ങും മത്സ്യം
കടലിൽച്ചേർന്നാലെന്നോണം,
പരമാശ്വാസം നേടിക്കൊണ്ടാർ
ഹരികുലമൊക്കെയുമന്നേരം.
അംഗദമുഖ്യവലീമുഖനിവഹം
ലങ്കാവാർത്തകൾ ചോദിച്ചു
വാതജനുത്തരമോതിയുമങ്ങനെ
സീതാപതിയെദ്ദർശിപ്പാൻ
ആർത്തിയകന്നൊരു ഭാവത്തോടേ
യാത്രതിരിച്ചാരവരെല്ലാം.
കണ്ടാർ മധുവന,മംഗദസമ്മതി–
യുണ്ടാവുകയാലതിലേറി
മതിയാവോളം തിന്നുതിമിപ്പാൻ
മധുരഫലങ്ങളടർത്തുമ്പോൾ
തടയാനെത്തിയ കാവല്ക്കാരെ–
ത്തല്ലിട്ടോരെപ്പായിച്ചാർ.
മുറവിളിയോടേ രക്ഷികളെത്തി–
പ്പറയുകയായീ വൃത്താന്തം.
'കാവു തകർത്തു രാജകുമാരൻ'
ഭൂവരനപ്പോളൂഹിച്ചു.
'രാഘവകാര്യം നിറവേററിയതിൻ–
മോഹനലക്ഷണമിക്കൃത്യം;

അല്ലെന്നാലെൻ കപികളിലാരും
തല്ലിയഴിക്കില്ലാരാമം.'

അരചൻ ചിന്തിച്ചമരും നേര-
ത്തരികത്തെത്തീ കപിസംഘം.
വീണുവണങ്ങിയ തന്നാൾക്കാരെ-
ക്ഷോണീതിലകൻ കൈക്കൊണ്ടാൻ.
കുശലാന്വേഷണമായി പിന്നെ-
ക്കൗതുകത്തോടേ സുഗ്രീവൻ.

അപ്പൊഴുതവരും ചൊന്നാരേവം:
''ത്വൽപ്പദദർശനപുണ്യത്താൽ
കപിവര, കുശലം വന്നു, രാഘവ-
കൃപയാൽക്കാര്യം നിറവേററി.
ഈയുള്ളോരുടെ ജീവൻ കാത്തു
വായുതനൂജൻ വീരേന്ദ്രൻ.''

കുറാന്നനിലകുമാർനെയപ്പോൾ
മാറിൽച്ചേർത്താൻ സുഗ്രീവൻ.
ഉടനേ രാമനൊടിക്കഥ ചൊൽവാൻ
നടകൊണ്ടാരവരെല്ലാരും.
കഞ്ജദളാക്ഷൻ പരിതോഷത്തൊടു
കണ്ടു കപീന്ദ്രരെ,യപ്പോഴേ
സാധിച്ചു നിജകാമിതമെന്നൊരു
ബോധം പെട്ടെന്നുളവായി.

ഉടജപ്രാന്തസ്ഥലിയിൽ വിളങ്ങും
സ്ഫടികശിലാതലമൊന്നിന്മേൽ
വാണരുളുന്ന കുമാരന്മാരെ
വാനരവൃന്ദം വന്ദിച്ചു.

''നാഥ, ഭവൽകൃപയാരിൽപ്പതിയും
നാനാഭവ്യവുമവനുണ്ടാം.
ധന്യനവന്നു നിരന്തരകുശലം
വന്നുഭവിക്കും കരുണാബ്ധേ!
സുരനരമുനിവരസന്ദോഹത്തിൻ-
പരമപ്രീതിയുമവനുണ്ടാം.
വിജയമവന്നേ, വിനയമവന്നേ
വിമലഗുണങ്ങളുമതുപോലെ.
അവനുടെ നിർമ്മലകീർത്തി പരക്കും
ഭുവനം മൂന്നിലുമെന്നെന്നും.

നിന്മഹിമാവാൽക്കാര്യം നേടീ
ജന്മമിവക്കും ഫലവത്തായ്.
ഹനുമദവിക്രമമോതിക്കൊാംവാ-
നനവധി നാവുകാം മതിയാകാ.''
ജാംബവദുക്തികളീവിധമെല്ലാം
ജാഗ്രതയോടേ കേട്ടപ്പോാം
ആനന്ദംപൂണ്ടനിലതനൂജനെ-
യാശ്ലേഷിച്ചാൻ ശ്രീരാമൻ.

മാനവനാഥൻ ചൊന്നാൻ: ''വത്സ,
ജാനകിയെങ്ങനെ മരുവുന്നു?
പ്രാണൻപോകാതേതുവിധത്തിൽ
മാനേലുംമിഴി സൂക്ഷിപ്പൂ?''

''രാവും പകലും നിലകൊള്ളുന്നു
കാവലിനങ്ങേത്തിരുനാമം.
സുദൃഢം ബന്ധിച്ചമരുകയത്രേ
ഹൃദയകവാടം ധ്യാനത്താൽ.
കഴലിൽക്കെട്ടുപിണഞ്ഞു കിടപ്പൂ
മിഴിയാം ചങ്ങലയെപ്പോഴും
ഏതുവഴിക്കു പുറത്തു കടക്കും
നാഥ, ഭവൽപ്രിയതൻ പ്രാണൻ?

വിടചോദിക്കെച്ചൂഡാരത്നമി-
തടയാളത്തിനു തന്നരുളി.''

മഞ്ജുളമണിയതു വാങ്ങിത്തന്നുടെ
നെഞ്ചിലമർത്തീ രഘുവീരൻ.
വിരഹക്ലിഷ്ടനൊടോതീ ഹനുമാൻ:
''കരുണാസിന്ധോ, കേട്ടാലും.
നിറബാഷ്പത്തൊടു നീരലർമിഴിയാ-
ളൊരു സന്ദേശം നല്കീ മേ:

'കാതരയാം ഞാനാത്മേശ്വരനുടെ
കാലുപിടിച്ചോന്നറിയിപ്പൂ;
ദീനജനങ്ങാംക്കൊരു മിത്രം
ധ്യാനിപ്പോക്കോ വരദാതാ.
എപ്പൊഴുമേതുവിധത്തിലുമോത്താൽ
ത്വൽപ്പദസേവിനിയല്ലോ ഞാൻ.
എങ്കിലുമെന്നെയുപേക്ഷിപ്പതിനാ-
യെന്തപരാധം ചെയ്തു ഞാൻ?

ഉണ്ടൊരു ദോഷമെനിക്കെന്നോതാ–
മിണ്ടലൊടതു ഞാനറിയുന്നു.
ദേവ, ഭവാനൊടു വേർപെട്ടിട്ടും
ജീവൻതങ്ങുകയാണിവളിൽ.
ഒന്നുനിനച്ചാൽ ഞാന,ല്ലെന്നുടെ
കണ്ണുകളത്രേ കുററക്കാർ;
തുലയാൻപോകും ജീവനെയുക്കിൽ–
ത്തടയുകയാണീ നയനങ്ങൾ.
അവ വർഷിക്കും കണ്ണീർദ്ധാരയി–
ലടിമുടി മുഴുകുകയാലല്ലി,
നെടുവീർപ്പായ മരുത്തു വളർത്തും
കൊടിയ വിയോഗച്ചെന്തീയിൽ
തൂലംപോലെരിയാഞ്ഞതു മാമക–
കോലം കോസല ഭർത്താവേ?'

വിപുലവിപത്തേ ദേവി,ക്കതു ഞാൻ
വിവരിക്കാത്തതുതാൻ ഭേദം.
ഓരോ നിമിഷവുമോരോ കല്പം
നീരജനേത്രയ്ക്കെന്നോതാം.
ലേശം വൈകാതങ്ങോട്ടെത്തണ–
മാശരവംശമൊടുക്കേണം.
നീചജനങ്ങളിൽനിന്നതിവേഗം
മോചിപ്പിക്കണമവനിജയെ.''

പ്രണയാതുരതൻ ദുഃഖം കേൾക്കെ–
പ്രഭുവിനു മിഴിനീരുളവായി.

''എല്ലാമട്ടിലുമൊരുവൻ നിത്യവു–
മെന്നെശ്ശരണംപ്രാപിച്ചാൽ
എന്തിനു പിന്നെയവന്നു വിപൽബ്ഭയ–
ചിന്തന,മോക്കുക കപിമൗലേ!''
ചൊല്ലി കപീന്ദ്രൻ: ''ദേവ, ഭവൽസ്മൃതി–
യില്ലാത്തവനേ വിനപററൂ.
മംഗളമൂർത്തേ, രാക്ഷസനിഗ്രഹ–
മങ്ങേയ്ക്കോർത്താൽ നിസ്സാരം.
മീളുക ശത്രുവിനാശംവഴിയായ്
മീൻകണ്ണാളാം ജനകജയെ.''

രവികുലസംഭവനോതീ: ''കേൾക്കൂ
പവനകുമാരക, നിന്നെപ്പോൽ

ഉപകൃതിചെയ്തൊരു പുരുഷോത്തമനി-
ന്നുലകം മൂന്നിലുമില്ലല്ലോ.

സത്തമ, പാർത്താലേതുവിധത്തിൽ
പ്രത്യുപകാരംചെയ്യും ഞാൻ?
ഒന്നും തോന്നുന്നില്ല കപീന്ദ്ര!
നന്നായോർത്തു കണ്ടെത്താം.''

ദേവവചസ്സുകൾ കേട്ടും, തന്മുഖ-
ഭാവം കണ്ടും കപിരാജൻ

ചിത്തമഴിഞ്ഞു നമസ്കൃതി പൂർവ്വം
ഭക്തിയൊടിങ്ങനെയറിയിച്ചാൻ:

''രക്ഷിക്കുക മാം രക്ഷിക്കുക മാം
പക്ഷ്മളലോചന, ഭഗവാനേ!''

എഴനേല്ക്കാതെ കിടക്കും ദാസനി-
ലൊഴുകീ രാഘവകാരുണ്യം.

കരകമലത്താൽത്തടവീ തലയിൽ
കപിയെയുയർത്തീ കാകുൽസ്ഥൻ.

അലിവൊടു മാറിൽച്ചേർത്താൻ പിന്നീ-
ടരികിലിരുത്തീട്ടരുൾചെയ്താൻ:

''രാവണപാലിത ലങ്കാനഗരം
പാവകനേകിയതെമ്മട്ടിൽ?

അത്യുന്നതമായ്‌നില്ക്കും ദുർഗ്ഗം
ചുററിലുമില്ലേ, ചൊല്ലുക നീ.''

പ്രഭുവിൻതുഷ്ടി നിരീക്ഷിക്കുകയാ-
ലഭിമാനംവിട്ടറിയിച്ചാൻ:

''മാനവനായക, ചഞ്ചലചിത്തൻ
ഞാനൊരു ശാഖാമൃഗമല്ലീ?

വിടപംതോറും ചാടുകയല്ലേ
പടുത കുരങ്ങിന്നതു സിദ്ധം.

വൻകടൽചാടിക്കാഞ്ചനപുരിയാം
ലങ്കയിലെത്തീ തവ ദാസൻ;

ചുട്ടുകരിച്ചേൻ നഗരം; ദേവ-
ദ്വിട്ടുകളെന്നാൽ ഹതരായി;

സപദി നടത്തീ സാഹസമോട-
ങ്ങുപവനഭഞ്ജനകർമ്മം ഞാൻ.

എല്ലാം താവകവൈഭവ;മല്ലവു-
മില്ലിതിലെന്നുടെ ചാതുര്യം.
ഭഗവൻ, നിൻകൃപയുള്ള ജനത്തിനു
സുഗമം സർവ്വവുമെന്നെണ്ണും.
ചുട്ടമല്ലോ ഹഹ! നിൻ വീര്യത്താൽ
ബഡവാനലനെച്ചെറു തൂലം!
തൃപ്പദഭക്തി സുഖപ്രദമാക്കും;
കല്പിച്ചരുളണമതുനിത്യം.''

കീശമനോരഥസിദ്ധിക്കപ്പോ-
ളാശിസ്സേകീ രഘുനാഥൻ.

രാമകൃപാമൃതമറിവോനന്യ-
പ്രേമമുദിക്കില്ലചലസുതേ!
ഇക്കഥ കേട്ടു ധരിക്കുന്നവനോ
ഭക്തി ഭവിക്കും ഹരിയിങ്കൽ.

ആശീർവ്വാദം കേട്ട വലീമുഖ-
രാശു മുഴക്കീ ജയഘോഷം.

പിന്നെത്തിരുവടി കിഷ്കിന്ധാപതി-
തന്നെ വിളിച്ചോന്നരുളംചെയ്തു:
''കല്പന നൽകു കപികൾക്കെല്ലാം
ക്ഷിപ്രം യാത്രയൊരുങ്ങട്ടെ.''

പൂമഴതൂകിസ്സുരജനമപ്പോൾ
പൂകുകയായീ സ്വസ്ഥാനം.

രവിസുതകല്പന കേട്ടതിവേഗം
പ്ലവഗപ്പടയൊന്നണഞ്ഞെത്തി.
അലറിത്തിങ്ങിക്കൂടീ മേന്മേ-
ലതുലബലന്മാരവരെല്ലാം.
വാരിജലോചനചരണസരോജം
വാനരസംഘം വന്ദിച്ചു.
തൃക്കണ്ണാലേ വീക്ഷിച്ചാൻ പ്രഭു
മർക്കടസേനയെയലിവോടേ.
ദേവകടാക്ഷംകൊണ്ടു ലഭിച്ചോരു
ദേഹബലത്താൽ പ്ലവഗങ്ങൾ
അക്ഷയപൗരുഷശാലികളായീ
പക്ഷം കിട്ടിയ ഗിരിനിരപോൽ.

സമ്മോദത്തോടു യാത്രതിരിച്ചാ-
നംബുജലോചനനന്നേരം.
മംഗലസൂചകശകുനം പലതും
ഭംഗിയിലവിടെക്കാണായി.
ഭാവുകപൂർണ്ണന്ന ശുഭമാം ശകുനം
കേവലനീതിക്കനുയോജ്യം.
പ്രീതിപ്രദമായൊന്നു തുടിച്ചു
സീതയ്ക്കുടനേ വാമാംഗം.
നാഥൻ യാത്രപുറപ്പെട്ടെന്നൊരു
ബോധമുദിച്ചു വിരഹിണിയിൽ.
മംഗളമയമായ്ജ്ജാനകി കണ്ടവ
ലങ്കാനാഥന്ന വിപരീതം.

യാത്രാവൃത്തവിശേഷം വഴിപോൽ
വാഴ്ത്താനാവില്ലൊരുവന്നും.

നഗദാരുക്കൾ പുഴക്കിയെടുത്തു
നഖരായുധരാം പ്ലവഗന്മാർ.
ഗഗനതലത്തിലുമവനിത്തട്ടിലു-
മഹമഹമികയാ ചാഞ്ചാടി.
ദിക്കരികൾക്കും ഭയമുണ്ടാംവിധ-
മുൽക്കടതരമായ് ഗർജ്ജിച്ചു.
ക്ഷോണി നടുങ്ങീ മലകൾ കുലുങ്ങീ
ക്ഷോഭം കടലിന്നുളവായി.
ദിനകരസോമസുരാദികളിൽ സ്ഫുട-
മനുപമഹർഷം കളിയാടി.
മർക്കടവികടഭടന്മാർ പാടീ
പുഷ്കരലോചനമാഹാത്മ്യം.
മഹിതൻ ഭാരം താങ്ങാനരുതാ-
തഹിരാജാവും വിഷമിച്ചു.

ഇങ്ങനെ യാത്രതുടന്നു കൃപാനിധി
തെങ്കടലോരം പ്രാപിച്ചു.
കണ്ണിൽക്കണ്ട ഫലങ്ങളടത്തി-
ത്തിന്നുതുടങ്ങീ കപിവൃന്ദം.

ലങ്കദഹിച്ച ദിനംതൊട്ടേററം
ശങ്ക വളർന്നു രാക്ഷസരിൽ.
സ്വന്തം വീടുവിടാതെയിരു,ന്നവർ
ചിന്തിക്കുകയായിമ്മട്ടിൽ:

'ചൊല്ലാം, നിശിചരവംശത്തിന്നിനി–
യില്ലല്ലോ ഹാ! രക്ഷാമാർഗ്ഗം.
ഇങ്ങോട്ടെത്തിയ ദൂതനുകൂടിയു–
മിത്രപരാക്രമമുണ്ടെങ്കിൽ
അവനെച്ചൊല്ലിയയച്ചോൻ വന്നാ–
ലിവിടത്തെക്കഥയെന്താകും?'

ഭയവൃത്താന്തം ദൂതിയുരച്ചു
മയതനയയ്ക്കും മാലായി.
പതിചരണങ്ങളിൽ വീണുവണങ്ങി–
സ്സ്തുതിമന്ദോദരിയർത്ഥിച്ചാൾ:
''മതി, മതി, രാമദ്വേഷം നാഥ,
ഹിതകരവാക്കുകൾ കേട്ടാലും.
ആശരനാരീഗർഭം തകരും
കീശപരാക്രമമോർക്കുമ്പോൾ.
നല്ലതു വരുവാൻ കൊതിയുണ്ടെങ്കിൽ
തെല്ലും താമസമേശാതെ
ഓതുക സചിവരൊടിപ്പോൾത്തന്നെ
സീതയെ രാമനു നല്കീടാൻ.
സീത, തവാന്വയകമലവനത്തിനു
ശീതളനിശയാണറിയേണം.
ഒന്നു ദൃഢസ്വരമോതുന്നു ഞാൻ
തമ്പിയെ വേഗം നല്കാഞ്ഞാൽ,
ശിവനും വിധിയും ചിന്തിച്ചാലും
തവഹിതമേകാനാവില്ല.
ശ്രീരാമാസ്ത്രമഹാഭുജഗങ്ങൾ–
ക്കീ രാക്ഷസരോ, ഭേകങ്ങൾ;
വെട്ടിവിഴുങ്ങാനിടയാകാതെ
പെട്ടെന്നേകുക സാഹായ്യം.''

പാരിൽ ദുർമ്മദചൂഡാമണിയായ്–
പ്പേരുപരത്തിയ ദശകണ്ഠൻ,
ഒന്നു ഹസിച്ചു പറഞ്ഞുതുടങ്ങീ
മന്ദോദരിയോടു മറുവാക്യം:

''ഭീരുതയെന്നതു യോഷാസഹജം
നേരായിട്ടും നിരുപിച്ചാൽ.
മംഗലകാലമടുക്കുമ്പോഴും
തിങ്ങും ഭീതിയവർക്കുള്ളിൽ.

മഹിളാമാനസമതിവേഗത്തിൽ
മലിനീകൃതമായ്ത്തീരുന്നു.

ഒന്നിച്ചൊരു പടയായിത്തന്നെ
വന്നാലെന്തു കുരങ്ങന്മാർ?
ക്ഷുദ്രന്മാരാമവരെ വിഴുങ്ങി–
ക്കൊററു കഴിക്കുമരക്കന്മാർ.
വിക്രമിയാരെക്കണ്ടു വിറപ്പൂ
ദിക്കുകൾകാക്കും സുരർപോലും;
ആ വീരൻെറ കുടുംബിനി ഭീത്യാ
ജീവിക്കുകയോ?—പരിഹാസ്യം!''

മണ്ഡോദരിയെത്തഴുകി,പ്പിന്നെ
മന്നൻ തന്നുടെ സഭ പൂകീ.
മയസുതയോർത്താൾ: 'വിധി വിപരീതം
പ്രിയനു; വരേണ്ടതു വന്നെത്തും.'
വാനരസൈന്യം മറുകരയെത്തിയ
വാർത്തയറിഞ്ഞൊരു ലങ്കേശൻ
ഉടനേ സചിവരൊടാജ്ഞാപിച്ചാ:—
''നൃപദേശിപ്പിൻ കരണീയം.''

മന്ത്രിപ്രവരർ ചിരിച്ചുരചെയ്താ:—
''രെന്തിതിലത്ര വിചാരിപ്പാൻ?
അമരന്മാരെയുമസുരന്മാരെയു–
മമരിൽ ശ്രമമേ കൂടാതെ,
വെന്ന പരാക്രമിയവിടേക്കോർത്താ–
ലിന്നരവാനരരെന്തുള്ളൂ?''

സചിവൻ, വൈദ്യൻ, ഗുരുജനമെന്നിവ–
രുചിതജ്ഞതയേ തീണ്ടാതെ,
ഭയ,മല്ലെന്നാ,ലാശനിമിത്തം
പ്രിയവാക്കോതാനോർത്തെന്നാൽ
നാടും തനുവും ധർമ്മവുമൊപ്പം
പാടേ തകരുകയില്ലല്ലീ?

രാവണസേവകരെല്ലാമിങ്ങനെ
ജീവിക്കുന്നു ചപലന്മാർ;
രാട്ടിൻമേന്മകളാശ്രിതർ വാഴ്ത്തും;
കേട്ടു പുകഴ്ത്തും സചിവന്മാർ.

നേരമറിഞ്ഞു വിഭീഷണനെത്തി—
ബ്ഭ്രമണാംഘ്രികരം വന്ദിച്ചു.
പിന്നെയിരുന്നാൻ പീഠത്തിന്മേൽ
തന്നഗ്രജനോടുരചെയ്താൻ:

''മന്നവമൗലേ, കേരംക്കണമെങ്കിൽ
മന്മതമെന്തെന്നറിയിക്കാം.
നല്ലതുവരുവാനോത്തു യഥാമതി
ചൊല്ലുകയത്രേ സഹജാതൻ.
നിന്തിരുവടിയിങ്ങമലയശസ്സും
സ്വന്തം നന്മയുമതുപോലെ
ശുഭമാം ഗതിയും നാനാസൗഖ്യവു—
മഭിമാനംപൂണ്ടിച്ഛിക്കിൽ,
അശുഭം ചേത്തു ചതുത്ഥിയിലുണ്ടാം
ശശികലയെജ്ജനമെന്നോണം
പരവനിതാസ്യം പരിവജ്ജിപ്പാൻ
കരുതണമെന്നിത, നേരുന്നേൻ.
ഈരേഴുലകിനുമൊരുവൻ പതിയായ്—
ത്തീരുകയെന്നതു വന്നാലും,
ഭൂതദ്രോഹംചെയ്തു വസിപ്പാൻ
സാധിക്കുകയില്ലതു നൂനം.
നാഗരനൊരുവൻ ഗുണസാഗരവും
നാഥ, സമത്ഥനുമായാലും
ഉണ്ടു ദുരാഗ്രഹമെന്നാലവനെ—
ക്കൊണ്ടാടുകയില്ലീ ലോകം.
പെരുകും കാമക്രോധമദാദികരം
നരകം പൂകാൻ പന്ഥാവാം.
സുജനോചിതമാ,യവയെത്തള്ളി—
ബ്ഭജനംചെയ്യുക രഘുപതിയെ.
ഒരു നരനല്ലാ, രാജാവല്ലാ
തിരുവടി രാമൻ ഭ്രാതാവേ!
സകലജഗൽപതി, കാലനു കാലൻ
ഭഗവാ,നാമയമില്ലാത്തോൻ
ആദിബ്രഹ്മ,മനന്ത,നജന്മാ—
വജിതൻ, വ്യാപകനെന്നെന്നും.
ധ്വാനവഗോദ്വിജരക്ഷാത്ഥം വിഭു
മാനവരൂപം കൈക്കൊണ്ടു.

ദുഷ്ടന്മാരെക്കൊന്നു യഥാവിധി
ശിഷ്ടരെയെല്ലാം കാക്കുന്നു.

വൈഭവശാലിയെ വീണുവണങ്ങ്,
വൈരമുപേക്ഷിച്ചിതുപൊഴുതിൽ.

പ്രണതന്മാരുടെ താപമകററും
ഗുണനിധിയല്ലോ രഘുരാമൻ.

ദേവനു നല്കുക ജനകാത്മജയെ-
പ്പാവനചരണം ശരണം തേ.

ഭുവനദ്രോഹിയുമടിതൊഴുതീടുകി-
ലവനെക്കാക്കും രഘുവീരൻ

താദൃശനാകും ഭഗവാനെത്തീ
താപത്രയരിപു, കണ്മുമ്പിൽ.

ലങ്കാനായക, വീണ്ടും വീണ്ടും
നിൻകാൽ തൊഴുതിവനർത്ഥിപ്പൂ;

മദമോഹാദിവെടിഞ്ഞു രഘൂത്തമ-
പദയുഗഭജനംചെയ്താലും.

ചൊല്ലിയയച്ചു പുലസ്ത്യമുനീന്ദ്രൻ
കല്യാണദമിസ്സന്ദേശം

സജ്ജനവാക്കതു ചൊൽവാനത്രേ
സത്വരമിങ്ങോട്ടെത്തീ ഞാൻ.''

മതിതെളിയുംവിധമിതു കേട്ടടനേ
മാല്യവദുക്തി*യുമുണ്ടായി.

''അനുജൻ നീതിവിഭൂഷണനത്രേ
ക്ഷണമിച്ചൊന്നതു കൈക്കൊള്ളൂ.''

ലങ്കാനാഥനു കോപം പെരുകീ
ഹുങ്കാരിങ്ങനെ ഗർജ്ജിച്ചു:

''രിപുവിൻ മേന്മ പുകഴ്ത്തും ഖലരിൽ-
ക്കൃപയെന്നുള്ളതു പാടില്ല.

ഇവിടെയൊരുത്തനുമില്ലേ, പെട്ടെ-
ന്നിവരെദ്ദൂരത്താക്കീടാൻ?''

എന്നതു കേൾക്കെ,പ്പോയീ സചിവൻ;
ചൊന്നാൻ പിന്നെയുമനുജാതൻ:

* മാല്യവാൻെറ വാക്ക്. രാവണൻെറ മന്ത്രിപ്രവരരിൽ ഒരാളാണല്ലോ മാല്യവാൻ.

''ഹൃദയംതന്നിൽക്കുടികൊള്ളുന്നു
സദസദ്ഭാവം സർവ്വക്കും.
നിഗമപുരാണപ്രഥിതം മൊഴിയിതു
നിതരാം ശരിയെന്നറിയേണം.
എവിടെസ്സന്മതി വിലസുന്നുണ്ടാ-
മവിടേക്കെത്തും സമ്പത്തി.
എവിടെദ്ദുർമ്മതി പുലരുന്നുണ്ടാ-
മവിടെ വിപത്തി കടന്നെത്തും.
അമരുകയത്രേ തവഹൃദയത്തിൽ
കുമതിജനോചിതദുർബ്ഭാവം;
അതിനാലഹിതം ഹിതമായ്ത്തീർന്നിട്ട-
മഹിതൻ ബന്ധുവുമായീടും.
കബ്ബുരവംശത്തിന്നു നിനച്ചാൽ
കാളനിശീഥിനി വൈദേഹി,
അങ്ങനെയുള്ളൊരു മങ്കയിലായീ
ലങ്കാനായകനനുരാഗപ്രേമം.
അംഘ്രിപിടിച്ചിത, നേരുന്നേൻ ഞാൻ
ലംഘിക്കൊല്ലാ മമ വാക്യം.
നല്കുക രാമനു ജനകാത്മജയെ;
നന്മയ്ക്കുതാൻ വഴി നാഥ!''

നീതിനിറഞ്ഞ വിഭീഷണവാക്യം
കാതിൽപ്പുക്കളവുന്മത്തൻ
വേപംപൂണ്ടെഴനേററു ദശാസ്യൻ
കോപിച്ചിങ്ങനെയുരചെയ്തു:

''മതിയാക്കുക നിൻ നാവാട്ടം, ഖല,
മരണമടുത്തു നിന്നരികിൽ.
ഇന്നോളം നീ ജീവിച്ചതു കേ-
ളെന്നുടെ കരുണാശീലത്താൽ.
മൂഢതയാൽ നീ രിപുപക്ഷത്തിൽ
ചോട്ടകളുന്നിപ്പുലരുന്നു.
പറയൂ, ലോകത്തെൻകരവിക്രമ-
മറിയാ,തമരാതാരുള്ളൂ?
എൻനഗരത്തിൽജ്ജീവിപ്പൂ നീ;-
യെന്നാൽക്കൂറോ, മുനിമാരിൽ.
ചെല്ലുക നീയവരോടിടകൂട്ടുക
ചൊല്ലുക നീതികളോരോന്നായ്.''

പിൻപന്നജാതനെയാശരനാഥൻ
തൻപാദത്താൽ താഡിച്ചാൻ.
അക്കഴൽ തൊട്ടു വണങ്ങിച്ചൊന്നാ-
നഗ്രേഭവനൊടു സഹജാതൻ:

''അച്ഛന സമനാണഞ്ജന്നോർത്താ-
ലഗ്രജ, ഞാനതു കാണുന്നു.
അവിടുന്നിവനെക്കൊന്നാലും ശരി,
തവഹിതമോതാം വീണ്ടും ഞാൻ.
രഘുപതിഭജനംതന്നേ ശരണം,
സുഖകര,മെന്നു ധരിച്ചാലും.''

സചിവരുമൊത്തു നഭസ്സിലുയന്നു
സുജനപ്രിയനാം യുവഭൂപൻ,
സകലജനങ്ങളുമറിയുംവണ്ണം
സപദി കഥിച്ചാനിമ്മട്ടിൽ:
''ദൈത്യവിനാശമടുക്കാറായീ
സത്യം രാഘവസങ്കല്പം.
അസുരപതേ, നിൻ സഭയിൽപ്പെട്ടവ-
രഖിലം മൃത്യുവിനിരയാകും.
മാമകദോഷം കരുതരുതാരും
രാമസമക്ഷം പൂകുന്നേൻ.''

രാവണസഹജൻ പോയപ്പോഴേ
രാക്ഷസവംശം മുടിയാറായ്.

സുജനനിരാസംകൊണ്ടെൻ ഗിരിജേ,
സുകൃതം സർവ്വവുമില്ലാതാം.
സുമതിവിഭീഷണനങ്ങനെ ചൊല്ലി-
സ്സുഖമയചിന്തകളുള്ളവായി:

'തിരുവടിതന്നുടെയരുണമനോഹര-
ചരണം കണ്ടു സുഖിക്കും ഞാൻ;
ശാപനിവൃത്തി വരുത്തിയതില്ലേ
താപസപത്നിക്കപ്പാദം?
അപ്പദമല്ലേ ദണ്ഡകകാനന-
മതിപാവനമെന്നാക്കിയതും?
കപടമൃഗത്തെച്ചെന്നു പിടിപ്പാൻ
കമിതാവുഴറിയനേരത്തും,
ഹൃദയതലത്തിലുറപ്പിച്ചില്ലേ
മതിമുഖി ജാനകിയപ്പാദം?

നിസ്തുലമതുതാനല്ലീ, ശങ്കര–
ചിത്തസരോവരപാഥോജം?
കോമളമപ്പദമീക്ഷിക്കും ഞാൻ
മാമകഭാഗ്യം നിസ്തുല്യം.
ഏതൊരു കഴലിൻമെതിയടിയാണോ
ഭ്രാതാഭരതൻ ഹൃദയത്തിൽ
വെച്ചു നമിപ്പതു; ഞാനെൻ കണ്ണാ–
ലച്ചേവടി ഹാ! കണ്ടെത്തും!'

ഇങ്ങനെ ഭക്തിയൊടോർത്തു വിഭീഷണ–
നങ്ങേക്കരയിൽച്ചെന്നെത്തി.
അരിയുടെ ദൂതനൊരാളെന്നോർത്താ–
രവനെക്കണ്ട കുരങ്ങന്മാർ.
ചെന്നു തടഞ്ഞുനിറുത്തിശ്ശീഘ്രം
മന്നനൊടോതീ വൃത്താന്തം.

വന്നിട്ടുണ്ട ദശാസ്യസഹോദര–
നെന്നു കപീശ്വരനറിയിക്കെ
ദേവനരച്ചാൻ: ''ഹേ, സുഗ്രീവ,
താവകമതമെന്തതു ചൊല്ലൂ.''
''സൂക്ഷിക്കേണം;''—ചൊല്ലി കപീന്ദ്രൻ
''രാക്ഷസമായകളാക്കറിയാം?
ഇച്ഛയ്ക്കൊക്കും രൂപംകൊാംവാ–
നച്ചപലന്മാർ ചതുരന്മാർ.
എന്താവോ കഥയിവനിങ്ങെത്താ,–
നന്തർഗ്ഗതമൊട്ടറിയാനാം.
ബന്ധിക്കുക നാമിവനെശ്ശീഘ്രം
സന്ദേഹം വേണ്ടതിനേതും.''

അരുളീ രഘുപതി: ''താങ്കളുരച്ചതു
ശരിയാം നീതിക്കനുരൂപം.
എന്നാൽ ശരണാഗതരെപ്പോററുക–
യെന്നതു മാമകശപഥംതാൻ.''

വിഷ്ണപ്നാഥവചസ്സുകളേററം
തുഷ്ടിവളർത്തീ ഹനുമാനിൽ.
അഭയാർത്ഥികളോടൈത്രയുമാംപ്രിയ–
മവിടേക്കുണ്ടെന്നവനോർത്താൻ.

ഉരചെയ്യുകയായ് വീണ്ടും നാഥൻ:
''ശരണംതേടാൻ വരുവോനെ
അരിയെന്നോർത്തു വെടിഞ്ഞാലായതു
കൃപണതയെന്നേ ചൊല്ലാവൂ.
അതുചെയ്യുന്നോനധമൻ, പാതകി–
യവനെക്കാണ്മതുമശ്രീയാം.
അതിപാതകിയാണെന്നാൽക്കൂടിയു–
മഭയാർത്ഥിയെ നാം തള്ളൊല്ലാ.
തീരും പാപസമൂഹം സർവ്വം
നേരിട്ടെന്നെക്കാണുമ്പോൾ.
അഘശീലന്മാർക്കാകുകയില്ലെ–
ന്നർച്ചനടത്താനൊരുനാളും.
ദുർമ്മതിയാണീ വന്നവനെങ്കിൽ
എൻമുഖദർശനമുണ്ടാകാ.
മംഗലഹൃദയന്മാർക്കേ കാണ്മാൻ
സംഗതിയാവൂ മമ രൂപം.
കപടത കൗശലമെന്നിവയെല്ലാ–
മപകടമത്രേ; നന്നല്ല.
ഗൂഢപുമാനാണിവനെന്നാലും
കേടു നമുക്കെന്തുളവാകാൻ?
എത്ര നിശാചരരുണ്ടീ ലോക–
ത്തത്രയുമൊന്നിച്ചേററാലും
ഒരുനിമിഷംകൊണ്ടവരെ വധിപ്പാൻ
വിരുതുള്ളോനാണെന്നനുജൻ.
ഭയമാർന്നാണിവനെത്തിയതെങ്കിൽ
സ്വയമെന്നുയിർപോൽ കാക്കും ഞാൻ.
ഏതായാലും കൊണ്ടുവരട്ടെ
ഭീതനെയിങ്ങോട്ടതിവേഗം.''

അങ്ങു ജയാരവമോടേ പോയാ–
രംഗദമാരുതിമുഖ്യന്മാർ.
വാർത്തയറിഞ്ഞ വിഭീഷണനപ്പോൾ
വാനരരൊത്തു പുറപ്പെട്ടാൻ.
കണ്ടാൻ ദൂരെസ്സുഭഗന്മാരാം
രണ്ടു കുമാരരെയസുരേന്ദ്രൻ.
ശോഭ വഴിഞ്ഞുവിളങ്ങും രാഘവ–
രൂപം ഭക്തനു കുളിരേകി.

നീണ്ട ഭുജങ്ങളുമരുണാബ്ജദ്യുതി
പൂണ്ടു ലസിക്കും കണ്ണുകളും
ശ്യാമവപുസ്സും സിംഹസ്സന്ധവു–
മാമട്ടുജ്ജ്വലവക്ഷസ്സും
ആനന്ദാശ്രുവൊടീക്ഷിച്ചീക്ഷി–
ച്ചാശരനിങ്ങനെയുരിയാടി:

''സ്വാമിൻ, ദശമുഖസഹജാതൻ ഞാൻ
ഭൂമിയിലാശരകുലജാതൻ.
ഊമനിരുട്ടിൽ പ്രിയതവഹിപ്പൂ;
താമസനിവനോ പാപത്തിൽ.
ഭവഭയമെല്ലാം ദൂരത്താക്കും
ഭവദീയാംഘ്രികൾ ദർശിപ്പാൻ
സവിധമണഞ്ഞേൻ; കാക്കുക കാക്കുക,
രവിവംശോദ്ഭവ, രഘുവീരാ!''

വീണുവണങ്ങിയ ഭക്തനെയീശൻ
പാണിയുഗത്താൽ പൊന്തിച്ചു;
ആശ്ലേഷിക്കുകയായീ ചിക്കെ–
ന്നാശ്രിതവത്സലനലിവോടേ.
അനുജനൊടൊപ്പമിരുത്തിപ്പിന്നീ–
ടരുളിച്ചെയ്താനീവണ്ണം:

''ലങ്കാനാഥ, വിഭീഷണ, കുശലം
തങ്കുകയല്ലീ, നാൾതോറും?
അങ്ങു വസിക്കും സ്ഥാനം സുമതേ,
മംഗളകരമല്ലറിയുന്നേൻ.
ഇരവും പകലും ദുർജ്ജനമദ്ധ്യേ
മരുവിദ്ധർമ്മം പോററാമോ?
അറിവുണ്ടല്ലോ താവകരീതിക–
ളതിനിപുണൻ നീ നീതിയിലും.
ധർമ്മവിരോധം താങ്കൾക്കഹിതം,
ധന്യാത്മൻ, ഞാനതു കാണുന്നു.
കരുതുക ദുർജ്ജനസംഗത്തെക്കാൾ
നരകനിവാസം വരണീയം.''

''രാമ, ഭവൽപദദർശനമൊന്നാൽ
ഹാ! മമ കുശലം കൈവന്നു.
കരുതണമിവനെസ്സേവകനെന്നായ്–
ക്കരുണയുദിക്കണമീയെന്നിൽ.

ശോകാസ്പദമാം ബഹുവിധവാസന-
യാകെയുപേക്ഷിച്ചനവേലം
ഈശ്വരഭജനം ചെയ്യാത്തൊരുവനു
ശാശ്വതകുശലമുദിക്കില്ല.
മതലോഭാദിവികാരപ്രകരം
ഹൃദയത്തിൽക്കുടികൊൾവോളം
ബാണധനുർദ്ധരനായ ഭവാനിൽ-
ച്ചേണിയലും രതിയാർക്കുണ്ടാം?
രാഗദ്വേഷദിവാന്ധനിരസ്തതി-
മോഹനസൗഖ്യം ചേർത്തീടും
മമതാതിമിരം, നിർമ്മഹിമാവാം
മാർത്താണ്ഡദ്യുതി മാററുന്നു.
നാഥ, ഭവാനെക്കാണുകയാലെൻ
ഭീതിയൊഴിഞ്ഞൂ നിശ്ശേഷം.
താവകകരുണ ലഭിക്കുന്നവനോ
താപത്രയഭയമുളവാകാ.
ഞാനൊരു നീചനിശാചരനത്രേ
നൂനം; നല്ലതു ചെയ്യാത്തോൻ.
മാമുനിമാർക്കുമഗമ്യൻ തിരുവടി-
യീമട്ടെന്നെ വരിച്ചല്ലോ!
തൃപ്പദയുഗളം കണ്ണാൽക്കാണ്മാ-
നിപ്പൊഴുതവസരമുണ്ടായി.
പ്രേമാത്മാവേ, കരുണാസിന്ധോ,
മാമകഭാഗ്യമസീമം, ഹാ!''

അരുളീ രഘുമണി: ''കേൾക്ക സുഹൃത്തേ,
പറയാമെന്നുടെ ശീലം ഞാൻ.
അതു ഗിരിജയ്ക്കും ശിവനും നന്നാ-
യറിയാം കാകഭുശുണ്ഡിക്കും.
ഒരുവൻ സർവ്വദ്രോഹം ചെയ്തൊരു
നരനെന്നാലും ഭയമോടേ
എന്നെശ്ശരണംപ്രാപിച്ചെന്നാൽ,
നിന്ദ്യവികാരം വിട്ടെന്നാൽ.
സംശയമേതുംകൂടാതവനെ-
സ്സുജ്ജനസന്നിഭനാക്കും ഞാൻ.
തായ, പിതാവും, സഹജൻ, പുത്രൻ,
ജായ, ശരീരം, സമ്പത്തും,

ഭവനം, മിത്രം, പരിവാരങ്ങളു-
മവനു സുഹൃത്തേ, ചിന്തിച്ചാൽ
സ്വന്തം ചിത്തം മമചരണത്തൊടു
ബന്ധിക്കുന്നൊരു കയറിഴകരം.
സമദർശിത്വമവന്നു ലഭിക്കും;
സുമതേ, നിസ്പൃഹനായീടും.
ശോകം ഹർഷം ഭയമിവയാലേ
വ്യാകുലമാകില്ലവനുള്ളം.
ലോഭിമനസ്സിൽദ്ധനമെന്നോണം
ശോഭിക്കും മമ ഹൃത്തിലവൻ
ത്വത്സമരത്രേ മൽപ്രിയരോർത്താൽ
തത്സേവാർത്ഥം തനുവാർന്നേൻ.
സഗുണോപാസക,രന്യഹിതോത്സുകർ
മഹിതം നീതിയിലുന്നരക്തർ
നിയമാധിഷ്ഠിതരെന്നിവരെല്ലാ-
മുയിരിനുതുല്യം പരിപാല്യർ.
ഞാനിച്ചൊന്ന ഗുണാവലി നിങ്കൽ-
ക്കാണുകയാൽ നീ മമ മിത്രം.''

പേർത്തുമിതെല്ലാം കേട്ട വലീമുഖർ
വാഴ്ത്തീ ജയജയഘോഷത്താൽ
കരളിൽക്കൊള്ളാതായി വിഭീഷണ-
നരിയവചസ്സുധയതുനേരം.
പദമലർ വീണ്ടും വീണ്ടും കൂപ്പി-
പ്പരവശനായീ പരിതുഷ്ടൻ.
''ദേവ, ചരാചരനാഥ, ദയാലോ,
ജീവിമനോഗതമറിവോനേ,
കാളിയിരുന്നു കേവലവാസന
കാലേ മാമകഹൃദയത്തിൽ.
ഒഴുകിപ്പോയീ ത്വപ്പദഭക്തി-
പ്പുഴയിലതിപ്പൊഴുതഖിലേശ!
ഹരനാൽപ്പോലും സേവ്യം നിർമ്മല-
തരമാ പ്രേമം നല്കുക മേ.''

ക്ഷണമാശിസ്സവനേകിക്കൊണ്ടഥ
രണധീരാത്മാ രഘുവീരൻ
അഭിഷേകത്തിനു സാഗരനീരവു-
മങ്ങു വരുത്തീട്ടതുംചെയ്യാൻ:

''ഇച്ഛ മനസ്സിൽത്തോഴക്കില്ലവു-
മില്ലതു ശരിയാണെന്നാലും
ഇപ്പൊഴതെന്നെക്കണ്ടതു തെല്ലും
നിഷ്ഫലമാകാൻ പാടില്ല.''

വാഴിച്ചാൻ വിഭു, ലങ്കാപതിയായ്-
ത്തോഴരെയംബുധിതീർത്ഥത്താൽ.
വാരിത്തൂകീ സുരഭിസുമാവലി
വാനവരംബരമാർഗ്ഗത്തിൽ.

തന്നുടെ വീപ്പാം ചണ്ഡമരുത്താ-
ലന്നു ദശാനനനതിവേഗം
ഊതിവളർത്തിയ കോപമഹാഗ്നിയി-
ലുടലുദഹിക്കാതീവണ്ണം
കാത്താൻ തത്സഹജാതനെയീശൻ
കാരുണ്യത്തിൻ കേദാരം
നാഥൻ നതജനപാലകനന്നാം
നാട്ടിൻകോയ്മയുമവനേകീ,
ശർവ്വൻ പണ്ടു ദശാസ്യന്നരുളിയ
സർവ്വവിഭൂതിയു,മതുപോലെ
നിജഭക്തന്നും നല്കീ രഘുപതി,
സുജനകുലത്തിന്നണിരത്നം.
ഇങ്ങനെയുള്ളൊരു നാഥനെ വിട്ടി-
ട്ടന്യനിലാദരമർപ്പിപ്പോൻ
കൊമ്പും വാലുംകൂടാതമരും
തുമ്പില്ലാത്തൊരു മൃഗമല്ലീ?

രാവണസഹജന്നഭയം നല്കിയ
ദേവനെ വാഴ്ത്തീ കപിസംഘം.

''വീര, വിഭീഷണ'',—ചോദിച്ചാൻ വിഭു:
''വാരിധിയെങ്ങനെ താണ്ടീടും?
യാദോനികരകരാള,മഗാധം
പാഥോനിധിയിതു കണ്ടാലും.''

''അനവധി വാരിധി വററിച്ചീടാ-
നങ്ങേബ്ബാണം മതിയല്ലോ.
എന്നാൽ നീതി നിനച്ചൊന്നിപ്പോ-
ളബ്ധിവരാജനൊടർത്ഥിക്കാം.

സാഗരമങ്ങേക്കുലഗുരുവല്ലേ?
വേഗമുപായം കാണട്ടെ;
വാനരവീരക്ക്ക്കരപൂകാൻ
വഴി നല്ലട്ടേ, മടിയാതെ.''

ഉത്തമപുരുഷൻ ചൊന്നാനപ്പോഠം:
''മിത്രമുരച്ചതു ശരിതന്നെ;
ദൈവാനുഗ്രഹമുണ്ടായാലിതു
കൈവരുമെന്നു നിനയ്ക്കുന്നേൻ.''

ബോധിച്ചീലീയിംഗിതമേതും
ഖേദംപൂണ്ടാൻ സൗമിത്രി.

''ദൈവം തുണയായ്‌വരുവാനെന്തിനു
ദേവ, വൃഥാ നാം നേരുന്നു?
രോഷം പൂണ്ടൊരു സായകമെയ്താൽ
ശോഷിക്കില്ലേ ജലരാശി?
ഭീരുമനസ്സിന്നേകാധാരം
പാരിതിലെന്നും ദൈവം താൻ.
മുറവിളിക്കൂട്ടും 'ദൈവം' 'ദൈവം'
മുഴുമടിയന്മാക്കിതു ശീലം.''

തുകീ മൃദുസ്മിതമുടനേ നാഥൻ
തുമയിലിങ്ങനെയുരിയാടി:

''ധീരതയോടേ മേവുക ഭദ്ര
കാര്യമിതിങ്ങനെ നിറവേററാം.''

ജലനിധിതീരത്തെത്തിപ്പിന്നെ—
ത്തലതാഴ്ത്തി പ്രഭു വന്ദിച്ചു
ദഭ് വിരിച്ചതിലുപവേശിച്ചാ—
നബ്ധിയെയുള്ളാൽ ധ്യാനിപ്പാൻ.
വാനരരൂപം കൈക്കൊണ്ടെത്തീ
വാരിധിവക്കത്തന്നേരം,
ശങ്കയൊരല്പവുമേശീടാതെ
ലങ്കാനായകചാരന്മാർ.
ശരണാഗതരിൽ പ്രഭുവിൻദയക—
ണ്ടരിയൊരു വിസ്മയമവരാന്നാർ.
അപസപ്പകരെന്നോമ്മിക്കാതവ—
രാരാധിച്ചൂ രഘുപതിയെ.

ശങ്കജനിച്ചൊരു മക്കടെരുടനേ
ശത്രുയുഗത്തെബ്ബന്ധിച്ചാർ.
കപിപതിസവിധം പൂകിച്ചപ്പോഠം–
ക്കരുണയൊടിങ്ങനെ കല്പിച്ചു:

''കൊല്ല,രുതവയവഭംഗം ചെയ്യാ–
നില്ല വിരോധം, തള്ളിവിടിൻ.''

കെട്ടിമുറുക്കിപ്രഹരിച്ചുംകൊ–
ണ്ടെത്തീ സേനാമദ്ധ്യത്തിൽ.
ത്രാസംപൂണ്ടവർ മുറവിളിക്കൂട്ടീ:
''കോസലനൃപതേ, കാത്താലും.
മൂക്കും ചെവിയുമരിഞ്ഞല്ലോ കപി–
മൂർഖന്മാരിവർ, കൊല്ലരുതേ.''
ക്രന്ദനമിതുകേ,ട്ടവരെ വരുത്തീ
തൻനികടത്തിൽസ്സൗമിത്രി.
ചാരരെ വിടുവി,ച്ചൊരു കത്തേകി–
ച്ചാതുര്യംപൂണ്ടുരചെയ്താൻ:

''പത്രമിതേകുക കുലഘാതകനാം
നക്തഞ്ചരപതിതൻ കൈയിൽ.
പിന്നെപ്പറയണമെന്നുടെ വാക്കായ്:
''നിന്ദ്യനിശാചരരാജാവേ,
ഏകുക ദേവിയെ,യല്ലെന്നാലോ
ചാകുകയെന്യേ ഗതിയില്ല.''

വീരകുമാരഗുണങ്ങഠം പുകഴ്ത്തി–
ച്ചാരന്മാരവർ നടകൊണ്ടാർ.
വെമ്പലൊടെത്തീ ലങ്കയിലരചൻ–
തൻപദയുഗളം വന്ദിച്ചാർ.

വിഹസിച്ചരുളീ രാക്ഷസനാഥൻ:
''സുഖമല്ലേ, ശുക, ചൊല്ലുക നീ.
മൃത്യുവടുത്ത വിഭീഷണനെങ്ങനെ
വർത്തിക്കുന്നു? കേഠക്കട്ടെ.
ഇങ്ങൊരു രാജസ്ഥാനം പൂണ്ടോൻ
ലങ്ക വെടിഞ്ഞു മൂഢമൂഢൻ!
ഇന്നവനാരാ,ണാ ഹതഭാഗ്യൻ
നിന്ദാപാത്രം പുഴവല്ലേ?

കാലപ്രേരണകൊണ്ടിങ്ങെത്തിയ
കുലിപ്പടയുടെ കഥയെന്തേ?
കരുണയൊടംബുധി കൊല്ലാഞ്ഞാലും
മരണത്തിൽപ്പെട്ടമവരെല്ലാം.
കാട്ട കടന്നിങ്ങടരിന്നെത്തിയ
താടിക്കാരുടെ കഥ ചൊല്ലൂ.
അമിതപരാക്രമിയെന്നെപ്പേടി–
ച്ചമരുകയാവാം പാവങ്ങരം.
അഭയംതേടാൻ നിങ്ങടെ ചാര–
ത്തവരിരുപേരും വന്നെന്നാം;
ഭീയോടെൻ പുകരം കേട്ടു മടങ്ങി–
പ്പോയെന്നും ഹഹ! വന്നേക്കാം.
രിപുസൈന്യത്തിൻ ബലവും സംഖ്യയു–
മപഗതഭയമെന്തോതാത്തൂ?
നിങ്ങരംക്കിപ്പോഴെന്തോ മാനസ–
ഭംഗംവന്നതു കാണ്മൂ ഞാൻ.''

അകമേ സംഭ്രമമേറിയമാതിരി
ശുകനറിയിച്ചാൻ വൃത്താന്തം:
''നാഥ, മഹാമതിയവിടുന്നെന്നൊട്ട
ചോദിച്ചു കഥ കനിവോടേ.
കാട്ടണമതുപോൽ ക്രോധനിരാസം
കേട്ടരുളേണം മമ വാക്യം.
അവരജനഭയം പൂകീ; രാഘവ–
നവരോധിച്ചു രാജാവായ്.
നീരധിതീരത്തെത്തിയ ഞങ്ങരം
ചാരന്മാരെന്നറിയുകയാൽ
കെട്ടിവരിഞ്ഞു വലീമുഖരാത്തും
മുഷ്ടിചുരുട്ടി പ്രഹരിച്ചും,
ചെവിയും മൂക്കും ചെത്തിയുമങ്ങനെ
ചെന്നു രാമസമീപത്തിൽ.
കരയും ഞങ്ങളെ വിടുവാൻ കല്പന–
യരുളീ രഘുപതി കരുണാർദ്രൻ.

സീതാനായകസൈന്യോദന്തം
ചോദിക്കുന്നു തിരുമേനി.
ആയിരമയുതം മുഖമുണ്ടാകിലു–
മാവുകയില്ലതു വർണ്ണിപ്പാൻ.

വികടമുഖന്മാ,രത്യുഗ്രന്മാർ,
വീരോചിതദൃഢദേഹന്മാർ,
നാനാവണ്ണ,രമേയബലന്മാർ
വാനരരവിടെ വസിക്കുന്നു.
പുരമിതു ചുട്ടോ,നക്ഷകുമാരന്നു
മരണം ചേർത്തോ,നാ പ്ലവഗൻ
അക്കൂട്ടത്തിൽക്കൃശനെന്നറിയണ-
മത്ര ഭയങ്കരരന്യന്മാർ.
വൻപന്മാരവരായിരമാന-
ക്കൊമ്പന്മാരുടെ ബലമുള്ളോർ.
അണ്ണവതുല്യം കാണാമപ്പട-
യെണ്ണാനാവുകയില്ലല്ലോ.

വിവിദൻ, മൈന്ദൻ, കേസരി, നീലൻ
ഗവയൻ, ദധിമുഖ,നംഗദനും
കുമുദൻ, നളനും മററുള്ളവരും
സമരത്തിൽസ്സമരില്ലാത്തോർ.
ആയതഭുജരാം കപികൾക്കെല്ലാം
നായകനത്രേ സുഗ്രീവൻ.
തിരുവടിരാമൻ കനിയുകയാലവർ
തൃണമായ്ക്കാണ്മൂ ത്രൈലോക്യം.
പടയുടെ നായകരെല്ലാംകൂടി-
പ്പത്തും പതിനെട്ടുണ്ടത്രേ!
അങ്ങയെ വെല്ലാൻ കഴിയാത്തൊരു കപി-
യങ്ങില്ലെന്നേ ചൊല്ലാവൂ.
കണ്ണു ചുവത്തിപ്പുരികം കോട്ടി-
ക്കൈകൾ ഞെരിച്ചവരാക്കുന്നു.
എന്നാലനുമതി നല്കുന്നീലാ
ചെന്നളിനാക്ഷനവർക്കിപ്പോൾ.
മത്സ്യവ്യാളകരാളസമുദ്രം
നിശ്ശേഷം ഹാ! വററിച്ചോ,
ഗിരികളെറിഞ്ഞു നികത്തിയെടുത്തോ
പുരിയിതിലെത്തും കപിവൃന്ദം.
'മട്ടിച്ചടിമുടി, മക്കടർ ഞങ്ങൾ
മണ്ണിലുരുട്ടും ദശമുഖനെ.'
എന്നിങ്ങനെയാണവരുരചെയ്യും
നിന്ദാവചനം രാജാവേ!

നിർബ്ഭയരാമവർ ഗർജ്ജിക്കുകയാ—
ണൽപ്പവമോ,ടത്തു കണ്ടെന്നാൽ
ഒരുവായാലേ ലങ്കവിഴുങ്ങാൻ
കരുതുന്നതുപോൽത്തോന്നിപ്പോം.
അതിശൂരന്മാർ വാനര,രവരുടെ
പതിയാസ്ഥിതിന്നു രഘുരാമൻ.
കോടി യമന്മാരൊരുമിച്ചാലും
നേടില്ലവരൊടു ജയമേതും.
രാമബലാദികൾ ചൊല്ലിത്തീർപ്പാ—
നാമോ, നിരവധിശേഷക്കും?
ഒരുനൂറബ്ധികൾ വററിപ്പാൻ ശര—
മൊന്നേപോരും നിരുപിച്ചാൽ.
എങ്കിലുമാഴി കടപ്പാൻ കൗശല—
മങ്ങേസ്സഹജനൊടാരാഞ്ഞു.
തദ്വചനത്താൽ വഴിയാചിച്ചാ—
നുട്ടണ്ഡാബ്ധിയൊടഭിജാതൻ.''

അരചൻ ദശമുഖനിതു കേട്ടപ്പോൾ
പരിഹാസംപൂണ്ടുരചെയ്താൻ:

''ചപലവലീമുഖസംഗത്താലാ—
ണുപനമതേവിധമായല്ലോ!
ഭീരു വിഭീഷണനുപദേശിച്ചതു
നേരെന്നോർത്താം നേർന്നതവൻ.
വാഴ്ത്തുകയോ നീ ശത്രുബലത്തെ?
വായാടിത്തം മതി മൂഢ!
രിപുവിൻബലവും ബുദ്ധിയുമെല്ലാ—
മുപരിപ്ലവമെന്നറിയുന്നേൻ.
വിഡ്ഢി വിഭീഷണനല്ലേ സചിവൻ?
വിജയശ്രീയവനുണ്ടാമോ?''

ചാരനുപോലും രാവണവാക്യം
നീരസമേകാനിടയാക്കി.
ഇതുതാനവസരമെന്നു നിനച്ചാ—
ബ്ഭൂതകൻ നല്കീ സന്ദേശം.

''കോസലരാമസഗർഭ്യൻ ലക്ഷ്മണ—
നാശരനാഥനെയേല്പിപ്പാൻ
അടിയൻപക്കൽത്തന്നൊരു കത്താ—
ണങ്ങിതു വായിച്ചറിയേണം.''

സവ്യകരത്താൽ പത്രിക വാങ്ങി–
സ്സചിവനൊടോതീ വായിപ്പാൻ.

''കുമതേ, നന്നായ്ച്ചിന്തിക്കുക നീ
കുലഹാനിക്കിടയാക്കൊല്ലാ.
രാവണ, കേൾക്കൂ സത്യം ചൊല്ലാം
രാമനു കോപം വന്നെന്നാൽ
ഹരിശങ്കരരും വിധിയും നിന്നെ–
പ്പരിപാലിക്കുകയില്ലല്ലോ.
ദർപ്പമുപേക്ഷിച്ചവരജനെപ്പോൽ
തൃപ്പദഭജനം ചെയ്യുക നീ.
മാമകവാക്യം വിഗണിച്ചാലോ
രാമശരാഗ്നിയിലതിവേഗം,
നീയും വംശവുമൊത്തു പതിച്ചിട്ട–
മീയാമ്പാററകളെന്നോണം.''

ഒന്നു നടുങ്ങീ രാവണ,നെന്നാൽ
നിന്ദാസ്മിതമാർന്നരചെയ്താൻ:

''വാനിൽത്തുങ്ങാൻ കൈ പൊക്കുന്നവർ
താനേ ധരണിയിൽ വീഴുമ്പോൽ,
സാധുതപസ്വികളോതും വാക്കുക–
ളാധാരം വിട്ടടിപററും.''

അറിയിച്ചാൻ ശുകനിങ്ങനെയപ്പോൾ:
''അവരോതുന്നതു പരമാത്ഥം.
സഹജം ഗവ്വമുപേക്ഷിക്കുകതാൻ
വിഹിതം; നല്ലതു കേൾക്കേണ്ടേ?
സ്വാമിൻ, കോപം തോന്നരുതേതും
രാമവിരോധം ദോഷകരം.
രാമൻ സവ്വജഗൽപതി,യെന്നാൽ
കോമളശീലൻ, കരുണാർദ്രൻ.
കണ്ടു പറഞ്ഞാൽ തെററു പൊറുക്കും
തണ്ടാർനേത്രനു ദയതോന്നും.
ഒന്നേ നേർച്ച; തിരിച്ചുകൊടുക്കണ–
മിന്നേ രാമനു ജാനകിയെ.''

''സീതയെ നല്കണമെന്നോ?'' ദൂതനു
പാദാഘാതം മറുപടിയായ്.

വിടവാങ്ങിക്കൊണ്ടെത്തീ ചാരൻ
വീണ്ടും രാഘവസവിധത്തിൽ.
പൊൻകഴൽക്കുപ്പിശ്ശുകനതുനേരം
തൻകഥയെല്ലാമറിയിച്ചാൻ.
ശാപഗ്രസ്തന സ്വന്തംരൂപം
ശ്രീപതി നല്കീ കനിവോടേ.

ഗിരിജേ, കേൾക്കു മുമ്പൊരു മുനിയായ്
മരുവിയിരുന്നോനാണ ശുകൻ.
ഘടസംഭവകൃതശാപംമൂലം
കുടിലനിശാചരവടിവായീ.
അടിയിണവീണ്ടും തൊഴുതു മുനീശ്വര–
നുടജം പൂകാൻ നടകൊണ്ടു.

മൂർഖസമുദ്രം വഴി നല്കീലാ
മൂന്നുദിനങ്ങൾ കഴിഞ്ഞിട്ടും.
രോഷംപൂണ്ടു കഥിച്ചു രഘുപതി:
''ഭീഷണികൊണ്ടേ ഫലമുള്ളൂ.
ഇല്ലിനിയർത്ഥന;യിങ്ങെത്തിക്കൂ
വില്ലും ശരവും സൗമിത്രേ!
വററിക്കും മമ ബാണം വാരിധി–
യൊററത്തുള്ളിയുമില്ലാതെ.
ശരിയല്ലല്ലോ ഖലനൊടു കൂറും
ശഠനൊടു വിനയവുമതുപോലെ
കൃപണജനത്തൊടു നീതിയു,മിമ്മ–
ട്ടുപദേശിപ്പൂ വിജ്ഞന്മാർ.
മമതാബദ്ധനൊടുരിയാടേണ്ടാ,
മഹിതജ്ഞാനകഥാസാരം;
നിന്ദ്യം ലോഭംകൊള്ളുന്നവനൊടു
വർണ്ണിക്കേണ്ടാ വൈരാഗ്യം;
ഉത്തമശമഗുണമഹിമകളൊന്നും
ക്രുദ്ധനൊരുത്തനൊടോതേണ്ടാ;
കോമളമാകും ഹരികഥയേതും
കാമിജനത്തൊടു മിണ്ടേണ്ടാ;
എല്ലാം മരുവിൽ വിതയ്ക്കും വിത്തിനു
തുല്യം നിഷ്ഫലമെന്നാകും.''

ഇങ്ങനെ ചൊല്ലിച്ചാപം വാങ്ങീ
തിങ്ങിയൊരീഷ്യയൊടഖിലേശൻ.

ഈയാരംഭം പ്രീതിവളൎത്തുക—
യായീ ലക്ഷ്മണഹൃദയത്തിൽ.

വില്ലിലൊരമ്പുതൊടുത്താൻ, കടലി—
ന്നുള്ളിലെരിഞ്ഞൂ തീനാളം.

മകരോരഗത്ധഷസാഗരജീവി—
പ്രകരം വെമ്പിപ്പിടയുകയായ്.

അപ്പോഠം ജലനിധി സംഭ്രമമോടേ
വിപ്രാകൃതിയാൎന്നതിഭക്ത്യാ

മണികഠംനിറച്ചൊരു പൊൻതാലവുമായ്
മായാമയനെ പ്രാപിച്ചു.

കരുണാനിധിതൻ ചരണംകൂപ്പി—
ത്തിരുമുൽക്കാഴ്ചയതപ്പിച്ചാൻ.

വടിവിയലുംപടി തടമുണ്ടാക്കി
വാരിപകൎന്നും വളമിട്ടും

വാഴ്ത്തിച്ചാലും തടകഠംമുറിച്ചേ
വാഴകുലയ്ക്കുകയുള്ളല്ലോ.

മാനിക്കില്ലാ, വിനയം നീചൻ;
മൎദ്ദനമേററാലടിപണിയും.

മുററിയഭക്തിയൊടോതീ നീരധി:
''തെററു പൊറുക്കുക ഭഗവാനേ!

വാനം, വഹ്നി, വസുന്ധര, സലിലം,
വായുവുമോൎത്താൽ ജഡമത്രേ.

ദേവപ്രേരിതമായയിൽനിന്നി—
ങ്ങിവകയെല്ലാമുളവായി.

സൎഗ്ഗക്രിയയുടെ കാരണമിവതാൻ
സദ്ഗ്രന്ഥോക്തിയിലിതു കാണാം.

ഓരോന്നും പ്രഭുകല്പന കേട്ടേ
തീരൂ, നിജനിജ രക്ഷാൎത്ഥം.

നാഥ, ദയാമയനവിടുന്നിപ്പോഠം
നല്ലൊരു പാഠം നല്കീ മേ.

അതുശരി;—യെന്നാലംഭോനിധിത—
ന്നതിരുകുറിച്ചതുമങ്ങല്ലേ?

ചെണ്ട,യസംസ്കൃത,നധമൻ, മൃഗവും
ചെമ്മില്ലാത്തൊരു കാമിനിയും

പതിവായ് താഡനമേല്ക്കുന്നതിനി–
ങ്ങധികാരികളാണതു നൂനം.

ഈശ, ഭവൽബലവിക്രമ,മെന്നെ–
ശ്ശോഷിപ്പിപ്പാൻ പര്യാപ്തം.
കടൽമാറാതേ മറുകരപൂകാൻ
കപികൾക്കും കഴിവുണ്ടാകും.

നാഥനിദേശമചഞ്ചലമാണെ–
ന്നോതുകയല്ലീ വേദങ്ങൾ?

നിന്തിരുവുള്ളിൽ പ്രിയമെന്താണതു
ചെയ്തരുളേണം വൈകാതെ.''

കരുണാസൂചകഹാസംതൂകി–
ത്തിരുവടി ചൊന്നാൻ: ''സാഗരമേ,

കപിസൈന്യത്തിനു നിർബ്ബാധം മറു–
കരയിൽച്ചെല്ലാൻ വഴിയെന്തേ?''

വരുണനുരച്ചാൻ: ''ആശ്രിതബന്ധോ,
വഴിയെന്താണെന്നറിയിക്കാം.

നിപുണതയുള്ളോരിങ്ങുണ്ടല്ലോ
നീലനളന്മാർ സഹജന്മാർ.

മുന്നം ശൈശവകാലത്തേതോ
മുനിവരവരമുണ്ടിരുവക്കും.

അദ്രിയുമവരുടെ കൈയാൽത്തൊട്ടാ–
ലാഴുകയില്ലാ സലിലത്തിൽ.

ധ്യാനിച്ചങ്ങേത്തൃപ്പദയുഗളം
ഞാനും കഴിയുംതുണചെയ്യാം.

ഇങ്ങനെ നല്ലൊരു സേതു രചിക്കാ–
മെങ്ങും പൊങ്ങും ശ്രുതിഗാനം.

ഉത്തരതീരത്തമരും ഖലരെ
മൃത്യുവിനേകാമീയമ്പാൽ.''

അഭ്യർത്ഥനയിതു കൈക്കൊള്ളുകയാ–
ലററു സാഗരസന്താപം.

ദേവൻതന്നുടെ ബലവും പൗരുഷ–
ഭാവവുമിങ്ങനെ കണ്ടപ്പോൾ

ഉൾത്തെളിവാർന്നു വണങ്ങിപ്പോയാൻ
സ്വസ്ഥാനത്തേക്കുദകേശൻ.

കലിമലഹരമാം രാമാഖ്യാനം
തുളസീദാസൻ പാടുന്നു.
രഘുപതിഗുണഗണമാനന്ദപ്രദ–
മഖിലവിഷാദവുമൊഴിവാക്കും.
ശഠമാനസമേ, പാടുക പാടുക
ശരിയായ്ക്കേൾക്കുക നീ നിത്യം.
സകലസുമംഗലദായകമിക്കഥ
സംസാരാബ്ധി കടത്തീടും.

സുന്ദരകാണ്ഡം തീർന്നു

കാമവൈരിസേവ്യൻ ഭവഭയഹരൻ യോഗിഗമ്യൻ
കാലമത്തദ്വിപസിംഹം ഗുണനിധാനം
നിവ്വികാരൻ മായാതീതനജിതൻ നിർഗ്ഗുണൻ നിത്യൻ
സവ്വദേവനാഥൻ ഖലവധനിരതൻ
ആരണന്മാക്കേകദൈവം മേഘവണ്ണൻ പത്മനേത്രൻ
ഭൂരമണനായ്പ്പിറന്ന ദേവദേവേശൻ
രാമചന്ദ്രൻ കനിയട്ടെ, വന്ദിക്കുന്നേൻ ഭക്തിപൂവ്വം
കോമളമാം തൃച്ചരണപങ്കജയുഗ്മം.
ശംഖചന്ദ്രസിതഗാത്രൻ പുലിത്തോലാമാട പൂണ്ടോ–
നംഗഭൂഷാജാലം കാളസപ്പമാക്കിയോൻ
ഗംഗാസോമപ്രിയൻ കലികല്മഷൗഘവിനാശനൻ
മംഗലകല്പകവൃക്ഷം കാശീശൻ ദേവൻ
ശൈലകന്യാനാഥൻ ഗുണനിധി കന്ദപ്പഹന്താവാം
ശങ്കരനെൻ നമസ്കാരപാത്രമാകട്ടെ!

സജ്ജനദുർല്ലഭമാകും പരഗതിയരുളുന്നോൻ
ദുജ്ജനധ്വംസകൻ ശംഭു തുണച്ചീടട്ടെ.
ലവം, നിമേഷം, മുഹൂത്തം, വഷം, യുഗം, കല്പം, തൊട്ട
വിവിധാസ്ത്രജാലം കാലകോദണ്ഡത്തിന്മേൽ.
മുറയ്ക്കു തൊടുത്തുകൊണ്ടു വിളയാടും ശ്രീരാമനെ–
സ്മരിക്കാത്തതെന്തേ മമ മനസ്സേ, നിത്യം?

സാഗരത്തിൻ പ്രബോധനമാദരിച്ച മന്ത്രിമാരെ
വേഗമങ്ങു വിളിപ്പിച്ചു കല്പിച്ചു രാമൻ:
''വിളംബമെന്തിനിയിപ്പോൾ ചിറകെട്ടാനൊരുങ്ങട്ടെ;
ബലമെല്ലാം മറുകര കടന്നീടട്ടെ.''
അറിയിച്ചു കരംകൂപ്പി ജാംബവാനാം കപിവൃദ്ധൻ:
''അവിടത്തെ നാമംതന്നെ സേതുവാണല്ലോ.
അതിലേറിയല്ലേ ഘോരഭവവാദ്ധി കടക്കുന്ന–
തഖിലരും, രവികുലവിജയകേതോ!
പിന്നെയെത്രനേരം വേണം ചെറുതാമിജ്ജലരാശി–
യൊന്നുതാണ്ടിക്കൊൾവാൻ?'' അപ്പോൾ മാരുതി ചൊന്നാൻ:
''നാഥ, ഭവൽപ്രതാപമാം ബഡവാഗ്നിജ്ജ്വാലാമാല
പാഥോധിയെ വററിച്ചല്ലോ മുന്നമേതന്നെ.

പിന്നെയതു രിപുക്കാം തൻ വിധവകാം വാൎത്ത ചുട്ട–
കണ്ണുനീരാൽ നിറഞ്ഞെന്നു കേട്ടിരിപ്പൂ ഞാൻ.
ഉപ്പരസമിതിൽക്കാണ്മാൻ ഹേതുവിതാ''ണെന്നു കോക്കെ–
ക്കല്പനതൻ ചാതുര്യത്തെ വാഴ്ത്തിയെല്ലാരും.

നളനീലന്മാരെത്തത്ര വരുത്തിക്കൊണ്ടരചെയ്താൻ
ബലശാലി ജാംബവാനാം വാനരശ്രേഷ്ഠൻ:
''രാമചന്ദ്രപ്രതാപത്തെസ്സരിച്ചുകൊണ്ടൊരുമ്പെട്ടാ–
ലീ മഹത്താം സമുദ്യോഗം സുകരമാകും.''
പിന്നെയന്യവാനരന്മാൎക്കരുളിനാനുപദേശം:
''ഇന്നു നിങ്ങാംക്കിതു വെറും വിനോദമല്ലീ?
ഒന്നുമാത്രം മറക്കായ്‌വാൻ നേൎന്നിടുന്നേൻ രഘുരാമ–
ചന്ദ്രപാദമുള്ളിൽച്ചേൎത്തു തുടരൂ യത്നം.
തുടങ്ങുവിൻ കപീന്ദ്രരേ, പുറപ്പെട്ടുചെന്നു വേഗം
വിടപികാം ഗിരികളും പുഴക്കിക്കൊാംവിൻ.''

കേട്ടമാത്രയ്ക്കവരെല്ലാം രഘുരാജസ്തുതിപൂൎവ്വ–
മോട്ടമായീ ദിഗന്തങ്ങാം കലുങ്ങുംവണ്ണം.
തുംഗതുംഗവൃക്ഷങ്ങളുമത്യുന്നതമഹീധര–
ശൃംഗങ്ങളും കടൽക്കരെയെത്തിച്ചു ശീഘ്രം.
ഉടനുടനനായാസമവ വാങ്ങി നളനീല–
രുറപ്പുള്ള സേതുവൊന്നു രചിക്കയായീ.
കളിപ്പന്തിൻ നിരയായീ, കൊണ്ടുവന്ന മലയെല്ലാം
നളനീലസംഗർഭ്യന്മാൎക്കെന്നതേ വേണ്ടൂ.
സേതുബന്ധചാതുരി കണ്ടുാംക്കളിത്ത രാമദേവ–
നോതിയല്പസ്മിതത്തിൻെറ മാധുരിയോടേ:
''ഉത്തമമിസ്സേതുസ്ഥാനം പരമാഭിരാമം തന്നെ;
ഉക്തികാംക്കു വിഷയമല്ലിതിൻെറ മേന്മ.
മതിയിലുണ്ടൊരു മോഹമിങ്ങു നല്ല ശിവലിംഗം
പ്രതിഷ്ഠിച്ചാലതു തുലോമുചിതമാകും.''

അതു കേട്ട കപിരാജൻ ദൂതന്മാരെ നിയോഗിച്ചു
യതിവര്യന്മാരെത്തത്ര വരുത്തിക്കൊണ്ടാൻ.
ശിവലിംഗം പ്രതിഷ്ഠിച്ച വിധിപോലെ പൂജാകൎമ്മം
രവികുലജാതൻ ചെയ്തു കഥിച്ചാൻ പിന്നെ:
''പ്രിയനില്ലാ മറെറാരാളും മഹേശനെപ്പോലെനിക്കു
സ്വയംഭൂവെ ദ്രോഹിക്കുന്നോൻ പ്രാപിക്കില്ലെന്നെ.
ശങ്കരവിമുഖനൊരാളെങ്കൽബ്‌ഭക്തി കാമിച്ചാലോ
വങ്കനവൻ മന്ദബുദ്ധി നരകംപൂകും.

ശങ്കരസ്നേഹത്താലെന്നെദ്രോഹിപ്പോനും, മമസ്നേഹം
ശങ്കവിട്ട ശിവദ്വേഷമാക്കിടുന്നോനും
കല്പകാലത്തോളം ഘോരനരകത്തിൽ വസിച്ചുകൊ–
ണ്ടല്പേതരയാതനകൾ ഭുജിച്ചേതീരൂ.
രാമേശ്വരം ദർശിക്കുന്ന സുകൃതി, തൻ തനുവിട്ട
കോമളമാം ഹരിലോകമണയും താനേ.
ഗംഗാതീർത്ഥം കൊണ്ടുവന്നിങ്ങഭിഷേകം നടത്തുവോൻ
മംഗളസായൂജ്യമാർന്നു സുഖിക്കും താനും.
അകാമനായകളങ്കം സേവിക്കുന്ന മനുജന്നു
മികവുററ മമഭക്തിയരുളും ശർവ്വൻ.
ഞാനിവിടെ നിർമ്മിച്ചോരിസ്സേതുവിന്റെ ദർശനത്താൽ
മാനവന്നു സംസാരാബ്ധികടന്നുകൂടാം.''

രാമചന്ദ്രവചനത്താൽ തുഷ്ടിപൂണ്ടു നടകൊണ്ടാർ
മാമുനീന്ദ്രരനന്തരമാശ്രമഭൂവിൽ.
പരംധാമം രാമൻതന്റെ രീതിയിതാണമേ, കേൾക്കു
നിരന്തരം ഭക്തന്മാരിൽക്കരുണതൂകും.

ഭുവനരമ്യമാസ്തീർത്തു രാമസേതു, നളനീല–
രവരുടെ യശസ്സെങ്ങും പരക്കും മട്ടിൽ.
തനിയേ മുങ്ങുന്നവയുമന്യവസ്തുപ്രകരത്തെ–
യനായാസം മുക്കാൻ കെല്പുററവയുമല്ലേ,
ഉപലങ്ങൾ? അവയെല്ലാം ഭഗവാന്റെ വൈഭവത്താ–
ലുദധിയിൽ പ്ലവങ്ങൾപോൽ പൊന്തിക്കിടന്നു.

ചിറകെട്ടിക്കഴിഞ്ഞപ്പോൾ പ്രസാദിച്ചു രഘുനാഥൻ
തിറമേറും വാനരന്മാരുച്ചത്തിലാർത്താർ.
അടിവെച്ചു സീതാപതി സേതുപ്രാന്തസ്ഥലം പൂകി–
ക്കടൽ കാണ്മെപ്പൊങ്ങിനോക്കി വാരിജന്തുക്കൾ;
മകരനക്രങ്ങൾ നാനാ പന്നഗങ്ങൾ, വിശാലമാം
ഗുഹപോലെ വായ്പിളർന്ന ഭീമരൂപങ്ങൾ.
അവയേയും വിഴുങ്ങുവാൻ കഴിവുററ യാദസ്സുക–
ളതിന്നു പിന്നിലായ് ക്ഷിപ്രമണിനിരന്നു.
ദേവരൂപം കണ്ടുകണ്ടു കൺകുളിർപ്പിച്ചീടുന്നോര–
ജ്ജീവികളാൽക്കടൽവെള്ളം കാണാനില്ലാതായ്.

മറുകര നോക്കി വേഗം കുതികൊണ്ടു കപിസൈന്യ–
മറുതിയില്ലതിനെന്നേ പറയാനാവൂ.
തിരക്കായീ സേതുവിന്മേൽ നടക്കുവാനിടം പോരാ,
ഞെരുക്കംകൊണ്ടേതാനുംപേർ കുതിച്ചു വാനിൽ;

ചിലചില മക്കടന്മാരരികത്തു പൊങ്ങിവന്ന
ജലചരജന്തുക്കരംതൻ പുറം കരേറി.
പടയുടെ യാത്രാപരിപാടി കണ്ടു കൗതുകംപൂ–
ണ്ടടിവെച്ചു രഘുരാമലക്ഷ്മണന്മാരും.
എത്തി മറുതീരത്തിങ്കൽ വിപുലമാം കപിസൈന്യ–
മെത്രയെത്ര സേനാനികളെണ്ണുവാൻ മേലാ.

ജലധിതൻ തീരത്തൊരു ശിബിരം നിമ്മിച്ചു ദേവൻ
ഫലമൂലാദികരം തേടാനനുജ്ഞനല്കീ.
കുതുകമാന്നോടീ, കപിവൃന്ദമപ്പോരംബ്ഭൂരുഹങ്ങ–
ളൃതുഭേദം ഗണിയാതെ ഫലങ്ങളേകീ.
രുചിയേറും കായ്കനികളാസ്വദിച്ചു മക്കടന്മാർ
പശിതീന്നു സന്തൃപ്തരായ്ച്ചമഞ്ഞശേഷം,
പിടിച്ചുലയ്ക്കുകയായീ മാമരക്കൊമ്പുകളെല്ലാ
മെടുത്തെറിയുകയായീ കുന്നുകരം നീളെ.
അങ്ങുമിങ്ങും കണ്ടിടുന്ന രാക്ഷസരെപ്പിടികൂടി–
യംഗഭംഗം വരുത്തിനാരാട്ടമാടിച്ചാർ.
കാതു പോയീ മൂക്കു പോയീ ഞങ്ങരംക്കെന്നു രാവണനെ
യാതുധാനരറിയിച്ചാരാതങ്കമോടേ.
ചിറകെട്ടിക്കടൽത്താണ്ടി വന്നുചേന്നു കപികളെ–
ന്നറികയാലിടരാന്നു ദശാസ്യനോത്താൻ:
'ചിറകെട്ടിയെന്നോ? ചിത്രം! നീരധിയിലുദധിയിൽ
പെരിയോരിജ്ജലധിയിൽ വനനിധിയിൽ.
വാരിധിയിൽപ്പയോധിയിൽ;—എന്തു ഞാനിക്കേരംക്കും വാത്ത
നേരുതന്നെയാമോ, വെറും മായയോ ഹാഹാ!'

വ്യാകുലമാം മനസ്സോടേ മന്ദോദരീമന്ദിരത്തിൽ
വേഗമെത്തിച്ചേന്നാൻ ദശകന്ധരൻ പിന്നെ.
വന്നുചേന്നു ചിറകെട്ടി രാമനെന്ന വത്തമാനം
മന്ദോദരിതൻ ചെവിയിൽ ചെന്നെത്തീ മുന്നേ.
കൈപിടിച്ചു കണവനെത്തൻ പൂമച്ചിലാനയിച്ചു
സോപചാരമുരിയാടി മഞ്ജുളവാണി:
''ക്രോധമേശാതിതു കേരംപ്പാൻ ദയവേണ,മവിടത്തെ–
ബ്ബോധിപ്പിപ്പാനിവരംക്കില്ല ശക്തിയെന്നാലും.
ബുദ്ധികൊണ്ടോ ബലംകൊണ്ടോ ജയിക്കുവാനാവാത്തൊരു
ശത്രുവിനോടവിടേക്കു പക നന്നല്ല.
എത്രമാത്രമന്തരമുണ്ടവിടുന്നും രാമനുമായ്
ഖദ്യോതവും ഭാനുമാനുമെന്നപോൽ നാഥ!

മധുകൈടഭരെക്കൊന്നോൻ മഹാവീരദൈത്യന്മാരെ
വധിച്ചവൻ ബലിതന്നെബ്ബന്ധിച്ച വീരൻ
കൃതവീര്യതനൂജനെസ്സംഹരിച്ചോ,നവൻതന്നെ
പൃഥിവിയിൽ കോസലത്തിലവതരിച്ചു.
കാലകർമ്മപ്രാണങ്ങൾക്കാലംബമാമവനോടു
കാലുഷ്യമിന്നവിടേക്കു തോന്നരുതേതും.
അടിക്കുപ്പിജ്ജാനകിയെത്തിരിച്ചേകി,ത്തപം ചെയ്‌വാ–
നടവിയിൽപ്പോകു, പുത്രൻ നാടുവാഴട്ടെ.
തിന്നാറില്ല വ്യാഘ്രംപോലുമാശ്രയിക്കും മൃഗങ്ങളെ–
പ്പിന്നെയെന്തേ ദയാലുവാം രാമൻെറ കാര്യം?
കൈവരേണ്ടതെല്ലാം തവ കൈക്കരുത്താൽ സിദ്ധമായി;
ദേവദൈത്യന്മാരെസ്സർവ്വമങ്ങു തോല്പിച്ചു.
അതീതയൗവനനായാൽ വാനപ്രസ്ഥം വരിക്കവാ–
നഭിജ്ഞരാം സുജനങ്ങൾ വിധിച്ചതില്ലേ?
ജഗത്സൃഷ്ടിസ്ഥിതിലയകാരകനായ് വിളങ്ങുന്ന
ഭഗവാനെബ്ഭജിച്ചാലും വനത്തിലെത്തി.
ആരെയാണോ മുനീന്ദ്രന്മാരാരാധിപ്പതഹോരാത്രം;–
മാക്കവേണ്ടിബ്ഭൂപാലന്മാർ വിരക്തി കൊൾവൂ
കോസലവാസവനാമാരാമചന്ദ്രൻ കൃപചെയ്യു–
മാശരേശ, ഭവാനിലെന്നറിഞ്ഞീടേണം.
എഴുന്നരുളിയതോർത്താലതിനല്ലോ തിരുവടി;
മൊഴിയിതു മാനിച്ചാലും, സൽക്കീർത്തിനേടാം.''

എന്നുരച്ചു മയപുത്രി വിറപൂണ്ടുമശ്രുവാർത്തും
തൻനാഥൻെറ പദംഗ്രഹിച്ചർത്ഥിച്ചു വീണ്ടും:
''ഭജിച്ചാലും രഘുരാമചരണമെൻ കമിതാവേ,
ജയിക്കട്ടേ ശാശ്വതമായ് മമ സൗഭാഗ്യം.''

സമ്പതിച്ചു ദയിതയെയെഴുന്നേല്പിച്ചസുരേന്ദ്രൻ
തൻപ്രഭുത്വം വിസ്തരിച്ചു ചൊല്ലുകയായി:

''പ്രിയേ, കേൾക്കൂ, വിഷ്ടപത്തിലെന്നൊടൊപ്പമൊരുവീരൻ
മയകന്യേ, മററാരുമില്ലറിഞ്ഞുകൂടേ?
വരുണകുബേരവായുയമമുഖ്യദിക്പാലരാം
സുരന്മാരെത്തോല്പിച്ചു ഞാൻ ഭുജാടോപത്താൽ.
ദേവദൈത്യമർത്ത്യരെല്ലാം രാവണൻെറ ദാസരല്ലേ?
ഭീ വഹിപ്പാൻ നിനക്കെന്തു കാര്യമെൻ നാഥേ!''
പലമട്ടിൽ സമാശ്വാസവചനങ്ങളുരചെയ്തു
ഖലകുലമൗലി പോയീ രാജസംസത്തിൽ.

നാഥനുള്ളിൽ വഹിക്കുന്നോരഭിമാനം, വിപത്തിന്നു
ഹേതുവെന്നു മയപുത്രിക്കുൾക്കണ്ണയേറി.

സമരത്തിൻ മുറയെന്തെന്നുപദേശിക്കുവാൻ ശീഘ്രം
സഭികരോടാജ്ഞാപിച്ചാനസുരനാഥൻ.

''ലങ്കാപതേ, ചോദിക്കുന്നു വീണ്ടുംവീണ്ടും തിരുമേനി;
ശങ്കയെന്തേ, ഭയമെന്തേ നിരുപിക്കുമ്പോഠം?
വാനരരും നരന്മാരും രക്ഷോവർഗ്ഗപ്രകരത്തിൻ–
വായിലേക്കു പതിക്കേണ്ട ഭോജനമല്ലേ?''
മന്ത്രിമാർതൻ വാക്കു കേഠംക്കെ പ്രഹസ്തനൊന്നുരിയാടി:
''എന്തൊരല്പപ്രജ്ഞരാണിസ്സചിവർ നാഥ!
പ്രീതി തോന്നാൻ മുഖം നോക്കിച്ചൊല്ലുകയാണിവരെല്ലാം.
നീതിരുദ്ധകർമ്മമേതും ചെയ്യു നന്നല്ല.
കരുത്തനാമൊരു ചൊക്കൻ കടൽചാടിയിങ്ങു വന്നു
വരുത്തിയ നാശമെന്തെന്നറിയാമാക്കും.
വിശപ്പുണ്ടായിരുന്നില്ലേ നിങ്ങഠംക്കാക്കമപ്പൊഴതിൽ?
അശിക്കാഞ്ഞതെന്തേ, ലങ്കാദ്രോഹിയെ നിങ്ങഠം?
ഈയമാത്യരുരയ്ക്കില്ലാ സുശ്രവമാം നല്ല കാര്യം;
തീയതോതും, പശ്ചാത്താപം വരുത്താൻ മാത്രം.
വൻകടലിൽച്ചിറകെട്ടിസ്സൈന്യവുമായിങ്ങു വന്നു
ലങ്കയിലെസ്സുബേലത്തിൽ വസിക്കും രാമൻ,
ഒരു വെറുംനരനെന്നു പറയാമോ? നമുക്കവ–
നുരുളയാണത്രേ!—മൂഢജല്പനം ചിത്രം!
സ്തുതിവാക്യമുരയ്ക്കുന്ന കൂട്ടരത്രേ സചിവന്മാർ;
ഹിതമെന്തെന്നറിയിക്കാമടിയനിപ്പോഠം.
ഭയംകൊണ്ടല്ലിതു ചൊൽവു;തുണ്ടനേകരുലകത്തിൽ
പ്രിയവാക്കു കഥിപ്പോരും നിശമിപ്പോരും.
കാതിനിമ്പമില്ലെന്നാലും ഹിതകരമാകും വാക്യ–
മോതുവോരും ശ്രവിപ്പോരും ദുർല്ലഭമത്രേ.
നീതിചൊല്ലാ,മാദ്യമൊരു ദൂതനെയങ്ങയയ്ക്കേണം
സീതയേയും കൊണ്ടുചെന്നു കൊടുക്കവേണം.
കാമിനി തൻകൈക്കലായാൽപ്പിന്തിരിയും രാമചന്ദ്രൻ
കാര്യമില്ല കലഹത്തിന്നെന്നുവന്നീടും.
മടങ്ങുകയില്ലയെങ്കിൽ മുഖത്തോടുമുഖംനിന്നു
തുടങ്ങുകയാവാമുഗ്രസമരം നാഥ!
അസംശയം മന്മതമിതംഗീകരിച്ചെന്നാൽ സ്വാമിൻ,
യശസ്കരമായിത്തീരും രണ്ടുമട്ടിലും.''

കടുംകോപംപൂണ്ടു ചൊന്നാൻ ദശകണ്ഠനിതു കേൾക്കെ–
''ശ്ശാ, നിനക്കൊരു നല്ലീ കുബുദ്ധിയേവം?
ഇപ്പൊഴുതും ശങ്കാകുലനാവുകയോ പ്രഹസ്ത, നീ–
യുത്ഭവിക്കയെന്നോ മുളതന്നിൽനിന്നീറൽ?''

കണ്ണുശൂലമാമീ വാക്യം കേട്ടനേരം സേനാനാഥൻ
നിർണ്ണയിച്ചു നടകൊണ്ടാനിമ്മൊഴിയോടേ:

''ഹിതകരമായ്‌വരുമോ മമവാക്യമവിടേക്കു
മൃതിവശഗനാം രോഗിക്കൗഷധംപോലെ?''

തേജസ്സേറും സന്ധ്യാകാലമടുത്തപ്പോൾ ദശവക്ത്രൻ
രാജഹർമ്മ്യം പൂകുകയായ്പ്പാണികൾ വീശി.
അങ്കണാലങ്കൃതമായി വിളങ്ങുന്ന മനോഹര–
ലങ്കാദുർഗ്ഗശിഖരത്തിൽക്കരേറി വാണാൻ.
ഗാനംചെയ്തു കിന്നരന്മാർ ഗുണഗണമതുനേരം
വീണാമൃദംഗാദിഘോഷം മുഴങ്ങിക്കേൾക്കായ്.
ചിത്തമാക്കമിളകുംമാറത്യന്തമോഹനമായി
നൃത്തമാടീ സുന്ദരിമാരപ്സരസ്ത്രീകൾ.
ശതശതമഖയോഗ്യസുഖസാമഗ്രികളത്രേ
സതതമാ മണിമച്ചിൽപ്പരിലസിപ്പൂ.
തലയ്ക്കുമേലെത്തിപ്പോയി ശക്തിമാനാം ശത്രു; പക്ഷേ,
കുലുങ്ങീലാ കൂസിയില്ല രാക്ഷസരാജൻ.

സുബേലപർവ്വതത്തിന്മേലതിരമ്യവാസസ്ഥാനം
സുമിത്രാനന്ദനനന്നു രചിച്ചുതാനേ.
കിസലയകുസുമങ്ങളിടചേർത്തു ശയ്യതീർത്തു
വിശേഷിച്ചും കരിമാൻതോലതിൽ വിരിച്ചു.
ഇരുന്നരുളിനാൻ ദേവനതിന്മേൽ; ചാപബാണങ്ങ–
ളൊരു കരുതലാ,യിടംപാശ്വത്തിൽ വെച്ചും,
കപിരാജാ സുഗ്രീവന്റെ മടിയിൽത്തൻതല ചേർത്തും
വിഭീഷണവചനങ്ങൾ തുടരെക്കേട്ടും.
അംഗദനും ഹനുമാനും രാമപാദം തലോടിക്കൊ–
ണ്ടങ്ങിരുന്നാരിരുപുറം ഭക്തിപൂർവ്വകം.
അൻപെഴുന്ന പൂർവ്വജന്റെ പിമ്പുറത്തു മരുവിനാ–
നമ്പും വില്ലും തൂണിയുമായ് സൗമിത്രിതാനും.
നാനാഗുണനികേതമാം രാമനെയിപ്രകാരത്തിൽ
ധ്യാനിക്കുന്നോർ ധന്യധന്യരെന്നേ ചൊല്ലാവൂ.

അന്തിവാനത്തുയരുന്ന താരാനാഥൻതന്നെ നോക്കി–
യന്തികത്തിലിരിപ്പോരോടരുളി ദേവൻ:
''ഇപ്പൊഴതിൽ പൂർവ്വദിക്കാം ഗുഹയിൽനിന്നെഴുന്നേററ
നിർബ്ഭയേന്ദ്രകേസരിയെക്കാണുവിൻ നിങ്ങൾ.
ബലതേജോനിധിയവനന്ധകാരമത്തേഭത്തിൻ–
തലതല്ലിത്തകർക്കയൊണംബരക്കാട്ടിൽ.
ചിന്നിവീഴും ഗജമുക്താരാജിയല്ലീ, താരകങ്ങൾ;
സുന്ദരിയാം രജനിതന്നലങ്കാരങ്ങൾ.
ശങ്കയൊന്നുണ്ടെനിക്കിപ്പോൾ ശശാങ്കനിൽ കാണായ്‌വരു–
മങ്കമെന്താ,ണഭിപ്രായമോതുവിൻ നിങ്ങൾ.

''എന്മതമിന്നുരചെയ്യാം;'' വചിക്കയായ് വാനരേശൻ:
''വെണ്മതിയിൽപ്പതിയുന്ന ഭൂച്ഛായയത്രേ.''

മററൊരുത്തനുരിയാടി: ''രാഹുവിൻെറയാഘാതത്താൽ
പററിയോരു മുറിവിൻെറ തഴമ്പുതന്നെ.''

ഇതരനോതിനാനപ്പോൾ: ''ചന്ദ്രമസ്സിൻ സാരഭാഗം
രതിയുടെ നിർമ്മിതിക്കായെടുത്തു ധാതാ;
വിള്ളലതിലൂടേ കാണുമാകാശത്തിൻ പ്രതിച്ഛായ–
യല്ലയോ നാം പറയുന്ന കളങ്കം ദേവ!''
അരുളിനാനബ്ജനേത്രൻ: ''അല്ല; ശീതകിരണനോ–
ടൊരുമിച്ചു പിറന്നോരു ഗരളംതന്നെ;
പ്രിയപ്പെട്ടോരതിനെത്തന്നുരസ്സോടു ചേർത്തുകൊൾവാൻ
സ്വയമേ കൗതുകം തോന്നിദ്ധരിച്ചു ചന്ദ്രൻ.
വിഷവീര്യം കലന്ന തൻ കിരണങ്ങളയച്ചവൻ
വിരഹികൾക്കഴൽ നിത്യമരുളീടുന്നു.''

അനിലനന്ദനൻ ചൊന്നാൻ: ''അടിയനിന്നറിയിക്കാം
പനിമതി തവദാസനല്ലയോ നാഥ!
രാമരൂപം ഹൃദയത്തിലുറപ്പിച്ചു വാഴ്കയല്ലീ?
കോമളമിപ്രതിഭാസം മററൊന്നുമല്ല.''
മാരുതിതൻ വാക്കുകേട്ടു മന്ദഹാസം പൂണ്ടു ദേവൻ
നേരേ തെക്കോട്ടൊന്നു നോക്കിക്കഥിച്ചാനേവം:
''ഒന്നുനോക്കു വിഭീഷണ, ദക്ഷിണാശാമുഖത്തേക്കു
വന്നുരുണ്ടുകൂടുന്നല്ലോ വാരിദസ്തോമം;
ചപലകൾ ചാഞ്ചാടുന്നു ഗർജ്ജിക്കുന്നു നീരദങ്ങ–
ളുപലവർഷവുമുണ്ടാമെന്നു തോന്നുന്നു.''

വിഭീഷണനുരചെയ്താൻ: ''മേഘമല്ല, മിന്നലല്ല
വിഭോ, കാര്യമെന്തെന്നു ഞാനുണർത്താമിപ്പോൾ.

ലങ്കാദുർഗ്ഗശിഖരാഗ്രമാളികയിൽ ദശാസ്യന്നു
കണ്കക്കുമാറുണ്ടു നല്ല നൃത്തമണ്ഡപം;
എഴുന്നള്ളിയിരിക്കുന്ന രാവണന്റെ തലയ്ക്കുമേൽ
മുഴനീലച്ഛത്രമൊന്നു പിടിച്ചിരിപ്പൂ.
വലാഹകമാലയെന്നു തോന്നുന്നതക്കുടയത്രേ
വലുപ്പമുണ്ടത്രമാത്രമതിന്നു നാഥ!
മന്ദോദരീകർണ്ണപൂരപ്രഭാതരംഗങ്ങളത്രേ
മിന്നലൊളിച്ചാർത്തായിപ്പോളോർത്തുപോകുന്നു.
നടനത്തിൽ മുഴങ്ങുന്ന താളമൃദംഗാദിനാദ–
മിടിയൊച്ചയെന്നു വൃഥാ ശങ്കകൊള്ളേണ്ടാ.''

ദശാനനദർപ്പം കണ്ടു ചിരിച്ചുകൊണ്ടഖിലേശൻ
വിശിഖമൊന്നവന്റെ നേർക്കയച്ചാൻ ശീഘ്രം.
താഴെവീണു കുടയുമക്കിരീടവും, റാണിതന്റെ
താടങ്കവും രാമബാണമേല്ക്കുകമൂലം.
തദ്രഹസ്യമറിയാതെ പകച്ചുപോയ് സഭികന്മാ–
രുദ്ധതനാം ദശാസ്യനുമമ്പരപ്പാർന്നാൻ.
ഈവിധത്തിൽ സ്വകർത്തവ്യം നിർവ്വഹിച്ചു തിരിച്ചുവ–
ന്നാവനാഴിക്കകം പൂകി രാഘവബാണം.

ധരാകമ്പമുണ്ടായീല, ചണ്ഡവാതമടിച്ചീല,
ധനുസ്സും ബാണവുമാരും കണ്ടതുമില്ല.
ഭൈരവമാം ദുർന്നിമിത്തമാണിതെന്നു വിചാരിച്ചു
പാരമുള്ളിൽ വ്യഥയാർന്നു സദസ്യരെല്ലാം.
ഭയംപൂണ്ട സഭികരെക്കാണുകയാൽ ദശകണ്ഠൻ
സ്വയം സമാധാനം കണ്ടു ഹസിച്ചു ചൊന്നാൻ:
''എൻതലകളററുപോയ സന്ദർഭങ്ങൾ മുമ്പുമുണ്ടായ്;
എങ്കിലെന്തേ? മംഗളമേ ഭവിച്ചിട്ടുള്ളു.
ഇന്നു മമ കിരീടമേ നിപതിച്ചതുള്ളൂ; പിന്നെ–
ദുർന്നിമിത്തമായീടുന്നതെങ്ങനെയാവോ?
ഭീയകററിദ്ധീരതയെക്കൈവരിച്ചു നിർവ്വിചാരം
പോയുറങ്ങിക്കൊൾവിൻ നിങ്ങൾ സഭികന്മാരേ!''

വിടവാങ്ങി നടകൊണ്ടു സഭ്യരെല്ലാം; മന്ദോദരി–
യിടരാർന്നു തൊഴുതുകൊണ്ടുഴറിച്ചൊന്നാൾ:
''എന്മൊഴിയിന്നാത്മേശ്വര, ചെവിക്കൊള്ളാൻ ദയവേണ–
മെന്തിനങ്ങു രാമനോടു പിണങ്ങീടുന്നു?
കേവലമാനുഷനത്രേ രാമനെന്നു കരുതുന്നോ?
ദേവ, മമവാക്യമങ്ങു വിശ്വസിച്ചാലും.

നിഖില ജഗത്തും നിർമ്മിച്ചരുളുന്ന പരാത്മാവാം
രഘുവംശമണി, വിശ്വസ്വരൂപനത്രേ.
അടിയിണ പാതാളത്തിൽത്തിരുമുടി വിധിലോക-
ത്തവയവങ്ങളിലെല്ലാമന്യലോകങ്ങൾ;
ത്രുപ്പുരികവിലാസമിബ്ഭയങ്കര കാലംതന്നെ;
ചിൽപ്പുരുഷനേത്രം രവി; കേശമോ മേഘം.
രമ്യനാസ ദേവവൈദ്യരശ്വിനീനന്ദനന്മാരാ;-
മുന്മീലനനിമീലനമഹസ്സുമല്ലും.
കർണ്ണങ്ങൾതാൻ പത്തു ദിക്കും ശ്വാസമത്രേ സമീരണൻ
ഛന്ദസ്സത്രേ വാണി, ലോഭമധരംതന്നെ.
ദംഷ്ട്രമത്രേ യമധർമ്മൻ മായതന്നെ ഹാസമോത്താ-
ലഷ്ടദിക്പാലകന്മാരോ ഭുജങ്ങളത്രേ.
ചേലെഴുന്ന വഹ്നി വക്ത്രം, പാരാവാരം രസനയാം
ചേഷ്ടകൾതാൻ സൃഷ്ടിസ്ഥിതിലയകർമ്മങ്ങൾ.
അഷ്ടാദശവനസ്പതിവൃന്ദമത്രേ രോമരാജി,-
യസ്ഥികളാണചലങ്ങളറിഞ്ഞീടേണം.
സിരകളാം വാഹിനികൾ, പുറംഭാഗം നരകംതാൻ
ചരാചരാത്മകൻതൻെറ രൂപമിമ്മട്ടാം.
മഹാദേവനഹങ്കാരമജൻ ബുദ്ധി, മനം ചന്ദ്രൻ
മഹത്തത്ത്വം ചിത്തവുമാണവന്നു പാർത്താൽ.
മനുഷ്യാദിജീവികളിൽ മാത്രമല്ല, മഹാഭാഗൻ
മരുവുന്നതചരങ്ങൾക്കുള്ളിലും കാണാം.
വസ്തുതയിതോർത്തുനോക്കിപ്പാദപത്മം ഭജിച്ചെന്നാൽ
ധ്വസ്തമായിത്തീരുകില്ലെൻ സൗഭാഗ്യം നാഥ!''

കാമിനിതൻ വാക്കു കേട്ട കബ്ബുരേശനരചെയ്താൻ:
''കേമമത്രേ മോഹത്തിൻെറ മഹിമയമ്പോ!
നാരിമാർതൻ സ്വഭാവത്തിലെട്ടുദോഷം കണ്ടുവെച്ചു,
സൂരികളാം കവീന്ദ്രന്മാരതെത്ര സത്യം!
അവിവേകം, വ്യാജം, ലൗല്യം, ഭയം, മായ, നിർദ്ദയത്വ,-
മവിശുദ്ധി, വിവരക്കേടിവയാണല്ലോ.
പുകഴ്ത്തി നീ ശത്രുവിൻെറ ഭയങ്കരപ്രതാപത്തെ
മികച്ച രീതിയിലെന്നെക്കേൾപ്പിച്ചവല്ലോ.
പ്രാണനാഥേ, നിനക്കെങ്കൽ സഹജമാം കൃപയുണ്ടെ-
ന്നാണതെല്ലാം തെളിയിപ്പതറിഞ്ഞു ഞാനും.
നിൻപടുത്വം കാണുന്നു ഞാൻ ശത്രുശക്തിസ്തവംമൂല-
മെൻ പ്രഭുത്വം ശരിക്കു നീ വർണ്ണിച്ചവല്ലോ.

ശ്രവിക്കുമ്പോഠം ഭയം നീക്കും ധരിക്കുമ്പോഠം സുഖം ചേക്കും
തവവാക്യം ശുദ്ധാത്മകം കുരംഗനേത്രേ!''
കാലദോഷം നിമിത്തമെൻനാഥനിന്നു മതിഭ്രമം
കാണുകയാണെന്നു റാണിയുറച്ചിതുള്ളിൽ.
ആക്കമേററാൻ വഷാകാലമേഘമെത്ര വഷിച്ചാലും
പൂക്കയില്ല കീചകം ഹാ! കാസ്റ്റയുമില്ല.
ചതുരാസ്യൻ ഗുരുവായി വന്നു പാഠം നല്കിയാലു—
മതു തെല്ലും ഫലിക്കില്ല മൂർഖഹൃത്തിങ്കൽ.

നിദ്രവിട്ടു പുലർകാലത്തെഴന്നേററ രാമചന്ദ്രൻ
നിത്യകമ്മം നിവ്വഹിച്ചുകഴിഞ്ഞശേഷം,
വിളിപ്പിച്ചു മന്ത്രിമാരെക്കരണീയമെന്താണെന്നു
വിളംബംകൂടാതെ ചൊൽവാൻ കല്പന നല്കി.
സപ്രണാമമുണത്തിച്ചാൻ ജാംബവാനാം വയോവൃദ്ധൻ:
''അപ്രമേയഗുണധമ്മരാശിയാം സ്വാമിൻ,
എൻ കഴിവിന്നൊത്തപോലെ തിരുമുമ്പിലറിയിക്കാം—
മംഗദനെട്ടൃതനായിട്ടയയ്ക്കവേണം.''

അമ്മതം നന്നെന്നുതന്നെ സഭ്യരെല്ലാം സമ്മതിക്കെ—
യംഗദനോടരുളിനാനംബുജനേത്രൻ:
''ബാലിപുത്ര, ബലബുദ്ധിഗുണങ്ങഠംക്കു നികേതം നീ
ചേലിലെൻെറ ദൂതനായിപ്പോകണം വത്സ!
പറയുന്നതെന്തിനു ഞാൻ വിസ്തരിച്ചു നിന്നോടിപ്പോ—
ളറിയാമിന്നെനിക്കു നിൻചാതുര്യമെല്ലാം.
നമ്മുടയ ഹിതത്തിന്നു വഴങ്ങുകവേണം ശത്രു—
വമ്മട്ടിലേ കഥിക്കാവൂ കാര്യങ്ങളെല്ലാം.

വണങ്ങിനിന്നുണത്തിച്ചാനംഗദൻ: ''അങ്ങലിയുകിൽ
ഗുണരത്നാകരമായിത്തീരുമിങ്ങാരും.
സ്വയമേവ സിദ്ധമാകും കാര്യ,മെന്നാലതിന്നെന്നെ
നിയോഗിപ്പതനുഗ്രഹമെന്നറിയുന്നേൻ.''

അഭിമാനപുളകിതഗാത്രനായ യുവമന്നൻ
സഭികരെ പ്രണമിച്ചു യാത്രയുമായി.
രഘുരാമപ്രതാപത്തെക്കരഠംത്തട്ടിൽ പ്രതിഷ്ഠിച്ചു
രണധീരൻ നഗരത്തിൽക്കടന്നുകൂടി.
എതിരിട്ട രാക്ഷസനെപ്പിടികൂടി പ്രഹരിച്ചു
മൃതിവശഗതനാക്കിഗ്ഗതി തുടന്നാൻ.
അരക്കന്മാർ ഭയത്തോടേ പരസ്പരം മന്ത്രിക്കയായ്:
''പുരമെരിച്ചവനല്ലേ വരുന്നു വീണ്ടും.

വിധിഗതിയെങ്ങോട്ടെന്നു വിചാരിക്കാൻവയ്യ; നമ്മെ
വധിക്കുവാൻ വന്നതാണിക്കപിയെന്നാവാം.''

ചോദിക്കാതെ വഴിചൊല്ലിക്കൊടുക്കയായ് ചിലരപ്പോൾ
ഭീതികൊണ്ടങ്ങിടറുന്ന ശബ്ദത്തിലൂടേ.

ബാലിപുത്രദൃഷ്ടിക്ഷേപംകൊണ്ടുതന്നെ ചിലരെല്ലാ-
മാലിലപോൽ വിറക്കൊണ്ടു വിയർത്തുപോയി.

ആരുമാരും തടഞ്ഞില്ലതാരേയനെ, ക്കടന്നെത്തി
വീരപഞ്ചാസ്യനെപ്പോലെ സംസത്തിൻമുമ്പിൽ.

ഒരു നിശാചരൻ ചെന്നു രാവണനോടുണർത്തിച്ചു:
''തിരുമേനി, ദൂതനൊരാൾ കാത്തുനില്ക്കുന്നു.''

''കുരങ്ങനോ? കൂട്ടിക്കൊണ്ടുവരൂ, ശീഘ്രം;'' മാജ്ഞാപിച്ചാ-
നരക്കർകോ, നംഗദനമകത്തുചെന്നാൻ.

ജീവനുള്ളോരഞ്ജനാദ്രിയെന്നപോലങ്ങമരുന്ന
രാവണനെബ്ബാലിപുത്രൻ സൂക്ഷിച്ചുനോക്കി.

കൊടുമുടിപോൽത്തലകൾ ഭുജങ്ങളോ, മരങ്ങൾപോൽ
പടർന്നവള്ളികൾ പോലെ രോമരാജിയും.

ആനനദ്വാരങ്ങളെല്ലാം ഗുഹകൾപോൽബ്ഭീകരങ്ങൾ;
വാനരേന്ദ്രൻ കലുങ്ങിയില്ലക്കാഴ്ചകൊണ്ടും.

ശക്തിമാനെക്കണ്ടു വെമ്പിയെഴുന്നേററു സഭികന്മാർ;
നക്തഞ്ചരനായകനോ, കാലുഷ്യമേറി.

മത്തഗജപ്രകരത്തിൽക്കണ്ഠീരവമെന്നമട്ടി-
ലെത്തിയോരക്കപിയങ്ങോരാസനം പൂകി.

''ആരെടാ നീ മക്കടമേ,'' —ചോദ്യമായീ ലങ്കാനാഥൻ
താരാപുത്രനുരചെയ്തു: ''രാവണ, കേൾക്കു.

തമ്പുരാനാം ശ്രീരാമൻെറ ദൂതനൊരു വാനരൻ ഞാൻ
നിൻപിതാവുമെൻപിതാവും മിത്രങ്ങൾ മുന്നം.

അതിനാലിങ്ങണഞ്ഞു ഞാനാപൽക്കാലമടുക്കുമ്പോൾ
ഹിതമോതിത്തരേണ്ടതെൻ കടമയല്ലേ?

കുലീനൻ നീ പുലസ്ത്യൻെറ പൗത്രനല്ലേ ദശകണ്ഠ,
പലകാലം ശിവനേയും വിരിഞ്ചിയേയും

ഭജിച്ചു നീ യഥാകാമം വരങ്ങൾ വാങ്ങിയതില്ലേ,
ജയിച്ചില്ലേ ദിക്പാലരെബ്ഭൂപാലരേയും?

രാജഗർവ്വം മൂർച്ഛിക്കയാൽ നിന്നാലിന്നു ഹൃതയായീ
പൂജനീയജഗദംബ ജാനകീദേവി!

ശുഭകരമൊരുകാര്യം പറഞ്ഞുതന്നീടാമിപ്പോൾ
പ്രഭു രാമൻ പൊറുക്കും നിന്നപരാധങ്ങൾ.

ദന്തപംക്തികിടയ്ക്കോരു പുല്ക്കൊടി നീ തൊടുക്കേണം
കന്ധരത്തിൽക്കഠാരവും ധരിക്കവേണം;
അന്നിലയിൽപ്പരിവാരസമേതനായ് മൈഥിലിയെ
മുൻനടത്തിച്ചെന്നിടേണം രാമന്റെ മുമ്പിൽ.
കൈതൊഴുതു നേന്നിടേണമാത്ത്ബന്ധോ, കനിഞ്ഞാലും
സീതാപതേ, രക്ഷിച്ചാലുമെന്നേവം പിന്നെ.
ഈ വിലാപം കേട്ടിടുമ്പോഴഭയം നല്ലിടും നൂനം
ദേവദേവൻ മഹാമതി കോസലരാമൻ.''

കുപിതനായിതു കേട്ട രാക്ഷസേന്ദ്രനരചെയ്താൻ:
''കപിബാല, കഥിപ്പൂ നീയോത്തുനോക്കാതെ.
മന്ദപ്രജ്ഞൻ മക്കടൻ നീയറിയുന്നതില്ല തെല്ലും
വൃന്ദാരകവംശവൈരി ഞാനെന്ന സത്യം.
പറയൂ നീ നിന്റെ പേരും പിതാവിന്റെ പേരും ഞാനൊ-
ന്നറിയട്ടെ മിത്രത്വത്തിൻ വസ്തുതയിപ്പോഠം.''
''അംഗദൻ ഞാൻ ബാലിപുത്രൻ; വേഴ്ചയുണ്ടായിരുന്നല്ലോ
നിങ്ങഠംതമ്മിലൊരുകാലത്തോമ്മയില്ലല്ലീ?''

ശങ്കിതനായുരചെയ്താൻ പംക്തികണ്ഠനതുനേരം-
''മംഗദ, ഞാനോമ്മിക്കുന്നു ബാലിയെയിപ്പോഠം.
വാനരനാമവൻ തന്റെ നന്ദനനോ കുമാരക,
ഹാനി വംശത്തിനു ചേക്കും വഹിനാളം നീ.
കുമതേ, നീ താപസന്റെ ദൂതനെന്നോ? കഷ്ടം! നിന്നെ-
ച്ചുമന്നൊരഗ്ഗഭപാത്രം വൃഥാവിലായി.
ഇരിക്കട്ടെ; കുശലമോ ബാലിക്കിപ്പോ,ഴെങ്ങാണവൻ?''—
ചിരിച്ചുകൊണ്ടുരചെയ്താനംഗദനേവം:
''പത്തുനാളേ കഴിയേണ്ടു പൂവ്വമിത്രം വസിപ്പേട-
ത്തെത്തിയാലിംഗനംചെയ്യാം കുശലംക്കുറാം.
രാമനോടു പിണങ്ങുവാനൊരുങ്ങിയാലുളവാകും
ക്ഷേമമെന്തെന്നറിയിക്കുമദ്ദേഹം നിന്നെ.
വൈരമുള്ളിൽ വഹിക്കുന്ന ദുമ്മതിതൻ ഹൃദയത്തിൽ
വൈഭവശാലിയാം രാമൻ വസിക്കയില്ല.
വംശനാശം വരുത്തുവോൻ ഞാനെന്നു നീയുരച്ചല്ലോ;
നീ ശരിക്കും കുലരക്ഷാപുരുഷൻ തന്നെ!
അന്ധബധിരന്മാർപോലുമിത്തരത്തിലോതാറില്ല;
ഹന്ത! കണ്ണും കാതും നിനക്കനേകമില്ലേ?
ധാതാഹരപ്രമുഖരും മുനിമാരുമാരുടയ
പാദസേവസ്സുഹന്നിശമാഗ്രഹിക്കുന്നു;

അപ്പരമാത്മാവിൻ ദൂതനായതാണോ കുലദ്രോഹ–
മദ്ഭുതം, നിൻ ഹൃത്തുപൊട്ടിത്തെറിപ്പതില്ല!''

ഇക്കഠോരവാക്ക കേട്ടു തുറുകണ്ണോടലറിനാൻ
നക്തഞ്ചരൻ: ''ദുസ്സഹംനിൻഭാഷണ,മെന്നാൽ
നീതിധമ്മനിഷ്ഠയാലേ സഹിക്കുന്നു ഞാനിതെല്ലാം
ദൂതനല്ലേ? വധിക്കുവാനില്ലല്ലോ ന്യായം.''

മമ്മഭിത്താം മറുവാക്യമുടനുണ്ടായ്: ''അഹോ! നിന്റെ
ധമ്മശീലമഹിമ ഞാൻ കേട്ടിരിക്കുന്നു.
പരദാരങ്ങളെക്കട്ടുകൊണ്ടുപോയ ധമ്മശീലം,
കരുണ ദൂതരിലേറെക്കാട്ടിയ ശീലം.
അരിയപ്പെട്ടൊരു കാതും മൂക്കുമായിക്കരഞ്ഞെത്തി–
യനുജത്തി; ധമ്മധീരനതും പൊറുത്തു.
മഹാധമ്മശീലനെന്നു വിഷ്ടപത്തിൽ പ്രസിദ്ധൻ നീ–
യഹോ! നേരിട്ടൊന്നു കാണ്മാനൊത്തതെൻ ഭാഗ്യം.''
നിശാചരനാഥൻ ചൊന്നാൻ: ''മതിയാക്കു ജല്പനം നീ
വിശാലമെൻ ഭുജം നോക്കു വാനരമൂഢ!
ലോകപാലബലമാകും ചന്ദ്രബിംബം വിഴുങ്ങുന്ന
ഭീകരമാം രാഹുഗ്രഹമിതെന്നറിയൂ.
ആകാശമാം സരസ്സിങ്കലെൻകരമാം കമലത്തിൽ
ശ്രീകണ്ഠനോടൊരുമിച്ചു കൈലാസശൈലം,
അരയന്നമെന്നപോലെ പരിശോഭിച്ചിതു മുന്ന–
മൊരുനാളിലതു നിന്റെ ചെവിപൂകീലേ?
അംഗദ, ഞാൻ ചോദിക്കുന്നു നിങ്ങളുടെ വീരയോധ–
പുംഗവരിലാരുണ്ടെനിക്കൊപ്പമായ് നില്പാൻ?
നായകനാ രഘുരാമൻ ദുബ്ബലനായ്ച്ചമഞ്ഞില്ലേ
ജായപോയ പരിതാപമൊന്നിനാൽത്തന്നെ.
തത്സഹജൻ ബാലകനും തളന്നുകഴിഞ്ഞതില്ലേ
ദുസ്സഹമാം ദുഃഖംകൊണ്ടു മലിനനല്ലേ?
ബാലിപുത്രൻ നീയും നിന്റെയിളയച്ഛൻ സുഗ്രീവനും
കൂലദ്രുമങ്ങളെപ്പോലെ നില്ക്കുകയല്ലീ?
എന്നനുജൻ വിഭീഷണൻ ഭീരുക്കളിലഗ്രഗണ്യൻ
പിന്നെ മന്ത്രി ജാംബവാനോ പടുകിഴവൻ.
പില്പാടോത്താൽ ഗണനീയർ നീലനള,രെന്നാൽ വെറും
ശില്പകമ്മമല്ലാതവക്കറിയില്ലല്ലോ.
എങ്കിലും ഞാൻ സമ്മതിക്കാം പരാക്രമിയുണ്ടൊരുത്തൻ
ലങ്ക ചുട്ടുകരിച്ചോരാ വാനരവീരൻ.''

ഹസിച്ചുകൊണ്ടുരചെയ്താനംഗദനാം യുവഭൂപൻ:
''അസുരേന്ദ്ര, പുരം ചുട്ടോ കുരങ്ങനേകൻ?
നേരു ചൊല്ലൂ, രാവണന്റെ നഗരത്തെദ്ദഹിപ്പിപ്പാ–
നാരൊരുത്തൻ,മസത്യമിന്നാരു ബോധിക്കും?
ഉഗ്രനെന്നു ഭവാനാരെപ്പുകഴ്ത്തി,യാ വലീമുഖൻ
സുഗ്രീവന്റെ ദൂതന്മാരിലൊരുവൻ മാത്രം!
ഓട്ടമവ;നത്രതന്നെ; വീരനല്ല; വർത്തമാനം
തേടിയെത്താനയച്ചതാണവനെ ഞങ്ങൾ.
ഇപ്പുരത്തെദ്ദഹിപ്പിച്ചു നായകാജ്ഞലഭിക്കാതെ–
യപ്പുമാനെന്നറിയുന്നതിപ്പൊഴാണല്ലോ.
തിരിച്ചെത്തിക്കഴിഞ്ഞിട്ടുമൊളിവിലാണക്കുരങ്ങൻ
ഹരിശ്രേഷ്ഠസവിധത്തിലണവതില്ല.
ഇല്ല തുല്യൻ നിനക്കെന്നു ചൊല്ലിയതു സത്യംതന്നെ
തെല്ലുമതിൽ ക്രോധമെനിക്കുദിച്ചുമില്ല.
പ്രീതി, വൈരമിതു രണ്ടും സമാനന്മാരോടു വേണം
നീതിയിമ്മട്ടുപദേശം നല്കിയിട്ടില്ലേ?
തവളയെസ്സിംഹം കൊന്നാലതു വീരകൃത്യമെന്നു
ഭുവനവാസികളാരും പറകയില്ല.
രഘുപ്രവരനു നിന്റെ വധംകൊണ്ടു വരുമല്ലോ
ലഘുതവുമകീർത്തിയുമെന്നാലും കേൾക്കൂ.
വീരക്ഷത്രരോഷമാകും തടുക്കുവാനരുതാത്ത
വീതിഹോത്രനാണെന്നു നീയറിഞ്ഞുകൊള്ളൂ.''

വക്രോക്തിയാം ധനുസ്സിന്മേൽ വാഗസ്ത്രങ്ങൾ തൊടുത്തേവ–
മക്കപീന്ദ്രൻ പ്രയോഗിച്ചതേല്ക്കുകമൂലം,
മാറുനീറിയുരുകുന്ന ദശാനനൻ ദംഷ്ട്രകാട്ടി–
ച്ചീറിയോതിത്തുടങ്ങിനാനുത്തരമപ്പോൾ:

''നോക്കുകിലിക്കുരങ്ങന്മാർക്കൊരു നല്ല ഗുണം കാണാം
കാക്കുവോന്റെ ഹിതം നോക്കിക്കളിച്ചുകൊള്ളും.
കാണികൾക്കു രസമേകാൻ വേണ്ടിയേതു നിയോഗവും
കാണിയും തെറ്റാതെ ചെയ്യാൻ മടിയില്ലേതും.
ചാടിയെത്തും തലതാഴ്ത്തി വന്ദിച്ചീടും ലജ്ജകൂടാ–
താടിനില്ക്കും നന്ദികാട്ടും മറിഞ്ഞുവീഴും.
അംഗദ, നിൻ ജാതിശീലം സ്വാമിഭക്തി;യതിനാലേ
ഇങ്ങു നീയും കീർത്തിക്കുന്നു നിന്നുടയോനെ.
പട്ടു ഞാനെന്നറിക നീ ഗുണദോഷവിചാരത്തിൽ
കട്ടുക്തിയെൻ ചെവികളിൽക്കടക്കയില്ല.''

കഥിക്കയായ്ക്കപിവര്യൻ: ''തവ ഗുണഗ്രാഹകത്വ—
കഥയെന്നെക്കേറംപ്പിച്ചല്ലോ പവനപുത്രൻ.
പൂങ്കാവനം തകർത്തോനെപ്പുത്രനേയും കൊന്നവനെ—
പ്പുരത്തിന്നു തീവെച്ചോനെയൊന്നും ചെയ്തില്ല.
സുന്ദരമാ സ്വഭാവത്താൽ പ്രേരിതനായ്തീന്നമൂല—
മിന്നു നിന്നോടിതു ചൊൽവാൻ വാഞ്ഛിച്ചു ഞാനും.
ഹനുമാനെന്നോടു ചൊന്ന കാര്യമെല്ലാം ശരിയാണെ—
ന്നനുഭവംകൊണ്ടെനിക്കുമറിയാറായി.
ലജ്ജയില്ല, കോപമില്ല, വിഷാദവുമില്ല താങ്കറം—
ക്കിജ്ജനത്തിൻ പരുഷോക്തിയെത്ര കേട്ടാലും.''

''മക്കടെ, നീ നിൻ പിതാവിൻ കഥതീർത്തു മദിക്കുവാൻ
തക്കവണ്ണം ബുദ്ധിയുള്ള നന്ദനൻതന്നെ.''
അപഹാസം വഴിയുമീ രാവണൻെറ വാക്കു കേട്ട
കപിരാജകുമാരകൻ ചൊടിച്ചു ചൊന്നാൻ:
''പിതൃഹന്താവെങ്കിലാട്ടേ; നിന്നെക്കൂടി വിഴുങ്ങുവാൻ
കൊതിച്ചു ഞാ,നെന്നാലിപ്പോറം ക്ഷമിക്കയത്രേ.
ദുർമ്മദനാം നികൃഷ്ടൻ നീ ബാലിയുടെ മഹനീയ—
നിർമ്മലസദ്യശസ്സിന്നു ഹേതുവായല്ലോ;
ആകയാൽ ഞാൻ കൊല്ലുന്നീലെന്നാലുമൊന്നു ചോദിക്കട്ടെ,
ലോകത്തിലിന്നെത്ര കാണും രാവണാഖ്യന്മാർ?
എൻ ചെവിയിൽപ്പതിഞ്ഞോരു രാവണന്മാരുടെ നാമം
വഞ്ചക, ഞാൻ ചൊല്ലിടട്ടെ, കേറംക്ക നീയെല്ലാം.
ഒരുത്തൻ മാബലിതന്നെജ്ജയിക്കുവാനധോലോക—
പുരത്തിങ്കലെത്തിച്ചേന്നു മുമ്പൊരുനാളിൽ.
കുട്ടികളക്കുതേസിതനെക്കണ്ടു പിടികൂടിപോലും!
കെട്ടിയിട്ടുപോലും ഹയശാലതന്നുള്ളിൽ.
പെട്ടപാടെന്തോതിടേണ്ടു? മഹാബലിതന്നെ ചെന്നു
വിട്ടയച്ചു മദാന്ധനെക്കരുണമൂലം.
പിന്നെയൊരു രാവണനെക്കാർത്തവീര്യാർജ്ജുനൻ കണ്ടു
വന്യജന്തുവാണെന്നോർത്തു പിടിച്ചുകെട്ടി;
കൊണ്ടുപോയിക്കൂട്ടിലിട്ടു വിനോദാത്ഥ;മപ്പോറം ചെന്നു
കണ്ടു വിടുവിച്ചുപോലും പുലസ്ത്യയോഗി.
അകപ്പെട്ടു മററൊരുത്തൻ ബാലിയുടെ പിടിക്കുള്ളിൽ;
അതു ചൊൽവാൻകൂടിയും ഹാ! ലജ്ജ തോന്നുന്നു.
ആരായുകയാണിവണ്ണം; നേരു കേറംപ്പാൻ കൊതിപ്പൂ ഞാ;—
നാരാണു നീയിപ്പറഞ്ഞ രാവണന്മാരിൽ?''

ക്രുദ്ധനോതീ ദശകണ്ഠൻ: ''കേൾക്കെ, നിന്നെദ്ധരിപ്പിക്കാ-
മുദ്ധതനാം കപികീട, മൂഢനാം ദൂത!

ഹരഗിരിയടത്തെടുത്തമ്മാനമാടിയതാര,-
പ്പരാക്രമി രാവണൻ ഞാനറിഞ്ഞുകൊള്ളൂ.

അറിയാമെൻ ഭുജലീല കൈലാസാദ്രി,ക്കതുപോലെ
കരാംവീര്യപ്രകാരങ്ങളുമാനാഥന്നും.

ഇബ്ബലിഷ്ഠകരങ്ങളാലറുത്തോരെൻ തലകളാ-
മബ്ജനിരകൊണ്ടു പൂജ ശിവന്നു ചെയ്തേൻ.

ഇന്നുപോലും വിറയ്ക്കുന്ന ദിക്പാലന്മാക്കറിഞ്ഞീടാ-
മെന്നുടയ ബാഹുവീര്യവിക്രമാടോപം.

എന്റെ നെഞ്ചിൻ കക്ശതമറിയുന്നു ദിഗ്ഗജങ്ങ,-
ളെന്തുകൊണ്ടെന്നതും ചൊല്ലാം മക്കട, കേൾക്കൂ.

ഇടഞ്ഞപ്പോളവയുടെ കൊമ്പുകളീ നെഞ്ചിലേല്ലേ
മടങ്ങിപ്പോയ്; മുറിഞ്ഞുപോയ് മൂലികപോലെ.

ക്ഷോണിയെന്റെ നടത്തത്താൽ വിറയ്ക്കുയാണുടനീള-
മാനചെന്നു കരേറിയ തോണിയെന്നോണം.

മൂവുലകുമറിയുമാ രാവണൻ ഞാൻ വീരവീരൻ;
മൂഢവാക്കേ, ചെവിക്കുള്ളിൽക്കടന്നോ കാര്യം?

ഈവിധത്തിൽജ്ജയിക്കുന്ന രാവണനെച്ചെറുതാക്കി-
ക്കേവലനാം മനുഷ്യനെ വാഴ്ത്തുന്നു മൂഢൻ.

വാനരബബ്ബര, ദുഷ്ടമാനസ, നിന്നുള്ളിലിപ്പോൾ
ജ്ഞാനമുണ്ടായ്‌വരുന്നുണ്ടോ മാമകവാക്കാൽ?''

ആത്തകോപമുരചെയ്താനംഗദനു:''മധമ, നീ-
യോത്തുനോക്കിസ്സംസാരിക്കൂ ഗവ്മെന്തിന്നാം?

കാത്തവീര്യകരരൂപകരാളകാന്താരദേശം
തീത്തെരിപ്പാനഗ്നിയായിത്തീന്നതാരാണോ,

നിജപരശ്വധമായ സമുദ്രത്തിൻ തിരകളിൽ
നിരവധി നൃപന്മാരെ മുക്കിയതാരോ,

അപ്പരശുരാമൻപോലുമടികുപ്പി സ്തുതിചെയ്തു
ചില്പുമാനെഗ്ഗുണിച്ചു നീ മാനുഷനെന്നായ്.

നരനോ, ഹാ! രാമചന്ദ്രൻ? സ്മരൻ വെറും വില്ലാളിയോ?
സുരനദി സാധാരണതരംഗിണിയോ?

കാമധേനു വെറുമൊരു പശുവാണോ; കല്പവൃക്ഷം
ഭൂമിയിലെസ്സാധാരണപാദപമാണോ?

അന്നദാനം സാധാരണദാനമാണോ; വെറും രസം-
തന്നെയാണോ സുധ; വെറും പക്ഷിയോ താർക്ഷ്യൻ?

ശേഷനാഗം സാധാരണനാഗമാണോ; വെറും രത്ന-
ഭൂഷണമോ ചിന്താരത്നം? ചിന്തിച്ചുനോക്കൂ.
കരുതാമോ വൈകുണ്ഠത്തെ മററു ലോകങ്ങളെപ്പോലെ?
നിരഘമാം രാമഭക്തി മഹത്താം സിദ്ധി!

രാവണ,നിന്നഭിമാന,മുപവനം, ലങ്കാപുര-
മീവകയെ നശിപ്പിച്ചും പുത്രനെക്കൊന്നും
ഇടരേററമരുളിയ ഹനുമാനാം കപിശ്രേഷ്ഠൻ
മടങ്ങിവന്നിരിക്കുന്നു മാരുതപുത്രൻ.
കൗശലങ്ങളുപേക്ഷിച്ചു കരുണാസാഗരമായോ-
രീശനെ നീ ഭജിക്കാത്തതെന്തുകൊണ്ടിപ്പോഴും?
അനുചിതം രാമദ്രോഹ,മതു ചെയ്യാനൊരുങ്ങിയാ-
ലജരുദ്രന്മാരും നിനക്കഭയം നല്കാ.
പരസ്ത്രീയെത്തിരിച്ചു നീ കൊടുക്കാതെ മാനം കാത്താൽ
ശിരസ്സുകളററു താഴെപ്പതിക്കേയുള്ളൂ.
പംക്തികണ്ഠ, നിൻതലകളാംകൊണ്ടു കീശഭടന്മാർക്കു
പന്തടിക്കാനിടയാക്കിത്തീർത്തിടൊല്ലേതും.
സ്വയം പോരിന്നെത്തി രാമൻ കയത്തുനിന്നെയ്തിടുന്ന
ഭയങ്കരശരജാലം തടുക്കാനാമോ?''

ഈ വചസ്സാൽ ദശാസ്യന്നു, നെയ്പകന്നു കത്തിക്കാളും
പാവകനെക്കണക്കപ്പോളെരിഞ്ഞു കോപം.
''കുംഭകർണ്ണൻ മമാനുജൻ, കേട്ടിട്ടില്ലേ; മമ പുത്രൻ
ദംഭോളിപാണിയെ വെന്നോൻ നീരദനാദൻ.
ചരാചരപ്രകരത്തെജ്ജയിച്ചോരെൻ പരാക്രമം
ദുരാത്മാവേ, നിൻ ചെവിയിലെത്തിയതില്ല.
ശാഖാമൃഗങ്ങളെച്ചേർത്തു സമുദ്രത്തിൽച്ചിറകെട്ടി
രാഘവനെന്നുള്ളതാണോ പ്രഭുത്വം? ദുഷ്ട!
പടപോലെ പക്ഷിവൃന്ദമംബുധി താണ്ടുന്നതില്ലേ
പറയുന്നതാരതിനെശ്ശൂരത്വമെന്നായ്?
എൻഭുജമാമാഴിയിലെശ്ശക്തിയാകും സലിലത്തി-
ലുമ്പരും മർത്ത്യരുമാകെ മുങ്ങിയതില്ലേ?
ഇരുപതു കരമാമീയഗാധാബ്ധിതന്റെ മറു-
കരകടക്കുന്ന വീരപുരുഷനുണ്ടോ?
ദിക്കുകളാംകുക നാഥരാകുമമരന്മാരിങ്ങു വന്നു
കൈക്കുടങ്ങളാം നിറച്ചെന്നും വെള്ളം കോരുന്നു.
ഇന്നിതൊന്നുമറിയാതെ ചപലനാം കുരങ്ങൻ നീ
നിൻനൃപന്റെ യശസ്സെന്നെക്കേൾപ്പിക്കയല്ലീ?

നീ വചിക്കുംപോലെയൊരു വീരനാണ രാജാവെങ്കി-
ലീവിധത്തിലയയ്ക്കുമോ ദൂതനായ് നിന്നെ?
രിപുവിനെ പ്രീണിപ്പിക്കാൻ നാണമില്ലേ നിൻനാഥന്നു?
കപികുലകീടമേ, നീയെന്തറിയുന്നു?
ശങ്കരൻെറ കൈലാസത്തെക്കന്ദുകമെന്നാക്കിത്തീർത്തോ-
രെൻകരങ്ങൾ നോക്കിച്ചെയ്യൂ രാമസ്തോത്രങ്ങൾ.
തലയോരോന്നറുത്തു ഞാൻ മഹാദേവപ്രസാദാർത്ഥം
ജ്വലനങ്കലപ്പിക്കയും ചെയ്തിതോരോന്നും.
ശിരോലേഖ വായിച്ചു ഞാനവ കത്തിയെരിയുമ്പോ-
ളൊരു നരഹസ്തത്താലേ മരണംപോലും!
ചിരിവന്നു വിഷമിച്ചുപോയി ഞാനസ്സന്ദർഭത്തിൽ;
പരമേഷ്ഠിയെഴുതിയതസത്യംതന്നെ!
ആ വരകൾ കണ്ടിട്ടും ഞാൻ കുലുങ്ങീലാ, ലവലേശം
ഹാ! വയോവൃദ്ധനു തെററുപററിയതല്ലീ?
എങ്കിലും നീ പുകഴ്ത്തുന്നുണ്ടെൻെറ മുമ്പിൽപ്പലേവട്ടം
ശങ്കയെന്യേ ലജ്ജയെന്യേ രാമനെത്തന്നെ!''

ഉരചെയ്താൻ ബാലിപുത്രൻ: ''ലജ്ജാലുവായ് നിന്നെപ്പോലെ-
യൊരുവനിപ്പാരിലെങ്ങും ജനിച്ചിട്ടില്ല.
ജന്മനാ സംസിദ്ധമായ ശീലമാവാമിതു പക്ഷേ;
നിന്മഹത്ത്വം നിൻെറ നാവാൽ കഥിക്കുന്നില്ല.
തലകളും മലകളും മാത്രമത്രേ കഥാവസ്തു;
പലവട്ടമതുതന്നെ പറഞ്ഞുവല്ലോ.
കാർത്തവീര്യൻ, ബലി, ബാലിയെന്നിവരെജ്ജയിച്ചതിൻ-
കീർത്തിമാത്രം ഹൃദയത്തിലൊളിപ്പതെന്തേ?
തലയറുത്തിട്ടിടുന്നോൻ വീരവീരനെന്നിരിക്കിൽ
ഖലകുലമൗലേ, ഞാനിന്നൊന്നു ചോദിപ്പൂ;
കണ്ടുനില്ക്കുത്തൻ ശരീരമിന്ദ്രജാലപ്രയോഗത്താൽ
തുണ്ടുതുണ്ടാക്കുന്ന വിദ്വാനെത്രയോ വീരൻ!
എരിതീയിൽപ്പതിക്കുന്ന മോഹമഗ്നശലഭങ്ങൾ;
ഖരവൃന്ദം ചുമക്കുന്ന കനത്ത ഭാരം;
അവയെല്ലാം ശൂരവീരസ്വഭാവമുള്ളവയാണെ-
ന്നറിവുള്ള ജനമുണ്ടോ പുകഴ്ത്തീടുന്നു?
മതിയാക്കു വികത്ഥനമഭിമാനമുപേക്ഷിച്ചു
മമവാക്യം ശരിക്കൊന്നു മനസ്സിലാക്കൂ.
ദൂതകാര്യം നടത്തുവാൻ മാത്രമല്ല വന്നതീ ഞാൻ
സീതാപതിയയച്ചതു മറെറാന്നിനത്രേ.

സൃഗാലനെത്തച്ചുകൊന്നാലതുകൊണ്ടു യശസ്സുണ്ടോ
മൃഗാധിപന്നിതു ദേവനരുളിച്ചെയ്യു.
കരുണവാരിധി ചൊന്നതോക്കയാലാണല്ലോ നിൻെറ
കടുവചനങ്ങളെല്ലാം സഹിച്ചതീ ഞാൻ.
അതോത്തില്ലായിരുന്നെങ്കിൽത്തവ മുഖം തകത്തു ഞാൻ
സതീരത്നംതന്നെ വീണ്ടു ഗതികൊണ്ടേനേ.
അറിയാം നിൻബലമെല്ലാമെനിക്കു ദേവതാരാതേ,
പരസ്ത്രീയെത്തരംനോക്കിക്കവന്നോനല്ലേ?
തുംഗദപ്പം വമിക്കുന്ന നിശാചരനായകൻ നീ;—
യംഗദൻ ഞാൻ രാമദേവസേവകദൂതൻ.
മാനഹാനിയെൻപുരാനു വരൊല്ലെന്നു കരുതായ്കിൽ
ഞാനിവിടെച്ചിലതെല്ലാം ചെയ്യേനേ മൂഢ!
നിന്നെ വീഴ്ത്തിബ്ഭടന്മാരെക്കൊന്നു ലങ്ക നശിപ്പിച്ചു
മന്ദോദരീജാനകിമാരൊത്തു പോയേനേ.
അത്തരത്തിൽച്ചെയ്തെന്നാലും മേന്മയൊന്നും വരാനില്ല;
ചത്തവനെത്തല്ലുന്നതിലെന്തുള്ളൂ ശൗര്യം?
മദ്യമത്തൻ, കാമി, മൂഢൻ, കൃപണനൻ, ദാരിദ്ര്യമഗ്നൻ,
സദ്യശസ്സേ തീണ്ടാത്തവൻ, പടുകിഴവൻ,
നിത്യരോഗി, നിത്യക്രോധി, ഹരിദ്വേഷി, വേദദ്രോഹി,
നിർഘൃണനാം കുക്ഷിംഭരി, ദൂഷണകാരി,
പാപശീലൻ; പതിന്നാൽവരിവർ ജീവിച്ചിരുന്നാലും
പാരിതിങ്കൽ മൃതരെന്നേ ചൊല്ലിടാനാവൂ.
അതിനാൽ ഞാൻ നിന്നെയിന്നു കൊല്ലുന്നീലെന്നറിഞ്ഞാലു—
മതികോപമെനിക്കു നീയേററിവെയ്ക്കൊല്ലാ.''

അരിശത്താൽപ്പല്ലുകടിച്ചുരചെയ്തു ദശകണ്ഠൻ:
''അരേ, നീച, ചാകാൻ നീയിന്നാഗ്രഹിക്കുന്നു.
ചെറുതാണു മുഖമെന്നാൽ വലിയ വാക്കുകളത്രേ
പറയുന്നതെല്ലാം മൂഢമക്കടത്താനേ!
പുലമ്പുന്നതാരുടയ ബലംകൊണ്ടു നീ,യവനു
ബലബുദ്ധിപ്രതാപങ്ങരം വല്ലതുമുണ്ടോ?
ഗുണഹീനൻ മാനശൂന്യനവനെന്നു കണ്ടു താതൻ
വനവാസശിക്ഷ നല്കിപ്പറഞ്ഞയച്ചു.
കാര്യമിതുകൊണ്ടവനു സുഖമില്ലെന്നായി തെല്ലും
ഭാര്യാദുഃഖമിന്നതിനെ ദ്വിഗുണമാക്കി.
അതുംപോരാ, പകലിരവവനെന്നെപ്പേടിച്ചുകൊ—
ണ്ടുമരുകയാണെന്നും ഞാനറിഞ്ഞു മൂഢ!

ആരെയോർത്തു ഞെളിയുന്നു നീ,യവനെപ്പോലെയുള്ള
നൂറുനൂറു നരന്മാരെബ്ഭുജിപ്പൂ ഞങ്ങൾ.''

രാവണൻെറ രാമനിന്ദാവചനത്താലംഗദനു
ദാവവഹ്നിക്കൊപ്പമുള്ളിൽ ജ്വലിച്ചു കോപം.
ഹരിഹരദൂഷണവും ഗോഹത്യയുമൊരുപോലെ
നരനോർത്താൽ മഹാപാപകാരണമല്ലേ?

ചാടിവീണു കപിശ്രേഷ്ഠനുദ്ധതനാം ദശാസ്യനെ–
യീടെഴുന്ന കരങ്ങളാൽപ്പിടിച്ചു തള്ളി
നിലത്തിട്ടു, വിറച്ചുപോയ് പൃഥിവിയക്കാഴ്ചയാലേ
നിറഞ്ഞു സംഭ്രമമുള്ളിൽസ്സഭികൾക്കെല്ലാം.
ഉടൻ പാഞ്ഞാർ സദസ്യന്മാർ നാലുപാടും ഭയംമൂലം;
കൊടുങ്കാററിൽപ്പറക്കുന്ന തൂലങ്ങൾപോലെ.
പിടഞ്ഞെഴുന്നേററു വേഗം ദശകണ്ഠൻ താഴെവീണ
മുടികളിൽച്ചിലതെടുത്തണിഞ്ഞു വീണ്ടും.
ബാക്കിവന്ന കിരീടങ്ങൾ കൈക്കലാക്കിക്കപിപ്രൗഢൻ
ലാക്കുനോക്കിയെറികയായക്കരയെത്താൻ.
വാനിലൂടെ ചെന്നണയുമമ്മുകുടങ്ങളെക്കണ്ടു
വാനരന്മാരമ്പരന്നു മണ്ടിനാർ നീളെ.
''കുതിച്ചുവന്നെത്തിടുന്നോ പകൽനേരത്തുഡുവൃന്ദ;–
മതോ, ദൈത്യൻ പ്രയോഗിച്ച വജ്രങ്ങളാമോ?''
എന്നിവണ്ണം വിളിച്ചോതും മക്കടരെക്കണ്ടു രാമൻ
മന്ദഹാസംതൂകിച്ചൊന്നാൻ: ''പേടി വേണ്ടേതും.
താരമല്ല, വജ്രമല്ല, രാഹുകേതുക്കളുമല്ല
താഴത്തേക്കീ വരുന്നതെൻ വാനരന്മാരേ!
അംഗദനാ രാവണനെത്തറപററിച്ചതിൻശേഷ–
മിങ്ങെറിഞ്ഞ കിരീടങ്ങളെന്നറിഞ്ഞാലും.''

ആഞ്ഞുചാടിപ്പൊങ്ങിച്ചെന്നു മുകുടങ്ങൾ കൈക്കലാക്കി–
യാഞ്ജനേയൻ സമപ്പിച്ചാൻ സ്വാമിതൻ കാല്ക്കൽ.
ഭാനുമാനെപ്പോലെ ദീപ്തിചൊരിയുമക്കിരീടങ്ങൾ
വാനരന്മാർ കാൺകയായീ കൗതുകപൂർവ്വം.
കടുക്കുന്ന കോപത്തോടേ രാക്ഷസേന്ദ്രനലറിനാൻ:
''പിടിപ്പിനിക്കുരങ്ങനെക്കൊല്ലുവിൻ ശീഘ്രം.''

ബാലിപുത്രനിതു കേട്ടു ചിരിക്കുകമാത്രം ചെയ്തു;
തോലിയോർത്തു ദശവക്ത്രൻ പിന്നെയും ചൊന്നാൻ:
''കുതിക്കുവിൻ ഭടന്മാരേ, നിങ്ങളെല്ലാം ക്ഷണാർദ്ധത്തിൽ
കുരങ്ങരെത്തച്ചുകൊന്നു വിഴുങ്ങിക്കൊൾവിൻ.

കാണരുതിജ്ജഗത്തിങ്കലേതുദിക്കിൽത്തിരഞ്ഞാലും
പ്രാണനുള്ള വാനരരിലൊരുത്തൻപോലും.
കൊണ്ടുപോരിൻ ജീവനോടേ, നാഥരായി ഞെളിയുമാ–
രണ്ടു മർത്ത്യപ്പുഴുക്കളെ,ത്താപസന്മാരെ.''

രുഷ്ടനായിക്കപി ചൊന്നാൻ: ''ദുഷ്ടരാത്രിഞ്ചരനാഥ,
ധൃഷ്ടതയിങ്ങനെ ചൊൽവാനില്ലയോ നാണം?
വംശനാശം വരുത്താതെ സ്വയം വെട്ടിമരിക്കുവാൻ
സംശയംവേണ്ടെടോ, തെല്ലുമതുതാൻ ഭേദം.
ബലം കണ്ടു ധരിച്ചിട്ടും പിളരുന്നതില്ലയെന്നോ
ഖല, നിന്റെ തുടിക്കുന്ന ഹൃദയമിപ്പോഴും?
നാരീചോരൻ, പാപരാശി, കുമാർഗ്ഗസഞ്ചാരി, മൂർഖൻ,
മാരദാസൻ നീ മരിക്കാൻ കാലമായല്ലോ.
മർക്കടർതൻ ചപേടികാപ്രഹരമേല്ക്കുന്നനേരം
ധിക്കൃതിക്കു ഫലം കിട്ടുമറിഞ്ഞുകൊള്ളൂ.
ദേവദേവൻ നരനെന്നു പുലമ്പുവാനുഴറിയ
നാവു താഴെപ്പതിക്കാഞ്ഞതത്ഭുതംതന്നെ.
ആ രസന നിൻതലകളൊത്തു വീഴും രണഭൂവിൽ
നേരിതെന്നു ധരിക്ക നീ സംശയമില്ല.
ശരമൊന്നാൽ,ബ്ബലവാനാം ബാലിയെക്കൊന്നൊരാ രാമൻ
നരനെന്നു പറയുവാനെങ്ങനെയാവും?
ഇരുപതു മിഴിയുള്ള കുരുടൻ നീ, മഹാകഷ്ട–
മിതുപോലെ നീചനായിപ്പിറന്നുവല്ലോ!
കൊതിക്കുന്നു നിന്റെ രക്തം കുടിക്കുവാൻ രാമബാണം
മഥിക്കുന്നീലതുകൊണ്ടു നിന്നെ ഞാനിപ്പോഴും.
ജല്പക, നിൻ ദന്തപംക്തി തെറിപ്പിക്കാൻ കഴിയും മേ
കല്പനയില്ലതിനെന്നു ഞാനടങ്ങുന്നു.
നിൻകഴുത്തിൻ നിരയുമീ ലങ്കയുമാഴിയിൽ മുക്കാ–
നെൻകരളിലുദിക്കുന്നു കനത്തകോപം.
വിഴുങ്ങുമായിരുന്നു ഞാൻ ലങ്കയാമീയത്തിപ്പഴം
പുഴുക്കളോടൊത്തു, നാഥനാജ്ഞതന്നെങ്കിൽ.''

അംഗദോക്തി കേട്ടനേരമുച്ചരിച്ചാൻ ദശകണ്ഠൻ:
''എങ്ങുനിന്നു പഠിച്ചു നീയിത്തരം വ്യാജം?
ബാലിയിമ്മട്ടൊരു വാക്കും ജല്പനം ചെയ്തിരുന്നീലാ;
ശീലമാക്കിത്തീർത്തതാവാം താപസരേവം.''
ക്രുദ്ധകീശനരിയാടി: ''ജല്പനമല്ലിതു, നിന്റെ
പത്തു നാക്കും പിഴുതിപ്പോഴും തറയിൽത്തള്ളാം.

നില്ക്കയാണിസ്സഭയിൽ ഞാൻ കാലുറപ്പിച്ചിതാ നോക്കൂ,
ശക്തിയുണ്ടോ വല്ലവർക്കുമിതൊന്നു മാററാൻ?
എങ്കിലിപ്പോഴത്തോററുമാറിസ്സീതയേയുമുപേക്ഷിച്ചു
ലങ്കവിട്ടു തിരിച്ചുപോം രാമനെന്നോതാം.''

ചാരെയെത്തിപ്പവംഗത്തിൻ കാലിളക്കിപ്പതിപ്പിപ്പാൻ
വീരയോധർക്കാജ്ഞനല്കീ രാക്ഷസമന്നൻ.
ഇന്ദ്രജിത്തും മററു വീരഭടന്മാരും ശ്രമിച്ചിട്ടു-
മൊന്നിളക്കാൻ കഴിഞ്ഞതില്ലംഗദപാദം.
ഒടുവിലാഞ്ഞെഴുന്നേററു മദാന്ധനാം ലങ്കാനാഥ-
നടിമാററാനൊരുങ്ങുമ്പോളംഗദൻ ചൊന്നാൻ:

''മമ പാദം പിടിച്ചാലിങ്ങെന്തു ലാഭം? ഖലമൗലേ,
മടിയെന്തേ രാമപാദം പിടിപ്പാനിപ്പോൾ?''

ലജ്ജിതനാമസുരേന്ദ്രൻ വിളറിപ്പോയിതുകേൾക്കെ-
യുച്ചനേരത്തൊളികെട്ട ചന്ദ്രനെപ്പോലെ.
വിസ്മിതിയായിപ്പിന്തിരിഞ്ഞു ചെന്നിരിപ്പായ് ദശവക്ത്രൻ
വിത്തമെല്ലാമൊടുങ്ങിയ മർത്ത്യനോടൊപ്പം.
ജഗദാത്മാ, ജീവനാഥൻ രാമനെന്നു ധരിക്കേണം
ഭഗവാനിൽബ്ഭക്തിയററാൽ ശാന്തിയുണ്ടാമോ?
തൻപുരികക്കളികൊണ്ടു വിശ്വമെല്ലാം ചമയ്ക്കുന്നു
തമ്പുരാൻ പിന്നവയാകെസ്സംഹരിക്കുന്നു.
പുല്ക്കൊടിയെ വജ്രമാക്കും പുല്ക്കൊടിയാക്കിടും വജ്രം;
ശക്തനദ്ദേവൻെറ ദൂതൻ തോല്ക്കുകയുണ്ടോ?

തുടർന്നോതി നീതിവാക്യം പലമട്ടിൽക്കപിശ്രേഷ്ഠൻ
കടന്നീലാ ഹൃദയത്തിൽക്കബ്ബുരന്നേതും.
സംഗരഭൂമിയിൽക്കാണാമിനി നമ്മൾക്കെന്നു ചൊല്ലി-
യംഗദനാം യുവഭൂപൻ നടന്നാൻ പിന്നെ.
കപിവാക്യം കേട്ടനേരത്തപമാനഭയങ്ങളാൽ
ക്ഷപാചരവരരെല്ലാം വ്യാകുലരായി.
ശത്രുദർപ്പം ശമിപ്പിച്ച കഥയോർത്തു ഹർഷമാർന്നു
ശക്രപുത്രാത്മജൻ ചെന്നു രാമനെക്കൂപ്പി.

അന്തിനേരത്തടങ്ങാത്ത ചിന്തയുമായ് മടങ്ങിയ
പംക്തികണ്ഠൻ മയപുത്രീമന്ദിരംപൂകി.
കഥയെല്ലാം ഗ്രഹിക്കയാലുൾക്കമലം മഥിക്കുന്ന
വ്യഥപൂണ്ടു മണ്ഡോദരി ചൊല്ലിനാളേവം;
''മാമകേശ, ദുർവ്വിചാരമാകെയിന്നു വെടിഞ്ഞാലും
രാമനോടു പിണങ്ങുക നല്ലതിനല്ല.

രാഘവൻെറയവരജൻ വിൽമുനയാൽക്കുറിച്ചിട്ട
രേഖ* ലംഘിക്കുവാനങ്ങു ശക്തനായീല.
ഒരു ദൂതനിങ്ങു വന്നു ചെയ്തതെല്ലാം വിചാരിച്ചാൽ
പൊരുതി നേടുവാനങ്ങയ്ക്കാവുകയില്ല.
എതിർത്തോരെത്തകർത്തില്ലേ പൂങ്കാവനം ഭഞ്ജിച്ചീലേ,
സുതനേയും കൊന്നതില്ലേ, ലങ്ക ചുട്ടില്ലേ?
എവിടെപ്പോയ് ഭവദീയമഹാശക്തിഗർവ്വമപ്പോ-
ഴവിടുന്നീ മിഥ്യാവാദം തുടങ്ങീടൊല്ലാ.
രാജാവെന്നു കരുതൊല്ലാ രാമനെയങ്ങൊരുനാളും
പൂജനീയൻ ജഗൽഗുരു നിസ്തുലവീര്യൻ.
അറിയാമായിരുന്നല്ലോ മാരീചനു രാമദേവ-
ശരശക്തി; തദ്വാക്യമങ്ങവഗണിച്ചു.
മന്നവനാം ജനകൻെറ സഭയിലാ രാജമദ്ധ്യേ
മുന്നമെത്തിയിരുന്നില്ലേ ഭവാനും നാഥ!
ശൈവചാപം മുറിച്ചന്നു ജാനകിയെ വേട്ട ബാല-
ഭൂവരനെത്തോല്പിക്കാഞ്ഞതെന്തുകൊണ്ടാവോ?
പിഴചെയ്ത ജയന്തനും തെല്ലറിഞ്ഞു രാമശക്തി
മിഴിയൊന്നു നഷ്ടപ്പെട്ടു മണ്ടിയതില്ലേ?
ശൂർപ്പണഖയ്ക്കെന്തു പററിയെന്നു നേരിൽക്കണ്ടതല്ലോ
ശൂരനങ്ങയ്ക്കതുകൊണ്ടും ലജ്ജ തോന്നീലാ.
ഖരദൂഷണാദ്യന്മാരെ,ക്കബന്ധനെ, വിരാധനെ-
പ്പരാക്രമി ബാലിയേയും വധിച്ചു രാമൻ.
ലീലപോലെ ചിറകെട്ടിക്കടൽകടന്നിങ്ങു വന്നു
ശൈലഭൂവിൽ വസിക്കുന്നു പുഷ്കരനേത്രൻ.
ദയാശീലൻ ഭവദീയഹിതത്തിന്നു വേണ്ടിയിപ്പോ-
ഴയയ്ക്കുകയുംചെയ്തു നിജദൂതനെ നാഥ!
ഭയമെന്യേ തവശക്തി ധിക്കരിച്ചതില്ലേ ദൂതൻ?
ഗജയൂഥമദ്ധ്യഗനാം ഹരിയെപ്പോലെ.
ആരുടയ ദൂതരാണോ ഹനുമാനും താരേയനും
ധീരനവൻ നരനെന്നു ചൊല്ലുയോ വീണ്ടും?
വ്യർത്ഥമാകും മമതയുമഭിമാനമദങ്ങളു-
മെത്രവേഗമുപേക്ഷിക്കാമത്രയും നല്ലൂ.
എൻപ്രിയൻെറ ഹൃദയത്തിൽ ബോധമില്ലാതാക്കിയല്ലോ
വൻപിയന്ന രാമവൈരം കാലദോഷത്താൽ!

---

* സീതാപഹരണത്തിനുതൊട്ടുമുമ്പു ലക്ഷ്മണൻ പിരിഞ്ഞുപോയപ്പോൾ രാക്ഷസാക്രമണം ഉണ്ടാകാതെയിരിപ്പാൻ സീതയ്ക്കു ചുററും വരച്ച വരയെയാണ് ഇവിടെ സൂചിപ്പിക്കുന്നത്.

ആരെയും തൻ ദണ്ഡുയർത്തി പ്രഹരിപ്പതില്ല കാലൻ
നേരുരയ്ക്കാം സൂരിവൃന്ദമിങ്ങനെ ചൊൽവൂ;
ബലം, ബുദ്ധി, ചിന്ത,ധർമ്മമെന്നിവയെദ്ദയയെന്യേ
തുലയ്ക്കുന്നു; ജീവിയപ്പോഠം നശിക്കയത്രേ.
കാലമാരെസ്സമീപിപ്പൂ മന്ദഭാഗ്യനയാളങ്ങേ-
പ്പോലെ ബുദ്ധിഭ്രമംവന്നു ശോച്യനായ്ത്തീരും.
ഭവിച്ചീലേ വിപത്തേറെ;ദ്ദുർന്നയങ്ങഠം മതിയാക്കി-
ബ്ഭജിച്ചാലും രാമപാദം വെൺപുകഠം നേടാം.''

ക്രൂരമ്പുപോലിമ്മൊഴികഠം തറച്ചിട്ടും ദശകണ്ഠൻ
കൂസിടാതെ സഭനോക്കിത്തിരിക്കയായി.

അരുണപങ്കജനേത്രനടിക്കൂപ്പുമംഗദനെ-
യരികത്തു വിളിച്ചുകൊണ്ടരുളിച്ചെയ്തു:
''ബാലിപുത്ര, ചിലതിപ്പോഴറിയുവാൻ ചോദിക്കട്ടെ;
ശീലവാനാം നീയതെല്ലാമുരയ്ക്കു വത്സ!
മേദുരമാം കരവീര്യംവഹിക്കുന്ന ദശകണ്ഠൻ
യാതുധാനകുലത്തിന്റെ നാഥനാണല്ലോ.
അക്കരാളബലൻതന്റെ നാലു രത്നകിരീടങ്ങഠം
കൈക്കലാക്കിയിങ്ങെറിഞ്ഞതെങ്ങനെ? ചൊല്ലൂ.''
ഓതിനാനംഗദനപ്പോഠം: ''മുടികളല്ലവ ദേവ,
വേദമോതും സാമദാനഭേദദണ്ഡങ്ങഠം.
നീതിധർമ്മചരണങ്ങളായിടുമസ്സൽഗുണങ്ങഠം
നാഥനെ പ്രാപിപ്പാനിങ്ങോട്ടെത്തിയതത്രേ.
ഭക്തിശ്ശൂന്യൻ ധർമ്മഹീനൻ പംക്തികണ്ഠനെന്നു കണ്ടു
സൽഗുണങ്ങളവനെ വിട്ടകന്നു നാഥ!''

സുന്ദരമിച്ചതുരോക്തി രാമചന്ദ്രവദനത്തെ
മന്ദഹാസമനോജ്ഞമെന്നാക്കിയന്നേരം.
ലങ്കയിൽ താൻ കണ്ടതെല്ലാം ഭംഗിയായി ഗ്രഹിപ്പിച്ചാൻ
മംഗലമൂർത്തിയെപ്പിന്നെ മർക്കടശ്രേഷ്ഠൻ.

മന്ത്രിമാരെ വിളിപ്പിച്ചു ദേവനപ്പോഠം സമരത്തിൻ-
തന്ത്രമെല്ലാം നിശ്ചയിപ്പാനരുളിച്ചെയ്തു.
''തുംഗദുർഗ്ഗഗോപുരാഢ്യം ബലിഷ്ഠം ശാത്രവാഗമ്യം
ലങ്കയെ നാമേതുമട്ടിലാക്രമിക്കേണം?''

ചർച്ചചെയ്തു പലേവിധമമാത്യന്മാരതുനേരം
നിശ്ചയിച്ചു സൈന്യം നാലായ് വകതിരിച്ചു.

നിയുക്തരാം സേനാനാഥരാജ്ഞനല്ലീ ഗതികൊാംവാൻ:
ഭയങ്കരഗർജ്ജനങ്ങൾ തുടരെക്കേൾക്കായ്.

പ്രിയങ്കരരാമപാദം വണങ്ങിക്കൊണ്ടവരെല്ലാം
ജയജയഘോഷത്തോടേ യാത്രയുമായി.

അഭിഗമ്യമല്ല ലങ്കാദുർഗ്ഗമെന്നു ധരിച്ചിട്ടും
പ്രഭുവിൻെറ ബലമോർത്തു നിർബ്ഭയരായാർ.

ദിക്കുകളെ മറയ്ക്കുയായക്കപീന്ദ്രസേനാവൃന്ദ-
മുഗ്രഭേരീനിനാദമങ്ങുയന്നു വാനിൽ.

ജയിക്കട്ടെ രാമചന്ദ്രൻ, ജയിക്കട്ടെ കുമാരകൻ,
ജയിക്കട്ടെ കപിരാജനെന്നവരാർത്താർ.

ചെന്നലച്ചു ലങ്കയിലശ്ശബ്ദഘോഷം; ദശവക്ത്രൻ
'വന്നുപോയോ കപികൾക്കു ധൃഷ്ടത'യെന്നാൻ.

വരുത്തി രാക്ഷസന്മാരെ ക്ഷണത്തിലൊന്നുരചെയ്താൻ:
''കുരങ്ങരെക്കാലനിങ്ങോട്ടയച്ചതാവാം.

ലഭിച്ച ഭോജനം നിങ്ങൾക്കിരിക്കുന്ന ഭവനത്തി-
ലഭീഷ്ടംപോലിറങ്ങിച്ചെന്നശിക്കേ വേണ്ടു.''

ചരണങ്ങൾ മേലേയാക്കിയുറങ്ങുന്ന ടിട്ടിഭം*പോൽ
നിരർത്ഥകവ്യാമോഹത്തിൽപ്പെട്ടിതദ്ദുഷ്ടൻ.

അരക്കർകോനാജ്ഞാപിക്കെബ്ഭിണ്ഡിപാലശൂലകുന്ത-
പരശ്വധപരിഘാദിശസ്ത്രജാലവും

അടത്തിയ കൊട്ടമുടിപ്രകരവും കൈയിലേന്തി-
ബ്ഭടവൃന്ദം പുറപ്പെട്ടു വർദ്ധിതഗർവ്വം.

അരുണോപലങ്ങൾ കൂടിക്കിടപ്പതു കണ്ടു മാംസ-
നിരയെന്നോർത്തടുത്തെത്തിക്കൊത്തിടും നേരം

ചുണ്ടു പൊട്ടി വേദനിക്കും പക്ഷികളെക്കണക്കേററ-
മിണ്ടലാന്നാർ കപികളോടേററവരെല്ലാം.

ശരചാപധരന്മാരാം രണധീരനിശാടന്മാ-
രൊരുമിച്ചു ദുർഗ്ഗങ്ങളിൽക്കടന്നുകൂടി.

മേരുശൈലശൃംഗങ്ങളിൽ മേഘമാലയെന്നപോലെ
നീരന്ധ്രമായ് സംശോഭിച്ചു രാക്ഷസസൈന്യം.

നിരന്തരം മുഴങ്ങുന്ന പറയൊച്ച കേൾക്കയാലേ
നിറഞ്ഞിതുത്സാഹപൂരം യോധന്മാർക്കുള്ളിൽ.

പടഹാദിവാദ്യങ്ങളിൽനിന്നൊഴുകും ശബ്ദഘോഷം
പരമഭീരുക്കളേയും ധീരന്മാരാക്കി.

നല്ല ദേഹപുഷ്ടിയുള്ള ഭല്ലൂകങ്ങൾ മുന്നിൽനില്ക്കേ-
യില്ല കാണാനെന്നമട്ടായ് വാനരവൃന്ദം.

* കുളക്കോഴി

ഉച്ചനീചസ്ഥാനങ്ങളെഗ്ഗണിയാതെ, ദുഗ്ഗഭാഗം
തച്ചുടച്ചു മക്കടന്മാർ മാഗ്ഗമുണ്ടാക്കി.
'കടകടെ'ദ്ദന്തപംക്തി ഞെരിച്ചും ഗജ്ജിച്ചും ചുണ്ടു
കടിച്ചും മുന്നോട്ടു പാഞ്ഞൂ വീരയോധന്മാർ.
ഒരുപക്ഷം രാവണനും മറുപക്ഷം രാഘവനു–
മുരയേറും ജയഗാനമുച്ചത്തിൽപ്പാടി.
അരക്കന്മാരെറിയുന്ന ശിഖരങ്ങൾ കൈയാൽത്തട്ടി–
ത്തിരിച്ചുവിട്ടെതിക്കുന്നു മക്കടസൈന്യം.
ഗിരിഖണ്ഡനിരകൊണ്ടും പരിഘാദിശസ്ത്രംകൊണ്ടും
പരസ്പരം പ്രഹരിച്ചു വീരയോധന്മാർ.
നിശാചരസൈനികർതൻ കാൽപിടിച്ചു ഭല്ലൂകങ്ങൾ
നിലംപറെറപ്പതിപ്പിച്ചു നിജ്ജീവരാക്കി.
കടന്നു കേറുകയായീ കപിസൈന്യം കോട്ടതൻെറ
മുടിയിൽ ശ്രീരാമഗാനം പാടുകയായി.
തോററുമണ്ടീ നാലുപാടും ജീവനുംകൊണ്ടരക്കന്മാർ
കാററു കോപിച്ചുടക്കുമ്പോൾക്കാറുകൾപോലെ.
പൊങ്ങി ലങ്കാപുരിയിങ്കലാത്തനാദമുടനീള–
മംഗനാബാലകരെല്ലാമാധിയിലാണ്ടു.
ഈവിധം ഹാ! മരണത്തെ ക്ഷണിച്ച ദുഭഗനായ
രാവണനെപ്പഴിക്കയായ് പുരസ്ഥരെല്ലാം.

അടരിൽത്തോററുപോയെന്ന കഥ കേട്ടു ദശവക്ത്രൻ
ഭടന്മാരെ വിളിപ്പിച്ചു ചൊടിച്ചു ചൊന്നാൻ:
''രണത്തിൽപ്പിന്തിരിഞ്ഞിങ്ങു വന്നുചേരുമരക്കനെ
ക്ഷണത്തിൽ ഞാൻ കരാളമീ വാളിന്നുണാക്കും.
തരുന്നതൊക്കെയും വാങ്ങി വിഴുങ്ങുന്നു തടിയന്മാർ;
തരാതരം സുഖങ്ങളും ഭുജിപ്പൂ നിത്യം.
നാണമില്ല, തോററു തുന്നംപാടുവാൻ ഹാ! സമരത്തിൽ
പ്രാണനപ്പിക്കുവാൻമാത്രമൊരുത്തനില്ല!''

ഉഗ്രമാമിശ്ശാസനത്താൽ ഭയവും ലജ്ജയും പൂണ്ടു
മക്കടരോടെതിരിട്ടാരാശരർ വീണ്ടും.
പോക്കളത്തിൽദ്ധീരമായിപ്പൊരുതു ചാവുകയത്രേ
യോഗ്യമെന്നു നിനച്ചാഞ്ഞുപാഞ്ഞിതെല്ലാരും.
ആയുധങ്ങൾ പലതേന്തിയടുക്കുന്ന വലാഹക–
കായരായ രാത്രിഞ്ചരവീരരോടപ്പോൾ
ഏററുമുട്ടിക്കഠോരമായടരാടിയെന്നാകിലും
തോററുപോയ കപിസൈന്യമമ്പരപ്പാന്നു.

ഗിരികന്യേ, ജയമാദ്യം വരിച്ചു വാനരരെന്നാൽ
പെരുതാകും പരാജയം പിന്നെയുണ്ടായി.

വളൎന്ന ഭീതിയോടാജിഭ്രുവിൽനിന്നു മടങ്ങിയ
വലീമുഖർ തമ്മിൽത്തമ്മിൽ ചോദിച്ചാരേവം:
''അംഗദനെങ്ങെ,വിടെപ്പോയാഞ്ജനേയ,നെങ്ങു നീലൻ
എങ്ങു വീരൻ നള,നെങ്ങു വിവിദൻതാനും?''

സ്വപക്ഷത്തിന്നപമാനം സംഭവിച്ച കഥ കേട്ടു
കപിവീരശിഖാമണി മാരുതപുത്രൻ.
പടിഞ്ഞാറെ ദ്വാരം കാക്കും മേഘനാദൻതന്നൊടേററു
പടവെട്ടിനിന്നിരുന്നു മാരുതി,യപ്പോഠം.
കഴിഞ്ഞില്ല കോട്ട ഭേദിച്ചകത്തേറാനത്രമാത്രം
കരുത്തോടേ നിരോധിച്ചു രാക്ഷസസൈന്യം.
ജഗൽപ്രാണതനൂജനു കോപമേറിക്കാലനെപ്പോൽ
ദിഗന്തങ്ങഠം ഞെട്ടുമാറു ഗജ്ജിച്ചു വീരൻ.
കുതിച്ചെത്തീ ദുൎഗ്ഗാഗ്രത്തിലൊരു ശൈലശൃംഗവുമാ-
യെതിരിട്ടു മേഘനാദൻതന്നോടത്യുഗ്രം.
ഞൊടിക്കുള്ളിൽത്തേർ തകൎത്തു തേരാളിയെക്കൊന്നു വീഴ്ത്തി;
കടുത്തതാഡനമൊന്നു നെഞ്ചിലേല്പിച്ചു.
മറിഞ്ഞുവീണൊരാ മേഘനാദനെ മറെറാരുതേരിൽ-
ക്കരേററിസ്സാരഥിയന്യൻ ഗൃഹത്തിലാക്കി.
കോട്ട ഭേദിച്ചകത്തെത്തി മാരുതിയെന്നുള്ള വാൎത്ത
കേട്ടു താരാത്മജൻതാനും ചെന്നിതട്ടിക്കിൽ.
കടുംക്രോധം കവിഞ്ഞീടും കപീന്ദ്രന്മാരിരുപേരും
കടന്നുകേറിനാർ ശീഘ്രം രാജഗേഹത്തിൽ.
ദേവരാമപ്രതാപത്തെ സ്മരിച്ചു വാനരേശന്മാർ
രാവണൻെറ മഹാഹൎമ്മ്യമിടിച്ചുവീഴ്ത്തി.
ആശരേശൻ നടുങ്ങിപ്പോയാൎത്തലച്ചു പുരസ്ത്രീകഠം:
''നാശമേകാനിതാ വീണ്ടും കീശരിങ്ങെത്തി.''
അംഗദനും ഹനുമാനും വാനരചേഷ്ടകഠം കാട്ടി-
യങ്ങവൎക്കു മഹാഭീതി വരുത്തിവെച്ചു.
നെടിയകാഞ്ചനസ്തംഭം കൈക്കലൊക്കിക്കപീന്ദ്രന്മാർ
തുടങ്ങാം സംഹാരകൎമ്മമെന്നു ഘോഷിച്ചു.
ക്ഷപാചരസൈന്യത്തിൻെറ നടുവിലാഞ്ഞേറിനിന്നു
കൃപാഹീനമൎദ്ദനങ്ങഠം തുടൎന്നാർ പിന്നെ.
''ഭജിക്കുന്നതില്ല നിങ്ങഠം കോസലരാമനെത്തെല്ലും
ഭുജിച്ചുകൊള്ളുവിൻ തക്ക ഫലമിന്നേവം.''

മംഗലാംഗൻ സീതാനാഥനരുളിനാനതുനേരം:
''അംഗദനും ഹനുമാനുമകത്തു കേറി;
മന്ദരാദ്രി പാലാഴിയെയെന്നപോലെ മഥിക്കുന്നു
മക്കടന്മാരിരുപേരും ലങ്കയെയിപ്പോരം.''
കൈക്കരുത്താലരികാംക്കു പരാജയം വരുത്തിക്കൊ-
ണ്ടക്കപീന്ദ്രരന്തിനേരം പാളയം പൂകി.
തൊഴുതുനില്ക്കുമാ രണ്ടു വീരന്മാരിൽ പ്രിയംപൂണ്ടു
മഴമുകിലൊളിവണ്ണൻ കനിഞ്ഞു നോക്കി.
സംഗരക്ലേശങ്ങളെല്ലാം വിസ്മരിച്ചാരിരുപേരു-
മംഗമാകെസ്സുഖത്തിങ്കലമന്നുപോയി.
മാരുതിയുമംഗദനും പടനിലംവിട്ടനേരം
പോരിൽനിന്നു പിന്തിരിഞ്ഞു വാനരസൈന്യം.

രാവുപോയി പ്രഭാതത്തിൽ സംപ്രഹാരത്തിനായെത്തീ
രാവണസ്തോത്രങ്ങരം പാടിയാശരയോധർ.
രാത്രിചാരിപ്പടയെക്കണ്ടൊരുങ്ങിച്ചെന്നെതിരിട്ടാർ
ചീർത്തഗർവ്വംകലരുന്ന വാനരന്മാരും.
അടരിങ്കലിടയുന്ന ഭടന്മാർതൻ മുഴങ്ങുന്ന
കടകടനാദം വാനിൽ മാറെറാലിചേർത്തു.
രണ്ടുപക്ഷത്തിലുമുള്ള സൈനികന്മാർ പരാജയം
കണ്ടിടാത്ത വീരരെപ്പോൽ സംഗരമാടി.
ബലവാന്മാർ കരിനീലനിറമാന്നോർ നിശാടന്മാർ;
പലവണ്ണമിയലുന്നോർ മക്കടന്മാരും.
മാരിമേഘങ്ങളോടേല്ക്കും ശരന്മേഘകദംബം പോൽ
ഘോരഘോരമെതിരിട്ടാർ വീരയോദ്ധാക്കരം.
സ്വപക്ഷത്തിൻ പരാജയം കണ്ടനേരം,മകമ്പനൻ
ക്ഷപാചരസേനാനാഥനതികായനും
പ്രയോഗിച്ചു മായാവിദ്യ മാത്രയ്ക്കുള്ളിലന്ധകാര-
മയമായിച്ചമഞ്ഞോരാസ്സംഗരഭൂവിൽ
തുരുതുരെപ്പതിക്കയായ് രുധിരവും ശിലകളും
നിരന്തരം ധൂളികളും പേമാരിക്കൊപ്പം.
നാനാദിക്കും മറച്ചോരാ നിബിഡമാമന്ധകാരം
വാനരന്മാരുടെ കണ്ണിലിരുട്ടു കേററി.
പരസ്പരം കാണാൻപോലും കഴിയാതെ വശംകെട്ടു;
പരിഭ്രമത്തിൻെറ ഹാഹാരാവങ്ങരം പൊങ്ങി.
മമ്മമെന്തെന്നുടൻ കണ്ടു തന്നരികിൽ വിളിപ്പിച്ചു
മരുൽപുത്രാംഗദന്മാരോടുരച്ചു നാഥൻ.

കേട്ടമാത്രയ്ക്കതിക്രോധവശഗരായിരുപേരും
കൂട്ടുകാക്കു ധൈര്യമേകികുതിച്ചു ശീഘ്രം.
ദേവദേവൻ ദയാപൂർണ്ണൻ കാർമ്മുകം തൻകൈയിലേന്തി—
പ്പാവകാസ്ത്രം തൊടുത്തങ്ങു വലിച്ചുവിട്ടാൻ.
വാനിലെങ്ങും പ്രകാശത്തിൻപ്രസരത്താലിരുൾ മാറി;
ജ്ഞാനമുണ്ടാം പൊഴുതിങ്കൽസ്സംശയംപോലെ.
വെളിച്ചം കിട്ടിയനേരം തെളിഞ്ഞു വാനരക്കുള്ളം
പുളച്ചു പോക്കളുംനോക്കികുതിച്ചു പിന്നെ.
ദേഹസാദം ഭയം രണ്ടും വിട്ടൊഴിഞ്ഞ കപിശ്രേഷ്ഠ—
ക്കാഹവത്തിന്നനുമാത്രമേറിയുത്സാഹം.
ഹനുമാനുമംഗദനുമലറിക്കൊണ്ടടുത്തപ്പോൾ
ദനുജസൈന്യങ്ങൾ ചിന്നിച്ചിതറിപ്പോയി.
കാന്ദിശീകന്മാരെച്ചെന്നു പിടികൂടി മക്കടന്മാർ
കാലിളക്കിപ്പതിപ്പിച്ചു സംഗ്രാമഭൂവിൽ.
ഒട്ടുപേരെസ്സർപ്പനക്രമത്സ്യാദികൾക്കിരയാക്കാൻ
തട്ടിയിട്ടു തിരതുള്ളും പാരാവാരത്തിൽ.
ചത്തൊടുങ്ങി ചില,രംഗക്ഷതിയേററു ചിലക്കെല്ലാം
ചിത്തഭീതികലന്നെങ്ങോ പാഞ്ഞു ശേഷിച്ചോർ.
ശത്രുസൈന്യത്തിനു വന്ന തോൽവിമൂലം പുളച്ചാത്താ—
രുദ്ധതരാം വലീമുഖവീരയോദ്ധാക്കൾ.
വിഭാവരി വന്നനേരമന്നു യുദ്ധം മതിയാക്കി—
ക്കപിസേനാനിര നാലും ശിബിരംപൂകി.
അൻപിയന്ന രാമചന്ദ്രകടാക്ഷംകൊണ്ടവക്കെല്ലാ—
മംഗസാദമകന്നീടാൻ സംഗതിയായി.
മന്ത്രിമാരോടൊരുമിച്ചു ചിന്തചെയ്യാൻ ദശകണ്ഠ—
നെന്തുപായം ജയം നേടാനെന്നിരവിങ്കൽ.
''നിശാചരബലത്തിൻെറ പാതിയും സംഹരിച്ചല്ലോ
കൃശാംഗരാം കുരങ്ങന്മാരിതെന്തു ചിത്രം!
വിനവന്നതൊഴിപ്പാനും വിജയം കൈവരിപ്പാനു—
മിനിയെന്തു മാർഗ്ഗമെന്നു നിനച്ചു ചൊൽവിൻ.''
മഹാവൃദ്ധൻ മാല്യവാനാം മന്ത്രിമുഖ്യനപ്പോൾ ചൊന്നാ—
നഹിതങ്ങളകററുന്ന നീതിവാക്യങ്ങൾ:
''ഉണ്ണി, നീയെന്നുപദേശമാദരിക്കു; സീതയെ നീ
ചെന്നു കട്ടദിനംതൊട്ടു മംഗളമററു.
ശ്രുതിപുരാണങ്ങളാരെക്കീർത്തിപ്പതാ ശ്രീരാമനിൽ
രതിയില്ലാത്തോനു സൗഖ്യമെങ്ങനെയുണ്ടാം?

ഹിരണ്യന്മാ*രെയും മധുകൈടഭന്മാരെയും കൊന്ന
പുരാൻതന്നേ,യവനിയിൽപ്പിറന്ന രാമൻ.
കാലരൂപൻ ഖലവനദഹനൻ സൽഗുണരാശി
കാലകാലവിരിഞ്ചാദിസേവ്യനദ്ദേവൻ.
വൈരംവിട്ട വൈദേഹിയെത്തിരിച്ചുനല്കുക വത്സ,
കാരുണ്യപൂർണ്ണനെസ്സൈ്വരം ഭജിച്ചു വാഴ്ക.''
കർണ്ണശൂലമായിത്തീർന്ന രാവണനാ നീതിവാക്യം
കർണ്ണുരുട്ടിക്കഠോരമായ് കഥിച്ചാനേവം:
''ദുർഭഗ, നിന്മലിനമാമുപദേശം മതിയാക്കു.
വൃദ്ധനാണെന്നോർത്തു നിന്നെ വധിപ്പതില്ല.
കാണരുതു നിന്നെയെന്റെ കൺവെട്ടത്തു മേലിലെങ്ങും
കാലപാശം കഴുത്തിങ്കൽ വീഴരുതെങ്കിൽ.''
ഇവനെത്തൻശരംകൊണ്ടു നിഗ്രഹിപ്പാൻ കൊതിക്കുന്ന
ഭുവനേശനെന്നുറച്ചു മാല്യവാൻ പോയി.
ക്രുദ്ധനായിട്ടുരചെയ്താൻ മേഘനാദനതുനേരം:
''യുദ്ധലീലാവിധം നാളെക്കാട്ടിടാമച്ഛാ!
വാക്കിലിപ്പോൾ ചുരുക്കുന്നു; വിക്രമത്തോടരികൾ
ശ്ലാഘ്യകർമ്മം പലതും ഞാൻ ചെയ്യുവാനോർപ്പൂ.''

നന്ദനന്റെ വചനത്താലാശപൂണ്ട ദശകണ്ഠൻ
ചെന്നവനെപ്പിടിച്ചു തൻ മടിയിലേററി.
പിന്നെ നേരംവെളുത്തപ്പോൾ നാലുഭാഗങ്ങളിലൂടേ
ചെന്നു കോട്ട വളകയായ് വാനരസൈന്യം.
ബദ്ധരോഷമെതിരിട്ടു വീരരാത്രിഞ്ചരന്മാരും
യുദ്ധകോലാഹലംകൊണ്ടു പത്തനം ഞെട്ടി.
ആയുധങ്ങളസംഖ്യങ്ങൾ ശൈലശൃംഗങ്ങളുംപേറി-
യായതദുർഗ്ഗാഗ്രഭാഗത്താശരരേറി.
മർക്കടർതൻ നേർക്കെറിഞ്ഞു ഘോരഘോരമലറുമ്പോ-
ഴക്കണക്കിൽ പ്രഹരിച്ചു കപീന്ദ്രന്മാരും.
മുഷ്ടിയുദ്ധങ്ങളുമുണ്ടായംഗമാകെ മുറിഞ്ഞാലു-
മൊട്ടുമാരും മടങ്ങാതെ പിന്നെയുമേററു.
വളഞ്ഞു കോട്ടയെ വീണ്ടും വാനരന്മാരെന്നു കേൾക്കെ
വളർന്നു രാവണിക്കുള്ളിലുജ്ജ്വലരോഷം.
പടഹകാഹളമേളം ഗഭീരമായ് മുഴക്കുന്ന
പടയുമായവൻ നേരിട്ടെതിർപ്പാനെത്തി.
വിളിച്ചോതി മേഘനാദൻ: ''ചാപവിദ്യാധരന്മാരായ്
വിളിപ്പെട്ട കോസലേശപുത്രരെങ്ങിപ്പോൾ?

* ഹിരണ്യാക്ഷനും ഹിരണ്യകശിപുവും

നളനീലബാലിപുത്രവിവിദസുഗ്രീവരെങ്ങ്?
ബലശാലി ഹനുമാനുമെവിടെയിപ്പോഠം?
ഭ്രാതൃദ്രോഹി വിഭീഷണനെവിടെ,യദ്ദുർമ്മതിയെ
വീതശങ്കം വധിക്കും ഞാൻ കണ്ടുപോയെന്നാൽ.''

എന്നുരച്ചു കോദണ്ഡത്തിൽത്തൊടുത്തു സായകം, മൗവ്വി
കണ്ണുത്തോളം വലിച്ചവനെയ്യുകയായി.
ചിറകുള്ള സർപ്പങ്ങളെപ്പോലെ ചീറിപ്പാഞ്ഞുചെന്നു
നിരനിരയായിട്ടവൻവിട്ട ബാണങ്ങഠം.
പതിക്കയായ് നിലത്തെങ്ങും ശരമേററു വാനരന്മാ—
രെതിക്കാനില്ലൊരാഠംപോലുമെന്നമട്ടായി.
സംഗരേച്ഛ വിസ്മരിച്ചു നാലുപാടും പാഞ്ഞു കപി--
പുംഗവർതൻ പെരുമ്പട പേടിയോടപ്പോഠം.
പടനിലത്തുയിർപോയിക്കിടക്കുന്ന വലീമുഖ—
ഭടരെന്യേ മററൊരാളെക്കാണ്മവാനില്ല.
പത്തുപത്തു സായകങ്ങഠം പ്രയോഗിച്ചു മേഘനാദൻ
പതിപ്പിച്ചു വീരശൂരവാനരന്മാരെ.
അലറിനാനത്യുച്ചത്തിൽക്കണ്ഠീരവമെന്നപോലെ
ബലധീരനിന്ദ്രനേയും ജയിച്ച വീരൻ.
ആഞ്ജനേയനതുനേരം സേനാനാശം കാൺകയാലേ
പാഞ്ഞുചെന്നാൻ കയർത്തുും കാലനെപ്പോലെ.
പെരുമലയൊന്നടത്തി രാവണിതൻനേക്കെറിഞ്ഞാൻ
ഹരികുലവീരനായ ഹനുമാനപ്പോഠം.
വരുന്ന മാമല കണ്ടു വാനിലേക്കു ചാടി വീരൻ;
തുരംഗം, സാരഥി, തേരും തകർന്നുവീണു.
പകപൂണ്ടു പലേവട്ടം മാരുതി ചെന്നെതിർത്തിട്ടു—
മകന്നുമാറുകയായീ രാവണപുത്രൻ.
ജഗൽപ്രാണകുമാരനു ജീവനാശംവരുത്തുവാൻ
ജനിച്ചിട്ടില്ലാരുമെന്നോർത്തൊഴിഞ്ഞതല്ലീ?
രാഘവൻെറ സമീപത്തു ചെന്നുനിന്നു മദോന്മത്തൻ
മേഘനാദൻ പരിഹാസംചൊരിഞ്ഞു മേന്മേൽ.
അത്രയല്ല, വിഭുവിൻെറ മെയ്യിലേക്കാസ്സുരദ്വേഷി—
യസ്ത്രശസ്ത്രപ്രയോഗവും തുടങ്ങി പിന്നെ.
ഖേലനംപോലവയെല്ലാം മുറിച്ചുതള്ളുകയായി,
മൂലോകവന്ദിതൻ ദേവൻ കോസലരാമൻ.
തോയജാക്ഷപ്രതാപം കണ്ടതിമൂഢൻ മേഘനാദൻ
മായകൊണ്ടു ജയംനേടാൻ പലതും കാട്ടി;

ഗരുഡനെപ്പേടിപ്പിച്ചു പിൻതിരിപ്പിക്കുവാൻ പാവ-
മൊരുനാഗപോതം നാവുത്തുറുത്തുമ്പോലെ,
ഏതൊരാളിൻ മഹാമായയ്ക്കധീനരായ് വൎത്തിക്കുന്നു
ഭൂതനാഥവിരിഞ്ചാദിമൂൎത്തികൾപോലും
അപ്പരമസ്വരൂപനെത്തന്റെ മായാബലത്താലീ-
യല്പബുദ്ധി മയക്കുവാനാഗ്രഹിക്കുന്നു!

അംബരത്തിലുയൎന്നുനിന്നാശരേശാത്മജൻ ചിക്കെ
ന്നംഗാരങ്ങൾ തുരുതുരെ വൎഷിക്കയായി.
സലിലധാരകൾ പൊട്ടിപ്പുറപ്പെട്ടു ധരണിയിൽ;
പലതരം പിശാചുക്കളിളകിവന്നു.
പിടിക്കുവിൻ നുറുക്കുവിനിവനെയെന്നാൎത്തലച്ചു
നടുക്കമുണ്ടാക്കുംവണ്ണം നൎത്തനംചെയ്തു.
മലം, ചോര, തലമുടി, ചലമെലിമ്പുപലങ്ങൾ
പലതുമിങ്ങനെ മന്നിൽ വാരിവൎഷിച്ചു.
രേണുപൂരം ദിഗന്തത്തിലിരുളേററി തനതായ
പാണിപോലുമൊരുവനും കണ്ടുകൂടാതായ്.
മായ കണ്ടു വിഷാദിച്ചു മൎക്കടന്മാർ വിചാരിച്ചു
മാരകമാണിതെല്ലാരും മരിക്കേയുള്ളു.
പുഞ്ചിരിയോടിതുകണ്ടു രാമഭദ്രൻ, ഭയംകൊണ്ടു
ചഞ്ചലചിത്തരായ്ത്തീൎന്ന വാനരരേയും.
ദിവ്യബാണം പ്രയോഗിച്ചാൻ; മായയെല്ലാമകലത്തായ്
ഭവ്യസൂൎയ്യോദയത്തിങ്കലിരുട്ടുപോലെ.
കൃപാദൃഷ്ടിക്ഷേപണത്താൽ വാനരന്മാൎക്കുശിരേററി;-
യപാരവീൎയ്യവുംനല്കീ പങ്കജനേത്രൻ.
അഗ്രജന്റെ നിയോഗത്താൽ സുമിത്രാനന്ദനനപ്പോൾ
ഉഗ്രബാണശരാസനപാണിയായ് ശീഘ്രം
അംഗദാദികപീന്ദ്രരോടൊത്തു യാത്രപുറപ്പെട്ടു
തുംഗവീൎയ്യനിന്ദ്രജിത്തിൻ നേൎക്കെതിരാടാൻ.
രക്തപത്മനിഭനേത്രം വിശാലദോരന്തരാള-
മഗ്ഗിരീന്ദ്രഹിമാലയസന്നിഭവൎണ്ണം;
ഇക്കണക്കിൽ പ്രശോഭിക്കും ലക്ഷ്മണന്റെ ഭാവം കാൺകെ
മൎക്കടൎക്കു ജയോന്മേഷം തിളച്ചുപൊങ്ങി.
സംഗരത്തിന്നടുക്കുന്ന സൗമിത്രിയെന്നറിയവേ
ലങ്കാനാഥൻ ഭടന്മാരെപ്പറഞ്ഞുവിട്ടാൻ.
ഗിരിശിലാഭൂരുഹങ്ങളെടുത്തുകൊണ്ടടരിന്നാ-
യൊരുങ്ങി മുന്നോട്ടുപാഞ്ഞു വാനരസൈന്യം.

ക്ഷിപ്രമെത്തീ രാക്ഷസരും, വിജയേച്ഛവഹിച്ചുകൊ–
ണ്ടൊപ്പമൊപ്പം പൊരുതാരഞ്ഞധികംനേരം.
ഭയാനകരൂപങ്ങളാം കബന്ധങ്ങളങ്ങുമിങ്ങും
ഭടജനമധ്യത്തൂടേ പാഞ്ഞിതന്നേരം.
വാനിൽനിന്നിക്കാഴ്ചകാണും ദേവന്മാക്കു വിസ്മയവു–
മാനന്ദവും മാറിമാറിസ്സഞ്ജാതമായി.
രുധിരപങ്കിലമായി രണക്ഷേത്രമതിന്മീതേ
ചിതമേൽദ്ധൂമമെന്നോണം ധൂളികരം പൊങ്ങി.
ഗാത്രമാകെ മുറിവേററ വീരയോധർ വിരാജിച്ചു
പൂത്തുമിന്നും കിംശുകങ്ങളെന്നതുപോലെ.
ഇന്ദ്രജിത്തും ലക്ഷ്മണനുമുജ്ജ്വലമാം കോപത്തോടേ
നിന്നു തമ്മിൽ ഘോരയുദ്ധം തുടങ്ങി ശീഘ്രം.
അരാതിയെത്തോല്പിക്കുവാൻ പണിയെന്നു രണ്ടുപേരു
മൊരേമട്ടു വിചാരിച്ചു വിവശരായി.
അനീതിയും കാപട്യവും മേഘനാദനാരംഭിക്കെ–
യനന്താംശഭൃത്തന്നുള്ളിലുയന്നു കോപം.
വീരനായ കുമാരൻെറ പ്രഹരത്താലിന്ദ്രജിത്തിൻ–
സാരഥിയും സ്യന്ദനവും തകന്നുവീണു.
പലമട്ടിൽ പ്രഹരിച്ചു രാക്ഷസനെപ്പരന്തപൻ
തളന്നുപോയ് മേഘനാദൻ പ്രാണാവശേഷൻ.
അസുരേന്ദ്രസുതനോത്താൻ, 'പരാക്രമിയിവനെനി–
ക്കസുനാശം വരുത്തുവാനൊരുങ്ങിടുന്നു.'
വീരഘാതിയായ തൻെറ വേലെറിഞ്ഞാൻ കുമാരൻെറ
മാറിലേക്കു മദമാന്ന രാവണപുത്രൻ.
കൂത്തശക്തി മാത്തടത്തിലേററനേരം രാമാനുജൻ
പാത്തലത്തിൽപ്പരിക്ഷീണഗാത്രനായ് വീണു.
ഇടരെന്തിന്നിനിബ്ഭയം വേണ്ടെന്നോത്ത മേഘനാദ–
നുടൽ പൊക്കിയെടുക്കുവാനരികിലെത്തി.
അവനെപ്പോലുള്ള കോടിവീരരൊന്നായ് ശ്രമിച്ചാലു–
മണുമാത്രം പൊങ്ങുകില്ലശ്ശേഷാംശദേഹം.
ഉദ്ധരിപ്പാനടുത്തെത്തിപ്പണിപ്പെട്ടും ഫലിക്കാതെ–
യുദ്ധതരാം ഭടരെല്ലാം മടങ്ങിപ്പോയി.
വിണ്ണിലക്കൻ മറഞ്ഞപ്പോഴസുരവാനരസൈന്യ–
മന്നു യുദ്ധം മതിയാക്കിക്കൈനിലപൂകി.
എങ്ങു? ചൊൽവിൻ ഭടന്മാരേ, വന്നതില്ലേ മമഭ്രാതാ–
വെന്നു ചോദിക്കുകയായീ വിഷ്ടപനാഥൻ.

പക്ഷ്മളാക്ഷസവിധത്തിലെത്തിനിന്നാനതുനേരം
ലക്ഷ്മണനെക്കൈയിലേന്തിയഞ്ജനാപുത്രൻ.

അനങ്ങാതെ കിടക്കുന്ന സോദരനെക്കണ്ടു ദേവൻ
മനംനൊന്തു പിടയുമ്പോഴംജാംബവാൻ ചൊന്നാൻ:

''മരുവുന്നുണ്ടൊരു വൈദ്യനിപ്പുരത്തിൽ 'സുഷേണ'നാ–
മതിമാനെക്കൂട്ടിവരാനാളയച്ചാലും.''

ഉഴറിച്ചെന്നാഞ്ജനേയൻ സുഷേണനെക്കൂട്ടിവന്നു
തൊഴുതുനില്ക്കുകയായി രാമന്റെ മുമ്പിൽ.

തലകുനിച്ചറിയിച്ചാൻ വന്നുചേർന്ന വൈദ്യനൊരു
മലയുടെ പേരും പിന്നെ മരുന്നിൻപേരും.

ക്ഷണം പോയി മരുന്നുമായ് മടങ്ങിയെത്തുക നീയെ–
ന്നനിലനന്ദനനോടു സുഷേണനോതി.

ശുഭകരരാമപാദം ഹൃദയത്തിലുറപ്പിച്ച
പ്രഭഞ്ജനസുതൻ പോയാനചലം നോക്കി.

ഒരു ചാരൻവഴി കാര്യംഗ്രഹിച്ച കൈകസീപുത്രൻ
തവരയോടേ കാലനേമീനിലയം പൂകി.

തടയണം ചെന്നു വേഗം കുരങ്ങനെയല്ലെന്നാകിൽ
കെടുതിയുണ്ടാക്കിവെയ്ക്കുമെന്നു കല്പിച്ചാൻ.

തലയറഞ്ഞവൻ ചൊന്നാൻ: ''ചുട്ടെരിച്ചില്ലയോ ലങ്ക
ബലശാലി കപിയങ്ങേക്കൺവെളിച്ചത്തിൽ?

ആരൊരുവൻ തടുക്കുമാ വാനരനെത്തിരുമേനി,
വൈരഭാവമുപേക്ഷിച്ചുകൊൾകയേ നല്ലൂ.

നീലകഞ്ജതനുവിനെസ്സുന്ദരശ്യാമനെസ്സിദ്ധ–
ശീലനെസ്സേവിക്ക നിത്യം രാമനെ സ്വാമിൻ!

അഹങ്കാരമാത്സര്യങ്ങളാകെയിന്നു കൈവെടിഞ്ഞു
മഹാമോഹനിശയിൽനിന്നുണരൂ ദേവ!

കാലമാകും വാഹസത്തെ ഗ്രസിക്കുമദ്ദൈവതത്തെ–
ബ്ഭൂലോകത്തിലാർക്കു പോരിൽത്തോല്പിക്കാനാവും?''

ഉപദേശമിതു കേട്ടു കോപമാർന്നാൻ ദശകണ്ഠ–
നടനോർത്താൻ കാലനേമി 'യാജ്ഞ പാലിക്കാം.

ഈ മലിനഹൃദയന്റെ വാളിനൂണാവതിൽബ്ഭേദം
രാമദൂതകരംകൊണ്ടു മരിക്കയത്രേ.'

എന്നുരച്ചു പുറപ്പെട്ടാനാഞ്ജനേയമാർഗ്ഗം നോക്കി–
ച്ചെന്നു മായാപ്രയോഗത്തിൻ വൈഭവം കാട്ടി.

സുന്ദരമാം സരോവരം, പൂങ്കാവനം, തപോധന–
മന്ദിരവും വഴിവക്കത്തഭിലസിച്ചു.

മാരുതിയാ മനോഹരപർണ്ണശാല കണ്ടു കേറീ
മാമുനിയെക്കുപ്പിട്ടാഹശ്രമങ്ങരം പോക്കാൻ.
ഹനുമാനെ മോഹിപ്പിപ്പാൻ കരുതിയ മായായോഗീ
കനിവാൻറ രാമസ്തോത്രം പാടിനാനപ്പോരം:
''നടന്നുകൊണ്ടിരിക്കുന്ന രാഘവരാവണയുദ്ധം
നമുക്കില്ലാ ശങ്ക, രാമൻ ജയിക്കേയുള്ളൂ.
ഞാനിവിടെ വസിക്കയാണെങ്കിലുമക്കഥയെല്ലാം
ജ്ഞാനദൃഷ്ടിപ്രഭാവത്താൽ ഗ്രഹിപ്പൂ വത്സ!''
പെരുത്ത ദാഹമാററീടാൻ ജലംനേന്ന കപീന്ദ്രൻെറ
കരത്തിൽത്തൻ കമണ്ഡലു നല്കിനാൻ യോഗി.
തീരുകില്ലി സ്വല്പനീരം കുടിച്ചാലെൻ ദാഹമെന്നു
മാരുതിതൻ വാക്കു കേട്ടു മാമുനി ചൊന്നാൻ:
''എങ്കിൽ നീയപ്പൊയ്കയിൽപ്പോയ്ക്കുളിച്ചു ശുദ്ധനായ് വത്സ,
ശങ്കയെന്യേ കുടിച്ചാലുമിച്ഛപോൽ വെള്ളം.
മടങ്ങിയെത്തിയാൽദ്ദിവ്യമന്ത്രമോതിത്തരാമപ്പോരം
മഹാജ്ഞാനോദയമുണ്ടാമില്ല സന്ദേഹം.''
സരസ്സിൽച്ചെന്നിറങ്ങുമ്പോരം പെരുംമത്സ്യമടുത്തെത്തി
മരുൽപുത്രചരണങ്ങരം വിഴുങ്ങാനോങ്ങി.
അമ്പരന്ന കപിവര്യൻ നിഗ്രഹിച്ച മഹാമത്സ്യ—
മംബരത്തിൽദ്ദിവ്യരൂപംവരിച്ചു പൊങ്ങി.
''ഹനുമാനേ!'' കഥിച്ചാളദ്ദേവത; ''നിൻദശ്നത്താൽ
മുനിശാപത്തിങ്കൽനിന്നു മുക്തയായ്ത്തീന്നേൻ.
മാമുനിയല്ലടജത്തിലങ്ങു കണ്ട മഹാദുഷ്ടൻ
മായാവിയാം നിശാചരൻ; സത്യമെൻവാക്യം.''
എന്നുരച്ചു മനോഹരരൂപയാമദ്ദേവനാരി
വിണ്ണിൽനിന്നു മറഞ്ഞപ്പോളഞ്ജനാപുത്രൻ,
തിരിച്ചെത്തിച്ചൊന്നാൻ: ''മുനേ, ദക്ഷിണ ഞാനാദ്യം നല്കാം.
വരിഷ്ഠമാം മന്ത്രദാനം പിന്നെയാകട്ടെ.''
വാലുയത്തിശ്ശിരസ്സിങ്കൽ പ്രഹരിച്ചു രാമദൂതൻ;
കാലനേമി യമധമ്മപത്തനംപൂകി.
മരുൽപുത്രൻ ചെന്നുകണ്ടു സുഷേണനിർദ്ദിഷ്ടശൈലം;
തിരിച്ചറിഞ്ഞീടാനായില്ലൗഷധം മാത്രം.
വൈകുമല്ലോ കാലമെന്നോത്താധിപൂണ്ടപ്പവ്വതത്തെ—
ക്കൈകളാലേ പൊക്കിക്കൊണ്ടു മടങ്ങീ രാവിൽ.
അയോദ്ധ്യതൻ മേൽബ്ഭാഗത്തു ചെന്നനേരമവനെക്ക—
ണ്ടഹങ്കാരിദൈത്യനെന്നു ഭരതനോത്തു.

അക്ഷണമാഞ്ഞെഴുന്നേററു വില്ലെടുത്തു ബാണമേററി
ലക്ഷ്യം നോക്കി പ്രയോഗിച്ചാൻ പാൎത്ഥിവപുത്രൻ.
ശരമേററു മൂർച്ഛിതനായ് 'രാമരാമ' സ്വരത്തോടേ
ധരയിങ്കൽ പതിച്ചുപോയ്പ്പവനജാതൻ.
ഹിതകരരാമശബ്ദം കേട്ടനേരം രാജബാലൻ
കുതിച്ചെത്തിയാരതെന്നു നോക്കുകയായി.
ഒരു കുരങ്ങെന്നു കണ്ടു കരൾനൊന്തു വീണ്ടും ബോധ-
മരുളുവാൻ പരിചര്യ പലതും ചെയ്താൻ.
ഉണരുന്നതില്ല കപിയെന്നറിഞ്ഞനേരം കണ്ണീർ-
ക്കണംതൂകിക്കഥിക്കയായ് ഗദ്ഗദകണ്ഠൻ:
''ഏതു വാമവിധിയെന്നെപ്പൂർവ്വജൻെറ ശത്രുവാക്കി-
യാതങ്കമിന്നേററിയതുമാ വിധിതന്നെ.
ഈ മനസ്സും വപുസ്സുമെൻ വചനവും നിഷ്കളങ്കം
രാമചന്ദ്രചരണത്തിലൎപ്പിതമെങ്കിൽ,
അവിടേക്കെൻപേരിലല്പമാനുകൂല്യമുണ്ടെന്നാകി-
ലവശനിക്കപി കണ്ണുതുറന്നിടട്ടെ.''

'ജയിക്കട്ടെ കോസലേശ'നെന്നു ചൊല്ലിയുണന്നേററാ-
നയത്നമാനിമിഷത്തിലഞ്ജനാപുത്രൻ.
പുളകംപൂണ്ടതു കണ്ടു ഭക്തിമാനാം യുവഭൂപൻ
പുണന്നാനക്കപീന്ദ്രനെക്കണ്ണുനീരോടേ.
''അഗ്രജനും കുമാരനും ജനകനന്ദിനിയാൾക്കും
വ്യഗ്രതയില്ലല്ലി?''യെന്നു കുശലം കൂറി.
ചുരുക്കിച്ചൊല്ലിനാനെല്ലാം രാമദൂത,നതു കേൾക്കെ
ഹരിക്കപ്പെട്ടുവോ കഷ്ടം! മൈഥിലിയെന്നാൻ.
ആ വിനീതൻ വിചാരിച്ചാ''നെന്തിനായിജ്ജനിച്ചു ഞാൻ
ദൈവമേ! മത്സഹജന്നു തുണനിന്നീലാ!''
പിന്നെയുള്ളമുറപ്പിച്ചു ബലവീരൻ പവമാന-
നന്ദനനോടുരചെയ്തു: ''കേൾക്ക നീ വത്സ!
വൈകിടാതെ മടങ്ങേണമുഷസ്സന്ധ്യാഗമമായാൽ
ശോകദമാം വിപത്തിങ്കൽപ്പതിച്ചുപോകും.
ഗിരിയോടുകൂടിയെൻെറ ശരത്തിന്മേലേറണം നീ
തിരുമുമ്പിലെത്തിക്കാം ഞാനെത്രയും വേഗം.''
വീരവീരശിഖാരത്നം മാരുതിയോൎക്കയാ,യെൻെറ
ഭാരവുംകൊണ്ടത്രദൂരം പായുമോ ബാണം?
പിന്നെ വന്ദിച്ചറിയിച്ചാൻ: ''തമ്പുരാനേ, ഭവച്ഛക്തി-
യെന്നിലുണ്ടാവുകിൽ ക്ഷിപ്രമങ്ങു ചെന്നെത്താം.''

എന്നു ചൊല്ലിപ്പുറപ്പെട്ടാൻ കൈവണങ്ങിബ്ഭരതന്റെ
വന്ദ്യശീലഗുണസ്തോമം നിനച്ചുംകൊണ്ടേ.

അനുജന്റെ കിടപ്പു കണ്ടാധിപൂണ്ടു വലയുന്ന
മനുജനെപ്പോലെ ദേവനുരച്ചാൻ മന്ദം:

''പാതിരാത്രി കഴിഞ്ഞല്ലോ മരുന്നിനു കുതികൊണ്ട
വാതജനിങ്ങിതുവരെ വന്നുചേർന്നില്ല.''

സഹജനെപ്പൊക്കിയെടുത്താശ്ലേഷിച്ചു വിലപിച്ചാൻ:
''അഹോ! വത്സ, നിന്റെ ശീലമെത്രയോ രമ്യം.

എനിക്കുണ്ടാമല്പദുഃഖംകൂടിയും നീ സഹിച്ചില്ല;
നിനക്കു ഞാനത്രമാത്രം പ്രണയപാത്രം.

മമഹിതം നോക്കി മാതാപിതാക്കളെപ്പിരിഞ്ഞു നീ
മഹാരണ്യമാർന്നു വാതഹിമാദിയേൽപ്പൂ.

താദൃശമാം സ്നേഹമിപ്പോഴെങ്ങുപോയീ കുമാര, ഞാൻ
ഖേദമഗ്നനെന്നാലും നീയനങ്ങുന്നീല.

ഭ്രാതൃനാശം ഫലമെന്നതറിയുവാൻ കഴിഞ്ഞെങ്കിൽ
താതപാദവാക്യമന്നു തള്ളിയേനേ ഞാൻ.

മകൻ, വിത്തം, കാന്ത, ഗേഹം പരിവാരമെന്നിതെല്ലാം
ജഗത്തിലുണ്ടാവാം വീണ്ടുംവീണ്ടുമെന്നാലും,

കിട്ടുകില്ല സഹജനെയെന്ന സത്യം വിചാരിച്ചു
പെട്ടെന്നക്ഷി തുറന്നു നീയുണരൂ കുഞ്ഞേ!

ചിറകററ ഖഗംപോലെ മണിപോയ നാഗംപോലെ
കരമററ ഗജംപോലെ തീർന്നിതെൻ ജന്മം.

ഹതദൈവം നിന്നെക്കൂടാതിങ്ങു വാഴുമെന്റെ ജീവ—
നതിവേഗമൊടുക്കുവാനോപ്പ്തില്ലെങ്കിൽ,

അരിയതൻ സോദരനെത്ദയിതയ്ക്കുവേണ്ടിക്കഷ്ടം!
കുരുതിയർപ്പിച്ച പാപിയെന്ന പേരോടേ,

കൊട്ടംനിന്ദാപാത്രമായിച്ചമയും ഞാനയോദ്ധ്യയിൽ
മടങ്ങിച്ചെന്നാരുടയ മുഖത്തു നോക്കും?

ഘോരമാകുമപകീർത്തി സഹിപ്പതേ ഭേദ,മൊരു
നാരിയുടെ നഷ്ടമത്ര ഗണിപ്പാനില്ല.

തവ വിയോഗം സഹിക്കുവാൻ കഴിയുന്ന മമ ചിത്ത—
മെത്രമാത്രം കഠോരമായിരിക്കും കുഞ്ഞേ!

അമ്മയ്ക്കു നീയേകപുത്ര;നില്ല രണ്ടാമനായാരു—
മമ്മനോജ്ഞസ്വഭാവയ്ക്കു ജീവനാധാരം.

എങ്കിലുമെൻ സുഖത്തിന്നും ഹിതത്തിനും വേണ്ടിമാത്ര—
മെൻകരത്തിൽപ്പൊന്മകനെയർപ്പിച്ചു സാധ്വി.

എന്തു ചൊല്ലും ചോദിക്കുമ്പോഴവരോടു ഞാനെൻ വത്സ,
നിൻതലയൊന്നുയർത്തി നീയാശ്വസിപ്പിക്കു.''

ശോകഹാരിയായ ദേവനിത്തരത്തിൽ വിലപിച്ചു
തൂകുകയായശ്രുപൂരം; ഗിരിജേ, കേൾക്കൂ.

അഖണ്ഡനാണെന്നാകിലും മർത്ത്യസാധാരണധർമ്മം
രഘുനാഥൻ തുടർന്നെന്നേ ചൊല്ലുവാനാവൂ.

മാനവേന്ദ്രവിലാപം കേട്ടുള്ളഴിഞ്ഞു നിലയായി
വാനരന്മാരാകമാനമസ്തമയത്തിൽ

ധീരമായ മുഖത്തോടേ മാരുതിയങ്ങാഗമിച്ചു
വീരരസം കരുണതൻ മദ്ധ്യത്തിൽപ്പോലെ.

മനംകുളിർത്തുടൻ ദേവനുപകാരസ്മൃതിപൂർവ്വം
ഹനുമാനെ സ്വീകരിച്ചു വിജ്ഞാനരാശി.

ഭേഷജം കണ്ടറിഞ്ഞോരു സുഷേണൻ തൽപ്രയോഗത്താൽ
ശേഷനാഗോദ്ഭവൻതന്നെ പ്രബുദ്ധനാക്കി.

പുണർന്നാൻ തന്നനുജനെപ്പൃഷ്ഠരാക്ഷനതുനേരം
ഘനതരസന്തോഷത്തിൽ മുങ്ങി കീശന്മാർ.

ഇണ്ടൽ മാറിക്കഴിഞ്ഞപ്പോൾ സുഷേണനെയാഞ്ജനേയൻ
കൊണ്ടുവന്നവിധംതന്നെ ലങ്ക പൂകിച്ചു.

സംഭവിച്ച കഥ കേട്ടു വിഭ്രമം പൂണ്ടരക്കർകോൻ
കുംഭകർണ്ണനുറങ്ങുന്ന മച്ചകത്തെത്തി.

ബഹുവിധോപായങ്ങളാലുണർത്തിനാനവൻ, തന്റെ
സഹജനെ; — ഗ്ഗാഢനിദ്രാതൽപരൻതന്നെ.

ആത്തഗർവ്വമെഴുന്നേററാനാശരേശസഹജാതൻ
ശ്രാദ്ധദേവമൂർത്തിഭേദമെന്നതുപോലെ.

അവൻ ചോദിക്കുകയായി രാവണനോട''ഗ്രജാത,
തവമുഖം വിവശമായ്ക്കാണ്മതെന്തിപ്പോൾ?''

രാമദാരാപഹാരത്തിൻ കഥയും മക്കടെരെത്തി—
ബ്ഭീമയുദ്ധം നടത്തുന്ന വാർത്തയും ചൊന്നാൻ.

''കുരങ്ങന്മാരിങ്ങുവന്നു കൊന്നൊടുക്കീ രാക്ഷസരെ;
വരശൂരയോധന്മാരിൽപ്പലരും ചത്തു.

വീണുപോയീ സുരാരികൾ ദുർമ്മുഖനുമതികായൻ
വീരനായ മഹോദരനകമ്പനനും.''

പൂർവ്വജോക്തി കേട്ടനേരം കാര്യമെല്ലാം ഗ്രഹിച്ചോര—
പ്പൂർവ്വദേവനുരചെയ്തു രൂക്ഷഭാവത്തിൽ:
''ജഗത്തിന്റെ ജനനിയെക്കവന്നിടും ഭവാനിപ്പോൾ
വഹിക്കുന്നു മംഗലാശയെന്നതാശ്ചര്യം.

നല്ലതല്ല ഭവാൻ ചെയ്തതാശരേന്ദ്ര, പിന്നെയെന്നെ
വല്ലപാടുമുണർത്തിയിട്ടെന്തൊരു കാര്യം?

നന്മയെന്തെന്നുരചെയ്യാമഭിമാനമുപേക്ഷിച്ചു
ചിന്മയനാം ശ്രീരാമനെബ്ഭജിക്കയത്രേ.

ഹനുമാനെക്കണ്ടെക്കൊരു ദൂതനുള്ള രാമചന്ദ്രൻ
മനുജനെന്നാരു ചൊല്ലും? നിൻകർമ്മം നിന്ദ്യം.

അറിയിച്ചതില്ലിതൊന്നുമെന്നെയിന്നോളവും കഷ്ട-
മരിയാക്കീ ശിവബ്രഹ്മസേവ്യനെ ജ്യേഷ്ഠൻ.

വീണാധരൻമുനിയെനിക്കുപദേശം നല്കീ മുന്നം
ഞാനതിപ്പോഴുരക്കേണ്ട സമയമായി.

താപത്രയനാശനനെത്തമാലനീലനെക്കാണ്മാൻ
ഭൂപതേ, ഞാൻ കൊതിക്കുന്നു; സമ്മതം നൽകു.

കൂറൊടെന്നെയാശ്ലേഷിച്ചു ചൊല്ലിവിട്ടാലതുമൂല-
മേറുമെനിക്കിന്നു നൂനം നേത്രസാഫല്യം.''

എന്നുരച്ചു രാമരൂപഗുണഗണസ്മരണയിൽ-
ച്ചെന്നുറച്ചോരുള്ളമായി നിന്നിതദ്ദൈത്യൻ.

മഹിഷമാംസവും പിന്നെ മദ്യകുംഭശതങ്ങളും
സഹജന്നു കബ്ബുരേന്ദ്രൻ വരുത്തി നല്കി.

അവയെല്ലാമകത്താക്കിക്കുംഭകർണ്ണൻ പുറപ്പെട്ടു
ഭുവനത്തെക്കുലുക്കുന്ന ഗർജ്ജനത്തോടേ.

ഏകനായിപ്പോർക്കളത്തിൽ ചെന്നൊരഗ്രേഭവൻതന്നെ-
സ്വീകരിച്ചു സോപചാരം തത്സഹജാതൻ.

രാമഭക്താഗ്രണിയായ സോദരനെക്കുംഭകർണ്ണൻ
പ്രേമമഗ്നമനസ്സോടേ തഴുകിനിന്നാൻ.

''പേശലമാം ഹിതവാക്യമഗ്രജ, ഞാൻ കഥിച്ചപ്പോ-
ളാശരേശൻ ചരണത്താൽത്താഡനമേകി.

ഗ്ലാനിപൂണ്ടു രാമപാർശ്വമണഞ്ഞു ഞാനതുമൂലം;
ദീനരക്ഷാകരനെന്നെബ്ഭക്തനായ്ക്കണ്ടു.''

''വത്സ,''—ചൊന്നാൻ കുംഭകർണ്ണൻ: ''കാലവക്ത്രസ്ഥിതൻ [ജ്യേഷ്ഠൻ;
ദുസ്സഹമാമ്മേറ്റാന്നുമല്ലോ മംഗലവാക്യം.

നീ കുമാര, ധന്യധന്യൻ കബ്ബുരേന്ദ്രകുലരത്നം
രാഘവനെബ്ഭജിക്കയാൽക്കീർത്തി വദ്ധിച്ചു.

പോവുകിപ്പോൾസ്സഹജാത, ശത്രുമിത്രങ്ങളെക്കാണ്മാ-
നാവുകില്ലിപ്പടയിങ്കലെനിക്കു തെല്ലും.

സംഗരത്തിന്നൊരുമ്പെട്ടുവന്നു ഞാനെന്നറിയേണ
മിങ്ങുകാലം നിയോഗിച്ചതായ്‌വരാം പക്ഷേ.''

മടങ്ങിയ വിഭീഷണൻ സീതാനാഥസവിധത്തിൽ
ക്കടന്നുചെന്നടികുപ്പിക്കഥിച്ചാനേവം:
''തമ്പുരാനേ, പോക്കളത്തിലെത്തി നില്പൂ രണധീരൻ
കുംഭകർണ്ണൻ മമാഗ്രജൻ ഭൂധരാകാരൻ.''
വിടപശൃംഗങ്ങളെല്ലാമടത്തിക്കൊണ്ടുടൻ കീശ–
ഭടവൃന്ദം രാക്ഷസനോടടരിനെത്തി.

മലകളും മരങ്ങളും മെയ്യിലേററ കുംഭകർണ്ണൻ
കുലുങ്ങീലാ പുഷ്പക്ഷിപ്തമത്തേഭംപോലെ.

പവനനന്ദനൻ ചെന്നു കൈചുരുട്ടി പ്രഹരിച്ചു
പതിച്ചുപോയ് നിലത്തപ്പോളാശരവീരൻ.

ക്ഷണമുരുണ്ടെഴുന്നേററു പാഞ്ഞുചെന്നാ മഹാകായൻ
ഹനുമാന്നു നല്കിയുക്കിൽ പ്രതിപ്രഹാരം.

തളർന്നു താഴത്തു വീണു ജഗൽപ്രാണകുമാരകൻ
നളനീലവീരന്മാരും മട്ടിതരായി.

കണ്ടുകണ്ടു മർക്കടരെപ്പിടിച്ചുടിക്കുംഭകർണ്ണൻ
കണ്ഠദേശം ഞെരിച്ചങ്ങു നിലത്തു തള്ളി.

ഭീതിയേറിത്തോററു മണ്ടീ വാനരന്മാർ നാലുപാടും
യാതുധാനസമീപത്തിലാരുമില്ലെന്നായ്.

വിക്രമിയാം കുംഭകർണ്ണൻ പ്രജ്ഞയററ സുഗ്രീവനെ–
ക്കൈക്കലാക്കി ലങ്കാപുരം പൂകിനാൻ പിന്നെ.

നരലീല കാട്ടിടുന്ന ഗിരികന്യേ, രഘുനാഥ–
നരഗസംഘത്തിൽച്ചെന്ന ഗരുഡൻപോലെ.

പുരികമൊന്നിളക്കിയാൽക്കാലനേയും വിഴുങ്ങുന്ന
തിരുവടിക്കില്ല കാര്യം സംഗരംചെയ്‌വാൻ.

വിഷ്ടപത്തെശ്ശുദ്ധമാക്കാൻ സ്വീയകീർത്തി പരത്തുവാ–
നിഷ്ടഭക്തഹിതം നല്ലാൻ കേളിയാടുന്നു.

മരുൽപുത്രനുണർന്നേററാനെങ്ങു സുഗ്രീവനെന്നോർത്തു
തിരക്കുമ്പോഴ് സുഗ്രീവനും പ്രബുദ്ധനായി.

പിടഞ്ഞേററു കുംഭകർണ്ണകർണ്ണനാസാക്ഷതംചേർത്തു
വിടുവിച്ചു പിടി വിണ്ണിലുയർന്നുനിന്നു.

കപിരാജചരണങ്ങൾ കൈയിലാക്കിപ്പതിപ്പിച്ചാൻ
ക്ഷപാചരമഹാവീരൻ ധരണിത്തട്ടിൽ.

മെയ്ച്ചുറുക്കോടെഴുന്നേററു വാനരേന്ദ്രൻ പ്രഹരിച്ചാ–
നച്ചലിതക്രോധമപ്പോൾ ദൈത്യനെശ്ശീഘ്രം.

കാൽക്ഷണത്തിൽത്തെററിമാറിക്കുതികൊണ്ടാൻ പ്രഭുവിൻെറ
കാൽത്തളിരിൽ വീണു കാര്യമൊക്കെയും ചൊന്നാൻ.

മുറിഞ്ഞു തൻ മൂക്കും കാതുമെന്നറിഞ്ഞ കുംഭകർണ്ണൻ
നിറഞ്ഞ രോഷത്തോടെത്തി പോരിന്നു വീണ്ടും.

ചൊടിച്ചാർത്തു ഭീഷണനാമവൻ ചെല്ലുന്നതു കണ്ടു
നടുങ്ങിനില്ക്കുകയായീ മർക്കടസൈന്യം.

ജയിക്കട്ടെ രഘുവംശരത്നമെന്ന ഘോഷത്തോടേ
ഭയംവിട്ടു ചെന്നെതിർത്താർ വലീമുഖന്മാർ.

അരക്കന്റെ വായിലായീ വാനരന്മാരനേകംപേർ
ദരികളിൽ പതിക്കുന്ന പക്ഷികൾപോലെ.

കരംകൊണ്ടുമംഗംകൊണ്ടും മർദ്ദിക്കയായരികളെ;
കശക്കിബ്ഭൂമിയിലിട്ടാനധികം പേരെ.

ആശരേശൻ വിഴുങ്ങിയ കീശവീരന്മാരിൽച്ചില-
രാസ്യനാസാമാർഗ്ഗത്തൂടേ പുറത്തു പോന്നു.

ഭീകരനായുദ്ധമത്തൻ വിഹരിച്ചു വീണ്ടുംവീണ്ടും
ലോകമാകെ ഗ്രസിക്കുവാനൊരുങ്ങുമ്പോലെ.

പ്രാണനുംകൊണ്ടോടിപ്പോയ വാനരന്മാർ കൂട്ടുകാരെ-
ക്കാണുവാനോ തുണപ്പാനോ നിന്നതേയില്ല.

ഛിന്നഭിന്നമായീ കപിസൈന്യമെന്നു കാണുകയാൽ
വന്നുകൂടീ രാത്രിഞ്ചരപ്പടകളെല്ലാം.

രവിപുത്രവിഭീഷണലക്ഷ്മണരോടരുളിനാൻ
ഭുവനേശൻ: ''പട വീണ്ടും സംഘടിപ്പിപ്പിൻ!

ഞാനിവന്റെ ശക്തിയൊന്നു പരീക്ഷിക്കാം,''മെന്നു ചൊല്ലി-
ബ്ബാണചാപപാണിയായിത്തിരിച്ചു രാമൻ.

സീതാനാഥധനുസ്സിൽനിന്നുളവായ ഞാണൊലിയാൽ-
ബ്ഭീതിപൂണ്ടു രിപുസൈന്യം ബധിരമായി.

സത്യസന്ധൻ പ്രയോഗിച്ച സായകങ്ങൾ ചിറകുള്ള
സർപ്പവൃന്ദംപോലെ ചീറിപ്പാഞ്ഞു ലക്ഷ്യത്തിൽ.

രാക്ഷസേശസൈന്യത്തിന്റെ നാനാഭാഗങ്ങളിൽച്ചെന്നു
രൂക്ഷമായിത്തറയ്ക്കുന്ന ശരങ്ങളാലേ,

പദമററു വക്ഷസ്സററു ശിരസ്സററു ഭുജമററു
പല വീരഭടന്മാരും പതിച്ചു മണ്ണിൽ.

വീറുപൂണ്ടു പിടഞ്ഞേററു കുതിക്കുവാൻ തുടങ്ങുമ്പോൾ
നുറുനുറായ് നുറുങ്ങിപ്പോയ്ച്ചിലർക്കു ദേഹം.

ആർത്തനാദം മുഴക്കുന്നു മേഘഘോഷംകണക്കേറ്റു
ശാത്രവന്മാർ; ചിലരോടി മറഞ്ഞിടുന്നു.

ആക്രമുള്ളിൽബ്ഭയാവേശമുളവാക്കുമ്മട്ടിലപ്പോൾ
പോർക്കളത്തിൽക്കബന്ധങ്ങൾ കുതിച്ചുപാഞ്ഞു.

ചുററിലുംനിന്നുയരുന്നു 'പിടിക്കുവിൻ കൊല്ലുവി'നെ
ന്നററുവീണ തലകരാതൻ ഭീകരാരാവം.

ശത്രുനാശംവരുത്തിക്കൊണ്ടതിവേഗം തിരിച്ചെത്തി
വിട്ടയച്ച ബാണമെല്ലാം തൂണിയിൽ വീണ്ടും.

തൻപടയിലധികംപേരൊടുങ്ങിയ കാഴ്ച കണ്ടു
വൻപനായ കുംഭകർണ്ണൻ ഗർജ്ജിച്ചു ഘോരം.

തെരുതെരെഗ്ഗിരിശൃംഗനിരയെടുത്താഞ്ഞെറിഞ്ഞു
ഹരികളെ;യവയെല്ലാം ഖണ്ഡിച്ചു രാമൻ.

കരാളമാമൊരു ബാണം കുംഭകർണ്ണശരീരത്തിൽ
തറയ്ക്കുവാൻതക്കവണ്ണം തൊടുത്തുവിട്ടാൻ.

തുളഞ്ഞുകേറിയ ബാണം പുറത്തായി; മഴക്കാറിൽ
വിളയാടുമൊളിയാന്ന മിന്നലിന്നൊപ്പം.

ഒഴുകി,യക്കരിവർണ്ണമെയ്യിൽനിന്നു കടുഞ്ചോര;
മഷിമല പൊട്ടിപ്പായും ഗൈരികംപോലെ.

ഗ്ലാനിയാന്ന കുംഭകർണ്ണനെന്നുകണ്ടു പാഞ്ഞടുത്താർ
വാനരന്മാരതുനേരം ചിരിച്ചു ദൈത്യൻ.

അത്യുച്ചത്തിലലറിച്ചെന്നുന്മത്തനാം ഗജംപോലെ–
യെത്തിപ്പിടിച്ചരികളെ മർദ്ദിച്ചവീഴ്ത്തി.

കുപിതനാമവൻപിന്നെദ്ദശകണ്ഠനാമം ചൊല്ലി–
ക്കപിവംശം മുടിക്കുവാൻ പ്രതിജ്ഞചെയ്തു.

അകന്നോടി, ശാഖാമൃഗസംഘമെല്ലാം ഭയംമൂലം
വൃകങ്ങളെക്കണ്ട മേഷയൂഥമെന്നോണം.

മുറവിളികൂട്ടിച്ചെന്നു രാഘവന്റെ സമീപത്തിൽ
പറയുകയായി കീശയോധന്മാരെല്ലാം:

''വലീമുഖദേശമാകെ വരട്ടുവാനെത്തിച്ചേന്ന
വറുതിയാണിബ്ബലിഷ്ഠരാക്ഷസൻ ദേവ!

കരുണതൻ ജീമൂതമേ, ഖരസംഹാരക, പോററീ,
തിരുവടിയഴൽമാററിക്കാത്തുകൊള്ളേണം.''

ദയനീയവിലാപം കേട്ടുള്ളലിഞ്ഞ രഘുനാഥൻ
സ്വയം മുന്നോട്ടാഞ്ഞാൻ; സൈന്യം പിന്നാലെ കൂടി.

നൂറുബാണമൊന്നിച്ചെയ്താനവയെല്ലാമരക്കന്റെ
മാറിടത്തിൽത്തുളഞ്ഞേറി വേദനയേററി.

ക്രോധാന്ധനാം കുംഭകർണ്ണൻ കുതികൊണ്ടാൻ മുന്നോട്ടേക്കു
മേദിനിയുമതുനേരം കലുങ്ങിപ്പോയി.

വലിയൊരു മല പൊക്കിയെടുക്കവേ ദനുജന്റെ
വലംകരം രഘുപതി മുറിച്ചുതള്ളി.

ഉടനിടംകൈയാൽഗ്ഗിരിതൂക്കിയെടുത്താശരേന്ദ്ര–
നടക്കയാൽദ്ദേവനത്തുമരിഞ്ഞുവീഴ്ത്തി.

കരം രണ്ടുമററുപോയ മഹാകായൻ കാണപ്പെട്ടു
ചിറകുകൾ നഷ്ടപ്പെട്ട മന്ദരംപോലെ.

കലികൊണ്ടു തീവ്രദൃഷ്ടിനടത്തീ രാമനിൽദ്ദൈത്യൻ
ഉലകെല്ലാം വിഴുങ്ങുവാനോങ്ങിടുംമട്ടിൽ.

വായുംപിളർന്നലറിക്കൊണ്ടടുക്കവേ വിത്രസ്തരാം
വാനവന്മാർ ഹാഹാരാവം മുഴക്കീ വാനിൽ.

പിളർന്ന വക്ത്രത്തിലമ്പു നിറയുമാറെയ്തെന്നാലും
തളർന്നുവീണീലാ താഴത്തദ്ഭുതസത്വൻ.

കാളിടുന്ന കോപത്തോടേ വിവൃതാസ്യൻ സജീവമാം
കാലതുണിക്കൊപ്പമങ്ങു കുതിച്ചുചെന്നാൻ.

തീവ്രബാണമൊന്നെടുത്തു വലിച്ചുവിട്ടഖിലേശൻ
വേർപെടുത്തീ മെയ്യിൽനിന്നു രാക്ഷസശീർഷം.

ചെന്നു വീണു രാവണൻെറ മുൻവശത്തശ്ശിരോഭാഗ–
മൊന്നു ഞെട്ടീ, രത്നംപോയ നാഗംപോൽ ദൈത്യൻ.

തല മുറിഞ്ഞകന്നിട്ടും കുംഭകർണ്ണജഡം ഭൂമി
കുലുങ്ങുമാറതിവേഗം മുന്നോട്ടു പാഞ്ഞു.

ഖരശരമൊന്നയച്ചു ഖരവൈരിയതുനേര–
മിരുതുണ്ടായ് മുറിച്ചിട്ടു ഭീകരദേഹം.

പിശിതാശമഹാകായമപ്പൊഴതിൽക്കാണപ്പെട്ടു
പിളർന്നുമാറിയ ശൈലഭാഗങ്ങൾപോലെ.

വിഘടിതതനുവിൽനിന്നൊരു തേജസ്സുയർന്നങ്ങു
വിലയിച്ചു വിഭുവിൻെറ വദനാബ്ജത്തിൽ.

അതു കണ്ടു വിസ്മയിച്ചുനിന്നുപോയീ സുരന്മാരും
യതിജനപുംഗവരാം സാത്വികന്മാരും.

ഭേരികൊട്ടി സ്തോത്രഗാനം പാടുകയായമരന്മാർ
മാരിപോലെ മന്ദാരപ്പൂ ചൊരികയായി.

വീരഗീതം മുഴക്കുന്ന വീണയുമായെത്തിച്ചേർന്നാൻ
നാരദർഷിയതുനേരം നാഥൻെറ മുമ്പിൽ.

''ഖലന്മാരെക്കൊന്നൊടുക്കിത്തിരുമേനി ജയിച്ചാലും
തുലയററ കീർത്തിനേടി ലാലസിച്ചാലും.''

എന്നുരച്ചു മുനി പോകെപ്പരിതുഷ്ടഹൃദയനായ്
നിന്നു രാമനരവിന്ദസുന്ദരനേത്രൻ.

ശോഭനമാം ശ്രമബിന്ദു പൊടിക്കുന്ന തിരുവക്ത്രം;
ശോണിതാർദ്രമഭിരാമം ശ്യാമളഗാത്രം;

വില്ലുമമ്പും ധരിക്കുന്ന നീണ്ടുരുണ്ട കരയുഗ്മ;—
മില്ല വർണ്ണിക്കുവാൻ ശേഷി ശേഷനും ലേശം.
പാപരാശിയതിനീചൻ കുംഭകർണ്ണരാക്ഷസനും
പാവനമാം മോക്ഷമേകീ ദേവദേവേശൻ.
ക്ഷേമമേകും രഘുരാമചരണങ്ങ,ളുമേ കേറക്കു
പാമരരേ ഭജിക്കാതെയിരിക്കയുള്ളൂ.
ദിനാത്യയമായനേരം പിന്തിരിഞ്ഞു പടയെല്ലാം
രണംകൊണ്ട വീരയോധർ വിവശരായി.
എങ്കിലെന്തേ, രാമചന്ദ്രകൃപമൂലമിന്ധനത്താൽ
ചെങ്കനൽപോലുജ്ജ്വലിച്ചു വാനരവീര്യം.
സ്വപ്രശംസാനിരതന്റെ സുകൃതമെന്നതുപോലെ
കബ്ബുരന്മാർ ദിനംതോറും കുറഞ്ഞുവന്നു.

വിലപിച്ചാൻ സഹജന്റെ തല തന്റെ മാറിൽച്ചേർത്തു
പലവുരു പംക്തികണ്ഠൻ വിഷാദമഗ്നൻ,
മാറത്തലച്ചണഞ്ഞുവന്ന കുംഭകർണ്ണപത്നിമാരു—
മോരോന്നോതിത്താഴെവീണു കരകയായി.
കഥ കേട്ടണഞ്ഞെത്തിച്ചേർന്ന മേഘനാദൻ പിതാവിന്റെ
വ്യഥ പോക്കാൻ സമാശ്വാസവാക്കുകളോതി:
''നാളെയെന്റെ പൗരുഷം ഞാൻ കാട്ടിത്തരാം മമ താത,
ചൂളിടേണ്ടകാര്യമൊന്നും വന്നുചേർന്നില്ല.
വൻപുചൊൽകയല്ല തെല്ലുമിഷ്ടദേവപ്രസാദത്താ—
ലെൻപിതാവേ, രഥമൊന്നു കൈവശമെത്തി.
ഉരച്ചതില്ലങ്ങയോടീ വരലാഭവൃത്താന്തം ഞാ—
നരികളെപ്പറപ്പിക്കാനതൊന്നേ പോരും.''

അടുത്തനാളുദയത്തിലാർത്തലച്ചണഞ്ഞെത്തിനിന്നു
കടുത്തപോരിനായ് രണ്ടുകൂട്ടരുമൊപ്പം.
കാലനെപ്പോൽക്കരാളന്മാർ കപിവീര,രാശരരോ
നീലശൈലസമന്മാരാം സ്ഥൂലകായന്മാർ.
മായാമയൻ മേഘനാദൻ തേരിലേറി വിണ്ണിലൂടേ
മാററലർക്കു ഭയംചേർപ്പാനലറിയെത്തി.
ശൂലം, വജ്രം, കരവാളം, പരിഘംതൊട്ടുള്ള ശസ്ത്ര—
ജാലമെല്ലാം പ്രയോഗിപ്പാൻ തുടങ്ങി വീരൻ.
അടർനിലമാകമാനം നടുങ്ങിപ്പോംവിധം മേന്മേ—
ലുടനീളമസ്ത്രങ്ങളും വർഷിക്കയായി.
മറകയായ്പ്പത്തുദിക്കും ശരനികരങ്ങളാലേ
മകതാരവാരിവാഹമാലയാൽപ്പോലെ.

കനത്ത വന്മരങ്ങളും ഗിരികളും കൈക്കലാക്കി-
ക്കപിപ്രൗഢരസംഖ്യംപേരെറിഞ്ഞു പക്ഷേ,
ഒഴിഞ്ഞെങ്ങോ മറഞ്ഞുനിന്നടരാടി മേഘനാദൻ
കഴിഞ്ഞീലാ കാണുവാനാ വീരനെയാക്കും.
കുന്നുകളും കുഴികളും വഴികളും ഗുഹകളു-
മൊന്നുപോലെ ശരംകൊണ്ടു നിറച്ചു ദൈത്യൻ.
മായ കണ്ടു വിഭ്രമിച്ചു മർക്കടന്മാരന്ധരായി
മഹേന്ദ്രമാമായുധത്താൽ മന്ദരംപോലെ.
പവമാനസുതാംഗദനളനീലബലവാന്മാർ
വിവശരായ് നിന്നുപോയി നിഷ്ക്രിയമപ്പോൾ.
വിഭീഷണനൻ സുഗ്രീവനും ലക്ഷ്മണനും ശരമേററു
വിഗതബോധരായ് വീണു സംഗരഭൂവിൽ.
രാമനോടായടർ പിന്നെ,ദൈത്യനെയ്ത മഹാസ്ത്രങ്ങൾ
ഭീമനാഗങ്ങളായ്മാറി ദ്ദേവനെച്ചുററി
തനിക്കുതാൻ വശപ്പെട്ടോനവികാരി,യേകൻ, നിത്യ-
നനന്ത,നുജ്ജ്വലമായാനാടകകാരൻ.
രണക്കൊഴുപ്പേകാൻവേണ്ടി നാഗപാശവശഗനായ്
ക്ഷണനേരമതുകണ്ടു ദേവന്മാർ ഞെട്ടി.

രാമമന്ത്രം ജപിച്ചല്ലീ, ഭവപാശമറുക്കുന്നു
മാമുനിമാരെന്നിരിക്കെബ്ഭവാനി, കേൾക്കൂ;
പരമാത്മസ്വരൂപനാം ജഗന്നിവാസനെയുണ്ടോ
വരിഞ്ഞുകെട്ടുവാൻ വീര്യമിന്ദ്രജിത്തിന്നും?
സഗുണാവസ്ഥയിൽദ്ദേവൻ കൈവരിക്കും ലീലാജാലം
മികവുററ ജ്ഞാനത്തിന്നും വിഷയമല്ല.
തത്ത്വസാരമറിയുന്ന വിരാഗികളതുമൂലം
തർക്കമെന്യേ ഭജിക്കുന്നു നാഥപാദാബ്ജം.
ശത്രുക്കളെ ക്ഷീണിപ്പിച്ചു കഴിയവേ ഘനനാദൻ*
പ്രത്യക്ഷനായ് ദുർവ്വചനമുരച്ചുയായി.
ഉദ്ധതമീ വാക്കു കേട്ടു ജാംബവാനാം കപിശ്രേഷ്ഠൻ
ക്രുദ്ധനായിപ്പോർവിളിയോടടുത്തുചെന്നാൻ.
കടുംകോപമാർന്നു ചൊന്നാൻ മേഘനാദ: ''നരേ ദുഷ്ട,
പടുവൃദ്ധനെന്നുകണ്ടു കൊന്നില്ല നിന്നെ.
വീരനെന്നവിചാരത്താലഹങ്കാരപൂർവ്വമെന്നെ-
പ്പോരിനായി വിളിക്കയോ, നീചഭല്ലൂക!''

* മേഘനാദൻ

വാക്കിവണ്ണമോതിസ്സുഗ്രീവം ജാംബവാനെസ്സംഹരിപ്പാൻ
ലാക്കുനോക്കിത്രിശൂലമൊന്നയച്ചാൻ വീരൻ.

ശിതശൂലം കൈയാലെത്തിപ്പിടിച്ചോരക്ഷീശവൃദ്ധ-
നതു തന്റെ രിപുവിന്റെ മാറിലേക്കാഴ്ത്തി.

അരഞൊടിക്കുള്ളിൽത്തന്നെയമരഘാതകൻ വീണാ-
നവനിയിലാത്മബോധം നശിച്ചമട്ടിൽ.

കോപമേറും കപിവീരനതിവേഗമരക്കന്റെ
കാൽപിടിച്ചു വട്ടം ചുററി നിലത്തടിച്ചു.

വരബലംകൊണ്ടവന്നു മൃതിവന്നില്ലെന്നു കാൺകെ-
പ്പരാക്രമി ലങ്കയിലേക്കെടുത്തെറിഞ്ഞു.

അമരഷി നാരദന്റെ നിയോഗത്താൽ വൈനതേയ-
നതുനേരം രാഘവന്റെയരികിലെത്തി.

മായാനാഗസമൂഹത്തെസ്സംഹരിച്ചാൻ പക്ഷിനാഥൻ;
മാലൊഴിഞ്ഞു മക്കടന്മാരുണന്നെഴീററു.

ആത്തവീര്യമരികളോടേററുമുട്ടാനടുത്തപ്പോഠം
ദൈത്യരെല്ലാം ഭയപ്പെട്ടു കോട്ടയിലേറി.

മേഘനാദനണന്നപ്പോഠംപ്പിതാവിന്റെ മുഖം നോക്കി-
യാഹവത്തിൻ കഥയോത്തു ലജ്ജിതനായി.

അജയ്യതയ്ക്കൊരുയജ്ഞം നടത്തുവാൻ തീച്ചയാക്കി
വിജനമാം മഹീധരകന്ദരംപൂകി.

ഈ രഹസ്യമറിഞ്ഞപ്പോഠം വിഭീഷണൻ വിഭുവിന്റെ
ചാരത്തു ചെന്നുണത്തിച്ചാനാദരപൂവ്വം:

''ഭഗവാനേ, മേഘനാദനപാവനമൊരു യാഗം
ഗുഹയിൽവെച്ചാരംഭിച്ചങ്ങമന്നിടുന്നു.

അന്തരായംകൂടാതതു പൂത്തിയായാൽപ്പിന്നെയാക്കു-
മെന്തുകൊണ്ടും തോല്പിച്ചീടാനാവുകയില്ല.''

മംഗളാംഗനിതു കേഠക്കെ യാഗകമ്മം മുടക്കുവാ-
നംഗദാദി വാനരരെ വരുത്തിച്ചൊന്നാൻ:

''ലക്ഷ്മണനോടൊരുമിച്ചു സഹോദരന്മാരേ, നിങ്ങ-
ളിക്ഷണത്തിൽപ്പോയേതീരൂ യജ്ഞഭംഗാത്ഥം.

കൊല്ലണം നീ രാവണിയെക്കുമാരസൗമിത്രേ, വാനോ-
ക്കുള്ള ഭയം കണ്ടെനിക്കു വാച്ചുന്നു താപം.

ബലംകൊണ്ടോ ബുദ്ധികൊണ്ടോ തന്ത്രംകൊണ്ടോ,
നിലയംപൂകിക്കവേണമവനെ വത്സ! [വൈവസ്വത-

പടയൊത്തു ജാംബവാനും വിഭീഷണസുഗ്രീവരു-
മുടൻ നിന്നെത്തുണയ്ക്കുവാൻ പുറപ്പെടട്ടെ.''

തിരുമൊഴി കേട്ടനേരം വില്ലുമമ്പും കൈയിലേന്തി–
യുരചെയ്താൻ ഗംഭീരമായ്സ്സുമിത്രാപുത്രൻ:
''രാവണിയെക്കൊല്ലാതെ ഞാനിന്നു തിരിച്ചെത്തിയെങ്കിൽ
രാമദാസനാണെന്നെന്നെച്ചൊല്ലരുതാരും.
ഒരുനൂറു ശങ്കരന്മാരാശരനെത്തുണച്ചാലു–
മൊട്ടുക്കും ഞാനവനെ,യെൻവചനം സത്യം.''
അനന്താംശഭൃതൻ വത്സനംബുജാക്ഷപദം വന്ദി–
ച്ചനന്തമാം വീര്യത്തോടേ തിരിച്ചു വേഗം.
കുമാരനോടൊത്തു താരാപുത്രനീലമൈന്ദാദികൾ
അമേയകൗതുകംപൂണ്ടു നടന്നാരപ്പോൾ.
മഹിഷമാംസവുമൊപ്പം രക്തവുമാഹുതിചെയ്തു
ഗുഹയിങ്കലമരുന്നു രാവണപുത്രൻ.
അതു കണ്ടു മുടക്കുവാൻ പലമട്ടിൽ ശ്രമിച്ചിട്ടു–
മണുമാത്രമിളകീലാ ധീരനാം ദൈത്യൻ.
എന്നു കാണ്കെക്കപിവൃന്ദം പുകഴ്ത്തിനാ, ''രെന്തു യജ്ഞം?
ഇന്ദ്രജിത്തിന്നിതു വേണോ വിജയം നേടാൻ?''

ഫലിക്കുന്നീലടവൊന്നുമെന്നറിഞ്ഞ വാനരന്മാർ
തലമുടി ചുററിപ്പിടിച്ചുലയ്ക്കയായി.
ത്രിശ്ശൂലവും ചുഴററിക്കൊണ്ടെഴുന്നേററു കോപത്തോടേ
നിശാചരൻ; മാത്രയ്ക്കുള്ളിൽപ്പിന്തിരിഞ്ഞോടി
കവാടത്തിൽ നിന്നിരുന്ന ലക്ഷ്മണൻെറ ചാരത്തേക്കു
കപിവൃന്ദം പ്രാണനാശസന്ത്രാസംമൂലം.
ഘോരഘോരമലറിക്കൊണ്ടാഞ്ഞടുത്തു മേഘനാദൻ
മാരുതിയുമംഗദനുമവനോടേററു.
അരക്കൻെറ കരം തന്നിൽത്തിളങ്ങിയ തീവ്രശ്ശൂലം
തറയ്ക്കയാലിരുപേരും തറയിൽ വീണു.
പ്രയോഗിച്ചാൻ കുമാരൻെറ മാറിലേക്കശ്ശൂലം ദൈത്യൻ
അയത്നമങ്ങതു രണ്ടായ്പ്പിളർന്നു വീരൻ.
എഴുന്നേററ മാരുതിയുമംഗദനും രാവണിയോ–
ടെതിരിട്ടു പരാക്രമം പലതും കാട്ടി.
എന്തുകൊണ്ടും മരിക്കില്ല ദൈത്യനെന്നു ധരിക്കയാൽ
പിന്തിരിഞ്ഞാരിരുപേരും വിഷാദപൂർവ്വം.
ചീറി വീണ്ടുമടുക്കുന്ന രാക്ഷസൻെറ മാറിടത്തിൽ
ക്രൂരബാണം പ്രയോഗിച്ചു ലക്ഷ്മണവീരൻ.
കുലിശംപോൽ പാഞ്ഞണഞ്ഞ ബാണം കണ്ടു മേഘനാദൻ
കുടിലമാം മായയാലേ മറഞ്ഞു താനേ.

ഒളിഞ്ഞുമങ്ങിടയ്ക്കിടെത്തെളിഞ്ഞുമക്കബ്ദേന്ദ്രൻ
പല പല രൂപമാന്നു പയററി നിന്നാൻ.

അജയ്യനാണരിയെന്നു കണ്ടനേരം ഭയംമൂല—
മകമുലഞ്ഞാധിയേററി വാനരന്മാരിൽ.

സഹിച്ചില്ല കുമാരനു, ചിന്തയാന്നാൻ: 'അഹോ! ദുഷ്ട—
വിഹരണമെത്രനേരം കണ്ടുനില്ക്കും ഞാൻ?'

കോസലേശപ്രതാപത്തെ സ്മരിച്ചു വദ്ധിതവീര്യൻ
വാശിയോടേ വരാസ്ത്രമൊന്നയച്ചാനപ്പോഠം.

കുത്ത ബാണം നെഞ്ചിലേററു മേഘനാദൻ വീണനേര—
മാത്തനാദമലതല്ലി വാനിലെങ്ങെങ്ങും.

ഇന്ദ്രജിത്തിൻവധം കേഠംക്കെയമരന്മാരെല്ലാം ഹഷ്—
ത്തുന്ദിലരായ്ജ്ജയഗാനം മുഴക്കി മേന്മേൽ;

പുഷ്പവൃഷ്ടി പൊഴിക്കയായ്; വാദ്യഘോഷം മുഴക്കയായ്;
പുഷ്കരാക്ഷഗുണസ്തോമം കീത്തിക്കയായി.

''ജയിച്ചാലുമനന്ത, നീ ജയിച്ചാലും സവ്വാലംബ,
ഭയാന്ധരാം സുരന്മാരെബ്ഭഗവാൻ കാത്തു.''

സുരഹിതം നിറവേററി വിജയിയായ് ശ്രീരാമൻെറ
തിരുമുമ്പിലെത്തിച്ചേന്നു ലക്ഷ്മണൻതാനും.

ഹതനായി സുതനെന്ന വാത്ത കേട്ടു ദശകണ്ഠൻ
മതികെട്ടു മഹിയിങ്കൽ മയങ്ങിവീണു.

അഴൽതാങ്ങാനരുതാതെ മന്ദോദരി മാറിൽത്തല്ലി—
യൊഴുകുന്ന കണ്ണീരോടേ രോദനംചെയ്താഠം.

സങ്കടത്തിൽ മുങ്ങിപ്പോയി നഗരവാസികളെല്ലാം
ലങ്കാനാഥദുന്നയത്തിലമഷംപൂണ്ടാർ.

വിലപിക്കും നാരിമാരോടുരചെയ്തു രാക്ഷസേന്ദ്ര:—
''നലകെല്ലാം നശ്വരമെന്നറിഞ്ഞുകൊഠംവിൻ.''

യോഷമാക്കു തത്ത്വസാരമരുളിയ പംക്തികണ്ഠൻ
ദോഷകാര്യം ശുഭമെന്നു നിനച്ചോനല്ലേ?

പരന്മാക്കു ഹിതംചൊല്ലും കുശലന്മാർ പലരുണ്ടാം
പറയുംപോലാചരിപ്പോരധികമില്ല!

രാത്രിപോയിപ്പുലർകാലമാഗമിക്കെക്കപിസൈന്യം
പേത്തുമെത്തി പ്രാകാരത്തെ വലയംചെയ്തു.

ഭടന്മാരെ വിളിച്ചേവമുരചെയ്താൻ ദശവക്ത്രൻ:
''അടർനിലത്തരാതിതൻ മുന്നിലേക്കെത്താൻ,

പേടിയുള്ളോനുടൻതന്നെയൊഴിഞ്ഞുപോകയേ വേണ്ടൂ
പേരുദോഷം വരുത്തീടാനോക്കരുതാരും.

എൻെറ കരബലം മാത്രമെനിക്കെന്നുമേകാധാര;—
മെതിക്കുന്നോരരിക്കു ഞാനുത്തരംനല്കും.''

വീരവാക്യമിതേമട്ടിലുരച്ചുകൊണ്ടാശരേശൻ
മാരുതവേഗത്തെ വെല്ലും തേരിന്മേലേറി,
രണവാദ്യഘോഷപൂർവ്വം പുറപ്പെട്ടാൻ വാത്യപോലെ
കുണപാശസേനകൾതൻ നടുവിലൂടേ.
ദുർന്നിമിത്തം പലതപ്പോൾ കാണപ്പെട്ടിതെന്നാകിലു—
മൊന്നുമേത്തും ഗണിച്ചീലാ സ്വശക്തിമത്തൻ.
ആയുധങ്ങൾ കൈയിൽനിന്നു പിടിവിട്ടുവീണു പെട്ടെ—
ന്നായോധനചതുരന്മാർ മറിഞ്ഞു തേരിൽ.
ഗജങ്ങളും വാജികളുമപശബ്ദമുളവാക്കി—
ഗ്ഗതിതെററി വിരണ്ടോടി നാലുഭാഗത്തും.
ഓരിയിട്ടു ജംബുകങ്ങൾ കഴുകുകളലച്ചാർത്തു
സാരമേയസമൂഹങ്ങൾ കരഞ്ഞു മേന്മേൽ.
കാളിടുന്ന ഭയംചേർത്തു, വിലക്ഷണശബ്ദത്തോടേ
കാലദൂതന്മാരെപ്പോലെയുലൂകവൃന്ദം.
ജീവികളെ ദ്രോഹിക്കുന്നോൻ മോഹമഗ്നൻ രാമവൈരി
രാവണന്നു ശുഭമാമോ ശകുനമോർത്താൽ?
കരികളും ഹയങ്ങളും രഥങ്ങളും കാലാളുമായ്
നിരനിരയായിപ്പോകും രാവണസൈന്യം,
സുസജ്ജമായ്ക്കാണപ്പെട്ടു വിചിത്രവർണ്ണത്തിൽ വീര—
വസന്തസേനയെപ്പോലെ മോഹനമായി.
പടയുടെ നടത്തത്താൽ നടുങ്ങിപ്പോയ് ദിഗ്ഗജങ്ങൾ;
കടലേററം പ്രകമ്പിച്ചു; കുലുങ്ങീ ശൈലം.
രേണു പൊങ്ങിക്കതിരവബിംബംപോലുമദൃശ്യമായ്;
ക്ഷോണി മങ്ങീ; പവമാനൻ നിലച്ചുപോയി.
പ്രതിധ്വനിയുളവാക്കും മന്ദ്രതൂര്യസ്വരമപ്പോൾ
പ്രളയകാലാബ്ദഘോഷംപോലെ കേൾക്കായി.
പൗരുഷവും ദോർബ്ബലവുമനുസരിച്ചതുനേരം
വീരരെല്ലാം സിംഹനാദം മുഴക്കീ ഘോരം.
അനുചരന്മാരോടോതീ ലങ്കാനാഥൻ: ''വീരന്മാരേ,
ഹനിക്കുവിൻ ശാഖാമൃഗസംഘത്തെ നിങ്ങൾ.
ആജിയിൽ ഞാനതിവേഗം ഹതപ്രാണരാക്കിത്തീർക്കാം
രാജവംശജാതരായ സോദരന്മാരെ.''

എന്നു ചൊല്ലി മുന്നോട്ടേക്കു കുതിച്ചാനമ്മദമത്തൻ;
ചെന്നെതിർത്തു മർക്കടന്മാരുദ്ധൃതവീര്യം;

ദശകണ്ഠഗജത്തിന്നു കേസരിയാം ശ്രീരാമൻെറ
വിശദവിസ്തൃതകീർത്തി വർണ്ണിച്ചുംകൊണ്ടേ.
സമന്മാരോടേററു തമ്മിലിരുപക്ഷത്തിലുമുള്ളോർ;
സമരത്തിൻ കോലാഹലം മാറെറാലിക്കൊണ്ടു.
ദാശരഥി ജയിക്കുമെന്നുദ്ഘോഷിച്ചു വാനരന്മാ–
രാശരേന്ദ്രൻ ജയിക്കുമെന്നിതരന്മാരും.
അലങ്കൃതസ്യന്ദനത്തിൽ പംക്തികണ്ഠനിരിപ്പതും
നിലത്തു പുഷ്കരനേത്രൻ നില്പതും കാണ്കെ,
അധീരനായ്ച്ചമഞ്ഞോരു വിഭീഷണൻ സ്നേഹോദാരൻ
വ്യഥപൂണ്ടു വിഭുവിനോടുരസ്സുയായി:

''സ്യന്ദനമില്ലവിടേക്കു പാദരക്ഷയില്ല ദേവ,
പിന്നെ വീരശത്രുവിനെയെങ്ങനെ വെല്ലും?
വിഭീഷണവാക്യം കേട്ടു നാഥനോതി: ''സഖേ, കേൾക്കു
വിജയത്തിനുതകുന്ന രഥം വേറൊന്നാം.
പൗരുഷവും ശൂരതയുമാ രഥത്തിൻ ചക്രയുഗ്മം;
ചാരുധ്വജപതാകകൾ സത്യശീലങ്ങൾ;
തുരഗങ്ങളത്രേ മനോബലം, ദമം, വിവേകവും
പരഹിതകാരിത്വവുമെന്നറിഞ്ഞാലും.
ചിതമുററ കരുണയും ക്ഷമയും സത്സമത്വവും
കുതിരക്കോപ്പുകളെന്നു കരുതിടേണം.
ഹരിപദസേവനംതാൻ ചതുരസാരഥിയോർത്താൽ
പരമവൈരാഗ്യമത്രേ പരിച, ചൊല്ലാം.
കരവാളം സന്തോഷംതാൻ, ദാനമത്രേ പരശ്വധം,
പെരുതായ ബുദ്ധി ശൂലം, വിജ്ഞാനം ചാപം;
നിർമ്മലസുസ്ഥിരചിത്തമാവനാഴി; സംയമവും
രമ്യമായ നിയമവുമമ്പുകളത്രേ.
ദ്വിജഗുരുപൂജനംതാനമോഘമാം പടച്ചട്ട;
വിജയിപ്പാനന്യോപായമിതുപോലുണ്ടോ?
ഉല്പസത്താം മഹാധർമ്മരഥമിതിലിരിപ്പോനെ
വെല്ലുവാനില്ലരിയാരുമൂഴിയിലെങ്ങും.
അജയ്യമിസ്സംസാരമാമതിഘോരവൈരിപോലു–
മവന്നു കീഴ്പ്പെടും നൂനം സുഹൃത്തേ, കേൾക്കു.''
ഉപദേശമിതു കേട്ടു വിജ്ഞാനവാരാശിതൻെറ
കൃപയോർത്തു വിഭീഷണൻ കരങ്ങൾകൂപ്പി.

ഒരുഭാഗത്തുറപ്പോടേ നിലക്കൊണ്ടാനസുരേന്ദ്രൻ
മറുഭാഗത്തംഗദനും വാതജന്മാവും.

തമ്മിലേററു രാക്ഷസരും വലീമുഖന്മാരും ഘോരം
തങ്ങളുടെ നാഥന്മാരെപ്പുകഴ്ത്തിക്കൊണ്ടേ.
വിരിഞ്ചാദി ദേവന്മാരും സിദ്ധമുനിസഞ്ചയവും
നിരന്നിതംബരമധ്യത്താഹവം കാണ്മാൻ.
സമാനവൈഭവത്തോടേ പൊരുതുമാ യോധരെല്ലാം
സമരോഗ്രരസംകൊണ്ടു മത്തരായ്ത്തീൎന്നു.
രഘുവരബലംമൂലം ജയശീലരായിത്തന്നെ
വിഹരിച്ചു വാനരന്മാർ മികച്ചമട്ടിൽ.
പരസ്പരമടിക്കയും തമ്മിലേററുപിടിക്കയും
ധരിത്രിയിൽപ്പതിക്കയുമായി വീരന്മാർ.
ചോരചിന്തും തനുവുമായ്ക്കോപാന്ധരാം മൎക്കടന്മാർ
വീരദൈത്യഭടന്മാരെ മൎദ്ദിച്ചു ഘോരം.
ചപേടികാപ്രഹരവും ദശനത്താൽ ദംശനവും
ചരണതാഡനങ്ങളുമൊന്നിനൊന്നേറി.
കുടർമാല വലിച്ചൂരീ, കപോലങ്ങളും കുത്തിക്കീറീ;
കുടുകുടെച്ചുടുരക്തമൊഴുകീ മന്നിൽ.
നവനവരൂപമാൎന്നു പോൎക്കളത്തിൽ ക്രീഡിക്കുന്ന
നരസിംഹമെന്നു തോന്നും കീശരെക്കണ്ടാൽ.
ഭയംകരപ്രണാദത്താൽ മന്നും വിണ്ണും പൂരിതമായ്;
ജയംനേടാൻ കഠോരമായ്ത്തുടൎന്നു യുദ്ധം.

പററിടുന്നു പരാജയമെന്നറിഞ്ഞ ദശകണ്ഠൻ
പത്തുകൈയിലമ്പും പത്തിൽച്ചാപവുമായി,
രഥത്തിന്മേലെഴന്നേററുനിന്നുകൊണ്ടു ഗഭീരമായ്
തിരിച്ചെത്താൻ കാന്ദിശീകൎക്കാദേശം നല്കി.
കലികൊണ്ടു പംക്തികണ്ഠനെതിൎക്കവേ കപിസൈന്യം
ശിലാശൃംഗഭൂരുഹങ്ങളെറിഞ്ഞു നേരേ.
പവിപോലെ കഠോരമാം രാവണാംഗംതന്നിലേല്ക്കേ
അവയെല്ലാം പല തുണ്ടായ് നുറുങ്ങിപ്പോയി.
തേരുറപ്പിച്ചല്പനേരമിളകാതെ നിന്നശേഷം
വീരസാൎവ്വഭൗമൻ വീണ്ടും മുന്നോട്ടേക്കാഞ്ഞു.
നാനാബാണപ്രയോഗത്താലുച്ചണ്ഡമാം ഗൎജ്ജനത്താൽ
വാനരന്മാൎക്കതിഭീതി വരുത്തിവെച്ചു.
''ഭഗവാനേ, രാമചന്ദ്ര, ഹനുമാനേ, കപിമൗലേ,
ഭയംനീക്കിത്തുണച്ചാലും ഞങ്ങളെശ്ശീഘ്രം.''

എന്നു കേഴും കപിവൃന്ദം ചിതറിപ്പോവതു കാണ്കെ -
ജ്ജന്യഭൂവിൽ ക്ഷണാലെത്തി ലക്ഷ്മണവീരൻ.

''കനക്കുന്ന മദംപൂണ്ടു കപികളെക്കൊല്ലുന്നോ നീ?
നിനക്കിതാ കാലനായി വന്നുനില്പു ഞാൻ.''

ഉരചെയ്താൻ ദൈത്യനാഥ, ''നെന്മകനെക്കൊന്ന ദുഷ്ട,
തിരയുകയായിരുന്നു നിന്നെ ഞാനിപ്പോഴാം.
ഇന്നു നിന്നെ നിഹനിച്ചു പുത്രശോകമടക്കും ഞാ-
നെന്നു നന്നായോർത്തുകൊള്ളു തർക്കമില്ലേതും.''

രക്ഷോനാഥനേവമോതി പ്രചണ്ഡാസ്ത്രനികരങ്ങൾ
ലക്ഷ്മണൻെറനേർക്കയച്ചാനേധിതക്രോധം.
കുതിച്ചെത്തും ബാണമെല്ലാം മുറിച്ചിട്ടാൻ തിലപ്രായം
കുമാരനാം രാമാനുജൻ വില്ലാളിവീരൻ.
ദിതിജേന്ദ്രരഥം പാടേ തകർത്തു തത്സൂതനേയും
ശിതബാണപ്രയോഗത്താൽ ഹനിച്ചു വീരൻ.
അലഘുവിക്രമനെയ്ത സായകങ്ങളാശരൻെറ
തലകളിൽച്ചെന്നുകൊണ്ടു തറച്ചുനിന്നു
ഗിരിവരശൃംഗങ്ങളിൽക്കടന്നേറിപ്പുനം തീക്കാ-
നൊരുങ്ങുന്ന നാനാനാഗനിരകൾപോലെ.
ഒരുനൂറു ബാണമെയ്തു രാവണൻെറ വക്ഷസ്സിലും;
ധരണിയിൽ വീണുപോയി വിഗതബോധൻ.
പ്രബലനാമാശരേശൻ മൂർച്ഛമാറിക്കഴിഞ്ഞപ്പോൾ
പ്രയോഗിച്ചാൻ ബ്രഹ്മദത്തശക്തിയാം ശസ്ത്രം.
അതു ചെന്നു തറയ്ക്കയാലനന്താംശസംഭൃതൻെറ
മതിമങ്ങി ക്ഷിതിയിങ്കൽപ്പതിച്ചു വീരൻ.
കെല്പേറുന്ന കുമാരാംഗം പൊക്കുവാനണഞ്ഞെത്തി ദൈത്യൻ
അല്പമാത്രമുയർത്തുവാൻ കഴിഞ്ഞതില്ല.
സർവ്വലോകസമന്വയബ്രഹ്മാണ്ഡത്തെത്തരിപോലെ
സർവ്വദാ തൻ ശിരസ്സിങ്കൽദ്ധരിക്കുവോനെ
ഉയർത്തിത്തന്നിച്ഛപോലെ ഗമിക്കാമെന്നോർത്തല്ലോ ഹാ!
സ്വയത്തിന്നും മോഹത്തിന്നും വശഗൻ മൂഢൻ.

ആഞ്ജനേയനതു കണ്ടു കഠോരവാക്കുകളോതി-
പ്പാഞ്ഞടുക്കെദ്ദനുജേന്ദ്രൻ താഡിച്ചു നെഞ്ചിൽ.
മുട്ടുകുത്തിപ്പോയെന്നാലും നിലത്തുവീണില്ല വീരൻ
മുഷ്ടികൊണ്ടു രാവണന്നു നല്കി സമ്മാനം.
ഉടൻ വീണു വജ്രമേററ മലപോലെ ദശകണ്ഠ-
നണന്നപ്പോൾ ഹനുമാനെ ശ്ലാഘിക്കയായി.
മർക്കടേന്ദ്രനരിയാടി: ''മരിച്ചില്ലേ സുരദ്വിട്ടേ,
ധിക്കരിക്കപ്പെട്ടു നിന്നാലെൻ ബലമിപ്പോൾ.''

കുമാരനെക്കൈയിലേററിക്കൊണ്ടുപോയീ കപിവീരൻ
ക്രമാധികാശ്ചര്യത്തോടേ രാവണൻ നില്ക്കേ.

നിശ്ചലനായ്ശ്ശയിക്കുന്ന സോദരനെക്കണ്ടു രാമ–
നുച്ചരിച്ചാനുദാരമാം വാക്യമൊന്നേവം:

''ഭ്രാതാവേ, നീയന്തകനുമന്തകനാ,ണാദിതേയ–
ത്രാതാവുമാണറിഞ്ഞാലുമാലസ്യമെന്തേ?''

മൊഴിയിതു കേട്ടവാറേ കുമാരകനെഴുന്നേററാ–
നൊഴിഞ്ഞുപോയ് ശക്തിശസ്ത്രമംബരമാർഗ്ഗം.

വില്ലുമമ്പും കൈയിലാക്കിപ്പടക്കളംതന്നിലേക്കു
ചെല്ലുകയായ് സുമിത്രാത്മജാതനും പിന്നെ.

അരക്കർനാഥന്റെ രഥം തകർത്തു പിന്നെയും വീരൻ
ശരമേററു ബോധംകെട്ടു വീണു ലങ്കേശൻ.

അന്യരഥംതന്നിലേററിക്കൊണ്ടുപോയീ ദശാസ്യനെ–
ജ്ജന്യഭൂമിവിട്ടു പോന്നു ലക്ഷ്മണൻതാനും.

ഉണർന്നേററ രാക്ഷസേന്ദ്രനൊരു യജ്ഞമാരംഭിച്ചു
രണജയമോഹമഗ്നൻ രാഘവവൈരി.

വാർത്ത കേട്ടു വിഭീഷണനോടിയെത്തി ശ്രീരാമന്റെ
കാൽത്തളിരിൽപ്പതിച്ചുകൊണ്ടോതിനാനേവം:

''ആർത്തബന്ധോ, നടത്തുന്നുണ്ടൊരു യാഗമസുരേശൻ;
പൂർത്തിയായാൽ മൃതിയവന്നുണ്ടാകയില്ല.

തിടുക്കത്തിൽബ്ഭടന്മാരെ നിയോഗിച്ചേതീശ്രു, യജ്ഞം
മുടക്കാഞ്ഞാൽ ജയംനേടാനെളുപ്പമല്ല.''

കല്പന കേട്ടംഗദാദി വീരകീശപ്രവരന്മാ–
രുല്പതിച്ചു കോട്ടയേറിക്കൊട്ടാരം പൂകി.

ധ്യാനമഗ്നനായി മേവും രാവണനെക്കണ്ടനേരം
വാനരന്മാർ കോപംപൂണ്ടു ഭർത്സിച്ചാരേവം:

''നാണമററ ദുരാത്മാവേ, തോററുമണ്ടി ഗൃഹത്തിങ്കൽ
വാണുകൊണ്ടു ബകധ്യാനമാചരിക്കുന്നോ?''

കണ്ടഭാവം നടിക്കാതെ നിശ്ചലനായ്, സ്വാർത്ഥചിന്ത–
കൊണ്ടൊരു വാക്കുരയ്ക്കാതെ വർത്തിച്ചു ദൈത്യൻ.

പ്ലവംഗങ്ങളതുനേരമാർത്തലച്ചു പാഞ്ഞു മുന്നോ–
ട്ടവരോധനാരിമാർക്കു ഭീതിയുണ്ടാക്കി.

രോഷമാർന്ന ദശാനനനെഴുന്നേററു ചീററിച്ചെന്നു
കീശന്മാരെ പ്രഹരിച്ചു പിടിച്ചുതള്ളി.

ക്രുദ്ധരായ മർക്കടന്മാർ യാഗകർമ്മം മുടക്കിനാ–
രുദ്ധതനാം രാക്ഷസേശൻ നൈരാശ്യമാർന്നു.

കുശലതാപൂർവ്വം കാര്യം നിർവ്വഹിച്ചു കപീന്ദ്രന്മാർ
ദശരഥതനൂജൻെറ സമീപമെത്തി.

ഭഗ്നയജ്ഞൻ ദശവക്ത്രൻ ജീവിതാശവിട്ടു ചിന്താ-
മഗ്നനായി മടങ്ങിനാൻ തൻ നിലയത്തിൽ.

വിലക്ഷണശകുനങ്ങൾ മടക്കത്തിൽക്കണ്ടാൻ ദൈത്യൻ
തലയ്ക്കുമേൽക്കഴുകുകൾ പറന്നുപോയി.

അണുപോലുമവയൊന്നും ഗണിക്കാതെ കാലാധീനൻ
രണയാത്രയ്ക്കൊരുങ്ങുവാൻ കല്പനനല്കി.

അസുരേശചതുരംഗസൈന്യമെല്ലാമണിചേർന്നു
വസുധയെക്കമ്പിപ്പിക്കുമാരവമോടേ.

ജ്വലദഗ്നിമുഖത്തേക്കു ശലഭങ്ങളെന്നപോലെ
പലലാശപ്പട ചെന്നു രാമനോടേല്പാൻ.

വിണ്ണിൽ നിന്ന വിബുധന്മാർ ഭഗവാനെ സ്തുതിച്ചുകൊ-
ണ്ടൊന്നിവണ്ണമുണർത്തിച്ചാരാദരപൂർവ്വം:

''കരാളമാം വിപത്തേകി ഞങ്ങൾക്കെല്ലാമിവൻ ദേവ,
കളി മതിയാക്കിയിന്നിക്കൊല്ലണം വേഗം.

വിദേഹനന്ദിനിയിപ്പോൾ വ്യാകുലയായ് മരുവുന്നു
വിരഹഖിന്നയെശ്ശീഘ്രം വീണ്ടെടുത്താലും.''

കേട്ടു മന്ദഹാസപൂർവ്വമെഴുന്നേററാനമ്പുമായി-
ക്കാട്ടുപൂക്കൾ തിരുകിയ ജട ബന്ധിച്ചു.

കൈത്തലത്തിൽക്കോദണ്ഡവും കടിയിങ്കൽത്തൂണീരവു-
മുത്തമശ്രീവക്ഷസ്സിങ്കൽബ്ഭൃഗുമുദ്രയും

വഹിച്ചു ശോഭിക്കും ദേവനൊരുങ്ങവേ കുലുങ്ങിപ്പോ-
യഹിരാജദിഗ്വാരണഭൂസമുദ്രങ്ങൾ.

ശോഭ കണ്ടു വാരിത്തൂകി കുസുമങ്ങളമരന്മാർ
പ്രാഭവത്തെ പ്രകീർത്തിച്ചു വിജയംനേർന്നു.

അടുത്തെത്തീ സംഖ്യയില്ലാതരക്കന്മാരപ്പോഴേക്കു
തടുക്കുവാൻ മുന്നോട്ടാഞ്ഞു വാനരന്മാരും.

ദിക്കിലെങ്ങുമൊളിചിന്നീ മിന്നൽപോലെ ഭടന്മാർതൻ
ഖഡ്ഗശൂലമുസലാദി ശസ്ത്രജാലങ്ങൾ.

കരിതുരംഗമങ്ങൾതൻ കഠോരമാം ഗർജ്ജനവു-
മുരുളുന്ന രഥങ്ങൾതന്നൊലിയും പൊങ്ങി.

വളഞ്ഞുയന്നാകാശത്തിൽ വലീമുഖലാംഗൂലങ്ങൾ
വലാരിചാപങ്ങൾപോലെ സുഷമചേർത്തു.

വാരിധാരയെന്നപോലെ പരക്കുകയായീ ധൂളി;
മാരിപോലെ ശരജാലം പതിച്ചു മേന്മേൽ.

ഇരുപക്ഷങ്ങളിൽനിന്നു വിക്ഷേപിച്ച പർവ്വതങ്ങ-
ളിടിവാളിൻനിരപോലെ ചിതറിവീണു.
ദശരഥനന്ദനന്റെ നിശിതസായകജാലം
നിശിചരദേഹങ്ങളിൽത്തുളഞ്ഞുകേറി.
ശരമേററ പോരാളിമാരതിദീനസ്വരത്തോടേ
ധരയിങ്കൽ നിപതിച്ചു പിടഞ്ഞു ചത്തു.
അവരുടെ തനുരക്തമസിതശൈലത്തിൽനിന്നു-
മരുവിപോലടർനിലത്തൊഴുകി ഘോരം.
രഥങ്ങളാം മണൽത്തിട്ടും തേരുരുളാം ചുഴികളും
മദഗജതുരഗാദി യാദോരാശിയും,
ശരശക്തിപരശ്വധസലിലപന്നഗങ്ങളും
ശരാസനത്രപങ്ങളാം കല്ലോലങ്ങളും,
ചർമ്മങ്ങളാം കൂർമ്മങ്ങളും ചത്തടിഞ്ഞു കിടക്കുന്ന
ദുർമ്മദരാം കൂലഭാഗതരുനിരയും
മജ്ജകളാം നുരകളും ചേർന്നുഭയസൈന്യതീര-
മദ്ധ്യത്തൂടേ രക്തനദി പായുകയല്ലീ?
കരാളമത്തടിനിയിൽബ്ഭൂതപ്രേതപിശാചുക്കൾ
കളിയാടി രസിക്കുന്നു സ്വേച്ഛപോൽ നീളെ.
കാക്കകളും കങ്കങ്ങളും മൃതഭടന്മാരെക്കൊക്കിൽ
തൂക്കിക്കൊണ്ടു പറക്കുന്നു കൊററിനുവേണ്ടി.
അവയിലൊന്നിനെ നോക്കിച്ചോദിക്കുന്നു മറെറാന്നപ്പോൾ:
''ശവമിത്രയ്ക്കുണ്ടായിട്ടും പഞ്ഞമോ ദുഷ്ട!''
മുറിവേററു പാതിദേഹം നിണനദീജലത്തിലും
ശരീരാർദ്ധം കരയ്ക്കുമായ്ശ്ശയിക്കും വീരർ,
മരണവേദനയോടേ പിടഞ്ഞുകൊണ്ടവശരായ്-
ക്കരയുന്ന നാദമെങ്ങും കേൾക്കമാറായി.
വലിക്കുന്നു കുടർമാല തടംതന്നിൽക്കഴുകുകൾ
വലകെട്ടിക്കൊണ്ടിരിക്കും ദാശരെപ്പോലെ.
പുറത്തേറിയിരിക്കുന്ന ഖഗങ്ങളുമായിശ്ശവ-
ശരീരങ്ങളൊഴുകുന്നു ചോരയിലൂടേ;
നവാഹ്ലാദഭരിതരാം നാവികന്മാരേയും ഭേസി
നദികളിൽ സഞ്ചരിക്കും വഞ്ചികൾപോലെ.
പകരുന്നു പുതുരക്തം കപാലത്തിൽപ്പിശാചികൾ;
ഗഗനത്തിലാടിടുന്നു ഭൂതപ്രേതങ്ങൾ.
തലയോടുകൊണ്ടു താളംപിടിച്ചുമങ്ങാഹ്ലാദിച്ചും
പലമട്ടിൽപ്പാടിടുന്നു ചാമുണ്ഡാദേവി.

കുറുനരിക്കൂട്ടം മൃതദേഹങ്ങളിൽക്കടിക്കുന്നു
മുറുമുറുപ്പോടേ കീറി വിഴുങ്ങിടുന്നു.

നൃത്തംചെയ്‌വൂ കബന്ധങ്ങൾ, മുഴക്കുന്നു ജയഘോഷ-
മററുവീണ ശിരസ്സുകളാഹവഭൂവിൽ.

നാശമേറിവരുന്നു തൻ പടയ്ക്കെന്നു കണ്ടനേര-
മാശരേശൻ മായ കാട്ടാനുറച്ചുനിന്നു.

നിലത്തുനിന്നടരാടും രാമനെക്കണ്ടമരന്മാ-
ർക്കുലഞ്ഞുപോയന്തരംഗം വിഷാദമേറി.

സുരനാഥനിയോഗത്താൽ രഥവുമായെത്തിച്ചേർന്നു
വിരുതേറും മാതലിയാം സാരഥിയപ്പോൾ.

നിരുപമദിവ്യതേജോരാശിയാമാ സ്യന്ദനത്തിൽ-
ത്തിരുവടി കരയേറിയിരുന്നരുളി.

മനോവേഗസഞ്ചാരികളജരങ്ങളമരങ്ങൾ
മഹാരഥം വലിക്കുന്ന തുരംഗമങ്ങൾ.

രഥാരൂഢൻ രഘുനാഥനെന്നുകണ്ട വാനരന്മാർ
രണവീര്യം വദ്ധിക്കയാൽ മുന്നോട്ടു പാഞ്ഞു.

കക്കശമായ് പ്രഹരിപ്പാൻ മക്കടന്മാർ മുതിന്നപ്പോൾ
കബ്ബുരേന്ദ്രൻ മായായുദ്ധചാതുര്യം കാട്ടി.

രാമനല്ലാതറിഞ്ഞില്ല രാവണന്റെ മായാവിദ്യ;
വ്യാമോഹത്തിൽപ്പെട്ടുപോയി വാനരരെല്ലാം.

നിരവധി രാമന്മാരും സുമിത്രാനന്ദനന്മാരും
നിരന്നു നില്പതായ്ക്കണ്ടാർ ദൈത്യസൈന്യത്തിൽ.

കണ്ണോടുന്ന ദിക്കിലെല്ലാം രഘുരാമലക്ഷ്മണന്മാർ
കമ്രചിത്രലിഖിതരെപ്പോലെ കാണായി.

അമ്പരന്ന കപികളെക്കണ്ടനേരമംബുജാക്ഷ-
നമ്പെടുത്തു തൊടുത്തങ്ങു വലിച്ചുവിട്ടു.

മറഞ്ഞുപോയ് മായയെല്ലാം മാത്രയ്ക്കുള്ളിലതുമൂലം
നിറഞ്ഞു സന്തോഷമുള്ളിൽ വാനരന്മാക്കും.

നളിനാക്ഷനരചെയ്താൻ: ''വീരന്മാരേ, നിങ്ങളെല്ലാം
തളന്നുപോയ്; ദ്വന്ദ്വയുദ്ധം കാണ്മിനൊന്നിപ്പോൾ.''

തേരു പാഞ്ഞു മുന്നോട്ടേക്കു; കോപാന്ധനായടുത്തെത്തി
വീരരാത്രിഞ്ചരനാഥൻ ഗജ്ജിക്കയായി:

''ചില യുദ്ധവീരന്മാരെക്കൊന്നിരിക്കാം താപസ, നീ
തുലനംചെയ്യൊല്ല ലേശമവരോടെന്നെ.

ലോകപാലന്മാരെക്കാരാനിലയത്തിലടച്ചോരു
കൈകസീപുത്രന്റെ നാമമാരറിയാത്തു?

ഖരദൂഷണാദികളെ വധിച്ചു നീ; വേടനെപ്പോൽ
ശരമെയ്തു പാവപ്പെട്ട ബാലിയെക്കൊന്നു.
ഉമ്പർകോനെ വെന്നൊരെൻെറ മേഘനാദകുമാരനും
കുംഭകർണ്ണസഹജനും വധിക്കപ്പെട്ടു.
അടക്കളംതന്നിൽനിന്നു പേടിച്ചോടിപ്പോയില്ലെങ്കി–
ലൊടുക്കും ഞാൻ നിൻെറ ജീവനറിഞ്ഞുകൊൾക.
തക്കമില്ല കാലാലയം പൂകിക്കും ഞാൻ നിന്നെയിന്നു;
കക്കശനാം രാവണനോടെതിക്കയല്ലീ?''
മൃത്യുവിന്നു വശപ്പെട്ടോൻ ജല്പിക്കയാണേവമെന്നു
ചിത്തതാരിലുറപ്പിച്ചു ചൊല്ലിനാൻ ദേവൻ:
''നിൻ പ്രഭുത്വം സത്യമെങ്കിൽ നിശാചരവംശനാഥ,
തുമ്പില്ലാത്ത വാക്കുവിട്ടു പൗരുഷം കാട്ടു.
അമിതമാം ജല്പനത്താൽ സദ്യശസ്സു കളയാതെ
ക്ഷമയോടേ കേട്ടുകൊൾക നീതിതൻ ശബ്ദം.
പാതിരിയും രസാലവും പനസവുംപോലെ കാണാം
പാരിലെന്നും മൂന്നുതരം പുരുഷന്മാരെ.
പൂവുമാത്രമുണ്ടാമൊന്നിൽ; മററൊന്നിലോ പൂവും കായും;
പൂവില്ലാതെ ഫലം മാത്രം മൂന്നാമത്തേതിൽ.
ഇതുപോലെ വാക്കുമാത്രമൊരുവന്നു; വാക്കുമ്മെങ്ങ–
ളിതരന്നു; മൂന്നാമന്നോ പ്രവൃത്തിമാത്രം.''
ദശാനനനിതു കേട്ടു ചിരിച്ചുകൊണ്ടുരചെയ്താൻ:
''വിശാലമാം ജ്ഞാനം ചൊല്ലിത്തരികയാണോ?
എതിക്കുവാൻ നിനക്കാദ്യം ഭീതിയുണ്ടായിരുന്നില്ല
കൊതിക്കയാണെന്നാലിപ്പോൾ ജീവിച്ചുകൊൾവാൻ.''

ഉജ്ജ്വലിച്ച രോഷത്തോടേ വില്ലെടുത്തു ദശകണ്ഠൻ
വജ്രതുല്യസായകങ്ങൾ തൊടുത്തുവിട്ടാൻ.
നാനാകാരശരങ്ങളാൽ മൂടപ്പെട്ടു പത്തു ദിക്കും
വാനിടവും പൃഥിവിയുമൊന്നുപോലപ്പോൾ.
വിഷ്ണുപേശനതുനേരമഗ്നിബാണപ്രയോഗത്താൽ
നഷ്ടമാക്കി രാവണൻെറ ശരങ്ങളെല്ലാം.
എറിഞ്ഞു തൻ തീവ്രശക്തിയസുരേശ,നതുതന്നെ
തിരിഞ്ഞു ചെല്ലുമാറസ്ത്രമയച്ചു രാമൻ.
ചക്രശൂലനികരങ്ങൾ വർഷിക്കയായ് ദേവാരാതി;
വിക്രമിയാം രഘുനാഥൻ മുറിച്ചാനെല്ലാം.
പലമട്ടിലാശരേന്ദ്രൻ പ്രയോഗിച്ച ശസ്ത്രജാലം
ഖലമനോരഥംപോലെ വിഫലമായി.

മാതലിതൻ നേർക്കയച്ച നൂറുബാണമവൻ പിന്നെ
ഭൂതലത്തിൽപ്പതിച്ചുപോയ് ശ്രീരാമദാസൻ.

ഞൊടിക്കുള്ളിൽസ്സാരഥിയെ സ്വസ്ഥനാക്കീ രാമചന്ദ്ര-
നൊട്ടുങ്ങാത്ത കോപത്തോടേ തുടന്നു യുദ്ധം.

അതിക്രോധവശഗനാം രാഘവൻെറ തൂണീരത്തിൽ-
ക്കുതിച്ചുപൊങ്ങുകയായീ ശിലീമുഖങ്ങൾ.

പ്രചണ്ഡകോദണ്ഡധ്വാനമത്യുച്ചത്തിൽ മുഴങ്ങുമ്പോൾ
പ്രകമ്പിച്ചു ദൈത്യസൈന്യജീവിതശ്വാസം.

തുടിക്കയായ് മന്ദോദരീചിത്തരംഗം വീണ്ടും വീണ്ടും;
നടുങ്ങിപ്പോയ് വിശ്വം; വിണ്ണോർക്കുദിച്ചു ഹർഷം.

കാതോളവും വലിച്ചീശനാഞ്ഞുവിട്ട സായകങ്ങൾ
കാളസർപ്പങ്ങളെപ്പോലെ മുന്നോട്ടു പാഞ്ഞു.

ഒരു ബാണം രാവണൻെറ സാരഥിയെക്കൊന്നു വീഴ്ത്തി
ശരങ്ങളാൽ തുരംഗങ്ങൾ ഹതങ്ങളായി.

തകന്നുപോയ് തേരുമൊപ്പമെന്നാകിലും കൂട്ടാക്കാതെ
പകരം മറെറാരു തേരിൽക്കരേറി വീരൻ

വിവിധശസ്ത്രാസ്ത്രജാലം പ്രയോഗിച്ചാ,നവയെല്ലാം
വിഫലമായ്, വിദ്രോഹിതന്നുദ്യമംപോലെ.

മദാന്ധനാം ദശകണ്ഠൻ ദശശൂലപ്രയോഗത്താൽ
പതിപ്പിച്ചു രാമാശ്വങ്ങൾ നാലിനെശ്ശീഘ്രം.

വാജികളെ മാത്രയ്ക്കുള്ളിലെഴുന്നേല്പിച്ചഴൽ മാററി
വാശിയോടേ ശരവർഷം തുടങ്ങീ രാമൻ.

പത്തുപ്പത്തു ബാണമെയ്തു രാവണൻെറ തല പത്തും
പതിപ്പിച്ചു ധരിത്രിയിൽ ദേവദേവേശൻ.

അരുവിപോലസ്രുപൂരം പരന്നു പോക്കുളമാകെ-
യതിവേഗം ശിരസ്സുകൾ മുളച്ചു വീണ്ടും.

അടിമുടി ചുടുരക്തമണിയുന്ന നിശാചര-
നടരിന്നു മുന്നോട്ടാഞ്ഞുകുതിക്കയായി.

വരബാണം മുപ്പതെയ്തു രാക്ഷസനാഥൻെറ ഹസ്ത-
മിരുപതും തല പത്തും മുറിച്ചു രാമൻ.

മുറിക്കപ്പെട്ടവയെല്ലാം മുളച്ചു പിന്നെയുമപ്പോ-
ഴറുത്തു സായകംകൊണ്ടു കോസലനാഥൻ.

ആവർത്തിച്ചു പലേവട്ടം മുറിക്കലും മുളയ്ക്കലും
രാവണനുണ്ടയിരോടേ നില്ക്കുന്നു വീണ്ടും.

കൗതുകവും വിസ്മയവും കലരുന്ന കണ്കളോടേ
സീതാനാഥൻ നോക്കിനിന്നു രക്ഷോവീരനെ.

രാഹുകേതുക്കളെപ്പോലെ തലകളും ഭുജങ്ങളു-
മാകാശത്തിലെണ്ണമററു കാണുമാറായി.
രാമബാണവൈഭവത്താൽബ് ഭൂമിയിങ്കൽപ്പതിക്കാതെ
വ്യോമദേശത്തവയെല്ലാം തങ്ങിനില്ക്കുന്നു.
ശരമൊന്നിൽപ്പല ശീഷം നിരന്നങ്ങു കാണാകുന്നു
ഖരസൂര്യകിരണങ്ങരം രാഹുവിൽപ്പോലെ.
ഭുജങ്ങളും തലകളുമേറിയേറിക്കാണായ്‌വന്നു
ഭുജിച്ചിട്ടുന്തോറും കാമം പെരുകുംപോലെ.
ശിരസ്സുകരം വീണ്ടും വീണ്ടും മുളച്ചുകൊണ്ടിരിക്കയാൽ
മരിക്കുകയില്ല താനെന്നുറച്ചു ദൈത്യൻ.
വിശങ്കടഗവ്വംമൂലം മതിമറന്നവനപ്പോരം
വിശിഖങ്ങരം പ്രയോഗിച്ചാൻ സംഖ്യയില്ലാതെ.
ധൂമികയാലിനബിംബമെന്നപോലെ ശരങ്ങളാൽ
രാമദേവരഥം പാടേ മറയ്ക്കപ്പെട്ടു.
വിണ്ണിൽനിന്നു ഹാഹാരാവം മുഴങ്ങവേ രഘുരാമൻ
ഖണ്ഡിക്കയായ് രാവണൻെറ ബാണങ്ങളെല്ലാം.
ആവത്തിച്ചു ശിരച്ഛേദപ്രക്രിയയു,മതുമൂലം
ദ്യോവിലെങ്ങുമത്തലകരം നിറഞ്ഞു വീണ്ടും.
അവയിൽനിന്നുണ്ടായ്‌വന്നു പോർവിളികരം: ''എങ്ങു രാമൻ!
എവിടെ ലക്ഷ്മണ,നെങ്ങു വാനരേന്ദ്രന്മാർ?''

കപിവൃന്ദം ഭയപ്പെട്ടു പാഞ്ഞിടുമ്പോരം സീതാനാഥൻ
കഷണങ്ങളാക്കിത്തീത്തു തലകളെല്ലാം.
കാളിക്കുളിനികരങ്ങരം കരധൃതശീഷ്ങ്ങളായ്
മേളിക്കുന്ന കരാളമാം കാഴ്ച കാണുമ്പോരം
നിണപ്പുഴതന്നിൽ മുങ്ങിക്കുളിച്ചുകൊണ്ടവയെല്ലാം
രണവടദ്രുമപൂജ ചെയ്യുമ്പോൽത്തോന്നും.
വേലെടുത്തു വിഭീഷണമെയ്യിലേക്കു ചാണ്ടീ ദൈത്യൻ
കാലദണ്ഡംകണക്കതു പാഞ്ഞടുത്തപ്പോരം,
പ്രണതാത്തിഹരൻ ദേവനാശരേശസഗർഭ്യനെ
ക്ഷണം പിന്നിലാക്കി,ശ്ശക്തി തന്മാറത്തേററാൻ.
വേലതേററു തെല്ലുനേരം മൂർച്ഛയാന്ന വിഭുവിൻെറ
ലീല കണ്ടു ദേവന്മാരും വ്യാകുലരായി.
തൻപുരാൻെറ തളച്ച് കണ്ടാധിപൂണ്ട വിഭീഷണൻ
വെമ്പിയങ്ങു ഗദയുമായ് മുന്നോട്ടു പാഞ്ഞു.
''മന്ദഭാഗ്യൻ മഹാദുഷ്ടൻ ശഠനത്രേ രാവണ, നീ
വൃന്ദാരകനരമുനിപന്നഗാരാതേ!

ശങ്കരന്റെ മുമ്പിൽപ്പണ്ടു ശിരസ്സുകളർപ്പിക്കയാൽ
സംഖ്യാതീതം ശിരസ്സുകൾ പകരം കിട്ടി
എന്നതിനാൽ മരിക്കാതെ ജീവിക്കുന്ന നീ,യെന്നാലു-
മിന്നു കാലൻ നിൻതലയിൽ നൃത്തംവെയ്ക്കുന്നു.
രാമചന്ദ്രവിമുഖനായ് ദുർന്നയങ്ങൾ തുടരുന്ന
നീ മഹത്താം സുഖലാഭമാഗ്രഹിക്കുന്നു!''

എന്നുരച്ചു ഗദകൊണ്ടു രാവണന്റെ മാറിടത്തി-
ലൊന്നു നന്നായ് പ്രഹരിച്ചാൻ തത്സഹജാതൻ.
ഘോരമായ ഗദാഘാതമേല്ക്കയാലേ നക്തഞ്ചരൻ
ചോരവാർന്ന മുഖവുമായ് പതിച്ചു മന്നിൽ.
ക്രോധാന്ധനായെഴുന്നേററ ബലശാലി ദശകണ്ഠൻ
സോദരനെശ്ശക്തിയുക്തമെതിക്കാനെത്തി.
ദ്വന്ദ്വയുദ്ധമാരംഭിച്ചു ഘോരഘോരമത്തുനേര-
മൊന്നിനൊന്നു വാശിയേറിത്താഡിച്ചു തമ്മിൽ.
രാമശക്തിസ്മരണയാലഭിമാനി വിഭീഷണൻ
രാവണനെത്തൃണംപോലെ കരുതി നേർത്തു.
ക്ഷുദ്രനല്ലേ വിഭീഷണൻ രാവണന്റെ മുമ്പിലെന്നാ-
ലദ്രികന്യേ, ശക്തനാവാൻ കാരണമോർക്കു.
തളരുന്ന വിഭീഷണനെന്നറിഞ്ഞ വായുപുത്രൻ
മലയെടുത്താഞ്ഞെറിഞ്ഞു ശത്രുവിൻനേരേ.
ഛിന്നഭിന്നമായിത്തീർന്നു രഥം പാടേ, ദശകണ്ഠൻ-
തന്നുരസ്സിൽ പ്രഹരമൊന്നേല്പിച്ചു വീരൻ.
ഇടിയേററു വിറച്ചുപോയ് തനുവാകെ,പ്പണിപ്പെട്ടാ-
നടിതെററിപ്പതിക്കാതെ നില്ക്കുവാൻ ദൈത്യൻ.
ഒഴിഞ്ഞുമാറിനാൻ പിന്നെ വിഭീഷണ,നെത്തിച്ചേർന്നാൻ
മഴമുകിലൊളിവർണ്ണൻതൻ നികടത്തിൽ.
ഹനുമാന്റെനേരേ ചാടി പ്രഹരിച്ചു പംക്തികണ്ഠൻ
തനതു വാൽ പൊക്കിശ്ശീഘ്രം തടുത്തു വീരൻ.
ലാംഗൂലത്തിൽപ്പിടികൂടിയാശരേന്ദ്ര,നവനേയും
താങ്ങിക്കൊണ്ടു പൊങ്ങി മേല്പോട്ടഞ്ജനാപുത്രൻ.
മല്ലയുദ്ധമാരംഭിച്ചു രണ്ടുപേരുമാകാശത്തിൽ
തുല്യബലരേറെനേരം പൊരുതുനിന്നു.
പൊന്മലയാം സുമേരുവും മഹാനീലമാമലയും
തമ്മിലേററു പയററുന്ന ഘോഷമുണ്ടായി.
പരാക്രമി രാവണന്നു പരാജയം പററാഞ്ഞപ്പോൾ
പവനനന്ദനനോർത്തു രാമപാദങ്ങൾ.

പുതുവീര്യമുണ്ടായ്‌വന്ന കപിവര്യനതുനേരം
ദിതിജനെ പ്രഹരിച്ചു വീഴ്ത്തിനാൻ മന്നിൽ.
അരക്ഷണം കഴിയുംമുമ്പെഴുന്നേററു ലങ്കാനാഥൻ;
സുരശ്രേഷ്ഠരിരുവീരന്മാരെയും വാഴ്ത്തി.
ദുഘടത്തിലകപ്പെട്ട മാരുതിയെസ്സഹായിപ്പാൻ
മക്കടന്മാരതിവേഗമാത്തുകൊണ്ടെത്തി.
പ്രമത്തനാം ലങ്കേശ്വരൻ മക്കടവീരരെത്തന്റെ
പ്രചണ്ഡഹസ്തങ്ങൾകൊണ്ടു മഥിച്ചാൻ ഘോരം.
രഘുരാമകടാക്ഷത്താൽക്കപിവൃന്ദം ശ്രമമെന്യേ
രണവീര്യം വളത്തിക്കൊണ്ടെതിത്തുനിന്നു.
കീശവീരസാഹസത്തോടേററുമുട്ടാനരുതാതെ-
യാശരേശൻ സ്വകീയമാം മായ കാണിച്ചു.
ഞൊടിക്കുള്ളിലന്തദ്ധാനംചെയ്തു പിന്നെപ്പലരൂപ-
മെടുത്തുനിന്നരികളോടാഹവമാടി.
രാമസൈന്യംതന്നിലെത്ര വാനരരുണ്ടത്രത്തോളം
രാവണന്മാരുണ്ടെന്നുള്ള തോന്നലുണ്ടാക്കി.
സംഖ്യയററ രാവണരെക്കാണുകയാൽ ഭയപ്പെട്ടു
ശങ്കിതരായ് വാനരന്മാർ പിന്തിരിഞ്ഞോടി.
''രക്ഷിച്ചാലും രാമചന്ദ്ര, രാമാനുജ, ഞങ്ങളെയീ
രക്ഷോനാഥബാധയിൽനി''ന്നെന്നവരാത്താർ.
ഓടുവോരെപ്പിന്തുടന്നു ചെല്ലുകയായതിവേഗം
കോടികോടി രാവണന്മാർ ഘോരരൂപന്മാർ.
വിണ്ണവരും പേടിച്ചോടിക്കഥിക്കയായ്: ''ഭ്രാതാക്കളേ,
ജന്യഭൂവിൽജ്ജയമിനിയാഗ്രഹിക്കേണ്ടാ.
ഒരു ദശകണ്ഠനല്ലേ തോല്പിച്ചതു നമ്മെപ്പണ്ടു
നിരവധി ദശകണ്ഠരിന്നിതാ കാണ്മൂ.
സഹിക്കുവാൻ കഴിയുന്നതേതൊരാൾക്കിപ്പരാക്രമം?
ഗുഹയ്ക്കുള്ളിലെങ്ങാനും പോയൊളിക്കേയുള്ളൂ.''
വിരിഞ്ചനും ഗിരീശനും മുനിമാരും പ്രഭുവിന്റെ
പരമാത്ഥം ഗ്രഹിക്കയാലിളകിയില്ല.
മായ കണ്ടു സത്യമെന്നു വിഭ്രമിച്ചു മക്കടന്മാർ
''മാനവേന്ദ്ര, രക്ഷിച്ചാലു''മെന്നപേക്ഷിച്ചു.
അംഗദനും ഹനുമാനും നീലനളന്മാരും മാത്രം
സംഗരത്തിൽ മടങ്ങാതെ വിക്രമം കാട്ടി.
കീശന്മാരും സുരന്മാരും വ്യാകുലരായ് നിന്നിടുമ്പോൾ
ദാശരഥി വില്ലെടുത്തു തൊടുത്തു ബാണം.

വിട്ടയച്ച മഹാസ്ത്രത്തിൻ പ്രഭാവത്താൽ മായയെല്ലാം
നഷ്ടമായീ വിഭാതത്താലിരുട്ടുപോലെ.

ഒരു ലങ്കേശ്വരൻമാത്രം പോർക്കളത്തിൽശ്ശേഷിച്ചപ്പോൾ
സുരസംഘം തിരിച്ചെത്തിപ്പൂനിര തൂകി.

കൈയുയർത്തിജ്ജാനകീശൻ കീശന്മാരെ വിളിച്ചപ്പോൾ
കൈവരിച്ച മോദത്തോടേ മടങ്ങിച്ചെന്നാർ.

രഘുനാഥബലംമൂലം ധൈര്യമാർന്ന കപിവീരർ
ബഹുവിധവിക്രമങ്ങൾ കാട്ടിനാർ വീണ്ടും.

ദേവന്മാർതൻ കോസലേശസ്തുതിഘോഷം കേട്ടനേരം
രാവണനു കോപമേറിച്ചിന്തിച്ചാനേവം:

'നിലിമ്പന്മാരോർത്തിടുന്നു തനിച്ചായി ഞാനെന്നിപ്പോൾ;
ഖലന്മാരേ, നിങ്ങളെന്നുമെന്റെ ശത്രുക്കൾ.'

വാനിലേക്കബ്ബലശാലിയുയർന്നുചെന്നതു കാണ്കെ
വാനവന്മാർ ഹാഹാകാരം മുഴക്കിപ്പാഞ്ഞു.

''പോവതെങ്ങു മൂഢന്മാരേ, നിങ്ങളെന്റെ മുമ്പിൽനിന്നു
ഭീ വളർന്നമട്ടി''ലെന്നാർത്തടുത്തു ദൈത്യൻ.

ദേവദൈന്യം നിരീക്ഷിച്ച ബാലിപുത്രനല്പതിച്ച
രാവണന്റെ കാലിൽപ്പിടിച്ചുരുട്ടിയിട്ടു.

എഴന്നേററു ദശവക്ത്രൻ കഠോരഗജ്ജനത്തോടേ
മഴപോലെ വിശിഖങ്ങൾ പൊഴിച്ചു വീണ്ടും.

മുറിവേററ ഭയാകുലയോധന്മാരെക്കാണുകയാൽ
നിറഞ്ഞു രാവണനുള്ളിൽ പ്രാഭവഗർവ്വം.

ശരനിരതൂകി രാമൻ ദശാസ്യന്റെയിരുപതു
കരങ്ങളും ശീഷ്ങ്ങളും മുറിച്ചുതള്ളി.

പുണ്യതീർത്ഥസ്ഥലങ്ങളിൽച്ചെയ്തിടുന്ന പാപംപോലെ
പിന്നെയുമങ്ങവയെല്ലാം മുളച്ചുവന്നു.

പലവട്ടം തല പത്തും ഭുജങ്ങളുമരിഞ്ഞിട്ടും
പുലരുന്നു നിശാചരനെന്നു കണ്ടപ്പോൾ,

ഒടുങ്ങുന്നതില്ല ചിത്രം! ദുഷ്ടനെന്ന നിനവോടേ
കടുംപോരിന്നുറച്ചെത്തി വാനരവർഗ്ഗം.

മർക്കടന്മാരെറിയുന്ന ശിഖരങ്ങൾകൊണ്ടുതന്നെ
കർക്കശമായ് പ്രഹരിച്ചു രാക്ഷസവീരൻ.

കീറിമുറിക്കുന്നു ചിലർ ദൈത്യഗാത്രം നഖങ്ങളാൽ
കീശന്മാരിൽച്ചിലർ ചാടി പ്രഹരിക്കുന്നു.

തലയ്ക്കുമേലേറിടുന്നു നളനീലപ്രഭൃതിക-
ളൊലിക്കുന്നു മെയ്യിൽനിന്നു രുധിരപൂരം.

അരിശംപൂണ്ടാശരേശനാത്തലച്ച മുന്നോട്ടാഞ്ഞു
കരംനീട്ടിപ്പിടിക്കുടീ കപീന്ദ്രന്മാരെ.
സമരചാതുര്യമേറുമവർ തെററിമാററീ ശീഘ്രം
കമലപ്പൂവനത്തിൽനിന്നളികരംപോലെ.
കലികൊണ്ട പംക്തികണ്ഠൻ നിരവധി ബാണങ്ങളാൽ
കപിവീരദേഹങ്ങളിൽ ക്ഷതങ്ങരം ചേർത്തു.
മൂച്ച്ഛയേറും ശരമേററു മാരുതിയും കൂട്ടുകാരും
മൂർച്ഛയാന്നു രണഭൂവിൽപ്പതിച്ചുപോയി.
സന്ധ്യാകാലമാസന്നമായെന്നറിഞ്ഞ ദശകണ്ഠൻ
സന്തോഷിച്ചു രാജധാനി പൂകിനാൻ പിന്നെ.

അന്നു രാവിലറിയിച്ചാരം ത്രിജടയാം രക്ഷോനാരി
ജന്യവാർത്ത വൈദേഹിയെക്കാരുണ്യപൂർവ്വം.
അരിയുടെ കണ്ഠങ്ങളും കരങ്ങളുമരിഞ്ഞിട്ടും
മരിക്കുന്നില്ലെന്നു കേട്ടു പേടിച്ചു സാധ്വി.
മ്ലാനമായ മുഖത്തോടും തരളമാം ചിത്തത്തോടും
ജാനകിയാ രാക്ഷസിയോടുരച്ചു മന്ദം:
''കൃപയാന്ന തായേ, ചൊല്ലിത്തരാത്തതെന്തിത്രനാളും
കൃപണനാം രാവണനെക്കൊല്ലുവാൻ മാർഗ്ഗം!
മരിക്കുന്നില്ലല്ലോ പാപി രഘുരാജശരങ്ങളാൽ
ശിരസ്സുകരം വേർപെട്ടിട്ടുമെന്തൊരു ചിത്രം!
വിരഹകാരകമായ ഭാഗ്യദോഷം വരുത്തിയ
വിധിഗതി വിജയിക്കയായ്‌വരാമമ്മേ!
കനകമാനിനെക്കാട്ടിയിജ്ജനത്തെ ഭ്രമിപ്പിച്ചു
വിനചേർത്ത വിധിയിന്നും ദ്രോഹിക്കയല്ലി?
കുമാരലക്ഷ്മണനോടു കടുവാക്യമുരസ്സുയാൽ
ക്രമാതീതപശ്ചാത്താപമാവിധി നല്കി.
വിയോഗത്തിൻ വിഷലിപ്തബാണങ്ങളെൻ നെഞ്ചിലേററു
വിഷമിച്ചു ജീവിപ്പു ഞാനാ വിധിമൂലം.
രാവണൻെറ പരദ്രോഹകാരിയായ ജീവിതത്തെ-
യീവിധത്തിൽപ്പുലത്തുന്നതാ വിധിതന്നെ.''
ഭർത്തൃപാദസ്മരണയാൽത്തളരുന്ന മെയ്യുമായി
ഹൃത്തഴിഞ്ഞു കരയുന്ന തമ്പിയെക്കാണ്കെ
ഉത്തമയാം ത്രിജടയുമുരചെയ്യാളുദാരമായ്:
''പൃഥ്വീപാലകുമാരികേ, ചൊല്ലിടാം കേരംക്കു.
സുരദ്വേഷി രാവണൻെറ ഹൃത്തിലസ്ത്രം പ്രയോഗിച്ചാൽ
മരിക്കുമെന്നതിനില്ല സംശയം, പക്ഷേ,

അയയ്ക്കില്ല ബാണം രാമ;നാശരന്റെ ഹൃദയത്തിൽ
പ്രിയപ്പെട്ട ജനകജ വസിക്കമൂലം.

ജാനകിതൻ ഹൃദയത്തിൽ നിവസിപ്പു രാമചന്ദ്രൻ
വാണിടുന്നു ലോകമെല്ലാം രാമനിൽബ്ഭദ്രേ!

ആകയാലേ ശരമെയ്താൽ സർവ്വനാശം സംഭവിച്ചു–
പോകുമെന്ന ചിന്തമൂലമെയ്യുകയില്ല.''

യുക്തിവാദമിതു കേട്ടു തെളിവാർന്നിതെന്നാകിലും
ചിത്തതാരിലഴൽ വീണ്ടുമുയർന്നുനിന്നു.

സുശീലയാ നിശാചരി തുടർന്നു തൻ സൗമ്യവാക്യം:
''കൃശോദരീരത്നമേ, നീ സംശയിക്കേണ്ടാ.

തലയറുത്തിടുന്തോറും രാവണനു ദുഃഖമുണ്ടാം;
തകർന്നുപോം തവധ്യാനനിഷ്ഠയുമപ്പോൾ.

അതു കണ്ടു രഘൂത്തമനാശരേന്ദ്രഹൃദയത്തിൽ
ശിതബാണം പ്രയോഗിച്ചു വധിക്കുംതാനും.''

എന്നു ചൊല്ലി വിടവാങ്ങിപ്പുറപ്പെട്ടു മനസ്വിനി;
ഖിന്നയായീ വിയോഗത്താൽ ജാനകി വീണ്ടും.

രാത്രിയേയും ശശിയേയും ശപിച്ചുകൊണ്ടവൾ മേവി
മാത്രയോരോന്നോരോ കല്പമെന്നപോലായി.

ഇടനെഞ്ചു പൊടിഞ്ഞവളിരുന്നരുളുന്നനേര–
മിടംകൈയുമിടംകണ്ണും തുടിച്ചു താനേ.

ശാന്തയായീ, സുമംഗളശകുനമെന്നറികയാൽ;
കാന്തനോടു ചേരാൻ കാലമടുത്തെന്നോർത്താൾ.

രാവകന്നു പുലർകാലമാഗതമായതുകാണ്കെ
രാവണൻ തൻ തേരിലേറിപ്പോരിനായെത്തി.

പടക്കളംതന്നിലേക്കു പാഞ്ഞുചെന്നു വാനരരു–
മടത്തിയ ഗിരിശൃംഗനിരയുമായി.

ഇരുപക്ഷം തമ്മിലേറ്റു ഘോരഘോരപ്രഹാരത്താൽ–
ദ്ധരണിയുമാകാശവും മാറ്റൊലിക്കൊണ്ടു.

ശത്രുശക്തിയുലയുമ്മാറടരാടീ കപിസൈന്യം
മറ്റിതരാമരക്കന്മാർ പിന്തിരിഞ്ഞോടി.

നിലതെറ്റിത്തോൽവി പറ്റുമെന്നറിഞ്ഞ ദശവക്ത്രൻ
ഛലയുദ്ധകൗശലത്തിൽ വ്യാപൃതനായി.

നിണപാനകൗതുകത്താൽ പ്രചണ്ഡസത്വങ്ങളെല്ലാ–
മണകയായ് മാത്രയ്ക്കുള്ളിൽസ്സംഗരഭൂവിൽ.

വില്ലുമമ്പും കൈയിലേന്തി വേതാളങ്ങൾ നൃത്തംചെയ്തു
പല്ലിളിച്ചു പിശാചുക്കളലറിയെത്തി.

ഒരു കൈയിൽത്തിളങ്ങുന്ന കരവാളും മറേറക്കൈയിൽ
നരജനകപാലവും ധരിച്ച ഘോരം,
തുടരക്തം കുടകുടെക്കുടിക്കുന്ന പിശാചികൾ
നടമാടിപ്പാട്ടുപാടിക്കറങ്ങീ നീളെ.
''പിടിക്കുവിൻ പ്രഹരിപ്പി''നെന്ന ഘോരനിനാദത്താൽ
പടക്കളമാകമാനം മുഖരമായി.
ശ്വാനവൃന്ദം വായ്പിളർത്തിച്ചുററിച്ചുററിച്ചരിക്കയായ്;
വാനരന്മാർ ഭയപ്പെട്ടു പിന്തിരിഞ്ഞോടി.
ഓടുംവഴിക്കഗ്നിജ്ജ്വാലാമാലകളാൽഗ്ഗതിമുട്ടി–
ച്ചോട്ടുവെയ്ക്കാനരുതാതെ കുഴങ്ങിനിന്നു.
വ്യാകുലരായവർനില്ക്കെശ്ശിരസ്സിലും വപുസ്സിലും
ഭീകരമാം ചരൽമാരി പതിച്ചു മേന്മേൽ.
കൈക്കലായ വിജയത്താൽ ഗജ്ജിക്കയായ് രക്ഷോനാഥൻ;
സുഗ്രീവാദിവീരന്മാക്കും ചേതനയററു.
''കാത്തുകൊൾക രഘുരാമ, ദയാനിധേ, ഞങ്ങളെ''യെ–
ന്നാത്തനാദം യോധരിൽനിന്നുയന്നു ചുററും.
കപിവീര്യമിതേമട്ടിൽ ക്ഷയിപ്പിച്ചുകഴിഞ്ഞപ്പോൾ
കപടസംഗരം വീണ്ടും തുടന്നു വീരൻ.
കരങ്ങളിലുപലങ്ങൾ വഹിക്കുന്ന രോഷാന്ധരാം
നിരവധി ഹനുമാന്മാരങ്ങു വന്നെത്തി.
ബാലധികൾ പൊക്കിവളച്ചവയുടെ മദ്ധ്യത്താക്കി
നീലമേഘരമ്യാംഗനാം രാഘവൻതന്നെ.
ഇന്ദ്രചാപശതങ്ങളാൽ വലയിതമായിക്കാണും
സുന്ദരമാം തമാലംപോൽ ശോഭിച്ചു ദേവൻ.
വിഷാദഹഷങ്ങളാന്നു രാമനെക്കണ്ടമരന്മാർ
വിജയിക്ക വിഭുവെന്നു മംഗലംനേന്നു.
സായകമൊന്നെടുത്തെയ്തു രുഷ്ടനായ രാമചന്ദ്രൻ
മായയെല്ലാം മാത്രയ്ക്കുള്ളിൽ ഭഞ്ജനംചെയ്തു.
മോഹമാകെയകന്നപ്പോൾ വീര്യമേറിത്തിരിച്ചെത്തി
ശാഖാമൃഗയോധസംഘം സമ്പ്രഹാരാത്ഥം.
നക്തഞ്ചരരഘുരാമരണഘോഷം വിസ്തരിപ്പാൻ
ശക്തിയില്ല ശാരദയ്ക്കുമാദിശേഷന്നും.
സുശകമല്ലെന്നാലും ഞാൻ ശക്തിപോലെ വണ്ണിക്കുന്നേൻ
മശകവും പറക്കുന്നതില്ലയോ വിണ്ണിൽ?

## രാവണവധം

മത്തനായ ദശാസ്യന്റെ തലകളും ഭുജങ്ങളു-
മെത്രയെത്രയറുത്തിട്ടും മൃതിവന്നീലാ.
പ്രഭുവിന്റെ ലീല കണ്ടു മുനിമാർക്കും സിദ്ധന്മാർക്കും
വിബുധർക്കുമുണ്ടായ്‌വന്നു വിഷാദഭാരം.
അരിയുന്ന തലയെല്ലാം പെരുകുകയാണു വീണ്ടും
കരഗതലാഭത്താലേ ലോഭമെന്നോണം.
കൊന്നുകൊള്ളാൻ പലേമട്ടിൽ ശ്രമിച്ചിട്ടും ഫലിക്കാതെ-
യൊന്നു നോക്കീ വിഭീഷണമുഖത്തു രാമൻ.
മൃത്യുവിനെപ്പോലും കൊല്ലാൻ ശക്തനത്രേ ദേവൻ; പക്ഷേ,
ഭക്തപ്രേമം പരീക്ഷിക്കയാണു ശർവ്വാണി!

ലങ്കേശ്വരസഹജാതനുരചെയ്താൻ: ''ചരാചര-
സങ്കുലത്തിന്നുടയോനേ, സർവ്വജ്ഞ, പോററി,
പ്രണതാർത്തിവിഭഞ്ജന, ദേവമുനിക്ഷേമത്തിന്നു
തുണയായി നില്ക്കുവോനേ, കേട്ടരുളേണം.
'സുധയുണ്ടീ വധാർഹന്റെ നാഭികുണ്ഡംതന്നിലിന്നു-
മതുകൊണ്ടു ജീവിക്കയാണസുരനാഥൻ.'''
മർമ്മമെന്തെന്നറികയാൽ പ്രസന്നനായ് വിശിഖങ്ങ-
ളംബുജാക്ഷൻ കൈയിലേന്തി നിന്നിതങ്ങപ്പോൾ.
കാണപ്പെട്ടു ദുർന്നിമിത്തം പലതുമപ്പൊഴുതിങ്കൽ
ശ്വാനഖരജംബുകങ്ങൾ ശബ്ദിച്ചു ദീനം.
ഖഗനിര ജഗദാർത്തി സൂചിപ്പിച്ചു ദുസ്സ്വരത്താൽ
ഗഗനത്തിൽധൂമകേതുവുദിച്ചുനിന്നു.
അനലജ്വാലകൾ പൊങ്ങീ ചക്രവാളതലങ്ങളിൽ
അകാലത്തു സൂര്യബിംബം ഗ്രസിക്കപ്പെട്ടു.
സതി മന്ദോദരിതന്റെയുരഃസ്ഥലം വിറക്കൊണ്ടു;
പ്രതിമകളെല്ലാംതന്നെ കണ്ണുനീർവാർത്തു.
കഠോരമാമിടിനാദമംബരത്തെക്കമ്പിപ്പിച്ചു;
കൊടുംകാററു ക്ഷുത്തടിച്ചു; ധരണി ഞെട്ടി.
തലമുടി, രുധിരവും ധൂളിയും വർഷിച്ചു നീളെ
ജലദങ്ങ;ളമംഗളമൊന്നിനൊന്നേറി.
ഉൽപാതങ്ങളിതേവിധം കാണുകയാൽ വിബുധന്മാ-
രല്ലേതരവിഷാദത്തിലാമഗ്നരായി.
ഞാണിലപ്പോൾത്തൊടുത്തുള്ള മുപ്പത്തിയൊന്നസ്ത്രം വിട്ടാൻ
ജ്ഞാനവാരാശിയാം രാമൻ ശത്രുവിൻനേരേ.
നാഗവൃന്ദമെന്നപോലെ ചീറിച്ചെന്നു ബാണജാലം;
നാഭിയിങ്കലതിലൊന്നു തുളഞ്ഞുകേറി.

കരശീഷ്നിരയാകെയരിഞ്ഞുകൊണ്ടന്യങ്ങളാം
ശരങ്ങളംബരമാഗ്ഗം കുതിച്ചപാഞ്ഞു.
നിശാചരകബന്ധമോ പോക്കളത്തിൽ നൃത്തംവെച്ചു
വിശിഖത്താലതു രണ്ടായ്പ്പിളന്നു ദേവൻ.
മരണവേളയിലൊരു ഭയാനകമഹാരാവം
ശരീരാന്തർബ്ബഹിർഭാഗത്തുനിന്നുദിച്ചുപൊങ്ങി:
''എങ്ങു രാമ,നെങ്ങു രാമൻ? കോസലേശനെവിടെപ്പോയ്?
സംഗരത്തിലവനെ ഞാൻ സംഹരിച്ചീടും.''
രാവണാംഗം താഴെ വീഴ്കെസ്സമ്മദ്ദത്താൽബ്ഭൂമി ഞെട്ടി;
പീവരശൈലങ്ങളെല്ലാം കുലുങ്ങിപ്പോയി.
ഉഗ്രമായി നൃത്തംചെയ്തു സമുദ്രത്തിൽ തരംഗങ്ങൾ;
ദിഗ്ഗജങ്ങളലറിക്കൊണ്ടുഴന്നു പാഞ്ഞു.
അവനിയിൽക്കിടക്കുമശ്ശരീരാദ്ധഭാഗങ്ങളെ
പ്ലവഗങ്ങളുല്ലാസത്തോടടുത്തു കണ്ടു.
വിയദന്തരാളമപ്പോൾ വാദ്യവൃന്ദധ്വനിയാലും
ജയജയഘോഷത്താലും പൂരിതമായി.
ലങ്കേശൻതന്നാത്മതേജസ്സെത്തിച്ചേന്നു രാമാസ്യത്തിൽ;
ശങ്കരനും വിരിഞ്ചനും ഹൃഷ്ടരായ്ത്തീന്നു.
ഭഗവാൻെറ വിക്രമത്തെപ്പുകഴ്ത്തിക്കൊണ്ടമരന്മാർ
ഗഗനത്തിൽനിന്നു തൂകീ മന്ദാരപ്പൂക്കൾ.
അനവധി മാരന്മാർതൻ കാന്തിപൂണ്ട രാമദേവൻ
ഘനനീലകളേബരൻ കോദണ്ഡപാണി.
അന്തഹിതസുമവൃന്ദജടാജൂടൻ വിളങ്ങിനാൻ
ചന്തമാന്ന മിന്നലാലേ ഭൂധരംപോലെ.
അംഗമെങ്ങും ചോരത്തുള്ളി കാണപ്പെട്ടു, താപിഞ്ഛത്തിൽ
കുങ്കുമപക്ഷികൾ പററിച്ചേന്നിടുംപോലെ.
ജന്യഭൂവിൽ നിന്നരുളും രാമഭദ്രൻതന്നെക്കണ്ടു
വൃന്ദാരകമുനിവൃന്ദം വാഴ്ത്തുകയായി:
''ദയാനിധേ, ജയിച്ചാലും മുക്തിദ, നീ ജയിച്ചാലും
ഭയാശങ്കാസന്താപങ്ങളകററും ദേവ!
പ്രണതപാലക, നാഥ, ജയിച്ചാലും ജയിച്ചാലും
രണവീര, ജയിച്ചാലും ദുജ്ജനാരാതേ!
പരമകാരണമൂത്തേ, നിത്യരൂപ, ജയിച്ചാലും
തിരുമേനി ജയിച്ചാലും സവ്വവേത്താവേ!''
കടാക്ഷത്താൽദ്ദേവന്മാരെദ്ധീരരാക്കിത്തീത്തു രാമൻ;
കപിയോധഗണങ്ങളും സ്തുതിച്ചാരപ്പോൾ.

ഹതനായി പതിയെന്ന വാർത്ത കേട്ട മയപുത്രി
ഗതബോധയായി വീണു മഹീതലത്തിൽ.
മാറത്തറഞ്ഞെത്തിച്ചേർന്ന മങ്കമാരാ വിവശയെ–
പ്പേറിക്കൊണ്ടു പതിപ്രേതനികടംപൂകി.
വല്ലഭന്റെ കിടപ്പു കണ്ടല്ലൽപൂണ്ടു മുറയിട്ടാൾ
പല്ലവാംഗി; കുന്തളക്കെട്ടഴിഞ്ഞു താനേ.
ഭഗ്നചിത്ത നെഞ്ചിലലച്ചാധിയോടേ തേങ്ങിത്തേങ്ങി–
ബ്ഭർത്തൃശക്തിപ്രഭാവങ്ങൾ ചൊല്ലുകയായി:
''പ്രേമമൂർത്തേ, മമനാഥ, ഭവദീയപ്രതാപത്താൽ
ഭൂമണ്ഡലമോരോനാളും വിറച്ചിരുന്നു.
രാജമൂർത്തേ, സൂര്യചന്ദ്രവീതിഹോത്രമൂർത്തികൾതൻ
തേജസ്സെല്ലാം തീരെ മങ്ങിക്കഴിഞ്ഞിരുന്നു.
ആദികൂർമ്മ,മനന്തനുമാരുടയ ഭാരം താങ്ങാ–
നായതില്ല,ദ്ദേഹമയ്യോ! പൂഴിയിലാണ്ടു.
അങ്ങയോടൊന്നിടയുവാനിന്ദ്രപാശി കുബേരാദി
സംഗരവീരന്മാരാരും ധൈര്യമാർന്നീലാ.
അതിബലംകൊണ്ടു യമധർമ്മനേയും വെന്ന വീര–
നനാഥനെപ്പോലെയിതാ കിടന്നിടുന്നു.
ഭുവനത്തിൽ പ്രസിദ്ധമാണവിടത്തെ പ്രഭുത്വവും
തവപുത്രപരിവാരശക്തിയും നാഥ!
എങ്കിലുമെൻ പ്രിയൻ രാമവിരോധിയായ്ത്തീരുകയാ–
ലങ്കമാടി മരിക്കുവാൻ സംഗതിയായി.
ഉഗ്രമൃത്യുവിതു കണ്ടു ഹൃത്തുപൊട്ടിക്കരയുവാ–
നിക്കുലത്തിലൊരാൾപോലും ശേഷിച്ചില്ലല്ലോ!
പ്രപഞ്ചത്തിൻ നിയന്താവായ് വിരാജിച്ച ലങ്കേശനെ–
പ്രകീർത്തിച്ചു തലതാഴ്ത്തീ ലോകപാലന്മാർ.
ഇന്നോ, ഹാഹാ! ഭുജങ്ങളും തലകളും വിഴുങ്ങുന്നു
വന്നുചേർന്ന കുറുനരിക്കൂട്ടങ്ങളയ്യോ!
ജീവനാഥ, ഭവാനേതും ചെവിക്കൊണ്ടില്ലെന്റെ വാക്യം
വൈവസ്വതവശഗനായ്ബ്ഭവിച്ചുമൂലം.
ചരാചരസ്വാമിയായ ജാനകീനാഥനെയങ്ങു
വെറുംനരനെന്നുമാത്രം കരുതിപ്പോയി.
ദനുജകാനനമാകെദ്ദഹിപ്പിപ്പാനഗ്നിരൂപൻ
മനുജനായ്ത്തീർന്നതല്ലേ ഭഗവാൻ വിഷ്ണു?
അജഹരമുഖ്യന്മാരും നമിക്കുമദ്ദയാർദ്രനെ–
ബ്ഭജിച്ചില്ല ഭവാനൊട്ടും ഗണിച്ചുമില്ല.

ജനിച്ചനാൾമുതല്ക്കുന്യദ്രോഹകാരിയായൊരങ്ങ-
യ്ക്കനഘമാം നിജധാമമരുളി രാമൻ.
പരാനന്ദസ്വരൂപമായ് വിരാജിക്കുമനുപമ-
നിരാമയബ്രഹ്മത്തെ ഞാൻ നമിപ്പൂ, നാഥ!
യോഗിവൃന്ദദുർല്ലഭമാം പരഗതി നല്കിയല്ലോ
ലോകമാകെത്തപിപ്പിച്ചോരങ്ങേക്കും ദേവൻ.''
മണ്ഡോദരീവചനങ്ങൾ സുഖാസ്വാദ്യമായിത്തീർന്നു
വൃന്ദാരകവൃന്ദങ്ങൾക്കും മാമുനിമാർക്കും.
പരമാത്മവാദികളാം സനകാദിഭക്തന്മാരും
പരമപ്രേമത്തിൽ മുങ്ങീ രാമനെക്കാണ്കെ.

അംഗനമാർ കരയുന്ന ശബ്ദം കേട്ടു വിഭീഷണ-
നങ്ങു ചെന്നു നോക്കുന്നേരം തകർന്നു ചിത്തം.
രക്ഷോനാഥസഹജന്നു സമാശ്വാസമരുളുവാൻ
ലക്ഷ്മണനോടാജ്ഞാപിച്ചാൻ പക്ഷ്മളനേത്രൻ.
തക്കവാക്കാൽസ്സമാധാനം നല്കുമാറു പലതോതി
ദുഃഖഭാരമൊട്ടൊട്ടായിക്കുറച്ചു വത്സൻ.
ആശരേശശേഷക്രിയ നിർവ്വഹിപ്പാൻ വിഭീഷണ-
ന്നാജ്ഞ നല്കീ, ശാന്തരമ്യസ്വരത്തിൽദ്ദേവൻ.
ദേശകാലബോധത്തോടേ വിധിപൂർവ്വം സംസ്കരിച്ചാൻ
ദേവദേവസാന്നിദ്ധ്യത്തിൽദ്ദാനവദേഹം.
കുലാചാരക്രമംപോലെ മണ്ഡോദരിതൊട്ടുള്ളോരും
തിലാഞ്ജലി നല്കിക്കൊണ്ടാർ കണ്ണുനീരോടേ.

തന്നരികിലെത്തി വീണ്ടും വിഭീഷണൻ വന്ദിച്ചപ്പോൾ
മന്നോർമന്നൻ സൗമിത്രിക്കു കല്പന നല്കി:
''ചെല്ലു വത്സ, സുഗ്രീവനുമംഗദനും ജാംബവാനും
ചൊല്ലെഴുന്ന ഹനുമാനും, നളനും, പിന്നെ,
നീലനായ വാനരനുമൊത്തുചേർന്നു ലങ്കപൂകി-
ക്കാലമൊട്ടും കളയാതെ വേണ്ടതു ചെയ്യൂ.
വിഭീഷണനിന്നുതൊട്ടു ലങ്കാരാജ്യചക്രവർത്തി;
അഭിഷേകകർമ്മമെല്ലാം നിർവ്വഹിക്കേണം.
പിതൃപാദനിയോഗത്താൽ പുരത്തിൽ ഞാൻ വരികില്ല,
പ്രതിനിധിയായിപ്പോരുമെന്നനുജാതൻ.''

അക്ഷണത്തിൽപ്പുറപ്പെട്ടു വിഭീഷണൻതന്നോടൊത്തു
ലക്ഷ്മണനും നിയുക്തരാം കപീന്ദ്രന്മാരും.
വിഭവങ്ങളെല്ലാംചേർത്തു ഭദ്രപീഠം കരേററിനാർ,
വിഭീഷണൻ ഭൂപനായി സന്മുഹൂർത്തത്തിൽ.

പുതുമന്നൻതന്നൊടൊത്തു തിരിച്ചെത്തി ശ്രീരാമൻെറ
പദയുഗംപണിഞ്ഞവരുല്ലാസമാർന്നാർ.
അരുളിനാൻ ദയാമൂർത്തി: ''യുഷ്മദീയബലംമൂല–
മരാതിയെസ്സംഹരിപ്പാൻ സംഗതിയായി.
ലങ്കാരാജ്യം വിഭീഷണന്നേകുവാനും കഴിഞ്ഞല്ലോ
നിങ്ങളുടെ കീർത്തിയെന്നും പരക്കും പാരിൽ.
ഭവാന്മാർതൻ യശസ്സെൻെറ പേരിനോടു കൂട്ടിച്ചേർത്തു
ദിവസവും പാടുന്നവൻ ഭവാബ്ധിതാണ്ടും.''
അബ്ജോജാക്ഷനരചെയ്ത വിനയമഞ്ജുളവാക്യം
കർണ്ണാമൃതമായിത്തീർന്നു കപികൾക്കെല്ലാം.
പ്രീതനായി മാരുതിയെ വിളിച്ചോതീ രഘുനാഥൻ:
''സീതയോടീ വിശേഷങ്ങൾ പറയൂ വേഗം.
നിശാചരപുരിയിങ്കലമരുന്ന മൈഥിലിതൻ
കുശലവുമന്വേഷിച്ചു തിരിച്ചുപോരൂ.''

പട്ടണത്തിൽ പ്രവേശിച്ച ഹനുമാനെസ്സൽക്കരിപ്പാ–
നൊട്ടനേകമരക്കന്മാരടുത്തുകൂടി.
മാനിതനായ്ത്തീർന്ന വീരരാമദൂതപ്രവീണനെ–
ജ്ജാനകിതൻ സമീപത്തു നയിച്ചു പിന്നെ.
ഭക്തിപൂർവ്വം വണങ്ങിനാൻ മാരുതിയുമത്തുനേരം
ഭർത്തൃദൂതനെന്നറിഞ്ഞു ചോദിച്ചു തന്വി:
''പ്രഭുവിന്നുമനുജന്നും വാനരർക്കും സുഖമാണോ,
ശുഭവാർത്തയെന്തെങ്കിലും ചൊല്ലുവാനുണ്ടോ?''

''കുശലിയായ് വർത്തിക്കുന്നു തിരുവടിയെല്ലാംകൊണ്ടും
ദശകണ്ഠൻ ഹതനായി രാമബാണത്താൽ.
പട്ടംകെട്ടി രാജാവായി വിഭീഷണവീരൻതന്നെ–
ക്കഷ്ടകാലം കഴിഞ്ഞെന്നു കരുതാമമ്മേ!''

വാക്കിവണ്ണമമൃതംപോലാഞ്ജനേയനരചെയ്തു
കേൾക്കുകയാലാനന്ദാശ്രു ചൊരിഞ്ഞു ദേവി.
മാനിനിയാളുരചെയ്താൾ പുളകംപൂ''ണ്ടനിലജ,
ഞാനിതിന്നു പകരമായെന്തു നല്കീടും?
ത്രിഭുവനതലങ്ങളിലെങ്ങുമില്ല നീയിച്ചൊന്ന
ശുഭകരവാണിപോലെ നല്ലതായൊന്നും.''
വായുപുത്രനുണർത്തിച്ചാൻ: ''എനിക്കിനിയെന്തുവേണം?
സ്വവീയശക്തിപ്രഭാവത്താൽ ശത്രുസൈന്യത്തെ
വിജയിച്ചു വിളങ്ങുന്ന രാമഭദ്രസ്വാമിതന്നെ
നിജസഗർഭ്യനോടൊത്തു കണ്ടതെൻ പുണ്യം.''

''ഹനുമാനേ, മകനേ, നീ ഗുണനിധിയായ്‌വരട്ടെ;
മനുവംശനാഥപ്രീതിപാത്രമാകട്ടെ!
മരതകമനോജ്ഞമത്തിരുവുടലൊന്നു കാണ്മാൻ
മരുദാത്മതനൂജ, നീ മാർഗ്ഗമുണ്ടാക്കൂ.''
എന്നു കേട്ടു വിടവാങ്ങിപ്പുറപ്പെട്ടു കപിവീരൻ
ചെന്നു രാജീവാക്ഷനോടു വൃത്താന്തം ചൊന്നാൻ.
മൈഥിലിതൻ മനോരഥം കേട്ടനേരം രഘൂത്തമൻ
യാതുധാനപതിയോടുമംഗദനോടും
അരുളിച്ചെയ്യുകയായി: ''പവനപുത്രനോടൊത്തു
പുരംപൂകിയാനയിപ്പിൻ സീതയെ നിങ്ങൾ.''

വൈകിടാതെ പുറപ്പെട്ടു നിയോഗത്താലവരെല്ലാം
വൈദേഹിയെച്ചെന്നു കണ്ടു വാർത്ത കേൾപ്പിച്ചാർ.
വിഭീഷണകല്പനയാൽ ജാനകിയെക്കുളിപ്പിച്ചു
വിഭൂഷകളണിയിച്ചു രാക്ഷസസ്ത്രീകൾ.
ഒരുക്കിയ ശിബികയിൽ പ്രസന്നയായ് ഭർത്തൃപാദം
സ്മരിച്ചുകൊണ്ടെഴുന്നള്ളി പാവനഗാത്രി.
അകമ്പടിസേവിക്കയായ് വേത്രമേന്തിയനേകംപേ-
രകക്കാമ്പിലുയരുന്ന ഹർഷവുമായി.
കോസലേശശരീരങ്ങളെക്കണ്ടു കണ്ണുകുളിർപ്പിപ്പാ-
നാശപൂണ്ടു കീശവൃന്ദമടുത്തുകൂടി.
അക്ഷമപൂണ്ടണയുന്ന മർക്കടസംഘത്തെയെല്ലാം
രക്ഷകന്മാരാട്ടിപ്പായിച്ചകററിനിർത്തി.
കപിവൃന്ദകൗതുകത്തിന്നുപശാന്തിവരുത്തുവാൻ
കൃപയാർന്നു രാമചന്ദ്രൻ കല്പിച്ചാനപ്പോൾ:
''ശിബികയിൽനിന്നിറങ്ങി നടക്കട്ടെ ജനകജ;
കപികളിന്നമ്മയെപ്പോൽ കണ്ടുകൊള്ളട്ടെ.''
വാനരന്മാർക്കുളവായി സീമയററ പരിതോഷം
വാനവന്മാർ പുഷ്പമാരി പൊഴിച്ചുനിന്നു.
പരിശുദ്ധി തെളിയിപ്പാനവനിജയ്ക്കാദ്യമഗ്നി-
പരീക്ഷയാണുത്തമമെന്നുറച്ചു രാമൻ,
ശങ്കപൂണ്ടു മട്ടിലെന്തോ നിർദ്ദയവാക്കുരച്ചപ്പോൾ
സങ്കടത്തിലകപ്പെട്ടു കേട്ടവരെല്ലാം.
ദയിതന്റെ നിയോഗത്തെബ്ബഹുമാനിച്ചതുനേരം
പ്രയതശീലയാം സീത ചൊല്ലിനാളേവം:
''ഉഗ്രധർമ്മപരീക്ഷയ്ക്കു സാക്ഷിയാകു കുമാര, നീ-
യഗ്നികുണ്ഡമതിവേഗം ജ്വലിപ്പിച്ചീടു.''

നീതിധർമ്മവിവേകങ്ങളിണങ്ങുമീ വചനങ്ങൾ
കാതിലേല്ക്കെക്കുമാരന്നു കണ്ണുനീർ മുററി.

വയ്യാതായി പൂർവ്വജനോടൊരു വാക്കുമുരചെയ്യാൻ
കൈയുംകെട്ടി നിന്നുപോയി പാവപോൽ വത്സൻ.

മുഖംനോക്കിയഗ്രജൻെറ ഭാവമറിഞ്ഞിന്ധനത്താൽ
ദഹനനെജ്ജ്വലിപ്പിച്ചു താന്തസർവ്വാംഗൻ.

ആളിക്കത്തും വഹ്നി കണ്ടു ഭീതിയേതുമേശീടാതെ
നാളീകാക്ഷിയാനന്ദംപൂണ്ടുരച്ചാളേവം:

''ഉക്തികൊണ്ടുമുള്ളുകൊണ്ടും കർമ്മംകൊണ്ടു,മബല ഞാൻ
നക്തംദിവം രഘുരാജസ്വാമിയെയെന്യേ,

അപരനെശ്ശരണമായ് വരിച്ചിട്ടില്ലെന്നിരിക്കി-
ലനല, നീ ചന്ദനംപോൽ കുളിർമ്മനല്കൂ.''

പ്രാണനാഥസ്മരണയോടഗ്നികുണ്ഡംതന്നിൽ വീണ
ജാനകിക്കു കുളിരേകീ ശിഖകളെല്ലാം.

സുശീലതൻ പ്രതിബിംബം, ഭുവനാപവാദം, രണ്ടും
കൃശാനുവിലെരിഞ്ഞുപോയെന്നതേവേണ്ടു.

വിഹായസ്സിലിതു കണ്ടു നിന്നിരുന്ന ദേവന്മാരും
മഹാസിദ്ധജനങ്ങളും മഹർഷിമാരും.

ലോകവേദപ്രഖ്യാതയാം ദുഗ്ദ്ധവാർദ്ധിതനൂജയെ
വൈകുണ്ഠൻെറ കരങ്ങളിൽസ്സാഗരംപോലെ,

ഇന്ദിരയാം ജാനകിയെ ശ്രീരാമൻെറ തൃക്കൈകളിൽ
വഹ്നിദേവൻ സമർപ്പിച്ചാനാദരപൂർവ്വം.

രാമവാമഭാഗത്തപ്പോൾദ്ദേവി സീത വിരാജിച്ചു
ശ്യാമപത്മനികടത്തിൽ സ്വർണ്ണാബ്ജംപോലെ.

വിണ്ണിൽനിന്നു വിമാനസ്ഥസുരനിര പൂചൊരിഞ്ഞു
കിന്നരന്മാർ പാടി,യാടീ സുന്ദരിമാരും.

മൈഥിലിയോടൊത്തുചേന്ന കോസലേന്ദ്രകുമാരനു
പ്രീതിപൂർവ്വം കപിവൃന്ദം മംഗളംനേന്നു.

ഇന്ദ്രസൂതൻ വിടവാങ്ങി മടങ്ങിനാനതുനേരം
വൃന്ദാരകസ്തോത്രഘോഷം മാറെറാലിക്കൊണ്ടു:

''ദീനബന്ധോ, ദയാമൂർത്തേ, രാമദേവ, ഭവാനിന്നു
വാനവരിൽക്കൃപാവൃഷ്ടി ചൊരിഞ്ഞുവല്ലോ.

അതികാമി, വിശ്വദ്രോഹതൽപരനിട്ടശകണ്ഠൻ
ഹതനായി സ്വകീയമാം പാതകത്താലേ.

അവിടുന്നു സമത്രൂപനവിനാശി പരബ്രഹ്മ-
മവികാരിയുദാസീനൻ നിഷ്കളൻ നിത്യൻ

ഗുണഹീനൻ ദയാമയനനാമയൻ ശക്തിരൂപൻ
അനവദ്യനനുപമനജിതനേകൻ.

മീനകൂർമ്മവരാഹങ്ങൾ നൃസിംഹവുമായിതങ്ങു
മാണിയായി, പാരശ്വധരാമനുമായി.

ആതങ്കത്തിലമരന്മാരകപ്പെട്ടനേരത്തെല്ലാം
ജാതനായിസ്സംരക്ഷിച്ചതവിടുന്നല്ലേ?

കുമതിയിദ്ദശകണ്ഠൻ കാമലോഭമദമഗ്ന–
നമരവിദ്രോഹി നീചനെന്നിരുന്നിട്ടും

പരമപാവനമായ മോക്ഷസ്ഥാനം തിരുവടി–
യരുളിയതടിയങ്ങൾക്കാശ്ചര്യം ദേവ!

നിരന്തരസംസാരത്തിൽപ്പെട്ടു നട്ടന്തിരികയാൽ
പരന്ധാമവിമുഖരായ് വർത്തിച്ചു ഞങ്ങൾ.

സ്വാർത്ഥചിന്താരതരായിബ്ഭക്തിഭാവം നശിപ്പിച്ചു–
തോർത്തു ഞങ്ങൾക്കുദിക്കുന്നു സങ്കടം നാഥ!

ഇന്നു ഞങ്ങളറിയുന്നു ശരണമിച്ചരണമാ–
ണെന്നു ദേവ, കനിവോടേ കാത്തരുളേണം.''

കരംകൂപ്പിസ്സുരസംഘം നിന്നിടുമ്പോൾ നിർഗ്ഗളിച്ചു
വിരിഞ്ചകണ്ഠത്തിൽനിന്നുമദ്ഭുതപ്രേമം:

''ജയരാമ, നിരന്തരസുഖാധാരരഘുവീര,
ജയചാപബാണധര, രാഘവ, ദേവ!

ഉഗ്രഭവവാരണത്തെ നിഗ്രഹിക്കും കേസരി നീ;
സദ്ഗുണത്തിൻ സമുദ്രം നീ നാഗരനാഥൻ.

രമ്യകോടി മന്മഥാംഗസൗഭഗാലങ്കൃതദേഹ,
നിന്മഹിമ കീർത്തിക്കുന്നു സൂരികളെല്ലാം.

പന്നഗത്തെഗ്ഗരുഡൻപോലവിടുന്നു പിടികൂടീ
പംക്തികണ്ഠനിശാചരവീരനെദ്ദേവ!

സുജനരഞ്ജന, ശോകഭഞ്ജന, ഹേ ഗതക്രോധ,
സുഖദവിജ്ഞാനമൂർത്തേ, വിജയിച്ചാലും.

ലോകഭാരം നീക്കിക്കൊൾവാനുദാരമാമവതാരം
സ്വീകരിച്ച ഗുണപുഷ്പാരാമമേ, വെല്ലു.

അജന്മാവായനാദിയായ് വ്യാപകനായേകനായി
വിജയിക്കുമങ്ങയെ ഞാൻ നമസ്കരിപ്പൂ.

രഘുവംശവിഭൂഷണ, ദൂഷണഹന്താവേ, രാമ,
വിഭീഷണന്നങ്ങു നല്കീ ചക്രവർത്തിത്വം.

ഗുണജ്ഞാനഭണ്ഡാരമായഭിമാനരഹിതനാ–
യനഘനായ് വിളങ്ങുന്നു നിന്തിരുമേനി.

ഭുജദണ്ഡപ്രതാപത്താൽ ഖലദണ്ഡധരനായി
വിജയിക്കും ഭവാനെ ഞാൻ നമിപ്പൂ നിത്യം.
അമേയം നീ കൃപാവർഷം പൊഴിക്കുന്നു ദീനന്മാരിൽ
രമായുക്തനങ്ങയെ ഞാൻ നമിപ്പൂ നിത്യം.
കടത്തുന്നു സംസാരാബ്ധി, സർവ്വമൂലകാരണൻ നീ—
യൊടുക്കുന്നു മനോജാതമാലിന്യമെല്ലാം.
വില്ലുമമ്പുമമ്പുറയും വഹിക്കുന്ന മഹാവീര,
ഫുല്ലരക്ത പങ്കജാക്ഷ, രാജരാജേന്ദ്ര,
ശ്രീരമണ, മനോഹര, സുഖവാസമന്ദിരമേ,
മാരമദമമതാദിയകററുവോനേ,
അനവദ്യനഗോചരനഖണ്ഡൻ ശാശ്വതരൂപ—
നവിടുന്നു ജയിക്കുന്നു സമസ്തരൂപൻ.
ആതപത്തോടഭിന്നനും ഭിന്നനുമായ് വിളങ്ങുമ—
ദ്വാദശാത്മാവെന്നപോലെ നീ ജയിക്കുന്നു.
ചരിതാർത്ഥരത്രേ നിൻെറ കിങ്കരരാം വാനരന്മാർ
നിരന്തരം തവാനനം കാണുകമൂലം.
ദേവദേഹം കൈവരിച്ചും സംസാരത്തിലകപ്പെട്ടു
ജീവിക്കുന്ന ഞങ്ങളെല്ലാം ഹതഭാഗ്യന്മാർ.
വിപരീതഗതിയാളും ഭേദബുദ്ധി നശിപ്പിപ്പാൻ
കൃപയുണ്ടാകണമെന്നു നേരുന്നേനിപ്പോഠം.
ഭുജിക്കുന്ന ദുഃഖങ്ങളും സുഖങ്ങളെന്നറിഞ്ഞിനി—
ബ്ഭജിക്കുവാനനുഗ്രഹമരുളിടേണം.
വഞ്ചകരെദ്ധ്വംസിക്കുന്ന വസുന്ധരാഭൂഷണമേ,
നിഞ്ചരണം സേവിക്കുന്നു ഗൗരീശസർവ്വന്മാർ.
താവകാംഘ്രിപ്രേമമെന്ന വരമെനിക്കരുളേണം
ഭുവനന്മാർക്കണിമുത്തേ, മംഗലസത്തേ!''

പ്രേമബാഷ്പം തുളുമ്പുന്ന കണ്ണുകളാൽ നോക്കിനിന്നു
രാമനെയാ ബ്രഹ്മദേവൻ രോമാഞ്ചത്തോടേ.
പൂജനീയസന്ദർഭത്തിലെഴുന്നള്ളി ദശരഥ—
രാജരാജശിരോരത്നം രാമനെക്കാണ്മാൻ.
ആനന്ദാശ്രുപൊഴിക്കുന്ന പിതാവിൻെറ ചരണത്തിൽ
മാനവേന്ദ്രകുമാരന്മാർ സാഷ്ടാംഗം വീണാർ.
അനുഗ്രഹിച്ചവനീശനാമോദത്തിലാറാടുമ്പോ—
ഴുണർത്തിച്ചാൻ സുകുമാരരൂപനാം രാമൻ:

''അവിടത്തെസ്സുകൃതത്തിൻ പ്രഭാവത്താലത്രേ ഞാനി—
ന്നജയ്യനാം രാവണനെക്കൊന്നതെൻ താത!''

പുത്രവാക്യം കേട്ടനേരം വാത്സല്യത്താൽ തരളിത—
ചിത്തനായ നൃപതീന്ദ്രൻ പുളകംചാർത്തി.
ധരിത്രീതൻ ഭാരംതീർത്ത നന്ദനനിൽ പ്രേമം തൂകി—
ത്തിരിച്ചെഴുന്നരുളിനാനവനീനാഥൻ.
കുശലിയായ്ജ്ജയിക്കുന്ന രാമചന്ദ്രൻതന്നെ നോക്കി—
ക്കുലിശധാരിയാമിന്ദ്രൻ സ്തുതിച്ചാനപ്പോരം:

''ജയരാമ, സൗഭഗത്തിൻനിലയമേ, നമിക്കുന്ന
ജനങ്ങരംക്കു ശാന്തിനല്കും കരുണാസിന്ധോ!
കുലവില്ലും സായകവും നിഷംഗവുമേന്തും നാഥ,
തുലയററ ബലമങ്ങു തെളിയിച്ചല്ലോ.
ഖരദൂഷണാദി നിശാചരരെല്ലാം ഹതരായി;
ഖലനായ രാവണനും വധിക്കപ്പെട്ടു.
സുരന്മാരിന്നതുമൂലം സനാഥരായ്ച്ചമഞ്ഞല്ലോ
ധരാഭാരമൊഴിച്ചോനേ, വിജയിച്ചാലും.
അത്യുദാരം നിന്മഹിമയപാരവിസ്തൃതം ദേവ
ദൈത്യവംശം ശിഥിലമായ്ക്കഴിഞ്ഞുവല്ലോ.
ലങ്കാനാഥൻ ബലമത്തൻ സുരനരവർഗ്ഗങ്ങളെ—
ത്തൻകരശക്തിക്കുകീഴിലൊതുക്കിനിർത്തി.
അന്യദ്രോഹനിരതനായ് വിഹരിച്ച ദുഷ്ടന്നു തൻ
ദുന്നയത്തിൻ ഫലം കിട്ടീ നിൻ പ്രഭാവത്താൽ.
ഉടയോനേ, ചിന്തിച്ചു ഞാൻ നാകനാഥനിന്ദ്രനോടു
കിടനില്ലാനാരുമില്ലെന്നഹങ്കാരത്താൽ.
ഇന്നു നിന്റെ പദപത്മം കാണുകയാൽ ഗർവ്വഭംഗം
വന്നു ചിത്തം സമാധാനപൂർണ്ണമായ്ത്തീർന്നു.
ദുർഗ്രഹമാണെന്നു വേദമനുദിനം ഘോഷിക്കുന്ന
നിർഗ്ഗുണബ്രഹ്മത്തെയന്യരാനമിക്കട്ടെ;
ഭഗവാനായ് വിളങ്ങുന്ന കോസലദേശാധിപനെ,—
സ്സഗുണനെ,സ്സേവിക്കയാണെനിക്കു കാമ്യം.
ജാനകിയും ലക്ഷ്മണനുമൊന്നിച്ചങ്ങെൻ ഹൃദയത്തിൽ
വാണുകൊരംവാൻ കനിയേണം രമാനിവാസ!
കിങ്കരനായ് ഗണിച്ചെന്നെബ്ഭക്തിനല്കിപ്പോററീടേണം
നിൻകഴലിൽപ്പതിക്കുന്നേനാനന്ദമൂർത്തേ!
കാമകോടിപ്രഭചേരും കമനീയകളേബര,
ഭൂമിയിങ്കൽ നരനായിപ്പിറന്ന ദേവ,
ഉൽപലാക്ഷ, കരണീയമെന്താണെന്നു ദയാപൂർവ്വം
കല്പിക്കുമാറാകവേണം നേർന്നുകൊള്ളുന്നേൻ.''

അരുളംചെയ്താൻ കരുണേശൻ: ''കിടക്കുന്ന രണഭൂവിൽ—
സ്സുരനാഥ, ഹതരായ കപികളേറെ.
മമഹിതത്തിന്നുവേണ്ടി മരിച്ചോരാണിവരെല്ലാ—
മമൃതത്താലുയിർ നല്കിയെഴുന്നേല്പിക്കു.''

ഗഹനമീ വചനത്തിൻ പൊരുളെന്തെന്നറിയുവാൻ
മഹാമുനിസത്തമർക്കേ സാദ്ധ്യമാസ്സുമീശ്രു.
നിഗ്രഹാനുഗ്രഹകർത്താവോർത്തിരിക്കാം, 'ലഭിക്കട്ടെ
സ്വർഗ്ഗരാജാവിനും മാന'മെന്നു തന്നുള്ളിൽ.
സുധതൂകി ജീവിപ്പിച്ചു വാനരരെശ്ശചീനാഥൻ
സുകൃതികളവരെത്തി രാമപാർശ്വത്തിൽ.

കീർത്തനീയചരിത്രനായ് വിളങ്ങുന്ന രാമനെപ്പോ—
ലാർത്തരക്ഷാചതുരനായാരൊരാളുള്ളൂ?

എഴുന്നള്ളിയതുനേരമവിടേക്കു പുരവൈരി
തൊഴുകൈയോടറിയിച്ചാൻ ഗദ്ഗദകണ്ഠൻ:
''പള്ളിവില്ലുമമ്പുമേന്തും രഘുനാഥ, ഭവാനെന്നെ—
യുള്ളലിഞ്ഞു രക്ഷിച്ചാലും പ്രണതബന്ധോ!
ശങ്കാരണ്യമഹാനല, മോഹമേഘപ്രഭഞ്ജന,
നിൻകാലിണയാശ്രയം മേ സുരരഞ്ജന!
അഗുണസഗുണ ഗുണമന്ദിര, ഹേ, സുന്ദരാംഗ,
ഭ്രമതിമിരോച്ചാടനനിപുണഭാനോ!
കാമക്രോധമദഗജപഞ്ചാനന, ഭക്തചിത്ത—
കാനനത്തിൽ വസിപ്പോനേ, വിജയിച്ചാലും.
വിഷയാശാപുഞ്ജകഞ്ജവിപിനമേ, മഹോദാര,
തുഷാരശോഭനസൗഖ്യദാതാവേ, വെല്ക.
ഘോരഭവവാരിരാശി മഥിക്കുന്ന മന്ദരമേ,
തീരമണഞ്ഞീടാനെന്നെ നയിക്ക നാഥ!
ശ്യാമഗാത്ര, രാജീവാക്ഷ, ദീനബന്ധോ, ഭക്തപാല,
മാമകാന്തഃകരണത്തിൽ വാണരുളേണം.
ഋഷിമനോരഞ്ജന, ഭൂവലയത്തിൻ വിഭൂഷണ,
തുളസീദാസൻെറ നാഥ, വിജയിച്ചാലും.
കോസലത്തിലവിടത്തെയഭിഷേകം നടക്കുമ്പോൾ
ദാസനാം ഞാനെത്തിക്കൊള്ളാമാനന്ദമുണ്ടാൻ.''

വാമദേവൻ മറഞ്ഞപ്പോഴടുത്തെത്തി വിഭീഷണൻ
രാമപാദം കുപ്പിനിന്നു ചൊല്ലിനാൻ മന്ദം:
''അടിയനൊന്നുണർത്തിപ്പതവിടുന്നു കേട്ടു, വേണ്ടം—
പടിക്കളു നിറവേററാനതിപ്പു ദേവ!

രാവണനെക്കുലത്തോടേ നിഗ്രഹിച്ച തിരുമേനി;
താവകസദ്യശസ്സിനാൽ പൂരിതം വിശ്വം.

ഹീനബുദ്ധി, ദീനദീനൻ, മലിനൻ ഞാനെന്നാകിലും
മാനവേന്ദ്ര, ഭവാനെന്നിൽക്കനിഞ്ഞുവല്ലോ.

ഈ വിനീതനപേക്ഷിപ്പു പരിശുദ്ധമാക്കിടേണം
ചേവടിസ്പർശത്താലെന്റെ മന്ദിരമിപ്പോൾ.

സ്നാനംചെയ്തു രണശ്രമമപാകരിച്ചവിടുന്നു
വാണരുളാൻ കനിയുകിലനുഗ്രഹം മേ.

എന്റെ കോശമെന്റെ ഗേഹമെന്നുവേണ്ടാ സർവ്വസ്വവു–
മെൻ പുരാന്റെ ചരണത്തിൽ കാഴ്ചയായ് വെയ്പൂ.

ഇഷ്ടംപോലെ ദാനംചെയ്യാമവിടേക്കിച്ചൊന്നതെല്ലാം
കഷ്ടപ്പെട്ട കപികൾക്കു സന്തോഷമാവും.

ഭവദീയനാക്കിയാലുമിജ്ജനത്തെയാദ്യം, പിന്നെ–
യിവനൊത്തങ്ങയോദ്ധ്യയ്ക്കു തിരിക്കാം ദേവ!''

തൊഴുകൈയോടേവം ചൊന്ന ഭക്താഗ്രിമൻതന്നെക്കണ്ടു
മിഴികളിൽബ് ഭഗവാനു നിറഞ്ഞു ബാഷ്പം.

ഭക്തബന്ധുവുരചെയ്താൻ: ''ആശരേന്ദ്രതിലകമേ,
യുക്തമത്രേ ഭവാൻ ചൊന്ന വിനീതവാക്യം.

നിന്മഹത്താം കോശം വേശ്മമൊക്കെയുമെൻവകയത്രേ
സമ്മതിക്കാമെങ്കിലും നീയൊന്നിതു കേൾക്കു.

എന്നനുജൻ ഭരതന്റെ നിലയോർത്തുനോക്കുന്നേര–
മിന്നു മാത്ര കല്പമായിത്തീർന്നുപോകുന്നു.

ഹാ! മഹർഷിവേഷംപൂണ്ടു കൃശശരീരനായെന്റെ
നാമമന്ത്രമുരുവിട്ടു ജീവിപ്പൂ വത്സൻ.

കാലമൊട്ടും കളയാതക്കുമാരനെക്കാണാൻ മാർഗ്ഗ–
മാലോചിച്ചു നിശ്ചയിച്ചാലതൃപകാരം.

അവധിയും കഴിഞ്ഞാണങ്ങെത്തിടുന്നതെന്നുവന്നാ–
ലവനെ ഞാൻ ജീവനോടേ കാണുകയില്ല.

ഭവാനെന്നെ മറക്കാതെ കല്പകാലം രാജ്യം വാഴ്ക;
ശിവങ്കരമുക്തി നേടുമതിന്നുശേഷം.''

ഭരതന്റെ നിഷ്കളങ്കപ്രേമമോർത്തു തിരുമെയ്യിൽ
നിരന്തരം പുളകങ്ങൾ മുളയ്ക്കയായി.

തിരുമൊഴി കേട്ടനേരം ഹനുമാനും വിഭീഷണനും
ഹരിഗുണംവാഴ്ത്തിനിന്നാർ മർക്കടന്മാരും.

അപ്പൊഴുതേ ലങ്കപൂകി മണിവസ്ത്രനികരങ്ങൾ
പുഷ്പകത്തിൽ കരയേററിക്കബ്ബുരനാഥൻ

തിരിച്ചെത്തി പ്രഭുവിൻെറ പാദപത്മം വന്ദിച്ചപ്പോഠം
ചിരിച്ചുകൊണ്ടുരചെയ്താൻ പുഷ്കരനേത്രൻ:
''കയറുക സുഹൃത്തേ, നീ വിമാനത്തിലാദ്യം, പിന്നെ–
ക്കപികഠംക്കായ് വിതറുക വസ്ത്രരത്നങ്ങഠം.''

രഥമേറി വിഭീഷണൻ വസനരത്നങ്ങഠം വാരി–
പ്പൃഥിവിയിൽത്തുരുതുരെ വർഷിക്കയായി.
ഹിതംപോലെ മക്കടരസ്സമ്മാനങ്ങഠം കൈക്കൊണ്ടപ്പോഠം
കുതുകവുമാഹ്ലാദവുമലയടിച്ചു.
മണപ്പിച്ചു മനോഹരമണികളങ്ങേതാനും പേ–
രിണങ്ങാതെ താഴത്തേക്കു വലിച്ചെറിഞ്ഞു.
അതു കണ്ടു രഘുവംശമണികളും ജാനകിയും
സ്മിതസുധ പൊഴിച്ചങ്ങു രസിച്ചുനിന്നു.
മഹർഷീന്ദ്രധ്യാനത്താലും സുഗമ്യനല്ലാത്ത ദേവൻ,
നിഗമങ്ങഠം 'നേതിനേതി' വർണ്ണിക്കും നാഥൻ,
കൃപാസിന്ധു ഭഗവാനക്കപികളോടൊത്തുചേന്നു
കൃതാത്ഥനായ് വിനോദിപ്പതെന്തൊരാശ്ചര്യം!
കേഠംക്ക ദുർഗ്ഗേ, യോഗം ദാനം ജപം തപസ്സൊന്നുംതന്നെ
കേവലപ്രേമത്തിനൊപ്പമുത്തമമല്ല.
കരഗതവസ്ത്രങ്ങളും മണികളും ചാത്തിക്കൊണ്ടു
കുരങ്ങന്മാർ ചെന്നനേരം ചിരിച്ചു രാമൻ.
അലിവാന്നു പിന്നെച്ചൊന്നാൻ: ''പ്രിയപ്പെട്ട വാനരരേ,
നിലയംപൂകുവിൻ നിങ്ങളിനി വൈകാതെ.
മറക്കൊല്ല നിങ്ങളെന്നെയൊരുനാളും മിത്രങ്ങളേ,
മരിപ്പോളമാരെയും മേൽ ഭയപ്പെടേണ്ടാ.''

ശോകമഗ്നഹൃദയരായ് നിന്നുപോയ വാനരന്മാർ
കൈകഠംകൂപ്പിക്കരുണമാംവിധത്തിലോതി:
''അരുളപ്പാടടിയങ്ങഠംക്കനുഗ്രഹമാണെന്നാലു–
മതു കേട്ടു തളന്നുപോയിജ്ജനം നാഥ!
ത്രിഭുവനപതിയാകുമവിടുന്നു ദാസന്മാരാം
കപികളെക്കൃതകൃത്യരാക്കിയീ വാക്കാൽ.
കുരങ്ങന്മാക്കെന്തുചെയ്യാൻ കഴിയുമങ്ങേക്കുവേണ്ടി;
ഗരുഡനു തുണനല്ലാൻ കൊതുകിന്നാമോ?''
ഗൃഹങ്ങളിൽത്തിരിച്ചെത്താനാശയില്ലാതഹോ! ശാഖാ–
മൃഗങ്ങളങ്ങനെ നിന്നു രാമാസ്യം നോക്കി.
രാമചന്ദ്രപ്രേരണയാലൊടുവിലക്കപിവൃന്ദം
ശ്രീമയമാം പദംകൂപ്പി മടങ്ങിപ്പോയി.

വാനരേശൻ സുഗ്രീവനും ജാംബവാനും ഹനുമാനും
വാരിധിയിൽച്ചിറയിട്ട ശില്പീന്ദ്രന്മാരും,

വിഭീഷണഭൂപാലനമുജ്ജ്വലമാം ഭക്തിമൂലം
വിഷാദംപൂണ്ടരികത്തു നില്പതു കാണ്കെ,

പുരുപ്രേമനിധി രാമനവരെയും തേരിലേററി-
പ്പുറപ്പെട്ടാനുദീചിയാം ദിക്കിലേക്കപ്പോഠം.
വിമാനത്തിലൊരുക്കിയ മഞ്ജുസിംഹാസനംതന്നിൽ
വിളങ്ങിനാൻ കോസലേശൻ ജാനകീയുക്തൻ;

സ്വർണ്ണശൈലശിഖരത്തിൽക്കോമളമാം നീലമേഘം
മിന്നലൊത്തു മോഹനമായ് ശ്ശോഭിക്കുംപോലെ.

അനിലവേഗത്തിൽപ്പാഞ്ഞു പുഷ്പകത്തേരതുനേര-
മമരന്മാർ സുമവൃഷ്ടിപൊഴിച്ചു നീളെ.

പരിമളം പരത്തുന്ന പവമാനൻ ചുററി വീശി
സരോവരസരിത്തുകഠം നിർമ്മലമായി.

കാണപ്പെട്ടു മംഗലത്തെസ്സൂചിപ്പിക്കും ശകുനങ്ങഠം
പൂണകയായ് വിമലത്വം ദിക്കുകളെല്ലാം.

രമണിയോടരുഠംചെയ്താൻ ശ്യാമപങ്കേരുഹനേത്രൻ:
''രണനിലം കണ്ടുകൊഠംക ദേവി വൈദേഹി!

ആഹവത്തിലിവിടെവെച്ചാശരേന്ദ്രവീരപുത്രൻ
മേഘനാദൻ ഹതനായി വത്സനാൽബ് ഭദ്രേ!

ഹനുമാനും താരേയനും നിഗ്രഹിച്ച രാക്ഷസന്മാ-
രതാ വീണു കിടക്കുന്നു മലകഠംപോലെ.

ദേവദ്രോഹമനുഷ്ഠിച്ച സോദരന്മാർ കുംഭകർണ്ണ-
രാവണന്മാരിവിടെവെച്ചാഹതരായി.

വാനരന്മാർ സമുദ്രത്തിൽത്തീർത്ത സേതു കാണുന്നീലേ,
ഞാനവിടെ പ്രതിഷ്ഠിച്ച ശങ്കരബിംബം.''

എന്നു ചൊല്ലിത്തലതാഴ്ത്തി വണങ്ങിനാൻ ഭൂതേശനെ-
സ്സുന്ദരിയാം മൈഥിലിയും കരങ്ങഠം കൂപ്പി.

കാനനത്തിൽ നിവസിച്ച വിശ്രമസ്ഥാനങ്ങളെല്ലാം
ജാനകിയെക്കാട്ടി, രാമൻ നാമവും ചൊല്ലി.

ദണ്ഡകത്തിലഗസ്ത്യാദി മാമുനിമാർ തപംചെയ്യും
പർണ്ണശാലാപ്രദേശങ്ങഠം കാണിച്ചു പിന്നെ.

കലിയുഗപാപഭാരമകററുന്ന യമുനയെ-
ക്കമലനേത്രസ്സു കാട്ടിക്കൊടുത്തു ദേവൻ.

പരമപാവനിയായ ഗംഗയേയും കാട്ടിക്കൊണ്ടു
ശിരസാ വന്ദിച്ചുകൊഠംവാനുപദേശിച്ചു.

ആർത്തിപോക്കും പുണ്യസ്ഥാനം തീർത്ഥരത്നം പ്രയാഗയും
കീർത്തനീയത്രിവേണിയും കാട്ടിനാൻ പിന്നെ.
അയോധ്യയെ നോക്കിച്ചൊന്നാൻ: ''താപത്രയനാശനമായ്
ജയിക്കുന്ന മഹാപുരമിതാണു ഭദ്രേ!''

നതശീർഷൻ പ്രഭുവിന്നു പുളകിതമായി മേനി
നയനങ്ങളശ്രുവാർത്തു; കുളിർത്തു ചിത്തം.
ത്രിവേണിയിൽ സ്നാനംചെയ്തു പരിവാരസമേതനായ്
ശിവങ്കരകർമ്മങ്ങളും നടത്തി നാഥൻ.
വായുജനോടരുളിനാൻ: ''ബ്രഹ്മചാരിരൂപം പൂണ്ടു
നീയയോധ്യാപുരത്തിലേക്കെത്തുക വേഗം.
സുഖമാണു നമുക്കെന്നു ഭരതനെയറിയിച്ചു
സകലവുമറിഞ്ഞിങ്ങു മടങ്ങിപ്പോരൂ.''
മരുൽപുത്രൻ മറഞ്ഞപ്പോഴെഴുന്നള്ളി രാമചന്ദ്രൻ
ഭരദ്വാജമഹർഷിതന്നാശ്രമഭൂവിൽ.
സോപചാരം സ്വീകരിച്ചു പൂജചെയ്താൻ യഥായോഗ്യം
താപസേന്ദ്രൻ പ്രഭുവിന്നു മംഗളംനേർന്നാൻ.
പുഷ്കലമാം പ്രണയത്തോടനുയാത്ര ചെയ്തശേഷം
പുഷ്പകത്തിൽക്കരയേററിത്തിരിച്ചു പോയാൻ.
മാനവേന്ദ്രാഗമം കേട്ടക്കെശ്ശൃംഗിവേരപുരനാഥൻ
'തോണി' 'തോണി'യെന്നുറക്കെ വിളിച്ചുകൂവി.
ചാരുഗംഗ കടന്നപ്പോൾ സാരസാക്ഷനിയോഗത്താൽ
തീരഭൂവിൽത്താണുനിന്നു പുഷ്പകയാനം.
വാനവഗംഗയെക്കുപ്പിയുപാസിച്ചു വിനീതയാം
ജാനകിക്കു ഭാവുകങ്ങളരുളീ ദേവി.
പാഞ്ഞുചെന്ന ഗുഹനപ്പോൾ പതിക്കുകയായി സീതാ–
പാഥോജാക്ഷപദങ്ങളിലാവേശത്തോടേ.
തൃക്കരംകൊണ്ടെഴുന്നേല്പിച്ചവനെത്തൻ മാറിൽ ചേർത്താൻ
ഭക്തബന്ധു, സമദർശി, വാരിജനേത്രൻ.
സുഹൃത്തിൻെറ കുശലങ്ങളന്വേഷിച്ചു രാമനോടു
ഗുഹൻ ചൊന്നാൻ ഭക്തിരമ്യമധുരവാക്യം:
''ഹരചതുരാസ്യന്മാരാലനാരതം സേവ്യമാമി–
ച്ചരണത്തിൻ ദർശനത്താൽക്കുശലംതന്നെ.
നമസ്കാരം പൂർണ്ണകാമ, നമസ്കാരം സുഖാധാര,
നമസ്കാരം സീതാരാമ, കോസലനാഥ!''
ഭരതനെയെന്നപോലെ നിഷാദനാം ഗുഹനേയും
തിരുമാറിൽച്ചേർത്തുവല്ലോ മംഗലമൂർത്തി.

വന്ദനീയനവിടത്തെ വിസ്മരിക്കും മോഹമഗ്നൻ
മന്ദബുദ്ധിയെന്നുതന്നെ തുളസി ചൊൽവൂ.

രാമദേവപരിപൂതചരിത്രമിതതിരമ്യം
കാമലോഭമദാദിക്കു ശമനമന്ത്രം;

ശുദ്ധഭക്തിപ്രദായകം ജ്ഞാനസാരപ്രബോധകം
സിദ്ധദേവമുനീന്ദ്രന്മാർ കീർത്തിക്കും ഗാനം.

ശ്രദ്ധയോടേ രഘുവീരചരിതത്തെ ശ്രവിക്കുന്ന
സിദ്ധവിദ്യക്ക്വഖിലേശകാരുണ്യംമൂലം,

നിത്യമായ വിജയവും വിവേകവുമൈശ്വര്യവു-
മൊത്തുചേർന്നു സുഖിക്കുവാൻ സംഗതിയാകും.

മാനസമേ, മലിനമിക്കലികാല,മോർമ്മിച്ചോള്ളൂ
ജാനകീശനാമമൊന്നേ ശരണമുള്ളൂ.

ലങ്കാകാണ്ഡം തീർന്നു

മയൂരകന്ധരമനോഹരവർണ്ണൻ
മഹീസുരപാദസരസിജചിഹ്നൻ
സുരപതി, ശോഭാവിഭവ,നാപീത-
വരാംശുകൻ, പത്മരുചിരലോചനൻ
കരധൃതശരശരാസനൻ, സദാ
കപിജനയുതൻ, പ്രസന്നതാമൂർത്തി
സഹോദരാർച്ചിതൻ, ജനകജാപ്രിയൻ
രഘുകുലമണി, സുജനസമ്പൂജ്യൻ
സുപുഷ്പകാരൂഢൻ മുരാരി കാക്കണ-
മപാരകാരുണ്യനിധിക്കു വന്ദനം!

അജമഹേശ്വരസമർച്ചിതങ്ങളാ-
യവനിജാകരസുലാളിതങ്ങളായ്
നതജനമനോമധുകരങ്ങൾക്കു
ഹിതമരുളുന്ന മലരുകളായി
വിളങ്ങും കോസലനരേന്ദ്രപാദങ്ങൾ
തുളസിതൻ ഹൃത്തിൽത്തെളിഞ്ഞുനില്ക്കണം.
അമേയകാരുണ്യ,നഭീഷ്ടദായക-
നമാപതി, ശംഖധവളസുന്ദരൻ
മനോജനാശനൻ മഹേശനെന്നുടെ
മനം കുളിർപ്പിപ്പാൻ നമസ്കരിക്കുന്നേൻ.

വനവാസാവധി കഴിഞ്ഞുകൂടുവാൻ
ദിനമൊന്നുമാത്രമവശേഷിക്കവേ
അയോദ്ധ്യയിൽ മേവും ജനതതിക്കെല്ലാം
വിയോഗസന്താപമൊഴിയുമെന്നായി.
പ്രഭുസ്മരണയാൽത്തരളിതരാകെ-
ശ്ശുഭശകുനങ്ങൾ തെളിഞ്ഞു മേല്ക്കുമേൽ.
ഭഗവദാഗതി വിളിച്ചു ചൊല്ലുംപോൽ
നഗരമത്യന്തമനോഹരമായി.
''വരുന്നു രാമനും കുമാരനും മനോ-
ഹരാംഗി സീതയു''—മിതേവിധമൊരാൾ
പറഞ്ഞുകേൾക്കുവാൻ കൊതിച്ചു കൗസല്യ;
നിറഞ്ഞു സംഭ്രമം തദീയചിത്തത്തിൽ.

ഭരതമാതാവും സുമിത്രയും തദാ
ഭരിതകൗതുകം മിഴിനടത്തിനാർ.
തുടിച്ചു ദക്ഷിണഭുജവും നേത്രവും
തുരുതുരെയങ്ങു ഭരതനന്നേരം.
ലസന്നിമിത്തമാണിതെന്നറികയാൽ
പ്രസന്നനാസ്ഥീന്ന കുമാരനോക്കയായ്:
'അവധി മാത്രമാണെനിക്കൊരാശ്രയ–
മതിന്നു നാളൊന്നേ വരേണ്ടതായുള്ളു.
വരാതിരിക്കുവാൻ നിനയ്ക്കുമോ ദേവൻ
ദുരാഗ്രഹിയെന്നെ മറന്നിരിക്കുമോ?
മമാഗ്രജാതനിൽ ദൃഢാനുരാഗിയാം
കുമാരലക്ഷ്മണൻ മികച്ച പുണ്യവാൻ.
ഛലമതി, ദുഷ്ടൻ ഭരതനെന്നുള്ളിൽ
ജലജലോചനനറിഞ്ഞിരിക്കണം;
അനുഗമിക്കുവാനനുവദിക്കാഞ്ഞ–
തതുകൊണ്ടാവണമഭാഗ്യനാമെന്നെ.
കൃതമായതുള്ളിൽത്തറച്ചാകിൽക്കല്പ–
ശതങ്ങൾകൊണ്ടുമില്ലെനിക്കു മോചനം.
ഗണിക്കയില്ലെന്നാലതൊന്നുമുത്തമൻ
പ്രണതകാരുണ്യസമുദ്രമല്ലയോ?
ഉദാത്തമല്ലയോ നിമിത്തമൊക്കെയു–
മുദാരനെത്തുമെന്നുറപ്പു തോന്നുന്നു.
അവധിയും കഴിഞ്ഞുയിരൊടേ വാഴ്കി–
ലധമനെന്നെപ്പോലൊരുത്തനാരുള്ളു?'
വിരഹസാഗരവിചാരവീചിയിൽ
ഭരതനിങ്ങനെ തുടിച്ചിടുന്നേരം
ഉഡുപമെന്നപോൽ സമാഗതനായി
വടുരൂപം ധരിച്ചനിലനന്ദനൻ.
കുശാസനത്തിങ്കൽജ്ജടാമുകുടനായ്–
ക്കൃശാംഗനായ് രാമജപാധരോഷ്ഠനായ്–
വിഗളിതാശ്രുവായിരുന്നരുളുമാ–
വിയോഗിയെക്കണ്ടാൻ വിഷാദമോടവൻ.
അടുത്തമാത്രയിൽ പ്രസന്നനായ്ച്ചൊന്നാ–
നനല്പരോമാഞ്ചവിഭൂഷിതദേഹൻ:
''കുമാരക, ഭവാൻ പകലിരവാരെ–
ക്കുറിച്ചു ദുഃഖിച്ചു കഴിഞ്ഞുകൂടുന്നു;

നിരന്തരമാർതൻ ഗുണഗണങ്ങളെ-
സ്സുരമ്യമായ്ക്കീർത്തിച്ചിവിടെ വാഴുന്നു;
സുഖദ,നാനതപ്രിയൻ, കുശലി,യാ-
രഘുകുലമണിയെഴുന്നരുളുന്നു.
നിശാചരപ്പടയൊടുക്കി നിശ്ശേഷം
നിലിമ്പകീർത്തിതയശസ്സനായിതാ,
അയോദ്ധ്യയിലേക്കു വരുന്നു വത്സനും
പയോജഗാത്രിയുമരികിൽ മിന്നുന്നു.''
ക്ഷുധാർത്തനാമൊരു നരനു കൈവരും
സുധകണക്കായി കുമാരനീ മൊഴി.

''സഖേ, ഭവാനാരാണെവിടെനിന്നിങ്ങെൻ
സവിധമെത്തിയെന്നുരയ്ക്കു കേൾക്കട്ടെ.
എനിക്കതിപ്രിയംവളർത്തും വാർത്തയാ-
ലനുഗ്രഹിച്ചല്ലോ ശ്രുതിപുടങ്ങളെ.''

പറഞ്ഞു മാരുതി: ''അടിയനെൻ പ്രഭോ,
പവനനന്ദനൻ, ഹനുമാനെന്നു പേർ.
കരുണയേറുന്ന രഘുതിലകന്റെ
ചരണദാസരിലൊരുവനാണു ഞാൻ.''

ശ്രവിച്ച മാത്രയിൽപ്പിടഞ്ഞെഴുന്നേററു
നൃവരനന്ദനനുടൽത്തരിപ്പൊടും,
അടന്നുവീഴുന്ന നയനനീരൊടു-
മടുത്തു തന്മാറിലണച്ചു ദൂതനെ.

''ത്വദീയദർശനം സഖേ, മരുത്സുത,
മദീയസന്താപമകററിയിക്ഷണം.
തമാലകോമളപ്രിയങ്കരൻ നിന്നെ-
ത്തഴുകി നില്ക്കുന്ന സുകൃതിയായി ഞാൻ.
തരേണ്ടതെന്തു ഞാനിതിന്നു നിഷ്കൃതി
പരം മഹാർഹം നിൻ വിശിഷ്ടവാചികം.
കടമിതു വീട്ടാനരു,തിരിക്കട്ടെ;
കഥകളൊക്കെ നീ കനിഞ്ഞു കേൾപ്പിക്കൂ.''

അടിപണിഞ്ഞുടനുരച്ചു, മാരുതി
നടന്നതത്രയും ക്രമാനുസാരമായ്.

ഭരതനാരാഞ്ഞാൻ: ''ദയാലുവഗ്രജൻ
ചരണപങ്കജശരണനാമെന്നെ

ഒരിക്കലെങ്കിലും ദയാപുരസ്സരം
സ്മരിക്കുമാറുണ്ടോ? കഥിക്ക മിത്രമേ!''

വിനീതമിപ്രശ്നം ശ്രുവിച്ച മാരുത–
തനയനക്ഷണമുദിച്ചു രോമാഞ്ചം.
ചരാചരപതി നിജവദനത്താൽ
നിരഘനെന്നാരെപ്പുകഴ്ത്തീടുന്നുവോ,
വിനയവാരിധിയവൻ കുമാരകൻ
ഗുണനിധിയാകാതിരിപ്പതെങ്ങനെ?
ഇതേവിധമുള്ളിലുറച്ചു വായുജൻ
കൃതാർത്ഥനായ്ച്ചൊന്നാൻ പ്രിയങ്കരോക്തികൾ:
''നരേന്ദ്രനന്ദന, കരുതുന്നു രാമൻ
ഭരതനെത്തനതുയിരിനൊപ്പമായ്;
മമതയീവിധമുദിക്കയില്ലാർക്കും
മമ മൊഴി സത്യ,മുറപ്പുനല്ലിടാം.''
ഒതുങ്ങിയില്ല തൻ കരളിലാനന്ദം
ഹിതോക്തി കേൾക്കയാൽക്കുമാരകന്നഹോ!

വിടവഴങ്ങിച്ചെന്നനിലസംഭവൻ
വിഭുവിനെത്തൊഴുതുണർത്തിച്ചാനെല്ലാം.
പരിജനാന്വിതൻ വിമാനമേറിനാൻ
പുരിയിലെത്തുവാൻ വിളംബമെന്നിയേ.

ഭരതനാനന്ദപരവശനായി–
പ്പുരംപൂകിഗ്ഗുരു വസിഷ്ഠനെക്കണ്ടാൻ.
വിവരമത്രയുമറിഞ്ഞ മാമുനി
നൃവരമന്ദിരമലങ്കരിക്കുവാൻ
അരുളിച്ചെയ്യുകയാലതിസുഖത്തിന്റെ
തരംഗമാലയിൽത്തുടിച്ചു സർവ്വരും.

കറുകയും തൈരും മലരും കായ്കളും
നിറമിയലുന്ന സുഗന്ധദ്രവ്യവും,
തുളസിയും പൊന്നിൻതളികയിൽ വെച്ചു
കളഭഗാമിനീനികരമഞ്ജസാ.
മധുരമംഗലജയഗാനങ്ങളാൽ
സുധ തളിച്ചുകൊണ്ടണഞ്ഞു വീഥിയിൽ.
പുരാംഗനമാരിൽപ്പലരുമക്ഷമ–
മൊരുങ്ങിടാതെതാനെഴീററു യാത്രയായ്.
ശിശുവയോധികജനങ്ങൾതൻ കഥ
ഭൃശം മറന്നുപോയ് വിശാലനേത്രമാർ.

തിരക്കിയന്യോന്യം ജനങ്ങൾ: ''കണ്ടുവോ
വരിഷ്ഠനാം രാമകുമാരനെ നിങ്ങൾ?''

അണിഞ്ഞു മിന്നുന്ന മനോജ്ഞസാകേത–
മണിനഗരത്തിൻ മഹിമ ചൊൽവതോ?
സമസ്തശോഭയും സമാഹരിച്ചൊരു
വിമുഗ്ദ്ധകേദാരമതെന്നു തോന്നിടും.
തെളിഞ്ഞ നീരാന്ന സരയൂവാഹിനി;
കുളിർത്ത കൈക്കൊണ്ടു ചരിച്ചു മാരുതൻ.
പരിവാരങ്ങളും ഗുരുവരേണ്യനും
ധരാസുരന്മാരും സഹജനുമൊപ്പം,
എഴുന്നരുളിനാൻ ഭരതനേട്ടനെ–
യെതിരേററാനന്ദം ഭുജിച്ചുകൊള്ളുവാൻ.
മഹിളമാർ ചിലർ കരേറി മേടയിൽ
ഗഗനയാനത്തിൻ വരവു നോക്കുവാൻ.
അടുത്തണയുന്ന വിമാനം കാണവേ
തുടുത്തു തൂമുഖമവർക്കു മേല്ക്കുമേൽ.
ഗളിച്ചു മംഗളസരളഗാനങ്ങൾ
കളസ്വരത്തിലഗ്ഗളങ്ങളിൽനിന്നും.
അനഘരാഘവശശിയുദിക്കയാ–
ലയോദ്ധ്യയാമബ്ധി പരം വിജൃംഭിച്ചു;
പുരന്ധ്രിമാരതിലിളകിയാടുന്ന
തരംഗമാലയായ് ചമഞ്ഞിതന്നേരം.

പുരമനോജ്ഞത കവീന്ദ്രരെക്കാണി–
ച്ചരവിന്ദേക്ഷണനരുളിയീവിധം:

''സുഹൃത്തമന്മാരേ, സുഖേന കാണുവിൻ
മഹത്വമുള്ളൊരിപ്പവിത്രമാം പുരം.
പരമസുന്ദരം തിരുവൈകുണ്ഠമെ–
ന്നരുളിടുന്നല്ലോ ശ്രുതിപുരാണങ്ങൾ;
അതു ശരി,യെന്നാലയോദ്ധ്യയെപ്പോലെ
ഹൃദയഹാരിയല്ലെനിക്കു വൈകുണ്ഠം.
പിറന്ന മണ്ണിനോടെനിക്കു കൂറേറു–
മറിഞ്ഞിടാം ചിലക്കിതെൻ സഖാക്കളേ!
ഛടയ്ക്കൊരാധാരമിതെന്നു തോന്നിടും;
വടക്കൊഴുകുന്ന സരയൂവാഹിനി.
അതിൽക്കുളിക്കുന്ന സുപുണ്യശാലിക–
ളനായാസം മമ പദത്തിലെത്തുന്നു.

ഇവിടെ വാഴ്വോരെനിക്കു വത്സല–
രവികലബ്രഹ്മപദത്തിനർഹരും.''
പ്രഭുപ്രവരന്റെ വചസ്സു കേൾക്കയാൽ
പ്രഹൃഷ്ടരായ്ത്തീൎന്നു വലീമുഖേശന്മാർ.
സരോജലോചനപ്രകീർത്തിതം പുരം
പരമധന്യമെന്നുരച്ചിടേണമോ?

പുരസ്ഥരേവരും കുതൂഹലത്തോടേ
നിരന്നുനില്ക്കവേ ദയാകരൻ ദേവൻ
നിലത്തു താഴട്ടെ വിമാനമെന്നുള്ളിൽ
നിനച്ചു; പുഷ്പകമതേവിധം താണു.
ഇറങ്ങി താഴത്തു വിമാനചാരികൾ
നിറഞ്ഞിതാഹ്ലാദകളകളാരവം.

അളകയിലേക്കു മടങ്ങുവാൻ നാഥ–
നരുളിയപോലെ കുതിച്ചു പുഷ്പകം.

ഗുരുവരന്മാരും പുരജനങ്ങളു–
മൊരുമിച്ചെത്തിനാൻ ഭരതനന്നേരം.
പുരോഹിതശ്രേഷ്ഠൻ വസിഷ്ഠനെക്കാൺകെ–
ശ്ശരവും ചാപവും വെടിഞ്ഞു രാഘവൻ
പവിത്രമാം ഗുരുപദാംബുജങ്ങളിൽ–
പ്പതിച്ചു സാഷ്ടാംഗം നമസ്കരിക്കയായ്.
സുമാന്യദേശികവരന്നു സാദരം
നമസ്യയർപ്പിച്ചു കുമാരലക്ഷ്മണൻ.
കുമാരകന്മാരാൽ സമർച്ചിതരായി
സമാഗതരായ മഹീസുരന്മാരും.
ഭരതനഗ്രജപദങ്ങളിൽ വീണാൻ
നിരഘഭക്തിയാൽ നിറഞ്ഞ കണ്ണോടേ.
പിടിച്ചെഴുന്നേല്പിച്ചണച്ചു വക്ഷസ്സി–
ലടൻ കണ്ണുനീരശേഷനാഥനും.
പ്രശസ്തപൂർവ്വജകനിഷ്ഠസംഗത്തിൽ
വിശുദ്ധഭക്തിയോടിണങ്ങി വാത്സല്യം.
കുശലമാരാഞ്ഞു ദയാനിധി,യെന്നാൽ
കുമാരനുമയെക്കണക്കു നിന്നുപോയ്.

ശിവേ, ശ്രവിക്ക നീ, യിതേവിധം സുഖ–
മവർണ്ണ്യ,മെന്നല്ല മനോവിദൂരവും.
അതാർക്കു സിദ്ധിക്കുമവന്നു മാത്രമേ
നതാംഗി, വേണ്ടമട്ടറിയുവാനാവൂ.

ഭരതനോതിനാൻ പണിപ്പെട്ടീവിധം:
''നരവരോത്തമ, കുശലമാണു മേ.
ചരണദാസനെന്നറിഞ്ഞു ദീനനി-
ന്നരുളി ദർശനം ദയാനിധേ, ഭവാൻ.
വിരഹസിന്ധുവിൽ മുഴകിയോരെന്നെ-
ക്കരംപിടിച്ചിതാ കരയ്ക്കണച്ചല്ലോ.''
പ്രമോദഭാരമാർന്നണഞ്ഞ ശത്രുഘ്ന-
കുമാരനെപ്പിന്നെപ്പുണർന്നു രാഘവൻ.
പരസ്പരാശ്ലേഷസുഖനിമഗ്നരായ്
ഭരതലക്ഷ്മണസഹോദരന്മാരും.
ഘനവിയോഗജരുജയകററുവാ-
നനുജനെച്ചെന്നു തഴുകി ലക്ഷ്മണൻ.
ഭരതശത്രുഘ്നരവനിജയുടെ
ചരണപങ്കജം പണിഞ്ഞു സാദരം.
വിയോഗവേദനയകന്നു സൗമുഖ്യ-
വിലാസമാർന്നിതേ നഗരവാസികൾ.
അഭിമുഖമൊരോ രഘൂത്തമനുണ്ടെ-
ന്നവർക്കു വിഭ്രമമുദിച്ചിതന്നേരം.

ജനനിമാരുടെ സമീപമെത്തുവാ-
നിനകുലമണി നടന്നു വൈകാതെ.
പിരിഞ്ഞുപോയൊരു കിടാവിനെക്കണ്ടു
വിരഞ്ഞു മണ്ടുന്ന പശുക്കളെപ്പോലെ,
മഹീശനാരിമാരുഴറിയോടിനാർ
ഗൃഹാങ്കണം വിട്ടു നടയ്ക്കലോളവും.
പയോദകോമളനണഞ്ഞമാത്രയിൽ
പരം പ്രിയത്തൊടേ പുണർന്നിതമ്മമാർ.
വ്യഥയശേഷവുമകററുമാറുടൻ
മധുരവാക്കുകളുരച്ചു രാഘവൻ.
രഘുവരഭക്തൻ പ്രിയാത്മജാതനെ-
സ്സുമിത്രയും ചെന്നു തഴുകിനാളുടൻ.
ഭരതമാതാവു കുമാരരാമൻെറ
കരവലയത്തിൽസ്സുഖിച്ചു നില്ക്കവേ
ഹൃദയസങ്കോചമുദിക്കയായ് സ്വയം
കദനമേകിയ കഥ നിനയ്ക്കയാൽ.
പ്രിയമാതാക്കളെത്തഴുകി ലക്ഷ്മണൻ
വിയോഗവേദന വെടിഞ്ഞിതാകവേ.

ജനനിമാരുടെ പദസരോജങ്ങളം
ജനകപുത്രിയും പണിഞ്ഞു ചുംബിച്ചു.
സഹസ്രമേകിനാരനുഗ്രഹങ്ങളാ-
മഹീശപത്നിമാരവരക്കു മേല്ക്കുമേൽ.
പുരസ്ഥരത്രയം രഘുവരാസ്യത്തി-
ലുറച്ച കണ്ണുമായ്ക്കഴിച്ചു മാത്രകൾ.
ചിരപ്രതീക്ഷിതമുഹൂർത്തമാകയാൽ
സ്ഫുരിച്ച കണ്ണുനീരടക്കിനാരവർ.
അരിമ്പൊന്നിൻതാലനിരയും ദീപവും
കരങ്ങളിലേന്തിയുഴിഞ്ഞു രാമനെ.
വിവിധഭൂഷണവസനസഞ്ചയം
വിതറിയാനന്ദതരളിതാംഗരായ്.

തനയമോഹനമുഖാംബുജം നോക്കി
നിനച്ചു കൗസല്യ വികാരവായ്പോടേ:
'വിചിത്രമോക്കിലാ നിശാചരേന്ദ്രനെ-
ജ്ജയിച്ചതെങ്ങനെ കുമാരനെന്മകൻ?
അതിസുകുമാരരിവരിരുവരു-
മരക്കരോ, മഹാപ്രതാപശാലികൾ.'

ഇളംതളിരൊത്ത സുതാംഗമീക്ഷിച്ചു
പുളകമാലയൊന്നണിഞ്ഞു കൗസല്യ.

നരാകൃതിപൂണ്ട രവിസുതാര്യരും
പരമഭക്തനാം വിഭീഷണൻതാനും
ഭരതസൗശീല്യഗുണങ്ങളോക്കയാൽ
പെരിയവിസ്മയം കലന്നു വാഴ്ത്തിനാർ.
പുരജനങ്ങളംതൻ നിരുപമപ്രേമ-
മരന്ദധാരയെപ്പുകഴ്ത്തി പിന്നെയും.
ഗുരുസമക്ഷത്തിൽ സഖാക്കളെ വിളി-
ച്ചരുളിച്ചെയ്തുയായരവിന്ദേക്ഷണൻ:
''ഇതാ, മഹാത്മാവാം വസിഷ്ഠമാമുനി
മദീയവംശത്തിൻ മഹാപുരോഹിതൻ.
എനിക്കു രാവണവധം നടത്തുവാൻ
തുണച്ചതാചാര്യകരുണയൊന്നത്രേ.''

മുനിയോടും ചൊന്നാ, ''നിവരെല്ലാമെന്റെ
രണസഖാക്കളെന്നറിയണം ഗുരോ!
പടയെന്ന മഹാകരാളസിന്ധുവി-
ലുഡുപങ്ങളായതെനിക്കിവരത്രേ.

മമഹിതത്തിനീ മനോജ്ഞശീലന്മാർ
മരണവും തൃണംകണക്കു കണ്ടവർ.
ഭരതനെക്കാളും പ്രിയങ്കരന്മാരായ്—
ക്കരുതിടുന്നു ഞാനിവരെയെൻ ഗുരോ!''

പുരുഷരത്നത്തിൻ വചനം കേൾക്കവേ
പുതിയൊരാനന്ദമിയന്നു സർവ്വരും.
വണങ്ങി വാനരവിഭീഷണാദികൾ,
ജനനികൗസല്യ വരങ്ങൾ നല്കിനാൾ:
''എനിക്കു രാമനെക്കണക്കു നിങ്ങളും
പ്രണയപാത്രങ്ങളറിഞ്ഞുകൊള്ളുവിൻ.''

നരേന്ദ്രമംഗലഗൃഹത്തിലെത്തുവാൻ
തിരിഞ്ഞു രാഘവൻ; പൊഴിഞ്ഞു പൂമഴ.
ഉയന്ന മാളികപ്പുറം കരേറിനാ—
രുദാരദശ്നം കൊതിച്ചു നാരിമാർ.
ഭവനപംക്തിതൻ നടയിലൊക്കെയും
സുവണ്ണകുംഭങ്ങൾ നിരന്നുകാണായി.
അരിയപൂക്കുല, കൊടി, കൊടിക്കൂറ,
വരിവരിയായി വിളങ്ങി, നീളവെ.
തളിച്ചു വീഥിയിൽ സുഗന്ധവസ്തുക്കൾ
കളമെഴുതിനാർ വിചിത്രശോഭമായ്.
അനുഗ്രഹിക്കയായ് നഗരവൃദ്ധമാർ;
മനോജ്ഞഗാനങ്ങളുതിത്തു മങ്കമാർ.
രഘുപുരത്തിന്റെ പരമസൗഭഗം
ലഘുമതിയിവൻ വചിപ്പതെങ്ങനെ?
നിരഘകോസലനഗരമാകിയ
സരസ്സിലെജ്ജനകുമുദസഞ്ചയം,
വിയോഗവാസരം കഴിഞ്ഞു രാമനാം
വിധുവുദിക്കവേ വിരിഞ്ഞു പൂണ്ണമായ്.
എഴുന്നരുളിനാൻ നൃപനിലയത്തിൽ
മുഴങ്ങി വാദിത്രനിനദമെങ്ങുമേ.
സുശോഭനങ്ങളായ്ച്ചമഞ്ഞു ദിക്കുകൾ,
സുഖിച്ചു സർവ്വരും സനാഥരാകയാൽ.

വരുത്തി വിപ്രരെക്കുലപുരോഹിതൻ
വസിഷ്ഠനോതിനാൻ: ''മഹാദ്വിജേശരേ,
മുഹൂത്തമുണ്ടിന്നു നടത്തുകവേണം
രഘുപ്രവീരന്റെ നൃപാഭിഷേചനം.''

പ്രഹൃഷ്ടരായുടനൊരുങ്ങിനാരവർ
മഹഷികല്പന മുററ്റുമനുഷ്ഠിപ്പാൻ.

ഗുരുനിയോഗത്താൽ സുമന്ത്രരപ്പൊഴേ
കരിതുരഗാദിയൊരുക്കിനിത്തിനാൻ.
അയച്ചു ദൂതരെശ്ശുഭകരദ്രവ്യ-
നിചയവുമങ്ങു വരുത്തി വിദ്രുതം.
അഭിഷേകോത്സവവിലാസലാസ്യത്താ-
ലഭൂതപൂർവ്വമായ് വിളങ്ങി പത്തനം.

സുഖോചിതസ്ഥാനത്തിരുത്തണം തൻെറ
സഖാക്കളെയെന്നു തിരുവടി ചൊല്ലെ,
വിളിച്ചിരുത്തിനാർ വിഭീഷണാദ്യരെ
വിശിഷ്ടമഞ്ജുളസ്ഥലത്തു സേവകർ.

ഭരതൻെറ ജടയഴിച്ചു തൻ കൈയാൽ
കരുണയേറുന്ന സരോരുഹേക്ഷണൻ.
കുളിച്ചവന്നെത്താനയച്ചു പിന്നെയ-
ക്കുമാരകന്മാരാം സഹോദരന്മാരെ.
അഴിച്ചു തൻ ജട ഗുരൂത്തമാജ്ഞയാൽ
കുളിച്ചു രാമനുമണിഞ്ഞു ഭൂഷണം.
സുമാംഗി സീതയും നിമജ്ജനംചെയ്തു
സുവസ്ത്രഭൂഷണവിഭൂഷിതയായി.
മനോജ്ഞരൂപവും ഗുണഗണങ്ങളു-
മിണങ്ങി മിന്നുന്ന ജനകനന്ദിനി
സ്ഫുടപ്രഭാനിധി കുമാരരാമൻെറ-
യിടത്തുഭാഗത്തായിരുന്നരുളവേ
ഫലിച്ചു തങ്ങടെ പിറവിയെന്നൊരു
വിലപ്പെട്ടും ചിന്ത വഹിച്ചിതമ്മമാർ.
സമാസ്വാദിക്കയായ് മഹോത്സവമധു
വിമാനമേറിയ വിബുധസഞ്ചയം.
വസിഷ്ഠനാനന്ദവിവശിതാശയൻ
വരിഷ്ഠമായുള്ള മുഹൂർത്തമെത്തവേ
അഹസ്കരാഭമായ് ജ്വലിക്കുമുത്തമ-
മഹാർഹപീഠത്തിലിരുത്തി രാമനെ.
ജപിച്ചു മന്ത്രങ്ങളുറക്കെയാരണർ
ജയജയഘോഷമുയന്നു മേല്ക്കുമേൽ.
ഉഴിഞ്ഞു മംഗലപ്രദീപമാലയാ-
ലുദാരരൂപരെത്തദാ ജനിത്രിമാർ.

അരുളി ദക്ഷിണ മഹീസുരക്കെല്ലാ-
മറുതിയില്ലാതെ ധന,മിരപ്പോക്കും.
നൃപാസനത്തിങ്കൽ ത്രിഭുവനേശ്വര-
നുപവേശിക്കവേ നിലിമ്പസഞ്ചയം
സഹർഷമുച്ചത്തിൽ മുഴക്കി വാദ്യങ്ങൾ
സുഖേന നർത്തനം തുടങ്ങി ഭംഗിയിൽ.
കുട തഴകളും പിടിച്ചു നില്ക്കയായ്-
ക്കുതുകമേറുന്ന വിഭീഷണാദികൾ.
സഭാര്യനായ് മേവും രഘുപതിയുടെ
ശുഭാംഗസൗഭഗം നിതാന്തമോഹനം.
മനോഹരപീതവസനധാരിയായ്
മഹർഷിചിത്തവും മയക്കി രാഘവൻ.
മുകുടവും നാനാവിഭൂഷണങ്ങളും
പ്രകടമാക്കിയ സുഷമയദ്ഭുതം.

ശരീരമാർന്നുകൊണ്ടണഞ്ഞ വേദങ്ങൾ
പരമമൂർത്തിയെ സ്തുതിച്ചു സാദരം:

''ജയിക്ക രാജന്യശിരോമണേ, ഭവാൻ
ജയിക്ക നിസ്തുലനിരഘരൂപമേ!
സഗുണനിർഗ്ഗുണസ്വരൂപമേ, ഭവാൻ
സമസ്തദുഃഖവുമെരിക്കുമഗ്നിതാൻ.
ശരണമേവർക്കുമരുളിടുവോനേ,
നരാകൃതിപൂണ്ട ദയാനിധാനമേ,
ജയിക്ക ജാനകീസമേതനായ് മിന്നും
ജഗൽപ്രഭോ; നിന്നെ നമസ്കരിച്ചിടാം.

സുരാസുരനാഗമനുഷ്യവൃന്ദവും
ചരാചരങ്ങളും ഹരേ, ജഗൽപതേ,
വിഷയമായയ്ക്കു വശപ്പെട്ടു, കാലം,
വിവിധകർമ്മങ്ങളിവയ്ക്കധീനരായ്
പകലിരവൊരേകണക്കു സംസാര-
വികടമാർഗ്ഗത്തിൽ ചരിക്കയല്ലയോ?
ദയാർദ്രമായ നിൻ കടാക്ഷമേ താപ-
ത്രയവിനാശനം, തമോഹരം സദാ.
ഭവാമയംപോക്കും പ്രഭോ, തുണയ്ക്കണം
ഭവാനെയിജ്ജനം നമസ്കരിച്ചിടാം.

അനുദിനം ജ്ഞാനമദാന്ധരായ്ത്തീരും
ജനങ്ങളാപത്തിൽ പതിച്ചുപോകുന്നു.

നിരീഹരായ് നിന്നെബ്ഭജിക്കുവോരെല്ലാം
തരണംചെയ്യുന്നു ഭവമഹാർണ്ണവം.
അജഹരസേവ്യം തവപദാംബുജ–
മഹല്യതൻ ശാപമകററിയില്ലയോ?
അതിങ്കൽനിന്നല്ലീ ജനിച്ചതു സുര–
നദീമണിയായ വിശുദ്ധജാഹ്നവി?
ധ്വജാങ്കുശവജ്രകമലശോഭിതം
വിജിതവിശ്വമപ്പദം നമിച്ചിടാം.

അഗോചരമായ തനിമൂരടൊടും
നിഗമം നാലുമാമരിയ തോലൊടും
കവരമാറൊടുമിരുപതുമഞ്ചും
പ്രവരകോമളശിഖരങ്ങളൊടും
നിരവധി ദലസുമനിരയൊടും
മധുരതിക്താഢ്യഫലഗണത്തൊടും
വലയിതമായ ലതയൊടുമൊത്തു
വിലസിനില്ക്കയാണനാദിപാദപം.
പ്രതിദിനമിതിൽ വിരിഞ്ഞു മിന്നുന്നു
പുതിയ പല്ലവകുസുമസഞ്ചയം.
അഗുണനായ് നിന്നെബ്ഭജിച്ചുകൊള്ളട്ടെ
നിഗമസാരങ്ങളറിഞ്ഞ സൂരികൾ;
അടിയരോ, നിൻെറ സഗുണരൂപത്തെ–
യഹന്നിശം വാഴ്ത്തിക്കൃതാർത്ഥരായിടാം.
വികാരഹീനരാസ്സുരണം മൂന്നാലും
വിഭോ, ഭവൽപദരതി വരുത്തണം.
വരമിതുമാത്രമരുളിടേണമേ
പരമകാരുണ്യനിധേ, രഘൂത്തമ!''

കലേശചൂഡനും പ്രസന്നചിത്തനായ്
ത്രിലോകനാഥനെ സ്തുതിച്ചു യാത്രയായ്.

പവിത്രമിക്കഥ സമസ്തതാപവും
ഭവഭയങ്ങളുമകററുമാക്കുമേ.
വിവേകവൈരാഗ്യപ്രദായകമത്രേ
വിശേഷിച്ചും രാമനൃപാഭിഷേചനം.
ശുഭപ്രദമിതു ശ്രവിച്ചുകൊള്ളുകി–
ലഭീപ്സിതംപോലെ ഫലം ലഭിച്ചിടും.
സുമതികൾക്കിതു കരഗതമാക്കും
സുഖശതങ്ങളും വിഭവപുഷ്ടിയും.

അമര്‍ത്ത്യദുര്‍ല്ലഭപദത്തിലെത്തിടും
സമസ്തഭക്തരുമിതൊന്നു കേഠംക്കുകില്‍.

ഉദിച്ചു കോസലപുരിയില്‍ നിത്യവു–
മുദാത്തമംഗളം; സുഖിച്ചു പൗരരും.
മഹേശമാമുനിപ്രപൂജിതമായ
രഘൂത്തമാംഘ്രിയില്‍ത്തഴച്ചു ഭക്തിയും.
ഇരക്കുവോര്‍ക്കെല്ലാം ലഭിച്ചു കാമിതം
വരിച്ചു വാഞ്ഛിതം ധരാസുരന്മാരും.
കപീന്ദ്രരാനന്ദപരവശരായി–
ക്കഴിച്ചിതബ്ദാര്‍ദ്ധം മഹാനഗരിയില്‍.
മറന്നു തങ്ങഠംതന്‍ ഗൃഹങ്ങഠംപോലുമേ
പരദ്രോഹചിന്ത ഗുണികളെന്നപോല്‍.

രഘുകുലേശ്വരന്‍, സുഖിച്ചുവാഴുന്ന
സഖാക്കളെ വിളിച്ചരുളി ശാന്തമായ്:
''സുഹൃത്തമന്മാരേ, ഭവത്സഹായത്തിന്‍
മഹത്ത്വമെങ്ങനെ പുകഴ്ത്തിടുന്നു ഞാന്‍?
മമ ഹിതത്തിനായ്ഗ്ഗൃഹസുഖങ്ങളെ–
സ്സമാന്യരേ, നിങ്ങഠം വെടിഞ്ഞതില്ലയോ?
അതൊന്നിനാ,ലെങ്കല്‍ബ്ഭവാദൃശക്കുള്ളോ–
രചഞ്ചലപ്രേമമറിഞ്ഞിടുന്നു ഞാന്‍.
മദീയരാജ്യവുമനുജനും, സീത,
മമ തനു, ഗൃഹം, പരിവാരങ്ങളും
എനിക്കു നിങ്ങളെക്കണക്കൊരുഠംപ്രിയ–
മണസ്സുകയില്ലെന്നറിഞ്ഞുകൊള്ളുവിന്‍.
കപിപ്രവേകരേ, കഥിച്ചിടുന്നു ഞാന്‍
കളങ്കമില്ലിതിലൊരല്പമെങ്കിലും.
സ്വസേവകന്മാരില്‍ പ്രസന്നരാമാരും
പ്രസിദ്ധമാണിതു ജഗത്തിലെന്നാലും
അനഘസേവനനിരതരേ, നിങ്ങ–
ളതിപ്രിയങ്കരരിവന്നു നിര്‍ണ്ണയം.
തിരിച്ചുപോകുവിന്‍ സഖാക്കളേ, നിങ്ങഠം
സ്മരിക്കുവിന്‍ സദ്ഹിതകരനെന്നെ.''

പ്രശാന്തരമ്യമീ വചസ്സു കേഠംക്കവേ
വിശുദ്ധഭക്തിയില്‍ മുഴുകി വാനരര്‍.
അവര്‍ക്കു തങ്ങളാ,രെവിടെ നില്ക്കയാ–
ണിവണ്ണമുഠംഭ്രമമുദിച്ചു മേല്ക്കുമേല്‍.

മൊഴി മറന്നപോൽക്കുഴങ്ങി നിന്നുപോയ്
തൊഴുകരത്തോടേ വിഭീഷണാദികൾ.

പരവശരായോരവക്കു സാന്ത്വന–
മരുളിനാൻ പ്രഭു പലേ മൊഴികളാൽ.

പ്ലവഗനാഥക്കായ് വരുത്തിനാനുടൻ
വിവിധഭൂഷണവസനസഞ്ചയം.

ഭരതനഗ്രജഹിതമറികയാൽ
വരവസനവും മണിവിഭൂഷയും

അപാരഹഷമോടെടുത്തു നല്കിനാൻ
കപീശ്വരൻ തന്റെ കരത്തിലാദ്യമായ്.

പ്രഭുത്തമാജ്ഞയാൽ കുമാരലക്ഷ്മണൻ
വിഭീഷണന്നേകി വസനഭൂഷകൾ.

മറന്നു സവ്വവും രഘുവരഭക്തി–
ഭരിതചിത്തനായിരുന്നിതംഗദൻ.

വിളിച്ചതില്ലടുത്തവനെ,യന്യരാം
വലീമുഖന്മാക്കു കൊടുത്തു ഭൂഷകൾ.

ഉണന്ന താരേയൻ വിഷണ്ണനായ്പ്പദം
പണിഞ്ഞു ദേവനോടുരച്ചു സങ്കടം:

''കൃപാസുഖസിന്ധോ, ഭഗവൻ, സവ്വജ്ഞ,
വിപത്തകററുന്ന ഹിതപ്രദായക,

മരണവേളയിൽജ്ജനകനെന്നെ നിൻ–
കരത്തിലപ്പിച്ചതറിഞ്ഞുകൂടയോ?

ശരണമററോക്കു ശരണമാം ഭവാൻ
ശരിക്കതോത്തെന്നെ ത്യജിച്ചിടൊല്ല കേൾ.

എനിക്കു നാഥനും ഗുരുവുമച്ഛനും
ജനിത്രിയുമെല്ലാം വിഭോ, ഭവാനല്ലി?

തവാംഘ്രിപങ്കജയുഗം വെടിഞ്ഞു ഞാ–
നെവിടെയാണാവോ ഗമിപ്പതീശ്വര?

ഭവാനെ വേർപെട്ടാലെനിക്കു മാമക–
ഭവനമെന്തിനെന്നരുളണം വിഭോ!

ഇവനൊരു ബാല,നശക്ത,നജ്ഞാനി–
യവിടുന്നേകണമഭയമെപ്പൊഴും.

അരമനയിതിൽച്ചരണദാസനായ്
മരുവിടാനെന്നെയനുവദിക്കണം.

സുരക്ഷിതനായിസ്സുഖിച്ചിടട്ടെ ഞാൻ
തിരിച്ചുപോകുവാനരുയ്യൊലാ വിഭോ!''

കുമാരതാരേയനിവേദനത്തിനാൽ
സമാർദ്രചിത്തനായ് ചമഞ്ഞ ഭൂവരൻ
മണിമയമാലാകനകവസ്ത്രങ്ങ-
ളണിയിച്ചു, പോകാനനുജ്ഞ നല്കിനാൻ.
അനുഗമിക്കയായ് ഭരതശത്രുഘ്ന-
രവനെ—യനന്യനപ്രണയശീലനെ—
തിരുവുടൽ കണ്ടു മനംകുളിക്കുവാൻ
തിരിഞ്ഞുനോക്കിനാൻ കപീന്ദ്രനംഗദൻ.
കമലനേത്രൻെറ വിലോകനങ്ങളും
വിമലവാക്യവും വിമുഗ്ദ്ധഹാസവും
അവൻെറ ചിത്തത്തിൽ തെളിഞ്ഞുകാണ്കയാ-
ലവനതശീർഷം നടന്നു വാനരൻ.
അമായഭക്തി കണ്ടറിഞ്ഞു തുഷ്ടരായ്-
ക്കുമാരകന്മാരും മടങ്ങിനാരുടൻ.

പ്ലവഗനാഥനാം രവിസുതനൊടു
പവനജൻ നേരന്നാൻ വിനയപൂർവ്വകം:
''അനഘരാഘവപദം പണിഞ്ഞു ഞാൻ
ദിനങ്ങളൊട്ടിങ്ങു കഴിച്ചുകൊള്ളട്ടെ.
ദയാനിധേ, പിന്നെ മടങ്ങിയെത്തിടാം
ദശദിനാവധിയനുവദിക്കണം.''

പറഞ്ഞു വാനരകുലാധിനായകൻ:
''പവനപുത്ര, നീ സുപുണ്യവാരിധി.
കരുണയേറുന്ന പരമനാഥനെ-
പ്പരിചരിക്ക നീ മനോരഥംപോലെ.''

അനുമതിയേവമരുളി സുഗ്രീവ-
നനുചരരൊത്തു നടന്നിതക്ഷണം.

ഗുഹനിഷാദനും വിഭീഷണാദികൾ
രഘുകുലോത്തമനരുളിയോതിനാൻ:
''ഗൃഹത്തിലേക്കിനി മടങ്ങുകെൻ സഖേ,
ഗ്രഹിക്ക ധർമ്മാനുചരണകർമ്മങ്ങൾ.
മറന്നിടായ്ക മാം; സുഹൃത്തമൻ ഭവാൻ
ഭരതനെപ്പോലെ മമപ്രിയങ്കരൻ.
പുരത്തിലേക്കിനി മുറയ്ക്കു വന്നു നീ
തിരിച്ചുപോവുകിൽസ്സുഖിക്കുമെന്മനം.''

സമൃദ്ധസൗഖ്യനായ് നിഷാദസത്തമൻ
നമസ്കരിച്ചുടൻ വിടവഴങ്ങിനാൻ.

പലേവിധത്തിലും പ്രഭൃത്തമഗ്ഗുണം
പറഞ്ഞുകേംപ്പിച്ചാൻ സുഹൃജ്ജനങ്ങളെ.

രഘുപതിയുടെ ചരിതമോത്തോത്തു
നഗരവാസികരം പുകഴ്ത്തി മേല്ക്കുമേൽ.
പ്രസന്നരാഷ്ട്രീന്ന സമസ്തലോകരും
പ്രജകളാനന്ദം നുകന്നു നിത്യവും.
പരസ്പരവൈരം മറന്നു; രാഘവ–
കരപ്രതാപത്താലൊടുങ്ങി ദുഘടം.
നിജനിജവണ്ണാശ്രമസുധമ്മത്തെ–
ബ്ഭജിച്ചു സവ്വരും ചരിച്ചു നീതിയിൽ.
ഭവിച്ചതില്ലെങ്ങും ഭയാമയാദിക–
ളവക്കു നിത്യവും സുഖമുപാഗതം.
കടുകളവില്ലാ കനത്ത താപങ്ങരം
കവിഞ്ഞിതന്യോന്യപ്രണയമാധുരി.
ചരിച്ചു സദ്ധമ്മം പദചതുഷ്ടത്താൽ
ദുരിതമെന്നതു കിനാവിലുമില്ല.
പുരാംഗനമാക്കും പുരുഷജാതിക്കു–
മരിയ സദ്ഭക്തിയുദിച്ചു രാമനിൽ.
അകാലമൃത്യുവില്ലവക്കൊരാധിയി–
ല്ലരോഗഗാത്രരായ്ച്ചമഞ്ഞു സവ്വരും.
ദരിദ്രനോ, വെറും വിമൂഢചിത്തനോ,
വിലക്ഷണാംഗനോ, ദയാഹ്ദീനനോ,
നരക്കിടയിലില്ലവിടെ,യെന്നല്ല
പെരുത്തു പുണ്യങ്ങളിണങ്ങി മന്നതിൽ.
അഴകെഴും സപ്തസമുദ്രരൂപമാ–
മരഞ്ഞാണേന്തിയ ധരണിയത്രയും
അരിയകോസലപുരാധിനാഥൻെറ
ഭരണശക്തിയിലമന്നിതഞ്ജസാ.
ഒരൊററലോമത്തിലനേകലോകങ്ങ–
ളൊതുക്കുവോനിതിൽ പ്രഭുതവമെന്തഹോ!

പരാംഗനാസംഗം വെടിഞ്ഞു പൂരുഷർ;
പതിവ്രതാധമ്മം പുലത്തി നാരിമാർ.
യതിജനങ്ങരംതൻ കരത്തിലല്ലാതെ
ക്ഷിതിയിൽ 'ദണ്ഡ'മില്ലവിടെയെന്നായി.
നടസമാജത്തിലൊതുങ്ങി 'ഭേദ'വു–
മടങ്ങി 'നിഗ്രഹം' മനസ്സിൽ മാത്രമായ്.

വനതരുക്കളിൽ സുമഫലങ്ങളും
കനികളുമെന്നും വിളങ്ങിനില്പയായ്.
ഹരിയുമാനയുമിണങ്ങി,യാവിധം `
പരസ്പരവൈരം വെടിഞ്ഞു പക്ഷികരം.
ചരിച്ചു നിർബ്ഭയം വനത്തിലേണങ്ങരം
മരുത്തു ഗന്ധവും കുളിർമ്മയും നല്കി.
മധുനുകർന്നെങ്ങും പറന്നു വണ്ടുകരം
മധുരനാദങ്ങളുതിർത്തു ചുററിലും.
ലതാമഹീരുഹസമൂഹമൂഴിയിൽ
വിതറി,യുത്തമഫലങ്ങരം നാരംക്കുനാരം.
വിശുദ്ധമാം ക്ഷീരം ചുരത്തി ഗോവൃന്ദം
വിളങ്ങി ധാന്യങ്ങരം നിറഞ്ഞു കോസലം.
കൃതയുഗത്തിൻെറ ഗുണങ്ങളൊക്കെയും
ദ്വിതീയമാം യുഗം വഹിച്ചു ഭംഗിയിൽ.
ജഗദാത്മാവാണു ഭരിപ്പതെന്നോർത്തു
നഗങ്ങളാകരമയങ്ങളായ്ത്തീർന്നു.
കുളിർത്ത നിർമ്മലജലം നിറഞ്ഞങ്ങു
ഗളിച്ചു മഞ്ജുളനദികളൊക്കെയും.
അതിർത്തിലംഘിക്കാതമർന്നു സാഗര–
മനുക്ഷണം കരയ്ക്കേറിഞ്ഞു മുത്തുകരം.
നിറഞ്ഞു പത്മങ്ങരം സരോവരങ്ങളിൽ–
ത്തെളിഞ്ഞു സൗഭഗം പരത്തി ദിക്കുകരം.
വെളിച്ചവും ചൂടുമയച്ചിതംശുമാ–
നൊഴുക്കി പീയൂഷമയൂഖമിന്ദുവും.
ധരയ്ക്കു മംഗളം തഴച്ചുകൊള്ളുവാൻ
മുറയ്ക്കു വർഷിച്ചു പയോദമാലകരം.
സുഖോചിതധർമ്മധുരീണനാകയാൽ
മഖങ്ങളൊട്ടേറെ നടത്തി രാഘവൻ.
സുമാംഗി വൈദേഹി വിനയവാരിധി
കമനനു ചേർന്ന കളത്രമായ്ത്തീർന്നു.
അപാകമില്ലാതെ പരിചരിക്കുവാ–
നനേകദാസിമാരരമനയ്ക്കുള്ളിൽ
ഒരുങ്ങിനില്ക്കിലും ഗൃഹപരിചര്യ–
യ്ക്കുരുവയർമണി മുതിർന്നു നിത്യവും.
പതിഹിതമെന്തെന്നറിഞ്ഞതേവിധം
സതിയനുഷ്ഠിച്ചു സമസ്തകർമ്മവും.

ജനനിമാരെയും പരിചരിച്ചിത–
ജ്ജനകനന്ദിനി വിനയശാലിനി.
ഉമാദിദേവിമാക്കുപാസ്യയല്ലയോ
ക്ഷമാതനൂജയായ്പ്പിറന്ന ലോകാംബ.

അനുജരിൽ പ്രീതിവളന്ന ഭൂവര–
നനുദിനമോതിക്കൊടുത്തു നീതികഠം.

രഘൂത്തമപ്രേമം കൊതിച്ചുമാത്രമാ
നഗരവാസികഠം നയിച്ചു നാളുകഠം.

ഇതുവിധം കാലംകഴിക്കവേ സീത–
യ്ക്കിരുതനയന്മാർ ജനിച്ചു കോമളർ.
ദശരഥാത്മജപ്രതിബിംബങ്ങളാ–
ക്കുശലവന്മാരോ ഗുണനികേതങ്ങഠം.
വിനയശീലന്മാർ വിജയമൂത്തികഠം
ജനമനോഹരകളേബരന്മാരും.
ഭരതമുഖ്യരാം സഹോദരന്മാക്കു–
മിരുസുതർവ്വീതം പിറന്നിതന്നാളിൽ.

പ്രഭാതമജ്ജനംകഴിഞ്ഞു നിത്യവും
സഭാതലം പൂകും സരോജലോചനൻ.
ഭജനീയാംഗൻെറയരികിൽ മേവിടും
സുജനവൃന്ദവും ദ്വിജവരന്മാരും.
വസിഷ്ഠമാമുനി, ശ്രുതിപുരാണങ്ങഠം
വചിപ്പതു കേട്ടു സുഖിക്കുമേവരും.
അതു കഴിയുകിൽസ്സഹജരുമൊത്തു
ഹിതകരാഹാരം ഭുജിക്കുമുത്തമൻ.
തനയഭുക്തികണ്ടനുപമാനന്ദ–
മനുഭവിച്ചിടും പ്രിയജനനിമാർ.

ഭരതശത്രുഘ്നരനിലജനൊത്തു
നരവരോദ്യാനമണഞ്ഞു നിത്യവും
തിരുവടിയുടെ ഗുണങ്ങഠം വർണ്ണിച്ചു
നിരുപമസുഖലഹരി പൂണ്ടിടും.
അയോദ്ധ്യയിലോരോ ഗൃഹത്തിലും രാമ–
ജയശ്രുതിഗാനം മുഴങ്ങി നാഠംക്കുനാഠം.
സനകനാരദമുനിജനങ്ങളു–
മനുദിനം വന്നു തൊഴുതു രാമനെ.
പരമയോഗികഠംക്കനന്തവിസ്മയ–
മരുളി സാകേതനഗരസൗഭഗം.

മണിഘടിതമായ് വിളങ്ങും കാഞ്ചന–
മയമനോഹരഗൃഹമുഖങ്ങളും
വിചിത്രവർണ്ണാഢ്യശിലാനിരയാൽത്തീ
വിശിഷ്ടമാക്കിയ കുളിത്തളങ്ങളും
സുരപുരത്തിനു നവഗ്രഹങ്ങൾപോൽ
സുസജ്ജമാക്കിയ ശിബിരപംക്തിയും
സ്ഫടികഖണ്ഡങ്ങൾ പടുത്തു രമ്യമായ്
വെടിപ്പിയററിയ നടവഴികളും
ഇനശശിപ്രഭ കലന്നു മിന്നുന്ന
കനകസ്തൂപങ്ങൾ ചുമന്ന ഭംഗിയിൽ
നഭസ്സിൽമുട്ടുമാറുയന്നു നില്ക്കുന്ന
നയനമോഹനമണിമാടങ്ങളും
മണിഖചിതമാം ഗവാക്ഷപംക്തിയും
മണിദീപങ്ങളും ഹരിക്കുമാരെയും.
രഘുവരോദന്തം കുറിച്ച ചിത്രങ്ങൾ
ഗൃഹങ്ങളിലെല്ലാം നിരന്നുകാണായി.
ലതാനികുഞ്ജങ്ങൾ വസന്തമോഹന–
ദ്യുതി വിതച്ചുയായ് വളപ്പിലൊക്കെയും.
സുഖദമാം മധു നുകന്നുകൊള്ളുവാൻ
സുമങ്ങളിൽപ്പാറി മുരണ്ടു വണ്ടുകൾ.
മരാളസാരസകപോതകേകികൾ
മനോഹരസ്വരമുതിർത്തു മേല്ക്കുമേൽ
അവയ്ക്കെഴും നിഴലടുത്തു കാൺകയാ–
ലതിപ്രിയത്തൊടേ തുടന്നു നർത്തനം.
'രഘുപതി രാമ'നിതേവിധം ചൊല്ലാൻ
ശുകഗണങ്ങളോടുരച്ചു ബാലകർ.
മനോജ്ഞവീഥിയിൽ നിരന്നിരിക്കുന്നു
ധനേശതുല്യരാം വണിഗ്വരന്മാരും.
രമാധവൻ നിത്യം ഭരിച്ചിടും പുര–
മമേയഭൂതിയെ വഹിക്കയില്ലയോ?

തെളിഞ്ഞ നീരുമായൊഴുകിടുന്നിത–
ക്കളസ്വരയായ സരയൂവാഹിനി.
അതിൻെറ തീരത്തു ബലിഷ്ഠഘട്ടമൊ–
ന്നതിമനോജ്ഞമായ്പ്പടുത്തു കാണുന്നു.
കരിഹയങ്ങൾക്കു ജലം കുടിക്കുവാൻ
കരുതി നിർമ്മിച്ച കടവതുതന്നെ.

നരവരഘട്ടമതിമനോഹരം
നിരുപമശില്പവിലാസപേശലം.
ഇരുകരയിലും കുസുമവാടികഠ
നിറഞ്ഞ ദേവതാമഠങ്ങഠം കാണുന്നു.
നിയമിവൃന്ദവും വിരക്തരും ജ്ഞാന–
നിധികളുമങ്ങു ഭജിച്ചു വാഴുന്നു.
നിരനിരയായിത്തുളസികഠം നിൽപ്പൂ
വരമുനികഠംതൻ വളത്തുമക്കളായ്.
അശുദ്ധി സവ്വവുമപാകരിച്ചിടും
വിശിഷ്ടസാകേതനഗരദശ്നം.
അണിമതൊട്ടുള്ള സമസ്ത സിദ്ധിയു–
മയോദ്ധ്യയെക്കനിഞ്ഞനുഗ്രഹിക്കുന്നു.

ഭഗവദച്ച്കജനങ്ങളിൽനിന്നു
ഭജനകീത്തനം മുഴങ്ങിയീവിധം:
''ഭജിക്ക രാമനെ സ്വഭക്തപാലനെ–
ബ്ഭജിക്ക സൗശീല്യഗുണസ്വരൂപനെ.
പയോജലോചനൻ സുനീലകോമളൻ
പദംതൊഴുന്നോക്കു പരമദൈവതം.
ശരധനുദ്ധരൻ സുജനസഞ്ചയ–
സരോജകാനനദിവാകരൻ ദേവൻ
നമിക്ക നാഥനെ,ക്കരാളകാലമാ–
മഹിക്കു താർക്ഷ്യനായ് വിളങ്ങുമീശനെ.''

അകമഴിഞ്ഞേവം സ്തുതിച്ചവക്കെല്ലാ–
മവിദ്യയാം നിശയകന്നു സത്വരം.
വിശിഷ്ടധമ്മമാം സരസ്സിലെങ്ങുമേ
വിരിഞ്ഞു വിജ്ഞാനജലജസഞ്ചയം.

മരുത്സുതനൊടുമനുജന്മാരൊടു–
മൊരുമിച്ചംബുജനയനനേകദാ
സുപുഷ്പപല്ലവപ്രഭാപരീതമാ–
മുപവനത്തിലേക്കെഴുന്നരുളിനാൻ.
അതുപൊഴുതതിഗുണനിധികളാം
യതിപ്രവരന്മാർ സനകമുഖ്യന്മാർ,
മദാദിദോഷങ്ങളകന്നുമാറിയോർ
സദാ പരാനന്ദം നുകന്നിടുന്നവർ.
ജരാരെങ്കിലും തരുണരൂപത്തിൽ
ജനകജാപതിനികടമെത്തിനാർ.

വശികളാമവർ വിളങ്ങിയന്നേരം
വിശുദ്ധവേദങ്ങളുടലെടുത്തപോൽ.
അനുത്തമരാമചരിതം കേൾക്കുവാ–
നവക്കെതാരിലുദിച്ചു കൗതുകം.
വരുംവഴിക്കവർ ഘടോദ്ഭവങ്കൽനി–
ന്നറിഞ്ഞു രാമൻെറ ചരിത്രമത്ര്യം.
അനലനു കത്താൻ വിറകുപോലവേ
ഘനതരജ്ഞാനകരണമക്കഥ.
മുനീന്ദ്രരെക്കണ്ടു തെളിഞ്ഞു പാത്ഥിവൻ
പ്രണാമമപൂവ്വമങ്ങിരുത്തിനാനുടൻ.
പവനപുത്രനും നൃപകുമാരരും
പതിച്ചു സാഷ്ടാംഗം മുനിപദങ്ങളിൽ.
രഘുപതിയുടെ സുഷമ കാങ്കയാൽ
മഹഷിരത്നങ്ങൾ മതിമറന്നുപോയ്.
മഴമുകിലൊളിതിരളുമംഗവു–
മഴകൊഴുകുന്ന മിഴിയുഗളവും
ഇമയനങ്ങാതെ വിലോകനംചെയ്തു
സമാദരപൂവ്വം സനകമുഖ്യന്മാർ.
മുനീന്ദ്രഭക്തിയിലലിഞ്ഞ ഭൂവരൻ
വിനീതവാണികളുരച്ചിതീവിധം:

''അതീവധന്യനായ്ച്ചമഞ്ഞു ഞാനിന്നു
യതീശ്വരന്മാരേ, കൃതാത്ഥനായി ഞാൻ.
മഹാജനങ്ങളെൻ മിഴിക്കു മുന്നിലായ്
മദീയപാപങ്ങളകന്നു സവ്വവും.
മഹത്സമാഗമം നരക്കു ദുർല്ലഭം
മികച്ച ഭാഗ്യത്താൽ ഭവിച്ചിടേണ്ടതാം.
അയത്നമിന്നതു ലഭിച്ചുകൊൾകയാ–
ലയഞ്ഞു മാമകഭവാമയബന്ധം.
വിമലസംഗത്താൽ വിമുക്തി നേടിടാം
വിഷയസംഗമോ വിഷാദഹേതുവാം.''

പ്രഹൃഷ്ടരായ്ത്തീന്ന മഹഷിസത്തമർ
മഹാപ്രഭുവിനെ സ്തുതിച്ചു സാദരം:
''അനാമയ, രാമ, ജയിക്ക ദേവ, നീ–
യനേകനേകനുമനന്തനും ഭവാൻ.
ജയിക്ക നിർഗ്ഗുണ, ഗുണനികേതമേ,
ദയാമയ, പാപരഹിത, സുന്ദര!

ജയ രമാവര, സുഖനിവാസമേ,
ജഗൽപ്രഭോ, ജന്മരഹിത, നിസ്തുല!
ദ്യുതിനിധാനമായനാദിയായ് നിത്യ–
ചതുരനായ് മിന്നും വിഭോ, ജയിക്ക നീ.
അറിവിനെന്നെന്നും വിളനിലം ഭവാൻ
മറകാം വാഴ്ത്തിടും യശസ്സുപൂണ്ടവൻ.
ജയിക്ക മാനദ, ജയിക്ക തത്ത്വജ്ഞ,
ജയിക്കുക ജ്ഞാനവിഭഞ്ജന, ഭവാൻ.
അനേകനാമങ്ങാം വഹിച്ചിടും ഭവാ–
നനാമനാണെന്നതഹോ! മഹാദ്ഭുതം.
ജഗത്തിലൊക്കെയും നിറഞ്ഞിരിപ്പോനേ,
ജയിക്ക സർവ്വവുമറിഞ്ഞിടും ദേവ!
വിപത്തുമാധിയുമകററി നിത്യവും
നൃപോത്തമ, ഭവാൻ പുലർത്തുകെങ്ങളെ.
ജനമനോരഥപ്രപൂരക, ഭവാൻ
ജയിക്ക, ഞങ്ങളിൽ പ്രസന്നരാകണം.
പവിത്രഭക്തിയിങ്ങരുളിടേണമേ
പരിതാപത്രയമകററിടേണമേ.
ചരണദാസക്കു സുരദ്രുമം ഭവാൻ
സുരഭിയും ഭവാൻ സുഖപ്രദായക!
ഭവമഹാബ്ധിക്കു ഘടോദ്ഭവൻ ഭവാൻ
ഭജിക്കുവോർക്കെല്ലാം ഹിതമരുളുവോൻ.
നരവരകുലശിരോമണേ, ഭവാൻ
ധരിത്രി ചാർത്തുന്ന മഹാവിഭൂഷണം.
മുനിഹൃദയമാം സരോവരത്തിലെ–
ക്കനകഹംസമേ, ജയിക്ക സർവ്വദാ.''
സ്തുതിവചനങ്ങളിതേവിധം ചൊല്ലി–
ക്കൃതാർത്ഥരായ്പ്പിന്നെ മടങ്ങിനാരവർ.

കരളിലുണ്ടായ ചില വിശങ്കകാം
പരിഹരിക്കുവാൻ കൊതിച്ചിതെങ്കിലും
ഭരതനൊട്ടൊന്നു മടിച്ചുനില്ക്കവേ
തിരുവടിയോടു പറഞ്ഞു മാരുതി:
''ക്ഷമാപതേ, ദേവ, വിശങ്കതീർക്കുവാൻ
കുമാരനുണ്ടുള്ളിൽപ്പെരുത്തു കൗതുകം.
അതൊന്നു ചോദിപ്പാനധീരനാകയാ–
ലൊതുങ്ങി നില്ക്കയാണനുഗ്രഹിക്കണം.''

ഉരച്ചു ഭൂവരൻ: ''മരുത്സുത, ഞാനും
ഭരതനും തമ്മിൽ വിഭേദമില്ലെടോ!''

പ്രഭുപ്രവരൻെറ വചസ്സു കേൾക്കയാൽ
പ്രസാദമാന്നൊരു കുമാരനോതിനാൻ:
''ഭവൽകടാക്ഷത്താൽക്കൃപാനന്ദമയ,
ഭവിക്കയില്ലുഗ്രവിശങ്കയെങ്കിലും,
ഒരല്പസംശയമെനിക്കുദിപ്പതു–
ണ്ടുരച്ചിടാമതു രഘുതിലകമേ!
ശുഭസ്വഭാവർതൻ മഹത്ത്വമെന്തെന്നു
ശ്രുതിപുരാണങ്ങൾ വിളിച്ചുചൊല്ലുന്നു.
തിരുമുഖത്തുനിന്നതൊന്നു കേൾക്കുവാൻ
പെരിയ വാഞ്ഛയുണ്ടെനിക്കു പൂർവ്വജ!
സുജനദുർജ്ജനസ്വഭാവഭേദവും
സുഗമമാംവിധം പറഞ്ഞുകേൾക്കണം.''

ഉരച്ചു രാഘവൻ: ''പ്രിയ സഹോദര,
ധരിക്ക നീയതു പറഞ്ഞുതന്നിടാം.
പ്രഹരമേല്പിച്ചു മുറിക്കട്ടെ മഴു;
പക വഹിപ്പീലാ സുഗന്ധി ചന്ദനം.
അസജ്ജനങ്ങളോടരിയ സജ്ജന–
മനുഷ്ഠിക്കും ക്രമമതേവിധത്തിലാം.
പരുക്കുചേർക്കുന്ന പരശ്വധത്തെയും
സുരഭിലമാക്കിച്ചമപ്പു, ചന്ദനം.
നരക്കതാണിഷ്ടം മലയജത്തൊടു;
സുരജനങ്ങളുമണിവു മൗലിയിൽ.

കുഠാരമോ, തീയിലിട്ടിടന്നുരുകുന്നു
കഠിനകൂടത്തിൻ പ്രഹരമേല്ക്കുന്നു.
വിഷയമഗ്നരല്ലനഘശീലന്മാർ
വിവിധ സൽഗുണനികേതനങ്ങൾതാൻ.
പരജനദുഃഖമവർക്കു ദുസ്സഹം
പരജനസുഖമവർക്കൊരുത്സവം.
സമാനദർശികളജാതവൈരികൾ
വിമോഹദംഭാദി വെടിഞ്ഞവരവർ.
മൃദുഹൃദയന്മാരനാഥബന്ധുക്കൾ
സദാ മമഭക്തിവശഗരായവർ.
സമാദരിക്കുന്നു സമസ്തരേയുമ–
സ്സുമാന്യ,രില്ലവർക്കഹന്ത ലേശവും.

എനിക്കയിരിന്നു സമാനരാണവർ
ജനിക്കയില്ലവക്കൊരിച്ഛയൊന്നിലും.
വരിഷ്ഠശാന്തിയും വിനമ്രഭാവവും
വിരക്തിഹഷ്വും വഹിക്കുമെപ്പൊഴും.
മദീയനാമം താനുരുക്കഴിച്ചിടു–
മതീവശീതളഹൃദന്തരായിടും.
സരളതയുടെ മണിനിലയങ്ങൾ
പരമമൈത്രിയുമവക്കിണങ്ങിടും.
അരിയധമ്മത്തിൻ ജനിത്രിയാം മഹീ–
സുരജനഭക്തി വഹിപ്പതുണ്ടവർ.
ഇതൊക്കെയൊക്കുന്ന യശസ്വികളത്രേ
യഥാത്ഥസാധുക്കളറിഞ്ഞുകൊൾക നീ.
ശമദമാദിക്കു വിളനിലമവർ
വിമലനീതിയിലുറച്ചു നില്ക്കുവോർ.
ശ്രുതികടുവാക്യമുരച്ചിടാത്തവർ
സ്തുതിയും നിന്ദയും സമമെന്നോരുവോർ.
മമ പദങ്ങളെബ്ഭജിച്ചു വാഴവോർ
മദീയജീവന്നു സമാനരാണവർ.

വചിച്ചിടാമിനിയസജ്ജനങ്ങൾതൻ
കുശീലമെന്തെന്നുമറിഞ്ഞുകൊള്ളുക.
ഇടപെടൊല്ല കേളൊരിക്കലെങ്കിലും
കുടിലചിത്തരാമവരൊടാരുമേ.
തദീയസംസഗ്ഗം കൊതിച്ചിടുന്നവർ
സദാ മഹാദുഃഖമനുഭവിച്ചിടും;
വിള നശിപ്പിക്കും പശുവിൻെറ പിമ്പേ
വിടാതെ പോകുന്ന പശുക്കളെപ്പോലെ.
പരവിഭൂതികണ്ടസഹ്യതാപമാ–
ന്നെരിയുമഗ്നിപോലസാധു മാനസം.
പരജനങ്ങളെപ്പഴിച്ചു കേൾക്കുകിൽ–
ക്കരൾ കുളിത്തിടും നിധി ലഭിച്ചപോൽ.
പിഴച്ച കാമവും മദാദിദോഷവും
തഴച്ചുമുററിടും തദീയഹൃത്തിങ്കൽ.
കൃപാലവമില്ല തദീയചിത്തത്തിൽ
കപടകൗടില്യവസതിയാണവർ.
അകാരണവൈരം വഹിക്കുമാരിലു–
മപരർതൻ ഹിതമവക്കഹിതമാം.

എട്ടപ്പതിൽപ്പിന്നെക്കൊട്ടപ്പതിൽ ചരലം
തൊട്ടത്തുവിട്ടിടും ഭുജിപ്പതിങ്കലും.
അവക്കു സവ്വവും ചരല,മതില്ലെങ്കിൽ
ചവസ്സുവാൻപോലുമൊരുങ്ങുകില്ലഹോ!
മധുരവാണികളരസ്സമെങ്കിലും
ഹൃദയമെത്രയും കരാളമെപ്പൊഴും;
വിമോഹനരൂപംവഹിച്ചു നില്ക്കിലും
വിഷാഹിമാലയെ വിഴങ്ങും കേകികരം.
പരാംഗനാസക്തി, പരദ്രോഹരതി,
പരധനാശയുമവക്കു വാസ്സുന്നു.
മലീമസകമ്മനിരതരാമവർ
മനുജരാക്ഷസപ്പരിഷതന്നെയാം.
ദുര വിരിക്കുന്നു ദുര പുതസ്സുന്നു
ദുരിതശീലന്മാർ വയററുപോററികരം.
നിരയഭീതിയുമവക്കുണ്ടവില്ല
പരമഹതപത്തിലെരിയുമുറക്കളും.
പരജനങ്ങരംതൻ വിപത്തു കാണുകിൽ
നരേന്ദ്രനായപോൽ സുഖം ഭുജിച്ചിടും.
പക വഹിച്ചിടും പരിവാരങ്ങളിൽ
സ്വകാര്യചിന്തനമവക്കു ദൈവതം.
മുഴുത്ത ലോഭവും വിഷയവാഞ്ഛയും
തഴച്ചുകാണു,മാ വികൃതശീലരിൽ.
ഒരാദരമില്ല, പിതാക്കരം തൊട്ടുള്ള
ഗുരുജനങ്ങളിലവക്കൊരിക്കലും.
അവക്കു തങ്ങളെക്കണക്കിലന്യരു—
മധഃപതിക്കിലേ സുഖമുദിച്ചിടൂ.
കരുതുകില്ലവരരിയസത്സംഗം;
ഹരികഥയിലില്ലഭിനിവേശവും.
വിഗതബോധന്മാർ പരസ്വഹാരികരം
നിഗമദൂഷകർ ഗുണവിഹീനന്മാർ.
മഹാദംഭത്തൊടുമവരനുഷ്ഠിപ്പൂ
മഹീസുരദേവനികരനിന്ദനം.
ധരിച്ചുകൊള്ളുന്നു സുവേഷമെങ്കിലും
പെരുത്തു വിദ്വേഷമകത്തു തിങ്ങിടും.
ഇതേവിധമുള്ള നരാധമരില്ല,
കൃതത്രേതായുഗപ്രഭാവവേളയിൽ.

തൃതീയമായിടും യുഗത്തിലുണ്ടാകും
ക്ഷിതിയിലങ്ങിങ്ങായ്ച്ചിലരിതേവിധം.
കലിയുഗത്തിലോ നിരനിരയായി–
ട്ടുലകിവരുടെ വിഹാരരംഗമാം.
പരോപകാരമാണതുല്യമാം ധർമ്മം
പരജനദ്രോഹമധർമ്മമോക്ക നീ.
ശ്രുതിപുരാണാത്ഥരഹസ്യമീയൊന്നാ–
ണതു മതിമാന്മാരറിഞ്ഞിരിക്കുന്നു.
പരപ്പീഡാരതൻ നരൻ ഭവാബ്ധിതൻ
നിരന്തരാഘാതമനുഭവിക്കണം.
പെരിയ മായയ്ക്കു വശപ്പെട്ടും പാപി
പരലോകാഹനല്ലറിഞ്ഞുകൊള്ളണം.
ധരിക്ക സോദര, ശുഭാശുഭഫല–
മരുളിടും കാലസ്വരൂപനാണു ഞാൻ.
പ്രപഞ്ചദുഃഖങ്ങളറിഞ്ഞുകൊൾകയാൽ
പ്രശാന്തരായെന്നെബ്ഭജിപ്പു സൂരികൾ.
ശുഭാശുഭകർമ്മഫലങ്ങൾ രണ്ടുമി–
പ്രപഞ്ചബന്ധനം മുറുക്കു,മാകയാൽ,
സുരനരാദികളതൊക്കെയും വിട്ടു
ഹരിഭജനത്തിലുറച്ചുനില്ക്കുന്നു.

ഉരച്ചു സജ്ജനസ്വഭാവമിങ്ങു ഞാൻ
മറിച്ചു ദുർജ്ജനസ്വഭാവവും ചൊന്നേൻ.
ചിതത്തൊടൊക്കെയും ധരിച്ചിടുന്നവൻ
പതിക്കയില്ലല്ലോ ഭവസമുദ്രത്തിൽ.
ജഗത്തിലുള്ളൊരിഗ്ഗുണാഗുണങ്ങൾക്കു
ജനിത്രി മായയെന്നറിഞ്ഞുകൊൾക നീ.
അവഗണിക്കുക ഗുണവും ദോഷവു–
മതൊന്നുമാത്രമാണനഘസദ്ഗുണം.
അവയിലൗത്സുക്യമുദിക്കയെന്നതോ
വിവേകരാഹിത്യമയി സഹോദര!''

തിരുമുഖത്തുനിന്നതിന്ന സൂക്തിയാൽ
ഭരതമുഖ്യക്കു തെളിഞ്ഞു മാനസം.

അരമനയിലേക്കഖിലബാന്ധവൻ
തിരിച്ചെഴുന്നള്ളിസ്സുഖിച്ചു മേവിനാൻ.
മഹർഷിനാരദൻ ചലപ്പൊഴുമെത്തി–
സ്സഹർഷമീശനെ സ്തുതിച്ചുപാടിനാൻ.

വിരിഞ്ചിലോകത്തു തിരിച്ചുചെല്ലുമ്പോഠം
ചരിത്രമൊക്കെയുമുരയ്ക്കുമാ മുനി.
മനംകുളിത്തു ശ്രവിച്ചു നാന്മുഖൻ
'മുനേ, കഥിക്കെ'ന്നു മുറയ്ക്കു ചൊല്ലിടും.
സനകമുഖ്യരാം മുനീന്ദ്രരൊക്കെയും
വണങ്ങിവാഴ്ത്തീടുമജതനൂജനെ.
രമാധവൻതൻെറ ഗുണങ്ങഠം കേഠംക്കുമ്പോഠം
സമാധിഭംഗമാന്നിരിക്കുമേവരും.
പരബ്രഹ്മമഗനമഹഷിസേവിത—
ചരിത്രമോരാത്തോൻ ശിലാഹൃദയനാം.

ഗുരുജനങ്ങളും പുരജനങ്ങളും
നിരന്നിരിക്കുന്ന സഭാതലത്തിങ്കൽ
എഴുന്നരുളിയ സരോജലോചനൻ
തൊഴുതുചൊല്ലിനാനുദാരവാണികഠം:
''മഹാജനങ്ങളേ, ശ്രവിക്കുവിൻ നിങ്ങഠം
മമത്വബുദ്ധിയാൽ കഥിക്കയല്ല ഞാൻ.
അനീതിയില്ലിതിൽ പ്രഭുത്വമില്ലിതിൽ
നിനച്ചു യുക്തമെന്തതു ഗ്രഹിക്കുവിൻ.
മമാജ്ഞ മാനിപ്പോൻ മദീയസേവകൻ
അമായവാത്സല്യമവങ്കലുണ്ടു മേ.
അധമ്മമാണു ഞാനുരപ്പതെങ്കിലോ
സധൈര്യമായതു തുറന്നു ചൊല്ലണം.
മനുഷ്യനായ് മന്നിൽപ്പിറന്നുകൊഠംവതു
മഹത്തരഭാഗ്യംനിമിത്തമല്ലയോ?
അമരദുർല്ലഭപദമിതു പാത്താ—
ലരിയസാധനമുപകരിച്ചിടും.
സമസ്തസൽഗ്രന്ഥപ്രസിദ്ധമായുള്ള
വിമുക്തിവാതില്വമിതൊന്നുതന്നെയാം.
വരേണ്യമാമിതു ലഭിച്ചശേഷവും
പരഗതിയിങ്കലണഞ്ഞിടാത്തവൻ
പരലോകാത്തിക്കു വശംവദനാകും
തലതല്ലിപ്പശ്ചാത്തപിക്കുമെന്നുമേ.
'ഇതെന്തു കാലമാണിതെന്തു കമ്മമാ—
ണിതെന്തു ദൈവമാ'ണവൻ പഴിച്ചിടും.
വിശിഷ്ടമിത്തനു ലഭിച്ചതിൻ ഫലം
വിഷയലാഭമല്ലതോത്തുകൊള്ളണം.

സുരസുഖംപോലും ക്ഷണികമല്ലയോ
പരിതപിപ്പിക്കുമൊടുവി,ലായതും.
നരതനുവാന്ന വിഷയലോലുപൻ
ഗരളമാശിച്ചു സുധവെടിയുവോൻ.
പരമമൂഢനാമവനൊരു കുന്നി–
ക്കുരുവിനായ്ച്ചിന്താമണി വെടിയുവോൻ.
അവൻ കാലകർമ്മഗുണവശഗനാ–
യസംഖ്യയോനിയിൽപ്പിറന്നു മേല്ക്കുമേൽ
പ്രപഞ്ചചക്രത്തിൽക്കറങ്ങു,മന്തത്തിൽ
പ്രഭുവരുളിടും നരശരീരവും,
ഒരു ഹേതുവില്ലാതനുഗ്രഹിക്കുന്ന
കരുണതൻ മണിനിലയമീശ്വരൻ.
പെരിയ സംസാരജലധി താണ്ടുവാൻ
തരണിയല്ലയോ നരതനുവോർത്താൽ.
അതു മറുകരയണഞ്ഞുകൊള്ളുവാ–
നനുകൂലവായു മമ കൃപയത്രേ.
തരണിതൻ നാഥൻ ഗുരുവരനത്രേ
കരയിലെത്തിക്കും വിപത്തണയ്ക്കാതെ.
ഇതൊക്കെയൊത്തിട്ടും മിഴിച്ചുനില്പവൻ
ഹതമതി, നിന്ദ്യൻ, സ്വയം മരിപ്പവൻ.
ഇഹപരലോകസുഖം കൊതിക്കുവോൻ
ഗ്രഹിക്കണം ദൃഢം മദീയഭാഷിതം.
സുഭക്തിമാർഗ്ഗമാണെവർക്കുമോർക്കുകിൽ
സുഖദമെന്നുള്ളിലുറച്ചുകൊള്ളണം.
നിനയ്ക്കുകിൽ ജ്ഞാനമഗമ്യമെപ്പൊഴു–
മനേകവിഘ്നങ്ങൾ നിറഞ്ഞതുമത്രേ.
മഹാകഠിനമാണതിന്റെ സാധന;
മനസ്സുറപ്പിച്ചുനിറുത്തുവാൻ പണി.
ബഹുവിധക്ലേശം സഹിച്ചുകൊണ്ടൊരാൾ
മഹത്തരജ്ഞാനം വരിച്ചുകൊൾകിലും
അവനൊരു ഭക്തിവിഹീനനാവുകിൽ–
ബ്ഭവിക്കയില്ല മൽപ്രസാദപാത്രമായ്.
സമസ്ത സദ്ഗുണനിലയനം ഭക്തി
സദാ വിളങ്ങുന്നു സ്വതന്ത്രരമ്യമായ്.
സുസാധുസമ്പർക്കം ഭവിപ്പതില്ലെങ്കി–
ലസാദ്ധ്യമായ്വരുമതു ലഭിക്കുവാൻ.

വിശിഷ്ടപുണ്യത്താലുദിപ്പു സത്സംഗം
വിമുക്തികാരണമതൊന്നുമാത്രമാം.
ധരാസുരോത്തമപദസപര്യതാൻ
വരേണ്യമാം പുണ്യം ജഗത്തിലോക്കുകിൽ.
കളങ്കമററൊരു മഹീസുരാച്ഛയാൽ
തെളിഞ്ഞിടും ദേവമഹഷിസഞ്ചയം.

രഹസ്യമാമൊരു മതമറിയിക്കാം
മഹാജനങ്ങളെത്തൊഴുതുകൊണ്ടു ഞാൻ.
ഹരഭജനത്താലൊഴിഞ്ഞു മദ്ഭക്തി
നരന്നൊരുനാളുമുദിക്കുകയില്ല.
പരിക്ലേശമില്ല സുഭക്തിമാഗ്ഗത്തി-
ലൊരിക്കലുമെന്നു നമുക്കു കണ്ടിടാം.
ജപം തപം യോഗം മഖമുപവാസ-
മുപായമൊന്നുമില്ലതിലനുഷ്ഠിപ്പാൻ.
സ്വഭാവസാരള്യ,മകൃത്രിമഭാവം,
ലഭിപ്പതിൽ തൃപ്തി,യിതൊക്കെയേ വേണ്ടു.
മദീയദാസനെന്നുരച്ചുകൊണ്ടൊരാൾ
മനുഷ്യനിലാശ പുലത്തി മേവുകിൽ
അവൻെറ ചിത്തത്തിൽ മദീയവിശ്വാസ-
മെവിടെയെന്നതു കഥിക്കുവിൻ നിങ്ങൾ.
പരപ്പിലെന്തിനു പറഞ്ഞിടുന്നു ഞാൻ
ചുരുക്കിയോതിടാമനുഷ്ഠാനക്രമം.
അരുതു വൈരവും കലഹവാഞ്ഛയും
കരളിലാശയുമരുതു ഭീതിയും.
ഇതേവിധം മേവും സുശീലമത്ത്യന്നു
സദാ സുഖമയം ദിഗന്തമെന്നാകും.
അനാരംഭൻ ഗൃഹവിഹീനൻ നിമ്മദൻ
അഭിമാനശ്ശൂന്യനനഘൻ വിജ്ഞാനി
സുജനസംസഗ്ഗപരായണൻ ദക്ഷൻ
സുരലോകമോക്ഷവിമുഖമാനസൻ
വിലപ്പെട്ടും ഭക്തി വരിച്ചു നില്പവൻ
ഖലത്വമല്പവും കലന്നിടാത്തവൻ
കുതക്കമാകവേ പരിത്യജിപ്പവൻ
മദമമത്വങ്ങളകററിടുന്നവൻ
മമഗുണങ്ങളിലഭിരുചിയുള്ളോൻ
മദീയനാമങ്ങൾ ജപിച്ചിടുന്നവൻ

നരനവനത്രേ നിരഘമായുള്ള
പരമാനന്ദത്തെ സ്വയമറിയുവോൻ.''

സുധാമധുരമീ വചസ്സു കേൾക്കയാൽ
സുഖലഹരിയിൽ മുഴുകിയേവരും.
''ദയാനിധേ, ഭവാനിവർക്കു താതനും
പ്രിയജനനിയും ഗുരുവുമാണല്ലോ.
ഉടലുമർത്ഥവും ഗൃഹവും ഞങ്ങൾത–
ന്നുയിരുമങ്ങുതാൻ ഹിതപ്രദായക!
ചരണദാസരോടിവണ്ണമോതുവാൻ
തിരുവടിയല്ലാതൊരാളുമില്ലല്ലോ.
പിതാക്കളാകിലും കഥിപ്പതിൽ സ്വാർത്ഥ–
രതി കലർന്നിടാം നിനച്ചുകാണുകിൽ.
ഭവാനു,മാവിധം വിശുദ്ധചിത്തരാം
ഭവൽപദപൂജാനിരതരുമെന്യേ
അകാരണം ലോകർക്കുപകൃതിചെയ്‌വാ–
നധികമാരുമില്ലുലകിലോർക്കുകിൽ.
സമസ്തരും സ്വാർത്ഥസഖാക്കളൊഴിയിൽ
പരാർത്ഥചിന്തനം കിനാവിലുമില്ല.''

രസഭരിതമിസ്സൂക്തി കേൾക്കവേ
പ്രസന്നനായ്ത്തീർന്നു രഘുകുലേശ്വരൻ.
വിടവഴങ്ങിക്കൊണ്ടനന്തരമവർ
മടങ്ങി തങ്ങൾതൻ നിലയനങ്ങളിൽ.

ഹരനരുളിനാ: ''നമേ, വിരാഡ്രൂപ–
നരചനാകയാൽ സുഖിച്ചു സർവ്വരും.''

അരമനയിലേക്കെഴുന്നരുളിനാ–
നൊരുദിവസമാ വസിഷ്ഠമാമുനി.
മഹാദരപൂർവ്വം പദം കഴുകിച്ചു
മഹർഷിയെബ്ഭ്രപനിരുത്തി പീഠത്തിൽ.
കരങ്ങൾ കൂപ്പിക്കൊണ്ടുരച്ചു മാമുനി:
''യൊരർത്ഥനയിന്നു നിവേദനംചെയ്യാം.
ഭവദനുഷ്ഠാനമറിഞ്ഞിടുന്തോറു–
മപാരമോഹമിങ്ങുദിച്ചിടുന്നു മേ.
ശ്രുതിദൂരാപമാം തവ മഹിമ ഞാൻ
കഥിപ്പതെങ്ങനെ ദയാപയോനിധേ!
പുരോഹിതകർമ്മമതീവനിന്ദ്യമെ–
ന്നുരച്ചിടുന്നു ഹാ! ശ്രുതിപുരാണങ്ങൾ.

അതോർത്തു കൈക്കൊള്ളാൻ മടിച്ചോരെന്നൊടു
വിധിയരുളിനാൻ: 'വരിക്ക നന്ദന!
ഗുണപ്രദമായിബ്ഭവിക്കുമേകദാ
മനസ്സിലാശങ്ക വഹിച്ചിടേണ്ട നീ.
പിറക്കുമൂഴിയിൽ പരാനന്ദമൂർത്തി–
യൊരിക്കലാ രഘുകുലമണിയായി.'
അരുളതു കേട്ടുക്കെയനുസരിച്ചു ഞാൻ
കരളിലിങ്ങനെ നിനയ്ക്കുകാരണം.
ജപമഖാദിയാൽ പ്രസന്നനാകേണ്ട
ജഗന്നിവാസനെന്നറികിലാമല്ലോ!
അതുകണക്കൊരു പെരിയ ധർമ്മമി–
ക്ഷിതിയിലെന്തുള്ളൂ വരിച്ചുകൊള്ളുവാൻ?

യമനിയമാദി മഹിതകർമ്മങ്ങൾ
വിമലവൈദികവിധികളല്ലയോ?
ഭവൽപദങ്ങളിൽ നിരന്തരഭക്തി
ഭവിക്കയെന്നതാണവയ്ക്കൊരേ ഫലം.
അഴുക്കു നീക്കുവാനഴുക്കു പററുമോ,
ലഭിക്കുമോ വെണ്ണ ജലം കടയുകിൽ?
മനോമലിനത തുടച്ചുമാററുവാ–
നനഘഭക്തിതൻ ജലം ലഭിക്കണം.
തവദംഘ്രിയുഗ്മത്തിലുറച്ച ഭക്തിയാ–
ർക്കുദിപ്പൂ, സർവ്വജ്ഞനവൻതാൻ തത്ത്വജ്ഞൻ.
അഭിജ്ഞസത്തമനവൻ ഗുണനിധി–
യഖണ്ഡവിജ്ഞാനവിളനിലമവൻ.
സമർത്ഥനുമവൻ വസുന്ധരാപതേ,
സമസ്തലക്ഷണസമേതനുമവൻ.
ഒരു വരം നല്ലാനിരന്നിടുന്നു ഞാൻ
കരുണചെയ്യണമതു ലഭിക്കുവാൻ.
പിറപ്പിലൊക്കെയും തവപദഭക്തി
നിറഞ്ഞുനില്ക്കണം മമഹൃദയത്തിൽ.''

ഇവണ്ണമർത്ഥിച്ചു മടങ്ങിനാൻ മുനി
ഭുവനനാഥനു തെളിഞ്ഞു മാനസം.

നഗരപ്രാന്തത്തിലെഴുന്നരുളിനാൻ
സഹചരന്മാരൊത്തൊരുദിനം രാമൻ.
വരുത്തിനാനങ്ങു ഗജതുരഗാദി
പെരുത്ത കൗതുകമുദിച്ചുകാണവേ.

യഥേഷ്ടമേകിനാനവയിലോരോന്നും
ഹിതപ്രദൻ പിന്നെസ്സുഹൃജ്ജനങ്ങൾക്കായ്.
ശ്രമങ്ങളൊക്കെയുമപാകരിക്കുന്ന
സുമഞ്ജുകാരുണ്യനിലയനം പരൻ
തളച്ചുതീക്കുവാനണഞ്ഞു സത്വരം
തണുപ്പു നല്കിടും രസാലവാടിയിൽ.
ഭരതനക്ഷണം നിവത്തിയിട്ടൊരു
വരോത്തരീയത്തിലിരുന്നു രാഘവൻ.
അടുത്തുനി,ന്നൊരു വിശറിയാലുട—
നനിലനന്ദനൻ കുളിക്കെ വീശിനാൻ.
മനോജ്ഞഭക്തിയാലുദിച്ചു രോമാഞ്ചം
നനഞ്ഞു കണ്ണിണയവന്നു മേല്ക്കുമേൽ
പരമഭാഗ്യവാനൊരുവനാരുള്ളൂ
മരുത്സുതന്നൊപ്പം ജഗത്തു മൂന്നിലും?

അതുസമയമങ്ങണഞ്ഞു നാരദൻ
സ്തുതിവചനങ്ങൾ മുഴക്കിയീവിധം:
''സ്വഭക്തസങ്കടമകററുമെൻ പ്രഭോ,
ശുഭാർദ്രദൃഷ്ടിയാലനുഗ്രഹിക്ക മാം.
നവനീലോല്പലശ്യാമാംഗ, കാമാരേ,
ശിവഹൃദയാബ്ജവിഹാരിഭൃംഗമേ!
നിശാചരബലവിഭഞ്ജന, ഹരേ,
സുശാന്തസജ്ജനമനോഭിരഞ്ജന!
അഘങ്ങളത്രയുമപാകരിപ്പോനേ,
മഹീസുരധ്യാനതതിക്കു മേഘമേ!
ദശരഥകുലകുമുദസഞ്ചയ—
ശശാങ്ക, രാഘവ, ജയിക്ക സന്തതം.''

അതുല്യഭക്തിപൂണ്ടനന്തരം സുര—
യതീശ്വരൻ നിജനിലയം പൂകിനാൻ.

''ഗിരികുമാരികേ, പവിത്രമാം രാമ—
ചരിതമിങ്ങനെ പറഞ്ഞുതീർത്തു ഞാൻ.
മുഴുവനായെന്നു കഥിക്കയല്ല കേൾ
കഴിവിനൊത്തപോലുരച്ചു വല്ലഭേ!
അനന്തവിസ്തൃതം രഘുവരോദന്ത—
മനന്തനാൽപ്പോലുമവണ്ണ്യമംബികേ!
പരിഗണിച്ചിടാം ജലകണങ്ങളും
ധരണിയിലുള്ള പൊടികളു,മെന്നാൽ.

രഘൂത്തമകഥയ്ക്കുറുതിയില്ലെന്നു
നഗതനൂജ നീയറിഞ്ഞുകൊള്ളണം.
അതിപവിത്രമിക്കഥ ശ്രവിക്കുകി–
ലചഞ്ചലപ്രേമമുദിക്കുമീശനിൽ.
ഗരുഡനെക്കാകഭുശുണ്ഡി കേൾപ്പിച്ച
ചരിത്രമാവിധം പറഞ്ഞുതന്നു ഞാൻ.
നിനക്കിനിക്കേൾപ്പാൻ പെരുത്തു കൗതുകം
ജനിപ്പതെന്തതു കഥിക്ക ചൊല്ലുവൻ.''

മനം തെളിഞ്ഞൊരു മഹേശവല്ലഭ
വിനമ്രഭാവമാർന്നുരച്ചിതീവിധം:
''ഹിതകരരാമകഥകൾ കേൾക്കയാ–
ലതീവധന്യയായ്ച്ചമഞ്ഞു ഞാൻ വിഭോ!
ഭവൽകടാക്ഷത്താൽ കൃതാൎത്ഥയായി ഞാൻ
ഭവമോഹത്തിൽനിന്നകന്നു മാനസം.
ചിതാനന്ദമൂൎത്തിക്കുടയ നിസ്തുല–
പ്രതാപമത്രയുമറിയുമാറായി.
തവമുഖത്തുനിന്നുതിർന്ന സൽകഥാ–
സുധയെൻ കൎണ്ണത്തിൽത്തുളുമ്പിനിന്നിട്ടും
അകം നിറയുമാറതു നുകൎന്നിട്ടു–
മലംഭാവമില്ല മനസ്സിനെന്നായി.
ഹരികഥ കേട്ടു മതിവരുവോൎക്കു
ദുരാപ,മായതിൻ വിശിഷ്ടമാം രസം.
വിരക്തി കൈക്കൊണ്ട മഹാമുനിമാരും
നിരന്തരമതിലഭിരമിക്കുന്നു.
ഭവാൎണ്ണവം താണ്ടാൻ കൊതിച്ചിടുവോൎക്കു
ഭവികദം നൗകയതൊന്നുമാത്രമാം.
വിഷയരക്തരും ഹരികഥകളാൽ
പ്രസന്നരായ്ത്തീൎന്നു സുഖം ഭുജിക്കുന്നു.
ജഗത്തിലാൎക്കുള്ളു ചെവികളുത്തമ–
രഘൂത്തമോദന്തം സമാസ്വദിക്കാതെ?
തിരുവടിയുടെ കഥ രസിക്കാത്ത
നരനതിമൂഢ,നൊരാത്മഘാതകൻ.
കൃപാനിധേ, രാമചരിതമാനസ–
പ്രപഞ്ചനം കേട്ടു സുഖം നുകൎന്നു ഞാൻ.
കഥയിതു കാകഭുശുണ്ഡി, നീഡജ–
പതിയൊടോതിയെന്നരുളിയില്ലയോ?

അതിലൊരു ശങ്കയെനിക്കു തോന്നുന്നു
മതി തെളിഞ്ഞതു പരിഹരിക്കണം.
ഒരു വെറും കാക്കയ്ക്കുദിക്കുമോ, ദൃഢ—
വിരക്തിയും രാമചരിത്രഭക്തിയും?
നരഗണത്തിലും വിശിഷ്ടസദ്ധർമ്മ—
പരായണരോർത്താലധികമില്ലല്ലോ.
പരം പണിപ്പെട്ടു തിരഞ്ഞുനോക്കിയാ—
ലൊരായിരംപേരിലൊരുത്തനുണ്ടാകാം.
ഒരു ലക്ഷം ധർമ്മനിരതന്മാരിലു—
മൊരുത്തനേ കാണൂ വിരക്തിസമ്പന്നൻ.
വിരക്തകോടിയിലൊരാളു മാത്രമാം
വിദഗ്ദ്ധവിജ്ഞാനം ലഭിച്ച പുണ്യവാൻ.
ചുരുക്കമല്ലയോ യഥാർത്ഥസിദ്ധരും
പരബ്രഹ്മപദപരായണന്മാരും?

മദാദിദോഷങ്ങളകന്ന പുണ്യവാൻ
മഹാമതി കാകഭുശുണ്ഡി, നിർണ്ണയം.
നലം തികഞ്ഞൊരാ വിവേകശാലിക്കു
ബലിപുഷ്ടാകൃതി ലഭിച്ചതെങ്ങനെ?
പവിത്രമാം രാമചരിത്രമപ്പക്ഷി
പഠിച്ചതെങ്ങുനിന്നരുളുകെൻ പ്രഭോ!
വിശുദ്ധമക്കഥ മമപ്രിയൻ കാക—
ഭുശുണ്ഡിയിൽനിന്നു ഗ്രഹിച്ചതെങ്ങനെ?
അഭിജ്ഞസത്തമൻ ഗുണനിധി താർക്ഷ്യ—
നധോക്ഷജൻതൻെറയരികിൽ വാഴുവോൻ
അനശ്വരജ്ഞാനവിഭൂഷിതന്മാരാം
മുനിജനങ്ങളെ മറന്നു കേവലം,
ഇരന്നതെന്തിനു ഭുശുണ്ഡിയോടു സ—
ച്ചരിതമോതുവാനതുമറിയണം.
അരുളണം വിഭോ, പരമഭക്തരാ—
മവരിരുവരുമുരച്ചതെന്തെന്നും.''
ഉമാമുഖത്തുനിന്നുദിച്ച സൂക്തിയെ—
സ്സുമാദരിച്ചുകൊണ്ടുരച്ചു ശങ്കരൻ:
പതിവ്രതേ, കേൾക്കൂ പറഞ്ഞിടാം, തവ
മതി വിശുദ്ധമാണതീവധന്യ നീ.
കുറഞ്ഞതല്ല നിൻ രഘുപതിഭക്തി—
യറിഞ്ഞിടുന്നു ഞാനതേവിധം പ്രിയേ!

ഗരുഡവായസമഹേതിഹാസമി–
ന്നരുളുവൻ; ശങ്കയകന്നു മാറിടും.
ജനിക്കുമുജ്ജ്വലരഘൂത്തമഭക്തി
മനുഷ്യനശ്രമം ഭവാബ്ധി താണ്ടിടാം.
കഥയിതെൻ കാതിൽപ്പതിച്ച സന്ദർഭം
നതാംഗി, നിന്നോടു കഥിപ്പനാദ്യമായ്.

അമേയവൈഭവം കലൻ ദക്ഷൻെറ
കുമാരിയായ്പ്പണ്ടു പിറന്നു നീയുമേ!
സതീനാമത്തോടേ പുലൻകൊൾകെ, നിൻ
പിതാവൊരു യജ്ഞം നടത്തിയില്ലയോ?
അതിൽബ്ഭവിച്ചതാമവമതിമൂലം
ഹുതാശകുണ്ഡത്തിൽ മൃതിവരിച്ചു നീ.
മദീയഭൃതങ്ങൾ മഖം മുടക്കിനാ–
രിതൊക്കെയും നിനക്കറിഞ്ഞുകൂടെയോ?
സതീവിയോഗത്താലെരിഞ്ഞു മാനസം
മതിഭ്രമത്തോടേ ചരിച്ചു നീളെ ഞാൻ.
അനന്തമോഹനഗിരിവനങ്ങളി–
ലലഞ്ഞു ചുററിനേനനേകനാളുകൾ.
ക്രമേണ ചെന്നു ഞാനതിമനോഹര–
സുമേരുവിൻ നീലശിഖരമൊന്നിങ്കൽ.
ഉയൻ കാഞ്ചനമുടികൾ നാലുമായ്
പ്രിയം വളത്തി മേ മനോജ്ഞപവ്വതം.
വടരസാലാദി മഹീരുഹങ്ങളാൽ
വടിവിലഗ്ഗിരി വിളങ്ങി മോഹനം.
മണിസോപാനങ്ങളണിഞ്ഞ പൊയ്കയൊ–
ന്നിണങ്ങിക്കണ്ടു ഞാനതിൻ മുകൾത്തട്ടിൽ;
സുശീതളസ്വച്ഛജലം നിറഞ്ഞതായ്–
കുശേശയപുഷ്പശതങ്ങൾ ചേൻതായ്
മരാളകോമളസ്വരം കലൻതായ്
മധുകരാരവം മുഴങ്ങിക്കേൾപ്പതായ്.
ചിരഞ്ജീവി കാകഭുശുണ്ഡി മേവുന്നു
ഗിരിയതിലെന്നു ധരിക്ക പാവ്വതീ!
കനത്ത മായതൻ പണിത്തരങ്ങളാ–
മനത്ഥമൊന്നുമസ്ഥലത്തു കാണില്ല.
ദ്വിജം ദിനമനു ജഗത്സ്വരൂപനെ–
ബ്ഭജിപ്പതിൻ ക്രമമുരച്ചിടാമിനി.

അപങ്കിലധ്യാനമരയാലിൻചോട്ടിൽ
ജപിപ്പതിത്തിതൻ ചുവട്ടിലെന്നുമേ;
ഇരുന്നു പൂജനം രസാലമൂലത്തിൽ;
ഹരികഥാലാപം വടനികടത്തിൽ.
രമിച്ചു പക്ഷികഠം, വിശിഷ്യ, ഹംസങ്ങഠം
രസപ്രകൃഷ്ടമാം കഥാപ്രസംഗത്തിൽ.
ഇതൊക്കെയും കണ്ടു മതിമറക്കയാ–
ലുദിച്ചിതാനന്ദമെനിക്കു മേല്ക്കുമേൽ.
ഒരന്നമായി ഞാൻ കടന്നു സംഘത്തിൽ
ഹരികഥ കേട്ടു മടങ്ങി വല്ലഭേ!
ഉമേ, ധരിക്ക നീയെനിക്കു വായസ–
സമാഗമം വന്നതിതേവിധമത്രേ.

ഗരുഡനെങ്ങനെ ഭുശുണ്ഡിതന്നുടെ–
യരികിലെത്തിയെന്നിനിപ്പറഞ്ഞിടാം.
രണത്തിലംബുജവിലോചനൻ മേഘ–
നിനാദബാണത്താൽ മയങ്ങി വീഴവേ
അതിൻ പൊരുളെന്തെന്നറിഞ്ഞിടായ്കയാ–
ലുദിച്ചു ലജ്ജയെൻ കരാംത്തടത്തിങ്കൽ.
അയച്ചു നാരദൻ ഖഗാധിരാജനെ–
യഴിച്ചു നാഗാസ്ത്രപ്രഗാഢബന്ധനം.
'തിരുവടിക്കിതു ലഘുത്വമല്ലയോ?'
ഗരുഡനപ്പൊഴുതുദിച്ചു സംശയം.
പരബ്രഹ്മം മായാവിദൂരനീശ്വരൻ
നരത്വമാർന്നെന്നു ധരിച്ചിരുന്നു ഞാൻ;
അതിന്നു ചേർന്നതാം പ്രഭാവമേതുമി–
ക്ഷിതീശനിൽക്കാണാൻ കഴിവതില്ല മേ.
ജനങ്ങളാരുടെ തിരുനാമമോതി–
ജ്ജനനബന്ധനമഴിച്ചിടുന്നുവോ,
പരമ്പൊരുളാകുമവനെയല്ലനാ–
മൊരു നിശാചരൻ പിടിച്ചുകെട്ടമോ?
ഇതേവിധം ശങ്കകലർന്ന താർക്ഷ്യന്നു
മതിവിമോഹവുമുദിച്ചു മേല്ക്കുമേൽ.
വിഷാദഭാരവും വിയപ്പുമായവൻ
ഋഷീന്ദ്രനോടു ചെന്നുരച്ചു സംശയം.

''അപാരമല്ലയോ രഘൂത്തമമായ,''
കൃപാർദ്രചിത്തനായുരച്ചു നാരദൻ.

''അഭിജ്ഞമാനസം കവൻമായയി–
ങ്ങഗാധമോഹത്തിലകപ്പെടുത്തുന്നു.
പലപ്പൊഴുമെനിക്കനുഭവമുണ്ടീ
നില, നിനക്കുമിന്നറിയുമാറായി.
ഇതിൻ കഥയെന്തെന്നെനിക്കറിയില്ല
വിധിയൊടു ചെന്നു പറക പക്ഷീന്ദ്ര!
പരിഹരിച്ചിടും നിനക്കെഴും ശങ്ക
ഹിരണ്യഗർഭനെസ്സമാശ്രയിക്കുക.''

വിഹംഗനായകൻ പറന്നുചെന്നുടൻ
വിരിഞ്ചനെക്കണ്ടു പറഞ്ഞു സംശയം.
ഹരിസ്മരണയാൽ പുളകിതാംഗനായ്
സരോജസംഭവൻ നിനച്ചിതീവിധം:
'വിചിത്രമായയ്ക്കു വശംവദരല്ലേ
വിശിഷ്ടവിജ്ഞരാം കവീന്ദ്രർക്കൂടിയും.
വിധാനകർത്താവാമെനിക്കുപോലുമേ
വിമോഹമുണ്ടായി പലേ പൊഴുതിലും.
അതോർക്കിലണ്ഡജപതിക്കു വിഭ്രമ–
മുദിച്ചതിൽത്തെല്ലില്ലെനിക്കു വിസ്മയം.'

''ഖഗേന്ദ്ര,''—ചൊല്ലിനാൻ പിതാമഹൻ പിന്നെ
''മഹേശസന്നിധി ഗമിക്ക വത്സ, നീ
ത്വദീയസംശയമപാകരിക്കുവാൻ
കൃതാന്തവൈരിയേ സമർത്ഥനായിടൂ.''
ഉഴറിയെത്തിനാൻ ഖഗേശനെന്മുമ്പിൽ
അളക പൂകുവാൻ നടന്നുപോകവേ.
മമപദങ്ങളിൽ പതിച്ചുകൊണ്ടവൻ
മനോഗതമെന്തെന്നുണർത്തി നില്ക്കയായ്.

''വിനായക,''—ചൊന്നേൻ: ''നിനക്കുദിച്ചൊരീ
വിമോഹമിക്ഷണമകറ്റുവാൻ പണി.
വിഹംഗ, നിന്മോഹമകലു,മേറെനാൾ
മഹാജനസംഗം ഭവിച്ചുകൊള്ളുകിൽ.
മുനീന്ദ്രർ വാഴ്ത്തുമാ ഹരികഥകളിൽ
കനത്തതാൽപര്യം നിനക്കുദിക്കണം.
നിരന്തരം രാമകഥകൾ പാടുന്ന
സുരമ്യമാം സ്ഥാനം പറഞ്ഞുതന്നിടാം.
ശ്രവിക്ക നീ ചെന്നു പവിത്രമക്കഥ
ചെവിക്കുമുള്ളിനും കുളിർമ്മനല്കിടും.

വിമുക്തിമാർഗ്ഗമാമതിൽച്ചരിക്കിലോ
സമസ്തമോഹവുമൊഴിഞ്ഞുപോയിടും.
വടക്കുദിക്കിലുണ്ടൊരഞ്ജനഗിരി
വസിപ്പു വായസഭുശുണ്ഡിയങ്ങെടോ!
ഗുണനിധിയവൻ വയോധികൻ ഭക്ത-
നനുപമജ്ഞാനനികേത,മുത്തമൻ;
നിരന്തരം പാടും ഹരികഥ കേൾപ്പാൻ
പറന്നുകൂടുന്നു ഖഗങ്ങളൊക്കെയും.
ഗമിക്കുകങ്ങെത്തി ശ്രവിക്ക സൽക്കഥ
ശമിക്കുമുൾഭ്രമം മുരാരിവാഹമേ!''

ഗിരിസ്ഥലം നോക്കിപ്പറന്നു സത്വര-
മരുണസോദരൻ കുതൂഹലത്തോടേ.
ഗരുഡഗർവ്വമൊന്നടക്കുവാനുള്ള
പരീക്ഷണമാവാമിതെന്നു തോന്നി മേ.
വിഹംഗമഭാഷ, വിഹംഗമത്തിനു
ഗ്രഹിച്ചിടാം വേഗ,മതും നിനച്ചു ഞാൻ.
അലൗകികജ്ഞാനം വഹിപ്പവൻ താർക്ഷ്യൻ
ത്രിലോകനാഥന്റെ ഗമനവാഹനം;
ശരിയിതെങ്കിലും വിമോഹമഗ്നനായ്;
നരകഥ പിന്നെക്കഥിച്ചിടേണമോ?
മഹീധരം പൂകിക്കുളിച്ചു ശുദ്ധനായ്
വിഹംഗനായകൻ നടന്നുചെല്ലവേ
വടദ്രുമച്ചോട്ടിലിരിപ്പു വായസ-
മടുത്തു മേവുന്നുണ്ടനേകപക്ഷികൾ.
തുടങ്ങുമാറായി കഥാപ്രസംഗമെ-
ന്നുടൻ ഗ്രഹിച്ചുകൊണ്ടണഞ്ഞ താർക്ഷ്യനെ
തിരിച്ചറികയാൽ പ്രസന്നനായ് വന്ദി-
ച്ചിരുത്തി പീഠത്തിൽപ്പുരാണവായസം.

''ഖഗകുലേശ്വര, കൃതാർത്ഥനായി ഞാൻ
മഹത്തരഭാഗ്യം ഭവാന്റെ ദർശനം.
വിഭോ, ഭവാനിങ്ങോട്ടണയുവാനെന്തേ
വിശേഷ,മോതണം, നിയോഗമെന്തു തേ?''

ഉദാരവാക്കുകേട്ടുരച്ചു താർക്ഷ്യനും:
''സദാ കൃതാർത്ഥനായിരിക്കും വായസ,
തവ മഹത്വത്തിൻ സ്വഭാവമെന്തെന്നു
ശിവമുഖത്തുനിന്നതിന്നു കേട്ടു ഞാൻ.

അനഘദർശനം ലഭിച്ചുകൊൾകയാ-
ലെനിക്കു കാമിതം ഫലിച്ചു കാകമേ!
വിശുദ്ധമാശ്രമമിതൊന്നു കാണ്കയാൽ
വിശങ്ക, മോഹവുമൊഴിഞ്ഞുമാറി മേ.
ഉരയ്ക്കണം ഭവാൻ സവിസ്തരം രാമ-
ചരിത്രമുത്തമം സുഖവിധായകം.''

പ്രിയങ്കരാത്ഥനം ശ്രവിച്ച കാകനി-
ലുയന്നിതുത്സാഹപ്രകഷ്മുജ്ജ്വലം.
മനസ്സിലാനന്ദം തുളുമ്പിനില്ക്കമാ-
റനുക്രമം കാകഭുശുണ്ഡി ചൊല്ലിനാൻ
അനുത്തമം രാമചരിത്രമാകെ ഞാൻ
നിനക്കു കേൾപ്പിച്ച വിധത്തിലോമലേ!

കാകഗരുഡസംവാദം

തെളിഞ്ഞു മാനസം ഖഗകുലേശനു
വളൻ രാഘവപദാനുരക്തിയും.
കഥിച്ചു പക്ഷിരാ''ട്ടകന്നുപോയിതെൻ
മതിഭ്രമം കാകശിരോവതംസമേ!
ഉപകൃതിചെയ്തു ഭവാനിലൂടവേ
കൃപാനിധിയെന്നു നിനയ്ക്കയാണു ഞാൻ.
പെരുത്ത വെയ്ലേററു പൊരിഞ്ഞ മർത്ത്യനേ
മരത്തണലിൻെറ സുഖമറിഞ്ഞിട്ടു.
ഭവത്സമാഗമം കഥാപ്രസംഗവും
ഭവിച്ചതുൾഭ്രമംനിമിത്തമല്ലയോ?
രഘുവരകൃപാപരിണതിയത്രേ
മഹാജനസംഗം; വിവാദമില്ലതിൽ.''

വിനായകൻതൻെറ വിനീതവാണിയാ-
ലണിഞ്ഞു രോമാഞ്ചം കഥാപ്രഭാഷകൻ.
മനോരസമുള്ളോരടുത്തുചെല്ലുകിൽ-
ഗ്ഗുണികളോതിടും നിഗൂഢവൃത്തവും.
പറഞ്ഞു വായസം: ''സുപൂജ്യനങ്ങുന്നു
സരോജനേത്രൻെറ ദയയ്ക്കിരിപ്പിടം.
അവർണ്ണ്യമായുള്ള മദീയപുണ്യത്താൽ
ഭവാനെയീശനിങ്ങയച്ചതാവണം.
ഹരവിധിസുരമുനീന്ദ്രർക്കുടിയും
പെരിയമായയിൽ പതിച്ചുപോകുന്നു.

അതു നിനക്കുമ്പോാം നിനക്കുദിച്ചൊരീ
മതിഭ്രമം ചെററുമസംഗതമല്ല.
കടുത്ത കോപത്താലെരിഞ്ഞിടാതെയും
കനത്ത കാമത്തിലകപ്പെടാതെയും
ജഗത്ത്രയത്തിലുമൊരുത്തനില്ലെന്നു
ഖഗപ്രവീര, നീ ധരിച്ചുകൊള്ളണം.
യമി, പരാക്രമി, തപസ്വി, പണ്ഡിതൻ
സമസ്തരും ലോഭവശഗരല്ലയോ?
വിഭവഗർവ്വത്താൽ വഴിപിഴയ്ക്കാതെ
പ്രഭുത്വശക്തിയാൽ ബധിരനാകാതെ
മൃഗമിഴികാംതൻ കടാക്ഷബാണത്താൽ
സ്വകഹൃദയത്തിൽ മുറിവുപററാതെ
ഗുണത്രയത്തിനാലധഃപതിക്കാതെ
മനോമദാദിയാൽ വിനാശമേശാതെ.
നവീനയൗവനജ്ജ്വരം കലരാതെ
ധവളകീർത്തിക്കു കളങ്കമേലാതെ
നിതാന്തമാത്സര്യക്കറ പുരളാതെ
വ്യഥാമരുത്തേററു മനസ്സുലയാതെ
വിചാരനാഗത്തിൻ കടികളേല്ക്കാതെ
വിശാലവിശ്വത്തിലൊരുത്തനാരുള്ളൂ?
മനുഷ്യദേഹമാം തടി തുളച്ചതിൽ
മനോരഥകീടം ചുഴിഞ്ഞു കേറുന്നു.
സുതധനലോകമമത വാഞ്ഛയാൽ
മതി ദൂഷിക്കയൊണുലകിലേവക്കും.

അഹന്നിശം ചുററിച്ചരിപ്പു മായയാം
മഹാനടി, ലോകവിമോഹകാരിണി.

തിരുവടിയുടെ മഹിമ കാട്ടുവാ-
നൊരു കഥ നിന്നോടുരച്ചിടാം സഖേ!
അയോദ്ധ്യയിൽദ്ദേവനവതരിച്ചനാ-
ളനുപദമങ്ങു ഗമിച്ചിരുന്നു ഞാൻ.
നിരന്തരം ബാലവിചിത്രലീല ക-
ണ്ടൊരഞ്ചുവത്സരം കഴിച്ചുകൂട്ടി ഞാൻ.
രതിപ്രിയരമ്യകളേബരൻ ബാല-
നതിപ്രിയമെനിക്കണച്ചു നാംക്കനാം.
അരമനമുററത്തവൻ കളിക്കുമ്പോ-
ഴരികിലേക്കു ഞാൻ നടന്നു ചെന്നിടും.

തിരുവായിൽനിന്നു പൊഴിയും ഭോജ്യത്തിൻ–
തരികൾ ഞാൻ കൊത്തിപ്പെറുക്കുമഞ്ജസാ.
ഒരിക്കലുണ്ടായ വിശേഷസംഭവം
സ്മരിക്കവേ മേനി തരിച്ചിടുന്നു കേൾ.

മനോഹരം രാജനികേത,മങ്കണം
മണിമയം, കണ്ടാൽ മയങ്ങിനിന്നുപോം.
അരിയസോദരജനങ്ങളുമൊത്തു
മരതകശ്യാമനവിടെയെത്തിടും.
നവാംബുജരമ്യചരണയുഗ്മവും
ശിവദചന്ദ്രികാപ്രഭനഖങ്ങളും
കളസ്വരംതൂകി വിളങ്ങിടുന്ന കാൽ–
ത്തളകളും ഹേമമനോജ്ഞകാഞ്ചിയും
ഉരുണ്ട കൈകളും കൊഴുത്ത മേനിയു–
മിരുണ്ടു മിന്നുന്ന ചുരുൾമുടികളും
നിറന്ന പൊൻ മഞ്ഞത്തിരുവസനവും
നിലാവൊളി വീശും മൃദുഹസിതവും
എനിക്കരുളിയ കളങ്കഹീനമാ–
മനഘസൗഖ്യമിന്നുരപ്പതെങ്ങനെ?
കളിക്കു തോഴനായ്ഗ്ഗണിച്ചിതെന്നെയും
ചിലപ്പൊഴൊക്കെയജ്ജഗൽപ്രഭുത്തമൻ.
കുഴഞ്ഞു ചാഞ്ചാടിപ്പിടിക്കുവാനെത്തു–
മൊഴിഞ്ഞുമാറും ഞാൻ ഞൊടിയിടയ്ക്കുള്ളിൽ;
എടുത്തു കാണിക്കുമൊരപ്പമപ്പൊഴു–
തടുത്തു ചെല്ലുകിൽ ചിരിച്ചു മാറിടും.
പറന്നുമാറി ഞാനകന്നുവെങ്കിലോ
കരഞ്ഞു കൈകാട്ടി വിളിക്കുമഞ്ജസാ.
വലിച്ചെറിഞ്ഞിടുമപൂപമെൻ നേക്കു
പലപ്പൊഴും ലീലാവിശാരദനവൻ.

ഒരിക്കലാ ശ്യാമകളേബരനെന്നെ–
ക്കരത്തിലാക്കുവാൻ കുതിച്ചടുക്കവേ
ഉയന്നു വിണ്ണിൽ ഞാൻ പറന്നിതെങ്കിലും
ഭുജങ്ങളും മാറാതനുഗമിക്കയായ്.
തിടുക്കമാന്നു ഞാനുയന്നിടുന്തോറും
പിടിക്കുവാൻ നീണ്ടുവരുന്നു പാണികൾ.
വിരിഞ്ചിലോകത്തിലണഞ്ഞു നോക്കുമ്പോ–
ഴൊരിഞ്ച് താഴെയക്കരങ്ങൾ കണ്ടു ഞാൻ.

ജലാദിയാം സപ്താവരണ*മൊക്കെയും
വിലംഘനം ചെയ്തു പറന്നിതെങ്കിലും
വിടാതെക്കൂടുന്ന ഭുജങ്ങളാകയാ–
ലടഞ്ഞു കണ്ണുകരം, കുഴഞ്ഞു മേനിയും.
ഭയാന്ധനായ്ക്കണ്ണു തുറന്നു നോക്കുമ്പോ–
ഴയോദ്ധ്യയിലെത്തിയിരിപ്പതായ്ക്കണ്ടേൻ.
ചിരിമുഴക്കിക്കൊണ്ടടുത്തു നില്ക്കുന്ന
നരവരാർഭകൻ വിനോദലോലനായ്.
നിരങ്കുശമായാബലംനിമിത്തമായ്
തിരുവുദരത്തിൽക്കടന്നു നോക്കി ഞാൻ.
അജാണ്ഡകോടിയുമനേകരുദ്രരു–
മനന്തനക്ഷത്രരവിശശികളും
അയോദ്ധ്യയും രാജകുടുംബവും താനും
പയോജനേത്രനും തെളിഞ്ഞു കണ്കളിൽ.
ചിരിച്ചു പിന്നെയും ദയാപയോനിധി
പുറത്തു വന്നു ഞാൻ പരിഭ്രമത്തൊടേ.
കനിഞ്ഞു കാക്കണം ജഗന്നിവാസ, നീ–
യനാഥനെന്നെയിന്നിരന്നു പിന്നെ ഞാൻ.

സ്വസേവകാതങ്കമറിഞ്ഞ രാഘവൻ
പ്രസന്നചിത്തനായുരച്ചിതീവിധം:

'ശ്രവിക്ക കാകമേ, പ്രഹൃഷ്ടചിത്തനായ്–
ബ്ഭവിച്ചു നിന്നിൽ ഞാൻ; വരം വരിക്കുക.
അണിമ തൊട്ടുള്ള സമസ്തസിദ്ധികരം,
അതേവിധം സുഖംകരങ്ങളൃദ്ധികരം,
വരേണ്യമാം മുക്തി,യിവയിലേതു നീ
വരിക്കിലുമതു നിനക്കു നല്ലവൻ.
സുരജനങ്ങരംക്കും സുദുർല്ലഭമായ
പരമവിജ്ഞാനവിവേകഭക്തികരം
വശത്തിലാകുവാൻ കൊതിപ്പതുണ്ടെങ്കിൽ
വിശങ്കയില്ലതുമുരയ്ക്കു നല്കിടാം.'

അവികലഭക്തിവിഹീനമാം സുഖം
ലവണമില്ലാത്ത കറിക്കു തുല്യമാം.
ഇതേവിധം നിനച്ചുണർത്തി ഞാൻ: 'വിഭോ,
മതിതെളിഞ്ഞെന്നെയനുഗ്രഹിക്കുകിൽ

---

* ജലം, വായു, അഗ്നി, ആകാശം, അഹങ്കാരം, ചിത്തം, മഹത്തത്ത്വം എന്നിവയാണു സപ്താവരണങ്ങരം.

അവിരളസ്വച്ഛഹരിപദഭക്തി–
യരുളിടേണമെന്നിരന്നുകൊൾവു ഞാൻ.'

തവ മനോരഥം ഫലിക്കുമെന്നോതി–
ശ്ശിവങ്കരൻ ദേവനരച്ചു പിന്നെയും:
'ഒരദ്ഭുതമില്ല വിവേകി നീയിന്നീ–
വരംവരിച്ചതിലെനിക്കു വായസ!
മഹത്തരഭാഗ്യനിധാനമാണു നീ
സുഖങ്ങളൊക്കെയുമുദിപ്പു ഭക്തിയിൽ.
തപോയോഗാഗ്നിയിലുടലെരിപ്പോർക്കു–
മപാരമാം ഭക്തി ലഭിക്കുവാൻ പണി.
മമ പ്രസാദത്താൽ ത്വദീയഹൃത്തലം
സമസ്തസദ്ഗുണനികേതമായ്‌വരും.
കടുത്ത സാധനാവിധങ്ങളെന്നിയേ
പടുത്വമേതിലും നിനക്കുദിച്ചിടും.
ഭ്രമിക്കയില്ല നിൻമനസ്സു മായയാ–
ലമേയമാം ബ്രഹ്മ,മറിക നീയെന്നെ.
നിരന്തരം ഭക്തപരായണൻ ഞാനെ–
ന്നറിഞ്ഞു സേവിക്കു കളങ്കമററു നീ.
ശ്രുതിപ്രകീർത്തിതം പവിത്രമെൻമൊഴി
കൃതിപ്രവേക, നീ ധരിക്ക സാദരം.
മമാത്മസിദ്ധാന്തമറിഞ്ഞുകൊണ്ടു നീ
മദാദി കൈവിട്ടു ഭജിച്ചുകൊൾക മാം.
മദീയമായയാൽബ്ഭവിച്ചതാണു കേൾ
മഹാചരാചരപ്രപഞ്ചമീവിധം.
പിതാവു മക്കളെക്കണക്കു കാണ്മു, ഞാൻ
സദാ, ചരാചരവ്രജത്തെയൊന്നുപോൽ.'

സുധാസമാനമാം പ്രഭുക്തി കേൾക്കവേ
സുഖലഹരിയിൽ മയങ്ങിനിന്നുപോയ്.
അമായസദ്ഭക്തി വരിച്ചു വന്ദിച്ചു
മമാശ്രമത്തിങ്കൽ മടങ്ങിയെത്തിനേൻ.

ഖഗപതേ, നിന്നോടുരച്ചു ഞാനെൻെറ
രഘൂത്തമസംഗചരിത്രമീവിധം.
ഹരിപദങ്ങളെബ്ഭജിക്കിലെന്നിയേ
വരികയില്ലാത്മവിഷാദമോചനം.
പ്രഭുപ്രഭുത്വമൊട്ടറിഞ്ഞുകൊള്ളുവാൻ
കൃപാകരൻ ദേവനനുഗ്രഹിക്കണം.

അതിന്നു വിശ്വാസം നമുക്കൊരാലംബ-
മമൂല്യഭക്തിയാണതിൻ പരിണതി.''

മനസ്വിയാം കാകഭുശുണ്ഡിതൻ വാക്കാൽ
വിനായകനുള്ളിലുയൻ കൗതുകം.
പെരുത്ത ഹർഷത്താൽ വിടൻ പക്ഷങ്ങ-
ളുരച്ചു പിന്നെയും കൃതജ്ഞനാമവൻ:
''പുരാണകാകമേ, ശമിച്ചു സംശയം
ഗുരൂപദേശമായ്ബ്ഭവിച്ചു നിന്മൊഴി.
ഇനിയൊരു ശങ്ക മനസ്സിലുണ്ടു മേ
കനിഞ്ഞരുളണമതിന്നുമുത്തരം.
വിശുദ്ധവിജ്ഞാനി, തമോഗുണാതീതൻ.
സുശീലനീശ്വരപ്രിയൻ ഭവാൻ ഗുരോ,
ഇതേവിധം കാകസ്വരൂപമാന്തെ-
ന്തുദാരമിക്കഥ പഠിച്ചതെങ്ങനെ?
ഒരിക്കലുമങ്ങു മരിക്കുകയില്ലെ-
ന്നരച്ചിതെന്നൊടു കൃതാന്തനാശനൻ.
അസത്യവാദിയായ്ബ്ഭവിക്കയില്ലീശൻ
വിശങ്കയില്ലതിലെനിക്കു ലേശവും.
ചരാചരജഗത്തശേഷവും കാല-
കരമുരുട്ടുന്ന കബളമല്ലയോ?
അസീമമാമണ്ഡകടാഹകോടിക-
ളസംശയം യമനൊടുക്കിടുന്നവൻ.
അതിക്രമിക്കുവാൻ കഴിഞ്ഞിടാത്തൊര-
ക്കൃതാന്തനങ്ങയെത്തൊടാത്തതെന്തഹോ!
മഹത്തരജ്ഞാനപ്രഭാവമോ, യോഗ-
മഹത്ത്വമോകൊണ്ടാമമർത്ത്യനായി നീ.
ഭ്രമമൊഴിഞ്ഞു മേ തവ സമക്ഷത്തിൽ
നിമിത്തമെന്തതും കഥിക്ക കാകമേ!''

വിശിഷ്ടവായസം വചിച്ചിതീവിധം:
''വിഹംഗ, നിൻ ചോദ്യം പ്രിയങ്കരം സഖേ!
നലമെഴുമതെൻ ചെവിയിലെത്തവേ
പല പല ജന്മകഥകളോർപ്പു ഞാൻ.
പറഞ്ഞുതന്നിടാം മമ ചരിത്രമി-
ന്നറിഞ്ഞു സദ്ഭക്തിവരിക്ക മിത്രമേ!
ശമദമാദിതൻ ഫലം ലഭിച്ചിടും
ശരിക്കു രാഘവപദാബ്ജഭക്തിയാൽ.

എനിക്കു കാകൻെറ തനുവിലാണല്ലോ
ജനിച്ചതീശ്വരപ്രണയമാകയാൽ
ഉടലിതിനോടു മമത്വമേറെയു-
ണ്ടുലകിതിൽ സ്വാത്മമുയർന്നനില്ലയാം.
ഹിതമനുഷ്ഠിക്കിലധമജീവിയും
ക്ഷിതിയിലേവക്കും പ്രണയപാത്രമാം.
അഴകെഴും വസ്ത്രം തരുന്ന പട്ടുനൂൽ-
പ്പുഴുവിനെപ്പോററിവളൎത്തുമാളുകഠം.

കഴിഞ്ഞകല്പത്തിലപാവനമായ
കലിയുഗത്തിൽ ഞാൻ ജനിച്ച ഭൂമിയിൽ;
അയോദ്ധ്യയിൽശ്ശൂദ്രകുലത്തി;ലന്നു ഞാൻ
ഭജിച്ചു കൈലാസമഹാദ്രിനാഥനെ.
അനന്യദേവതാസപര്യനായ ഞാൻ
ധനമദംകൊണ്ടു മതിമറന്നുപോയ്.
അമന്ദ രാഘവപുരത്തിലെങ്കിലു-
മതിൻമഹിമ ഞാനറിഞ്ഞതില്ലഹോ!
അയോദ്ധ്യതൻ മഹാപ്രഭാവമിന്നു ഞാ-
നറിഞ്ഞു വേണ്ടപോലഹിവിനാശന!
അതിൽപ്പിറന്നങ്ങു വസിപ്പവൻ സീതാ-
പതിപരായണമനസ്സനായ്‌വരും.

കലിയുഗമന്നു കഠിനമായ്; മൎത്ത്യ-
കുലമധൎമ്മത്തിൽ മുഴകി നാഠംക്കുനാഠം.
വിഴുങ്ങി ധൎമ്മത്തെക്കടുത്ത പാതകം
വിശിഷ്ടവേദങ്ങളനാദൃതങ്ങളായ്.
ഉരച്ചു ദംഭികഠം സ്വകീയബുദ്ധിയി-
ലുദിച്ച മാൎഗ്ഗങ്ങഠം പലേവിധത്തിലും.
കുടുങ്ങി മോഹത്തിൽ ജനങ്ങളൊക്കെയു-
മൊടുങ്ങി സൽകൎമ്മം ദുരാശമൂലമായ്.
മുരാരിവാഹമേ, കലിയുഗധൎമ്മ-
ചരിത്രമൊട്ടൊന്നു ചുരുക്കിയോതുവൻ.
ഉരപെറും വൎണ്ണമഹാശ്രമധൎമ്മം
ധരണിയിലാരുമനുസരിച്ചില്ല.
ശ്രുതിവിരോധത്തിലുറച്ചുനില്ലയായ്
ക്ഷിതിയിൽ മേവുന്ന സമസ്ത മൎത്ത്യരും.
വിധിച്ച ധൎമ്മങ്ങഠം മുടക്കി വൈദികർ
മദിച്ചു നാട്ടാരെ വിഴുങ്ങി മന്നവർ.

സ്മൃതിവിധികരം വിസ്മൃതിയിലാഴ്ത്തീന്നു
മതിക്കു തോന്നുന്നവിധത്തിലായ് ചര്യ.
ഉറക്കെയോതുവോൻ വിശിഷ്ടസൂരിയായ്
മികച്ച ദംഭിയെഗ്ഗുണിച്ചു സാധുവായ്.
പരധനഹാരി സമർത്ഥനെന്നായി
കരംമദംപൂണ്ടോൻ സുശീലനുമായി.
നുണപറയുവോൻ ഗുണനിധിയായി
ജടവളർത്തുവോൻ മഹാതപസ്വിയായ്.
അഭക്ഷ്യഭക്ഷകൻ പരമഹംസനാ–
യപകൃതിചെയ്‌വോനധികമാന്യനായ്.
പുരുഷരൊക്കെയും തരുണിമാരുടെ
കുരങ്ങുകളായിച്ചമഞ്ഞു കൂത്താടി.
അപണ്ഡിതഗണമഭിജ്ഞസത്തമ–
ക്കരുളി നിത്യവും മഹോപദേശങ്ങരം.
ഗുണവും രൂപവുമിണങ്ങിനില്ക്കുന്ന
കണവനെ വിട്ടുപിരിഞ്ഞു നാരിമാർ
വിരൂപരും ദോഷനിധികളുമായ
പരപുമാന്മാരെക്കൊതിച്ചു നിസ്ത്രപം.
ചമഞ്ഞൊരുങ്ങിനാർ മുദാ വിധവകരം
സുമംഗലിമാരോ, വെടിഞ്ഞു ഭൂഷകരം.
ഗുരുവും ശിഷ്യനും പരസ്പര,മന്ധ–
ബധിരഭാവത്തിൽക്കഴിച്ചു നാളുകരം.
'ഹിതങ്കരമൊന്നാണുദരപൂരണം'
പിതാക്കളെക്കൾക്കരുളി ബോധനം.
ഒരു കവടിയെക്കൊതിച്ചു നാട്ടുകാർ
ഗുരുവധത്തിനും മടിച്ചതില്ലഹോ!

ഇതേവിധമന്നക്കലിയുഗധർമ്മം
മദീയദൃഷ്ടിയിൽപ്പെടാനിടയായി.
വരാനിരിക്കുന്ന കലിയുഗങ്ങളു–
മരാജകത്വത്തിൻ വിളനിലങ്ങളാം.
നിലമറന്നിടും സകലരും; കൂടി–
ക്കലർന്നുപോം ജാതി; വിതർക്കമില്ലതിൽ.
ത്യജിക്കുമേവരും സുലോകമര്യാദ
രുജയും ശോകവുമതിൻ ഫലങ്ങളാം.
നിഗമസമ്മതപഥങ്ങരം കൈവിട്ടു
മൂഗീയമാർഗ്ഗങ്ങരം തിരഞ്ഞു പാഞ്ഞിടും.

യതിജനങ്ങളും ധനമുരുക്കൂട്ടി-
പ്പുതിയ ഹർമ്മ്യങ്ങൾ പണിയുവാനോക്കും.
ഗൃഹസ്ഥരൊക്കെയുമകിഞ്ചനന്മാരാ-
മഹോ! വിചിത്രമിക്കലിവിലസിതം.
കുലീനപത്നിയെപ്പുറത്തു തള്ളിടും
കുലടമാർകളെക്കൂടിയിരുത്തിടും.
സഭാര്യനാസ്ത്രീന്ന സുതൻ പിതാക്കളെ-
സ്സഭാജനംചെയ്യാനൊരുങ്ങുകില്ല കേൾ.
സ്വപത്നിതൻകൂട്ടരവന്നു ബന്ധുക്കൾ,
രിപുക്കളായ്‌വരും കുടുംബവാസികൾ.
അനാരതം പാപനിലീനർ മന്നവർ
ജനങ്ങളെദ്ദണ്ഡിച്ചുഴലിയററിടും.
കളങ്കിയെങ്കിലും കുലീനനാം ധനി;
ഇളാസുരചിഹ്നം വെറുമുപവീതം.
കവിജനങ്ങളെപ്പുകഴ്ത്തുകില്ലാരും
വിവേചനമില്ല, ഗുണാഗുണങ്ങളിൽ.
പെരുത്തു ദുർഭിക്ഷം തുടരെയുണ്ടാകും
മരിക്കുമോദനം ലഭിച്ചിടായ്കയാൽ
നിരീശ്വരത്വവുമസത്യവാദവും
നിറഞ്ഞുനിന്നിടും ജഗത്തിലാകവേ.
മഴപൊഴിക്കില്ല പയോദമാലകൾ
മഹിയിതിൽദ്ധാന്യം വളരുകയില്ല.
മമത്വമല്ലാതെ തഴയ്ക്കയില്ലെങ്ങും
മതിക്കു കാഠിന്യം പ്രവൃദ്ധമായ്‌വരും.
അഹേതുകവൈരമുദിച്ചുപൊങ്ങിടും
മഹാമയങ്ങളാലുഴന്നുപോം ജനം.
മനുഷ്യനായുസ്സു കുറഞ്ഞുവന്നിടും
മരിക്കയില്ലെന്നു നടിക്കുമെങ്കിലും.
പ്രശാന്തി തോഷവും വിചാരശീലവും
പ്രപഞ്ചദുർല്ലഭഗുണങ്ങളായ്‌വരും.
പ്രതിദിനമേറെ വിനിന്ദ്യയാചക-
സ്ഥിതിയിലായ്‌വരും, സമസ്ത ജാതിയും.
പരസ്പരസ്പൃഥ, കഠോരഭാഷണം,
ദുരാശയെന്നിവ പരക്കുമെങ്ങുമേ.
സമത്വമററുപോം, വിയോഗശോകാദി-
നിമിത്തമുൾക്കളം തരംഗിതമാകും.

ക്ഷിതിയിലില്ലെന്നാം ദമദയാദികാം
ചതി, ജഡത്വവും നിറഞ്ഞു കണ്ടിടാം.
പരജനനിന്ദയ്ക്കുറുതി കാണില്ല
ശരീരപോഷണം മനുഷ്യധർമ്മമാം.
മലീമസ,മുഗ്ര ദുരന്തമൈരവം
കലിയുഗമെന്നു ചുരുക്കിയോതിടാം.

പല പല ദോഷം നിറഞ്ഞതെങ്കിലും
കലിയിലുണ്ടൊരു വിശിഷ്ടമാം ഗുണം.
മഖം നടത്താതെ തപസ്സുചെയ്യാതെ
മഹായോഗാഗ്നിയിൽ മനസ്സെരിയാതെ
നരന്നു സംസാരജലനിധി, രാമ–
ചരിതഗാനത്താൽക്കടന്നുകൂടിടാം.
കലിയുഗത്തിങ്കൽ തിരുനാമത്തിന്റെ
വിലപെരുകിയ മഹിമ വെല്ലുന്നു.

രഘുവരഭക്തജനങ്ങളിൽക്കലി–
യുഗവികാരങ്ങളുദിക്കയില്ല കേൾ.
വിചിത്രകർമ്മങ്ങളൊരൈന്ദ്രജാലികൻ
രചിച്ചു നമ്മളെ മയക്കുമെങ്കിലും
അതൊക്കെയാശ്ചര്യകരമെന്നോരുമോ
തദീയകിങ്കര,രയി വിഹംഗമേ!
വിഗതദോഷനായ്ബ്ഭവിക്കുവാൻ ഭവാൻ
ഭഗവദംഘ്രിയിൽ മനമുറപ്പിക്കു.

രസിച്ചു കോസലപുരത്തിലന്നു ഞാൻ
വസിച്ച നാളൊരു വറുതിയുണ്ടായി.
എരിഞ്ഞൊരുള്ളമായ് നടന്നു മറ്റൊരു
പുരമണഞ്ഞു ഞാൻ പുലർന്നുകൊള്ളുവാൻ.
മുറയ്ക്കു നിത്യവും പ്രവൃത്തിചെയ്കയാൽ
കുറച്ചുനാൾക്കകം ധനം കരസ്ഥമായ്.
ശിവപദാർച്ചനനിരതനായി ഞാ–
നവിരളാനന്ദം ഭുജിച്ചു നാൾക്കുനാൾ.
മഹേശഭക്തനായ്സ്സുശീലനായൊരു
മഹീസുരനങ്ങു വസിച്ചിരുന്നുതേ.
പുരാരിപൂജകനയാളൊരിക്കലും
മുരാരിനിന്ദനമിയന്നതില്ല കേൾ.
കുടിലതയുള്ളിൽ മറച്ചുവെച്ചുകൊ–
ണ്ടടുത്തുകൂടി ഞാൻ തദീയശിഷ്യനായ്.

വണക്കമൊന്നു ചെന്നണഞ്ഞൊരെന്നെയും
ഗണിച്ചു ഭക്തനായ് ദയാർദ്രമാനസൻ.
അഹന്നിശമെനിക്കരുളിയുമ്പോധം
സ്വകീയപുത്രനെക്കണക്കു കാണ്കയാൽ,
ഉപദേശിച്ചിതു മഹേശ്വരമന്ത്ര-
മപാരവിജ്ഞാനനിധി മഹീസുരൻ.
ഹരൻെറ കോവിലിൽക്കടന്നിരുന്നുകൊ-
ണ്ടരുക്കഴിച്ചു ഞാനതെന്നിരിക്കിലും,
കുറഞ്ഞതില്ലെൻെറ മനസ്സിലെദ്ദംഭം
കുബുദ്ധി നിത്യവും പെരുകി വന്നതേ.
മുകുന്ദഭക്തരാം ജനങ്ങളെക്കണ്ടാൽ
മുഴുത്ത കോപത്തിലെരിയുമെന്മനം.
മദാന്ധനാകയാൽ വിചാരമെന്നിയേ
സദാ വിനിന്ദിക്കും സരോരുഹാക്ഷനെ.
അനാദരം കണ്ടു കദനമഗ്നനാ-
യനുദിനം ഗുരു ഗുണദോഷിക്കിലും,
ചെവിയിലേശിയില്ലതൊന്നു,മെന്നല്ല
ചെഴിച്ചു കോപവുമസഹ്യമാംവിധം.
ഫലിക്കുമോ നീതി, കനത്ത ദംഭത്താൽ
ജ്വലിച്ചുനില്ക്കുന്ന നരൻെറയുള്ളത്തിൽ?

അരികിലേക്കെന്നെ വിളിച്ചു ചൊല്ലിനാ-
നൊരുദിനം ഗുരു, മഹീസുരോത്തമൻ:
'ഗ്രഹിക്ക നന്ദന, രഘൂത്തമഭക്തി
മഹേശസേവനഫലമതെന്നു നീ.
അജശിവന്മാരുമനുദിനം ഭക്ത്യാ
ഭജിച്ചുപോരുന്നുണ്ടരവിന്ദാക്ഷനെ.
മനുഷ്യർതൻ കഥ കഥിക്കണോ പിന്നെ?'
മനസ്സിലെന്തിനു മദം വഹിപ്പു നീ?
രഘൂത്തമദ്രോഹം തുടൎന്നുകൊണ്ടു നീ
സുഖം കൊതിക്കയോ, വിനഷ്ടഭാഗ്യനായ്?'

ഹരിപദദാസൻ പുരഹരനെന്ന
ഗുരുജനവാക്യം രസിച്ചതില്ല മേ.
ഉയൎന്ന വൈരമോടവഹേളിച്ചു ഞാൻ
ദയാലുവാകുമദ്ദ്വിജകുലേന്ദ്രനെ.
പലവിധത്തിലുമുപകരിപ്പോരെ-
പ്പരമനീചന്മാരുപദ്രവിച്ചിടും.

തനിക്കു ജന്മമിങ്ങരുളുമഗ്നിയെ–
ഗ്ഘ്ലനസ്വരൂപമായുയന്നു ധൂമിക,
കടുത്ത മാരിയായ്പ്പതിച്ചു നിസ്രൂപം
കെടുത്തുമെന്നതു ജഗൽപ്രസിദ്ധമാം.
കഴൽച്ചവുട്ടേററു കിടക്കും ധൂളികൾ
കരേറി വാഴുന്നു മനുഷ്യമൗലിയിൽ.
അതുനിമിത്തമിങ്ങധമസംസർഗ്ഗ–
മഭിജ്ഞരൊക്കെയുമൊഴിച്ചുനിർത്തുന്നു.
ഖലജനങ്ങളോടരുതു നിഷ്ഫല–
കലഹമെന്നല്ലോ കവീന്ദ്രഭാഷിതം.
ശുഭമതേ, കേൾക്കൂ, ദുഷിച്ച കൂട്ടരെ–
ശ്ശുനകനെപ്പോലെ പരിത്യജിക്കണം.
ഗുരുവരനെൻെറ ഹിതത്തിനോതിയ–
തരോചകമായീ മമ ഹൃദയത്തിൽ.

ഒരുദിനമന്നു ശിവൻെറ കോവിലി–
ലിരുന്നു നാമങ്ങളുരുക്കഴിച്ചു ഞാൻ.
എഴുന്നരുളിനാൻ ഗുരുവവിടേക്കു
തൊഴുതുമില്ല ഞാനെണീററുമില്ലഹോ!
ഉദിച്ചതില്ലുള്ളിലൊരല്പകോപവു–
മുദാരനദ്വിജൻ പൊറുത്തിതെൻ പിഴ.
സഹിച്ചതില്ലെന്നാൽഗ്ഗുരുജനനിന്ദ
മഹേശ,നംബരവചസ്സു കേൾക്കയായ്:
'അഭാഗ്യജാതക, വിമൂഢനായ നിൻ
സ്വഭാവവൈകൃതം ക്ഷമിച്ചു ദേശികൻ.
പ്രകൃഷ്ടകാരുണ്യനികേതമഗ്ഗുരു
മികച്ച വിജ്ഞാനവിശേഷഭൂഷണൻ.
ശരി,യതെങ്കിലും പൊറുക്കയില്ല നിൻ
ഗുരുവരനിന്ദ; ശപിക്കയാണു ഞാൻ.
ഇതിന്നു ശിക്ഷ ഞാൻ തരുന്നതില്ലെങ്കിൽ
ശ്രുതിപഥത്തിൽനിന്നകന്നുപോയിടും.
ഗുരുജനദ്രോഹി ഒരു നരൻ ഘോര–
നരകയാതനയനുഭവിക്കണം.
അതുമല്ല, പിന്നെബ്ബഹുജന്മങ്ങളി–
ലനന്തസങ്കടം ഭുജിക്കയും വേണം.
അജഗരം*പോലെയനങ്ങിടാതെ നീ–
യമന്ദ, ദേശികനെഴുന്നരുളവേ.

* പെരുമ്പാമ്പ്

കുടില, നീയൊരു ഭുജംഗരൂപമായ്
വിടപകോടരതലത്തിൽ വാഴ്ക.'

കപാലിശാപത്താൽ നടുങ്ങിയെൻ ഗുരു
കൃപാർദ്രചിത്തനു വളന്നു സങ്കടം.
എനിക്കു പററിയ വിനയകററുവാൻ
കനക്കമാശയാൽ തരളിതാംഗനായ്,
ഉമാമണാളനെ സ്തുതിച്ചു ശീലവാൻ
ക്ഷമാസുരോത്തമൻ പലേവിധത്തിലും.
വിഭുപ്രസാദത്താൽ മുഴങ്ങിയീവിധം
നഭസ്സിൽനിന്നൊരു വചസ്സു പിന്നെയും:

'വരിച്ചുകൊള്ളുക വരം ധരാസുര,
പരം പ്രസന്നമായ്ച്ചമഞ്ഞിതെന്മനം.'

ഉണർത്തിനാൻ ഗുരു: 'തവ പദങ്ങളി–
ലുറച്ച ഭക്തി ഞാൻ വരിപ്പനാദ്യമായ്.
വിമോഹമഗ്നനാമിവൻെറ കല്മഷം
വിഭോ, പൊറുക്കണമനുഗ്രഹിക്കണം.'

തുടന്നു കേൾക്കയായ് ഗഗനഭാഷിതം:
'തുലോമപരാധമിവനനുഷ്ഠിച്ചു.
അതിന്നു ദണ്ഡനമനുഭവിക്കുവാ–
നതിക്രോധത്തോടേ ശപിക്കയുംചെയ്തേൻ.
മഹീസുര, നിൻെറ സുസാധുശീലത്താൽ
മനമലിഞ്ഞു ഞാൻ വിനയകററിടാം.
മമപ്രിയരത്രേ രഘുപതിക്കൊപ്പം
ക്ഷമ വഹിക്കുന്ന ധരാസുരാഗ്രിമർ.
നിരർത്ഥകമാകാ മദീയശാപമെ–
ന്നറിയുകായിരം ജനിയിവനുണ്ടാം.
പിറക്കുമന്ത്യത്തിലയോദ്ധ്യയിലിവൻ
സ്മരിക്കുമെൻ പദം ഹരിപ്രിയനാകും.
ക്ഷിതിസുരദ്രോഹമനന്തസങ്കട–
പ്രദായകമത്രു നിഷിദ്ധമല്ലയോ?
മമത്രിശൂലവും വലാരിവജ്രവും
യമോഗ്രദണ്ഡവും മുരാരിചക്രവും,
മഹാദ്വിജകോപംകണക്കെരിക്കയി–
ല്ലഹോ! ജനങ്ങളെദ്ധരിക്ക സത്യമായ്.'

ശിവോക്തി കേൾക്കയാൽ പ്രസന്നനായ്ഗുരു–
വിവന്നു സാന്ത്വനമരുളി വേണ്ടപോൽ.

പിണഞ്ഞ ശാപത്താൽ മഹാദ്രിവിന്ധ്യനി-
ലണഞ്ഞു ഞാനൊരു ഭുജംഗരൂപമായ്.
അജഗരാകൃതി കുറച്ചു നാഠക്കകം
ത്യജിച്ചു മറെറാരു ശരീരമാന്നു ഞാൻ.
പുരാണവസ്ത്രങ്ങരം വെടിഞ്ഞു മാനുഷർ
പുതുവസനങ്ങരം ധരിച്ചിടുംവിധം,
മുറയ്ക്കു ജന്മങ്ങളനേകമീവിധം
വരിച്ചു മുജ്ജന്മസ്മരണയാന്നു ഞാൻ.
നിരന്തരം രാമഭജനശീലനായ്
ഗുരുസ്തുതിയൊടേ കഴിഞ്ഞു നാളുകരം.
ഒടുവിലുത്തമദ്വിജകുലേന്ദ്രൻെറ
വടിവുപൂണ്ടു ഞാൻ വസിച്ചു ഭക്തനായ്
സഖാക്കരം ബാലരോടിണങ്ങി നാരംകുനാരം
രഘുപ്രഭുലീല നടിക്കയായി ഞാൻ.
പഠിക്കുവാൻ വിട്ടു ജനകനെങ്കിലും
പതിഞ്ഞതില്ലതിലെനിക്കു കൗതുകം.
വെടിഞ്ഞു വാസനാപ്രലോഭനങ്ങരം ഞാൻ
തൊടുത്തു രാമാംഘ്രിയുഗത്തിലെന്മനം.
അഴകെഴും കാമസുരഭിയെ വിട്ടു
കഴുതയെക്കൊള്ളാൻ കൊതിക്കുമോ ജനം?
പിതാക്കളുഴിയെ വെടിഞ്ഞതിൻശേഷം
വിധിവശഗനായ് വനത്തിലെത്തിനേൻ.
ഹരികഥ കേരംക്കാൻ കൊതിച്ചു താപസ-
വരാശ്രമംതോറുമലഞ്ഞിതേകനായ്.
മഴമുകിലൊളികലന്ന രാമനെൻ
മിഴികളിലാവാൻ പെരുത്തു കൗതുകം.
എവിടെയാണെൻെറ വിഭു വസിപ്പതെ-
ന്നിവൻ തിരക്കവേ കഥിച്ചു യോഗികരം:
'ചരാചരാത്മകജഗത്തിലൊക്കെയും
പരാല്പരനുണ്ടെന്നറിഞ്ഞുകൊരംക നീ.'

എനിക്കു നിർഗ്ഗുണമതം രസിച്ചീല;
മനസ്സിലുള്ളതോ സരൂപനീശ്വരൻ.

നടന്നു ലോമശമഹർഷി വാണിടും
വടദ്രുമമൂലനിലയമാന്നു ഞാൻ.
അമേയനിർവ്വൃതിയണച്ചിതെന്നില-
സ്സുമേരുശൃംഗത്തിൽ വിളങ്ങുമാശ്രമം.

പദം പണിഞ്ഞുകൊണ്ടുണർത്തിനേൻ: 'മുനേ,
പറഞ്ഞുകേൾക്കണം സരൂപപൂജനം.'

പതത്രിപുംഗവ, കനിഞ്ഞു മാമുനി
പരബ്രഹ്മാർച്ചനവിധിയുരയ്ക്കയായ്.
അജൻഹൃദയേശനരൂപനദ്വയ–
നനീഹനച്യുതനഖണ്ഡനിങ്ങനെ
പലവിധത്തിലും വചിച്ചതൊന്നുമെൻ
തലയിലേറീലാ തരിമ്പുമാകയാൽ,
സരൂപനീശൻെറ സമർച്ചനവിധി
പറഞ്ഞുതന്നിടാനിരന്നു പിന്നെയും.
'രഘൂത്തമഭക്തി ജലത്തിലെന്നിയേ
ലഘുനിമേഷവും കഴിഞ്ഞുകൂടുവാൻ,
ഋഷീന്ദ്ര, ചൊല്ലുവൻ മദീയമാനസ–
ഝഷമശക്തമെന്നറിഞ്ഞുകൊള്ളണം.
ദശരഥാത്മജസ്വരൂപമക്ഷിക്കു
വിഷയമാകുവാനനുഗ്രഹിക്കണം.'

ഹരികഥ വീണ്ടുമുരച്ചു ലോമശൻ
സരൂപസാധന വിലക്കി നിർദ്ദയം.
അഹൃദ്യമാണെനിക്കിതെന്നു സാദരം
മഹർഷിതന്മതമനാദരിച്ചു ഞാൻ.
മുനിക്കു കോപമായ്; മലയജത്തിലും
ജനിക്കുമോ വഹ്നി?—വിശങ്ക തോന്നി മേ.
കടുത്ത രോഷമൊന്നടക്കിടാതെതാൻ
തുടന്നു നിർഗ്ഗുണനിരൂപണം മുനി.
അനിഷ്ടഭാഷണം ശ്രവിച്ചു ഞാനെന്തോ
നിനച്ചു മൂകനായിരുന്നു മുൻവശം.
ഉദിക്കുമോ കോപമൊരാളിലദ്വൈത–
മതത്തെ മാനിച്ചു പുലർന്നുകൊള്ളുകിൽ?
കവിഞ്ഞൊരജ്ഞതനിമിത്തമല്ലയോ
ഭവിപ്പതിദ്വൈതവിചിന്ത യോഗിയിൽ?
പരിച്ഛിന്നൻ മൂഢൻ വിമോഹിതൻ ജീവൻ
പരമനാഥനു സമാനനാകുമോ?
ജനിക്കുമോ സർവ്വഹിതകരനൊരാൾ–
ക്കനന്തമാം ദുഃഖം ജഗത്തിലോർക്കുകിൽ?
കരത്തിലച്ചിന്താമണി വഹിക്കുവോൻ
ദരിദ്രതാദുഃഖമനുഭവിക്കുമോ?

കരളുറപ്പോടേ കഴിയുവാനാമോ
പരജനദ്രോഹിക്കൊരിക്കലെങ്കിലും?
കളങ്കശ്ശൂന്യനായ്ബ്ഭവിക്കുമോ കാമി?
കുലം തഴയ്ക്കുമോ സുവിപ്രനിന്ദയാൽ?
ഹരിഗ്ഗുണഗാനം മുഴങ്ങി നില്ക്കുകി–
ലരികിലെത്തുമോ വിനിന്ദ്യകല്മഷം?

അസംഖ്യയുക്തികളിവണ്ണമോത്തു ഞാ–
നസംശയം തള്ളി മഹർഷിഭാഷിതം.
ജ്വലിച്ച കോപമോടുരച്ചു മാമുനി:
'ഖലസ്വഭാവമാണിതെന്നു നിർണ്ണയം.
ഉപന്യസിച്ചു ഞാനനഘസൂക്തിക–
ളുപഹസിപ്പു നീ വിവേകശ്ശൂന്യനായ്.
മദാന്ധ, ദുസ്തർക്കനിലീനനാകയാൽ
മദീയസത്യോക്തിയവിശ്വസിപ്പു നീ.
സ്വപക്ഷമാലിന്യമിയന്ന കാക്കപോൽ
സ്വതേ നിനക്കുണ്ടു വിശങ്കയേതിലും.
അവിശ്വസിപ്പതേ സ്വഭാവമാകയാൽ
ഭവിക്ക കാക്കയായടുത്തമാത്രയിൽ.'

ഋഷീന്ദ്രശാപത്തെപ്പരിഗ്രഹിക്കവേ
വിഷാദഭീതികളറിഞ്ഞതില്ല ഞാൻ.
കരടരൂപമായ്ക്കഴിഞ്ഞൊരീയെന്നിൽ–
ക്കനിഞ്ഞു പിന്നെയാ മഹർഷിസത്തമൻ.
അഘവിനാശനം രഘുവരോദന്ത–
മരുളിയെന്നോടു മഹാമുനീശ്വരൻ.
അനുഗ്രഹം നല്കിയയച്ചിതെന്നെയാ–
മനസ്വി, യന്നുതൊട്ടിവിടെയാണു ഞാൻ.
ഖഗപതേ, കാകസ്വരൂപമായതിൻ–
രഹസ്യവൃത്താന്തം കഥിച്ചു സർവ്വവും.
അറിയുവാനെന്തു കൊതിച്ചിടുന്നിനി–
യതും മുറയ്ക്കു ഞാൻ പറഞ്ഞുതന്നിടാം.''

പ്രഹൃഷ്ടചിത്തനായുടൻ കഥിക്കയായ്
വിഹംഗനായകൻ: ''ദയാപയോനിധേ,
ഒഴിഞ്ഞിതുൾഭ്രമമെനിക്കു ശോകവും
മൊഴിഞ്ഞിടേണമൊന്നിനിയുമെൻ ഗുരോ!
അനാവിലജ്ഞാനസമാനമായൊന്നും
നിനയ്ക്കിലില്ലെന്നു നിഗമസമ്മതം.

പറഞ്ഞു ലോമശമതമവിടുന്നു
നിറഞ്ഞ ഭക്തിയെപ്പരിഗ്രഹിക്കുവാൻ.
ഇവയ്ക്കു ഭേദമെന്തതുമുരയ്ക്കണം
സവിസ്തരം ഭവാൻ; ഗ്രഹിച്ചിടട്ടെ ഞാൻ.''

ഉരച്ചു വായസ: ''മിവയ്ക്കുതമ്മിലി-
ല്ലൊരല്പഭേദവും ഖഗാധിനായക!
അമേയസംസാരവ്യഥാഹരണത്തിൽ
സമാനമാണിവ,യതെന്നിരിക്കിലും
കുറച്ചൊരന്തരമഭിജ്ഞർ കാണുന്നു
മറച്ചിടാതതും പറഞ്ഞുതന്നിടാം.
ജഗന്നിവാസാംശ,മറിക ജീവനെ-
ന്നകല്മഷമതു വിനാശമററതാം.
സചേതനമെന്നും സുഖനിധിയെന്നും
വചിപ്പു വിജ്ഞന്മാരതിനെയെന്നെന്നും.
കുടുങ്ങിവാഴ്കയാണതയിരു മായയിൽ,-
ക്കുരങ്ങുപോലെയും ശുകംകണക്കെയും.
ജഡതയാന്നുപോമതുനിമിത്തമായ്
ദൃഢമൊരു കെട്ടിൽക്കുരുങ്ങിനിന്നിടും.
വിഷയിയാകുന്നതിതേവിധമത്രേ
വിശുദ്ധമാം ജീവൻ സുഖം ലഭിക്കാതെ.
നിവൃത്തിമാർഗ്ഗങ്ങളിതിന്നു ചൊല്ലുന്നു
നിഗമസഞ്ചയം പലവിധത്തിലും.
അതൊക്കെയുമാക്കൊള്ളാൻ ശ്രമിക്കിലും ബന്ധം
ശിഥിലമാകില്ല, മുറുകുകയെന്യേ.
തഴച്ചിടുമുള്ളിൽ തമിസ്ര,മബ്ബന്ധ-
മഴിക്കുവാനൊരു വഴിയും കാണില്ല.
യദൃച്ഛയാ ദൈവകരുണ വന്നെങ്കി-
ലുദിച്ചിടും ശ്രദ്ധാസുരഭിയന്നേരം.
തപോവ്രതജപയമനിയമാദി
ശുഭകർമ്മങ്ങളാം ഹരിതഭൂമിയിൽ
ചരിച്ചു മേയുവാനൊരുങ്ങുമനവഹം
വരിഷ്ഠയാകുമസ്സുകാമദായിനി.
സുമംഗലഭാവസ്വരൂപമാം വത്സം
സുരഭിയിൽനിന്നു പിറന്നു വീഴുന്നു.
നിവൃത്തിയാം കെട്ടു കയറിനാൽക്കെട്ടി
നിരഘവിശ്വാസവിശുദ്ധപാത്രത്തിൽ

അരിയധർമ്മമെന്നറിഞ്ഞിടും ക്ഷീരം
കറന്നെടുക്കുന്നു സുശീലമാം ഗോപൻ.
അകാമവഹ്നിയിലതു തിളപ്പിപ്പൂ
നികാമ മാററിപ്പൂ, പ്രഹർഷമാരുതൻ.
ദൃഢതയാകുന്നോരുറയൊഴിച്ചതു
ദധിയാക്കിപ്പിന്നെ വിവേകപാത്രത്തിൽ
പകർന്നു തൃപ്തിയാം കുടുംബനായിക
പരിദമമെന്ന സുമന്ഥദണ്ഡത്തിൽ
വിശുദ്ധവാണിയാം കയർ നിബന്ധിച്ചു
വിരക്തിവെണ്ണയെക്കടഞ്ഞെടുക്കുന്നു.
ശുഭാശുഭകർമ്മവിറകിനാൽ യോഗ—
വിഭാവസു നന്നായ്ക്കൊളുത്തി വിദ്രുതം,
ലഭിച്ച വെണ്ണയിലടങ്ങിയിട്ടുള്ള
മമതമാം ജലമകററി വേണ്ടപോൽ
വരേണ്യവിജ്ഞാനവിശേഷരൂപമാ—
മുരുക്കുനെയ്യാക്കിച്ചമയ്ക്കു, ശേമുഷി.
അകവിളക്കിലീ വിശുദ്ധമാം ഘൃതം
പകർന്നു, വെയ്ക്കുന്നു സമതവേദിയിൽ.
ഗുണത്രയതൂലകണങ്ങളിൽനിന്നു
തുരീയ*വർത്തിക തെറുത്തനന്തരം,
പ്രബോധമാം വഹ്നികൊളുത്തിനില്ക്കവേ
മദാദിമക്ഷികളെരിഞ്ഞുപോകുന്നു.
'അഹം പരബ്രഹ്മ';മിതേവിധമുള്ളോ—
രഖണ്ഡവൃത്തിതാൻ പ്രദീപനാളിക.
അതിൻവെളിച്ചമാണലൗകികാനന്ദ—
മപാരസംസാരതമോവിനാശനം.
പ്രകാശലാഭത്താൽക്കുരുക്കഴിക്കുവാ—
നകത്തു വർത്തിക്കും മതിയൊരുങ്ങിടും.
അതു ഫലിക്കുകിൽ കൃതാർത്ഥനായ്‌വരു—
മടുത്തമാത്രയിലുയിരറിക നീ.
പലേവിധത്തിലുമിതു തടയുവാൻ
പരിശ്രമിക്കു,മാ വിമോഹദേവത.
മതിക്കു വിഭ്രമമരുളുവാനവ—
ളയച്ചിടും വിഘ്നവിലാസിനിമാരെ.
ഛലബലങ്ങളാംതൻ പ്രയോഗരീതിയാൽ
വിളക്കണെയ്ക്കുവാൻ ശ്രമിക്കുമങ്ങവർ.

* തുരീയാവസ്ഥ

വിവേകമുള്ളൊരു ധിഷണയാണെങ്കി–
ലവേക്ഷകൈക്കൊണ്ടു തടുക്കുമാ ശ്രമം.
സമസ്തബാധയും പരാജിതമായാ–
ലമർത്ത്യരെത്തിടുമുപദ്രവിക്കുവാൻ.
ഗവാക്ഷമിന്ദ്രിയനിരയിലേറെയു–
ണ്ടവസ്സുരികിലായിരുന്നു ദേവകരം,
വിഷയവായുവങ്ങണവതു കണ്ടാൽ
കവാടമൊക്കെയും തുറക്കുമഞ്ജസാ.
കടുത്ത കാററതങ്ങകത്തു ചെല്ലുകിൽ
കെടുത്തുമുടൻബോധവിളക്കു നിശ്ചയം.
വെളിച്ചമങ്ങനെ മറയുകിൽക്കെട്ടൊ–
ന്നഴിച്ചുമാററുവതസാധ്യമായ്‌വരും.
മതിക്കു വിഭ്രമം ഭവിക്കുമാകയാൽ
മറഞ്ഞൊരദ്ദീപം കൊളുത്തുവാൻ പണി.
അപാരസംസാരദുരിതമാലയി–
ലലഞ്ഞുപോം ജീവ,നതുനിമിത്തമായ്.
സുദുസ്തരം മായാജലനിധിയെന്നു
പതംഗനാഥ, നീ ധരിച്ചുകൊള്ളണം.

വിശദമായ്‌ച്ചൊല്ലാൻ, ധരിക്കുവാൻ, കൊള്ളാൻ
വിഷമമുള്ളതേ വിവേകമോക്കുകിൽ.
ഘുണാക്ഷരന്യായപ്പടിക്കതെന്തിക–
ത്തണഞ്ഞുകൊൾകിലും വരും തടസ്സങ്ങൾ.
കൃപാണധാരമെന്നുരച്ചിടാം ജ്ഞാനം
പ്രപാടനോല്ലുമാണതെന്നു കാണണം.
അവിഘ്നമിങ്ങതു വശത്തിലാവുകി–
ലവശ്യകൈവല്യപദത്തിലെത്തിടാം.
സുദുർല്ലഭമത്രേ പരഗതിയെന്നു
ശ്രുതിപുരാണങ്ങളുരപ്പു, വിജ്ഞരും.
കൊതിച്ചിടായ്കിലും രഘുവരസേവാ–
രതനു കൈവരും വിമുക്തി നിർണ്ണയം.
സ്ഥലം ജലാധാര;മതേവിധം ഭക്തി,
വിലയെഴും മുക്തിക്കിരിപ്പിടം, സഖേ!
അയത്നസാധ്യമാം രഘൂത്തമഭക്തി–
യവിദ്യതൻതല തകർത്തുതള്ളുന്നു.
അജൻ നിനയ്ക്കുകിൽ ജഡം സചേതനം;
സചേതനം ജഡം; —ഭജിക്ക നാഥനെ.

ഹരിപദഭക്തിവരചിന്താമണി
ധരിക്കുവോനുള്ളം പ്രകാശപൂർണ്ണമാം.
പകലിരവില്ലാതെരിയുമദ്ദീപം
പകരേണ്ടാ തൈലം തിരികൊളുത്തേണ്ടാ.
ദുരാശയാം മരുത്തണയ്ക്കുകില്ലതു
ദരിദ്രതാബാധ വരില്ലടുത്തെങ്ങും.
അവിദ്യയാം തമസ്സകന്നുപോയിട്ടു–
മശുദ്ധകാമന നശിക്കുമഞ്ജസാ.
വിഷം സുധയാകു,മരാതി മിത്രമാം
വിശിഷ്ടമീ മണി സുഖപ്രദായകം.
ജനങ്ങളെദ്ദുഃഖവിവശരാക്കുന്ന
മനോരോഗങ്ങൾക്കു മരുന്നിതൊന്നുതാൻ.
ഇതു ലഭിക്കുവാൻ സമുദ്യമിപ്പവ–
നതിചതുരനെന്നറിക മിത്രമേ!
സരോരുഹാക്ഷൻെറ കടാക്ഷമില്ലാതെ
കരഗതമാകില്ലൊരാൾക്കുമീ മണി.
ലഭിക്കുവാൻ വഴി സുഗമമെങ്കിലു–
മഭാഗ്യമർത്ത്യന്മാരകന്നുപോകുന്നു.
പുരാണവേദാഖ്യഗിരിനികരത്തിൽ
ഹരികഥാഖനി നിറഞ്ഞു കാണുന്നു.
തിരക്കിയെത്തുന്ന കൃതിജനങ്ങളീ–
വരിഷ്ഠരത്നത്തെക്കരസ്ഥമാക്കുന്നു.

പ്രണതവത്സലൻ സമുദ്രമാണെങ്കിൽ
ഗുണികളൊക്കെയും വലാഹകങ്ങളാം.
ഹരിയൊരു ദിവ്യമലയജമെങ്കിൽ
ചരണദാസരോ സുഗന്ധി വായുവാം.
പയഃപയോനിധി പരബ്രഹ്മമെങ്കിൽ
പരാർദ്ധ്യമാം ജ്ഞാനം സുമന്ദരാചലം;
മനോഗുണമുള്ള മനുജരൊക്കെയും
മഥനദക്ഷരാമദിതിപുത്രരും.
സരളസദ്ഭക്തിരസമധുരമാം
ഹരികഥാസുധ കടഞ്ഞെടുക്കുന്നു.''

മതികളിത്തൊരു സുപർണ്ണനോതിനാൻ:
''മഹാമതേ, ഭക്തശിരോവതംസമേ,
ചില വിശങ്കകളിനിയുമു,ണ്ടുള്ള–
മലിഞ്ഞുചൊല്ലണമവയ്ക്കുമുത്തരം.

അതീവ ദുർല്ലഭശരീരമേതൊന്നാം?
ഉദൂഢദുഃഖമേതുദാത്തസൗഖ്യവും?
സമസ്തവിജ്ഞാനവിഹാരരംഗമേ,
സുമർത്ത്യദുർജ്ജനസ്വഭാവമെങ്ങനെ?
ശ്രുതികളോതുന്ന മഹാപുണ്യമേതാ—
ണതേവിധം ഘോരദുരിതമേതൊന്നാം?
വ്യഥാകരങ്ങളായ് മനസ്സു നീററുന്ന
ഗദങ്ങളേതെല്ലാം?—കഥിക്ക സദ്ഗുരോ!''

ഭുശുണ്ഡി ചൊല്ലിനാൻ: ''കുമാര, കേൾക്ക നിൻ
വിശങ്കയൊന്നൊന്നായ്പ്പരിഹരിക്കുവൻ.

1 നരശരീരമാണതീവദുർല്ലഭം
ചരാചരവൃന്ദമതേ കൊതിക്കുന്നു.
നരകനാകങ്ങളപവർഗ്ഗമിവ
കരേറുവാൻ കോണിയതൊന്നുമാത്രമാം.
വിശുദ്ധവിജ്ഞാനവിരക്തിഭക്തികൾ
വിളങ്ങുനില്ക്കുന്ന നിലമതൊന്നത്രേ.
അതു ലഭിച്ചിട്ടും ഹരിപദമോക്കാ—
തനാരതം ഭോഗനിലീനനാകുവോൻ
കരഗതമായ മണിയുപേക്ഷിച്ചു
കുരുട്ടുകല്ലിനെക്കൊതിക്കുമജ്ഞനാം.

2 ജഗത്തിലില്ലല്ലോ ദരിദ്രതയ്ക്കൊപ്പം
കനത്ത ദുഃഖമെന്നറിക മിത്രമേ!

3 മികച്ച സത്സംഗംകണക്കൊരുത്തമ—
സുഖമൊരേടത്തും ലഭിക്കുകയില്ല.

4 അരുളിനാലുള്ളാലുടലിനാലെന്നും
പരജനങ്ങളെത്തുണയ്ക്കുമുത്തമർ.
പരഹിതത്തിനു സഹിച്ചിടും ദുഃഖ—
മരിയഭൂർജ്ജഭൂരുഹംകണക്കിനെ.
പരജനങ്ങളെ വരിഞ്ഞുകെട്ടുവാൻ
തൊലി കഴററുന്ന ചണമരംപോലെ,
സ്വതേ പരദ്രോഹം വരുത്തിവെയ്ക്കുവാൻ
സ്വയം സഹിക്കുന്നു വിപത്തു ദുർജ്ജനം.
ഉപദ്രവിക്കുന്നു വൃഥാ ജനങ്ങളെ—
യുരഗമൂഷികസമ,മസജ്ജനം.
കൃഷി നശിപ്പിക്കാനലിഞ്ഞുപോകുന്ന
തുഷാരഖണ്ഡംപോൽ സ്വയം നശിച്ചിടും.

അഭദ്രകാരിയാണശിഷ്ടമാനസം
നഭസ്സിലുൽപാതമുദിച്ചിടുംവിധം.
സുമത്ത്യചിത്തമോ തെളിഞ്ഞു മിന്നുന്ന
തമസ്സു മാററുന്ന കലാനിധിക്കൊപ്പം.

5 നിഗമവിശ്രുതപരമധർമ്മമാ–
ണഹിംസയെന്നതുമറിഞ്ഞുകൊള്ളുക.

6 പരജനനിന്ദകണക്കു നീചമാം
പെരിയ പാപമൊന്നുലകിലില്ലെടോ!
ഹരിഗുരുനിന്ദാകരനൊരു ഭേക–
ശരീരമാന്നിടുമസംഖ്യവത്സരം.
നരകംപൂകിടും ദ്വിജവിനിന്ദകൻ
ധരണിയിൽ വന്നു പിറക്കും കാകനായ്.
നിഗമസാരത്തെസ്സുരവരന്മാരെ–
യികഴ്ത്തുവോൻ പൂകും കടുത്ത രൗരവം.
ഉദാരശീലരെയപലപിപ്പവ–
നലൂകമായ് മോഹതമസ്സിലാണ്ടുപോം.
സമസ്തനിന്ദകനൊരു നരിച്ചീറായ്
ഭ്രമത്തൊടങ്ങിങ്ങു പറന്നലഞ്ഞിടും.

7 അനേക പീഡകൾക്കിടവരുത്തുന്ന
മനോരോഗങ്ങളെ ച്ചുരുക്കിച്ചൊല്ലുവൻ.
ബഹുവിധാതങ്കം നരക്കു ചേക്കുന്ന
മഹാമയങ്ങൾക്കു വിമോഹമേ മൂലം.
ധരിക്ക കാമത്തെക്കടുത്ത വാതമായ്
പെരുത്ത ലോഭത്തെക്കഫമെന്നോക്കണം.
അമഷ്മെന്നതു ഭയങ്കരം പിത്ത–
മതു പുകസ്സുന്നു ഹൃദയമാകവേ.
പറഞ്ഞൊരീ മൂന്നു ഗദങ്ങളുമൊത്തു
നരന്നു ജീവിതമസഹ്യമാക്കുന്നു.
ബഹുവിഷയജമനോരഥങ്ങളു–
മഹന്നിശം നോവു വരുത്തിവെയ്ക്കുന്നു.
വിഷാദഹഷ്ങ്ങൾ, മമത്വ,മീഷ്യ്യയും
വിവേകശൂന്യത, മദാദിദോഷവും
മനസ്സു നീററുന്ന വിനിന്ദ്യരോഗങ്ങ–
ളനത്ഥകാരികളറിഞ്ഞുകൊൾക നീ.
ഹരിപദഭക്തിസുധാശനംമാത്രം
മരുന്നിവയ്ക്കെല്ലാം പതംഗരത്നമേ!

അനുഗ്രഹാമൃതം, സമസ്തവത്സല–
നെനിക്കുമെങ്ങേക്കും കനിഞ്ഞു നല്കട്ടെ.''

കൃതജ്ഞതാപൂർവ്വമുരച്ചു വിഷ്ണിര–
പതി, മനോഹരസ്വരത്തിലീവിധം:
''ഗുരോ, ഭവാനിൽനിന്നനഘമാം രാമ–
ചരിതമാദ്യമായ് ശ്രവിച്ചുകൊൾകയാൽ
കൃതാർത്ഥനായി ഞാൻ; ഹരിപദങ്ങളി–
ലുദിച്ചു നൂതനപ്രണയമിന്നു മേ.
ഒടുങ്ങിയാശങ്ക; വിപത്തൊഴിഞ്ഞുപോയ്;
കടന്നു മോഹമാം വിശാലവാരിധി.
ഇതിന്നു നിഷ്കൃതിയനേകവട്ടമി–
പ്പദങ്ങളിൽ വീണു പണികമാത്രമാം.''

പറഞ്ഞിതേവിധം നമസ്കരിച്ചുടൻ
പറന്നു വൈകുണ്ഠമണഞ്ഞു താർക്ഷ്യനും.

നഗോത്തമാത്മജേ, വിശുദ്ധമിക്കഥ
നിഗൂഢമെങ്കിലും പറഞ്ഞുതന്നു ഞാൻ.
അവാച്യമാം ഭക്തി നിനക്കിതിലുണ്ടെ–
ന്നറിഞ്ഞു കേൾപ്പിച്ചേനനന്യചിത്തനായ്.
കലിയുഗത്തിലെക്കൊടിയപാപങ്ങൾ
കളയുമിക്കഥ, മനോജദോഷവും.
ഭവാമയങ്ങൾക്കു ശമനമുണ്ടാക്കും
ശിവങ്കരമായ മരുന്നിതൊന്നുതാൻ.
മുറയ്ക്കു സോപാനമിതിങ്കലേഴത്രേ
ഹരിസ്വരൂപത്തിലണഞ്ഞുകൊള്ളുവാൻ.

ഉമാമഹേശ്വരവിശിഷ്ടസംവാദം
സമാഹരിച്ചു ഞാൻ മഹോത്സവപ്രദം.
പ്രപഞ്ചദുഃഖങ്ങളകററുമിക്കഥ
പ്രസന്നരാക്കിടും വിശുദ്ധചിത്തരെ.
പതിതപാവനപദാർച്ചകന്മാരിൽ
ഗതിലഭിക്കാതെയൊരുവനാരുള്ളൂ?
അജാമിളൻ, വേശ്യ, ജടായു, വാല്മീകി,
ഗജേന്ദ്ര,നെന്നിവരണഞ്ഞു വൈകുണ്ഠം.

ഹരേ, രഘുരാമ, മദീയദീനത
ഹരിച്ചു കാക്കുവാനിരന്നിടുന്നു ഞാൻ.

എനിക്കു തുല്യനില്ലവനിയിൽദ്ദീനൻ
നിനക്കു തുല്യനില്ലഭയദായകൻ.
അനംഗദാസനു ദയിതയിൽപ്പോലെ–
യതുല്യലോഭിക്കു ധനത്തിലെന്നപോൽ
നിരന്തരരതിയെനിക്കു രാമനിൽ
നിറഞ്ഞുനില്ക്കുവാൻ വരം തരേണമേ!

ഉത്തരകാണ്ഡം തീൎന്നു

വിളിപെററു വിളങ്ങുന്ന തുളസീകാവ്യസാഗരം
നളിനാക്ഷകടാക്ഷത്താൽ പലനാറംകൊണ്ടു താണ്ടിനേൻ.



